# ശ്രീരാമകൃഷ്ണ

# വചനാമൃതം





# ശ്രീരാമകൃഷ്ണവചനാമൃതം

പുസ്തകം മൂന്ന്

മൂലഗ്രന്ഥകാരൻ;
**മഹേന്ദ്രനാഥഗുപ്തൻ**

വിവർത്തകൻ;
**സിദ്ധിനാഥാനന്ദസ്വാമി**



**ശ്രീരാമകൃഷ്ണമഠം**
**പുറനാട്ടുകര, തൃശൂർ – 680 551.**

# Sri Ramakrishnavachanamritam, Vol. III
(Malayalam)

Original in Bengali by
Mahendranath Gupta ('M')

Translated by
Swami Siddhinathananda

Published by
The President
Sri Ramakrishna Math
P.O. Puranattukara, Thrissur

First Edition : April 1970
No. of copies in last 4 editions 11,500
Fifth Edition: December 2007, Copies 3000

Printed at
Prabuddhakeralam Press
Puranattukara, Thrissur.



**Price : Rs. 150/-**

# വിഷയവിവരം

തവ കഥാമൃതം തപ്തജീവനം
കവിഭിരീഡിതം കല്മഷാപഹം
ശ്രവണമംഗളം ശ്രീമദാതതം
ഭുവി ഗൃണന്തി തേ ഭൂരിദാ ജനാഃ.

– ശ്രീമദ്ഭാഗവതം X-31-9

# പ്രസ്താവന

ഈശ്വരാനുഗ്രഹത്താൽ ഇതാ ശ്രീരാമകൃഷ്ണവചനാമൃതം, മൂന്നാം പുസ്തകം തയ്യാറായിരിക്കുന്നു. ഒരു അദ്ധ്യാത്മയജ്ഞം നിർവ്വിഘ്നം ഫലപൂർത്തിയിൽ എത്തിയ പ്രതീതിയും കൃതകൃത്യതയുമാണ് ഇതോടെ ഞങ്ങൾക്കു തോന്നുന്നത്. ശ്രീരാമകൃഷ്ണവചനാമൃതം അന്യാദൃശമായ ഒരു വിജ്ഞാനനിധിയാണ്. അതിൻെറ സ്ഥാനം വേദങ്ങളുടെയും ഭാഗവതത്തിൻെറയും പംക്തിയിലാണ്. വേദങ്ങളും ഭാഗവതവും സച്ഛാസ്ത്രങ്ങളെന്ന് സ്വാനുഭൂതികൊണ്ട് സാക്ഷ്യപ്പെടുത്തുന്നത് ആധുനികകാലത്ത് ശ്രീരാമകൃഷ്ണനാകുന്നു. ശ്രീരാമകൃഷ്ണൻ വേദമൂർത്തിയും അദ്ദേഹത്തിൻെറ അരുളപ്പാടുകൾ വേദവാണികളുമാണ്. 'ഞാൻ സത്യമായും പറയുന്നു, ആരെന്നെ ധ്യാനിക്കുന്നുവോ അവന് എൻെറ ഐശ്വര്യം ലഭിക്കും. പിതാവിൻെറ സമ്പത്ത് പുത്രനു ലഭിക്കുംപോലെ. ജ്ഞാനം, ഭക്തി, വിവേകം, വൈരാഗ്യം, ശാന്തി, സുഖം, പ്രേമം, സമാധി ഇവയാണ് എൻെറ ഐശ്വര്യം,' എന്ന് ശ്രീരാമകൃഷ്ണൻതന്നെ അരുൾ ചെയ്തിട്ടുണ്ട്. ഈ ഐശ്വര്യസമ്പാദനം സാധിക്കാതെ ശാന്തവും സംതൃപ്തവുമായ ജീവിതയാത്ര സാദ്ധ്യമല്ല. അവ നേടാനുള്ള സുലഭോപായം ശ്രീരാമകൃഷ്ണവചനാമൃതത്തിൻെറ നിരന്തരാനുസന്ധാനമാണ്. ആ അമൃതം കൈരളിക്കു കാഴ്ചവെയ്ക്കാൻ കഴിഞ്ഞതിൽ ഞങ്ങൾ സ്വയം ധന്യരായി കരുതുന്നു.

1882 ഫെബ്രുവരി 26-ാം തീയതി മുതൽ 1884 ജനുവരി 5-ാം തീയതിവരെയുള്ള ഉപദേശങ്ങൾ ഒന്നാം പുസ്തകത്തിലും, 1884 ഫെബ്രുവരി 2-ാം തീയതി മുതൽ 1885 ഫെബ്രുവരി 25-ാം തീയതി വരെയുള്ളവ രണ്ടാം പുസ്തകത്തിലും പ്രകാശിപ്പിച്ചു. 1885 മാർച്ച് 1-ാം തീയതി മുതൽ 1886 ഏപ്രിൽ 24-ാം തീയതിവരെയുള്ള ശ്രീരാമകൃഷ്ണോപദേശങ്ങളും ഗുരുദേവൻെറ മഹാസമാധിക്കുശേഷം രൂപംകൊണ്ട വരാഹനഗരമഠത്തിലെ ചരിത്രവും രണ്ട് അനുബന്ധങ്ങളുമാണ് ഈ മൂന്നാം പുസ്തകത്തിൻെറ ഉള്ളടക്കം. ആമുഖമായി രണ്ടു ദൃക്സാക്ഷികളുടെ അഭിപ്രായങ്ങളും അനുഭവങ്ങളും ചേർത്തിട്ടുമുണ്ട്. ശ്രീരാമകൃഷ്ണൻെറ മഹാസമാധി 1886 ആഗസ്റ്റ് 16-ാം തീയതിയാണ്.വചനാമൃതവർണ്ണനം 1886 ഏപ്രിൽ 24-ാം തീയതിയോടെ അവസാനിക്കുന്നു. അമേരിക്കയിലെ ഡോക്ടർ ഇ.എം. ഹമ്മൽ എന്ന മാന്യൻ 1924 മാർച്ച് 31-ാം തീയതി, കല്ക്കത്തയിൽ മോർട്ടൺ വിദ്യാലയത്തിൽവെച്ച് മാസ്റ്റർ മഹാശയനോടു ചോദിച്ചു; 'അങ്ങെന്തുകൊണ്ടാണ് ശ്രീരാമകൃഷ്ണൻെറ ദേഹത്യാഗത്തെക്കുറിച്ച് എഴുതാതിരുന്നത്?' അതിനു മാസ്റ്റർ നല്കിയ മറുപടിയിതാണ്; 'അത്

അത്യന്തം ദാരുണമായ ഒരു സംഭവമാണ്. അതിനെക്കുറിച്ച് എഴുതാൻ എനിക്കിഷ്ടം തോന്നിയില്ല.'

രാമായണം, ഭാഗവതം, ഭാരതം എന്നീ മഹാഗ്രന്ഥങ്ങളായിരുന്നു അടുത്തകാലംവരെ കേരളീയരുടെ സംസ്കാരനിധികൾ. രാത്രിയിൽ രാമായണം വായിക്കാത്ത ഹൈന്ദവഗൃഹമൊന്നും ഉണ്ടായിരുന്നില്ല. എന്നാൽ പരിഷ്കാരത്തിൻെറയും പുരോഗതിയുടെയും പേരിൽ ഈ വിശിഷ്ടഗ്രന്ഥങ്ങൾ വിദ്യാലയങ്ങളിൽനിന്നും ഗൃഹങ്ങളിൽനിന്നും തിരസ്കൃതങ്ങളായി. സാംസ്കാരികവും ആദ്ധ്യാത്മികവുമായ ഒരു ശൂന്യതയാണ് ഇന്നെവിടെയും നടമാടുന്നത്. ഈ നില തുടർന്നു പോയാൽ ഭാവി ശോഭനമായിരിക്കയില്ല. ഈ കുറവ് പരിഹരിക്കാൻ സർവ്വഥാ സമർത്ഥവും യോഗ്യവുമായ ഒരു ഗ്രന്ഥമാണിത്. ജാതിമത ഭേദമെന്യെ സർവഗൃഹങ്ങളിലും നിത്യപാരായണത്തിനുള്ള ഒരു ഗ്രന്ഥമായിത്തീരണം ഈ വചനാമൃതം എന്നാണ് ഞങ്ങളുടെ ആഗ്രഹം.

ഇതിലെ കവിതകൾ, മുൻപുസ്തകങ്ങളിലെയെന്നപോലെ ശ്രീ വി.കെ. സരസ്വതിയമ്മയും ശ്രീ സി. ദാമോദരമേനോനും രചിച്ചവയാണ്. അതിൽ അധികഭാഗവും ശ്രീ ദാമോദരമേനോൻ രചിച്ചവയത്രെ. ഈ പുസ്തകത്തിൻെറ പ്രസിദ്ധീകരണത്തിന് ശ്രീ കെ.പി. ലീലാമ്മ, കല്പതരു, തിരുവനന്തപുരം ആയിരംരൂപ സംഭാവന നല്കിയിട്ടുണ്ട്. ഈ സുഹൃത്തുക്കൾക്കേവർക്കും ഞങ്ങളുടെ ഹാർദ്ദമായ കൃതജ്ഞത. വചനാമൃത പ്രസിദ്ധീകരണത്തിന് പ്രത്യക്ഷമായോ പരോക്ഷമായോ സഹായസഹകരണങ്ങൾ നല്കിയിട്ടുള്ള സകലരിലും സർവ്വേശ്വരൻെറ അനുഗ്രഹവർഷം ഉണ്ടാകുമാറാകട്ടെ എന്നു ഞങ്ങൾ ഹൃദയപൂർവ്വം പ്രാർത്ഥിക്കുന്നു.

മഹേന്ദ്രനാഥഗുപ്തൻ കാശീപുരോദ്യാനത്തിൽ ശ്രീ ഗുരുദേവനെ വീശിക്കൊണ്ടിരിക്കെ ഗുരുദേവൻ സ്വകണ്ഠത്തിൽനിന്നും ഒരു മാലയെടുത്ത് എന്തോ തന്നെത്താൻ മന്ത്രിച്ചുകൊണ്ട് അനുഗ്രഹപുരസ്സരം മഹേന്ദ്രനു നല്കിയെന്ന വൃത്താന്തത്തോടെയാണ് വചനാമൃതം അവസാനിക്കുന്നത്. ആ മാലയുടെ സൗരഭ്യവും സൗഭാഗ്യവും അന്യൂനം നെടുനാൾ നിലനില്ക്കുമാറാകട്ടെ.

ഈ അമൃതം ഞങ്ങൾ ശ്രീരാമകൃഷ്ണചരണകമലങ്ങളിൽ സാദരം സമർപ്പിക്കുന്നു.

തൃശൂർ
15 - 4 - 1970 പ്രകാശകൻ
ശ്രീരാമനവമി

# ആമുഖം

സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ.

ശ്രീരാമകൃഷ്ണവചനാമൃതം ഒന്നാം പുസ്തകത്തിന്റെ ആമുഖമായി വചനാമൃതരചയിതാവായ മാസ്റ്റർ മഹാശയന്റെ ഒരു സംക്ഷിപ്ത ജീവിതചരിത്രവും രണ്ടാം പുസ്തകത്തിന്റെ ആമുഖമായി, ഗംഗയിൽ ശ്രീരാമകൃഷ്ണനോടൊപ്പം വഞ്ചിയിൽ സഞ്ചരിക്കാൻ സന്ദർഭം ലഭിച്ച ശ്രീ നാഗേന്ദ്രനാഥൻ നല്കുന്ന ഒരു തൂലികാചിത്രവും ചേർത്തിട്ടുണ്ട്. ഈ മൂന്നാം പുസ്തകത്തിൽ രണ്ടു ദൃക്സാക്ഷികളുടെ വാക്കുകൾ കേൾക്കാം. അവയിൽ ആദ്യത്തേത് ശ്രീ പ്രതാപചന്ദ്രമസുംദാരുടെ ഒരു ലേഖനമാണ്. ബ്രഹ്മസമാജത്തിലെ സുപ്രസിദ്ധ നേതാവായിരുന്ന കേശവചന്ദ്രസേനന്റെ വലംകൈയ്യായിരുന്നു മസുംദാർ. അദ്ദേഹം പലതവണ പാശ്ചാത്യദേശങ്ങളിൽ മതപ്രചരണത്തിനായി സഞ്ചരിച്ചിട്ടുണ്ട്. ബ്രഹ്മസമാജത്തിന്റെ പ്രതിനിധിയായി ഷിക്കാഗോവിൽ നടന്ന മതമഹാസമ്മേളനത്തിൽ പങ്കെടുത്തിട്ടുമുണ്ട്.

പാശ്ചാത്യസംസ്കാരവും ആദർശങ്ങളും ഭാരതീയാദർശങ്ങളെ എതിർക്കാൻ തുടങ്ങിയപ്പോൾ ബംഗാളിൽ രൂപംകൊണ്ട ഒരു പരിഷ്കരണപ്രസ്ഥാനമാണ് ബ്രഹ്മസമാജം. എല്ലാ മതങ്ങളിലെയും സ്വീകാര്യങ്ങളായ സിദ്ധാന്തങ്ങളും ആചാരങ്ങളും ഒന്നിച്ചുചേർത്ത് രൂപപ്പെടുത്തിയ ഒരു പ്രസ്ഥാനമായിരുന്നു അത്. എന്നിരുന്നാലും അന്നത്തെ ഭരണാധിപരായിരുന്ന പാശ്ചാത്യർ വിശ്വസിച്ചുപോന്ന ക്രിസ്തുമതത്തോടായിരുന്നു ഈ നൂതനസംരംഭത്തിന് കൂടുതൽ സാമീപ്യം. സമാജത്തിന്റെ സിദ്ധാന്തങ്ങളിലും സമൂഹപ്രാർത്ഥനകളിലും ആരാധനകളിലും ആരാധനാരീതികളിലും പ്രചരണപ്രസംഗങ്ങളിലുമെല്ലാം ഇതു പ്രകടമാണ്. വിഗ്രഹാരാധന അവർക്കു വെറുപ്പായിരുന്നു: ഈശ്വരനു രൂപമില്ലെന്ന് നല്ല ഉറപ്പും. ഹിന്ദുമതത്തിലെ ദേവീദേവന്മാരെ അവർ തിരസ്കരിച്ചു. ആത്മരക്ഷയ്ക്കുവേണ്ടി ഭാരതസംസ്കാരം രൂപം കൊടുത്ത ഈ നൂതനപ്രസ്ഥാനംപോലും വിപരീതഫലം ഉത്പാദിപ്പിക്കുമോ എന്നു സംശയിക്കേണ്ടിയിരുന്ന അവസരത്തിലാണ് അതിലെ പ്രമുഖനേതാക്കന്മാർ ശ്രീരാമകൃഷ്ണനുമായി പരിചയപ്പെ

ടുന്നത്. കേശവചന്ദ്രസേനനാണ് ശ്രീരാമകൃഷ്ണനെ പൊതുജന ദൃഷ്ടിയിൽ അവതരിപ്പിച്ചത്. ശ്രീരാമകൃഷ്ണൻെറ ആവിർഭാവത്തിനും സന്ദേശപ്രചരണത്തിനും കളമൊരുക്കുകയായിരുന്നോ ബ്രഹ്മസമാജത്തിൻെറ പ്രയോജനം എന്നുപോലും സംശയം തോന്നാം. ആ ബ്രഹ്മസമാജത്തിലെ തികഞ്ഞ ഒരു ക്രിസ്തുഭക്തനായിരുന്നു മസുംദാർ. ലേഖനത്തിൽ അദ്ദേഹമത് വ്യക്തമായി പ്രസ്താവിക്കുന്നുമുണ്ട്. ഇങ്ങനെ ഹിന്ദുമതവിശ്വാസങ്ങളോടും ആരാധനകളോടും ആചാരങ്ങളോടും വലിയ ആനുകൂല്യമില്ലാത്ത മേധാവിയായ ഒരു നേതാവിൽ, അന്ന് അവിജ്ഞാതനും അവഗണിതനുമായിരുന്ന ദക്ഷിണേശ്വരത്തിലെ പൂജാരി ചെലുത്തിയ സ്വാധീനം എത്ര ഗാഢവും സ്ഥിരവുമായിരുന്നു എന്ന് ഈ ലേഖനത്തിൽ കാണാൻ കഴിയും. താൻ ലേഖനമെഴുതുന്ന കാലത്ത് ശ്രീരാമകൃഷ്ണനു പ്രായം നാല്പതിൽ താഴെയാണ് എന്നും പലരുടെയും നിശിതവിമർശനങ്ങൾ കാണുകയും കേൾക്കുകയും ചെയ്തിട്ട് അവയെയെല്ലാം തിരസ്കരിച്ചുകൊണ്ട് അവധാനപുരസ്സരമാണിതെഴുതുന്നത് എന്നും അദ്ദേഹം പ്രസ്താവിക്കുന്നു. ആ സാക്ഷ്യം അനുവാചകർക്ക് ശ്രീരാമകൃഷ്ണൻെറ അതുല്യമഹിമാതിശയം ഗ്രഹിക്കാൻ കുറച്ചെങ്കിലും സഹായകമാകാതിരിക്കുകില്ലല്ലോ.

രണ്ടാം സാക്ഷി ശ്രീ ഗിരീശചന്ദ്രഘോഷാണ്. ശ്രീരാമകൃഷ്ണൻ അവതാരപുരുഷനാണെന്ന് ആദ്യം പ്രഖ്യാപിച്ചത് ഭൈരവിബ്രാഹ്മണിയാണെങ്കിലും അക്കാര്യം പരസ്യമായി വിളംബരം ചെയ്തത് ഗിരീശനാണ്. പലർക്കും പരമഹംസനോട് ഗാഢമായ സ്നേഹവും ബഹുമാനവും ഉണ്ടായിരുന്നെങ്കിലും അദ്ദേഹത്തെ ഒരവതാരമായി അംഗീകരിക്കാൻ ശിഷ്യന്മാരിൽത്തന്നെ എല്ലാവരും തയ്യാറായിരുന്നില്ല. എന്നാൽ ഗിരീശന് അക്കാര്യത്തിൽ യാതൊരു സംശയവുമുണ്ടായിരുന്നില്ല. അതിനു മതിയായ കാരണവുമുണ്ട്. സ്വാനുഭൂതിയിൽ നിന്നും ജനിച്ച വിശ്വാസദാർഢ്യമാണ് അപ്രകാരം പ്രഖ്യാപിക്കാൻ ഗിരീശനെ പ്രേരിപ്പിച്ചത്. ശ്രീരാമകൃഷ്ണനെ ദർശിക്കുന്നതിനു മുമ്പുള്ള ഗിരീശൻെറ ജീവിതം ഉച്ഛൃംഖലമായിരുന്നു. താൻ ചെയ്യാത്ത പാപമൊന്നുമില്ല എന്നും ശ്രീരാമകൃഷ്ണനെപ്പോലെയുള്ള ഒരു പാപമോചകനെ തനിക്കു ലഭിക്കുമെന്നും നേരത്തെ നിശ്ചയമുണ്ടായിരുന്നെങ്കിൽ കൂടുതൽ പാപം താൻ ചെയ്യുമായിരുന്നു എന്നും ഗിരീശൻ തന്നെ പറഞ്ഞിട്ടുണ്ട്. പാപിയുടെ പാപത്തെ ഏറ്റെടുക്കാനോ മാറ്റാനോ അവതാരപുരുഷന്മാർക്കല്ലാതെ സിദ്ധപുരുഷന്മാർക്ക് സാദ്ധ്യ

മല്ല. സിദ്ധപുരുഷന്മാർ സ്വന്തം മുക്തികൊണ്ടു തൃപ്തരാകുന്നു: തങ്ങളുടെ മാതൃകകൊണ്ടും ഉപദേശങ്ങൾകൊണ്ടും അന്യർക്ക് മാർഗ്ഗ നിർദ്ദേശവും പ്രചോദനവും നല്കുന്നു. പക്ഷേ, അവർക്കു ശിഷ്യ ന്മാരുടെയോ സാധകന്മാരുടെയോ ദുഷ്കർമ്മസഞ്ചയത്തെ നശിപ്പി ക്കാൻ കഴിവില്ല. അവതാരപുരുഷന്മാർക്കു മാത്രമേ പതിതപാവന രാവാൻ കഴിയൂ. ദുരാചാരശിരോമണിയായ തന്നെ പരമഭാഗവതനാ ക്കിമാറ്റി സർവ്വാത്മസമർപ്പണം ചെയ്യിച്ച ശ്രീരാമകൃഷ്ണൻ അവതാര പുരുഷനാണെന്നു പ്രഖ്യാപിക്കാൻ ഗിരീശന് യാതൊരു സന്ദേഹവു മില്ല. ആ അടിമലരിൽ അഭയം പ്രാപിക്കാൻ അദ്ദേഹം സകലരെയും ആഹ്വാനം ചെയ്യുന്നു.

ശ്രീ പ്രതാപചന്ദ്രമസുംദാർ ഈ വിധം എഴുതുന്നു;*

“ആ അദ്ഭുതമനുഷ്യൻ എവിടെയും എപ്പോഴും തനിക്കു ചുറ്റും പ്രസരിപ്പിച്ചുകൊണ്ടിരിക്കുന്ന ആ ദിവ്യാന്തരീക്ഷത്തിൽ എൻെറ മനസ്സിപ്പൊഴും പാറിപ്പറക്കുകയാണ്. കാണുന്ന വേളകളിലൊക്കെ അദ്ദേഹം പകർന്നുതരുന്ന അവിജ്ഞാതവും അവർണ്ണ്യവും ആയ വികാരപരതയിൽനിന്നും എൻെറ മനസ്സ് ഇനിയും നിർമ്മുക്തമല്ല. അദ്ദേഹത്തിനും എനിക്കും പൊതുവായിട്ടെന്തുണ്ട്? ഞാൻ പരിഷ്കാരി, സ്വാർത്ഥവ്യഗ്രൻ, സംശയാലു, പണ്ഡിതംമന്യനായ തർക്കാ ഭിമാനി, പാശ്ചാത്യപരിഷ്കാരവിഭ്രാന്തൻ: അദ്ദേഹമോ, ദരിദ്രൻ, നിരക്ഷരകുക്ഷി, ഗ്രാമീണൻ, വിഗ്രഹാരാധകൻ, മിത്രഹീനൻ, ഒരു ഹിന്ദു ഭക്തൻ, ഡിസ്രേലി, ഫോസെറ്റ്, സ്റ്റാൻലി, മാക്സ്മുള്ളർ എന്നിങ്ങ നെ അനേകം പാശ്ചാത്യപണ്ഡിതന്മാരുടെയും വൈദികന്മാരുടെ യും പ്രഭാഷണങ്ങൾ കേട്ടു പഴകിയിട്ടുള്ള ഞാൻ ഈ മനുഷ്യൻെറ മൊഴികൾ കേട്ടുകൊണ്ട് നെടുനേരം ഇരുന്നുപോകുന്നതെന്തുകൊ ണ്ട്? ക്രിസ്തുവിൻെറ യഥാർത്ഥശിഷ്യനും അനുചരനുമായ ഞാൻ, വിശാലാശയരായ ക്രൈസ്തവപ്രവാചകരുടെയും പ്രചാരകരുടെയും മിത്രവും ആരാധകനുമായ ഞാൻ യുക്തിപ്രതിഷ്ഠമായ ബ്രഹ്മ സമാജത്തിൻെറ വിശ്വസ്താനുചരനും പ്രവർത്തകനുമായ ഞാൻ – ഈ ഞാൻ പരമഹംസൻെറ മൊഴികൾ കേട്ടു മന്ത്രമുഗ്ദ്ധനാകുന്ന തെന്തുകൊണ്ട്? അതും ഞാൻ മാത്രമല്ല, എന്നെപ്പോലെ അനേകമാ ളുകൾ അപ്രകാരം മോഹിതരാകുന്നു. അനവധിയാളുകൾ അദ്ദേഹ

* 1879 ഒക്ടോബറിലെ തീയിസ്റ്റിക് ക്വാർട്ടർലി (Theistic Quarterly)യിലാണ് ഇതാദ്യം പ്രകാശിതമായത്.

ത്തെ സന്ദർശിച്ചിട്ടുണ്ട്, പരീക്ഷിച്ചിട്ടുണ്ട്. പരമഹംസനെ ദർശിക്കാനും അദ്ദേഹവുമായി സംസാരിക്കാനും ആളുകൾ കൂട്ടംകൂട്ടമായി വന്നുകൊണ്ടേയിരിക്കുന്നു. നമ്മുടെ ചില സമർത്ഥന്മാരും മേധാവികളുമായ മൂർഖന്മാർ പരമഹംസനിൽ ഒന്നും കണ്ടില്ല: അവജ്ഞാധനരായ ചില ക്രൈസ്തവപാതിരികൾ അദ്ദേഹത്തെ കപടനെന്ന് അഥവാ തന്നിൽ ഈശ്വരാവേശമുണ്ടെന്ന മിഥ്യാഭ്രമത്തിൽ മുഴുകിയവനെന്ന് വിളിക്കുന്നു. അവരുടെയെല്ലാം വിരുദ്ധവാദങ്ങളെയൊക്കെ ഞാൻ ശരിക്കും തൂക്കിനോക്കിയിട്ടുണ്ട്: ഗാഢമായ ചിന്തയ്ക്കുശേഷം അവധാനപൂർവ്വമാണ് ഞാനിപ്പോൾ ഇതെഴുതുന്നത്.

ഈ ഹിന്ദുയോഗി നാല്പതു വയസ്സിനു താഴെ പ്രായം വരുന്ന ഒരാളാണ്: ജാതിയിൽ ഒരു ബ്രാഹ്മണൻ. സ്വതേ വടിവൊത്ത ശരീരാവയവങ്ങളോടുകൂടിയവൻ. പക്ഷേ ആ സ്വഭാവത്തിനു രൂപം കൊടുത്ത കടുത്ത തപശ്ചര്യകൾ ആ ശരീരഘടനയെ ശിഥിലമാക്കിയതായി തോന്നുന്നു. എന്നാൽ ഈ ശരീരശോഷണത്തിനിടയിലും പരമഹംസൻെറ മുഖത്ത് ഒരു പൂർണ്ണത, ശിശുസഹജമായ കോമളിമ, ഗാഢവും സ്പഷ്ടവുമായ വിനയം, അവാച്യമധുരമായ മനോഭാവം, എനിക്കോർമ്മിക്കാൻ കഴിയുന്ന മറ്റൊരു മുഖത്തും കണ്ടിട്ടില്ലാത്ത ഒരു തൂമന്ദഹാസം എന്നിവ കളിയാടുന്നു. ഒരു ഹിന്ദുസന്ന്യാസി എപ്പോഴും തൻെറ ബാഹ്യചിഹ്നങ്ങളിൽ നിർബ്ബന്ധബുദ്ധിയാണ്. അയാൾ കാവിമുണ്ട് ഉടുക്കുന്നു, നിയതനിയമങ്ങളനുസരിച്ച് ആഹാരങ്ങൾ കഴിക്കുന്നു, മറ്റാളുകളുമായി ഇടപഴകാൻ കൂട്ടാക്കുന്നില്ല, ജാത്യാചാരങ്ങളെ കർശനമായി പാലിക്കുകയും ചെയ്യുന്നു. അയാൾ അഭിമാനിയാണ്: ഗുപ്തവിജ്ഞാനസമ്പന്നനെന്ന് അവകാശപ്പെടുന്നു. അയാൾ സർവ്വദാ ഗുരുജിയാണ്, വിശ്വോപദേഷ്ടാവും മന്ത്രദാതാവും. ഈ മനുഷ്യൻ ആവക അവകാശവാദങ്ങളിൽനിന്നു തികച്ചും മുക്തനത്രെ. വേഷവും ആഹാരവും മറ്റാളുകളുടേതിൽനിന്നും വ്യത്യസ്തമല്ല, അവയോടു പൊതുവെ അദ്ദേഹം കാണിക്കുന്ന അശ്രദ്ധയൊഴിച്ചാൽ. പിന്നെ ജാതിയെപ്പറ്റിയാണെങ്കിൽ, അദ്ദേഹം പ്രതിദിനം അതിൻെറ നിയമങ്ങളെ പരസ്യമായി ഉല്ലംഘിക്കുന്നുണ്ട്. ഗുരുപട്ടത്തെ പരമഹംസൻ അതിശക്തിയായി നിഷേധിക്കുന്നു: ആളുകൾ തനിക്കു തരാനൊരുങ്ങുന്ന പ്രത്യേകാദരത്തിൽ അദ്ദേഹം ക്ഷമകേടും നീരസവും കാണിക്കുന്നു: രഹസ്യവിദ്യകളോ ഗുപ്തസിദ്ധികളോ തനിക്കറിവില്ലെന്ന് ദൃഢമായി പ്രഖ്യാപിക്കുകയും ചെയ്യുന്നു. തന്നെ ആളുകൾ കൊണ്ടാടുന്നതിൽ പരമഹംസന് എതിർപ്പുണ്ട്. കുതുകാന്വേഷികൾ

തന്നെ വന്നുകാണുകയും വാഴ്ത്തുകയും ചെയ്യുന്നതിൽ അദ്ദേഹം പരസ്യമായി തൻെറ അപ്രിയം പ്രകാശിപ്പിക്കുന്നു. ലൗകികരുടെയും ഭോഗാസക്തരുടെയും സമ്പർക്കം പരമഹംസൻ ബോധപൂർവ്വം വർജ്ജിക്കുന്നു, അദ്ദേഹത്തിനു ചുറ്റും അസാധാരണമായിട്ടൊന്നുമില്ല. പരമഹംസൻെറ പരിഗണനനാർഹത സ്വന്തം മതം മാത്രമാണ്. ആ മതമേതാണ്? യാഥാസ്ഥിതിക ഹിന്ദുമതമാണത്, പക്ഷേ വിചിത്രരൂപത്തിലുള്ള ഒന്ന്, ഹിന്ദുദേവതകളിൽ ഏതെങ്കിലും ഒരു പ്രത്യേകമൂർത്തിയുടെ ആരാധകനല്ല രാമകൃഷ്ണപരമഹംസൻ. അദ്ദേഹം ശൈവനല്ല, ശാക്തനല്ല; വൈഷ്ണവനല്ല, വേദാന്തിയല്ല; എന്നാൽ ഇതെല്ലാമാണുതാനും. പരമഹംസൻ ശിവനെയും കാളിയെയും രാമനെയും കൃഷ്ണനെയും ആരാധിക്കുന്നു: അതേസമയം അദ്ദേഹം വേദാന്തസിദ്ധാന്തങ്ങളുടെ ദൃഢവക്താവുമാണ്. എല്ലാ മതസമ്പ്രദായങ്ങളുടെയും സർവ്വസിദ്ധാന്തങ്ങളെയും അവതാരപുരുഷന്മാരെയും ആചാരങ്ങളെയും അനുഷ്ഠാനങ്ങളെയും അദ്ദേഹം സ്വീകരിക്കുന്നു. ഓരോന്നും അപ്രമാദങ്ങളാണ് അദ്ദേഹത്തിന്. പരമഹംസൻ ഒരു വിഗ്രഹാരാധകനാണ്; എന്നിരുന്നാലും അദ്ദേഹം, താൻ അഖണ്ഡസച്ചിദാനന്ദമെന്ന് വിളിക്കുന്ന ആ അനന്തനിരാകാരസത്തയുടെ ഏകാന്തോപാസകനുമാകുന്നു. സാധാരണ ഹിന്ദുസന്ന്യാസിമാരുടെ മാതിരി വിശ്വാസപ്രമാണങ്ങളിലോ വാദവൈദുഷ്യത്തിലോ പുഷ്പചന്ദനധൂപദീപനിവേദ്യങ്ങളോടുകൂടിയ ബാഹ്യാരാധനയിലോ അല്ല ആ മഹാത്മാവിൻെറ മതം നിലകൊള്ളുന്നത്. പരമഹംസന് മതമെന്നാൽ സമാധി: ആരാധനയെന്നാൽ അതീന്ദ്രിയദർശനം. വിചിത്രമായ ഭാവത്തിൻെറയും ഭക്തിയുടെയും ജ്വരത്താലും താപത്താലും ഇരവുപകൽ അദ്ദേഹത്തിൻെറ സർവ്വകരണങ്ങളും ജ്വലിച്ചുകൊണ്ടിരിക്കുന്നു. ആന്തരമായ ഈ അഗ്നിയുടെ നിരന്തരമായ ഒരു ബഹിഃപ്രസരണമാണ് അദ്ദേഹത്തിൻെറ സംഭാഷണം: അതു നെടുനേരം തുടരുകയും ചെയ്യുന്നു. ശ്രോതാക്കൾ ശ്രാന്തരായാലും സ്വയം ക്ഷീണനായി കാണപ്പെട്ടാലും ആ വക്താവ് സദാ ഉന്മേഷശാലി. ദിവസവും പല പ്രാവശ്യം പരമഹംസൻ ബാഹ്യബോധശൂന്യനായി ഏകാന്തസമാധിയിൽ മുഴുകുന്നു: തനിക്ക് അതിപ്രിയമായ ആദ്ധ്യാത്മികാനുഭൂതികളെക്കുറിച്ചു സംസാരിക്കുകയോ അമ്മാതിരി ശ്രദ്ധേയമായ എന്തെങ്കിലും സംഗതികളെക്കുറിച്ച് കേൾക്കുകയോ ചെയ്യുമ്പോഴാണ് അധികപക്ഷവും സമാധിയിൽ മഗ്നനാകാറുള്ളത്. എല്ലാ ഹിന്ദുദേവതകളോടും അദ്ദേഹത്തിന് ഇപ്രകാരം തീവ്രഭക്തിയുണ്ടാകുന്ന

തെങ്ങനെ? പരമഹംസൻെറ അഭൂതപൂർവ്വമായ ഈ വിശാലമനോഭാവത്തിൻെറ രഹസ്യമെന്താണ്? അനശ്വരാനന്ദസ്വരൂപവും ശാശ്വത ചൈതന്യസ്വരൂപവുമായ ആ നിരാകാരസത്തയുമായി ആത്മാവിനുള്ള പരമബന്ധത്തെ വെളിവാക്കാൻ സഹായിക്കുന്ന ഓരോ ശക്തിയാണ്, ഓരോ മൂർത്തിയാണ്, പരമഹംസന്ന് ഈ ദേവതകളിൽ ഓരോരുവരും.

ഉദാഹരണത്തിന് ശിവനെ എടുക്കാം; ധ്യാനനിഷ്ഠയുടെയും യോഗത്തിൻെറയും മൂർത്തിമദ്ഭാവമായിട്ടാണ് പരമഹംസൻ ശിവനെ വീക്ഷിക്കുകയും ദർശിക്കുകയും ചെയ്യുന്നത്. ലൗകികവ്യവഹാരങ്ങളിൽനിന്നും വ്യഗ്രതകളിൽനിന്നും നിവർത്തിച്ച്, സമാധിയിൽ നിതരാം നിമഗ്നനായി, പരബ്രഹ്മത്തിൻെറ അവാച്യപരിപൂർണ്ണതയും ധ്യാനിച്ച്, ദുഃഖമോ ദാരിദ്ര്യമോ ഗൗനിക്കാതെ, ക്ലേശമോ ഏകാന്തതയോ ഗണ്യമാക്കാതെ, ആത്മാനന്ദത്തിൽ സർവ്വദാ ആമഗ്നനായി, ശാന്തനും ദാന്തനും പ്രസന്നനുമായി, സ്വീയാവാസമായ ഹിമാചലത്തെപ്പോലെ അചഞ്ചലനായി വർത്തിക്കുന്ന മഹാദേവനാണ് സകലയോഗികളുടെയും ആത്മനിഷ്ഠൻമാരുടെയും ആദർശമൂർത്തി. അധർമ്മവും ഭൗതികതയുമാകുന്ന കാളസർപ്പങ്ങൾ ആ മോഹനമൂർത്തിയെ വലയം ചെയ്യുന്നു: പക്ഷേ അവയ്ക്ക് അദ്ദേഹത്തെ അലട്ടാൻ കഴിയുന്നില്ല. ബിഭീഷികകളുടെയും വിപത്തുകളുടെയും രൂപത്തിൽ മൃത്യു ചൂഴവും വാഴുന്നു: പക്ഷേ മഹാദേവനെ സ്വനിഷ്ഠയിൽനിന്നും ഇളക്കാൻ മൃത്യു സമർത്ഥനല്ല. ലോകത്തിൻെറ ക്ലേശങ്ങളും ഭാരങ്ങളും ശിവൻ സ്വയം ഏറ്റെടുക്കുന്നു: അന്യർക്ക് അമരത്വമരുളാൻ ആ പരമശിവൻ ഹാലാഹലം പാനം ചെയ്യുന്നു. ശിവൻ സർവ്വഭോഗങ്ങളും ഭൂതികളും പരശ്രേയസ്സിനുവേണ്ടി പരിത്യജിക്കുന്നു: സതീരത്നമായ സ്വപത്നിയെ തൻെറ തപസ്സിലും ഏകാന്തതയിലും സഹകാരിണിയാക്കുന്നു: യോഗികളുടെ ഈശ്വരനാണ് ശിവൻ. ആ മഹാപുരുഷൻ ശിവൻെറ മഹിമകൾ വർണ്ണിക്കുന്ന വേളകളിൽ തൻെറ ആദർശത്തിൻെറ മഹനീയതയിൽ മുഴുകുകയും സർവ്വവും മറന്ന് ഭാവാവിഷ്ടനായി നെടുനേരം അങ്ങനെതന്നെ നിലകൊള്ളുകയും ചെയ്യും.

പിന്നെ ചിലപ്പോൾ ഒരുപക്ഷേ കൃഷ്ണനെക്കുറിച്ചായിരിക്കും പരമഹംസൻ സംസാരിക്കുന്നത്: അദ്ദേഹം കൃഷ്ണനെ കാണുന്നത് പ്രേമമൂർത്തിയായിട്ടാണ്. അദ്ദേഹമരുളുന്നു; 'സാധാരണ കാണുന്ന

ചിത്രങ്ങളിലെ കൃഷ്ണൻെറ മുഖം നോക്കുക: അതൊരു പുരുഷ ൻെറ മുഖംപോലെയോ തോന്നുക, അതോ സ്ത്രീയുടേതുപോലെയോ? ലോലുപതയുടെ നേരിയ നിഴലെങ്കിലും അതിലുണ്ടോ? പൗരുഷ ത്തിൻെറ പരുഷതയുടെ കണികപോലും അതിലുണ്ടോ? കോമളിമ യാർന്ന ഒരു സ്ത്രീമുഖമാണ് കൃഷ്ണൻെറത്. ബാലകൻെറ സരളതയും ബാലികയുടെ ആകർഷകതയും അതിൽ തികഞ്ഞു തെളിഞ്ഞു കാണാം. നാനാമുഖവും വിവിധവുമായ പ്രേമഭാവംകൊണ്ട് ഭഗവാൻ സ്ത്രീകളുടെയും പുരുഷന്മാരുടെയും ഹൃദയങ്ങളെ ഭക്തിമാർഗ്ഗ ത്തിലേക്ക് ആകർഷിച്ചു. 'ദിവ്യപ്രേമത്തിനു പരിശുദ്ധമായ മാനവസ്നേ ഹത്തിൻെറ ഏതു രൂപവും സ്വീകരിക്കാം എന്നതു തെളിയിക്കുക യായിരുന്നു കൃഷ്ണൻെറ മുഖ്യസന്ദേശം. വൃദ്ധരായ താതമാതാക്ക ളുടെ വാത്സല്യത്തിനു മുഴുവൻ പാത്രമായ ഒരു സ്നിഗ്ദ്ധശിശു, മാനവരുടെയും സോദരരുടെയും അതിഗാഢമായ സ്നേഹവും വിധേ യതയും ആർജ്ജിക്കുന്ന സ്നേഹനിധിയായ ഒരു മിത്രവും സുഹൃ ത്തും. ആദൃതനും ആരാധിതനുമായ ഒരാചാര്യൻ – ആ കൃഷ്ണൻെറ ഉപദേശങ്ങളുടെ മധുരിമയും കോമളിമയും ആ ഭഗവാൻെറ പ്രേമ പൂർണ്ണമായ അനുനയങ്ങളും കന്യകകളെയും പ്രൗഢകളെയും ഹൃദയഹാരിയായ പ്രേമഭക്തിക്ക് തങ്ങളെ തികച്ചും കാഴ്ചവെയ്ക്കാൻ പ്രേരിപ്പിച്ചു. കൃഷ്ണചരിതത്തിൻെറ ഗഹനതയും മോഹനതയും മാനവമനസ്സിന് ഇനിയും അളന്നു തിട്ടപ്പെടുത്താൻ കഴിഞ്ഞിട്ടില്ല. ഈ കൃഷ്ണനാണ് ഭാരതത്തിൽ ഭക്തിമാർഗ്ഗം വെളിവാക്കിയത്. നമ്മുടെ പ്രഭുവും പ്രാണനാഥനുമായ ആ ആനന്ദാത്മാവുമായി ജീവാത്മാവ് ഒരു പതിവ്രതയായ പത്നിയെപ്പോലെയോ വിശ്വസ്തനായ സുഹൃത്തിനെപ്പോലെയോ സ്വയം ബന്ധിക്കുന്ന ആ ഭക്തിഭാവം അനുഭവിക്കുന്നതിനുവേണ്ടി ആ മഹാപുരുഷൻ ദീർഘകാലം സ്വയ മൊരു ഗോപിയായോ ഗോപനായോ വേഷം ധരിച്ചുവാണ വൃത്താ ന്തം ചിലപ്പോൾ പറഞ്ഞുകേൾപ്പിക്കും. ഭക്തിയുടെ മൂർത്തിയത്രെ കൃഷ്ണൻ. സ്വസരളഹൃദയത്തിലെ തീവ്രഭക്തിയുടെ സാന്ദ്രതയാൽ ആ ഭക്തൻെറ രൂപവും ഭാവവും പെട്ടെന്നു നിശ്ചലവും സ്തബ്ധ വുമാകുന്നു: ബാഹ്യബോധം വിടപറയുന്നു, കണ്ണുകൾക്കു കാണാൻ കഴിവില്ലാതാകുന്നു, സ്ഥിരവും വിവർണ്ണവും സ്മിതശോഭിയുമായ മുഖത്തൂടെ ആനന്ദാശ്രുക്കൾ ഉതിരുന്നു. ആ അബോധതയിൽ അതീന്ദ്രിയമായ ഒരു അനുഭൂതിയും അർത്ഥവുമുണ്ട്. ബാഹ്യബോധം നഷ്ടമാകുമ്പോൾ അദ്ദേഹം സ്വാത്മാവിൽ ദർശിക്കുന്നതും അനുഭ

വിക്കുന്നതും എന്താണെന്ന് ആർക്കു പറയാൻ കഴിയും? ഈശ്വര പ്രേമം ഉളവാക്കുന്ന ആ അബോധതയുടെ ആഴം ആരളക്കും? എന്നാൽ, ബാഹ്യലോകത്തെ തികച്ചും വിസ്മരിക്കുന്ന ആ അവസ്ഥ യിലും അദ്ദേഹം എന്തോ കാണുന്നുണ്ട്, കേൾക്കുന്നുണ്ട്, ആനന്ദം അനുഭവിക്കുന്നുണ്ട്, എന്ന കാര്യത്തിൽ സംശയമില്ല. അല്ലാത്തപക്ഷം, ആ അബോധതയുടെ നടുക്ക് അദ്ദേഹമെന്തിന് ബാഷ്പവർഷം പൊഴി ക്കുന്നു, കീർത്തനധാര ഉതിർക്കുന്നു? മതത്തിൻെറ സ്വാധീനത്താൽ അതിനുമുമ്പ് ഒരു തുള്ളി കണ്ണീർപോലും പൊഴിക്കാത്ത കണ്ണുകളിൽ നീർനിറയ്ക്കാൻ കഴിവെഴുന്ന, കരിങ്കല്ലിനൊത്ത നെഞ്ചകത്തെയും അലിയിക്കുവാൻ പോന്ന കരുത്തും കനിവും കലർന്ന ഗീതങ്ങളും വാണികളും എവ്വിധം വർഷിക്കുന്നു?

പിന്നെ ചിലപ്പോൾ പരമഹംസൻ കാളിയെപ്പറ്റി സംസാരിക്കാൻ ആരംഭിക്കും: കാളിയെ അമ്മയെന്നാണ് അദ്ദേഹം വിളിക്കുന്നത്. ശക്തിയുടെ മൂർത്തിയാണ് കാളി: ആ ശക്തിതന്നെയാണ് സ്ത്രീയുടെ സ്വഭാവത്തിലും സ്വാധീനതയിലും പ്രകടമായിക്കാണുന്നത്. ഈശ്വര ഭാവത്തിലെ സ്ത്രീത്വമാണ് കാളി. അവൾ ദുഷ്ടന്മാരെയെല്ലാം ദമനം ചെയ്യുന്നു. അവൾ സ്വപതിയെ നിലത്തു കിടത്തി സ്വപദം തദീയവക്ഷ സ്സിൽ അർപ്പിക്കുന്നു. കാളി സകലഭൂതങ്ങളെയും മോഹിപ്പിക്കുകയും സ്വവശത്താക്കുകയും ചെയ്യുന്നു. ഇങ്ങനെയൊക്കെയാണെങ്കിലും അവൾ സമസ്തപ്രപഞ്ചത്തിൻെറയും അമ്മയാണുതാനും. തൻെറ അടിമലരിൽ അഭയം തേടി 'അമ്മേ' എന്നു വിളിച്ചുകൊണ്ടു വന്നണ യുന്ന ഓമൽപൈതങ്ങളെയെല്ലാം പോറ്റിപ്പുലർത്താൻ കഴിവുറ്റവളാ ണവൾ എന്ന് അവളുടെ അജയ്യശക്തി വെളിവാക്കുന്നു. അവളുടെ സന്താനവാത്സല്യം ഭക്തഹൃദയങ്ങളിൽ സുസ്നിഗ്ദ്ധമായ മാതൃസ്നേഹം അങ്കുരിപ്പിക്കുന്നു. മാതൃവാത്സല്യത്തെക്കുറിച്ച് വിരചിതങ്ങളായ ഗാനങ്ങളിൽ ഏറ്റവും അത്യദ്ഭുതകരങ്ങളായ കീർത്തനങ്ങളായി രാമപ്രസാദനിൽക്കൂടി പ്രവഹിച്ച ആ ദേവീഭക്തിപ്രചോദനം കാളീ ഭജനത്തിൻെറ സത്യതയ്ക്കും സഫലതയ്ക്കും വിചിത്രസാക്ഷ്യം വഹിക്കുന്നു. ശക്തിപൂജയെന്നാൽ നമ്മുടെ സഹജവും ഏകാന്തവും ആവേശപൂർണ്ണവുമായ ആത്മസമർപ്പണമാണ്. ആ ശക്തിതന്നെ യാണ് സ്ത്രീകളിൽ ശക്തിയും വശ്യതയുമായി പ്രകാശിക്കുന്നത്. അതിനാൽ നമ്മുടെ സുഹൃത്ത് സ്ത്രീയെ ഭൗതികവും ദൈഹികവുമായ നിലയിൽ പണ്ടേ ഉപേക്ഷിച്ചിരിക്കുന്നു. അദ്ദേഹത്തിനു ഭാര്യയുണ്ട്: പക്ഷെ അവർ തമ്മിൽ ഭാര്യാഭർത്തൃബന്ധം ഒരിക്കലും ഉണ്ടായിട്ടില്ല.

സ്ത്രീയെ മാതൃരൂപത്തിൽ വീക്ഷിക്കാത്തവർക്കൊക്കെ അവൾ അജയ്യയാണെന്ന് അദ്ദേഹം പറയുന്നു. സ്ത്രീ സമസ്തലോകത്തെയും മോഹിപ്പിക്കുകയും ഈശ്വരപ്രേമത്തിൽനിന്ന് അകറ്റിനിർത്തുകയും ചെയ്യുന്നു. പരമോന്നതരും പരമപവിത്രരുമായ താപസന്മാർപോലും സ്ത്രീയുടെ അവാച്യവശ്യതയാൽ ഭോഗത്തിലേക്കും പാപത്തിലേക്കും വലിച്ചിഴയ്ക്കപ്പെട്ടിട്ടുണ്ട്. സമ്പൂർണ്ണമായ കാമജയം യാവജ്ജീവം ആ ജീവിതത്തിൻെറ ഒരു ആദർശമായിരുന്നു. അതിനാൽ കാമിനീ സ്വാധീനത്തിൽനിന്നും നിശ്ശേഷം നിർമ്മുക്തനാകാൻ ദീർഘകാലം താൻ പരമാവധി യത്നിച്ചു എന്ന് അദ്ദേഹം പറയുന്നു. നദീതീരത്തുള്ള തൻെറ ഏകാന്തസ്ഥാനത്ത്, അമ്മാതിരി മോചനത്തിനു വേണ്ടി ചില വേളകളിൽ ആ മഹാപുരുഷൻ ഉച്ചത്തിൽ ഉച്ചരിച്ച ഹൃദയഭേദകമായ അർത്ഥനകളും പ്രാർത്ഥനകളും കേട്ട് അനേകമാളുകൾ ഓടിക്കൂടാറുണ്ട്. അദ്ദേഹം കേഴുമ്പോൾ അവരും കേഴാറുണ്ട്. അദ്ദേഹത്തിന് വിജയം കൈവരാൻ ഹൃദയപൂർവ്വം ആശിക്കാതെയോ ആശംസിക്കാതെയോ ഇരിക്കാൻ അവർക്കു നിർവ്വാഹമുണ്ടായിരുന്നില്ല.

താൻ ഭയപ്പെട്ടിരുന്ന കാമത്തിൽനിന്നും പരമഹംസൻ വിജയപൂർവ്വം വിമുക്തനായിരിക്കുന്നു. തൻെറ ആരാദ്ധ്യദേവതയായ അമ്മ, അതായത് കാളീദേവി, സർവ്വസ്ത്രീകളും സ്വമൂർത്തികളാണെന്ന് അദ്ദേഹത്തിന് വെളിവാക്കിക്കൊടുത്തു: തന്മൂലം സ്ത്രീവർഗ്ഗത്തിലെ ഓരോ വ്യക്തിയെയും അദ്ദേഹം അമ്മയായിക്കണ്ട് ആദരിക്കുന്നു. സ്ത്രീകളുടെയും ബാലികകളുടെയും മുമ്പിൽ പരമഹംസൻ നിലം തൊട്ടു കുമ്പിടുന്നു: ഒരു മകൻ തൻെറ അമ്മയെ ആരാധിക്കും പോലെ അദ്ദേഹത്താൽ ആരാധിക്കപ്പെട്ടിട്ടുള്ള സ്ത്രീകൾ വളരെയുണ്ട്. പരമഹംസന് സ്ത്രീകളുമായുള്ള ബന്ധത്തിൻെറയും ചിന്തയുടെയും പവിത്രത അത്യന്തം ശ്രദ്ധാർഹവും അഭൂതപൂർവ്വവും ആകുന്നു. പാശ്ചാത്യാശയത്തിനു കടകവിരുദ്ധമാണിത്. അതു മുഖ്യമായി, പാരമ്പര്യമായി, മഹനീയമായി ദേശീയമത്രെ. അതെ, ഒരു ഹിന്ദുവിന് സ്ത്രീയെ ആരാധിക്കാൻ സാധിക്കും.

പരമഹംസൻ പറയാറുണ്ട്; 'എൻെറ അച്ഛൻ ശ്രീരാമഭക്തനായിരുന്നു. ഞാനും രാമോപാസന സ്വീകരിച്ചു. എൻെറ അച്ഛൻെറ ഭക്തി അനുസ്മരിക്കുമ്പോൾ അദ്ദേഹം തൻെറ ഇഷ്ടദേവതയെ ആരാധിക്കാൻ ഉപയോഗിക്കാറുള്ള പുഷ്പങ്ങൾ എൻെറ ഹൃദയത്തിൽ

വികസിക്കുന്നു: അവ ഹൃദയത്തെ ദിവ്യസുഗന്ധപൂർണ്ണമാക്കിച്ചെയ്യുന്നു.' സത്യസന്ധനും കർത്തവ്യനിഷ്ഠനുമായ പുത്രൻ, വിശിഷ്ടനും വിശ്വസ്തനുമായ ഭർത്താവ്, ധർമ്മിഷ്ഠനും പിതൃതുല്യനുമായ രാജാവ്, അചഞ്ചലനും സ്നേഹനിധിയുമായ സുഹൃത്ത്, എന്നിപ്രകാരമെല്ലാമുള്ള ശ്രീരാമനെ പരമഹംസൻ ഒരു വിശ്വസ്തഭൃത്യൻെറ ഗാഢമായ വിധേയതയോടും ഭക്തിയോടും കൂടിയാണ് ആരാധിക്കുന്നത്. ഏതൊരു മഹാപ്രഭുവിൻെറ സേവനാവകാശം തത്പ്രീതിപാത്രവും വിശ്വസ്തനുമായ ഭൃത്യന് തൃപ്തികരമായ പ്രതിഫലമോ, ഏതൊരുവൻെറ നിസ്തുലവും പ്രിയംകരവുമായ സേവനത്തിൽ പ്രാണാർപ്പണം ചെയ്കയെന്നത് ഭൃത്യന്ന് ആനന്ദസന്ദായകമായ സ്വധർമ്മാചരണമോ, ഏതൊരുവൻ ഭക്തിഭരിതനായ സ്വഭൃത്യൻെറ ശരീരവും പ്രാണനും സ്വകീയങ്ങളാക്കിച്ചെയ്യുന്നുവോ, ഏതൊരുവൻെറ ഉജ്ജ്വലങ്ങളും പവിത്രങ്ങളുമായ പ്രഭാവങ്ങൾ ധ്യാനിക്കുന്നത് സർവ്വവിധപ്രതിഫലങ്ങളെയും പ്രത്യുപകാരപ്രതീക്ഷകളെയും അതിശയിക്കുന്നുവോ, ആ ശ്രീരാമസ്വാമിയാണ് ശ്രീരാമകൃഷ്ണൻെറ ആരാധനാപാത്രം. അലൗകികമായ ഭക്തിയാലും അഭിമാനത്താലും പ്രചോദിതനായി, ആശാപ്രതീക്ഷകളെയും വിപദ്മൃത്യുക്കളെയും തൃണവദ്ഗണിച്ച് സ്വസ്വാമികാര്യത്തിൽ പരിനിഷ്ഠിതനായ പ്രശസ്തരാമകിങ്കരൻ ഹനുമാൻ ശ്രീരാമകൃഷ്ണൻെറ ദൃഷ്ടിയിൽ വിശ്വസ്തസേവകാദർശത്തിന് ഉത്തമോദാഹരണമാണ്. ധനലോഭം സ്വജീവിതത്തെ കളങ്കപ്പെടുത്താതിരിക്കാൻ ജീവിതകാലമത്രയും പരമഹംസൻ ശ്രദ്ധിച്ചിരുന്നു. പണം കണ്ടാൽ പരമഹംസന് എന്തോ വിചിത്രമായ ഒരു ഭയം. കാമിനീകാഞ്ചനത്യാഗമാണ് ആ അന്യാദൃശമായ പവിത്രജീവിതത്തിൻെറ ഏകരഹസ്യം. വളരെക്കാലം അദ്ദേഹം ഒരു പ്രത്യേകസാധന അനുശീലിച്ചുപോന്നു. പരമഹംസൻ ഒരു കൈയിൽ ഒരു പൊൻപണമെടുക്കും, മറ്റേകൈയിൽ മൺകട്ടയും. എന്നിട്ട് അതിൻെറ രണ്ടിൻെറയും നേരെ നോക്കും, 'പൊന്ന് മണ്ണ്, മണ്ണ് പൊന്ന്', എന്നിങ്ങനെ ഉരുവിട്ടുകൊണ്ട് അവ കൈമാറും: മണ്ണും പൊന്നും തമ്മിലുള്ള ഭേദബുദ്ധി തീർത്തും നശിക്കുന്നതുവരെ ഈ പ്രക്രിയ തുടർന്നുകൊണ്ടിരിക്കും. അദ്ദേഹത്തിൻെറ ഈശ്വരോപാസന തികച്ചും അലൗകികവും നിഷ്കാമവുമാകുന്നു. രാമകൃഷ്ണൻ രാമനെ ഭജിക്കുന്നത് രാമൻ സർവ്വോത്തമനും വാത്സല്യപൂർണ്ണനായ ഭൃത്യപരിപാലകനുമായതുകൊണ്ടാണ്. പവിത്രപ്രേമവും തികഞ്ഞ ആത്മസമർപ്പണവുമാണ് യോഗികൾക്ക് ചെയ്യേണ്ടുന്ന സേവനം. ഈ ഹൃദയഹാരിയായ

വിധേയത്വയെ വെളിവാക്കുന്ന, അദ്ദേഹം പാടാറുള്ള ചില പാട്ടുകൾ അത്യന്തം സമാനഭാവോദ്ദീപകങ്ങളാണ്: പലപ്പോഴും അക്കാര്യത്തിൽ നാമെത്രയോ അശ്രദ്ധരാണെന്നും അവ വെളിവാക്കുന്നു.

ശ്രീരാമകൃഷ്ണൻെറ ഈ ആദരം ഹിന്ദുമതത്തിൽമാത്രം ഒതുങ്ങി നില്ക്കുന്നുമില്ല. മുഹമ്മദീയരുടെ സർവ്വശക്തനായ അള്ളാ എന്ന ആശയം സാക്ഷാത്കരിക്കാൻ പരമഹംസൻ അനേകദിവസം പലേ സാധനകളും അനുഷ്ഠിച്ചു. അദ്ദേഹം താടി വളർത്തി, മുഹമ്മദീയ രീതിയിൽ പാകം ചെയ്ത ആഹാരം കഴിച്ചു. തുടർച്ചയായി കൊറാനിലെ വാക്യങ്ങൾ ഉരുവിട്ടുകൊണ്ടിരുന്നു. ആ മഹാത്മാവിന് ക്രിസ്തുവിനോടുള്ള സമാദരം ഗാഢവും ആത്മാർത്ഥവുമായിരുന്നു. യേശുവിൻെറ നാമം ജപിച്ചാൽ അദ്ദേഹം തല കുനിക്കുന്നു: യേശു ഈശ്വരപുത്രനാണെന്ന വിശ്വാസത്തെ ആദരിക്കുന്നു. പരമഹംസൻ ഒന്നോ രണ്ടോ തവണ ക്രൈസ്തവാരാധനാസ്ഥലങ്ങൾ സന്ദർശിച്ചിട്ടുണ്ടെന്നു തോന്നുന്നു. ഈവക ആശയങ്ങൾ മഹാനായ ഈ ഹിന്ദുയോഗിയുടെ ആശയവിശാലതയെ സർവ്വഥാ വിശദമാക്കുന്നു.

മേൽവിവരിച്ച ആരാധനാക്രമങ്ങളിലോരോന്നും പരമഹംസന് സ്വാനുഭൂതിയുടെ സജീവവും തീവ്രഭാവയുക്തവുമായ ഓരോ ഘടകമാണ്. ആ മഹാപുരുഷൻ ഇന്നെത്തിച്ചേർന്നിട്ടുള്ള സർവ്വാശ്ലേഷിയായ ഭക്തിനിഷ്ഠ നേടാൻ സ്വയം അനുഷ്ഠിച്ചിട്ടുള്ള സാധനകളുടെയും ശിക്ഷണങ്ങളുടെയും ചരിത്രം അത്യദ്ഭുതകരമാണ് - അതു പ്രസിദ്ധപ്പെടുത്താൻ സാദ്ധ്യമല്ലെങ്കിലും. പരമഹംസൻ ഒരിക്കലും ഒന്നും എഴുതുന്നില്ല, വിരളമായേ വാദത്തിൽ ഏർപ്പെടുന്നുള്ളു: ഉപദേശമരുളാൻ ഒരിക്കലും ഒരുങ്ങുന്നില്ല. നിരന്തരമായ ഈശ്വരാവിഷ്ടവാണികളിൽക്കൂടി അദ്ദേഹത്തിൻെറ ആത്മാവങ്ങനെ ഒഴുകുന്നു: അതിമോഹനമായി അദ്ദേഹം കീർത്തനം പാടും. അപൂർവ്വവിജ്ഞാനസമ്പന്നങ്ങളായ അഭിപ്രായങ്ങൾ അരുളും. പൗരാണികശാസ്ത്രങ്ങളുടെ നിഗൂഢതലങ്ങളിൽ പരമഹംസൻ അദ്ഭുതകരമായ പ്രഭാപൂരം പരത്തുന്നു. സരളവും അശിക്ഷിതവുമായ ആ ജീവിതത്തിന് ഒട്ടും അനുരൂപമല്ലാത്ത തത്ത്വദർശനവൈശദ്യത്തോടെ സാധാരണ ഹിന്ദുമതത്തിൻെറ അധിഷ്ഠാനതത്ത്വങ്ങളെ അദ്ദേഹം ആവിഷ്കരിക്കുന്നു. അവർണ്ണ്യവും അവികാരിയും അനന്തവും ശാശ്വതപ്രകാശവും അനന്താനന്ദവും നിത്യസത്യവും നിത്യബുദ്ധവും നിത്യമുക്തവുമായ അഖണ്ഡസച്ചിദാനന്ദത്തിൻെറ ശക്തികളും ലീലകളുമാണ് ഈ അവതാരപുരുഷന്മാർ എന്നത്രെ പരമഹംസൻ അരുളുന്നത്.

അദ്ദേഹത്തിൻെറ അരുൾമൊഴികളെല്ലാം രേഖപ്പെടുത്താൻ കഴിഞ്ഞിരുന്നെങ്കിൽ അതു വിചിത്രവും അദ്ഭുതാവഹവുമായ ഒരു മഹാഗ്രന്ഥമാകുമായിരുന്നു. ആളുകളെക്കുറിച്ചും കാര്യങ്ങളെക്കുറിച്ചും പരമഹംസൻ അരുളിയിട്ടുള്ള അഭിപ്രായങ്ങൾ സമാഹരിക്കാൻ സാധിച്ചാൽ പ്രവചനങ്ങളുടെ കാലം, ആദിയുഗത്തിലെ അശിക്ഷിത വിജ്ഞാനത്തിൻെറ കാലം വീണ്ടും വന്നുചേർന്നിരിക്കുന്നു എന്ന് ആളുകൾ കരുതും.

ഹിന്ദുമതത്തിൻെറ ഗഹനതയ്ക്കും മാധുര്യത്തിനും ഒരു സജീവോദാഹരണമാണ് ഈ ശിഷ്ടനായ പവിത്രമനുഷ്യൻ. അദ്ദേഹം തികച്ചും ജിതേന്ദ്രിയനാണ്. ആ ശരീരത്തിൽ ആത്മാവുമാത്രം - അത് അദ്ധ്യാത്മമയം, ആനന്ദപൂർണ്ണം: ധന്യമായ പവിത്രതയുടെ മൂർത്തിയാണത്. സിദ്ധനായ ഒരു ഹിന്ദുതാപസനെന്ന നിലയിൽ ലോകത്തിൻെറ അനിത്യതയ്ക്കും അന്തസ്സാരശൂന്യതയ്ക്കും സാക്ഷിയാണ് അദ്ദേഹം. അദ്ദേഹത്തിൻെറ സാക്ഷ്യപത്രം ഓരോ ഹിന്ദുവിൻെറയും ഹൃദയത്തിൻെറ അത്യഗാധതലങ്ങളെക്കൂടി ആകർഷിക്കുന്നു. ആ മഹാപുരുഷന് തൻെറ എളിയ ജീവിതത്തിൽ ഈശ്വരനെക്കുറിച്ചല്ലാതെ ഒരു വിചാരവുമില്ല, ഒരു വ്യാപാരമില്ല: ഈശ്വരനല്ലാതെ മറ്റൊന്നും അദ്ദേഹത്തിനു വേണ്ടതില്ല. തൻെറ നിഷ്കളങ്കമായ പവിത്രത, ഗഹനവും അവാച്യവുമായ ആനന്ദം, അശിക്ഷിതവും അനവസാനവുമായ വിജ്ഞാനം, ശിശുസഹജമായ പ്രശാന്തതയും സർവ്വമാനവമൈത്രിയും, തീവ്രവും സമഗ്രവുമായ ഈശ്വരപ്രേമം - ഇവയാണ് പരമഹംസൻെറ ഏകാന്ത പ്രതിഫലം. ആ പ്രതിഫലം അദ്ദേഹം നീണാൾ അനുഭവിക്കുമാറാകട്ടെ! മതജീവിതത്തിൽ എൻെറ സ്വന്തം ആദർശം ഭിന്നമാണ്: എന്നിരുന്നാലും അദ്ദേഹം നമുക്കു നല്കപ്പെടുന്ന കാലത്തോളം, പവിത്രതയുടെയും ത്യാഗത്തിൻെറയും ആദ്ധ്യാത്മികതയുടെയും ഈശ്വരപ്രേമോന്മാദത്തിൻെറയും പരമാദർശങ്ങൾ ഗ്രഹിക്കാൻ ഞാൻ സസന്തോഷം ആ പാദതലത്തിൽ സ്ഥാനം സ്വീകരിക്കുന്നതാണ്.''

ശ്രീരാമകൃഷ്ണമിഷൻെറ നാലാമത്തെ സമ്മേളനം: 1897 ജൂലായ് 25-ാം തീയതി ബ്രഹ്മാനന്ദസ്വാമി ആദ്ധ്യക്ഷ്യം വഹിച്ചു. ശ്രീരാമകൃഷ്ണനുമായുള്ള തൻെറ സംസർഗ്ഗത്തെ സംബന്ധിച്ച് ഗിരീശചന്ദ്രഘോഷൻ ഈ വിധം അനുസ്മരിച്ചു;

"ശ്രീരാമകൃഷ്ണൻെറ അടിമലരിൽ ഞാൻ അഭയം പ്രാപിച്ച് നാലോ അഞ്ചോ ദിവസം കഴിഞ്ഞപ്പോൾ അദ്ദേഹം എന്നോടു ചോദിച്ചു; 'നീയെന്തു നേടി?' എന്ന്. നിർഭയത്വം നേടി എന്നു ഞാൻ അതിനുത്തരം പറഞ്ഞു. അതുകേട്ട് അദ്ദേഹം ചിരിച്ചു. അദ്ദേഹത്തിൻെറ പാദപദ്മത്തിൽ അഭയം തേടുകയെന്നത് വർണ്ണിക്കാൻ എളുപ്പമല്ല: എന്തെന്നാൽ അദ്ദേഹത്തെ വർണ്ണിക്കാൻ എളുപ്പമല്ല. ശ്രീരാമകൃഷ്ണനെ ഇത്രയൊക്കെ കണ്ടിട്ടും അദ്ദേഹത്തിൻെറ ശരിയായ സ്വരൂപമെന്തെന്നോ അദ്ദേഹത്തിൻെറ സവിശേഷഭാവങ്ങൾ എന്തൊക്കെയെന്നോ തീർത്തുപറയാൻ ഞാൻ അശക്തനാണ്. വിഭിന്നാവസരങ്ങളിൽ വിഭിന്നഭാവത്തിൽ ശ്രീരാമകൃഷ്ണൻ പ്രകാശിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. ഉദാഹരണത്തിന്: പാനിഹാട്ടിയിലെ ഉത്സവവേളയിൽ ഗുരുദേവൻെറ പലേ അദ്ധ്യാത്മഭാവങ്ങളും ഞാൻ കാണുകയുണ്ടായി. അതു മുതൽ അദ്ദേഹം പുരുഷനോ പ്രകൃതിയോ എന്നു പറയാൻ എനിക്കാവില്ല. താൻ പ്രകൃതിയോ പുരുഷനോ എന്നു തനിക്കുതന്നെ അറിഞ്ഞുകൂടാ എന്നു ഗുരുദേവൻ എന്നോടു പറഞ്ഞിട്ടുണ്ട്.

ഒരമ്മയെപ്പോലെ വാത്സല്യനിധിയായ അദ്ദേഹം എന്നെ ആഹാരം കഴിപ്പിക്കും: പിതാവിനെപ്പോലെ ജ്ഞാനിയും മാതൃകാഭക്തനുമായിരുന്നു ഗുരുദേവൻ. അതിനാൽ അദ്ദേഹത്തെ വർണ്ണിക്കാൻ പ്രയാസമാണ്. സ്വന്തം മനസ്സിൽ ഭാവന ചെയ്യാനോ സങ്കല്പിക്കാനോപോലും പ്രയാസമാണ്. എന്നിരുന്നാലും ആ മഹാപുരുഷൻ അഭയാശ്രയദാതാവാണ് എന്ന് എനിക്കു ദൃഢബോധമുണ്ട്.

ഈശ്വരനെ സംബന്ധിച്ച് ശാസ്ത്രങ്ങൾ എന്താണ് പറയുന്നത് എന്നെനിക്കു നിശ്ചയമില്ല: എന്നാൽ ഞാൻ സ്നേഹിക്കുംപോലെ ശ്രീരാമകൃഷ്ണന് എന്നെ സ്നേഹിക്കാൻ സാധിച്ചുവെങ്കിൽ അദ്ദേഹം ഈശ്വരനായിരിക്കണം. അദ്ദേഹം എന്നെ അതുമാതിരി സ്നേഹിച്ചു. എനിക്കൊരിക്കലും ഒരു യഥാർത്ഥസുഹൃത്ത് ഉണ്ടായിരുന്നില്ല: എന്നാൽ അദ്ദേഹം അങ്ങനെയായിരുന്നു: എന്തെന്നാൽ അദ്ദേഹം എൻെറ ദോഷങ്ങളെ ഗുണങ്ങളാക്കി മാറ്റി. ഒരു നിലയ്ക്ക് ഗുരുദേവൻ, ഞാൻ എന്നെ സ്നേഹിക്കുന്നതിലും കൂടുതലായി എന്നെ സ്നേഹിച്ചു.

ഗുരുദേവനിൽ വേറൊരു സംഗതിയും ഞാൻ കണ്ടിട്ടുണ്ട്; സ്വന്തം കുറ്റം കാണുകയും അദ്ദേഹത്തോട് ഏറ്റുപറയുകയും ചെയ്തവരെയൊക്കെ അദ്ദേഹം അനുഗ്രഹിച്ചിട്ടുണ്ട്, അവരെ നല്ലവരാക്കി മാറ്റിയി

ട്ടുമുണ്ട്. ചിന്താമണിയെ സ്പർശിച്ചാലെന്നപോലെ ഗുരുദേവനെ സ്പർശിച്ചാൽ ഒരു മഹാപാപിയുടെ ഹൃദയംപോലും കനകമായി മാറ്റപ്പെടും. അമ്മാതിരി പാപി വിനീതനും വിധേയനുമാണെങ്കിൽ അദ്ദേഹം അഭയം അരുളുമാറുണ്ടുതാനും.

ചില വേളകളിൽ അദ്ദേഹത്തിൻെറ അരുൾമൊഴികൾ മനസ്സിലാക്കാൻ പ്രയാസമായിരുന്നു. ഉദാഹരണത്തിന്; സമീപം ഒരു വാരനാരി നില്ക്കുന്നതു കണ്ട് അദ്ദേഹം അവളെ, 'ദിവ്യജനനീ' എന്നു സംബോധന ചെയ്യും: അല്ലെങ്കിൽ, കാളിയുടെ കറുത്ത വിഗ്രഹത്തെ അദ്ദേഹം 'കാഞ്ചനകാന്തി കലർന്ന കാളി' എന്നു നിർദ്ദേശിക്കും. എന്നിരുന്നാലും പക്ഷേ, ഗുരുദേവൻെറ വെറും കടാക്ഷത്തിന് എന്തും കനകമായി മാറ്റാനുള്ള കഴിവുണ്ടായിരുന്നു. ഇത് അദ്ദേഹത്തിൻെറ അന്തരംഗ ശിഷ്യന്മാർക്ക് നിങ്ങളോടു പറയാൻ കഴിയും.

ഞാൻ 'വില്വമംഗല'മെന്ന നാടകമെഴുതിയപ്പോൾ ഗുരുദേവൻെറ ശിഷ്യന്മാരിൽ പലരും അതിനെക്കുറിച്ച് എന്നോടു ചോദിച്ചു. നാടകനിർമ്മാണകല ശ്രീരാമകൃഷ്ണനിൽനിന്നുമാണ് ഞാൻ അഭ്യസിച്ചത് എന്നു ഞാൻ അവരോടു പറഞ്ഞു. താൻ ശാസ്ത്രം ഗ്രഹിച്ചത് രാമകൃഷ്ണനിൽനിന്നുമാണ് എന്നു നരേന്ദ്രൻ പറഞ്ഞിട്ടുണ്ട്. അദ്ധ്യാപനരീതി തന്നെ പഠിപ്പിച്ചത് ശ്രീരാമകൃഷ്ണനാണ് എന്ന് പറയുന്നു മഹേന്ദ്രനാഥൻ. ശ്രീരാമകൃഷ്ണൻെറ വിഭിന്നഭാവങ്ങളും രൂപങ്ങളും എങ്ങനെ വർണ്ണിക്കാൻ സാധിക്കും? അവ എന്തൊക്കെയാണെന്ന് എങ്ങനെ പറയാൻ കഴിയും? എനിക്കിത്ര മാത്രം പറയാനാവും: ശ്രീരാമകൃഷ്ണൻെറ ചരണകമലങ്ങളിൽ ആര് അഭയം പ്രാപിച്ചാലും അവനു ശാന്തി ലഭിക്കും. ഇക്കാര്യത്തിൽ യാതൊരു സംശയവുമില്ല. ആ മനുഷ്യൻെറ ആദ്ധ്യാത്മികമായ സകല ആഗ്രഹങ്ങളും സഫലങ്ങളാകും.

ഇനി, ആരാണീ രാമകൃഷ്ണൻ? അദ്ദേഹം ഒരവതാരപുരുഷനാണോ അല്ലയോ എന്നെനിക്കറിഞ്ഞുകൂടാ. തന്നെ ശരണം പ്രാപിക്കുന്ന സകലരിലും അനുഗ്രഹവും കാരുണ്യവും വർഷിക്കുകയും അവരെ രക്ഷിക്കുകയും മോചിപ്പിക്കുകയുമാണ് ഒരവതാരത്തിൻെറ കൃത്യങ്ങളെങ്കിൽ – അതാണ് സ്ഥിതിയെങ്കിൽ, ശ്രീരാമകൃഷ്ണൻ സംശയമെന്യേ ഈശ്വരൻെറ മൂർത്തിമദ്ഭാവമായിരുന്നു എന്നു ഞാൻ പറയുന്നു.

അനന്തശാന്തിയും ആനന്ദവും പ്രദാനം ചെയ്യുന്ന ആളാണ് ശ്രീരാമകൃഷ്ണൻ. ഞാനെങ്ങനെ അദ്ദേഹത്തെ ഭാവന ചെയ്യും?

അദ്ദേഹത്തിൻെറ ആരാധന വിധിനിഷേധങ്ങൾക്ക് അതീതമായിരുന്നു. ഗുരുദേവൻ എന്നെ മധുരപലഹാരങ്ങൾ കഴിപ്പിച്ചിട്ടുണ്ട്. ഞാനദ്ദേഹത്തെ നിന്ദിക്കുമ്പോൾ അദ്ദേഹം എന്നെ ആലിംഗനം ചെയ്യും. ശ്രീരാമകൃഷ്ണൻെറ തിരുനാമം ജപിച്ച് അദ്ദേഹത്തെ വിളിക്കുക മാത്രമാണ് അവിടുത്തെ ആരാധിക്കാനുള്ള ഏകമാർഗ്ഗം.

ഒരു മണിക്കൂർ നേരം നിങ്ങളോടു പ്രസംഗിക്കാനാണ് രാഖാൽ മഹാരാജ് എന്നോട് ഇന്നു കാലത്തു പറഞ്ഞത്. ശ്രീരാമകൃഷ്ണ ശിഷ്യന്മാരെ ശരണംപ്രാപിച്ചുകൊണ്ട് ഞാനീ പ്രസംഗം ചെയ്യാൻ ധൈര്യപ്പെട്ടു. അവരെ ഞാൻ ആശ്രയിച്ചാൽ എനിക്കു പിന്നെ ഭയമില്ല. അവസാനമായി ഞാൻ പറയട്ടെ: ശ്രീരാമകൃഷ്ണൻ കാരുണ്യമൂർത്തിയും നമ്മുടെ പ്രേമമയനായ ഹൃദയനാഥനുമാകുന്നു. അദ്ദേഹത്തെ അഭയം പ്രാപിച്ചാൽ നാം അജ്ഞതയിൽനിന്നും അധർമ്മത്തിൽനിന്നും മുക്തരായിത്തീരും.

'അഭയം സർവ്വഭൂതേഭ്യോ ദദാമ്യേതദ് വ്രതം മമ' എന്ന് ശ്രീരാമനും, 'സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ' എന്നു ശ്രീകൃഷ്ണനും മാനവരാശിക്ക് അഭയമരുളുന്നു. ശ്രീരാമകൃഷ്ണൻെറ പ്രതിജ്ഞ ഇതാണ്; 'ഞാൻ സത്യമായും പറയുന്നു, ആരെന്നെ ധ്യാനിക്കുന്നുവോ അവന് എൻെറ ഐശ്വര്യം ലഭിക്കും – പിതാവിൻെറ സമ്പത്തു പുത്രനു ലഭിക്കുംപോലെ: ജ്ഞാനം, ഭക്തി, വിവേകം, വൈരാഗ്യം, ശാന്തി, സുഖം, പ്രേമം, സമാധി ഇവയാണെൻെറ ഐശ്വര്യം.'

തമേവ ശരണം ഗച്ഛ
സർവ്വഭാവേന ഭാരത
തത്പ്രസാദാത് പരാം ശാന്തിം
സ്ഥാനം പ്രാപ്സ്യസി ശാശ്വതം.

^

# ശ്രീരാമകൃഷ്ണവചനാമൃതം

## മുപ്പത്തിയഞ്ചാം ഭാഗം

### ഗുരുദേവനും നരേന്ദ്രനും

### അദ്ധ്യായം ഒന്ന്

1885 മാർച്ച് 1, ഞായറാഴ്ച

ശ്രീരാമകൃഷ്ണൻ തൻെറ മുറിയിൽ ചെറിയ കട്ടിലിൽ സമാധിസ്ഥനായി ഇരുന്നരുളുന്നു. ഭക്തന്മാർ തറയിലിരിക്കുന്നു: കണ്ണെടുക്കാതെ അദ്ദേഹത്തെത്തന്നെ നോക്കിക്കൊണ്ടിരിക്കുന്നു. മഹിമാചര ണൻ, രാമദത്തൻ, മനോമോഹനൻ, നബായ് ചൈതന്യൻ, മാസ്റ്റർ തുടങ്ങി പലരും ഇരിപ്പുണ്ട്. പൗർണമീതിഥി.

ഇന്നു ദോലയാത്രാദിവസം. ഇതൊരു വിശേഷപ്പെട്ട ഉത്സവമാണ്. രാധയുടെയും ശ്രീകൃഷ്ണൻെറയും വിഗ്രഹങ്ങൾ ഊഞ്ഞാലിൽ വെച്ചാടിക്കുകയെന്നതാണ് ഇതിലെ പ്രധാനപ്പെട്ട ചടങ്ങ്. വിഗ്രഹങ്ങളിൽ കുങ്കുമം വിതറും. അതു കഴിഞ്ഞ് ബന്ധുക്കളും മിത്രങ്ങളും അങ്ങോട്ടുമിങ്ങോട്ടും കുങ്കുമം വാരി മേലെറിയും. മഞ്ഞുകാലം കഴിഞ്ഞ് വസന്തം ആരംഭിക്കുമ്പോഴാണ് ഈ ഉത്സവം നടക്കുന്നത്. ഫാല്ഗുനമാസത്തിലെ പൗർണമീദിനത്തിൽ ഇത് ആഘോഷിക്കപ്പെടുന്നു. ശ്രീ ചൈതന്യദേവൻെറ ജന്മതിഥിയും അന്നാണ്. അങ്ങനെ ദോലയാത്രാദിനം ഒരു വലിയ പുണ്യദിനമാകുന്നു.

ഭക്തന്മാർ നിർന്നിമേഷരായി നോക്കിക്കൊണ്ടിരിക്കുന്നു. ഗുരുദേവൻ സമാധിയുണർന്നു. ഇപ്പോൾ ഭാവാവേശത്തിൻെറ പൂർണ്ണമാത്ര. അദ്ദേഹം മഹിമാചരണനോടരുളി; 'ബാബു, ഹരിഭക്തിയുടെ കഥ-'

മഹിമാചരണൻ നാരദപഞ്ചരാത്രത്തിൽനിന്നും ഈ വരികൾ ചൊല്ലി;

ആരാധിതോ യദി ഹരിസ്തപസാ തതഃ കിം?
നാരാധിതോ യദി ഹരിസ്തപസാ തതഃ കിം?
അന്തർബഹിർയദി ഹരിസ്തപസാ തതഃ കിം?
നാന്തർബഹിർയദി ഹരിസ്തപസാ തതഃ കിം?
വിരമ വിരമ ബ്രഹ്മൻ കിം തപസ്യാസു വത്സ,
വ്രജ വ്രജ ദ്വിജ ശീഘ്രം ശങ്കരം ജ്ഞാനസിന്ധും
ലഭ ലഭ ഹരിഭക്തിം വൈഷ്ണവോക്താം സുപക്വാം
ഭവനിഗഡനിബന്ധച്ഛേദനീം കർത്തരീം ച.

മഹിമാചരണൻ പറഞ്ഞു; ''നാരദപഞ്ചരാത്രത്തിൽ ഇങ്ങനെ പറയുന്നു. ഒരിക്കൽ നാരദൻ തപസ്സു ചെയ്തുകൊണ്ടിരുന്നപ്പോൾ ഒരു അശരീരിവാണികേൾക്കായി: 'ഹരിയെ ആരാധിക്കാൻ കഴിഞ്ഞാൽ പിന്നെ തപസ്സുകൊണ്ടെന്തു കാര്യം? ഹരിയെ ആരാധിക്കാൻ കഴിഞ്ഞില്ലെങ്കിലോ, തപസ്സുകൊണ്ട് പിന്നെ എന്തു പ്രയോജനം? അകത്തും പുറത്തും ഹരി വാഴുന്നെങ്കിൽ തപസ്സു പിന്നെയെന്തിന്? ഉള്ളിലും പുറത്തും ഹരിയെ കാണാൻ കഴിഞ്ഞില്ലെങ്കിൽ തപസ്സുകൊണ്ടെന്താണ് കാര്യം? അതിനാൽ ഹേ വിപ്രബാല, നിർത്തു നിർത്തു. വത്സ, തപസ്സിലെന്തുണ്ട്? വേഗം ജ്ഞാനവാരിധിയായ ശങ്കരന്റെ അടുത്തുപോവുക. എന്നിട്ട് അദ്ദേഹത്തിൽനിന്നും വൈഷ്ണവന്മാർ വാഴ്ത്തുന്ന പക്വമായ ഹരിഭക്തി സമ്പാദിക്കുക. അത് സംസാര ബന്ധമാകുന്ന ശൃംഖലയെ അറക്കാനുതകുന്ന കത്തിയാകുന്നു.''

(ഈശ്വരകോടി - ശുകദേവന്റെ സമാധിഭംഗം - ഹനുമാൻ, പ്രഹ്ലാദൻ)

ശ്രീരാമ; ജീവകോടിയും ഈശ്വരകോടിയും. ജീവകോടിയുടെ ഭക്തി വൈധീഭക്തിയാകുന്നു. ഇത്ര ഉപചാരങ്ങളോടുകൂടി പൂജ ചെയ്യണം, ഇത്ര ഉരു ജപിക്കണം: ഇത്ര പുരശ്ചരണം ചെയ്യണം, എന്നൊക്കെ നിയമം വെച്ച് നടത്തുന്ന ഭക്തിയാണത്. ഈ വൈധീഭക്തിക്കുശേഷം ജ്ഞാനമുണ്ടാകുന്നു. അതു കഴിഞ്ഞാൽ ലയം. ഈ ലയത്തിലെത്തിയാൽ പിന്നെ തിരിച്ചുവരുന്നില്ല.

ഈശ്വരകോടിയുടെ കാര്യം വേറെയാണ്. ഈശ്വരകോടി അനുലോമവും വിലോമവും അനുസരിക്കുന്നു. 'ഇതല്ല, ഇതല്ല', എന്നും പറഞ്ഞ് മട്ടുപ്പാവിൽ കയറി നോക്കുമ്പോൾ കാണാം മട്ടുപ്പാവു നിർമ്മിച്ചിരിക്കുന്ന അതേ വസ്തുക്കൾകൊണ്ടുതന്നെയാണ്, അതായത് ഇഷ്ടിക, ചുണ്ണാമ്പ്, സുർക്കി ഇവകൊണ്ടുതന്നെയാണ് കോണി

പ്പടിയും ഉണ്ടാക്കിയിരിക്കുന്നത് എന്ന്. പിന്നെ വേണ്ടപ്പോൾ മട്ടുപ്പാവിലും താമസിക്കാം, വേണമെന്നുള്ളപ്പോൾ കയറിയിറങ്ങിപ്പോരുകയും ആവാം. അതുപോലെ ഈശ്വരകോടി 'നേതി നേതി' എന്നു ജഗത്തിനെ നിഷേധിക്കുന്നു. പിന്നീട് ജഗത്ത് ബ്രഹ്മത്തിൻെറതന്നെ വേറൊരു രൂപമാണെന്നു സ്വീകരിക്കുന്നു.

ശുകദേവൻ സമാധിമഗ്നനായിരുന്നു, നിർവ്വികല്പസമാധിയിൽ, ജഡസമാധിയിൽ. പരീക്ഷിത്തിനെ ഭാഗവതം കേൾപ്പിക്കേണ്ടതുള്ളതുകൊണ്ട്, ഭഗവാൻ നാരദനെ ശുകൻെറ അടുത്തയച്ചു. ശുകദേവൻ ബാഹ്യബോധശൂന്യനായി ജഡംപോലെ ഇരിക്കുന്നതായി നാരദൻ കണ്ടു. അപ്പോൾ നാരദൻ വീണയും മീട്ടി നാലു ശ്ലോകം ഭഗവദ്രൂപം വർണ്ണിച്ചുകൊണ്ട് ആലപിച്ചു. ആദ്യത്തെ ശ്ലോകം ചൊല്ലിയപ്പോൾ ശുകദേവനു രോമാഞ്ചമുണ്ടായി. അടുത്തതായി ആനന്ദാശ്രു: കാരണം, ഹരിയുടെ ചിന്മയരൂപം അന്തർഭാഗത്ത്, ഹൃദയമദ്ധ്യത്തിൽ ദർശിച്ചു. ഇങ്ങനെ ജഡസമാധിക്കുശേഷം രൂപദർശനവും ഉണ്ടായി. ശുകദേവൻ ഈശ്വരകോടിയായിരുന്നു.

ഹനുമാൻ സാകാരവും നിരാകാരവും സാക്ഷാത്കരിച്ചതിനു ശേഷം രാമൻെറ രൂപത്തിൽ ദൃഢചിത്തനായിത്തീർന്നു.

പ്രഹ്ലാദൻ ചിലപ്പോൾ 'സോഽഹം'ഭാവം അനുഭവിച്ചു. പിന്നെ ചിലപ്പോൾ ദാസഭാവത്തിൽ വർത്തിച്ചു. ഭക്തി കൈക്കൊണ്ടില്ലെങ്കിൽ അത്തരം ആൾ എങ്ങനെ ജീവിക്കും? അതിനാലാണ് സേവ്യസേവക ഭാവം ആശ്രയിക്കുന്നത്: 'അവിടുന്നു പ്രഭു, അടിയൻ ദാസൻ.' എന്ന ഭാവം. ഹരിരസം ആസ്വദിക്കാൻ വേണ്ടിയാണത്. *രസരസിക ഭാവം. 'പ്രഭോ, അവിടുന്നു രസം, ഞാൻ രസികൻ,' എന്ന നില.

ഭക്തിയുടെ അഹം, വിദ്യയുടെ അഹം, ബാലകൻെറ അഹം, ഇവകൊണ്ട് ദോഷമൊന്നും വരികയില്ല. ശങ്കരാചാര്യർ വിദ്യയുടെ അഹം വെച്ചുകൊണ്ടിരുന്നു, ലോകശിക്ഷണത്തിനുവേണ്ടി. ബാലകൻെറ 'അഹ'ത്തിന് ഒന്നിനോടും ഒട്ടലില്ല. ബാലകൻ ഗുണാതീതനാകുന്നു: ഒരു ഗുണത്തിനും വശഗനല്ല. ഒരു നിമിഷം കലശലായ ദേഷ്യമായിരിക്കും: അടുത്ത നിമിഷം ഒക്കെത്തീർന്നു. ഈ നിമിഷം

* രസോ വൈ സഃ, രസം ഹ്യേവായം ലബ്ധ്വാനന്ദീ ഭവതി.
കോ ഹ്യേവാന്യാത് കഃ പ്രാണ്യാത് യദേഷ ആകാശ ആനന്ദോ
ന സ്യാത്. – *തൈത്തിരീയോപനിഷത്ത്*

കേളീസൗധം പണിയും: പിന്നെയൊക്കെ മറക്കും. ഇപ്പോൾ ചങ്ങാതിമാരോടു വലിയ സ്നേഹമായിരിക്കും: നാലുനാൾ അവരെ കാണാതിരിക്കട്ടെ, ഒക്കെ മറന്നു. ബാലകൻ സത്വരജസ്തമസ്സുകളിൽ ഒന്നിനും അധീനനല്ല.

ഭക്തന്റെ ഭാവം, 'അവിടുന്നു പ്രഭു, ഞാനവിടുത്തെ ഭക്തൻ,' എന്നാണ്. ഇതാണ് ഭക്തിയുടെ അഹം. എന്തിനാണ് ഭക്തൻ ഈ 'അഹം' വെച്ചുകൊണ്ടിരിക്കുന്നത്? അതിനു കാരണമുണ്ട്. 'അഹം' അങ്ങനെയൊന്നും പോവുകയില്ല. അങ്ങനെയാണെങ്കിൽ ആ തെമ്മാടി, 'ദാസൻ ഞാൻ', 'ഭക്തൻ ഞാൻ', എന്ന ഭാവത്തിലിരിക്കട്ടെ.

ഒരായിരം വട്ടം യുക്തിവിചാരം ചെയ്തോളു: എന്നാലും 'ഞാൻ' പോവുകയില്ല, 'ഞാൻ' ഒരു കുടംപോലെയാണ്, ബ്രഹ്മം സമുദ്രം പോലെയും. എങ്ങും ജലം, കുടത്തിനകത്തും പുറത്തും ജലം. ജലത്തിൽ ജലം. എന്നാലും കുടമുണ്ടുതാനും. ഇതാണ് ഭക്തന്റെ 'അഹ'ത്തിന്റെ സ്വരൂപം. കുടം എത്ര കാലമുണ്ടോ അത്രകാലം ഞാനും നീയുമുണ്ട്. 'അവിടുന്ന് ഭഗവാൻ, ഞാൻ ഭക്തൻ: അവിടുന്നു പ്രഭു, ഞാൻ ദാസൻ' ഈ ഭാവമുണ്ട്. ആയിരം തവണ വിചാരം ചെയ്തോളു: എന്നാലും വിട്ടൊഴിയാൻ സാധിക്കുകയില്ല. കുടമില്ലെന്നുവരികിൽ, അതു വേറൊരു കാര്യം.

**ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ സന്ന്യസിക്കാൻ ഉപദേശിക്കുന്നു**

നരേന്ദ്രൻ വന്നു നമസ്കരിച്ച് ഇരുന്നു. ശ്രീരാമകൃഷ്ണൻ നരേന്ദ്രനുമായി സംസാരിക്കുന്നു. വർത്തമാനം പറഞ്ഞുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണൻ ഇറങ്ങി തറയിലിട്ടിരുന്ന പായിൽ ഇരുന്നു. അപ്പോഴേക്കും മുറി ആളുകളെക്കൊണ്ട് നിറഞ്ഞു! ഭക്തന്മാരുമുണ്ട്, പുറമെയുള്ള ആളുകളുമുണ്ട്.

ശ്രീരാമ; (നരേന്ദ്രനോട്) സുഖമാണോ? നീ കൂടെക്കൂടെ ഗിരീശഘോഷിന്റെ അവിടെ പോകാറുണ്ടെന്നു കേട്ടല്ലോ: ഉള്ളതാണോ?

നരേന്ദ്രൻ; അതെ: ഇടയ്ക്കിടെ ഞാനവിടെ പോകാറുണ്ട്.

ശ്രീരാമകൃഷ്ണദേവന്റെ അടുത്തു കുറച്ചു മാസമായി ഗിരീശൻ വന്നുപോകുന്നു. ഗിരീശന്റെ വിശ്വാസം അളക്കാൻ ആർക്കുമാവില്ല എന്നു ഗുരുദേവൻ പറഞ്ഞിട്ടുണ്ട്. വിശ്വാസത്തിനനുസരിച്ച ഈശ്വരാനുരാഗവും. വീട്ടിൽ, ഏതു നേരവും ശ്രീരാമകൃഷ്ണനെക്കുറിച്ചുള്ള

ചിന്തയാൽ ലഹരിപിടിച്ചുകഴിയുകയാണ്. നരേന്ദ്രൻ മിക്കവാറും പോകാറുണ്ട്. ഹരിപാദൻ, ദേവേന്ദ്രൻ, മറ്റു പല ഭക്തൻമാരും ഗിരീശൻെറ വീട്ടിൽ പലപ്പോഴും പൊയ്ക്കൊണ്ടിരിക്കുന്നു. ഗിരീശൻ അവരുമായി ശ്രീരാമകൃഷ്ണനെക്കുറിച്ചു മാത്രമേ സംസാരിക്കാറുള്ളു. ഗിരീശൻ ഒരു ഗൃഹസ്ഥൻ: പലതരം അനുഭവങ്ങളിൽക്കൂടിയും കടന്നുപോന്നിട്ടുള്ള ഒരാൾ. നരേന്ദ്രൻ ലോകജീവിതം സ്വീകരിക്കുകയില്ല, കാമിനീകാഞ്ചനം ത്യജിക്കും എന്നു ഗുരുദേവനറിയാമായിരുന്നു, അദ്ദേഹം നരേന്ദ്രനുമായി സംസാരിക്കുന്നു.

ശ്രീരാമ; നീ ഗിരീശഘോഷൻെറ അവിടെ അധികമായി പോകാറുണ്ടോ?

(സന്ന്യാസത്തിനധികാരി - കൗമാരവൈരാഗ്യം - ഗിരീശൻ ഏതു വർഗ്ഗത്തിൽ പെട്ടവൻ? രാവണൻെറയും അസുരൻമാരുടെയും സ്വഭാവത്തിൽ യോഗവും ഭോഗവും.)

ശ്രീരാമ; വെളുത്തുള്ളി വെച്ചിരുന്ന പാത്രം എത്രയൊക്കെ കഴുകിയാലും, മണം കുറച്ചൊക്കെ ബാക്കിനില്ക്കുകതന്നെ ചെയ്യും. ഇവിടെ വരുന്ന കുട്ടികൾ ശുദ്ധപാത്രങ്ങളാണ്: കാമിനീകാഞ്ചനം സ്പർശിച്ചിട്ടേയില്ല. ഏറെനാൾ കാമിനീകാഞ്ചനവുമായി ഇടപഴകിയാൽ വെളുത്തുള്ളിയുടെ മണം കാണും. കാക്ക കൊത്തിയ മാമ്പഴംപോലെയാണവർ. അത് അമ്പലത്തിൽ നിവേദിക്കാൻ കൊള്ളുകയില്ല. മനുഷ്യരുംകൂടി തിന്നാൻ സംശയിക്കും. പുതിയ കുടവും തൈരു വെച്ചിരുന്ന കുടവും നോക്കുക. തൈരു വെച്ചിരുന്ന കുടത്തിൽ പാൽ വെയ്ക്കാൻ സൂക്ഷിക്കണം. പാൽ മിക്കവാറും പിരിഞ്ഞുപോകും.

ഗിരീശനും മറ്റും ജാതിയൊന്നു വേറയാണ്. യോഗവുമുണ്ട്, ഭോഗവുമുണ്ട് രാവണൻെറ ഭാവംപോലെ. നാഗകന്യകയെയും ദേവകന്യകയെയും കൊണ്ടുപോരും, രാമനെ പ്രാപിക്കും. അസുരൻമാർ നാനാ ഭോഗങ്ങളും അനുഭവിക്കുന്നു: എന്നിട്ട് നാരായണനെ സാക്ഷാത്കരിക്കയും ചെയ്യുന്നു.

നരേന്ദ്രൻ; ഗിരീശഘോഷൻ പഴയ കൂട്ടുകെട്ടൊക്കെ വിട്ടിരിക്കുന്നു.

ശ്രീരാമ; വയസ്സുകാലത്ത് വരി കീറിയതാണ്. ഒരു വരി കീറിയ കാള പശുക്കളുടെ പിന്നാലെ പോകുന്നത് ഒരിക്കൽ ബർദ്ധ്വാനിൽ വെച്ചു കാണുകയുണ്ടായി. ഞാൻ വണ്ടിക്കാരനോടു ചോദിച്ചു, 'ഇതെന്തപ്പാ? ഇതു വരി കീറിയതാണല്ലോ, എന്നിട്ടുമിങ്ങനെ?' അപ്പോൾ വണ്ടിക്കാരൻ പറഞ്ഞു; 'മഹാശയ, അതു വളരെ വയസ്സാ

യിട്ടാണ് വരി കീറിയത്. അതുകൊണ്ട് പഴയ സംസ്കാരം പോയിട്ടില്ല.'

ഒരിടത്ത് കുറെ സന്ന്യാസിമാർ ഇരിപ്പുണ്ടായിരുന്നു. ഒരു യുവതി ആ വഴിയേ കടന്നുപോയി. സകലരും ഈശ്വരചിന്തചെയ്തുകൊണ്ടിരുന്നു: ഒരാൾ മാത്രം ഓട്ടക്കണ്ണിട്ടു നോക്കിക്കൊണ്ടിരുന്നു. അയാൾ മൂന്നു മക്കൾ ഉണ്ടായതിനുശേഷം സന്ന്യാസി ആയ ആളാണ്.

ഒരു പാത്രത്തിൽ വെളുത്തുള്ളി ചാലിച്ചാൽ, പാത്രത്തിലെ വെളുത്തുള്ളിയുടെ മണം പിന്നെ പോകുമോ? മുരിക്കിൽ മാമ്പഴം ഉണ്ടാകുമോ? ഉണ്ടാക്കാനൊക്കും, അമ്മാതിരി സിദ്ധികളുണ്ടെങ്കിൽ: എങ്കിൽ മുരിക്കുമരത്തിലും മാമ്പഴമുണ്ടാകും. പക്ഷേ അത്തരം സിദ്ധികൾ എല്ലാവർക്കും കിട്ടുമോ?

സംസാരികൾക്ക് ഈശ്വരനെ നിനയ്ക്കാൻ അവസരമെവിടെ? ഒരാൾക്ക് ഒരു ഭാഗവതപണ്ഡിതനെ ആവശ്യം വന്നു. അയാളുടെ ഒരു സ്നേഹിതൻ പറഞ്ഞു; 'വളരെ കേമനായ ഒരു ഭാഗവതപണ്ഡിതനെ എനിക്കറിയാം. പക്ഷേ, ഒരു വിഷമമുണ്ട്. അയാൾ തന്നെത്താൻ വളരെ കൃഷിയൊക്കെ ചെയ്യുന്നു. ആൾക്ക് നാല് കലപ്പയും എട്ട് ഉഴവുമാടും ഉണ്ട്. എപ്പോഴും അതൊക്കെ നോക്കിയെടുക്കണം, അയാൾക്ക് ഒഴിവില്ല,' പണ്ഡിതനെ ആവശ്യപ്പെട്ട ആൾ പറഞ്ഞു, 'എനിക്കത്തരം ഭാഗവതപണ്ഡിതൻെറ ആവശ്യമില്ല: ഒഴിവില്ലാത്ത ആളെ വേണ്ടതില്ല. കലപ്പയും കാലിയുമായി കഴിയുന്ന ഭാഗവത പണ്ഡിതനെയല്ല ഞാൻ അന്വേഷിക്കുന്നത്. എന്നെ ഭാഗവതം കേൾപ്പിക്കാൻ കഴിയുന്ന ഒരു ഭാഗവതപണ്ഡിതനെയാണ് എനിക്കാവശ്യം.'

ഒരു രാജാവ് ദിവസവും ഭാഗവതം കേൾക്കാറുണ്ട്. എന്നും വായനയ്ക്കുശേഷം പണ്ഡിതൻ രാജാവിനോട് ചോദിക്കും; 'രാജൻ, മനസ്സിലായോ?' അതിന് എന്നും രാജാവ് ഉത്തരം പറയും; 'ആദ്യം താങ്കൾ മനസ്സിലാക്കുക' എന്ന്. പണ്ഡിതൻ വീട്ടിലെത്തി ദിവസവും ആലോചിക്കും, ''ആദ്യം താങ്കൾ മനസ്സിലാക്കുക,'' എന്ന് രാജാവ് പറയാനെന്താണ് കാരണം? അയാൾ സാധനയും ഭജനയും ചെയ്യാറുണ്ട്. ക്രമേണ അയാൾക്ക് ബോധം വന്നു. അപ്പോൾ മനസ്സിലായി ഹരിപാദപദ്മം മാത്രമേ സത്യമായുള്ളു, ബാക്കിയൊക്കെ മിഥ്യയാണ്, എന്ന്. സംസാരവിരക്തി വന്ന് അയാൾ സന്ന്യസിച്ചുപോയി, പുറപ്പെടുന്ന സമയത്ത് രാജാവിൻെറ അടുക്കൽ, 'ഹേ രാജൻ, ഇപ്പോൾ എനിക്കു മനസ്സിലായി,' എന്നു പറയാൻ ഒരാളെ അയച്ചു.

അതുകൊണ്ട് എനിക്ക് സംസാരികളോടു വെറുപ്പുണ്ടോ? ഇല്ല. അവരെ കാണുമ്പോൾ ഞാൻ ബ്രഹ്മജ്ഞാനം കൊണ്ടുവരുന്നു. ബ്രഹ്മംതന്നെയാണ് സകലതുമായിത്തീർന്നിരിക്കുന്നത്: സകലരും നാരായണൻ. സർവ്വയോനിയും മാതൃയോനി: അപ്പോൾ വേശ്യയും സതി ലക്ഷ്മിയും തമ്മിൽ ഞാനൊരു ഭേദവും കാണുന്നില്ല.

(എല്ലാവരും ഉഴുന്നുപരിപ്പു വാങ്ങാൻ വന്നവർ - സൗന്ദര്യത്തിനും സമ്പത്തിനും അധീനർ.)

ശ്രീരാമ; ഞാനെന്തു പറയട്ടെ! ഉഴുന്നുപരിപ്പു വാങ്ങാൻ വരുന്നവരാണ് സകലരും! കാമിനീകാഞ്ചനം കൈയ്വിടാൻ ആർക്കുമിഷ്ടമില്ല. ആളുകൾ സ്ത്രീകളുടെ സൗന്ദര്യത്തിലും പണത്തിൻെറ പ്രതാപത്തിലും ഭ്രമിച്ച് ഈശ്വരനെ മറക്കുന്നു. എന്നാൽ ഈശ്വരൻെറ സൗന്ദര്യം കണ്ടയാൾക്ക് ബ്രഹ്മപദംകൂടി തുച്ഛമായിത്തോന്നുന്നു.

രാവണനോട് ഒരാൾ ചോദിച്ചു; 'നീ പല വേഷവുമെടുത്ത് സീതയുടെ അടുത്തു പോകുന്നുണ്ടല്ലോ: എന്നാൽ രാമൻെറ രൂപം ധരിക്കാത്തതെന്തുകൊണ്ടാണ്?' അതിനു രാവണൻ പറഞ്ഞു; 'രാമരൂപം ഒരിക്കൽ അകക്കാമ്പിൽ കണ്ടാൽ രംഭയും തിലോത്തമയുമൊക്കെ ചിതയിലെ ചാമ്പലായിത്തോന്നും. ബ്രഹ്മപദംപോലും എനിക്ക് നിസ്സാരമായിത്തോന്നും: പരസ്ത്രീകളുടെ കഥ പിന്നെ പറയാനുണ്ടോ!'[1]

സകലും ഉഴുന്നുപരിപ്പു വാങ്ങാൻ വന്നവർ! മനസ്സു പരിശുദ്ധമല്ലെങ്കിൽ ഈശ്വരനിൽ ശുദ്ധഭക്തി ഉണ്ടാവുകയില്ല: ഏകലക്ഷ്യം ഉണ്ടാവുകയില്ല. മനസ്സു പല ദിക്കിലും പായുന്നു.

(നേപ്പാളി പെൺകുട്ടി - 'ഈശ്വരൻെറ ദാസി')

ശ്രീരാമ; (മനോമോഹനനോട്)[2] നിനക്കു ദേഷ്യം വന്നാലും കൊള്ളാം, എന്തു വന്നാലും കൊള്ളാം, ഞാൻ രാഖാലിനോട് പറഞ്ഞു; 'വേറൊരാളുടെ കീഴിൽ വേലയെടുക്കുന്നു, അയാളുടെ അടിമയായി എന്നു കേൾക്കുന്നതിലും എനിക്കിഷ്ടം നീ ഈശ്വരനു

1 ആനീതാ ഭവതാ യദാ പതിരതാ സാധ്വീ ധരിത്രീസുതാ
സ്ഫൂർജ്ജദ്രാക്ഷസമായയാ ന ച കഥം രാമാംഗമംഗീകൃതം?
കർത്തും ചേതസി പുണ്ഡരീകനയനം ദൂർവ്വാദളശ്യാമളം
തുച്ഛം ബ്രഹ്മപദം ഭവേത്, പരവധൂസംഗപ്രസംഗഃ കുതഃ?

2 ഒരു ഗൃഹസ്ഥഭക്തൻ: ഇദ്ദേഹത്തിൻെറ സോദരിയെ രാഖാൽ കല്യാണം കഴിച്ചിരുന്നു.

വേണ്ടി ഗംഗയിൽ ചാടി ചത്തു എന്നു കേൾക്കാനാണ്.'

ഒരു നേപ്പാളി പെൺകുട്ടി ഒരിക്കലിവിടെ വന്നു. അസ്സലായിട്ട് തന്ത്രിയും വായിച്ചുകീർത്തനം ചൊല്ലി, ഹരിനാമകീർത്തനം. 'നിൻെറ വിവാഹം കഴിഞ്ഞോ?' എന്നാരോ അവളോടു ചോദിച്ചു. അവൾ നീരസത്തോടെ പറഞ്ഞു, 'ഇനി ആരുടെ ദാസിയാകാൻ? ഭഗവാൻെറ മാത്രം ദാസിയാണ് ഞാൻ.'

കാമിനീകാഞ്ചനത്തിനു നടുക്കു കിടന്നാൽ എങ്ങനെ ഈശ്വരനെ കാണാൻ കഴിയും? അയാൾക്ക് അനാസക്തനാകാൻ വലിയ പ്രയാസമാണ്. ഒന്നാമതായി അയാൾ തൻെറ ഭാര്യയുടെ അടിമയാണ്.

പിന്നെ പണത്തിൻെറ അടിമ: മൂന്നാമത് അയാളുടെ യജമാനൻെറ അടിമ: അയാൾക്കുവേണ്ടി വിടുപണി ചെയ്യണം.

അക്ബർഷാ ദില്ലി ബാദുഷയായിരിക്കുന്ന കാലത്ത്, കാട്ടിലൊരു കുടിലും കെട്ടി ഒരു ഫക്കീർ പാർത്തിരുന്നു. ഫക്കീറിൻെറ അടുത്ത് പലരും വരാറുണ്ട്. അതിഥികളെ സത്കരിച്ചാൽ കൊള്ളാമെന്ന് അദ്ദേഹത്തിന് വലിയ ആഗ്രഹം തോന്നി. പണമൊന്നുമില്ലാതെ അതിഥിസത്കാരം എങ്ങനെ നടത്തും? അതിനെക്കുറിച്ച് ആലോചന യായി. എന്നാൽ അക്ബർഷായുടെ അടുക്കൽ ഒന്നു പൊയ്ക്കളയാം എന്നു തീർച്ചയാക്കി. അക്ബറുടെ അരമനയിൽ സാധുക്കൾക്കും സജ്ജനങ്ങൾക്കും എപ്പോഴും പ്രവേശിക്കാം. അക്ബർഷാ ആ സമയത്ത് പ്രാർത്ഥന നടത്തുകയായിരുന്നു. ഫക്കീർ പ്രാർത്ഥന മുറിയിൽ കടന്നിരിപ്പായി. അക്ബർ പ്രാർത്ഥനയുടെ അവസാനം ഈ വിധം അർത്ഥിക്കുന്നതു കേട്ടു; 'അല്ലയോ അള്ളാവേ, എനിക്ക് ധനം നല്കിയാലും: ഐശ്വര്യവും നല്കിയാലും' പിന്നെയും വേറെ എന്തൊക്കെയോ വേണമെന്നു പ്രാർത്ഥിച്ചു. ആ സമയത്ത് ഫക്കീർ എഴുന്നേറ്റ് പ്രാർത്ഥനാമുറി വിട്ടുപോകാൻ ഒരുമ്പെട്ടു. അക്ബർഷാ അദ്ദേഹത്തോട് ഇരിക്കാൻ ആംഗ്യം കാണിച്ചു. പ്രാർത്ഥന കഴിഞ്ഞ പ്പോൾ ബാദുഷാ ചോദിച്ചു; 'അവിടുന്ന് എന്നോട് എന്തോ പറയാ നായി വന്നു: എന്നിട്ട് ഒന്നും മിണ്ടാതെ പോകാൻ പുറപ്പെട്ടത് എന്തുകൊണ്ടാണ്?' അപ്പോൾ ഫക്കീർ പറഞ്ഞു; 'അതൊന്നും തിരുമനസ്സ് അറിയേണ്ട കാര്യമില്ല. ഞാനെൻെറ പാട്ടിനു പോകുന്നു.' ബാദുഷാ വല്ലാതെ നിർബ്ബന്ധിച്ചപ്പോൾ ഫക്കീർ പറഞ്ഞു; 'എൻെറ അടുക്കൽ പല ആളുകളും വരുന്നു. അതുകൊണ്ട് കുറച്ചു പണം ചോദിച്ചുകളയാം എന്നു കരുതി വന്നതാണ്' അപ്പോൾ അക്ബർ

ചോദിച്ചു; 'എന്നിട്ട് ഒന്നും മിണ്ടാതെ പോകാൻ തുടങ്ങിയതെന്താണ്?' ഫക്കീർ മറുപടി പറഞ്ഞു; "താങ്കളും ധനത്തിനും ഐശ്വര്യത്തിനും യാചിക്കുന്നതു കേട്ടു. അപ്പോൾ ഞാനാലോചിച്ചു, 'പിച്ചക്കാരനോട് ഇരന്നിട്ടെന്തുകാര്യം? ഇരക്കണമെന്നുണ്ടെങ്കിൽ അള്ളാവിൻെറ അടുത്ത് ഇരക്കാമല്ലോ.' എന്ന്."

(പൂർവ്വകഥ - ഹൃദയമുക്കർജിയുടെ കശപിശ -
ഗുരുദേവൻെറ സത്വഗുണാവസ്ഥ)

നരേന്ദ്രൻ; ഗിരീശഘോഷൻ ഈയിടെ ഈവക കാര്യങ്ങൾ മാത്രമേ ചിന്തിക്കുന്നുള്ളു.

ശ്രീരാമ; അതു വളരെ നന്ന്. പക്ഷേ ഇത്ര ചീത്തപറയുന്നതെന്തിനാണ്? എൻെറ മുഖത്തുനോക്കി അസഭ്യം പറയുന്നതെന്തിനാണ്? എൻെറ ഇപ്പോഴത്തെ അവസ്ഥയിൽ അതൊന്നും എനിക്കു താങ്ങാനാവില്ല. ഇടി വെട്ടുമ്പോൾ വീട്ടിനകത്തുള്ള വലിയ സാധനങ്ങളൊന്നും അത്ര കിടന്നുപിടയ്ക്കുകയില്ല: എന്നാൽ ജനലും വാതിലുമൊക്കെ കിടന്ന് പടപടെത്തുള്ളും. എൻെറ ഈ നിലയിൽ അതൊന്നും സഹിക്കാൻ വയ്യ. സത്വഗുണാവസ്ഥയിൽ ഒച്ചയും വിളിയും സഹിക്കാനാവില്ല. അതുകൊണ്ടാണ് ഹൃദയന് പോകേണ്ടിവന്നത്. അമ്മ അവനെ താമസിക്കാൻ സമ്മതിച്ചില്ല. ഒടുവിലായപ്പോഴേക്കും അയാളുടെ ഉപദ്രവം വല്ലാതെ വർദ്ധിച്ചു. എന്നെ ശകാരിച്ചിരുന്നു: ചീത്തപറയുകയും ബഹളം കൂട്ടുകയും ചെയ്തിരുന്നു.

(നരേന്ദ്രൻ അവതാരമെന്നു സമ്മതിക്കുന്നോ? നരേന്ദ്രൻ ത്യാഗത്തിൻെറ വകുപ്പിൽ പെട്ടവൻ: നരേന്ദ്രൻെറ പിതൃവിയോഗം.)

ശ്രീരാമ; (നരേന്ദ്രനോട്) ഗിരീശഘോഷൻ എന്നെക്കുറിച്ച് പറയുന്നതിനോട് നീ യോജിക്കുന്നുണ്ടോ?

നരേന്ദ്രൻ; ഞാനൊന്നും പറഞ്ഞില്ല. അദ്ദേഹംതന്നെ പറഞ്ഞു, അങ്ങ് അവതാരമാണെന്ന്. അദ്ദേഹം വിശ്വസിക്കുന്നു. അതിനെക്കുറിച്ച് ഞാനൊന്നും പറയുകയുണ്ടായില്ല.

ശ്രീരാമ; പക്ഷേ, എന്തൊരു വിശ്വാസം! അതു കണ്ടില്ലേ?

ഭക്തന്മാർ കണ്ണെടുക്കാതെ നോക്കിക്കൊണ്ടിരിക്കുന്നു. ഗുരുദേവൻ താഴെ പായയിൽത്തന്നെ ഇരിക്കുന്നു. അടുത്തു മാസ്റ്റർ, മുമ്പിൽ

നരേന്ദ്രൻ, ചുറ്റിനും ഭക്തന്മാർ.

അല്പനേരം മിണ്ടാതിരുന്നുകൊണ്ട് സസ്നേഹം നരേന്ദ്രനെ നോക്കുന്നു. അല്പം കഴിഞ്ഞു നരേന്ദ്രനോട് പറഞ്ഞു; 'അപ്പനേ, കാമിനീ കാഞ്ചനം ത്യജിക്കാതെ ഈശ്വരനെ കാണാനാവില്ല.' ഇതു പറഞ്ഞതോടെ ഭാവാവിഷ്ടനായി എഴുന്നേറ്റു. സ്നേഹപൂർണ്ണവും കരുണാമസൃണവുമായ അതേ ദൃഷ്ടി: അതോടൊപ്പം ഭാവോന്മത്തനായിട്ടുള്ള ഗാനവും.*

ചൊല്ലാനും ചൊല്ലാതിരിക്കുവാനും - പിന്നെ
തെല്ലുണ്ടു പേടി ഞങ്ങൾക്കു രാധേ.
എന്നല്ല, ഞങ്ങൾക്കൊന്നോർത്തിടുമ്പോൾ - അതി -
ഖിന്നതയേറ്റുന്നു നിൻ വിയോഗം.
ഞങ്ങൾ പഠിച്ചുള്ള ഗൂഢമന്ത്രം - പുന -
രൊന്നുണ്ടു നിന്നോടിന്നോതിടാനായ്:
കംസാരിഭക്തനിഷേവ്യമന്ത്രം - അതു
സംസാരതാരണ ബ്രഹ്മമന്ത്രം:
ചൊല്ലിടാനുള്ളതിന്നിത്രമാത്രം - അതുൾ -
ക്കൊള്ളുവാൻ നിന്റെ മനസ്സുമാത്രം.

നരേന്ദ്രൻ വേറെ ആരുടെയെങ്കിലും ആയിപ്പോയെങ്കിലോ എന്നാണോ ശ്രീരാമകൃഷ്ണൻ ഭയപ്പെടുന്നത്? എന്തോ, ഞങ്ങൾക്കു മനസ്സിലായില്ല. നീർനിറഞ്ഞ കണ്ണുകളോടെ നരേന്ദ്രൻ ഗുരുദേവനെ നോക്കിക്കൊണ്ടിരുന്നു.

അന്നാദ്യമായി വന്ന ഒരു ഭക്തൻ അടുത്തിരുന്ന് ഇതൊക്കെ കാണുകയും കേൾക്കുകയും ചെയ്തിരുന്നു.

---

*നരേന്ദ്രന്റെ ജീവിതത്തിലെ ഒരു ദുർഘടസന്ധിയായിരുന്നു ഇത്. അച്ഛൻ മരിച്ചു. വീട്ടിൽ പട്ടിണി. മിത്രങ്ങളും സ്വജനങ്ങളും തിരിഞ്ഞു നോക്കിയില്ല. ദയാമയനായ ഒരീശ്വരന്റെ ലോകത്തിൽ കഷ്ടതകൾ എങ്ങനെ ഉണ്ടായി എന്ന ചോദ്യത്തിന് നരേന്ദ്രന് ഉത്തരം കിട്ടിയില്ല. ജോലിയന്വേഷിച്ച് പലയിടത്തും കയറിയിറങ്ങി വാടിത്തളർന്ന്, മഴയത്ത് ഒരു കടത്തിണ്ണയിൽ കയറിയിരുന്നു. അപ്പോൾ അദ്ദേഹത്തിനൊരു ദർശനമുണ്ടായി. അതിൻഫലമായി അദ്ദേഹത്തിന്റെ മനോവിഷമങ്ങളൊക്കെ നീങ്ങി. തളർച്ചയെല്ലാം തീർന്നു. ലോകം അനിത്യമെന്നു ബോധ്യം വന്നു: ഉടനെ സന്ന്യസിക്കാനുറച്ചു. ഗുരുവിനോട് വിടവാങ്ങാൻ വന്നതാണിപ്പോൾ. തന്റെ ഉദ്ദേശമൊന്നും ഗുരുവിനോടു പറഞ്ഞില്ല, പക്ഷേ ശ്രീരാമകൃഷ്ണനോട് ആരെങ്കിലും എന്തെങ്കിലും പറയണോ?

ഗൃഹസ്ഥനെന്തു ചെയ്യും?

ശ്രീരാമ: നീയതു ചെയ്യേണ്ട! ഞങ്ങൾ തമ്മിൽ പറഞ്ഞത് നീ കേൾക്കാനുള്ളതല്ല.

(ഗൃഹസ്ഥഭക്തന് അഭയദാനവും ഉത്തേജനവും)

മഹിമാചരണൻ ഒന്നും മിണ്ടാതെ ഇതെല്ലാം കണ്ടുകൊണ്ടിരുന്നു.

ശ്രീരാമ: (മഹിമനോട്) മുമ്പോട്ടു പോ! ഇനിയും മുമ്പോട്ട്. ചന്ദനക്കാടു കണ്ടെത്തും. പിന്നെയും പോവുക; വെള്ളിഖനി കിട്ടും. അതു കഴിഞ്ഞും പോ, സ്വർണ്ണഖനി കാണാകും, നില്ക്കാതെ പിന്നെയും മുന്നോട്ട്, ഹീരവും മാണിക്യവും ലഭിക്കും. അതുകൊണ്ട് മുന്നോട്ടു പോ!

മഹിമൻ; ഞങ്ങളെ എന്തോ പിടിച്ചുവെച്ചുകൊണ്ടിരിക്കുന്നു. മുന്നോട്ടുപോകാൻ വിടുന്നില്ല.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്ത്, കടിഞ്ഞാൺ അറക്ക്. ഈശ്വര നാമമാകുന്ന വാളുകൊണ്ട് അതറക്കുക. 'കാളിതൻ നാമത്താൽ കാലപാശം മുറിച്ചിടാം.'

അച്ഛൻെറ മരണശേഷം നരേന്ദ്രന് ലോകത്തിൽ വളരെ കഷ്ടപ്പാടുകൾ അനുഭവപ്പെടുന്നു. അദ്ദേഹത്തിൻെറ തലയിൽ വലിയ ഭാരം. ഗുരുദേവൻ ഇടയ്ക്കിടെ കരുണാപുരസ്സരം നരേന്ദ്രനെ നോക്കുന്നു. അദ്ദേഹം ചോദിച്ചു: 'എന്താ, നീ ചികിത്സകനായോ?' *'ശതമാരീ ഭവേദ്വൈദ്യഃ, സഹസ്രമാരീ ചികിത്സകഃ.' (എല്ലാവരും ചിരിക്കുന്നു).

നരേന്ദ്രൻ ഈ ചെറുപ്രായത്തിൽത്തന്നെ പലതും കണ്ടു, കേട്ടു; സുഖദുഃഖങ്ങളുമായി വേണ്ടുവോളം പരിചയമായി, എന്നാണോ ഗുരുദേവൻ പറഞ്ഞതിൻെറ അർത്ഥം?

നരേന്ദ്രൻ മെല്ലെ ചിരിച്ച് മിണ്ടാതിരുന്നു.

---

* നൂറു പേരെ കൊന്നവൻ വൈദ്യൻ; ആയിരം പേരെ കൊന്നവൻ ചികിത്സകൻ.

## അദ്ധ്യായം രണ്ട്

### ദോലയാത്ര

നേരം ഉച്ചതിരിഞ്ഞു. നബായ് ചൈതന്യൻ കീർത്തനം പാടുന്നു. ഭക്തന്മാരെല്ലാവരും ഇരിപ്പുണ്ട്. ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിൽ ഇരിക്കുന്നു. പെട്ടെന്ന് എഴുന്നേറ്റു, മുറിക്കു പുറത്തേക്കു പോയി. ഭക്തന്മാരൊക്കെ ഇരിക്കുന്നു; കീർത്തനം തുടരുന്നു. മാസ്റ്റർ ഗുരു ദേവൻെറ കൂടെ പോയി. ഗുരുദേവൻ ഇഷ്ടിക പാകിയ തിരുമുറ്റത്തു കൂടി കാളീക്ഷേത്രത്തിനുനേരെ പുറപ്പെട്ടു. ആദ്യം രാധാകാന്തക്ഷേത്ര ത്തിൽ പ്രവേശിച്ചു. സാഷ്ടാംഗം നമസ്കരിച്ചു. അദ്ദേഹം നമസ്കരി ക്കുന്നതുകണ്ട് മാസ്റ്ററും നമസ്കരിച്ചു. വിഗ്രഹത്തിനു മുമ്പിൽ ഒരു താലത്തിൽ കുറെ ചുവന്ന പൊടി വെച്ചിരുന്നു. ഇന്നു ദോലയാത്ര. ശ്രീരാമകൃഷ്ണദേവൻ അതു മറന്നില്ല. താലത്തിൽനിന്ന് ചുവന്ന പൊടിയെടുത്ത് അദ്ദേഹം ശ്രീ രാധാശ്യാമവിഗ്രഹത്തിൽ ചാർത്തി. എന്നിട്ടു വീണ്ടും നമസ്കരിച്ചു.

പിന്നെ കാളീക്ഷേത്രത്തിലേക്കു യാത്രയായി. ഏഴു പടിയും പിന്നിട്ട് തുറന്ന മുഖമണ്ഡപത്തിൽനിന്നുകൊണ്ട് ദേവിയെ ദർശിച്ചു; ഉള്ളിൽ പ്രവേശിച്ചു. അമ്മയ്ക്ക് ചുവന്ന പൊടി ചാർത്തി. നമസ്കരിച്ചു. എന്നിട്ടവിടെനിന്നും പുറപ്പെട്ടു. പോകുന്ന വഴിക്ക് മുഖമണ്ഡപ ത്തിൽനിന്നുകൊണ്ട് മാസ്റ്ററോട്, 'ബാബുരാമനെക്കൂടി കൊണ്ടുപോരാ ഞ്ഞതെന്താണ്?' എന്നു ചോദിച്ചു.

ശ്രീരാമകൃഷ്ണൻ തിരുമുറ്റത്തുകൂടി മടങ്ങി. കൂടെ മാസ്റ്ററും, ചുവന്ന പൊടിവെച്ച താലവും പിടിച്ചുകൊണ്ട് വേറൊരാളും. മുറിയിൽ പ്രവേശിച്ച് അവിടെയുള്ള പടങ്ങൾക്കെല്ലാം - രണ്ടെണ്ണമൊഴിച്ച് - ചുവന്ന പൊടി ചാർത്തി. യേശു ക്രിസ്തുവിൻെറയും തൻെറയും ഛായകൾക്ക് പൊടി ചാർത്തിയില്ല. എന്നിട്ട് വരാന്തയിലേക്കു വന്നു. നരേന്ദ്രൻ വരാന്തയിലിരുന്ന് ചില ഭക്തന്മാരുമായി സംസാരിക്കുന്നു. ഗുരുദേവൻ നരേന്ദ്രൻെറ മേൽ പൊടി വിതറി. മുറിയിൽ കയറി; മാസ്റ്ററും കൂടെ. മാസ്റ്റർക്കും പൊടി തൂളലാകുന്ന പ്രസാദം ലഭിച്ചു. കൂടിയിരുന്ന ഭക്തന്മാരുടെയെല്ലാം മേൽ പൊടി തൂളി. സകലരും ഗുരുദേവനെ നമസ്കരിച്ചു.

സായാഹ്നമായി. ഭക്തന്മാർ അങ്ങുമിങ്ങും ചുറ്റിനടക്കുന്നു, ഗുരുദേവൻ മാസ്റ്ററോടു സ്വകാര്യമായി സംസാരിക്കുന്നു, അടുത്തു വേറാരുമില്ല. യുവഭക്തന്മാരെക്കുറിച്ചാണ് സംസാരിച്ചത്. അദ്ദേഹം പറഞ്ഞു: 'നല്ലതുപോലെ ധ്യാനിക്കാൻ സാധിക്കുന്നു എന്നെല്ലാരും പറയുന്നു: പക്ഷേ പല്ടുവിന് ധ്യാനം ശരിയാകാത്തതെന്തുകൊണ്ടാണ്? നരേന്ദ്രനെക്കുറിച്ച് നിനക്കെന്തു തോന്നുന്നു? അതിസരളൻ. എന്നാലിപ്പോൾ കുടുംബഭാരങ്ങൾ പലതും വന്നുപെട്ടിരിക്കുന്നു; അതുകൊണ്ട് ഗതിയല്പം തടഞ്ഞിരിക്കുകയാണ്. അതധികം നീണ്ടു നില്ക്കുകയില്ല.'

ശ്രീരാമകൃഷ്ണൻ ഇടയ്ക്കിടെ എഴുന്നേറ്റു പോയി നരേന്ദ്രനെ നോക്കുന്നു. നരേന്ദ്രൻ ഒരു വേദാന്തിയുമായി വാദിച്ചുകൊണ്ടിരിക്കുന്നു. ക്രമേണ ഭക്തന്മാർ മുറിയിൽ വന്നുകൂടി. ഗുരുദേവൻ മഹിമാചരണനോട് ഒരു സ്തോത്രം ചൊല്ലാനാവശ്യപ്പെട്ടു. അദ്ദേഹം മഹാനിർവ്വാണതന്ത്രം, തൃതീയോല്ലാസത്തിലെ സ്തവം ചൊല്ലി:

ഹൃദയകമലമദ്ധ്യേ നിർവ്വിശേഷം നിരീഹം
ഹരിഹരവിധിവേദ്യം യോഗിഭിർധ്യാനഗമ്യം
ജനനമരണഭീതിഭ്രംശി സച്ചിത്സ്വരൂപം
സകലഭുവനബീജം ബ്രഹ്മചൈതന്യമീഡേ.

ജനനമരണഭയനാശകവും ജഗത്കാരണവും യോഗികൾക്ക് ധ്യാനഗമ്യവും ത്രിമൂർത്തികൾക്ക് ജ്ഞാനഗമ്യവും നിരുപാധികവും നിഷ്ക്രിയവും സച്ചിത്സ്വരൂപവുമായ ബ്രഹ്മചൈതന്യത്തെ ഞങ്ങൾ ഹൃദയകമലമദ്ധ്യത്തിൽ ആരാധിക്കുന്നു.

**ഗൃഹസ്ഥന് അഭയം**

വേറെയും ഒന്നു രണ്ടു സ്തവങ്ങൾ ചൊല്ലിയശേഷം മഹിമാചരണൻ ശങ്കരാചാര്യകൃതമായ ശിവസ്തോത്രം കീർത്തിച്ചു. അതിൽ സംസാരകൂപത്തെക്കുറിച്ചും സംസാരകാന്താരത്തെക്കുറിച്ചും പ്രസ്താവിക്കുന്നുണ്ട്. മഹിമാചരണൻ ഒരു ഗൃഹസ്ഥഭക്തനാണല്ലോ.

ഹേ ചന്ദ്രചൂഡ മദനാന്തക ശൂലപാണേ.
സ്ഥാണോ ഗിരീശ ഗിരിജേശ മഹേശ ശംഭോ,
ഭൂതേശ ഭീതിഭയസൂദന മാമനാഥം
സംസാരദുഃഖഗഹനാജ്ജഗദീശ രക്ഷ.

ഹേ പാർവ്വതീഹൃദയവല്ലഭ ചന്ദ്രമൗലേ
ഭൂതാധിപ പ്രമഥനാഥ ഗിരീശജാപ,
ഹേ വാമദേവ ഭവ രുദ്ര പിനാകപാണേ,
സംസാരദുഃഖഗഹനാജ്ജഗദീശ രക്ഷ. (ഇത്യാദി)

'അല്ലയോ തിങ്കൾക്കലാധര, സ്മരഹര, ശൂലധാരിൻ, നിശ്ചല മൂർത്തേ, കൈലാസപതേ, പാർവ്വതീപതേ, മഹേശ്വര, ശംഭോ, ഭൂതപ തേ, ഭവഭയനാശക, ജഗന്നാഥ, അശരണനായ എന്നെ സംസാര ദുഃഖമാകുന്ന വൻകാട്ടിൽനിന്നും പുറത്തുകടത്തിയാലും.'

'ഹേ ഗൗരീകാന്ത, ചന്ദ്രശേഖര, ഭൂതനാഥ, പ്രമഥപതേ, പാർവ്വതീ പാലക, വാമദേവ, പരമേശ്വര, രുദ്ര, കോദണ്ഡപാണേ സംസാര കാന്താരത്തിൽനിന്നും എന്നെ കരകയറ്റിയാലും.'

ശ്രീരാമ: (മഹിമനോട്) സംസാരകൂപം, സംസാരഗഹനം എന്നൊക്കെ എന്തിനാണ് പറയുന്നത്? ഒരു സാധകൻ ആദ്യകാലങ്ങളിൽ അങ്ങനെ കരുതിയേക്കാം. ഈശ്വരനെ പിടികൂടിയാൽ പിന്നെന്തു ഭയം! അപ്പോൾ,

ഇപ്രപഞ്ചമേവർക്കുമപ്പോളൊരുത്സവരംഗമായിടാം
അപ്രമേയസുഖങ്ങളിലവർക്കെപ്പൊഴും പെരുമാറിടാം;
ജീവിതസുഖദായകകർമ്മയോഗികളായി മേവിടാം
ഇല്ലതുകൊണ്ടവർക്കു ലേശമാവുന്നതസ്ഥാനവിച്യുതി.
ആ വിദേഹനദ്ധ്യാത്മസംസ്ഥിതൻ ഭൂവിലോ മിഥിലാധിപൻ
രണ്ടിടത്തു സുഖാമൃതമൊപ്പമിണ്ടലേശാതശിച്ചവൻ.

എന്തു ഭയം? ഈശ്വരനെ മുറുകെ പിടിക്കുക. ലോകം കണ്ടകം നിറഞ്ഞ കാന്താരമായാലെന്ത്? ചെരിപ്പിട്ടുകൊണ്ട് കണ്ടകവനത്തിൽക്കൂടി നടന്നുപോ. ആരെ ഭയപ്പെടണം? കിഴവിയെ തൊട്ടാൽ പിന്നെ കള്ളന്റെ വേഷം കെട്ടേണ്ടതില്ല. ജനകരാജൻ രണ്ടു വാൾകൊണ്ടു പയറ്റിയിരുന്നു; ഒന്നു ജ്ഞാനത്തിന്റെയും ഒന്നു കർമ്മത്തിന്റെയും, തഴക്കംവന്ന കളിക്കാരന് ഒരു ഭയവുമില്ല.

ഇപ്രകാരം ഈശ്വരപരമായ കാര്യങ്ങൾ പറഞ്ഞുകൊണ്ടിരുന്നു. ഗുരുദേവൻ ചെറിയ കട്ടിലിൽ ഇരിക്കുന്നു. മാസ്റ്റർ കട്ടിലിനടുത്തും.

ശ്രീരാമ: (മാസ്റ്ററോട്) മനസ്സ് അയാൾ ചൊല്ലിയതിൽ തങ്ങി നില്ക്കുന്നു.

ഗുരുദേവൻ, മഹിമാചരണനെക്കുറിച്ചും അദ്ദേഹം ചൊല്ലിയ ബ്രഹ്മജ്ഞാനവിഷയകമായ ശ്ലോകങ്ങളെക്കുറിച്ചുമാണ് ഇങ്ങനെ പറഞ്ഞത്. നബായ് ചൈതന്യനും മറ്റു ഭക്തന്മാരും പിന്നെയും പാടാൻ തുടങ്ങി. ഇത്തവണ ഗുരുദേവനും ചേർന്നു പാടി; സങ്കീർത്ത നത്തിടയ്ക്ക് ഭാവമഗ്നനായി നൃത്തംവെയ്ക്കുകയും ചെയ്തു. കീർ ത്തനം അവസാനിച്ചപ്പോൾ ഗുരുദേവനരുളി: 'ഇതാണു വേണ്ട കാര്യം, ഈശ്വരനാമസങ്കീർത്തനം; ബാക്കിയൊക്കെ മിഥ്യ. പ്രേമവും ഭക്തിയും മാത്രം സത്യം; ബാക്കിയെല്ലാം അസത്യം.'

(ശ്രീരാമകൃഷ്ണൻ ദോലയാത്രാദിവസം - രഹസ്യസംഗതി)

വൈകുന്നേരമായി. ശ്രീരാമകൃഷ്ണൻ പഞ്ചവടിയിലേക്കു പോയി. അദ്ദേഹം മാസ്റ്ററോട് വിനോദനെക്കുറിച്ച് അന്വേഷിച്ചു. വിനോദൻ മാസ്റ്ററുടെ പള്ളിക്കൂടത്തിൽ പഠിക്കുന്നു. വിനോദന്, ഈശ്വരധ്യാനം ചെയ്യുമ്പോൾ ഇടയ്ക്കിടെ ഭാവാവേശം ഉണ്ടാകാറുണ്ട്. അതുകൊ ണ്ടാണ് ശ്രീരാമകൃഷ്ണദേവൻ അയാളെ ഇഷ്ടപ്പെടുന്നത്.

വർത്തമാനം പറഞ്ഞുകൊണ്ട്, മാസ്റ്ററുമൊരുമിച്ച് ശ്രീരാമ കൃഷ്ണൻ മുറിയിലേക്കു മടങ്ങുന്നു. ഇലഞ്ഞിക്കടവിനടുത്തെത്തിയ പ്പോൾ അദ്ദേഹം ചോദിച്ചു: 'ആട്ടെ, ചിലരൊക്കെ എന്നെ അവതാര മെന്നു പറയുന്നുണ്ടല്ലോ; നിൻെറ അഭിപ്രായമെന്താണ്?' സംസാരിച്ചു കൊണ്ട് മുറിയിലെത്തി, ചെരിപ്പ് ഊരിവെച്ചിട്ട് ചെറിയ കട്ടിലിൽ ഇരുന്നു. കട്ടിലിൻെറ കിഴക്കുവശത്ത് ഒരു ചവിട്ടുമെത്ത കിടപ്പുണ്ട്. മാസ്റ്റർ അതിന്മേലിരുന്നു സംസാരിച്ചു. ഗുരുദേവൻ ഈ ചോദ്യം ആവർത്തിച്ചു. മറ്റു ഭക്തന്മാർ അല്പം അകന്നാണിരിക്കുന്നത്. അവർ ക്ക് ഈ വർത്തമാനമൊന്നും മനസ്സിലാക്കാൻ കഴിഞ്ഞില്ല.

ശ്രീരാമ: നീയെന്തു പറയുന്നു?

മാസ്റ്റർ: എനിക്കും അങ്ങനെതന്നെ തോന്നുന്നു. അങ്ങ് ശ്രീ ചൈതന്യദേവനെപ്പോലെയാണ്.

ശ്രീരാമ: പൂർണ്ണമോ, അംശമോ, കലയോ? തൂക്കം എത്രയെന്നു പറയൂ.

മാസ്റ്റർ: തൂക്കം എനിക്കറിഞ്ഞുകൂടാ. എന്നാൽ ഈശ്വരൻെറ ശക്തി അങ്ങയിൽ അവതരിച്ചിരിക്കുകയാണ്. ഈശ്വരൻ മാത്രമേ അങ്ങയുടെ അകത്തുള്ളു.

ശ്രീരാമ: അതെ, ചൈതന്യദേവനും ശക്തി സാക്ഷാത്കരിക്കാൻ ആഗ്രഹിച്ചു.

ശ്രീരാമകൃഷ്ണൻ തെല്ലിട മിണ്ടാതിരുന്നു. എന്നിട്ടു പറഞ്ഞു: 'പക്ഷേ അദ്ദേഹം ഷഡ്ഭുജനായിരുന്നല്ലോ?'

മാസ്റ്റർ ആലോചിച്ചു: 'ചൈതന്യദേവൻ ഷഡ്ഭുജനായിരുന്നു. ഭക്തന്മാർ കണ്ടിട്ടുണ്ട്. ഗുരുദേവൻ ഇക്കാര്യം സൂചിപ്പിച്ചതിൻെറ ഉദ്ദേശമെന്താണ്?'

(പൂർവ്വകഥ - ഗുരുദേവൻെറ ഉന്മാദാവസ്ഥയും അമ്മയുടെ അടുക്കൽ കരച്ചിലും. തർക്കവിചാരം ഇഷ്ടപ്പെടുന്നില്ല.)

ഭക്തന്മാർ മുറിയിൽ അധികം അകലെയല്ലാതെ ഇരിക്കുന്നു. നരേന്ദ്രൻ വാദപ്രതിവാദത്തിലേർപ്പെട്ടിരിക്കുകയാണ്. ഈയിടെ മാത്രം സുഖക്കേടു മാറി വന്ന രാമദത്തനും നരേന്ദ്രനുമായി ഘോരഘോരം തർക്കിക്കുന്നു. ഗുരുദേവൻ ഇതൊക്കെ കാണുന്നു.

ശ്രീരാമ: (മാസ്റ്ററോട്) ഇമ്മാതിരി തർക്കമൊന്നും എനിക്ക് ഇഷ്ടമല്ല. (രാമനോട്) നിർത്ത്! നിനക്ക് സുഖക്കേടിപ്പോളങ്ങോട്ടു മാറിയതേയുള്ളു. ആവട്ടെ, മെല്ലെ മെല്ലെ ചെയ്തോളിൻ. അത്രയ്ക്കൊന്നും ചൂടു പിടിക്കരുത്. (മാസ്റ്ററോട്) എനിക്കിതൊന്നും ഇഷ്ടമല്ല. ഞാൻ കരഞ്ഞുകൊണ്ട് അമ്മയുടെ അടുക്കൽ പ്രാർത്ഥിച്ചു: 'അമ്മേ, ഒരാൾ പറയുന്നു ഇങ്ങനെയാണെന്ന്; വേറൊരുവൻ പറയുന്നു അങ്ങനെയാണെന്ന്. ഏതാണ് സത്യം എന്ന്, അമ്മേ, അവിടുന്നുതന്നെ എനിക്കു പറഞ്ഞുതന്നാലും.'

## അദ്ധ്യായം മൂന്ന്

1885 മാർച്ച് 7, ശനിയാഴ്ച

### ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്ത് ഭക്തന്മാരോടുകൂടി

ശ്രീരാമകൃഷ്ണൻ ഭക്തന്മാരോടുകൂടി ആനന്ദമായി ഇരുന്നരുളുന്നു. ബാബുരാമൻ, കൊച്ചുനരൻ, പല്ടു, ഹരിപദൻ, മോഹിനീമോഹനൻ മുതലായ ഭക്തന്മാർ തറയിലിരിപ്പുണ്ട്. രണ്ടു മൂന്നു ദിവസമായി ഒരു ബ്രാഹ്മണയുവാവ് ഗുരുദേവൻെറ കൂടെ താമസിക്കുന്നു. അദ്ദേഹവും അവിടെ ഇരിക്കുന്നുണ്ട്. നേരം ഏകദേശം മൂന്നു മണി. ഇന്ന് ചൈത്രമാസത്തിലെ കൃഷ്ണസപ്തമി.

ശ്രീ മാതൃദേവി ഈയിടെ സംഗീതശാലയിൽ താമസിക്കുന്നു. ശ്രീരാമകൃഷ്ണൻെറ ശുശ്രൂഷയ്ക്കായി ദേവി ഇടയ്ക്കിടെ അദ്ദേഹത്തിൻെറ മുറിയിൽ വരും. മോഹിനീമോഹനൻ തൻെറ ഭാര്യയെയും നവീന ബാബുവിൻെറ അമ്മയേയും വണ്ടിയിൽ കൂട്ടിക്കൊണ്ടു വന്നിട്ടുണ്ട്. സ്ത്രീകൾ സംഗീതശാലയിൽ ചെന്ന് ദേവിയെ കണ്ടു നമസ്കരിച്ച് അവിടെ ഇരിക്കുന്നു. പുരുഷന്മാർ അല്പം ഒഴിഞ്ഞു നിന്നാൽ അവർ വന്ന് ഗുരുദേവനെ നമസ്കരിക്കും. ഗുരുദേവൻ ചെറുകട്ടിലിൽ ഇരിക്കുന്നു. യുവഭക്തന്മാരെ കണ്ട് ആനന്ദഭരിതനാകുന്നു.

രാഖാൽ ഇപ്പോൾ ദക്ഷിണേശ്വരത്തല്ല താമസിക്കുന്നത്. കുറച്ചു മാസം ബലരാമനൊന്നിച്ച് വൃന്ദാവനത്തിലായിരുന്നു. തിരിച്ചുവന്ന ശേഷം ഇപ്പോൾ വീട്ടിലാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) രാഖാലിപ്പോൾ പെൻഷൻ അനുഭവിക്കുകയാണ്. വൃന്ദാവനത്തിൽനിന്നു വന്നിട്ടിപ്പോൾ വീട്ടിൽ താമസിക്കുന്നു. വീട്ടിൽ ഭാര്യയുണ്ട്. പക്ഷേ, ആയിരം രൂപ ശമ്പളം കൊടുക്കാമെന്നു പറഞ്ഞാലും ഉദ്യോഗത്തിനൊന്നും പോവുകയില്ല എന്നവൻ എന്നോടു പറഞ്ഞു.

ഇവിടെ കിടന്നുകൊണ്ട് രാഖാൽ എന്നോടു പറയാറുണ്ട്, 'എനിക്കങ്ങയുടെ സാമീപ്യംപോലും ഇഷ്ടമാകുന്നില്ല' എന്ന്. അങ്ങനെയൊരു നിലയിലായിരുന്നു അന്നവൻ.

ഭവനാഥൻ കല്യാണം കഴിച്ചിട്ടുണ്ട്; പക്ഷേ, രാത്രി മുഴുവൻ ഭാര്യയുമായി ആദ്ധ്യാത്മികകാര്യങ്ങൾമാത്രം സംസാരിക്കുന്നു. ഇരുവരും ഈശ്വരകഥകൾ പറഞ്ഞ് കാലം കഴിക്കുന്നു. ഞാനവനോടു പറഞ്ഞു, 'ഭാര്യയുമായി ഇടയ്ക്ക് ചില കളിയും ചിരിയുമൊക്കെ വേണം.' അവനപ്പോൾ ശുണ്ഠിവന്നെന്നോടു ചോദിച്ചു: 'എന്ത്, ഞങ്ങളും കളിയിലും ചിരിയിലും ഏർപ്പെടുകയോ?'

ശ്രീരാമകൃഷ്ണൻ പിന്നെ നരേന്ദ്രനെക്കുറിച്ചു സംസാരിക്കാൻ തുടങ്ങി.

ശ്രീരാമ: (ഭക്തന്മാരോട്) നരേന്ദ്രനെ കാണാൻ തോന്നിയ വ്യാകുലത കൊച്ചുനരേന്ദ്രൻെറ പേരിൽ തോന്നിയില്ല. (ഹരിപദനോട്) നീ ഗിരീശഘോഷൻെറ വീട്ടിൽ പോകാറുണ്ടോ?

ഹരിപദൻ: എൻെറ വീടിൻെറ അടുത്താണ് അദ്ദേഹത്തിൻെറ വീട്. ഞാൻ കൂടെക്കൂടെ പോകും.

ശ്രീരാമ: നരേന്ദ്രനും പോകാറുണ്ടോ?

ഹരിപദൻ: ഉവ്വ്, ഇടയ്ക്കിടെ അവിടെ കാണാം.

ശ്രീരാമ: ഗിരീശഘോഷൻ പറയുന്നതിനെപ്പറ്റി (അതായത് ശ്രീരാമകൃഷ്ണൻ അവതാരമാണെന്നു പറയുന്നതിനെപ്പറ്റി) അവനെന്തു പറയുന്നു?

ഹരിപദൻ: നരേന്ദ്രൻ വാദത്തിൽ തോറ്റുപോയി.

ശ്രീരാമ: അങ്ങനെയല്ല. നരേന്ദ്രൻ പറഞ്ഞു, 'ഗിരീശഘോഷന് വലിയ വിശ്വാസമാണ്. അപ്പോൾ ഞാനെന്തിനാണ് അതുമിതും പറയുന്നത്?' എന്ന്.

ജഡ്ജി അനുകൂലമുഖോപാദ്ധ്യായൻെറ ജാമാതാവിൻെറ സഹോദരൻ വന്നിട്ടുണ്ട്.

ശ്രീരാമ: നിങ്ങൾ നരേന്ദ്രനെ അറിയുമോ?

സഹോദരൻ: ഉവ്വ്, നല്ല ബുദ്ധിയുള്ള പയ്യൻ.

ശ്രീരാമ (ഭക്തന്മാരോട്) ഇദ്ദേഹമൊരു നല്ലയാളാവണം; എന്തെന്നാൽ ഇദ്ദേഹം നരേന്ദ്രനെക്കുറിച്ച് നല്ല അഭിപ്രായം പറയുന്നല്ലോ. കഴിഞ്ഞ ദിവസം നരേന്ദ്രൻ ഇവിടെ വന്നിരുന്നു. അന്നു ത്രൈലോക്യനുമൊരുമിച്ചു പാടി. പക്ഷേ അന്നത്തെ പാട്ടു മുഷിപ്പനായിരുന്നു.

(ബാബുരാമൻെറ 'രണ്ടിടത്തും' ഉള്ള താമസം - ജ്ഞാനത്തിനും അജ്ഞാനത്തിനും അപ്പുറം പോവുക.)

ശ്രീരാമകൃഷ്ണൻ ബാബുരാമൻെറ നേരെ നോക്കിക്കൊണ്ടു വർത്തമാനം പറയുന്നു. മാസ്റ്റർ പഠിപ്പിക്കുന്ന സ്കൂളിൽ എൻട്രൻസ് ക്ലാസ്സിലാണ് ബാബുരാമൻ പഠിക്കുന്നത്.

ശ്രീരാമ: (ബാബുരാമനോട്) നിൻെറ പുസ്തകമെവിടെ? എഴുതുകയും വായിക്കുകയും ചെയ്യുന്നില്ലേ? (മാസ്റ്ററോട്) ഇവൻ രണ്ടിടത്തും താമസിക്കാനാശിക്കുന്നു.

അതു പ്രയാസം പിടിച്ച വഴിയാണ്; ഈശ്വരനെ അല്പമറിഞ്ഞിട്ട് എന്തു കിട്ടും? വസിഷ്ഠമഹർഷി പുത്രമരണത്തിൽ ശോകാർത്ത

നായി. ഇതു കണ്ട് അദ്ഭുതപ്പെട്ട് ലക്ഷ്മണൻ രാമനോട് അതിൻെറ കാരണമന്വേഷിച്ചു. രാമൻ പറഞ്ഞു: 'അനിയാ, ഇതിലെന്താണ് അദ്ഭുതപ്പെടാനുള്ളത്? ജ്ഞാനമുള്ളവന് അജ്ഞാനവുമുണ്ട്. അനിയാ, നീ ജ്ഞാനത്തിനും അജ്ഞാനത്തിനും അപ്പുറം പോവുക. കാലിൽ മുള്ളു തറച്ചാൽ, വേറൊരു മുള്ള് തേടിപ്പിടിച്ചുകൊണ്ടുവരണം; ആ മുള്ളുകൊണ്ട് ആദ്യത്തേത് പുറത്തെടുക്കുക, അതു കഴിഞ്ഞാൽ രണ്ടു മുള്ളും വലിച്ചെറിയുക. അതുപോലെ അജ്ഞാനകണ്ടകം നീക്കാൻവേണ്ടി ജ്ഞാനകണ്ടകം സമ്പാദിക്കണം. എന്നിട്ടു ജ്ഞാനത്തിനും അജ്ഞാനത്തിനും അപ്പുറം പോകണം.

ബാബുരാമൻ: (ചിരിച്ചുകൊണ്ട്) അതാണെനിക്കു വേണ്ടത്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അപ്പാ, രണ്ടിടത്തും പിടിച്ചുകൊണ്ടിരുന്നാൽ അതു നടക്കുമോ? അതാണു വേണ്ടതെങ്കിൽ വിട്ടുവാ.

ബാബുരാമൻ: (ചിരിച്ചുകൊണ്ട്) അവിടുന്ന് പിടിച്ചുകൊണ്ടുപോരു.

ശ്രീരാമ: (മാസ്റ്ററോട്) രാഖാൽ ഇവിടെ താമസിച്ചിരുന്നു; പക്ഷേ അതു സംഗതി വേറെ. അവൻെറ അച്ഛൻെറ അനുവാദമുണ്ടായിരുന്നു. ഇവർ താമസിച്ചാൽ കുഴപ്പം വരും. (ബാബുരാമനോട്) നീ ദുർബ്ബലൻ! നിനക്ക് ധൈര്യം കുറവാണ്. കൊച്ചുനരൻ പറഞ്ഞതു നോക്ക്, 'ഞാൻ എന്നെന്നേയ്ക്കുമായി ഇങ്ങുപോരും.'

ശ്രീരാമകൃഷ്ണൻ താഴെയിറങ്ങി യുവഭക്തന്മാരുടെ നടുക്ക് തറയിൽ പായയിൽ ഇരുന്നു. മാസ്റ്റർ അദ്ദേഹത്തിൻെറ അടുത്തും.

ശ്രീരാമ: (മാസ്റ്ററോട്) കാമിനീകാഞ്ചനത്യാഗിയായ ആളെ തേടുകയാണു ഞാൻ. ഓരോ ചെറുപ്പക്കാരനെയും കാണുമ്പോൾ വിചാരിക്കും, ഒരുപക്ഷേ ഇവനെൻെറ കൂടെ താമസിക്കും എന്ന്. സകലരും ഓരോ തടസ്സം പറയും.

ഒരു ഭൂതം ഒരു തോഴനെ തേടിക്കൊണ്ടിരുന്നു. ശനിയാഴ്ചയോ ചൊവ്വാഴ്ചയോ അപമൃത്യു ഏർപ്പെട്ടാൽ ഭൂതമാകും. ആരെങ്കിലും ഈ ദിവസങ്ങളിൽ പുരപ്പുറത്തുനിന്നു വീഴുകയോ തട്ടി വീണു ബോധംകെട്ടു കിടക്കുകയോ ചെയ്താൽ, ഇയാൾക്കിപ്പോൾ അപമൃത്യു വരും, ഭൂതമാകും, തനിക്കൊരു കൂട്ടുകാരനെ കിട്ടും എന്നു കരുതി ഈ ഭൂതം ഓടി അവിടെയെത്തും. പക്ഷേ ആ ഭൂതത്തിൻെറ നിർഭാഗ്യമെന്നു പറയട്ടെ, സകലശുംഭന്മാരും ഉണർന്നെഴുന്നേറ്റു പോകും. പാവത്തിന് കൂട്ടുകാരെ ആരെയുമൊട്ടു കിട്ടുകയുമില്ല.

കണ്ടില്ലേ, രാഖാൽ എപ്പോഴും 'ഭാര്യ, ഭാര്യ' എന്നു പറഞ്ഞും കൊണ്ടിരിക്കുന്നു. 'എൻെറ ഭാര്യയുടെ ഗതിയെന്താകും?' എന്നാണവൻ ചോദിക്കുന്നത്. നരേന്ദ്രൻെറ നെഞ്ചത്തു ഞാൻ കൈയ് വെച്ചപ്പോൾ അവൻെറ ബോധം കെട്ടു. അപ്പോളവൻ പറഞ്ഞു: 'ഏയ്! എന്താണങ്ങു ചെയ്യുന്നത്? എനിക്കെൻെറ അച്ഛനുമമ്മയുമുണ്ടെന്ന് അറിഞ്ഞുകൂടേ?'

എന്തിനാണീശ്വരൻ എന്നെ ഈ നിലയിൽ വെച്ചിരിക്കുന്നത്? ചൈതന്യദേവൻ സന്ന്യാസം സ്വീകരിച്ചു, സകലരും തന്നെ നമസ്കരിക്കട്ടെ എന്നു കരുതി. ഒരവതാരപുരുഷനെ ഒരിക്കൽ നമസ്കരിക്കുന്നവൻ ഉദ്ധരിക്കപ്പെടുന്നു.

ശ്രീരാമകൃഷ്ണനുവേണ്ടി മോഹിനീമോഹനൻ ഒരു കുട്ട 'സന്ദേശ്' കൊണ്ടുവന്നിരുന്നു.

ശ്രീരാമ: ആരു കൊണ്ടുവന്നതാണീ 'സന്ദേശ്?'

ബാബുരാമൻ മോഹിനീമോഹനനെ ചൂണ്ടിക്കാണിച്ചു.

ശ്രീരാമകൃഷ്ണൻ പ്രണവം ഉച്ചരിച്ചുകൊണ്ട് 'സന്ദേശ്' തൊട്ടു; അല്പം കഴിച്ചു; പ്രസാദമാക്കി. എന്നിട്ടതെടുത്തു ഭക്തന്മാർക്കു കൊടുത്തു. എന്തൊരാശ്ചര്യം, കൊച്ചു നരനെയും വേറെ ഒന്നു രണ്ടു ഭക്തന്മാരെയും സ്വന്തം കൈയ്കൊണ്ടു ഭുജിപ്പിച്ചു!

ശ്രീരാമ: (മാസ്റ്ററോട്) ഇതിനൊരർത്ഥമുണ്ട്. ശുദ്ധാത്മാക്കളുടെ ഉള്ളിൽ നാരായണൻെറ പ്രകാശം കൂടുതലുണ്ട്. പണ്ട് നാട്ടിൽ പോകാറുള്ളപ്പോൾ, ഇങ്ങനെയുള്ള ചില കുട്ടികളുടെ വായിൽ ഞാൻ ആഹാരം കൊടുക്കുക പതിവാണ്. 'അദ്ദേഹം ഞങ്ങളെ എന്തുകൊണ്ടാണങ്ങനെ കഴിപ്പിക്കാത്തത്?' എന്ന് ചിനെ ശംഖാരി ചോദിക്കാറുണ്ട്. ഞാനെങ്ങനെ കൊടുക്കും? അവർ ദുർവൃത്തന്മാരാണ്. ആരവർക്ക് ആഹാരം കൊടുക്കും?



# അദ്ധ്യായം നാല്

## സമാധിയിൽ – ഭക്തന്മാരെക്കുറിച്ച് മഹാവാക്യങ്ങൾ

ശ്രീരാമകൃഷ്ണദേവൻ ശുദ്ധന്മാരായ ഭക്തന്മാരെ കിട്ടിയതുകൊണ്ട് ആനന്ദത്തിലാറാടുന്നു. ചെറിയ കട്ടിലിലിരുന്നുകൊണ്ട് ഒരു പാട്ടുകാരിയുടെ ഭാവങ്ങൾ നേരമ്പോക്കായി അനുകരിച്ചു കാണിച്ചു ചിരിപ്പിക്കുന്നു. ഗായിക മോടിയിൽ അണിഞ്ഞൊരുങ്ങി കൂട്ടുകാരികളുമൊത്തു പാടുന്നു. ഗായിക നില്ക്കുന്നു; കൈയിൽ നിറമാർന്ന ഒരു ഉറുമാൽ. ഇടയ്ക്കിടെ ചുമയ്ക്കുന്നു, ആളുകളുടെ ശ്രദ്ധയാകർഷിക്കാൻവേണ്ടി മൂക്കുത്തി നീക്കിപ്പിടിച്ചുകൊണ്ട് മൂക്കു ചീറ്റുന്നു. ആരെങ്കിലും മാന്യന്മാർ വന്നാൽ, പാട്ടു പാടുന്നതിനിടയിൽത്തന്നെ അവരെ അവൾ സ്വാഗതമോതി സ്വീകരിക്കുന്നു. കൈയ്വളയും തോൾവളയും മാലയും മറ്റും കാണിക്കാൻവേണ്ടി ഇടയ്ക്കിടെ തോളത്തുനിന്നു സാരി പിടിച്ചു വലിക്കുന്നു.

അഭിനയം കണ്ട് ഭക്തന്മാരെല്ലാവരും ചിരിച്ചുമറിഞ്ഞു. പല്ടു നിലത്തുവീണു കിടന്നുരുണ്ടു ചിരിക്കുന്നു. ഗുരുദേവൻ പല്ടുവിൻെറ നേരെ നോക്കിക്കൊണ്ട് മാസ്റ്ററോടു പറഞ്ഞു: 'കുട്ടിയല്ലേ? അതുകൊണ്ടാണ് ചിരിച്ചുകിടന്നുരുളുന്നത്.'

ശ്രീരാമ: (പല്ടുവിനോട്, ചിരിച്ചുകൊണ്ട്) ഇതൊന്നും നിൻെറ അച്ഛനോട് ചെന്നു പറഞ്ഞേക്കരുത്. എന്നോട് ഇപ്പോൾ ഉള്ള അല്പം ബഹുമാനംകൂടി പൊയ്പോകും. അവരൊക്കെ 'ഇംഗ്ലീഷുകാര'ല്ലേ?

(നാമം ജപിക്കുമ്പോഴും ഗംഗാസ്നാനസമയത്തും
വർത്തമാനം പറയുന്നത്)

ശ്രീരാമ: (ഭക്തന്മാരോട്) പലരും നാമം ജപിക്കുന്ന നേരത്ത് ഏതെല്ലാം രാജ്യത്തെ കാര്യങ്ങൾ പറയുന്നു! പക്ഷേ, ആ നേരത്ത് സംസാരിക്കാൻ പാടില്ല. അതുകൊണ്ട് വായ്പൂട്ടി എന്തെല്ലാമോ ആംഗ്യങ്ങൾ കാണിക്കുന്നു. ഇതുകൊണ്ടുവാ, അതു കൊണ്ടുവാ.' എന്നൊക്കെ പറയാൻവേണ്ടി, 'ങ്ഹു, ഹും, ഹും.' എന്നൊക്കെ കേൾപ്പിക്കുന്നു. (ചിരി.)

പിന്നെച്ചിലരുണ്ട്, അവർ മാലയെടുത്തു ജപിച്ചുകൊണ്ടിരിക്കുകയാവും; അതിനിടയ്ക്കുകൂടി മത്സ്യത്തിനു വില പറയുകയും ചെയ്യും! ജപിച്ചുകൊണ്ടിരിക്കെ, മീൻ ചൂണ്ടിക്കാണിക്കും, 'ആ മീൻ.' എന്ന്. എന്തൊക്കെ കണക്കുകളാണ് ആ സമയത്ത്! (എല്ലാവരും ചിരിക്കുന്നു).

ചില സ്ത്രീകൾ ഗംഗാസ്നാനത്തിനു വരും! അപ്പോൾ എങ്ങനെ ഭഗവച്ചിന്ത ചെയ്യും? നാട്ടുവർത്തമാനം പറയാൻ ഇരിപ്പായി! ഏതെല്ലാം നാട്ടിലെ കാര്യങ്ങൾ? 'നിൻെറ മകൻെറ കല്യാണത്തിന് എന്തെല്ലാം ആഭരണങ്ങൾ കൊടുത്തു?' 'അയാൾക്കു കലശലായ സുഖക്കേടാണ്.' 'അവൾ അമ്മായിഅച്ഛൻെറ വീട്ടിൽനിന്നു മടങ്ങിവന്നോ, ആവോ?' 'അയാൾ പെണ്ണുകാണാൻ പോയിരുന്നു. അവർ സ്ത്രീധനം ഒരു നല്ല തുക കൊടുക്കുമെന്നു കരുതുന്നു. സദ്യയും പൊടിപൊടിച്ചേക്കും.' 'ഹരീശൻ മഹാവികൃതിയാണ്. എന്നെ വിട്ട് ഒരടി മാറുകയില്ല.' 'മകളേ, നിന്നെയൊന്നു കാണാൻ വരാൻ ഇതുവരെയും ഒത്തില്ല. അയാളുടെ മകളുടെ നിശ്ചയതാംബൂലമായിരുന്നു; അതുകൊണ്ട് എനിക്കാണെങ്കിൽ ജോലി തിരക്കോടുതിരക്ക്.'

കണ്ടില്ലേ? ഗംഗാസ്നാനത്തിനു വന്നിരിക്കുകയാണ്! എന്നിട്ടെന്തെല്ലാം ലൗകികകാര്യങ്ങളാണ് അവർ സംസാരിക്കുന്നതെന്നു നോക്കൂ.

ശ്രീരാമകൃഷ്ണൻ കണ്ണെടുക്കാതെ കൊച്ചു നരനെ നോക്കിക്കൊണ്ടിരിക്കുന്നു. നോക്കിക്കൊണ്ടിരിക്കെ സമാധിയിലാണ്ടു. ആ പരിശുദ്ധഭക്തൻെറ ഉള്ളിൽ ഗുരുദേവൻ നാരായണനെ കാണുകയുണ്ടായോ?

ഭക്തന്മാർ കണ്ണിമ പൂട്ടാതെ ആ സമാധിചിത്രം നോക്കിക്കൊണ്ടിരുന്നു. ഇതുവരെ എന്തു കളിയും ചിരിയുമായിരുന്നു! ഇപ്പോൾ സകലരും നിശ്ശബ്ദം, മുറിയിൽ ആരുമില്ലെന്നു തോന്നും. ഗുരുദേവൻെറ ശരീരം നിസ്പന്ദം, നയനം നിർന്നിമേഷം! കൈയ്കൾ ചേർത്തുവെച്ച് ചിത്രാർപ്പിതനെപ്പോലെ ഇരിക്കുന്നു.

അല്പസമയം കഴിഞ്ഞു സമാധിയഴിഞ്ഞു. അദ്ദേഹത്തിൻെറ ശ്വാസോച്ഛ്വാസം നിന്നുപോയിരുന്നു; ഇപ്പോൾ നെടുവീർപ്പു വിട്ടു. ക്രമേണ ബാഹ്യബോധം വന്നു. ഭക്തന്മാരുടെ നേരെ നോക്കി.

ഇപ്പോഴും ഭാവാവിഷ്ടനായിട്ടാണ് ഇരുപ്പ്. പിന്നീട് ഓരോ ഭക്തനെയും സംബോധന ചെയ്ത്, ആർക്ക് എന്തു സംഭവിക്കും,

ഓരോരുത്തരുടെയും നിലയെന്താണ് എന്നൊക്കെ കുറച്ചുപറഞ്ഞു.

ശ്രീരാമ: (കൊച്ചുനരനോട്) നിന്നെ കാണാൻ ഞാൻ വ്യാകുലനായിരുന്നു. നീ വിജയിക്കും. വല്ലപ്പോഴും ഇവിടെ വരുക. ആട്ടെ, നിനക്കേതാണിഷ്ടം, ജ്ഞാനമോ ഭക്തിയോ?

കൊച്ചുനരൻ: തനി ഭക്തി.

ശ്രീരാമ: അറിയാതെ ആരെ ഭജിക്കും? (മാസ്റ്ററെ ചൂണ്ടിക്കാണിച്ച്, ചിരിച്ചുകൊണ്ട്) അയാളെ അറിയില്ലെങ്കിൽ അയാളെ എങ്ങനെ സ്നേഹിക്കും? (മാസ്റ്ററോട്) എന്നാൽ ഒരു ശുദ്ധാത്മാവ് 'തനി ഭക്തി വേണം' എന്നു പറയുമ്പോൾ, അതിനു തീർച്ചയായും അർത്ഥം ഉണ്ടാവണം. സദ്വാസനകളില്ലെങ്കിൽ ഭക്തി തനിയെ വരികയില്ല. ഇതു പ്രേമഭക്തിയുടെ ലക്ഷണമാണ്. വേറൊരു തരം ഭക്തിയുണ്ട്, ജ്ഞാനഭക്തി; വിചാരത്തിന്റെ ഫലമായുണ്ടാകുന്ന ഭക്തി. (കൊച്ചുനരനോട്) നോക്കട്ടെ, നിന്റെ ദേഹമൊന്നു കാണട്ടെ: ഉടുപ്പൊന്ന് ഊരൂ; നല്ല വീതിയുള്ള നെഞ്ച്. നിനക്കു വിജയം ലഭിക്കും. ഇടയ്ക്കിടെ ഇവിടെ വാ.

ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടൻ. മറ്റു ഭക്തന്മാരെയും ഓരോരുത്തരെ സസ്നേഹം പ്രത്യേകം വിളിച്ച് പിന്നെയും പറഞ്ഞു.

ശ്രീരാമ: (പല്ടുവിനോട്) നിനക്കും ലഭിക്കും; പക്ഷേ അല്പം അമാന്തിച്ചേ ലഭിക്കൂ. (ബാബുരാമനോട്) നിന്നെ ഞാൻ ആകർഷിക്കാത്തതെന്തുകൊണ്ടാണ്? ഒടുക്കം എന്തെങ്കിലും ഉപദ്രവം വന്നുകൂടും. (മോഹിനീമോഹനനോട്) നിനക്കോ ഉണ്ടല്ലോ! അല്പം ബാക്കിയുണ്ട്. അതുംകൂടി തീർന്നാൽ, ധർമ്മമോ കർമ്മമോ ലോകമോ ഒന്നും ബാക്കി കാണുകയില്ല, എല്ലാം പോകുന്നതു നല്ലതാണോ?

ഇതും അരുളി മോഹിനീമോഹനന്റെ നേരെ ഗുരുദേവൻ ഉറ്റുനോക്കിക്കൊണ്ടിരുന്നു, അദ്ദേഹത്തിന്റെ ഹൃദയത്തിന്റെ അടിത്തട്ടുകൂടി നോക്കിക്കാണുംപോലെ. ഈശ്വരനുവേണ്ടി സർവ്വവും വെടിയുകയാണു വേണ്ടത് എന്ന് മോഹിനീമോഹനൻ വിചാരിക്കുകയായിരുന്നോ? അല്പം കഴിഞ്ഞ് ഗുരുദേവൻ വീണ്ടും പറഞ്ഞു: 'ഭാഗവതപണ്ഡിതനെ ഭഗവാൻ ഒരു പാശംകൊണ്ട് കെട്ടിയിടുന്നു; അല്ലെന്നുവരികിൽ, ഭാഗവതം ആരു കേൾപ്പിക്കും? കെട്ടിയിടുന്നത് ലോകോപകാരത്തിനായിട്ടാണ്, അതുകൊണ്ടാണ് അമ്മ നിന്നെ സംസാരത്തിൽ വെച്ചുകൊണ്ടിരിക്കുന്നത്.'

പിന്നെ ബ്രാഹ്മണയുവാവിനെ സംബോധന ചെയ്തുകൊണ്ടു പറഞ്ഞു.

(ജ്ഞാനയോഗവും ഭക്തിയോഗവും - ബ്രഹ്മജ്ഞാനിയുടെ അവസ്ഥയും ജീവന്മുക്തനും)

ശ്രീരാമ: (യുവാവിനോട്) നീ ജ്ഞാനചർച്ച വിട്ടുകളയുക, ഭക്തി കൈക്കൊള്ളുക. ഭക്തിതന്നെയാണ് സാരമായുള്ളത്. നീ ഇവിടെ താമസമായിട്ട് ഇന്നെന്താ മൂന്നു ദിവസമായോ?

ബ്രാഹ്മണയുവാവ്: (തൊഴുകൈയോടെ) ഉവ്വ്, ആയി.

ശ്രീരാമ: വിശ്വസിക്കുക. ഈശ്വരനെ ഭാരമേല്പിക്കുക. അങ്ങനെ ചെയ്താൽ സ്വയം ഒന്നും ചെയ്യേണ്ടതായിട്ടുണ്ടാവില്ല. അമ്മ കാളി സകലതും ചെയ്തോളും.

ജ്ഞാനത്തിന് പടിപ്പുരവരെയേ പോകാൻ പറ്റൂ; ഭക്തിക്ക് അന്തഃ പുരത്തിലും പോകാം. കേവലാത്മാവ് നിർലിപ്തമാകുന്നു; വിദ്യയും അവിദ്യയും രണ്ടും അതിനുള്ളിലുണ്ട്. എന്നാലുമത് നിർലിപ്തമാണ്. വായുവിൽ ചിലപ്പോൾ സുഗന്ധവും ചിലപ്പോൾ ദുർഗന്ധവും കാണും; എന്നാലും വായു നിർലിപ്തമാകുന്നു.

ഒരിക്കൽ വ്യാസദേവൻ യമുന കടക്കാൻ തുടങ്ങുകയായിരുന്നു. ഗോപികളും അപ്പോളവിടെ വന്നുചേർന്നു. അവർക്കും അക്കരെയ്ക്കു പോണം. പാല്, തൈര്, വെണ്ണ ഇതൊക്കെ വില്ക്കാൻ പോവുകയാണ്, അപ്പോളവിടെ കടത്തില്ല. എങ്ങനെ മറുകരയെത്തും എന്ന് അവർക്കൊക്കെ വേവലാതിയായി. വ്യാസനപ്പോൾ അവരോടു പറഞ്ഞു: 'എനിക്കു വല്ലാതെ വിശക്കുന്നു.' ഗോപികൾ വേഗം അദ്ദേഹത്തിനു പാലും വെണ്ണയുമൊക്കെ കഴിക്കാൻ കൊടുത്തു, വ്യാസദേവൻ അതൊട്ടുമുക്കാലും അകത്താക്കി. അദ്ദേഹം പിന്നെ യമുനയെ സംബോധന ചെയ്തുകൊണ്ടു പറഞ്ഞു: 'യമുനേ, ഞാനൊന്നും ഭക്ഷിച്ചിട്ടില്ലെങ്കിൽ, നിൻെറ ജലം രണ്ടായി പിരിയട്ടെ; അതിൻെറ നടുക്കുള്ള വഴിയിൽക്കൂടി ഞങ്ങൾ നടന്നുപൊയ്ക്കൊള്ളാം.' ശരിക്കും അങ്ങനെ സംഭവിച്ചു. യമുന രണ്ടു വഴിയായി പിരിഞ്ഞു. നടുക്കുകൂടി അക്കരെയ്ക്കു പോകാൻ ഒരു വഴിയും ഉണ്ടായി, അതേ വഴിയേ വ്യാസദേവനും ഗോപികളും എല്ലാവരും മറുകരയെത്തി.

'ഞാനൊന്നും ഭക്ഷിച്ചിട്ടില്ലെങ്കിൽ' എന്ന് വ്യാസൻ പറഞ്ഞു.

അതിൻെറ അർത്ഥം, 'ഞാൻ' കേവലമായ ആത്മാവാകുന്നു എന്നാണ്. കേവലാത്മാവ് നിർലിപ്തമാണ്, പ്രകൃതിക്ക് അപ്പുറം. അതിനു വിശപ്പും ദാഹവുമില്ല, ജനനമരണങ്ങളില്ല. അതു സുമേരു പർവ്വതംപോലെ അജയ്യവും അമരവുമാകുന്നു.

ഈ ബ്രഹ്മജ്ഞാനം ഉണ്ടായ ആൾ ജീവന്മുക്തനാകുന്നു. ദേഹവും ആത്മാവും വേറെവേറെയാണെന്നു ജീവന്മുക്തൻ ശരിക്കറിയുന്നു. ഭഗവാനെ കണ്ടുകഴിഞ്ഞാൽ പിന്നെ ദേഹാത്മബുദ്ധി ബാക്കിനില്ക്കുകയില്ല. രണ്ടും വെവ്വേറെ; കൊട്ടത്തേങ്ങയുടെ കൊപ്രയും ചിരട്ടയും വേറെ വേറെയാകുന്നതുപോലെ. ആത്മാവ് ദേഹത്തിനുള്ളിൽ കിടന്ന് ഇളകും. വിഷയബുദ്ധിയാകുന്ന വെള്ളം വറ്റിയാൽ ആത്മജ്ഞാനം ഉണ്ടാകുന്നു. അപ്പോൾ ആത്മാവ് വേറെ, ദേഹം വേറെ, എന്ന ബോധമുണ്ടാകുന്നു. പച്ചയടയ്ക്കയുടെ അകത്തെ അടയ്ക്കയോ, പച്ച ബദാമിൻെറ അകത്തെ പരിപ്പോ, തൊണ്ടിൽ നിന്നു വേർപെടുത്തിയെടുക്കാൻ സാധിക്കയില്ല. എന്നാൽ അവ പഴുത്ത് ഉണങ്ങിയാൽ അടയ്ക്കയും പരിപ്പും വേറെയും തൊണ്ടു വേറെയും ആയിത്തീരുന്നു. പാകമാകുമ്പോൾ വെള്ളം വറ്റിപ്പോകുന്നു. ബ്രഹ്മജ്ഞാനം ഉണ്ടായാൽ വിഷയരസം വറ്റിപ്പോകുന്നു.

പക്ഷേ ആ ജ്ഞാനം കിട്ടാൻ ബഹുപ്രയാസം. കിട്ടി എന്നു പറഞ്ഞുകൊണ്ടൊന്നും ബ്രഹ്മജ്ഞാനം ഉണ്ടാവുകയില്ല. ചിലർ ജ്ഞാനമുണ്ടെന്നു നടിക്കും. (ചിരിച്ചുകൊണ്ട്) ഒരു വലിയ നുണയനുണ്ടായിരുന്നു; തനിക്കു ബ്രഹ്മജ്ഞാനം കിട്ടിയെന്ന് അയാൾ പറയുകയും ചെയ്യും! നുണ പറയുന്നതിന് ആരോ അയാളെ ശകാരിച്ചപ്പോൾ അയാൾ പറഞ്ഞു: എന്ത്? ലോകം തന്നെ കിനാവുപോലെ. സർവ്വവും പൊയ്യെങ്കിൽ, നേരും മേല്പടിതന്നെ. നേരും പൊയ്യ്, നുണയും പൊയ്യ്! (എല്ലാവരും ചിരിക്കുന്നു.)

## അദ്ധ്യായം അഞ്ച്

### ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ

ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരോടൊരുമിച്ച് തറയിൽ പായിൽ ഇരിക്കുന്നു. സ്മിതശോഭിതമായ മുഖം. ഭക്തന്മാരോടരുളി: 'എൻെറ കാലിൽ മെല്ലെ കൈയൊന്നോടിക്കൂ.' ഭക്തന്മാർ പാദം തലോടി. (മാസ്റ്ററോട് ചിരിച്ചുകൊണ്ട്) 'ഇതിൽ വളരെ അർത്ഥമുണ്ട്.'

അതു കഴിഞ്ഞ് തൻെറ നെഞ്ചത്ത് കൈയ്വെച്ചുകൊണ്ട് ഗുരുദേവൻ പറഞ്ഞു, 'ഇതിനുള്ളിൽ എന്തെങ്കിലുമുണ്ടെങ്കിൽ ഇതിൻെറ പാദസേവ ചെയ്താൽ ഭക്തൻമാരുടെ അജ്ഞാനവും അവിദ്യയും തീർത്തും ഇല്ലാതാകും.'

പെട്ടെന്ന് ശ്രീരാമകൃഷ്ണദേവൻ, എന്തോ രഹസ്യസംഗതി പറയാനെന്നപോലെ ഗൗരവം പൂണ്ടു.

ശ്രീരാമ: (മാസ്റ്ററോട്) ഇവിടെ അന്യൻമാരാരും ഇല്ല. അന്ന്, ഹരീശൻ അടുത്തുണ്ടായിരുന്ന ദിവസം, ഈ [1]ഉറയിൽനിന്നും സച്ചിദാനന്ദം പുറത്തുവന്നു. വന്നിട്ടു പറഞ്ഞു: 'ഞാൻ യുഗംതോറും അവതാരമെടുക്കുന്നു.' മനോഭ്രാന്തികൊണ്ട് ഇങ്ങനെയൊക്കെ ഞാൻ തന്നെ പറയുകയായിരിക്കാം എന്നു വിചാരിച്ചു. എന്നിട്ടു മിണ്ടാതെ നോക്കിക്കൊണ്ടിരുന്നു. അപ്പോൾ കേൾക്കാം, സച്ചിദാനന്ദംതന്നെ വീണ്ടും ഇങ്ങനെ പറയുന്നു: 'ശക്തിയുടെ ആരാധന ചൈതന്യനും ചെയ്തിരുന്നു.'

ഭക്തൻമാർ ആശ്ചര്യസ്തബ്ധരായി കേട്ടുകൊണ്ടിരുന്നു. ഭഗവാൻ സച്ചിദാനന്ദസ്വരൂപൻതന്നെയോ ശ്രീരാമകൃഷ്ണരൂപം ധരിച്ച് നമ്മുടെ മുമ്പിൽ ഇരുന്നരുളുന്നത് എന്നു ചിലർ സ്വയം ചോദിച്ചു. എന്ത്, ഭഗവാൻ വീണ്ടും അവതരിച്ചിരിക്കുന്നുവെന്നോ?

ശ്രീരാമകൃഷ്ണൻ സംസാരിക്കുന്നു. മാസ്റ്ററെ സംബോധന ചെയ്തുകൊണ്ടു വീണ്ടുമരുളി: 'സച്ചിദാനന്ദത്തിൻെറ പൂർണ്ണാവിർഭാവമാണെന്നു ഞാൻ കണ്ടു. എന്നാൽ ഇത്തവണ ഐശ്വര്യം സത്വഗുണത്തിൽക്കൂടിയാണ് പ്രകാശിക്കുന്നത്.'

ഭക്തൻമാർ വിസ്മയസ്തബ്ധരായി ഈ അരുളപ്പാടുകൾ കേട്ടുകൊണ്ടിരുന്നു.

(യോഗമായ; ആദ്യാശക്തിയും അവതാരലീലയും)

ശ്രീരാമ: (മാസ്റ്ററോട്) ഞാനിപ്പോൾ അമ്മയോടു പറഞ്ഞു, 'എനിക്കിനി വായാടിക്കൊണ്ടിരിക്കാനാവില്ല.' പിന്നെയും പറഞ്ഞു, 'അമ്മേ, ഒന്നു തൊട്ടാൽ ആളുകൾക്കു ചൈതന്യം ഉണരണം.' യോഗമായയുടെ മഹിമ കണ്ടോ? അവൾക്കു മോഹിപ്പിക്കാൻ കഴിയും. വൃന്ദാവനലീലയിൽ യോഗമായ മോഹനവിദ്യ പ്രയോഗിച്ചു. അതുകൊണ്ടാണ് [2]സുബോലന് രാധയെ ശ്രീകൃഷ്ണനുമായി

---

1 ശ്രീരാമകൃഷ്ണദേവൻെറ ശരീരം    2 ശ്രീകൃഷ്ണൻെറ തോഴൻ

യോജിപ്പിക്കാൻ കഴിഞ്ഞത്. യോഗമായയ്ക്ക്, ആദ്യാശക്തിക്ക്, സ്വന്തം ഒരാകർഷണശക്തിയുണ്ട്. ഞാനും ആ ശക്തിഉപയോഗിച്ചു. (മാസ്റ്ററോട്) ആട്ടെ, ഇവിടെ വരുന്നവർക്ക് അല്പസ്വല്പം വല്ലതും കിട്ടുന്നുണ്ടോ?

മാസ്റ്റർ: ഉവ്വ്, കിട്ടുന്നുണ്ടാവണം.

ശ്രീരാമ: നിയെങ്ങനെ അറിഞ്ഞു?

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) 'അദ്ദേഹത്തിൻെറ അടുത്തു പോകുന്നവരാരും തിരിച്ചുവരുന്നില്ല' എന്നു സകലരും പറയുന്നു!

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഒരു പോക്കാച്ചിത്തവള ഒരു നീർക്കോലിയുടെ വായിൽ പെട്ടു. പാമ്പിനതിനെ മിഴുങ്ങാനോ വിടാനോ വയ്യാതെയായി. അതു കാരണം തവളയ്ക്ക് വല്ലാത്ത കഷ്ടപ്പാട്. അതു വിളിയോടു വിളി. നീർക്കോലിക്കും കഷ്ടപ്പാട്. നേരെ മറിച്ച്, ഒരു മൂർക്കൻപാമ്പിൻെറ വായിലാണ് ചെന്നു പെട്ടതെന്നു വരികിൽ, ഒന്നോ രണ്ടോ കീക്കീകൊണ്ട് ഒക്കെയടങ്ങിയേനെ. (എല്ലാവരും ചിരിക്കുന്നു) (യുവഭക്തന്മാരോട്) നിങ്ങൾ ത്രൈലോക്യൻെറ ആ പുസ്തകം വായിക്കിൻ, ഭക്തിചൈതന്യചന്ദ്രിക. അയാളോട് ഒരെണ്ണം തരാൻ പറയിൻ. ചൈതന്യദേവൻെറ കഥ ഭംഗിയായിട്ടു പറഞ്ഞിട്ടുണ്ട്.

ഒരു ഭക്തൻ: അദ്ദേഹം തരുമോ എന്തോ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്താ തരാതെ? തോട്ടത്തിൽ വെള്ളരിക്ക ധാരാളമുണ്ടായാൽ രണ്ടുമൂന്നെണ്ണമൊക്കെ തോട്ടക്കാരനു വെറുതെ കൊടുക്കാം. (എല്ലാവരും ചിരിക്കുന്നു) ത്രൈലോക്യൻ ഒരു പുസ്തകം വെറുതെ തരില്ലേ? (പല്ടുവിനോട്) ഇടയ്ക്കിടെ ഇവിടെ വരണം.

പല്ടു: സൗകര്യപ്പെട്ടാൽ വരാം.

ശ്രീരാമ: ഞാൻ കല്ക്കത്തയ്ക്കു വരുമ്പോൾ അവിടെ വന്നു കാണുമോ?

പല്ടു: വരാം, ശ്രമിക്കാം.

ശ്രീരാമ: അതൊരു സൂത്രക്കാരൻെറ വാക്കാണ്.

പല്ടു: 'ശ്രമിക്കാം' എന്നല്ലാതെ പറഞ്ഞാൽ ചിലപ്പോൾ അസത്യമായിത്തീരാം.

ശ്രീരാമ: (മാസ്റ്ററോട്) ഇവരുടെ അസത്യം ഞാൻ ഗൗരവമായി കരുതുന്നില്ല. ഇവർ സ്വതന്ത്രരല്ല.

ഗുരുദേവൻ ഹരിപാദനുമായി വർത്തമാനം പറയുന്നു.

ശ്രീരാമ: (ഹരിപാദനോട്) എന്താ മഹേന്ദ്രമുഖർജിയെ ഈയിടെയായി കാണാത്തത്?

ഹരിപാദൻ: എന്താണെന്നു ശരിക്കറിഞ്ഞുകൂടാ.

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) അദ്ദേഹം ജ്ഞാനയോഗം അഭ്യസിക്കുകയാണ്.

ശ്രീരാമ: അതല്ല. അന്നൊരു ദിവസം, പ്രഹ്ലാദചരിത്രം കാണാൻ പോകാൻ വണ്ടി അയച്ചുതരാമെന്നു പറഞ്ഞിരുന്നു. പക്ഷേ അയച്ചുതന്നില്ല. അതുകൊണ്ടായിരിക്കും വരാത്തത് എന്നു തോന്നുന്നു.

മാസ്റ്റർ: ഒരു ദിവസം ഞാൻ മഹിമചക്രവർത്തിയെ കാണുകയും സംസാരിക്കുകയും ഉണ്ടായി. മഹേന്ദ്രൻ അവിടെ ചെല്ലാറുണ്ടെന്നു തോന്നുന്നു.

ശ്രീരാമ: മഹിമൻ ഭക്തിയെക്കുറിച്ചും പറയാറുണ്ടല്ലോ. 'ആരാധിതോ യദി ഹരിസ്തപസാ തതഃ കിം?' എന്നതു ചൊല്ലാനാണ് അധികമിഷ്ടം.

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) അവിടുന്നു പറയിക്കുന്നതുകൊണ്ട് അദ്ദേഹം അതു പറയുന്നു.

ശ്രീ ഗിരീശഘോഷൻ അടുത്ത കാലത്താണ് ഗുരുദേവൻെറ അടുക്കൽ വരാൻ തുടങ്ങിയത്. ഈയിടെ അദ്ദേഹം ഏതു നേരവും ഗുരുദേവൻെറ കാര്യങ്ങളാണ് പറയുന്നത്.

ഹരിപദൻ: ഗിരീശഘോഷന് ഈയിടെ പലതരത്തിലുള്ള ദർശനങ്ങളും ലഭിക്കുന്നു. ഇവിടെനിന്നു പോയതുമുതൽ സർവ്വദാ ഈശ്വരഭാവനയിലാണ് കഴിയുന്നത്. എന്തൊക്കെയാണ് കാണുന്നത്!

ശ്രീരാമ: അങ്ങനെ വരാം. ഗംഗയുടെ അടുത്തു പോയാൽ എന്തെല്ലാം സാധനങ്ങൾ കാണാം, വള്ളം, കപ്പൽ അങ്ങനെയെന്തെല്ലാം!

ഹരിപാദൻ: ഗിരീശഘോഷൻ പറയുന്നു, 'ഇനിമേൽ എൻെറ ജോലിമാത്രം നോക്കി ഞാൻ കഴിക്കും. കാലത്തെ മണി നോക്കി മഷിയും പേനയുമെടുത്ത് ഇരിപ്പുറപ്പിക്കും; പകൽ മുഴുവനിരുന്നു പുസ്തകമെഴുതും' ഇങ്ങനെ പറഞ്ഞു. പക്ഷേ അദ്ദേഹത്തിനു സാധി

ക്കുന്നില്ല. ഞങ്ങൾ ചെന്നാൽ അങ്ങയെക്കുറിച്ചുള്ള കാര്യങ്ങൾ പറഞ്ഞുതുടങ്ങുകയായി. അങ്ങ് അദ്ദേഹത്തോട് നരേന്ദ്രനെ ഒരു വണ്ടിയിൽ ഇങ്ങോട്ടയയ്ക്കാൻ പറഞ്ഞിരുന്നു. 'നരേന്ദ്രന് ഒരു വണ്ടി ഏർപ്പാടുചെയ്തുകൊടുക്കും' എന്ന് ഗിരീശബാബു പറഞ്ഞു.

അഞ്ചുമണിയടിച്ചു. കൊച്ചുനരൻ വീട്ടിലേക്ക് പോകാനൊരുങ്ങി. ശ്രീരാമകൃഷ്ണൻ വടക്കുകിഴക്കേ നീണ്ട വരാന്തയിൽ നിന്നുകൊണ്ട് ഏകാന്തത്തിൽ കൊച്ചുനരന് പല ഉപദേശങ്ങളും കൊടുക്കുന്നു. അല്പം കഴിഞ്ഞ് അദ്ദേഹം നമസ്കരിച്ച് യാത്ര പറഞ്ഞു. മറ്റു ഭക്തന്മാരും പലരും യാത്ര പറഞ്ഞു.

ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിലിരുന്ന് മോഹിനീമോഹനനുമായി വർത്തമാനം പറയുന്നു. അദ്ദേഹത്തിൻെറ ഭാര്യയ്ക്ക് മകൻ മരിച്ചതുകൊണ്ട് ഭ്രാന്തു പിടിച്ചതുപോലെയായി. അവർ ചിലപ്പോൾ ചിരിക്കും, ചിലപ്പോൾ കരയും. ദക്ഷിണേശ്വരത്ത് ശ്രീരാമകൃഷ്ണൻെറ അടുത്തു വന്നാൽമാത്രം സമാധാനമുണ്ട്.

ശ്രീരാമ: നിൻെറ ഭാര്യ ഇപ്പോൾ എങ്ങനെ കഴിയുന്നു?

മോഹിനീമോഹനൻ: ഇവിടെ വന്നാൽമാത്രം അടങ്ങിയിരിക്കും. വീട്ടിൽ ഇടയ്ക്കിടെ വലിയ ലഹളയാണ്. ഇന്നാളൊരുദിവസം ചാകാൻ പുറപ്പെട്ടു.

ഇതു കേട്ടു ശ്രീരാമകൃഷ്ണൻ കുറച്ചുനേരം ചിന്താമഗ്നനായിരുന്നു. മോഹിനീമോഹനൻ സവിനയം പറഞ്ഞു: 'അവിടുന്ന് ഒന്നുരണ്ടു വാക്ക് പറഞ്ഞുകൊടുത്താലും'

ശ്രീരാമ: അരി വെയ്ക്കാൻ അനുവദിക്കരുത്. അതു പിന്നെയും തല ചൂടുപിടിപ്പിക്കും. കൂടെ എപ്പോഴും ആളുണ്ടായിരിക്കണം.

## അദ്ധ്യായം ആറ്

### ശ്രീരാമകൃഷ്ണൻെറ അദ്ഭുതസന്ന്യാസാവസ്ഥ

സന്ധ്യയായി. അമ്പലങ്ങളിൽ ദീപാരാധനയ്ക്കുള്ള ഒരുക്കങ്ങൾ നടക്കുന്നു. ശ്രീരാമകൃഷ്ണൻെറ മുറിയിൽ വിളക്കു കൊളുത്തി; ധൂപം പുകച്ചു. ശ്രീരാമകൃഷ്ണദേവൻ ചെറിയ കട്ടിലിൽ ഇരുന്നുകൊണ്ട് ജഗന്മാതാവിനെ നമസ്കരിച്ച് മോഹനസ്വരത്തിൽ നാമം ജപിക്കുന്നു. മുറിയിൽ വേറാരുമില്ല, മാസ്റ്റർ മാത്രം ഇരിപ്പുണ്ട്.

ശ്രീരാമകൃഷ്ണൻ എഴുന്നേറ്റു. മാസ്റ്ററും എഴുന്നേറ്റു, മുറിയുടെ പടിഞ്ഞാറുവശത്തെയും വടക്കുവശത്തെയും വാതിലുകൾ നോക്കി ക്കൊണ്ടു ഗുരുദേവൻ മാസ്റ്ററോടു പറഞ്ഞു, 'അവയടയ്ക്കു.' മാസ്റ്റർ വാതിലടച്ചു വരാന്തയിലെത്തി ഗുരുദേവൻെറ സമീപം നിന്നു. ഗുരു ദേവനരുളി: 'കാളീകോവിലിൽ ഒന്നു പോകണം.' ഇതും പറഞ്ഞ് മാസ്റ്ററുടെ തോളിൽ ചാരിപ്പിടിച്ചുകൊണ്ട് കാളീകോവിലിനു മുമ്പി ലുള്ള തറയിൽ ചെന്നിരുന്നു. ഇരിക്കുംമുമ്പേ പറഞ്ഞു, 'നീ അവനെ ഒന്നു വിളിക്കൂ.' മാസ്റ്റർ ബാബുരാമനെ വിളിച്ചു.

ശ്രീരാമകൃഷ്ണൻ കാളീദേവിയെ ദർശനം ചെയ്ത് വലിയ തിരുമുറ്റത്തുകൂടി തൻെറ മുറിയിലേക്കു മടങ്ങി, 'അമ്മേ, അമ്മേ, രാജരാജേശ്വരീ!' എന്നു ജപിച്ചുംകൊണ്ട്. മുറിയിലെത്തി ചെറിയ കട്ടിലിൽ ഇരുന്നു.

ശ്രീരാമകൃഷ്ണൻ ഒരദ്ഭുതാവസ്ഥയിലായിരുന്നു. അദ്ദേഹത്തിന് ലോഹവസ്തുക്കളൊന്നും തൊടാൻ സാദ്ധ്യമല്ല. കുറച്ചു ദിവസം മുമ്പ് അദ്ദേഹം പറയുകയുണ്ടായി, 'അമ്മേ എൻെറ മനസ്സിൽനിന്ന് സ്വത്വ ബുദ്ധി തീർത്തും ഇല്ലാതാക്കുകയാണെന്നു തോന്നുന്നു!' എന്ന്. ഇപ്പോൾ വാഴയിലയിലാണ് ഊണു കഴിക്കുന്നത്. വെള്ളം കുടിക്കാൻ മൺപാത്രവും. കിണ്ടി തൊടാൻ മേല. അതുകൊണ്ട് മൺപാത്രം കൊണ്ടുവരാൻ ഭക്തന്മാരോടു പറഞ്ഞിരിക്കുന്നു. കിണ്ടിയോ കിണ്ണമോ തൊട്ടാൽ കൂരിമീനിൻെറ കുത്തേറ്റതുമാതിരി കൈയ് ചുളു ചുളെ കുത്തും.

പ്രസന്നൻ ഏതാനും മൺപാത്രങ്ങൾ കൊണ്ടുവന്നിരുന്നു; പക്ഷേ വളരെ ചെറുത്. ശ്രീരാമകൃഷ്ണൻ ചിരിച്ചുകൊണ്ട് പറഞ്ഞു: 'പാത്രങ്ങൾ തീരെ ചെറുത്; എങ്കിലും പയ്യൻ നല്ലവൻ. ഒരിക്കൽ തുണിയഴിച്ചുനീക്കാൻ ഞാൻ പറഞ്ഞപ്പോൾ അവനെൻെറ മുമ്പിൽ നൂൽബന്ധമില്ലാതെയങ്ങു നിന്നു! തനി കുട്ടി!'

(ഭക്തനും കാമിനിയും - സാധോ, സൂക്ഷിച്ചോളു.)

ബൽഘേറിയയിലെ താരകൻ ഒരു സ്നേഹിതനുമൊരുമിച്ച് വന്നു ചേർന്നു. ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിൽ ഇരിക്കുന്നു. മുറിയിൽ വിളക്കു കത്തുന്നുണ്ട്. മാസ്റ്ററും വേറെ ഒന്നുരണ്ടു ഭക്തന്മാരും ഇരിപ്പുണ്ടു മുറിയിൽ.

താരകൻ വിവാഹം കഴിച്ചിട്ടുണ്ട്. അച്ഛനമ്മമാർ അദ്ദേഹത്തെ ശ്രീരാമകൃഷ്ണൻെറ അടുത്തുവരാൻ അനുവദിക്കുന്നില്ല. കല്ക്കത്ത

യിൽ ബൗബസ്സാറിൽ അവർക്കു വീടുണ്ട്; താരകൻ ഈയിടെ അധികവും അവിടെയാണ് താമസം. ശ്രീരാമകൃഷ്ണനു താരകനെ വളരെ സ്നേഹമാണ്. കൂട്ടുകാരൻ പയ്യൻ ഒരു താമസസ്വഭാവക്കാരനാകുന്നു. മതത്തെക്കുറിച്ചും ശ്രീരാമകൃഷ്ണനെക്കുറിച്ചും അയാൾക്കു പുച്ഛമാണ്. താരകന് വയസ്സ് ഏകദേശം ഇരുപതു വരും. താരകൻ വന്ന് ശ്രീരാമകൃഷ്ണനെ സാഷ്ടാംഗം നമസ്കരിച്ചു.

ശ്രീരാമ: (താരകൻെറ സ്നേഹിതനോട്) അമ്പലമൊക്കെ ഒന്നു പോയി ചുറ്റി കണ്ടുകൂടേ?

താരകസ്നേഹിതൻ: അതൊക്കെ ഞാൻ കണ്ടിട്ടുണ്ട്,

ശ്രീരാമ: ആട്ടെ, താരകൻ ഇവിടെ വരുന്നതു തെറ്റാണോ?

താരകസ്നേഹിതൻ: അതൊക്കെ അങ്ങേയ്ക്കറിയാം.

ശ്രീരാമ: (മാസ്റ്ററെ കാണിച്ചുകൊണ്ട്) ഇദ്ദേഹമൊരു ഹെഡ്മാസ്റ്ററാണ്.

താരകസ്നേഹിതൻ: ഓ!

ശ്രീരാമകൃഷ്ണൻ താരകൻെറ കുശലങ്ങളന്വേഷിച്ചു; അദ്ദേഹത്തോടു പല കാര്യങ്ങളും പറഞ്ഞു. വളരെനേരം വർത്തമാനം പറഞ്ഞശേഷം താരകൻ പോകാൻ തയ്യാറായി. ഗുരുദേവൻ അദ്ദേഹത്തോട് പല കാര്യങ്ങളിലും ജാഗ്രതയായി ഇരുന്നുകൊള്ളണമെന്ന് ഉപദേശിച്ചു.

ശ്രീരാമ: (താരകനോട്) സാധോ, സൂക്ഷിച്ചോളു, കാമിനീകാഞ്ചനത്തിൽനിന്നും സൂക്ഷിച്ചിരുന്നോളു. സ്ത്രീകളുടെ മായയിൽ ഒരിക്കൽ മുങ്ങിപ്പോയാൽ പിന്നെ പൊങ്ങിപ്പോരാൻ സാദ്ധ്യമല്ല. അതു [1]വിശാലാക്ഷിയുടെ കയമാണ്. അതിലൊരിക്കൽ പെട്ടാൽ പിന്നെ പുറത്തു പോരാനാവില്ല. ഇടയ്ക്കിടെ വരുക.

താരകൻ: വീട്ടുകാർ വരാൻ സമ്മതിക്കുന്നില്ല.

ഒരു ഭക്തൻ: ഒരാളുടെ അമ്മ, 'നീ ദക്ഷിണേശ്വരത്തു പോകരുത്' എന്നു പറയുന്നുവെന്നു വിചാരിക്കുക. അവർ പിരാകിക്കൊണ്ട് പറയുന്നു, 'നീ അവിടെ പോകയാണെങ്കിൽ നീയെൻെറ ചോര കുടിക്കുകയായിരുക്കും ചെയ്യുന്നത്,' എന്ന്.

1 കമാർപുക്കൂരിനടുത്തുള്ള ഒരു പുഴ

**ഈശ്വരനുവേണ്ടി മാത്രം ഗുരുവാക്യം ലംഘിക്കാം**

ശ്രീരാമ: അങ്ങനെ പറയുന്ന അമ്മ അമ്മയല്ല. അവർ അവിദ്യാരൂപിണിയാണ്. ആ അമ്മയുടെ വാക്കു കേട്ടില്ലെന്നുവെച്ച് ഒരു ദോഷവുമില്ല. [1]ആ അമ്മ ഈശ്വരസാക്ഷാത്കാരത്തിനുള്ള വഴി തടയുന്നു. ഈശ്വരനുവേണ്ടി ഗുരുജനങ്ങളുടെ വാക്യം ലംഘിക്കുന്നതുകൊണ്ടു ദോഷമില്ല. രാമനുവേണ്ടി ഭരതൻ കൈകേയിയുടെ വാക്കു കേട്ടില്ല. ഗോപികൾ കൃഷ്ണദർശനത്തിനുവേണ്ടി അവരുടെ ഭർത്താക്കന്മാരുടെ നിഷേധത്തെ അനുസരിച്ചില്ല. പ്രഹ്ലാദൻ ഭഗവാനുവേണ്ടി പിതാവിൻെറ ആജ്ഞ ആദരിച്ചില്ല. മഹാബലി ഭഗവത് പ്രീതിക്കുവേണ്ടി സ്വഗുരുവായ ശുക്രാചാര്യരുടെ വാക്യം സ്വീകരിച്ചില്ല. വിഭീഷണൻ രാമനെ പ്രാപിക്കാൻവേണ്ടി ജ്യേഷ്ഠനായ രാവണൻെറ വാക്കുകൾ നിരസിച്ചു. പക്ഷേ, 'ഈശ്വരൻെറ വഴിക്കു പോകരുത്' എന്നു പറയുന്നതൊഴിച്ച് ബാക്കി സകല കാര്യങ്ങളിലും ഗുരുജനങ്ങളെ അനുസരിക്കണം. നോക്കട്ടെ, നിൻെറ കൈയൊന്നു കാണട്ടെ.

ഇതും പറഞ്ഞ് ശ്രീരാമകൃഷ്ണൻ താരകൻെറ കൈയെടുത്തു ഭാരം നോക്കി. അല്പം കഴിഞ്ഞു പറഞ്ഞു: 'സ്വല്പമൊരു വളവുണ്ട്. പക്ഷേ അതു പൊയ്ക്കോളും. ഈശ്വരനോട് കുറച്ചൊന്നു പ്രാർത്ഥിക്കുക; പിന്നെ ഇവിടെ ഇടയ്ക്കിടെ വരുകയും ചെയ്ക. ആ കുരുക്കും പൊയ്ക്കോളും. കല്ക്കത്തയിൽ ബൗബസ്സാറിലെ വീടു നീയാണോ വാടകയ്ക്കെടുത്തത്?'

താരകൻ: ഞാനല്ല, അച്ഛനമ്മമാരാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അവരോ നീയോ? നീ 'കടുവ'യെ പേടിച്ചു ചെയ്തതാണോ?

താരകന് യുവഭാര്യയുണ്ട്. 'കാമിനി'യെയാണോ ഗുരുദേവൻ 'കടുവ'യെന്നു നിർദ്ദേശിച്ചത്?

---

1 ഗുരുർന സ സ്യാത് സ്വജനോ ന സ സ്യാത്
പിതാ ന സ സ്യാജ്ജനനീ ന സാ സ്യാത്
ദൈവം ന തത് സ്യാന്ന പതിശ്ച സ സ്യാത്
ന മോചയേദ് യഃ സമുപേതമൃത്യും. (ഭാഗ. 5.5.18)

ഋഷഭദേവൻ പുത്രന്മാരോട്: 'അടുത്തെത്തിയ അന്തകനിൽനിന്നും ഒരുവനെ മോചിപ്പിക്കാൻ കഴിയാത്ത ഗുരു ഗുരുവല്ല, ബന്ധു ബന്ധുവല്ല, അച്ഛൻ അച്ഛനല്ല, അമ്മ അമ്മയല്ല, ദൈവം ദൈവമല്ല, ഭർത്താവു ഭർത്താവല്ല.'

താരകൻ ശ്രീരാമകൃഷ്ണനെ നമസ്കരിച്ച് യാത്ര പറഞ്ഞു. ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിൽ ചെന്നുകിടന്നു. അദ്ദേഹം താരകനെ കുറിച്ച് ചിന്താലുവായി കാണപ്പെട്ടു. പെട്ടെന്ന് മാസ്റ്ററോടു ചോദിച്ചു: 'ഈ കുട്ടികളെക്കുറിച്ച് ഞാനിത്ര വ്യാകുലപ്പെടുന്നതെന്തിനാണ്?' മാസ്റ്റർ ഒന്നും മിണ്ടിയില്ല. എന്താണുത്തരം പറയേണ്ടത് എന്ന് ആലോചിക്കുകയായിരുന്നു. ഗുരുദേവൻ വീണ്ടും ചോദിച്ചു: 'എന്താ നീ ഒന്നും മിണ്ടാത്തത്?'

അപ്പോഴേക്കും മോഹിനീമോഹനൻെറ ഭാര്യ മുറിയിൽ കടന്ന് ഗുരുദേവനെ നമസ്കരിച്ച് ഒരരികിൽ ചെന്നിരുന്നു. ഗുരുദേവൻ താരകൻെറ കൂട്ടുകാരനെക്കുറിച്ച് മാസ്റ്ററോട് സംസാരിച്ചു.

ശ്രീരാമ: താരകനെന്തിനാണ് അവനെ കൂട്ടിക്കൊണ്ടുവന്നത്?

മാസ്റ്റർ: വഴിക്കൊരു കൂട്ടിനുവേണ്ടിയായിരിക്കും. കല്ക്കത്തെയിൽ നിന്ന് വഴി കുറെയുണ്ടല്ലോ. അതുകൊണ്ട് കൂട്ടിന് ഒരാളെയും കൊണ്ടുപോന്നു.

ഇതിനിടയ്ക്ക് പെട്ടെന്ന് ശ്രീരാമകൃഷ്ണൻ മോഹിനീമോഹനൻെറ ഭാര്യയെ സംബോധന ചെയ്തു പറഞ്ഞു: 'അപകടമരണംകൊണ്ട് പ്രേതമായിത്തീരും, സൂക്ഷിച്ചോളു. അതു മനസ്സിൽ വ്യക്തമാക്കിക്കോളു. ഇത്രയൊക്കെ കാണുകയും കേൾക്കുകയും ചെയ്തിട്ട് ഈ നിലയിലാണെത്തിയത്!'

മോഹിനീമോഹനൻ യാത്ര പറയുന്നു. ശ്രീരാമകൃഷ്ണനെ സാഷ്ടാംഗം നമസ്കരിച്ചു. ഭാര്യയും നമസ്കരിച്ചു, ഗുരുദേവൻ തൻെറ മുറിക്കകത്ത് വടക്കെ വാതിലിനു സമീപം നില്ക്കുന്നു. മോഹനൻെറ ഭാര്യ തലയിൽ തുണിയുമിട്ടുകൊണ്ട് ശ്രീരാമകൃഷ്ണനോട് പതുക്കെ ചിലതു പറയുന്നു.

ശ്രീരാമ: നിനക്കിവിടെ താമസിക്കണോ?

മോ. ഭാര്യ: വന്നു കുറച്ചുദിവസം താമസിച്ചാൽ കൊള്ളാമെന്നുണ്ട്, സംഗീതശാലയിൽ അമ്മയുണ്ടല്ലോ, അമ്മയുടെ കൂടെ.

ശ്രീരാമ: അതു കൊള്ളാം. പക്ഷേ നീ ചാകണകാര്യം പറയുന്നല്ലോ, അതു കേട്ട് എനിക്കു ഭയമാകുന്നു; പോരെങ്കിൽ അടുത്തു ഗംഗയും!



# മുപ്പത്തിയാറാം ഭാഗം

## ഭക്തന്മാരുമൊത്ത് കല്ക്കത്തയിൽ

### അദ്ധ്യായം ഒന്ന്

ഭഗവാൻ ശ്രീരാമകൃഷ്ണൻ ബലരാമൻെറ ഗൃഹത്തിൽ സമാഗതനാകുന്നു. അദ്ദേഹത്തോടൊപ്പം, ശ്രീ നരേന്ദ്രൻ, ഗിരീശഘോഷൻ, ബലരാമൻ, മണിലാലൻ, ലാട്ടു, മാസ്റ്റർ, നാരായണൻ മുതലായ ഭക്തന്മാർ ആനന്ദപൂർവ്വം സംഭാഷണം ചെയ്യുന്നു.

(ഭക്തഗൃഹത്തിൽ, ഭക്തസമേതം)

ഫാൽഗുനമാസത്തിലെ കൃഷ്ണദശമീതിഥി; പൂർവ്വാഷാഢനക്ഷത്രം. ഇന്ന് ഏകദേശം പത്തു മണിയോടുകൂടി ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്തുനിന്നും ബലരാമവസുവിൻെറ ഗൃഹത്തിലെത്തി ശ്രീ ജഗന്നാഥൻെറ പ്രസാദം കഴിച്ചു. കൂടെ ലാട്ടു തുടങ്ങിയ ഭക്തന്മാർ.

ധന്യനായ ബലരാമൻ, താങ്കളുടെ ആലയംതന്നെ ഇപ്പോൾ ശ്രീരാമകൃഷ്ണദേവൻെറ മുഖ്യകർമ്മക്ഷേത്രമായി മാറിയിരിക്കുന്നു! എത്രയെത്ര പുതിയ പുതിയ ഭക്തന്മാരെ ഭഗവാൻ ഇവിടെവെച്ച് ആകർഷിച്ച് പ്രേമസൂത്രത്താൽ ബന്ധിച്ചു! ഗുരുദേവൻ ഭക്തന്മാരുമൊരുമിച്ച് എത്ര നൃത്തം വെച്ചു, എത്ര പാട്ടുപാടി! എന്ത്, ശ്രീ ഗൗരാംഗപ്രഭു ശ്രീവാസമന്ദിരത്തിൽ ആനന്ദമേള സമ്മേളിപ്പിച്ചതോ?

ഗുരുദേവൻ ദക്ഷിണേശ്വരം കാളീക്ഷേത്രത്തിലിരുന്ന് കണ്ണീർ വാർത്തു, തൻെറ വത്സലശിഷ്യന്മാരെ കാണാൻ വ്യാകുലനായിട്ട്. രാത്രിയിലുറക്കമില്ല. അമ്മയോടപേക്ഷിച്ചു: 'അമ്മേ, അവൻ നല്ല ഭക്തൻ; അവനെ പിടിച്ചുകൊണ്ടു വന്നാലും. അമ്മേ, അവനെ ഇവിടെ കൊണ്ടുവന്നു തരൂ; അവനു വരാനാവില്ലെങ്കിൽ എന്നെ അങ്ങോട്ടു കൊണ്ടുപോകൂ. ഞാൻ കണ്ടുപോരട്ടെ' അതിനാണ് ബലരാമമന്ദിരത്തിൽ ഓടിയോടി വരുന്നത്. ആളുകളോട് ഇത്രമാത്രം പറയും,

'ബലരാമൻെറ ഗൃഹത്തിൽ ജഗന്നാഥസ്വാമിയുടെ പൂജയുണ്ട്; അവ ൻെറ അന്നം വളരെ ശുദ്ധമാണ്.' അവിടെ വന്നാലുടനെ ആളുകളെ വിളിച്ചുകൊണ്ടുവരാൻ ബലരാമനെ പറഞ്ഞയയ്ക്കും. ഗുരുദേവന രുളും, 'പോയി, നരേന്ദ്രനെ, ഭവനാഥനെ, രാഖാലിനെ ക്ഷണിച്ചു കൂട്ടിക്കൊണ്ടുവാ. പൂർണ്ണൻ, കൊച്ചുനരൻ, നാരായണൻ ഈ ഭക്തന്മാ രെയെല്ലാം വിളിച്ചുകൊണ്ടുവാ, ഇവർക്ക് ആഹാരം നല്കിയാൽ നാരായണന് ആഹാരം നല്കിയ ഫലമായി. ഇവർ സാധാരണമനുഷ്യ രല്ല; ഇവർ ഈശ്വരാംശജന്മാരാണ്. ഇവരെ ഭുജിപ്പിച്ചാൽ നിനക്കു വലിയ ശ്രേയസ്സുണ്ടാകും.' ബലരാമൻെറ ഗൃഹത്തിലിരുന്നാണ് ശ്രീ ഗിരീശഘോഷനുമായി ആദ്യം സംഭാഷണം നടത്തിയത്. ഇവിടെ ത്തന്നെയാണ്, രഥയാത്രാ സമയത്ത് കീർത്തനാനന്ദം അനുഭൂതമാ യത്. ഇവിടെ എത്രയെത്ര 'പ്രേമമണ്ഡപത്തിലെ ആനന്ദമേള' നടന്നിരിക്കുന്നു!

(പശ്യതി തവ പന്ഥാനം*)

മാസ്റ്റർ അടുത്തുള്ള ഒരു വിദ്യാലയത്തിൽ പഠിപ്പിക്കുന്നു. ഇന്നു പത്തു മണിക്ക് ശ്രീരാമകൃഷ്ണദേവൻ ബലരാമൻെറ വീട്ടിൽ വരും എന്നു കേട്ടു. പഠിപ്പിക്കുന്നതിനിടയ്ക്ക് അല്പം സമയം കിട്ടിയപ്പോൾ, ഉച്ചനേരത്ത് ഇവിടെ വന്നുചേർന്നു. വന്നു കണ്ടു നമസ്കരിച്ചു. ഗുരുദേവൻ ആഹാരം കഴിഞ്ഞ് സ്വീകരണമുറിയിൽത്തന്നെ അല്പം വിശ്രമിച്ചുകൊണ്ടിരിക്കുകയാണ്. ഇടയ്ക്കിടെ ഒരു തട്ടത്തിൽനിന്ന് കറുവാപ്പട്ടയോ കരയാമ്പൂവോ എടുത്തു കഴിക്കുന്നു. ചെറു പ്രായക്കാരായ ഭക്തന്മാർ ചുറ്റും ഇരിക്കുന്നുണ്ട്.

ശ്രീരാമ: (സസ്നേഹം) നീയെങ്ങനെ ഇപ്പോളെത്തി? സ്കൂളില്ലേ?

മാസ്റ്റർ: സ്കൂളിൽനിന്നാണ് വരുന്നത്. അവിടെയിപ്പോൾ വിശേഷി ച്ചു ജോലിയൊന്നുമല്ല.

ഒരു ഭക്തൻ: അല്ല മഹാശയാ, അദ്ദേഹം സ്കൂളിൽനിന്ന് ഒളിച്ചോടിപ്പോന്നിരിക്കയാണ്. (എല്ലാവരും ചിരിക്കുന്നു.)

---

* പതതി പതത്രേ വിചലതി പത്രേ ശങ്കിതഭവദുപയാനം
രചയതി ശയനം സചകിതനയനം പശ്യതി തവ പന്ഥാനം.
അഷ്ടപദി. 5.11.3
(പറവ പറക്കുമ്പോൾ, പച്ചില പാറുമ്പോൾ, തിരുവടിവരവെന്നോർത്തിഹ കണ്ണൻ
മലരണിമെത്ത വിരിക്കുന്നു, നിൻ വരവിൻവഴിമിഴിയെതിർ പാർക്കുന്നു.)

മാസ്റ്റർ: (സ്വഗതം) ഹാ! ആരോ എന്നെ പിടിച്ചുവലിച്ചുകൊണ്ടു പോന്നിരിക്കയാണ്.

ശ്രീരാമകൃഷ്ണദേവൻ എന്തോ ആലോചിക്കുന്നതായി കാണപ്പെട്ടു. പിന്നെ മാസ്റ്ററെ അടുത്തു വിളിച്ചിരുത്തി പല കാര്യങ്ങളും പറഞ്ഞു. പിന്നെപ്പറഞ്ഞു: 'എൻെറ തോർത്തെടുത്ത് ഒന്നു പിഴിഞ്ഞിടു; പിന്നെ ഉടുപ്പൊന്നു വെയിലത്തും ഇടു.' വീണ്ടുമരുളി: 'എൻെറ കാലു വേദനിക്കുന്നു. ഒന്നു തലോടിത്തരാൻ പറ്റുമോ?' മാസ്റ്റർക്ക് ശുശ്രൂഷ ചെയ്യാനറിഞ്ഞുകൂടാ. അതുകൊണ്ട് ഗുരുദേവൻ ശുശ്രൂഷ ചെയ്യാൻ പഠിപ്പിക്കുകയാണ്. മാസ്റ്റർ പരിഭ്രമത്തോടെ ഓരോരോ പണി ചെയ്തു. അദ്ദേഹം കാലിൽ കൈയ് വെച്ചപ്പോൾ തുടങ്ങി ശ്രീരാമകൃഷ്ണദേവൻ ഓരോന്നു പറഞ്ഞ് പല ഉപദേശങ്ങളും നല്കി.

(ശ്രീരാമകൃഷ്ണനും സ്വത്വത്യാഗത്തിൻെറ പരാകാഷ്ഠയും - യഥാർത്ഥസന്ന്യാസി)

ശ്രീരാമ: (മാസ്റ്ററോട്) എന്താണെനിക്കിങ്ങനെ കുറച്ചു നാളായി തോന്നുന്നതെന്നു പറയുമോ? ലോഹനിർമ്മിതമായ ഒരു സാധനത്തിലും എനിക്കു കൈയ് വെയ്ക്കാൻ മേല. ഞാനൊരു ലോട്ട തൊട്ടു; കൈയിൽ കൂരിമീൻ കുത്തിയതുപോലെ തോന്നി. കൈ മുഴുവൻ ചുളുചുളെ കുത്താൻ തുടങ്ങി. ഒരു മൊന്ത എടുക്കാതെ കഴിയുമോ? തോർത്തുകൊണ്ട് പൊതിഞ്ഞെടുത്തു നോക്കാം, എന്നു വിചാരിച്ചു. അതെടുത്തുപൊക്കാൻ പറ്റിയില്ല. തൊട്ട മാത്രയിൽ കൈയ് ശൂശൂന്ന് നോവാൻ തുടങ്ങി; വല്ലാത്ത വേദന! ഒടുവിൽ അമ്മയോടപേക്ഷിച്ചു: 'അമ്മേ, ഇനിയിത്തരം പണി ചെയ്കയില്ല. അമ്മേ, ഇത്തവണ മാപ്പരുളിയാലും.'

(കൊച്ചുനരൻ)

ശ്രീരാമ: (മാസ്റ്ററോട്) അതേയ്, കൊച്ചുനരൻ വരുകയും പോകയും ചെയ്യുന്നുണ്ട്. വീട്ടുകാർ വല്ലതും പറയുമോ? അവൻ വളരെ പരിശുദ്ധൻ. സ്ത്രീസംഗം ചെയ്തിട്ടേയില്ല.

മാസ്റ്റർ: അദ്ദേഹമൊരു വലിയ പാത്രമാണ്.

ശ്രീരാമ: അതെ, അതു ശരിയാണ്. അവനെന്നോട് ഇതും പറഞ്ഞു, 'ഈശ്വരകഥകൾ ഒരിക്കൽ കേട്ടാൽ എൻെറ മനസ്സിൽ നില്ക്കും'

എന്ന്. 'ഈശ്വരൻ ദർശനമരുളുന്നില്ലല്ലോ. എന്നോർത്തു കുട്ടിക്കാലത്ത് ഞാൻ കരയാറുണ്ട്,' എന്നും അവൻ പറയുകയുണ്ടായി.

ശ്രീരാമകൃഷ്ണദേവൻ മാസ്റ്ററോട് കൊച്ചുനരനെ സംബന്ധിച്ച് ഇമ്മാതിരി പല സംഗതികളും പറഞ്ഞു. അങ്ങനെയിരിക്കുമ്പോൾ വന്നുചേർന്നിട്ടുള്ള ഭക്തന്മാരിലൊരാൾ ചോദിച്ചു: 'മാസ്റ്റർ മഹാശയാ, അങ്ങു സ്കൂളിൽ പോകുന്നില്ലേ?'

ശ്രീരാമ: എത്ര മണിയായി?

ഒരു ഭക്തൻ: ഒന്നടിക്കാൻ പത്തു മിനിട്ട്.

ശ്രീരാമ: (മാസ്റ്ററോട്) നീ പോയിവാ. നിനക്കു നേരം വൈകുന്നു. നിൻെറ ജോലി വിട്ടിട്ടു വന്നിരിക്കുകയല്ലേ? (ലാട്ടുവിനോട്) രാഖാലെവിടെ?

ലാട്ടു: വീട്ടിൽ പോയി.

ശ്രീരാമ: എന്നെ കാണാണ്ടേദാ?

## അദ്ധ്യായം രണ്ട്

**അപരാഹ്നത്തിൽ ഭക്തന്മാരോടുകൂടി.**

പള്ളിക്കൂടം വിട്ടതിനുശേഷം മാസ്റ്റർ വന്നപ്പോൾ, ശ്രീരാമ കൃഷ്ണൻ ബലരാമൻെറ സന്ദർശനമുറിയിൽ ഭക്തന്മാരാൽ ചൂഴപ്പെട്ട് ഇരിക്കുന്നതായിക്കണ്ടു. ഗുരുദേവൻെറ മുഖത്ത് മധുരമന്ദഹാസം കളിയാടുന്നു. ആ മന്ദഹാസം ഭക്തന്മാരുടെ മുഖത്തും പ്രതിഫലി ച്ചിട്ടുണ്ട്. മാസ്റ്റർ മടങ്ങിയെത്തി നമസ്കരിച്ചപ്പോൾ, ഗുരുദേവൻ അദ്ദേഹത്തോട് അടുത്തുവന്നിരിക്കാൻ ആംഗ്യം കാണിച്ചു. ശ്രീ ഗിരീശഘോഷൻ, സുരേശമിത്രൻ, ബലരാമൻ, ലാട്ടു, ചുണിലാലൻ മുതലായ ഭക്തന്മാർ സന്നിഹിതരായിട്ടുണ്ട്.

ശ്രീരാമ: (ഗിരീശനോട്) നീയിക്കാര്യമൊന്ന് നരേന്ദ്രനുമായി വാദിച്ചുനോക്കുക; അവനെന്താണ് പറയുന്നതെന്നറിയാമല്ലോ.

(അവതാരവാദവും ശ്രീരാമകൃഷ്ണനും)

ഗിരീശൻ: (ചിരിച്ചുകൊണ്ട്) നരേന്ദ്രൻ പറയുന്നു, ഈശ്വരൻ അനന്തനാണെന്ന്. നാം കാണുന്നതും കേൾക്കുന്നതും, വസ്തുക്കളോ

വ്യക്തികളോ ഒന്നും, ഈശ്വരൻെറ അംശമാണെന്നുകൂടി പറയാൻ നമുക്കു നിവൃത്തിയില്ല. അനന്തവസ്തു ഒന്ന്; അതിനംശമെവിടെ? അംശമില്ല.

ശ്രീരാമ: ഈശ്വരൻ അനന്തനാവട്ടെ. എത്ര വലുതുമാവട്ടെ, അദ്ദേഹത്തിൻെറ ഇച്ഛാമാത്രത്താൽ അദ്ദേഹത്തിൻെറ അകത്തുള്ള സാരമായ വസ്തുവിനു മനുഷ്യനിൽക്കൂടി പ്രകാശിക്കാൻ സാധിക്കും; അങ്ങനെ പ്രകാശിക്കുന്നുമുണ്ട്. അദ്ദേഹം അവതാരമെടുത്തുവരുന്നു. അത് ഉപമയിൽക്കൂടി മനസ്സിലാക്കാനാവില്ല. അത് അനുഭവിച്ച് അറിയണം; പ്രത്യക്ഷമാക്കണം. ഉപമയിൽക്കൂടി നേരിയ ഒരു നിഴൽ മാത്രമേ കാണാൻ പറ്റൂ, പശുവിൻെറ കൊമ്പു തൊട്ടാലും പശുവിനെ യാണ് തൊട്ടത്; അതുപോലെ കാലോ വാലോ തൊട്ടാലും പശുവിനെ തൊട്ടു. എന്നാൽ നമ്മെ സംബന്ധിച്ചിടത്തോളം പശുവിൻെറ സാരമായ പദാർത്ഥം പാലാകുന്നു. ആ പാൽ അകിട്ടിൽക്കൂടിയാണ് വരുന്നത്. അവതാരപുരുഷൻ പശുവിൻെറ അകിടുപോലെയാകുന്നു. ലോകരെ പ്രേമവും ഭക്തിയും പഠിപ്പിക്കാൻവേണ്ടി ഈശ്വരൻ കാലംതോറും മനുഷ്യദേഹവുമെടുത്ത് അവതരിക്കുന്നു.

ഗിരീശൻ: 'ഈശ്വരനെ മുഴുവൻ അറിയാൻ കഴിയുമോ? അദ്ദേഹം അനന്തനല്ലേ?' എന്നാണ് നരേന്ദ്രൻ ചോദിക്കുന്നത്.

(അനന്തഗ്രഹണം)

ശ്രീരാമ: (ഗിരീശനോട്) ഈശ്വരനെ മുഴുവൻ ആർക്കറിയാൻ കഴിയും? മനുഷ്യന് ഈശ്വരൻെറ വലിയ ഭാവവും അറിയാനാവില്ല, ചെറിയ ഭാവവും അറിയാനാവില്ല. ഇനി, എല്ലാം അറിഞ്ഞിട്ടെന്താണാവശ്യം? ഈശ്വരനെ പ്രത്യക്ഷമാക്കാൻ കഴിഞ്ഞാൽ അതു മതി. ഭഗവാൻെറ അവതാരത്തെ കണ്ടാൽത്തന്നെ ഭഗവാനെ കാണലായി. ഒരാൾ ഗംഗയുടെ അടുത്തു ചെന്ന് അതിലെ ജലം സ്പർശിച്ചുവരുന്നു വെന്നു വിചാരിക്കുക. അയാൾ പറയും, 'ഗംഗാദർശനവും സ്പർശനവും കഴിഞ്ഞു വന്നിരിക്കുകയാണ് ഞാൻ.' ഹരിദ്വാരം മുതൽ ഗംഗാ സാഗരംവരെ ഗംഗ മുഴുവൻ അയാൾ തൊടുകയുണ്ടായില്ലല്ലോ. (എല്ലാവരും ചിരിക്കുന്നു.)

നിൻെറ കാലു തൊട്ടാൽ നിന്നെത്തന്നെയാണ് തൊട്ടത്. (എല്ലാവരും ചിരിക്കുന്നു.) കടലിനടുത്തു ചെന്ന് അതിലെ വെള്ളം അല്പം തൊട്ടാൽ കടലിനെ തൊട്ടു. അഗ്നി എല്ലായിടത്തുമുണ്ട്; പക്ഷേ

വിറകിൽ കൂടുതലുണ്ട്.

ഗിരീശൻ: (ചിരിച്ചുകൊണ്ട്) തീയെവിടെയാണ് കിട്ടുന്നതെന്നു വെച്ചാൽ അവിടെയാണെനിക്കു പോകേണ്ടത്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അഗ്നിതത്ത്വം വിറകിൽ കൂടുതലുണ്ട്. ഈശ്വരതത്ത്വമാണ് നീ അന്വേഷിക്കുന്നതെന്നുവരികിൽ ഈശ്വരനെ മനുഷ്യനിൽ അന്വേഷിക്കുക. അദ്ദേഹം മനുഷ്യനിൽ അധികമായി പ്രകാശിക്കുന്നു. ഏതൊരുവനിൽ ശക്തിമത്തായ ഭക്തി കാണപ്പെടുന്നു, പ്രേമഭക്തി കുതിച്ചുപൊങ്ങുന്നു, ഏതൊരുവൻ ഈശ്വരനു വേണ്ടി ഉന്മത്തനായിത്തീരുന്നു, ഭക്തിലഹരികൊണ്ട് മതിമറക്കുന്നു, ആ മനുഷ്യനിൽ ഭഗവാൻ അവതീർണ്ണനായിരിക്കുന്നു എന്നു നിശ്ചയമായും അറിഞ്ഞുകൊൾക.

(മാസ്റ്ററുടെ നേരെ നോക്കിക്കൊണ്ട്) ഈശ്വരൻ നിശ്ചയമായും എല്ലായിടത്തുമുണ്ട്; എന്നാൽ അദ്ദേഹത്തിൻെറ ശക്തി ചിലയിടത്ത് കൂടുതലുണ്ട്, ചിലയിടത്ത് കുറവും. അവതാരപുരുഷനിൽ അദ്ദേഹത്തിൻെറ ശക്തി അതിയായി പ്രകാശിക്കുന്നു; ചില അവതാരങ്ങളിൽ ആ ശക്തി പൂർണ്ണഭാവത്തിൽ പ്രകടമാകുന്നു. ഈശ്വരൻെറ ശക്തിയാണ് അവതാരമെടുക്കുന്നത്.

ഗിരീശൻ: ഈശ്വരൻ അവാങ്മനസഗോചരനാകുന്നു എന്നാണ് നരേന്ദ്രൻ പറയുന്നത്.

ശ്രീരാമ: അതു മുഴുവൻ ശരിയല്ല. ഈ സാധാരണമനസ്സിന് ഈശ്വരൻ ഗോചരനല്ല, നേരുതന്നെ. പക്ഷേ പരിശുദ്ധമനസ്സിനു ഗോചരനാണ്. സാധാരണബുദ്ധിക്കു ഗോചരനല്ല; എന്നാൽ പരിശുദ്ധബുദ്ധിക്കു ഗോചരനാണ്. കാമിനീകാഞ്ചനങ്ങളിലുള്ള ആസക്തി പോയാലുടൻ മനസ്സും ബുദ്ധിയും ശുദ്ധമായിത്തീരുന്നു. അപ്പോൾ ശുദ്ധമനസ്സും ശുദ്ധബുദ്ധിയും ഒന്നുതന്നെ. ശുദ്ധമനസ്സിനു ഗോചരനാണീശ്വരൻ. ഋഷികളും മുനിമാരും ഈശ്വരനെ കണ്ടിട്ടില്ലേ? അവർ തങ്ങളുടെ ചൈതന്യത്തിൽക്കൂടി പരമചൈതന്യത്തെ സാക്ഷാത്കരിക്കുന്നു.

ഗിരീശൻ: (ചിരിച്ചുകൊണ്ട്) നരേന്ദ്രൻ എന്നോടു തർക്കത്തിൽ തോറ്റു.

ശ്രീരാമ: തോറ്റതല്ല. നരേന്ദ്രൻ എന്നോടിങ്ങനെ പറഞ്ഞു,

'ഗിരീശഘോഷന് ഈശ്വരന്റെ മനുഷ്യാവതാരത്തിൽ അത്ര വലിയ വിശ്വാസമാണ്. അപ്പോൾ പിന്നെ ഞാനെന്തു പറയട്ടെ! അമ്മാതിരി വിശ്വാസത്തിനെതിരെ എന്തെങ്കിലും പറയുന്നതു ശരിയല്ല.'

ഗിരീശൻ: (ചിരിച്ചുകൊണ്ട്) മഹാശയാ, ഞങ്ങളൊക്കെ കലകലാന്ന് ഒച്ചപ്പാടുണ്ടാക്കുന്നു; എന്നാൽ മാസ്റ്ററുണ്ട് വായുംപൂട്ടി ഇരിക്കുന്നു! എന്താണാവോ അദ്ദേഹത്തിന്റെ തലയിൽക്കൂടി കടന്നു പോകുന്നത്? അതിനെപ്പറ്റി അവിടുന്നെന്തു പറയുന്നു?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) വായ് തോരാതെ ചിലയ്ക്കുന്നവൻ, ആർക്കും അളക്കാനാവാത്ത മനസ്സുടയവൻ, കാതിൽ തുളസിപ്പൂ തിരുകിയവൻ, നീണ്ട മൂടുപടം ധരിച്ച നാരി, പായൽ പിടിച്ച കുളത്തിലെ തണുത്ത വെള്ളം, ഇവയൊക്കെ അപകടകാരികളാണ് എന്നൊരു ശ്ലോകമുണ്ട്. (ചിരിച്ചുകൊണ്ട്) എന്നാൽ ഇദ്ദേഹം അങ്ങനെയൊന്നുമല്ല; ഇദ്ദേഹം ഗംഭീരപുരുഷൻ. (എല്ലാവരും ചിരിക്കുന്നു.)

ഗിരീശൻ: മഹാശയാ, എന്താണു ശ്ലോകത്തിന്റെ പൊരുൾ?

ശ്രീരാമ: ഇക്കൂട്ടരെ സൂക്ഷിക്കണം: ഒന്നാമത് വായാടി, വളവളോന്ന് വർത്തമാനം പറയുന്നയാൾ. പിന്നെ ഉൾക്കട്ടി കൂടിയവൻ; മനസ്സിനുള്ളിൽ ഊളിയിട്ട് നോക്കിയാലും അടികാണാനൊക്കില്ല. മൂന്നാമത് തന്റെ ഭക്തി വിളംബരം ചെയ്യാൻ ചെവിക്കിടയിൽ തുളസിപ്പൂവും ചൂടിക്കൊണ്ടു നടക്കുന്നവൻ. പിന്നെ, നീണ്ട മൂടുപടം ധരിക്കുന്ന സ്ത്രീ; അവളെ കണ്ടാൽ ആളുകൾ വിചാരിക്കും അവൾ വലിയ പതിവ്രതയാണ് എന്ന്; പക്ഷേ, വാസ്തവം അതല്ല. അടുത്തതായി പായൽ പിടിച്ച കുളത്തിലെ തണുത്തവെള്ളം; അതിൽ കുളിച്ചാൽ സന്നിപാതജ്വരം പിടിക്കും. (ചിരി.)

ചുണിലാലൻ: മാസ്റ്ററുടെ പേരിൽ പരാതി പരന്നിരിക്കുന്നു. കൊച്ചുനരനും ബാബുരാമനും ഇദ്ദേഹത്തിന്റെ വിദ്യാർത്ഥികളാണ്. നാരായണൻ, പല്ടു, പൂർണ്ണൻ, തേജചന്ദ്രൻ ഇവരൊക്കെ അദ്ദേഹത്തിന്റെ വിദ്യാർത്ഥികളാണ്. അവരെയൊക്കെ അദ്ദേഹം അങ്ങയുടെ അടുക്കൽ കൊണ്ടുവരുന്നു; അതുകൊണ്ട് അവരുടെ പഠിത്തമൊക്കെ മോശമാകുന്നു. കുട്ടികളുടെ രക്ഷാകർത്താക്കൾ അതിനെ മാസ്റ്ററെയാണ് കുറ്റം പറയുന്നത്.

ശ്രീരാമ: അവരുടെ വാക്ക് ആരു വിശ്വസിക്കും?

ഇങ്ങനെ സംഭാഷണം നടന്നുകൊണ്ടിരിക്കെ നാരായണൻ വന്ന് ഗുരുദേവനെ സാഷ്ടാംഗം നമസ്കരിച്ചു. നാരായണന് വയസ്സ് പതിനേഴോ പതിനെട്ടോ; വെളുത്ത നിറം. സ്കൂളിൽ പഠിക്കുന്നു. ശ്രീരാമകൃഷ്ണദേവന് ആ യുവാവിനെ വളരെ സ്നേഹമാണ്. അദ്ദേഹത്തെ കാണാനും ഊട്ടാനും ഉത്കണ്ഠിതനാണ് ഗുരുദേവൻ. അദ്ദേഹത്തിനുവേണ്ടി ദക്ഷിണേശ്വരത്തിരുന്ന് ഗുരുദേവൻ ബഹുവാരം കണ്ണീർ പൊഴിച്ചിട്ടുണ്ട്. നാരായണനെ ശ്രീരാമകൃഷ്ണൻ സാക്ഷാൽ ശ്രീനാരായണനായിട്ടാണ് വീക്ഷിക്കുന്നത്.

ഗിരീശൻ: (നാരായണനെ കണ്ടയുടനെ) അതാ! ആരിവനെ അറിയിച്ചു? ഈ മാസ്റ്ററാണീ പണിയൊക്കെ പറ്റിക്കുന്നതെന്നിപ്പോൾ മനസ്സിലായി. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) മതിയപ്പാ, മിണ്ടാതിരി. ഇയാളുടെ പേരിൽ ഇപ്പോൾത്തന്നെ അപഖ്യാതിയുണ്ട്.

**അന്നചിന്ത**

അനന്തരം നരേന്ദ്രനെക്കുറിച്ചായി സംഭാഷണം.

ഒരു ഭക്തൻ: ഈയിടെയെന്താണ് അധികമായി വരാത്തത്?

ശ്രീരാമ: 'അന്നചിന്ത ആശ്ചര്യകരം; കാളിദാസന്നും ബുദ്ധി കെട്ടുപോയ്.' (എല്ലാവരും ചിരിക്കുന്നു.)

ബലരാമൻ: ശിവഗുഹൻെറ വീട്ടിലെ പയ്യൻ അന്നദാഗുഹൻെറ അടുക്കൽ നരേന്ദ്രൻ ധാരാളം പോകാറുണ്ട്.

ശ്രീരാമ: അതെ, ഒരു ഉദ്യോഗസ്ഥൻെറ വീട്ടിൽ നരേന്ദ്രൻ, അന്നദൻ ഇവരൊക്കെ ഒന്നിച്ചുകൂടുന്നു. അവരവിടെ ബ്രഹ്മസമാജം നടത്തുന്നു.

ഒരു ഭക്തൻ: താരാപദൻ എന്നാണാ ഉദ്യോഗസ്ഥൻെറ പേര്.

(ദക്ഷിണയനുസരിച്ച് ആളെക്കുറിച്ചുള്ള അഭിപ്രായം)

ബലരാമൻ: (ചിരിച്ചുകൊണ്ട്) അന്നദാഗുഹൻ ആളു വലിയ അഹങ്കാരിയാണ് എന്നാണ് ബ്രാഹ്മണർ പറയുന്നത്.

ശ്രീരാമ: ബ്രാഹ്മണരുടെ ആവക വർത്തമാനങ്ങൾക്കൊന്നും ചെവികൊടുക്കരുത്. അവരുടെ സ്വഭാവമെന്താണെന്ന് നിങ്ങൾക്കൊ

ക്കെ നല്ലപോലെ അറിഞ്ഞുകൂടേ? ദക്ഷിണകൊടുത്താൽ നല്ലവൻ, ഇല്ലെങ്കിലോ, കൊള്ളരുതാത്തോൻ. (ചിരി.) അന്നദനെ എനിക്കറിയാം. അയാളൊരു നല്ല മനുഷ്യനാണ്.

## അദ്ധ്യായം മൂന്ന്

**ഭക്തന്മാരോടൊത്ത് ഭജനാനന്ദത്തിൽ**

ഈ സമയത്ത് ശ്രീരാമകൃഷ്ണൻ പാട്ടുകേൾക്കാൻ ആഗ്രഹം പ്രകടിപ്പിച്ചു. ബലരാമൻെറ സന്ദർശനമുറി നിറയെ ആളുകൾ. ഗുരുദേവൻ പറയുന്നതു കേൾക്കാനും ചെയ്യുന്നതു കാണാനും സകലരും അദ്ദേഹത്തിൻെറ നേരെതന്നെ നോക്കിക്കൊണ്ടിരിക്കുന്നു. താരാപദൻ പാട്ടു പാടി:

കേശവ, കരുണാം കുരു മയി ദീനേ
ഈശ്വരസേവനവിഭവവിഹീനേ.
മോഹനമുരളീവാദനലോല!
ഗോപവധൂജനാനന്ദശീല!
കാളിയനാഗമദാപഹചരണ!
കാളാംബുദനിഭ, രാധാരമണ!
യാമുനതീരനികുഞ്ജനിലീന!
രാധാധരദളചുംബിതവദന!

കേശവ, കരുണാം കുരു മയി ദീനേ
ഈശ്വരസേവനവിഭവവിഹീനേ.

മാധവ, മുരരിപു മദനമനോഹര!
മമ ഹൃദി വിലസതു ജഗദാധാര!
നന്ദകിശോരക, വൃന്ദാവനചര!
ഇന്ദീവരദളശ്യാമകളേബര!
കാനനമാലാഭൂഷണ, ശ്രീധര!
ഹേലോദ്ധൃതഗോവർദ്ധനഭൂധര!

കേശവ, കരുണാം കുരു മയി ദീനേ
ഈശ്വരസേവനവിഭവവിഹീനേ.

ശ്രീരാമ: (ഗിരീശനോട്) ആഹാ, ഭേഷായി പാട്ട്! പാട്ടൊക്കെ നീ തന്നെയാണോ എഴുതിയത്?

ഒരു ഭക്തൻ: അതെ ചൈതന്യലീലയിലെ പാട്ടുകളൊക്കെ അദ്ദേഹംതന്നെ എഴുതിയതാണ്.

ശ്രീരാമ: (ഗിരീശനോട്) ഈ പാട്ടു കുറിക്കുകൊണ്ടിട്ടുണ്ട്. (ഗായകനോട്) നിത്തായിയുടെ പാട്ട് പാടാനാവുമോ?

താരാപദൻ പിന്നെയും രണ്ടു പാട്ടു പാടി. അതിൽ ആദ്യത്തേതിൽ നിത്തായ് ആളുകളെ രാധയ്ക്ക് കൃഷ്ണനോടുള്ള പ്രേമം സമ്പാദിക്കാൻ ആഹ്വാനം ചെയ്യുന്നു.

രാധാപ്രേമസുധാരസവാർദ്ധിയി -
ലാറാടീടുകയെല്ലോരും.
പ്രേമതരംഗപരമ്പരയാൽ പരി -
ലാളനമേൽപ്പൂ സംസാരം,
പ്രേമാമൃതവാഹിനിയൊഴുകുന്നു
പാരമനേകം കൈയ്‌വഴിയൊഴുകുന്നു
ആരായാലും വരു വരു വേഗം
നുകരുക പ്രേമമിതാകണ്ഠം.
രാധാപ്രേമം പൂണ്ടു വിളിക്കുക
ശ്രീഹരിയെ നാമെല്ലോരും.

അതു കഴിഞ്ഞ് ഗൗരാംഗനെക്കുറിച്ചു പാടി:

ഗൗരാംഗവർണ്ണനായ് എന്നാത്മതൃഷ്ണയെ
നന്നായ് ശമിപ്പിക്കും നീയാർ ഗോരേ?
പ്രേമമാം സാഗരത്തിങ്കലവിടുന്നു
തീവ്രമാകും കൊടും കാറ്റുയർത്തീ.
ആകെ ഇളകിമറിയുമെൻ നൗകയ്ക്കു
തീരമണയാൻ കഴിവില്ലാതായ്.
ഗോപാലബാലനായ് വൃന്ദാവനത്തിൽ നീ
ഗോക്കളെ മേച്ചു നടന്നു പണ്ട്,
മോഹനവേണുഗാനങ്ങൾ പൊഴിച്ചു നീ

ഗോപികാമാനസം മോഹിപ്പിച്ചു.
ഗോവർദ്ധനത്തെയുയർത്തിപ്പിടിച്ചു നീ
ഗോകുലമാകവെ സംരക്ഷിച്ചു;
പ്രേമവ്രണിതരാം ഗോപികമാരുടെ
പാദം ഗ്രഹിച്ചു വിനയപൂർവ്വം.

എല്ലാവരും മാസ്റ്ററെ ഒരു പാട്ടുപാടാൻ നിർബ്ബന്ധിച്ചു. മാസ്റ്റർക്ക് അല്പം നാണം. അതുകൊണ്ട് ക്ഷമിക്കണമെന്ന് അദ്ദേഹം അവരോട് സ്വകാര്യമായിപ്പറഞ്ഞു.

ഗിരീശൻ: (ഗുരുദേവനോട്, ചിരിച്ചുകൊണ്ട്) മഹാശയാ, മാസ്റ്റർ ഒരു തരത്തിലുമൊന്നു പാടുകയില്ല.

ശ്രീരാമ: (നീരസത്തോടെ) അവൻ പള്ളിക്കൂടത്തിൽ ചെന്നാൽ പല്ലിളിക്കും! പാട്ടുപാടാൻ വല്ല്യ നാണവും!

മാസ്റ്റർ ഒന്നും മിണ്ടാതെ വിഷമിച്ച് കുറച്ചുനേരം ഇരുന്നു.

ശ്രീ സുരേശമിത്രൻ അല്പമകലെ ഇരിപ്പുണ്ട്. അദ്ദേഹം ശ്രീരാമ കൃഷ്ണൻെറ ഒരു വാത്സല്യഭാജനമാണ്. അദ്ദേഹത്തിൻെറ നേരെ സ്നേഹപുരസ്സരം നോക്കി ശ്രീ ഗിരീശനെ ചൂണ്ടിക്കാണിച്ചു ചിരിച്ചു കൊണ്ട് ശ്രീരാമകൃഷ്ണൻ സംഭാഷണം തുടർന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) താന്തോന്നിത്തത്തിൽ നീ സാരമില്ല. ഇവൻ (ഗിരീശൻ) നിന്നെക്കാൾ കേമൻ.

സുരേശൻ: (ചിരിച്ചുകൊണ്ട്) അതെ, അക്കാര്യത്തിൽ അദ്ദേഹം എൻെറ അണ്ണനാണ്. (എല്ലാവരും ചിരിക്കുന്നു.)

ഗിരീശൻ: (ശ്രീരാമകൃഷ്ണനോട്) മഹാശയാ, കുട്ടിക്കാലത്ത് എഴുത്തും വായനയുമൊന്നും ഞാൻ പഠിച്ചില്ല; എന്നാലും ഞാനൊരു വിദ്വാനാണെന്ന് ആളുകൾ പറയുന്നു!

ശ്രീരാമ: മഹിമാചരണൻ അനേകം ശാസ്ത്രങ്ങളും മറ്റും പഠിച്ചിരിക്കുന്നു. വലിയ ആൾ. (മാസ്റ്ററോട്) എന്താ, അങ്ങനെയല്ലേ?

മാസ്റ്റർ: അതെ.

ഗിരീശൻ: എന്ത്? പുസ്തകവിദ്യയോ? അതു ഞാൻ വേണ്ടുവോളം കണ്ടിരിക്കുന്നു. അതുകൊണ്ടിനിയെനിക്കു കളിപ്പു പറ്റുകയില്ല.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എൻെറ ഭാവമെന്താണെന്നോ? ഗ്രന്ഥങ്ങളും ശാസ്ത്രങ്ങളും ഈശ്വരൻെറ അടുത്തേക്കെത്താനുള്ള വഴി പറഞ്ഞുതരുക മാത്രം ചെയ്യുന്നു. വഴി, ഉപായം, അറിഞ്ഞു കഴിഞ്ഞാൽപ്പിന്നെ ഗ്രന്ഥത്തിൻെറയും ശാസ്ത്രത്തിൻെറയും ആവശ്യമെന്ത്? പിന്നെ സ്വയം പണിയെടുക്കണം.

ചില ബന്ധുക്കൾക്ക് ഏതാനും സമ്മാനങ്ങൾ അയച്ചുകൊടുക്കണം എന്ന് ഒരാൾക്ക് ഒരെഴുത്തു കിട്ടി. സാധനങ്ങൾ എന്തൊക്കെയാണ് എന്ന് എഴുത്തിൽ കൊടുത്തിരുന്നു. സാധനങ്ങൾ വാങ്ങാൻ പോകാൻ നേരത്തു നോക്കിയപ്പോൾ എഴുത്തു കണ്ടില്ല. അയാൾ വളരെ പരിഭ്രമിച്ച് എഴുത്തന്വേഷിക്കാൻ തുടങ്ങി. പലരും ചേർന്നു വളരെ നേരം തേടി ഒടുവിൽ എഴുത്തു കണ്ടെത്തി. അപ്പോൾ അയാളുടെ ആനന്ദത്തിന് അതിരുണ്ടായിരുന്നില്ല. അയാൾ അത്യുത്സാഹത്തോടെ എഴുത്തു കൈയിലെടുത്ത് അതിലെന്താണ് എഴുതിയിരിക്കുന്നത് എന്നു നോക്കി. പത്തു റാത്തൽ സന്ദേശും ഒരു മുണ്ടും വേറെ ചില സാധനങ്ങളും അയച്ചുകൊടുക്കണമെന്നാണ് എഴുതിയിരുന്നത്. അപ്പോൾപ്പിന്നെ എഴുത്തിൻെറ ആവശ്യം അവസാനിച്ചു. അതവിടെയിട്ടുംവെച്ച് അയാൾ സന്ദേശും തുണിയും മറ്റു സാധനങ്ങളും വാങ്ങിക്കാൻ പുറത്തേക്കു പോയി. എഴുത്തിൻെറ ആവശ്യം എത്രനേരം? സന്ദേശിൻെറയും തുണിയുടെയും മറ്റും വിവരങ്ങൾ അറിയുന്നതുവരെ, അറിഞ്ഞുകഴിഞ്ഞാൽ പിന്നെ സാധനങ്ങൾ കിട്ടാൻ വേണ്ട പ്രയത്നം ചെയ്യണം.

ശാസ്ത്രത്തിൽ ഈശ്വരനെ പ്രാപിക്കാനുള്ള ഉപായത്തെക്കുറിച്ചു പറയുന്നതു കാണാം. എന്നാൽ വിവരങ്ങളൊക്കെ അറിഞ്ഞുകഴിഞ്ഞിട്ടു പണിയെടുക്കാൻ തുടങ്ങണം. അപ്പൊഴേ ലക്ഷ്യപ്രാപ്തിയുണ്ടാകൂ.

വെറും പാണ്ഡിത്യംകൊണ്ടെന്തു കിട്ടും? പണ്ഡിതനു വളരെ ശ്ലോകം ചൊല്ലാൻ കഴിഞ്ഞെന്നു വരും; അനേകം ശാസ്ത്രം അറിവുണ്ടെന്നുവരും. എന്നാൽ സംസാരത്തിൽ ആസക്തനായവൻ, ഉള്ളുക്കുള്ളിൽ കാമിനീകാഞ്ചനങ്ങളെ കൊതിക്കുന്നവൻ, അവൻ ശാസ്ത്രസാരം ഗ്രഹിച്ചിട്ടില്ല. അവൻെറ ശാസ്ത്രപഠനം വ്യർത്ഥമായി. രണ്ടു പറ മഴ ഈയാണ്ടിലുണ്ടാകും എന്നു പഞ്ചാംഗത്തിൽ പറഞ്ഞിട്ടുണ്ടാകും. പക്ഷേ പഞ്ചാംഗം പിഴിഞ്ഞാൽ ഒരു തുള്ളി വെള്ളം കിട്ടുകയില്ല; ഒരു തുള്ളിയെങ്കിലും വേണ്ടേ, ഇല്ല. ഒരു തുള്ളിയും കിട്ടുകയില്ല. (എല്ലാവരും ചിരിക്കുന്നു.)

ഗിരീശൻ: (ചിരിച്ചുകൊണ്ട്) മഹാശയാ, പഞ്ചാംഗം പിഴിഞ്ഞാൽ ഒരു തുള്ളിപോലും കിട്ടുകയില്ലേ? (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) പണ്ഡിതന്മാർ വലിയ വലിയ കാര്യങ്ങൾ പറയും; പക്ഷേ അവരുടെ ദൃഷ്ടി എവിടെയാണ്? കാമിനി

യിലും കാഞ്ചനത്തിലും ദേഹഭോഗത്തിലും ധനത്തിലും. കഴുകൻ വളരെ പൊങ്ങി പറക്കുന്നു; പക്ഷേ അവൻെറ നോട്ടമോ, ശവക്കുഴി യിലും! (എല്ലാവരും ചിരിക്കുന്നു.) ചത്ത ജന്തുക്കളെവിടെയുണ്ട്, ശവക്കുഴി എവിടെയാണ്, പിണം എവിടെ കിട്ടും എന്നു മാത്രമാണ് അതിൻെറ നോട്ടം.

(നരേന്ദ്രൻെറ വാർത്ത)

ശ്രീരാമ: (ഗിരീശനോട്) നരേന്ദ്രൻ വളരെ നല്ലവൻ. സംഗീതത്തിലും വാദ്യവായനയിലും പഠിത്തത്തിലും വിദ്യയിലുമൊക്കെ വലിയ കേമൻ. ജിതേന്ദ്രിയനാണ്, വിവേകവൈരാഗ്യങ്ങളുണ്ട്, സത്യവാദി യാണ്. അവന് അനേകം ഗുണങ്ങളുണ്ട്. (മാസ്റ്ററോട്) എന്താ നിൻെറ അഭിപ്രായം? അവൻ വളരെ നല്ലവനല്ലേ?

മാസ്റ്റർ: അതെ, വളരെ നല്ലവൻ.

(ഗിരീശൻ)

ശ്രീരാമ: (മാസ്റ്ററോട്, സ്വകാര്യമായി) നോക്കൂ. അവന് (ഗിരീശന്) വലിയ ശ്രദ്ധയും വിശ്വാസവുമാണ്.

മാസ്റ്റർ ആശ്ചര്യത്തോടെ ഗിരീശനെ ഉറ്റുനോക്കാൻ തുടങ്ങി. ഗിരീശൻ ഗുരുദേവൻെറ അടുക്കൽ വരാൻ തുടങ്ങിയിട്ടു കുറച്ചു ദിവസമേ ആയുള്ളു. എന്നാലും ഇത്രവേഗം ഗുരുദേവൻെറ ആദ്ധ്യാത്മികപ്രഭാവം അറിഞ്ഞുകഴിഞ്ഞിരിക്കുന്നു! വളരെക്കാലമായി പരിചയമുള്ള ഒരു സ്നേഹിതൻ, വളരെ സ്വന്തം ഒരാൾ, ആയിട്ടാണ് മാസ്റ്റർക്കു തോന്നിയത്. ഗുരുദേവൻെറ ഭക്തമാലയിലെ ഒരു മണിയാണ് ഗിരീശൻ.

നാരായണൻ ചോദിച്ചു: 'മഹാശയാ, അവിടുന്നു പാടുന്നുണ്ടായിരിക്കുമോ?'

ശ്രീരാമകൃഷ്ണദേവൻ തൻെറ മധുരസ്വരത്തിൽ അമ്മയുടെ നാമഗുണകീർത്തനം ആരംഭിച്ചു:

ഭക്തിയോടുള്ളിലുറപ്പിച്ചുകൊൾക നീ
അത്യാദരം ജഗദംബികയെ.
നമ്മളിരുവരും മാത്രമവിടത്തിൽ
അമ്മയെ ദർശിച്ചുകൊണ്ടാൽ പോരും.

മറ്റുള്ളോരാരാനും വന്നു പ്രവേശിക്കാൻ
ചെറ്റുമനുവദിച്ചീടരുതേ.
കാമക്രോധാദിയാമാറു രിപുക്കളെ
മാനിയാതങ്ങു പുറത്തു നിർത്തി,
ഏകാന്തമായിക്കണ്ടമ്മയെ നമ്മൾക്കു
കേവലാനുഭൂതി നേടാം.
അപ്പപ്പോളമ്മതൻ നാമമുരുവിടാൻ
കെല്പെഴും ജിഹ്വയേ കൂടെ വേണ്ടൂ.
നീചമോഹങ്ങളകത്തു കടക്കുവാൻ
നീയൊട്ടും സമ്മതം മൂളിടൊല്ല.
ജ്ഞാനനയനനെ കാവൽ നിർത്തീടുക
നൂനമവനതിജാഗരൂകൻ.

ത്രിതാപതപ്തനായ സംസാരിയുടെ ഭാവം അവലംബിച്ചുകൊണ്ട് അമ്മയുടെ അടുക്കൽ പരിഭവത്തോടെ ശ്രീരാമകൃഷ്ണൻ പാടി:

ആനന്ദാമൃതരൂപിണിയമ്മേ!
അഖിലാണ്ഡേശ്വരിയേ!
ആനന്ദത്തിരമാലയിൽ നിന്നഥ -
യെന്നെയകറ്റല്ലേ.
അന്തകനന്തികസീമനിയെത്തി
ദണ്ഡുചുഴറ്റുമ്പോൾ
നിന്തിരുവടിമലരല്ലാതില്ലൊരു
ചിന്തയെനിക്കിപ്പോൾ
എന്നോടെന്തൊരു തെറ്റിനു ഭീഷണി
ഹന്ത കഥിച്ചു കൃതാന്തൻ,
ചൊന്നീടുക നീയിവനൊടു സദയം
ഭൈരവി ദേവി ഭവാനി!
ആഴം കാണാത്തലകടലാമി -
സ്സംസാരോർമ്മിയിലെന്നെ
താഴാനിട നീയാക്കിടുമെന്നൊരു
നില ഞാനോർത്തതുമില്ല!
നിന്തിരുനാമസ്മരണമനാരത -
മേന്തുവതുണ്ടു ഹൃദന്തം;
എന്നിട്ടും പുനരെന്തെൻ സ്വാന്തം

താന്തമതാവു നിതാന്തം?
ദുർഗ്ഗതിയിതുവിധമാണീബ്ഭക്തനു
തന്നരുളീടുവതെങ്കിൽ
ദുർഗ്ഗാനാമമുരപ്പതിനാരും
മുതിരുകയില്ലിനി മേലിൽ.

അതിനുശേഷം നിത്യാനന്ദമയിയുടെ ബ്രഹ്മാനന്ദത്തെക്കുറിച്ചു പാടി:

ശക്തിരൂപിണിയാമംബ, ശിവനോടു ചേർന്നാനന്ദ -
മത്തയായി വിഹരിച്ചീടുന്നതു കാണ്മിൻ;

ദിവ്യാമൃതപാനമദലഹരിയാൽ തൃപ്പദങ്ങൾ
ഭൂവിലുറച്ചില്ലെന്നാലും വീഴുന്നില്ലംബ.

ശ്രീശിവന്റെ തിരുമാറിലേറിനിന്നിട്ടംബ മുക്ത -
കേശിനിയായ് തുടരുന്നു നടനലീല.

തൃപ്പദപ്രഹരമേറ്റു ഭൂമിയാകെ കുലുങ്ങുന്നു
അദ്ഭുതമെന്നല്ലാതെന്തു പറഞ്ഞിടേണ്ടു?

ഭീതിലജ്ജാദികൾ തീരെ തീണ്ടിടാതെ ത്രിനേത്രന്റെ
പാതിമെയ്യായ് തീർന്നു ദേവി നൃത്തമാടുന്നു.

ഭക്തന്മാർ നിശ്ശബ്ദരായിരുന്നു പാട്ടു കേട്ടു. അവർ ശ്രീരാമകൃഷ്ണന്റെ അദ്ഭുതകരവും തന്മയവുമായ ഭക്തിലഹരി നോക്കിക്കൊണ്ടിരുന്നു. പാട്ട് അവസാനിച്ചു. അല്പം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'എനിക്കല്പം ജലദോഷമുണ്ട്; അതുകൊണ്ടിന്ന് പാട്ടു ശരിയായില്ല.'

## അദ്ധ്യായം നാല്

### സന്ധ്യ

ക്രമേണ നേരം അന്തിയായി. മന്ദാകിനിയുടെ മാറിടത്തിലും ഇടതൂർന്ന അടവിയിലും മാനം മുട്ടുന്ന മലമുകളിലും കാറ്റിലാടുന്ന നദീതടതരുക്കളിലും പരന്നുകിടക്കുന്ന മൈതാനങ്ങളിലും അനന്തതയുടെ നീലിമ പതിഞ്ഞപ്പോൾ നിസ്സാരനായ മനുഷ്യന് സ്വാഭാവികമായിത്തന്നെ ഭാവപ്പകർച്ച വന്നു. സമസ്തലോകത്തെയും പ്രകാശമാനമാക്കിക്കൊണ്ടിരുന്ന പകലോനിപ്പോളെവിടെപ്പോയി? ബാലകൻ ചിന്തിക്കുന്നു, ബാലകസ്വഭാവമാർന്ന മഹാപുരുഷനും ചിന്തിക്കുന്നു, അന്തിയായി, എന്തൊരാശ്ചര്യം! ആരിങ്ങനെയൊക്കെ ചെയ്തുവെച്ചു?

പക്ഷികൾ തരുശിഖരങ്ങളിലിരുന്ന് അന്തിപ്പാട്ടു പാടുന്നു. മനുഷ്യരിൽ അദ്ധ്യാത്മചൈതന്യം ഉണർന്നവർ ആ ആദികവിയുടെ, കാരണ കാരണൻെറ, പുരുഷോത്തമൻെറ, നാമകീർത്തനം ചെയ്യുന്നു.

വർത്തമാനം പറഞ്ഞുകൊണ്ടിരിക്കെ നേരമിരുണ്ടു. ഭക്തന്മാർ, താന്താങ്ങൾ ഇരുന്നിടത്തുതന്നെ ഇരുന്നു. ശ്രീരാമകൃഷ്ണദേവൻ മധുരമായി നാമകീർത്തനം ചെയ്യുന്നു. അവരത് സശ്രദ്ധം കേൾക്കുന്നു, കാണുന്നു, ഇങ്ങനെ മധുരമായ നാമം അവരൊരിക്കലും കേട്ടിട്ടില്ല. എന്ത്, സുധാവർഷമല്ലേ നടക്കുന്നത്? ഇങ്ങനെ പ്രേമമസൃണമായി ശിശുവിനെപ്പോലെ 'അമ്മേ, അമ്മേ!' എന്നുള്ള വിളി അവരൊരിക്കലും കേട്ടിട്ടുമില്ല, കണ്ടിട്ടുമില്ല. വാനവും വനവും, കടലും കാടും, പുൽത്തകിടികളും ഇനി കാണേണ്ട ആവശ്യമെന്ത്? പശുവിൻെറ കൊമ്പും കുളമ്പും മറ്റും ഇനി കണ്ടിട്ടെന്താവശ്യം? കരുണാമയനായ ഗുരുദേവൻ അകിടിനെക്കുറിച്ച് അരുളുകയുണ്ടായല്ലോ, അതുതന്നെയല്ലേ ഈ ഗൃഹത്തിനുള്ളിൽ ഞാനിപ്പോൾ കാണുന്നത്? സകലജനങ്ങളുടെയും ഇളകിമറിഞ്ഞുകൊണ്ടിരുന്ന മനസ്സെങ്ങനെ ശാന്തിയടഞ്ഞു! ആനന്ദമറ്റ അവനി എങ്ങനെ ആനന്ദത്തിലാറാടുന്നു! ഭക്തന്മാരെന്തുകൊണ്ട് ശാന്തരും ആനന്ദമയരുമായി കാണപ്പെടുന്നു? വാത്സല്യനിധിയായ ഈ സന്ന്യാസി മോഹനമൂർത്തിയാർന്ന അനാദ്യനന്തനായ സർവ്വേശ്വരനോ? പാലിനു വേണ്ടി കൊതിച്ചു വരുന്നവരുടെ പിപാസയൊക്കെ ഇവിടംകൊണ്ടു തന്നെ ശമിക്കുമെന്നോ? അദ്ദേഹം അവതാരമാകട്ടെ അല്ലാതിരിക്കട്ടെ, എന്തായാലും, അദ്ദേഹത്തിൻെറ കഴലിണയിൽ മനം കാണിക്കയർപ്പിച്ചാൽ അതു പിന്നെ അവിടുന്നു വിട്ടുപോകാൻ ഇടയില്ല. ജീവിതത്തിൻെറ ധ്രുവപദം ഇവിടെത്തന്നെ ഞാൻ കണ്ടെത്തിയിരിക്കുന്നു. ഇദ്ദേഹത്തിൻെറ ഹൃദയസരോവരത്തിൽ ആ ആദിപുരുഷൻ എപ്രകാരം പ്രതിബിംബിക്കുന്നു എന്ന് ഞാൻ കാണുന്നു.

ഭക്തന്മാരിൽ ചിലരൊക്കെ ഈ വിധത്തിൽ വിചാരിച്ചുകൊണ്ടിരിക്കുന്നു: ശ്രീരാമകൃഷ്ണൻെറ ശ്രീമുഖനിർഗ്ഗളിതമായ ഹരിനാമവും മാതൃനാമവും ശ്രവണം ചെയ്ത് സ്വയം കൃതകൃത്യരായിക്കരുതുന്നു. നാമഗുണകീർത്തനത്തിനുശേഷം ഗുരുദേവൻ പ്രാർത്ഥന നടത്തുന്നു. എങ്ങനെയാണ് പ്രാർത്ഥിക്കേണ്ടത് എന്നു സാക്ഷാൽ ഭഗവാൻ പ്രേമവിഗ്രഹം കൈയ്ക്കൊണ്ടു വന്ന് ജീവനെ പഠിപ്പിക്കുകയല്ലേ ചെയ്യുന്നത്? ശ്രീ ഭഗവാനരുളി: 'അമ്മേ, അടിയനവിടുത്തെ ശരണമടഞ്ഞവൻ; അവിടുത്തെ അടിമലർ അടിയൻ അഭയം പ്രാപിക്കുന്നു.

ഇന്ദ്രിയഭോഗം വേണ്ടെനിക്കമ്മേ! പേരും പെരുമയും എനിക്കു വേണ്ട. അഷ്ടസിദ്ധികളും എനിക്കുവേണ്ട. എനിക്കിതുമാത്രമരുളിയാലും: അവിടുത്തെ തൃപ്പാദപദ്മങ്ങളിൽ പരിശുദ്ധഭക്തിയുണ്ടാവാൻ, നിഷ്കാമവും നിർമ്മലവും അഹേതുകവുമായ ഭക്തിയുണ്ടാവാൻ അനുഗ്രഹിച്ചാലും. ഇതിനും കനിയണേ അമ്മേ: അവിടുത്തെ ഭുവനമോഹനിയായ മായയാൽ മോഹിതനാകായ്വാൻ. അവിടുത്തെ മായാസംസാരത്തിൽ, കാമിനീകാഞ്ചനത്തിൽ, ഒരു കാലവും ആസക്തനാകാതിരിക്കുവാൻ, അതിനും കരുണയരുളണേ അമ്മേ. അമ്മേ, അവിടുന്നല്ലാതെ അടിയനാരുമില്ലേ. അടിയൻ ഭജനഹീനൻ, സാധനഹീനൻ, ജ്ഞാനഹീനൻ, ഭക്തിഹീനൻ. കൃപയാർന്ന് അടിയന് അവിടുത്തെ ശ്രീപാദപദ്മത്തിൽ ഭക്തി അരുളിയാലും.'

മാസ്റ്റർ മനോഗതം നിനച്ചു: 'ത്രിസന്ധ്യയിലും ഇദ്ദേഹം ഭഗവന്നാമം കീർത്തിക്കുന്നു. ശ്രീമുഖത്തുനിന്നും തൈലധാരപോലെ അനർഗ്ഗളം നാമമന്ദാകിനി പ്രവഹിക്കുന്ന മഹാപുരുഷന് ഇനി സന്ധ്യാവന്ദനമെന്തിന്? ലോകശിക്ഷണത്തിനുവേണ്ടിയാണ് ഭഗവാൻ ദേഹധാരണം ചെയ്തിരിക്കുന്നത് എന്നു മാസ്റ്റർ പിന്നീടു മനസ്സിലാക്കി. 'ഹരേ, യോഗിവേഷം പൂണ്ടവിടുന്നാഗതനായി നാമസങ്കീർത്തനം പാടി.'

ഗിരീശൻ ഗുരുദേവനെ ഗൃഹത്തിലേക്കു ക്ഷണിച്ചു: അന്നു രാത്രിതന്നെ ചെല്ലണമെന്നപേക്ഷിച്ചു.

ശ്രീരാമ: വല്ലാതെ വൈകിപ്പോവില്ലേ?

ഗിരീശൻ: ഇല്ല; അങ്ങേക്കിഷ്ടമുള്ളപ്പോൾ മടങ്ങാം. എനിക്കിന്ന് തീയേറ്ററിൽ പോണം, ഒരു തർക്കം തീർക്കാൻ.

**വഴിയിൽ**

ഗിരീശൻെറ ക്ഷണം. രാത്രിതന്നെ പോകണം. ഇപ്പോൾ രാത്രി ഒമ്പതു മണിയായിരിക്കും. ബലരാമനും ശ്രീരാമകൃഷ്ണനുവേണ്ടി അത്താഴം തയ്യാറാക്കിയിരുന്നു. ബലരാമന് കുണ്ഠിതം തോന്നാതിരിക്കാൻ ഗിരീശൻെറ വീട്ടിലേക്കു പുറപ്പെടാൻ നേരത്ത് ഗുരുദേവൻ പറഞ്ഞു: 'ബലരാമ, നീ അത്താഴം അങ്ങോട്ടയച്ചേയ്ക്കൂ.'

ബലരാമമന്ദിരത്തിലെ രണ്ടാം നിലയിൽനിന്നും താഴോട്ടിറങ്ങി വരുന്ന വഴിക്ക് ശ്രീരാമകൃഷ്ണൻ ഭഗവദ്ഭാവമഗ്നനായി; ലഹരി പിടിച്ചവനെപ്പോലെയായി. നാരായണനും മാസ്റ്ററും കൂടെയുണ്ട്. പിന്നാലെ രാമൻ, ചുണി തുടങ്ങിയ ഭക്തന്മാരും. 'കൂടെ ആരു

പോകും?' എന്നൊരു ഭക്തൻ ചോദിച്ചു. 'ഒരാളുണ്ടെങ്കിൽ ധാരാളം മതി.' എന്ന് ഗുരുദേവൻ പറഞ്ഞു. താഴെ എത്തിയതോടെ അദ്ദേഹം ആവേശപരവശനായി. താഴെ വീഴാതിരിക്കുന്നതിനു കൈയ് പിടിക്കാൻ നാരായണൻ മുമ്പോട്ടു വന്നു. ഗുരുദേവൻ അതിൽ നീരസം പ്രകടിപ്പിച്ചു. അല്പം കഴിഞ്ഞ് സ്നേഹത്തോടുകൂടി നാരായണനോടു പറഞ്ഞു: 'കൈയ് പിടിച്ചുകൊണ്ടു നടന്നാൽ, കുടിച്ചു ലഹരി പിടിച്ചതാണെന്ന് ആളുകൾ കരുതും. ഞാൻ തനിയെ നടന്നോളാം.'

ഗിരീശൻെറ വീട് വളരെ അകലെയല്ല. ശ്രീരാമകൃഷ്ണൻ ബോസ്പാറയിലെ മുക്കവല കടന്നു. അദ്ദേഹം വളരെ വേഗം നടക്കാൻ തുടങ്ങി. കാരണമെന്തോ? ഭക്തന്മാർ പിറകിലായി. എന്തോ അദ്ഭുതകരമായ ദിവ്യഭാവം ഹൃദയമദ്ധ്യത്തിൽ ഉദിച്ചുവോ? വാക്കിനും മനസ്സിനും വിഷയമല്ലെന്ന് ഏതൊരു ദേവനെ വേദങ്ങൾ ഘോഷിക്കുന്നുവോ, ആ ദേവനെ ധ്യാനിച്ചിട്ടാണോ ശ്രീരാമകൃഷ്ണൻ ഭ്രാന്തനെപ്പോലെ നടന്നുപോകുന്നത്? 'ആ പുരുഷൻ മനസ്സിനും വാക്കിനും അതീതനല്ല; അദ്ദേഹം ശുദ്ധമനസ്സിന്, ശുദ്ധബുദ്ധിക്ക്, ശുദ്ധാത്മാവിന്, ഗോചരനാകുന്നു.' എന്ന് ബലരാമഗൃഹത്തിൽവെച്ച് ഇപ്പോൾത്തന്നെ ഗുരുദേവൻ അളിച്ചെയ്തേയുള്ളു. ആ പുരുഷനെ ഗുരുദേവൻ സാക്ഷാത്കരിച്ചുവെന്നു തോന്നുന്നു. 'കാണുന്നതൊക്കെയും നിൻ തിരുരൂപങ്ങൾ' എന്ന നിലയിലോ ഇദ്ദേഹം?

അപ്പൊഴേയ്ക്കും അതാ നരേന്ദ്രൻ വരുന്നു. മറ്റു സമയങ്ങളിൽ 'നരേന്ദ്രൻ, നരേന്ദ്രൻ' എന്നും പറഞ്ഞ് ഭ്രാന്താണ് ഗുരുദേവന്. ആ നരേന്ദ്രനിതാ നേരിട്ടു വരുന്നു; എന്നിട്ടും ഗുരുദേവൻ ഒരക്ഷരം മിണ്ടുന്നില്ല! ആളുകൾ ഇതിന് ഭാവാവസ്ഥ എന്നു പറയുന്നു. ശ്രീഗൗരാംഗനും അനുഭവിച്ചത് ഇമ്മാതിരി ഭാവംതന്നെയോ? ഈ ഭാവം ആർക്കു മനസ്സിലാകും?

ഗിരീശൻെറ വീട്ടിലേക്കു പ്രവേശിക്കുന്ന തെരുവിലെത്തി ശ്രീരാമകൃഷ്ണനും ഭക്തന്മാരും. ഇപ്പോൾ ഗുരുദേവന് വർത്തമാനം പറയാറായി. അദ്ദേഹം നരേന്ദ്രനോടു ചോദിച്ചു: 'സുഖം തന്നെയോ, കുഞ്ഞേ? എനിക്കപ്പോൾ മിണ്ടാൻ വയ്യായിരുന്നു.' ആ വാക്കുകളിലെ ഓരോ അക്ഷരവും കരുണാമസൃണമായിരുന്നു. ഇനിയും ഗിരീശൻെറ പടിക്കലെത്തിയിട്ടില്ല. ഗുരുദേവൻ പെട്ടന്നവിടെ നിന്നു. നരേന്ദ്രൻെറ നേരെ നോക്കിക്കൊണ്ട് അദ്ദേഹം അരുളി: "ഒരു കാര്യം പറയട്ടെ, 'ഇത്' ഒന്ന് (ദേഹി?); 'അത്' വേറൊന്ന് (ജഗത്?)."

ജീവനും ജഗത്തും! ഭാവാവസ്ഥയിൽ ഇതെല്ലാം എന്തു രൂപത്തിലാണോ കാണുന്നത്? അദ്ദേഹത്തിനുമാത്രം അറിയാം. ആശ്ചര്യസ്തബ്ധനായിട്ട് എന്താണ് ദർശിക്കുന്നത്? ഒന്നോ രണ്ടോ വാക്കുച്ചരിച്ചു, എന്തോ വേദവാക്യം, എന്തോ ദിവ്യവാണി! അഥവാ, ഏതോ അനന്തസാഗരതീരത്തിലെത്തി അദ്ഭുതസ്തബ്ധനായി നിലകൊള്ളുകയോ? ഏതോ അനന്തകല്ലോലമാലയിൽനിന്നും ഉദിച്ചുയർന്ന അനാഹതധ്വനിയുടെ ഒന്നു രണ്ടു വീചികൾ കർണ്ണപുടങ്ങളിൽ പ്രവേശിച്ചുവോ?

## അദ്ധ്യായം അഞ്ച്

**ഭക്തഹൃദയത്തിൽ**

ശ്രീരാമകൃഷ്ണദേവനെ സ്വഗൃഹത്തിലേക്കു സ്വാഗതം ചെയ്യാൻ ഗിരീശൻ പടിക്കൽ ഹാജരുണ്ട്. ഭഗവാൻ ഭക്തൻമാരുമൊത്ത് അടുത്തെത്തിയ മാത്രയിൽ ഗിരീശൻ അദ്ദേഹത്തിൻെറ പാദത്തിൽ ദണ്ഡവത് പതിച്ചു. ഗുരുദേവൻെറ ആജ്ഞയനുസരിച്ച് എഴുന്നേറ്റു; അദ്ദേഹത്തിൻെറ ചരണധൂളി ശിരസ്സിലണിഞ്ഞു. ഗിരീശൻ ശ്രീരാമകൃഷ്ണനെ രണ്ടാം നിലയിലെ സ്വീകരണമുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി. ഭക്തൻമാർ ഔത്സുക്യത്തോടെ ആസനസ്ഥരായി. ഗുരുദേവൻെറ സമീപത്തിരിക്കണം; അദ്ദേഹത്തിൻെറ മധുരമായ വചനാമൃതം പാനം ചെയ്യണം. എന്നാണെല്ലാവരുടെയും ആഗ്രഹം.

ശ്രീരാമകൃഷ്ണൻ ഇരിക്കാൻ തുടങ്ങിയപ്പോൾ, അതിനടുത്തൊരു വർത്തമാനപത്രം കിടക്കുന്നതു കണ്ടു. പത്രത്തിൽ മുഴുവൻ ലൗകികൻമാരുടെ കാര്യങ്ങൾ, ലൗകികവാർത്തകൾ, പരദൂഷണവും പരാപവാദങ്ങളും. അതുകൊണ്ട് അദ്ദേഹത്തിൻെറ കണ്ണിൽ പത്രം അപവിത്രമാണ്. അതവിടുന്നെടുത്തു മാറ്റാൻ അദ്ദേഹം ആംഗ്യം കാണിച്ചു. അതെടുത്തു മാറ്റിയതിനുശേഷം ഗുരുദേവൻ ആസനസ്ഥനായി.

നിത്യഗോപാലൻ വന്നു പ്രണാമം ചെയ്തു.

ശ്രീരാമ: (നിത്യഗോപാലനോട്) ഈയിടെ അങ്ങോട്ടെങ്ങും കാണാറില്ലല്ലോ?

നിത്യ: ഇല്ല, ദക്ഷിണേശ്വരത്തു വരാൻ ഒക്കാറില്ല. ശരീരസുഖം ഉണ്ടായിരുന്നില്ല. മേലൊക്കെ വേദന.

ശ്രീരാമ: ഇപ്പോളെങ്ങനെയുണ്ട്?

നിത്യ: ഇപ്പോഴും നല്ല സുഖമില്ല.

ശ്രീരാമ: മനസ്സ് ഒന്നുരണ്ടു പടി താഴോട്ടു കൊണ്ടുവരിക.

നിത്യ: ആളുകളുടെ സമ്പർക്കം പിടിക്കുന്നില്ല. ആരൊക്കെയോ എന്തൊക്കെയോ പറയുന്നു. എനിക്കു ഭയം തോന്നുന്നു. ഇടയ്ക്കിടെ മനസ്സിന് നല്ല ധൈര്യവും തോന്നുന്നു.

ശ്രീരാമ: അതങ്ങനെയുണ്ടാവും, സാധാരണയാണ്. നിൻെറ കൂടെ ആരാണ് താമസം?

നിത്യ: താരകൻ. *അദ്ദേഹം എപ്പോഴും എൻെറ കൂടെയാണ്. ചിലപ്പോഴൊക്കെ അദ്ദേഹത്തിൻെറ സാമീപ്യവും സുഖമായി തോന്നുന്നില്ല.

ശ്രീരാമ: നഗ്നൻ അവരുടെ മഠത്തിലെ ഒരു സിദ്ധനെക്കുറിച്ചു പറയാറുണ്ട്; ഗണേശഗർജ്ജി. അയാൾ മാനത്തു നോക്കിയാണ് നടക്കാറ്. പക്ഷേ, ഒരു കൂട്ടുകാരൻ പോയപ്പോൾ അദ്ദേഹത്തിനു വലിയ സങ്കടമായി; അസ്വസ്ഥനായിത്തീർന്നു.

സംസാരിച്ചുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണൻെറ ഭാവം മാറി. വീണ്ടും എന്തോ ഭാവാവേശത്താൽ വിസ്മയസ്തബ്ധനായിത്തീർന്നു. അല്പം കഴിഞ്ഞു പറഞ്ഞു: 'നീ വന്നോ? ഞാനും എത്തിയിരിക്കുന്നു.' ആർക്കറിയാം ഈ വാക്കിൻെറ അർത്ഥം? ഇതെന്ത്, ദേവഭാഷയോ?

(പാർഷദന്മാരുടെ കൂടെ. അവതാരത്തെക്കുറിച്ച് ചർച്ച)

ഭക്തന്മാർ പലരും വന്നിട്ടുണ്ട്; ശ്രീരാമകൃഷ്ണൻെറ സമീപം ഇരിക്കുന്നു: നരേന്ദ്രൻ, ഗിരീശൻ, രാമൻ, ഹരിപാദൻ, ചുണി, ബലരാമൻ, മാസ്റ്റർ അങ്ങനെ പലരും. ഈശ്വരൻ മാനുഷവേഷമെടുത്ത് അവതാരം ചെയ്യും എന്നു നരേന്ദ്രൻ സ്വീകരിച്ചിരുന്നില്ല. ഗിരീശൻ ഭിന്നാഭിപ്രായക്കാരനാണ്. ഈശ്വരൻ യുഗംതോറും അവതരിക്കുന്നു, മനുഷ്യശരീരം സ്വീകരിച്ച് മർത്ത്യലോകത്തിൽ വരുന്നു എന്ന് അദ്ദേഹം ദൃഢമായി വിശ്വസിക്കുന്നു. ഇതിനെ സംബന്ധിച്ച് ഇവരിരുവരും തമ്മിൽ ചർച്ചചെയ്യണമെന്നു ശ്രീരാമകൃഷ്ണനു വലിയ ആഗ്രഹമുണ്ട്.

---

* പില്ക്കാലം ശിവാനന്ദസ്വാമികൾ

ശ്രീരാമ: (ഗിരീശനോട്) നീയും നരേന്ദ്രനും കൂടി ഇംഗ്ലീഷിൽ കുറച്ചൊന്നു തർക്കിക്കൂ, ഞാനൊന്നു കേൾക്കട്ടെ.

ചർച്ചയാരംഭിച്ചു. ഇംഗ്ലീഷിലല്ല, ബംഗാളിയിൽത്തന്നെ; ഇടയ്ക്കിടെ ഒന്നുരണ്ടു വാക്ക് ഇംഗ്ലീഷിലും. നരേന്ദ്രൻ പറഞ്ഞു: 'ഈശ്വരൻ അനന്തനാകുന്നു. അദ്ദേഹത്തെ ഗ്രഹിക്കാൻ നമുക്കു സാദ്ധ്യമാണോ? ഈശ്വരൻ സകലരുടെയും ഉള്ളിൽ വാഴുന്നു; ഒരാളുടെ ഉള്ളിൽക്കൂടി മാത്രം പ്രകാശിക്കുന്നു എന്നില്ല.'

ശ്രീരാമ: (സസ്നേഹം) നരേന്ദ്രൻ പറഞ്ഞതുതന്നെയാണ് എന്റെയും അഭിപ്രായം. ഈശ്വരൻ എല്ലായിടത്തുമുണ്ട്. പക്ഷേ, ഒരു കാര്യം, ശക്തി വ്യത്യാസം ഉണ്ട്. ചിലയിടങ്ങളിൽ അവിദ്യാശക്തിയുടെ പ്രകാശം; ചിലയിടങ്ങളിൽ വിദ്യാശക്തിയുടെ ചില ഉപാധികളിൽ ഈശ്വരശക്തി കുറെയേറെയുണ്ട്; ചില ഉപാധികളിൽ കുറവും അതിനാൽ എല്ലാ മനുഷ്യരും ഒരുപോലെയല്ല.

രാമൻ: ഈവക വ്യർത്ഥമായ തർക്കംകൊണ്ടെന്തു കാര്യം?

ശ്രീരാമ: (നീരസത്തോടെ) അല്ല, അങ്ങനെയല്ല; ഇതിനൊക്കെ അർത്ഥമുണ്ട്.

ഗിരീശൻ: ഈശ്വരൻ ശരീരമെടുത്തു വരുന്നില്ല എന്നു നീയെങ്ങനെ അറിഞ്ഞു?

നരേന്ദ്രൻ: ഈശ്വരൻ അവാങ്മനസഗോചരനാണ്.

ശ്രീരാമ: അല്ല. അദ്ദേഹം ശുദ്ധബുദ്ധിക്കു ഗോചരനാണ്. ശുദ്ധബുദ്ധിയും ശുദ്ധ ആത്മാവും ഒന്നുതന്നെ. പൂർവ്വർഷികൾ ശുദ്ധബുദ്ധിയിൽക്കൂടി ശുദ്ധ ആത്മാവിനെ സാക്ഷാത്കരിച്ചു.

ഗിരീശൻ: ഈശ്വരൻ മനുഷ്യാവതാരം എടുത്തു വന്നില്ലെങ്കിൽ ഈശ്വരകാര്യങ്ങൾ ആരു മനസ്സിലാക്കിത്തരും? മനുഷ്യനു ജ്ഞാനവും ഭക്തിയും അരുളാൻ വേണ്ടി അദ്ദേഹം ദേഹം സ്വീകരിച്ചു വരുന്നു. അല്ലാത്തപക്ഷം ആരു പഠിപ്പിക്കും?

നരേന്ദ്രൻ: അതിനെന്ത്? ഈശ്വരൻ നമ്മുടെ ഉള്ളിലുണ്ടല്ലോ. ഉള്ളിലിരുന്നുകൊണ്ട് ഈശ്വരൻ പഠിപ്പിക്കും.

ശ്രീരാമ: (സസ്നേഹം) അതെയതെ. അദ്ദേഹം അന്തര്യാമിരൂപേണ പഠിപ്പിക്കും.

അനന്തരം ഘോരമായ തർക്കം ആരംഭിച്ചു. അനന്തത്തിനെങ്ങനെയാണ് അംശമുണ്ടാവുക? ഹാമിൽട്ടൺ എന്തു പറഞ്ഞു? ഹെർബർട്ട് സ്പെൻസർ എന്താണ് പറഞ്ഞിരിക്കുന്നത്? ഈ വക വിഷയങ്ങളെക്കുറിച്ചു വാദം നടന്നു.

ശ്രീരാമ: (മാസ്റ്ററോട്) നോക്കൂ, ഇതൊന്നും എനിക്കു പിടിക്കുന്നില്ല. ഞാനെന്തിനാണ് വാദിക്കുന്നത്? ഞാനെല്ലാം കാണുന്നു; ഈശ്വരൻ തന്നെയാണ് സർവ്വവും എന്നു ഞാൻ കാണുന്നു.

**രാമാനുജനും വിശിഷ്ടാദ്വൈതവാദവും**

ശ്രീരാമ: ഈശ്വരൻതന്നെയാണ് സർവ്വവുമായിത്തീർന്നിരിക്കുന്നത്. സർവ്വവും ഈശ്വരൻ; അതിനപ്പുറവും ഈശ്വരൻ. ഒരവസ്ഥയിൽ എൻെറ മനസ്സും ബുദ്ധിയും അഖണ്ഡത്തിൽ ലയിച്ചുപോകുന്നു. നരേന്ദ്രനെ കണ്ടാൽ എൻെറ മനസ്സ് അഖണ്ഡത്തിൽ ലയിക്കുന്നു. (ഗിരീശനോട്) അതിനു നീയെന്തു പറയുന്നു, കേൾക്കട്ടെ.

ഗിരീശൻ: (ചിരിച്ചുകൊണ്ട്) ചോദ്യം കേട്ടാൽ ഇതൊഴിച്ചു മറ്റൊക്കെ എനിക്കു മനസ്സിലായി എന്നു തോന്നും! (എല്ലാവരും ചിരിക്കുന്നു).

ശ്രീരാമ: പിന്നെ ഒന്നു രണ്ടു പടി താഴോട്ടു വരാതെ എനിക്കു ഒന്നും മിണ്ടാനാവില്ല. ശങ്കരൻ പ്രതിപാദിക്കുന്ന വേദാന്തവും ശരി; രാമാനുജൻെറ വിശിഷ്ടാദ്വൈതവും ശരി.

നരേന്ദ്രൻ: (ശ്രീരാമകൃഷ്ണനോട്) വിശിഷ്ടാദ്വൈതവാദം എന്താണ്?

ശ്രീരാമ: (നരേന്ദ്രനോട്) രാമാനുജൻെറ മതമാണ് വിശിഷ്ടാദ്വൈതവാദം. അതനുസരിച്ച് ബ്രഹ്മം ജീവജഗദ്വിശിഷ്ടമാണ്. ബ്രഹ്മവും ജഗത്തും ജീവജാലങ്ങളും എല്ലാംകൂടി ചേർന്നാൽ ഒന്ന്. ഒരു കൂവളക്കായുടെ കാര്യം എടുക്കുക. ഒരാൾ കൂവളക്കായുടെ തൊണ്ടും കുരുവും ദശയും വേറെവേറെ ആക്കിവെച്ചു. അയാൾക്ക് കായുടെ തൂക്കം അറിയേണ്ട ആവശ്യം വന്നു. ദശമാത്രം തൂക്കിനോക്കിയാൽ കായുടെ തൂക്കം അറിയാൻ കഴിയുമോ? തൊണ്ടും കുരുവും ദശയും, എല്ലാംകൂടി ഒരുമിച്ചു തൂക്കിനോക്കണം. സാരമായ ഭാഗം തൊണ്ടല്ല, കുരുവല്ല, ദശയാണ് എന്നാദ്യം തോന്നും. പിന്നെ ആലോചിക്കുമ്പോൾ മനസ്സിലാകും, ദശ എന്തിൽനിന്നുണ്ടായോ അതിൽനിന്നുതന്നെയാണ് തൊണ്ടും കുരുവും ഉണ്ടായിട്ടുള്ളത് എന്ന്.

അമ്മാതിരി, അദ്ധ്യാത്മജീവിതത്തിലും ആദ്യം നേതി നേതി എന്നു വിചാരം ചെയ്യണം; ജീവനല്ല, ജഗത്തല്ല, എന്നിങ്ങനെ. ബ്രഹ്മംമാത്രം സത്യം, ബാക്കിയൊക്കെ അസത്യം! പിന്നീടനുഭവമാകും, ദശയുണ്ടാകുന്ന വസ്തുവിൽനിന്നുതന്നെയാണ് തൊണ്ടും കുരുവും ഉണ്ടാകുന്നത് എന്ന്; ഏതൊരു സത്യത്തിൽനിന്നാണോ ബ്രഹ്മമെന്ന ബോധമുളവാകുന്നത്, അതിൽനിന്നുതന്നെയാണ് ജീവനും ജഗത്തും ഉണ്ടാകുന്നത് എന്ന്. നിത്യവും ലീലയും ഒന്നിൻെറ തന്നെ ഭിന്നഭാവങ്ങളാണ്. അതുകൊണ്ടു ജീവജഗദ്വിശിഷ്ടമാണ് ബ്രഹ്മം എന്നു രാമാനുജൻ പറയുന്നു. ഇതാണ് വിശിഷ്ടാദ്വൈത വാദം.

## അദ്ധ്യായം ആറ്

### ഈശ്വരദർശനം

ശ്രീരാമ: (മാസ്റ്ററോട്) ഞാൻ ഈശ്വരനെ പ്രത്യക്ഷമായി കാണുന്നു. ഞാൻ പിന്നെയെന്തു വിചാരം ചെയ്യാനാണ്! അദ്ദേഹംതന്നെയാണ് ഇതെല്ലാമായിത്തീർന്നിരിക്കുന്നത് എന്ന് ഞാൻ കാണുന്നു. ജീവനായും ജഗത്തായും തീർന്നിരിക്കുന്നത് അദ്ദേഹംതന്നെ.

പക്ഷേ തന്നുള്ളിലെ ചൈതന്യം ഉണരാതെ പരമചൈതന്യത്തെ അറിയാൻ കഴിയുകയില്ല. വിചാരം ചെയ്യുന്നതെത്ര നാൾ? *ഈശ്വരനെ കാണാത്ത കാലത്തോളം. 'ഈശ്വരനാണെല്ലാമായിരിക്കുന്നത് എന്ന് ഞാനിതാ കാണുന്നു' എന്ന് വെറുതെ വായ്കൊണ്ടു പറഞ്ഞതുകൊണ്ടായില്ല. ഈശ്വരകൃപയാ ചൈതന്യം ഉണർന്നുകിട്ടണം. ചൈതന്യം ഉണർന്നാൽ സമാധി ലഭിക്കുന്നു. പലപ്പോഴും ദേഹത്തെത്തന്നെ മറന്നുപോകുന്നു. കാമിനീകാഞ്ചനത്തിൻെറ മേൽ ആസക്തി ഉണ്ടായിരിക്കയില്ല. ഈശ്വരകഥകളൊഴിച്ചു മറ്റൊന്നും ഇഷ്ടപ്പെടുകയില്ല. വിഷയവാർത്ത കേട്ടാൽ വേദന തോന്നും. ആന്തരചൈതന്യം ഉണർന്നാൽ പരമചൈതന്യം അറിയാറാകും.

(അവതാരവാദവും പ്രത്യക്ഷവും)

വാദം അവസാനിച്ചപ്പോൾ ശ്രീരാമകൃഷ്ണൻ മാസ്റ്ററോടു പറഞ്ഞു: 'യുക്തിവിചാരംകൊണ്ടു കിട്ടുന്ന അറിവ് ഒരു തരവും ഈശ്വരനെ ധ്യാനിച്ചുകിട്ടുന്ന അറിവ് വേറൊരു തരവും ആണെന്നു ഞാൻ കാണുന്നു. ഈശ്വരൻ സ്വയം ദർശനമരുളുമ്പോൾ കിട്ടുന്ന

---

* ബ്രഹ്മൻ ശ്രേയഃപരിശ്രാമഃ പുംസോ മദ്ദർശനാവധി. ഭാഗ. 2.9.20

അറിവ്, അതൊന്നു തരം വേറെ. ഈശ്വരൻതന്നെ കാണിച്ചുതരുന്ന പക്ഷം - ഈശ്വരൻ എങ്ങനെയാണ് മാനുഷവേഷമെടുത്തു ലീലയാടുന്നത്, അവതാരം സാധിക്കുന്നത് - എന്നൊക്കെ കാണിച്ചുതരുന്ന പക്ഷം, പിന്നെ, യുക്തിവിചാരം ചെയ്യേണ്ടുന്ന ആവശ്യമില്ല; ആർക്കും പറഞ്ഞു മനസ്സിലാക്കിക്കൊടുക്കേണ്ടതായിട്ടുമില്ല. അതെങ്ങനെയെന്നറിയാമോ? ഇരുട്ടുമുറിയിൽപ്പെട്ട ഒരാൾ തീപ്പെട്ടി ഉരച്ചുകൊണ്ടേയിരിക്കുമ്പോൾ പെട്ടെന്നു വെളിച്ചം തരുന്നെങ്കിൽ നമ്മുടെ സർവ്വസംശയങ്ങളും നീങ്ങും. ഇത്തരം വെറും തർക്കംകൊണ്ട് ആർക്കെങ്കിലും ഈശ്വരനെ അറിയാനൊക്കുമോ?

(കാളിയും ബ്രഹ്മവും)

ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ അടുത്തുവിളിച്ചിരുത്തി കുശലപ്രശ്നം ചെയ്തു; പല വിധത്തിലും സ്നേഹം കാണിച്ചു.

നരേന്ദ്രൻ: (ശ്രീരാമകൃഷ്ണനോട്) എന്ത്, ഞാൻ മൂന്നു നാലു ദിവസം കാളിയെ ധ്യാനിച്ചിട്ടും ഒന്നും ഉണ്ടായില്ലല്ലോ?

ശ്രീരാമ: ക്രമേണ ഉണ്ടാവും. കാളി മറ്റൊന്നുമല്ല; ബ്രഹ്മംതന്നെ കാളി. കാളി ആദ്യാശക്തിയാണ്. നിഷ്ക്രിയമായിരിക്കുമ്പോൾ ഞാനതിനെ ബ്രഹ്മമെന്നു വിളിക്കുന്നു. സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുമ്പോൾ ശക്തിയെന്നു വിളിക്കുന്നു, കാളിയെന്നും വിളിക്കുന്നു. നീ ബ്രഹ്മം എന്നു പറയുന്നതിനെത്തന്നെ ഞാൻ കാളിയെന്നു പറയുന്നു.

ബ്രഹ്മവും കാളിയും അഭിന്നമാണ്. അഗ്നിയും അതിൻെറ ദാഹകശക്തിയുംപോലെ. അഗ്നിയെക്കുറിച്ചു നിനച്ചാൽ അതിൻെറ ദാഹകശക്തിയെക്കുറിച്ചും നിനയ്ക്കണം. ബ്രഹ്മവും ശക്തിയും രണ്ടല്ല. ബ്രഹ്മത്തെത്തന്നെയാണ് ഞാൻ ശക്തിയെന്നും കാളിയെന്നും വിളിക്കുന്നത്.

രാത്രി കുറെയേറെയായി. ഗിരീശന് തീയേറ്ററിൽ പോകണം. അതുകൊണ്ട് അദ്ദേഹം ഹരിപദനോടു പറഞ്ഞു: 'അനിയാ, ഒരു വണ്ടി വിളിച്ചുകൊണ്ടുവന്നു കൊടുക്കൂ. എനിക്കു തീയേറ്ററിൽ പോകണം.'

ശ്രീരാമ: (ചിരിച്ചുകൊണ്ട്) കേട്ടോ? ഒരു വണ്ടി - മറക്കരുത്. (എല്ലാവരും ചിരിക്കുന്നു)

ഹരിപദൻ: (ചിരിച്ചുകൊണ്ട്) അതെ, ഞാൻ വണ്ടി വിളിക്കാനാണ് പോണത്. പിന്നെ മറക്കുമോ?

ഗിരീശൻ: (ശ്രീരാമകൃഷ്ണനോട്) അങ്ങയെ ഇവിടെ വിട്ടിട്ട് എനിക്കു തീയേറ്ററിൽ പോകേണ്ടതായ് വന്നല്ലോ!

ശ്രീരാമ: അങ്ങനെയല്ല. ഇങ്ങും അങ്ങും രണ്ടിടത്തും നീ പിടിച്ചു കൊണ്ടിരിക്കണം. ജനകരാജാവ് ഇങ്ങുമങ്ങും പിടിച്ചുകൊണ്ടിരുന്നു; 'പാത്രം നിറയെ പാലും കുടിച്ചിരുന്നു.' (എല്ലാവരും ചിരിക്കുന്നു.)

ഗിരീശൻ: തീയേറ്ററും മറ്റും ചെറുപ്പക്കാരെ ഏല്പിക്കാൻ ആലോചി ക്കുകയായിരുന്നു.

ശ്രീരാമ: അതൊന്നും വേണ്ട. ഒക്കെ ഭേഷായിരിക്കുന്നു. പലർക്കും ഇതുകൊണ്ട് ഉപകാരമുണ്ടാകുന്നുണ്ട്.

നരേന്ദ്രൻ: (മെല്ലെ) ഇതാ ഇപ്പോൾ ഈശ്വരനാണ്, അവതാരമാണ് എന്നൊക്കെ അദ്ദേഹത്തെപ്പറ്റി പറഞ്ഞതേയുള്ളു! എന്നിട്ടിതാ തീയേറ്ററിലേക്കു പായുന്നു!

ശ്രീരാമകൃഷ്ണദേവൻ നരേന്ദ്രനെ അടുത്തിരുത്തി ഉറ്റുനോക്കി ക്കൊണ്ടിരുന്നു: എന്നിട്ടു പെട്ടെന്ന് കുറച്ചുകൂടി ശിഷ്യനോടു ചേർന്നിരുന്നു. നരേന്ദ്രൻ അവതാരത്തെ അംഗീകരിക്കുന്നില്ല; പക്ഷേ, അതുകൊണ്ടെന്ത്? ശ്രീരാമകൃഷ്ണൻെറ വാത്സല്യം പിന്നെയും വർദ്ധിച്ചതേയുള്ളു. നരേന്ദ്രൻെറ മേൽ കൈയ് വെച്ചുകൊണ്ട് ശ്രീരാമ കൃഷ്ണൻ ചൊല്ലി:

> രാധേ, നിന്നന്തസ്സിന്നേറ്റു ക്ഷതമെങ്കിൽ
> ഞങ്ങൾക്കുമാത്മാഭിമാനമുണ്ട്.

(വിചാരവും ഈശ്വരലാഭവും)

ശ്രീരാമ: (നരേന്ദ്രനോട്) വാദിക്കുന്നിടത്തോളം കാലം ഈശ്വരനെ പ്രാപിച്ചിട്ടില്ല. നിങ്ങളിരുവരും തർക്കിച്ചുകൊണ്ടിരുന്നു. എനിക്കത് ഇഷ്ടപ്പെട്ടില്ല.

അടിയന്തരവീട്ടിൽ ഒച്ച എത്രനേരം കേൾക്കാം? ആളുകൾ ഉണ്ണാ നിരിക്കുന്നതുവരെ. ചോറും കൂട്ടാനും വിളമ്പി ഊണു തുടങ്ങിയാൽ ബഹളം ഒട്ടുമുക്കാലും ഒതുങ്ങും. (എല്ലാവരും ചിരിക്കുന്നു.) പലഹാരങ്ങൾ വിളമ്പിയാലോ, ഒച്ച പിന്നെയും കുറയും. പായസം ഇലയിൽ ഒഴിച്ചുകഴിഞ്ഞാൽ, 'സൂപ്സാപ്' ശബ്ദം മാത്രം. ഊണു കഴിഞ്ഞാൽപ്പിന്നെ പതുക്കെ ഉറക്കം ആരംഭിക്കുകയായി. അപ്പോ

ളൊക്കെ നിശ്ശബ്ദം.

ഈശ്വരനോട് അടുക്കുംതോറും തർക്കം കുറഞ്ഞുവരും. അദ്ദേഹത്തെ പ്രാപിച്ചുകഴിഞ്ഞാൽ ശബ്ദം, വാദവും തർക്കവും, അവസാനിക്കുന്നു. അപ്പോൾ നിദ്ര. സമാധി!

ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ തൊട്ടുതലോടി, വാത്സല്യത്തോടെ താടിയിൽ തടവിക്കൊണ്ട്, 'ഹരി ഓം, ഹരി ഓം , ഹരി ഓം' എന്നു ജപിച്ചു.

ശ്രീരാമകൃഷ്ണദേവൻ എന്താണിങ്ങനെ ചെയ്യുന്നതും പറയുന്നതും? അദ്ദേഹം നരേന്ദ്രനിൽ സാക്ഷാൽ നാരായണനെ കാണുന്നോ? ഇതിൻെറ പേരോ മനുഷ്യനിൽ ഈശ്വരദർശനമെന്നത്? എന്തൊരാശ്ചര്യം! നോക്കിക്കൊണ്ടിരിക്കെ ഗുരുദേവൻെറ ദേഹബോധം പൊയ്ക്കൊണ്ടിരിക്കുന്നു. അർദ്ധബാഹ്യദശ എന്നാണതിനു പേര്, ശ്രീ ഗൗരാംഗന് ഈ ഭാവം അനുഭവപ്പെട്ടിരുന്നു. ഇപ്പോഴും നരേന്ദ്രൻെറ കാലിന്മേലാണ് ശ്രീരാമകൃഷ്ണൻെറ കൈയ്. എന്ത്, ഉപായത്തിൽ നാരായണൻെറ കാലു തലോടുകയോ? വീണ്ടും കൈയ് മെയ് തലോടി. ഇത്രയെല്ലാം മെയ്യും കാലും തലോടുന്നതെന്തിന്? ഗുരുദേവൻ നാരായണസേവ ചെയ്യുകയോ, അതോ, ശിഷ്യനിൽ ശക്തിസഞ്ചാരം നടത്തുകയോ? അങ്ങനെയിരിക്കെ പിന്നെയും ഭാവം മാറി. കൈയ് കൂപ്പിക്കൊണ്ട് നരേന്ദ്രനോട് എന്തോ പറഞ്ഞു. അദ്ദേഹം അരുളി: 'ഒരു പാട്ടു പാടൂ. എന്നാലെനിക്കു സുഖമാകും. അല്ലാതെ ഞാനെങ്ങനെ എഴുന്നേല്ക്കും? ഗൗരൻ പ്രേമലഹരികൊണ്ടു മത്തൻ. നിത്തായ് എൻെറ.....

പിന്നെയും കുറച്ചുനേരം നിശ്ശബ്ദം; പാവപോലെ അനങ്ങാതെ ഇരുന്നു. വീണ്ടും ഭാവമത്തനായി പറഞ്ഞു: 'നോക്കൂ രാധേ, യമുനയിൽ വീഴാതെ സൂക്ഷിച്ചോളൂ. കൃഷ്ണപ്രേമത്താൽ ഉന്മത്ത!'

വീണ്ടും ഭാവവിഹ്വലൻ! അദ്ദേഹം അരുൾ ചെയ്തു:

കണ്ണൻ വസിക്കുന്ന കുഞ്ജത്തിലേക്കിനി
ഇങ്ങുനിന്നുണ്ടെത്ര ദൂരം തോഴീ?
തദ്ഗാത്രസൗരഭമെന്നരികത്തേയ്ക്കു
നിർഗ്ഗളിച്ചെത്തുകയാണു തോഴീ!
കാലു കഴയ്ക്കുന്നു മേല നടക്കുവാൻ
ആലസ്യമേറുന്നുവല്ലോ തോഴീ.

ശ്രീരാമകൃഷ്ണനിപ്പോൾ ലോകം തീർത്തും മറന്നു. ആരെയും ഓർമ്മയില്ല; മുമ്പിലിരിക്കുന്ന നരേന്ദ്രനെയും ഓർമ്മയില്ല. താനെവിടെ

യാണിരിക്കുന്നത് എന്നുപോലും ബോധമില്ല. പ്രാണനിപ്പോൾ ഈശ്വരനിൽ ലയിച്ചുപോയി. 'മദ്ഗതാന്തരാത്മാ.'

'ഗൗരാംഗൻ പ്രേമലഹരിയാൽ ഉന്മത്തൻ.' എന്നും പറഞ്ഞു പെട്ടെന്ന് ഹുങ്കാരത്തോടെ എഴുന്നേറ്റു! വീണ്ടും ഇരുന്നു: എന്നിട്ടു പറഞ്ഞു: 'അതാ ഒരു പ്രകാശം വരുന്നതായി കാണുന്നു; പക്ഷേ എവിടെനിന്നാണതു വരുന്നത് എന്ന് ഇപ്പോളെനിക്കു മനസ്സിലാകുന്നില്ല.'

പിന്നെ നരേന്ദ്രൻ പാടി:

നിന്മുഖദർശനം കൊണ്ടിന്നടിയന്റെ
സങ്കടമെല്ലാം നശിച്ചു നാഥാ.
മാന്ത്രികമാകും നിൻരൂപലാവണ്യത്താൽ
എൻ മനമാകെ മയങ്ങിപ്പോയി.
സപ്തലോകങ്ങളും നിന്നെ ദർശിക്കുവാൻ
അത്തൽ മറന്നു വസിക്കയല്ലോ.
ആകയാൽ പാവമീയെന്റെ കാര്യത്തിലു -
മോതുവാനെന്തുള്ളു ലോകനാഥാ?

പാട്ടു കേട്ടുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണദേവൻ ബാഹ്യപ്രപഞ്ചം മറന്നു. വീണ്ടും കണ്ണുകളടഞ്ഞു; ദേഹം നിഃസ്പന്ദം. ഗുരുദേവൻ സമാധിയിൽ.

സമാധിയുണർന്നപ്പോൾ ചോദിച്ചു: 'ആരെന്നെ കൂട്ടിക്കൊണ്ടുപോകും?' കൂട്ടുകാരനെ കണ്ടില്ലെങ്കിൽ ഒരു കുട്ടി എങ്ങനെ പരിഭ്രമിക്കുമോ അങ്ങനെ.

നേരം വളരെ ഇരുട്ടി. ഫാൽഗുനമാസത്തിലെ കൃഷ്ണദശമി. ഇരുണ്ട രാത്രി. ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരം കാളീക്ഷേത്രത്തിലേക്കു പോവുകയായി. ഗുരുദേവൻ വണ്ടിയിൽ കയറാൻ തുടങ്ങുന്നു. ഭക്തന്മാർ വണ്ടിയുടെ അടുത്തുനില്പുണ്ട്. അദ്ദേഹം കയറുന്നു. ഭക്തന്മാർ മെല്ലെ അദ്ദേഹത്തെ പിടിച്ചു കയറ്റുന്നു. ഇപ്പോഴും ഭാവവിവശൻ. വണ്ടി പുറപ്പെട്ടു. ഭക്തന്മാർ നോക്കിനിന്നു; അവർ തങ്ങളുടെ ഗൃഹങ്ങളിലേക്കു മടങ്ങുന്നു.

# അദ്ധ്യായം ഏഴ്

**ഭക്തഹൃദയത്തിൽ**

തലയ്ക്കുമീതെ താരാദീപിതമായ ഇരുണ്ട വിണ്ടലം. അകക്കാമ്പിൽ ഗുരുദേവൻെറ അദ്ഭുതചിത്രം; സ്മൃതിമണ്ഡലത്തിൽ ഭക്തസമ്മേളനം. കൺമുമ്പിൽ, മോഹനസ്വപ്നംപോലെ ആ പ്രേമമേള. കല്ക്കത്തയിലെ രാജപാതയിൽക്കൂടി ഗൃഹാഭിമുഖം ഭക്തന്മാർ പൊയ്ക്കൊണ്ടിരിക്കുന്നു. ചിലർ സുഖമായി വസന്തമാരുതനുമേറ്റ് ആ പാട്ടും പാടിക്കൊണ്ടു പോകുന്നു:

നിന്മുഖദർശനം കൊണ്ടിന്നടിയൻെറ
സങ്കടമെല്ലാം നശിച്ചു നാഥാ

മാസ്റ്റർ ഈ വിധം ചിന്തിച്ചുകൊണ്ടു നടന്നു: 'വാസ്തവത്തിൽ ഈശ്വരൻ മാനുഷദേഹം ധരിച്ചുവരുമോ? അനന്തം സാന്തമാകുമോ? തർക്കം പലതു നടന്നു എന്തു മനസ്സിലായി? വാദംകൊണ്ട് യാതൊന്നും മനസ്സിലായില്ല.

ശ്രീരാമകൃഷ്ണദേവൻ അതസ്സലായിട്ട് പറഞ്ഞു. 'വാദിക്കുന്നിടത്തോളം കാലം വസ്തുലാഭം ഉണ്ടാവുകയില്ല; അത്രകാലം ഈശ്വരനെ പ്രാപിക്കാനാവില്ല.' എന്ന്. അതുതന്നെ നേര്. മനുഷ്യന് മൂഴക്കു മൂളയുണ്ട്; അതുവഴി ഈശ്വരകാര്യങ്ങൾ അറിയാമെന്നോ? ഇടങ്ങഴി കൊള്ളുന്ന പാത്രത്തിൽ നാലിടങ്ങഴി പാലൊഴിക്കാൻ കഴിയുമോ? എന്നാൽ പിന്നെ എങ്ങനെ അവതാരത്തിൽ വിശ്വസിക്കാൻ സാധിക്കും? ഗുരുദേവൻ പറഞ്ഞു, ഈശ്വരൻ പെട്ടെന്നങ്ങു കാണിച്ചുതന്നാൽ ഒറ്റയടിക്കു ഒക്കെ മനസ്സിലാകും, എന്ന്. ഗേഥേ മരണശയ്യയിൽ കിടന്നുകൊണ്ട് പറഞ്ഞു, 'പ്രകാശം, അതിപ്രകാശം!' ഭഗവാൻ പെട്ടെന്ന് വിളക്കു കൊളുത്തിത്തന്നാൽ, 'ഛിദ്യന്തേ സർവ്വസംശയാഃ,' സംശയങ്ങളൊക്കെ അകലും. പലസ്തീനിലെ മൂഢന്മാരായ മുക്കുവന്മാർ യേശുനാഥനെ പൂർണ്ണാവതാരമെന്നു കണ്ടതുപോലെയോ അഥവാ ശ്രീവാസാദിഭക്തന്മാർ ശ്രീഗൗരാംഗനെ പൂർണ്ണാവതാരമെന്ന് മനസ്സിലാക്കിയതുപോലെയോ, നമുക്കും അറിയാൻ കഴിയും.

ഭഗവാൻ പെട്ടെന്നു കാണിച്ചുതന്നില്ലെങ്കിൽ പിന്നെയെന്താണു വഴി? ശ്രീരാമകൃഷ്ണദേവൻ അങ്ങനെ' അരുളിച്ചെയ്തിട്ടുള്ള സ്ഥിതിക്ക് അവതാരത്തിൽ ഞാൻ വിശ്വസിക്കും. അദ്ദേഹംതന്നെ പഠിപ്പിച്ചുതന്നിട്ടുണ്ട്, വിശ്വാസം, വിശ്വാസം, വിശ്വാസം. ഗുരുവാക്യത്തിൽ വിശ്വാസം.

'അങ്ങയെ ഞാനെൻെറ ജീവിതത്തിലെ ധ്രുവപദമാക്കി;
ഇക്കടലിൽ ഇനിയാർക്കുമെന്നെ വഴിപിഴപ്പിക്കാൻ കഴിയില്ല.'

ഈശ്വരകൃപകൊണ്ട് എനിക്കദ്ദേഹത്തിൻെറ വാക്കുകളിൽ വിശ്വാസം ജനിച്ചിരിക്കുന്നു. ഞാൻ വിശ്വസിക്കും. മറ്റുള്ളവർ എന്തു വേണമെങ്കിലും ചെയ്യട്ടെ. ദേവദുർല്ലഭമായ ഈ വിശ്വാസം ഞാനെന്തിനു കൈയ്വിടണം? തർക്കമെവിടെ നില്ക്കട്ടെ, ജ്ഞാനചർച്ച ചെയ്താലെന്താ? വേറൊരു 'ഫോസ്റ്റ്' ആകാമല്ലോ? ഏകാന്തനിശ്ശബ്ദമായ രാത്രിയിൽ വാതായനംവഴി പനിമതിയുടെ പാൽക്കതിരുകൾ ഉള്ളിൽക്കടക്കും; ഏകാകിയായ ഫോസ്റ്റ് മുറിക്കുള്ളിലിരുന്ന്., 'ഹാ കഷ്ടം, ഒന്നുമറിയാൻ കഴിഞ്ഞിട്ടില്ല; ശാസ്ത്രവും ദർശനവുമൊക്കെ വെറുതെ പഠിച്ചു. ഈ ജീവിതം നിന്ദ്യം!' എന്നും പറഞ്ഞ് ആത്മഹത്യ ചെയ്യാൻ വിഷക്കുപ്പി കൈയിലെടുക്കും. അതുമാതിരിയാകാമായിരിക്കും അല്ലെങ്കിൽ അലാസ്റ്ററെപ്പോലെ, അജ്ഞാനത്തിൻെറ ഭാരം താങ്ങാനാവാഞ്ഞ് കല്ലിന്മേൽ തലയുംവെച്ച് മരണവും കാത്തിരിക്കാമല്ലേ? ഇല്ല, ഈ ഭയങ്കരപണ്ഡിതന്മാരെപ്പോലെ മൂഴക്ക് ബുദ്ധികൊണ്ട് ഈ രഹസ്യം ഭേദിച്ചുപോകേണ്ട ആവശ്യം എനിക്കില്ല. ഇടങ്ങഴിപ്പാത്രത്തിൽ നാലിടങ്ങഴി പാൽ കൊള്ളുന്നില്ല എന്നു പറഞ്ഞുചാകാൻ പോകേണ്ട ആവശ്യവും എനിക്കില്ല. ഉത്തമമായ ഉപദേശമിതാണ്, ഗുരുവാക്യത്തിൽ വിശ്വാസം. എൻെറ ഭഗവാനേ, എനിക്കാ വിശ്വാസമരുളിയാലും. എന്നെയിങ്ങനെ വെറുതെയിട്ടു കറക്കല്ലേ. ആവാത്തതു തേടിനടക്കാനും ഇടയാക്കൊല്ലേ. 'അവിടുത്തെ പാദപദ്മത്തിൽ ശുദ്ധമായ ഭക്തി, നിർമ്മലവും അഹേതുകവുമായ ഭക്തി ഉണ്ടാകുമാറാകണം. അവിടുത്തെ ഭുവനമോഹിനിയായ മായ എന്നെ മോഹിപ്പിക്കായ്കവേണം' എന്നു ഗുരുദേവൻ പഠിപ്പിച്ചത് സാധിക്കാൻ എന്നെ അനുഗ്രഹിച്ചാലും.''

ശ്രീരാമകൃഷ്ണൻെറ അദൃഷ്ടപൂർവ്വമായ ആ വാത്സല്യത്തിൻെറ കാര്യം വീണ്ടും നിനച്ചുകൊണ്ട്, ഇരുളടഞ്ഞ ആ രാത്രിയിൽ രാജപാതയിൽക്കൂടി മാസ്റ്റർ വീട്ടിലേക്കു മടങ്ങുന്നു. അദ്ദേഹം

വിചാരിച്ചു: 'എന്തൊരു കാരുണ്യം! ഗിരീശൻ തീയേറ്ററിലേക്കു പോകും, എന്നാലും അദ്ദേഹത്തിൻെറ ഗൃഹത്തിൽ പോകണം! അതുമാത്രമോ? 'സർവ്വവും ത്യജിക്കുക, വീടും ഭാര്യയും ലൗകികകർമ്മങ്ങളുമെല്ലാം എനിക്കുവേണ്ടി ഉപേക്ഷിച്ച് സന്ന്യാസം സ്വീകരിക്കുക.' എന്നിനിയും അദ്ദേഹം പറയുന്നില്ല. ഇതിൻെറ അർത്ഥം, സമയംവരാതെ ത്യജിച്ചാൽ വിഷമിക്കും എന്നാണെന്ന് എനിക്കു മനസ്സിലായി. ഗുരുദേവൻതന്നെ അരുളിച്ചെയ്യാറുള്ളതുപോലെ, വ്രണം നേരെ ഉണങ്ങുംമുമ്പ് പൊറ്റൻ പൊളിച്ചുകളഞ്ഞാൽ ചോര വരും, വേദനയുണ്ടാകും. എന്നാൽ വ്രണം ഉണങ്ങിക്കഴിഞ്ഞാലോ, പൊറ്റൻ താനേ പൊഴിഞ്ഞുപോകും. അന്തർദൃഷ്ടിയില്ലാത്ത സാധാരണയാളുകളാണ്, 'ഈ നിമിഷം ഒക്കെ ത്യജിക്കുക' എന്നു പറയുന്നത്. ഇദ്ദേഹം സദ്ഗുരു, അഹേതുകകൃപാസിന്ധു, പ്രേമസമുദ്രം; ജീവന് മംഗളമുണ്ടാവുന്നതിനുവേണ്ടി അല്ലും പകലും പ്രയത്നിക്കുന്നു.

ഗിരീശന് എന്തൊരു വിശ്വാസം! രണ്ടു ദിവസം കണ്ടപ്പൊഴേയ്ക്കും പറഞ്ഞു: 'പ്രഭോ, അവിടുന്നുതന്നെ ഈശ്വരൻ; മാനുഷദേഹം സ്വീകരിച്ചു വന്നിരിക്കുകയാണ്, എൻെറ പരിത്രാണത്തിനുവേണ്ടി.' ഗിരീശൻ പറയുന്നതു സത്യംതന്നെ. ഈശ്വരൻ മനുഷ്യദേഹമെടുത്തു വന്നില്ലെങ്കിൽ, സ്വജനത്തെപ്പോലെ ആര് നമുക്കു ജ്ഞാനോപദേശം ചെയ്യും? ഈശ്വരൻ മാത്രമാണ് സത്യം, ബാക്കിയൊക്കെ നിസ്സാരം എന്നാരു മനസ്സിലാക്കിത്തരും? പതിതനും ദുർബ്ബലനുമായ സന്താനത്തെ ആരു കൈയ്കൊടുത്ത് ഉയർത്തും? കാമിനീകാഞ്ചനാസക്തനും മൃഗസമാനസ്വഭാവനുമായ മനുഷ്യനെ വീണ്ടും പണ്ടേപ്പോലെ അമൃതത്വത്തിന് അധികാരിയാക്കുന്നതാർ? ഈശ്വരൻ മനുഷ്യനായി വന്നു കൂടെക്കൊണ്ടുനടന്നില്ലെങ്കിൽ ഈശ്വരനെയൊഴിച്ച് മറ്റൊന്നും ഇഷ്ടപ്പെടാത്ത ആളുകൾ, തദ്ഗതാന്തരാത്മാക്കൾ, അവരെങ്ങനെ നാൾ നയിക്കും? അതിനാൽ,

പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ.

എന്തൊരു സ്നേഹം! നരേന്ദ്രനുവേണ്ടി ഭ്രാന്തൻ, നാരായണനുവേണ്ടി കേഴുന്നു! അദ്ദേഹമരുളുന്നു: 'ഇവരും മറ്റു കുട്ടികളും - രാഖാൽ ഭവനാഥൻ, പൂർണ്ണൻ, ബാബുരാമൻ തുടങ്ങിയവർ - സാക്ഷാൽനാരായണന്മാരാണ്; എനിക്കുവേണ്ടി ദേഹം ധരിച്ചുവന്നിരിക്കുകയാണ്!' ഈ പ്രേമം മാനുഷപ്രേമമല്ല; ഇത് ഈശ്വരപ്രേമമാണ്.

ഈ കുട്ടികൾ പരിശുദ്ധരാണ്, അന്യഭാവത്തിൽ സ്ത്രീകളെ സ്പർശിച്ചിട്ടേയില്ല. ലൗകികകാര്യങ്ങൾ ചെയ്ത് ലോഭം, അഹങ്കാരം, ഹിംസ ഇത്യാദികളൊന്നും വളർന്നിട്ടില്ല. അതിനാൽ കുട്ടികളുടെ ഉള്ളിൽ ഈശ്വരപ്രകാശം കൂടുതലുണ്ട്. എന്നാൽ ആർക്കുണ്ടീ ദൃഷ്ടി? ഗുരുദേവന് അന്തർദൃഷ്ടിയുണ്ട്. സമസ്തവും കാണുന്നു: വിഷയാസക്തനാര്, ആരു സരളൻ, ആര് ഉദാരൻ, ഈശ്വരഭക്തൻ എന്നൊക്കെ. അതുകൊണ്ടാണ് ഇമ്മാതിരി ഭക്തന്മാരെ കണ്ടാൽ സാക്ഷാൽ നാരായണനെന്നറിഞ്ഞു സേവ ചെയ്യുന്നത്. അവരെ കുളിപ്പിക്കാൻ, ഉറക്കാൻ, കാണാൻ വേണ്ടി കരയുന്നു. ഓടിയോടി കല്ക്കത്തയ്ക്കു വരുന്നു. ആളുകളോട് ഇവരെ പ്രശംസിച്ചു പറയുന്നു, കല്ക്കത്തയിൽനിന്നും ഇവരെ വണ്ടിയിൽ കൂട്ടിക്കൊണ്ടുവരുവാനായിട്ട്. 'ഇവരെ ക്ഷണിച്ചുകൊണ്ടുവന്നു ഭക്ഷണം കൊടുത്താൽ നിങ്ങൾക്കു നന്മയുണ്ടാകും,' എന്ന് ഗൃഹസ്ഥഭക്തന്മാരോട് എപ്പോഴും പറയും. ഇത് എന്താ കപടസ്നേഹമാണോ? അതോ പരിശുദ്ധമായ ഈശ്വരപ്രേമമോ മൃത്പ്രതിമയിൽ ഷോഡശോപചാരങ്ങളോടുകൂടി എന്തെല്ലാം പൂജയും സേവയും ചെയ്യുന്നു; അപ്പോൾപ്പിന്നെ പരിശുദ്ധമായ മനുഷ്യദേഹത്തിൽ എന്തുകൊണ്ട് പാടില്ല? അതും പോരാത്തതിന് ഇവരെല്ലാം ഭഗവാൻെറ ലീലാസഹചരന്മാരുമാണ്; ജന്മജന്മാന്തരങ്ങളിലെ പാർഷദന്മാർ.

നരേന്ദ്രനെ കണ്ടുകൊണ്ടിരിക്കെ ബാഹ്യലോകം വിസ്മരിക്കപ്പെട്ടു. ക്രമേണ നരേന്ദ്രനെന്ന വ്യക്തിയും വിസ്മൃതനായി; ബാഹ്യമനുഷ്യൻ മറക്കപ്പെട്ടു; യഥാർത്ഥമനുഷ്യൻ കാണപ്പെട്ടു. അഖണ്ഡസച്ചിദാനന്ദത്തിൽ മനസ്സു ലയിച്ചുപോയി. ആ ദർശനത്താൽ അപ്പോൾ വിസ്മയം പൂണ്ട് നിസ്പന്ദനായി നിശ്ശബ്ദനായിരുന്നു. ചിലപ്പോൾ, 'ഓം ഓം' എന്ന് ഉച്ചരിച്ചുകൊണ്ടിരിക്കും. ചിലപ്പോൾ ബാലനെപ്പോലെ 'അമ്മേ, അമ്മേ,' എന്നു വിളിച്ചുകൊണ്ടിരിക്കും. നരേന്ദ്രനിൽ ആ സച്ചിദാനന്ദത്തിൻെറ പ്രകാശനം കൂടുതൽ കാണുന്നു. നരേന്ദ്രൻ, നരേന്ദ്രൻ എന്നും പറഞ്ഞ് ഉന്മത്തനാകുന്നു.

നരേന്ദ്രൻ അവതാരത്തെ സ്വീകരിക്കുന്നില്ല. അതുകൊണ്ട് അദ്ദേഹത്തിനെന്തുവന്നു? ദിവ്യചക്ഷുസ്സാണ് ഗുരുദേവൻ; അദ്ദേഹം കണ്ടു, 'ഈശ്വരൻ നമ്മുടെ സ്വന്തം ആൾ; അദ്ദേഹം നമ്മുടെ സ്വന്തം പെറ്റമ്മ, പോറ്റമ്മയല്ല." എന്നു കരുതുന്നയാൾക്ക്, 'എന്ത്, ഈശ്വരൻ എനിക്കു വേണ്ടതു മനസ്സിലാക്കിത്തരികയില്ലേ? അദ്ദേഹം ഉടനടി

വിളക്കു കൊളുത്തി എനിക്ക് എല്ലാം കാണിച്ചുതരികയില്ലയോ?' എന്നു പരിഭവം തോന്നുന്നത് സ്വാഭാവികമാണ്' എന്ന്. അതു മനസ്സിലാക്കിയിട്ടാണ് ഗുരുദേവൻ ചൊല്ലിയത്, 'രാധ പരിഭവിക്കുന്നെങ്കിൽ പരിഭവിക്കട്ടെ; ഞങ്ങൾക്കുമുണ്ട് ഞങ്ങളുടെ പരിഭവം,' എന്ന്.

ആത്മീയൻ, എന്നുവെച്ചാൽ പരമാത്മീയൻ, ആയ ഈശ്വരനോടു പരിഭവിക്കാൻ വയ്യെങ്കിൽ പിന്നെ ആരോടു പരിഭവിക്കും? 'ഹേ നരേന്ദ്രനാഥൻ, ഭവാൻ ധന്യൻ' ഈ പുരുഷോത്തമന് അങ്ങയോട് എത്ര സ്നേഹം! അങ്ങയെ കണ്ടാൽ എത്ര വേഗം അദ്ദേഹത്തിന് ആദ്ധ്യാത്മികോദ്ദീപനമുണ്ടാകുന്നു!'

ഇപ്രകാരം ചിന്തിച്ചും ശ്രീരാമകൃഷ്ണനെ സ്മരിച്ചും ആ ഗംഭീര രാത്രിയിൽ ഭക്തന്മാർ സ്വഗൃഹങ്ങളിൽ മടങ്ങിയെത്തി.

## അദ്ധ്യായം എട്ട്

1885 ഏപ്രിൽ 6, തിങ്കളാഴ്ച

**ബലരാമമന്ദിരത്തിൽ**

നേരം മൂന്നുമണി കഴിഞ്ഞിട്ടു കുറെയേറെയായി. ചൈത്രമാസം. കഠിനമായ വെയിൽ. കൃഷ്ണസപ്തമി. ശ്രീരാമകൃഷ്ണൻ കല്ക്കത്തയിൽ ഭക്തഗൃഹത്തിൽ സമാഗതനായിരിക്കുന്നു. ഭക്തന്മാരെ കാണും; നിമുഗോസ്വാമിത്തെരുവിൽ ദേവേന്ദ്രൻെറ വീട്ടിൽ പോകും. ശ്രീരാമകൃഷ്ണൻ ഒന്നുരണ്ടു ഭക്തന്മാരോടൊരുമിച്ച് ബലരാമൻെറ സ്വീകരണമുറിയിൽ ഇരിക്കുന്നു; മാസ്റ്ററുമായി സംസാരിക്കുന്നു.

ശ്രീരാമകൃഷ്ണൻ ഈശ്വരപ്രേമത്താൽ ദിവാനിശം മത്തനായി കഴിയുന്നു. അനുക്ഷണം ഭാവാവിഷ്ടനോ സമാധിസ്ഥനോ ആകുന്നു. ബാഹ്യലോകത്തിൽ മനസ്സ് പണ്ടേയില്ല. അന്തരംഗശിഷ്യന്മാർ തന്നെ അവരുടെ സ്വന്തമെന്ന് അറിയുന്നതുവരെ അവർക്കുവേണ്ടി വ്യാകുലനാണ്. അശക്തരായ ശിശുക്കളെക്കുറിച്ച് അച്ഛനുമമ്മയും വ്യാകുലരാകുന്നതുപോലെ; അവരെങ്ങനെയാണ് വളർന്ന് ആളാകുന്നത് എന്നു വിചാരപ്പെടുന്നതുപോലെ; അഥവാ, പക്ഷി തൻെറ കുഞ്ഞുങ്ങളെ തീറ്റിപ്പോറ്റാൻ കഷ്ടപ്പെടുംപോലെ.

ശ്രീരാമ: (മാസ്റ്ററോട്) മൂന്നു മണിക്ക് ഇവിടെ എത്താമെന്നു ഞാൻ പറഞ്ഞുപോയി; അതുകൊണ്ടു വന്നതാണ്. പക്ഷേ വലിയ ചൂട്.

മാസ്റ്റർ: അതെ, അവിടുന്നു വല്ലാണ്ട് കഷ്ടപ്പെട്ടിരിക്കണമല്ലോ!

ഭക്തന്മാർ ഗുരുദേവനെ വീശുന്നു.

ശ്രീരാമ: കൊച്ചുനരനും ബാബുരാമനും വേണ്ടിയാണ് ഞാനിവിടെ വന്നത്. നീയെന്താ പൂർണ്ണനെ കൊണ്ടുവരാഞ്ഞത്?

മാസ്റ്റർ: അയാൾക്ക് സദസ്സിൽ വരാനിഷ്ടമില്ല. വന്നാൽ നാലുപേരുടെ മുമ്പിൽവെച്ച് അയാളെ പുകഴ്ത്തും; എന്നിട്ടത് എങ്ങനെയെങ്കിലും വീട്ടിലറിയും, എന്നയാൾക്കു പേടിയാണ്.

(പണ്ഡിതന്മാരുടെയും സാധുക്കളുടെയും ശിക്ഷണം ഭിന്നം)

ശ്രീരാമ: അതെ, അതു നേരാണ്. വീട്ടുകാരോടു പറയുമെന്നുണ്ടെങ്കിൽ, ഇനി ഞാൻ അങ്ങനെ പറയുകയില്ല. ആട്ടെ, പൂർണ്ണനു നീ ആദ്ധ്യാത്മികോപദേശം കൊടുക്കുന്നുണ്ടെന്നു കേട്ടു, അതു കൊള്ളാം.

മാസ്റ്റർ: അതു കൂടാതെ വിദ്യാസാഗരൻെറ ഒരു പുസ്തകത്തിൽ ഇങ്ങനെ എഴുതിയിട്ടുമുണ്ട്:*

പ്രാണനേക്കാളുമധികമായ് ദൈവത്തെ
പാരാതെ നീയെന്നും കൂറിടേണം;
നിന്നെ നീ സ്നേഹിക്കുംപോലയൽക്കാരെയും
ഭിന്നത കൈയ്‌വിട്ടു സ്നേഹിക്കേണം.

ഈവക കാര്യങ്ങൾ പഠിപ്പിച്ചാൽ രക്ഷാകർത്താക്കൾ കോപിക്കുന്നെങ്കിൽ എന്തു ചെയ്യാൻ കഴിയും?

ശ്രീരാമ: അവരുടെയൊക്കെ പുസ്തകങ്ങളിൽ അമ്മാതിരി പല കാര്യങ്ങളും ഉണ്ടെന്നതു വാസ്തവംതന്നെ. പക്ഷേ, പുസ്തകം എഴുതിയ കൂട്ടർതന്നെ അത് ഉൾക്കൊള്ളുന്നില്ല. സാധുസംഗം ഉണ്ടായാൽ ഉൾക്കൊള്ളാൻ കഴിയും. യഥാർത്ഥത്തിൽ ത്യാഗിയായ സാധു ഉപദേശം നല്കിയാൽ, ആളുകളതു കേൾക്കും. വെറും പണ്ഡിതൻ പുസ്തകമെഴുതിയോ വായ്കൊണ്ടോ ഉപദേശിച്ചാൽ അത്രയ്ക്കൊന്നും ഉള്ളിൽ പതിയുകയില്ല. അടുത്ത് ഒരു ഭരണി നിറയെ ശർക്കര വെച്ചുകൊണ്ടിരിക്കുന്ന വൈദ്യൻ രോഗിയോട് ശർക്കര തിന്നരുത് എന്നു പറഞ്ഞാൽ രോഗി അത്ര ശ്രദ്ധിക്കുകയില്ല.

ആട്ടെ, പൂർണ്ണൻെറ നിലയെപ്പറ്റി നിനക്കെന്തു തോന്നുന്നു? അവന്

* With all thy soul love God above;
And as thyself thy neighbour love. (Selections)

ഭാവാവേശവും മറ്റും ഉണ്ടാകുന്നുണ്ടോ?

മാസ്റ്റർ: ഭാവാവേശത്തിൻെറ അടയാളം പുറമെ അങ്ങനെയൊന്നും കാണാറില്ല. ഒരു ദിവസം ഞാനയാളോട് അങ്ങു പറഞ്ഞ കാര്യം പറഞ്ഞു.

ശ്രീരാമ: എന്തു കാര്യം?

മാസ്റ്റർ: അവിടുന്നു പറഞ്ഞു, 'പാത്രം ചെറുതാണെങ്കിൽ ഭാവം ഒതുക്കാനാവില്ല; വലിയ പാത്രമാണെങ്കിൽ, അകത്ത് ശക്തിയായ ഭാവാവേശം ഉണ്ടായിരിക്കും, പക്ഷേ, പുറമെ ഒന്നും കാണുകയില്ല.' ഒരു വലിയ തടാകത്തിൽ ആനയിറങ്ങിയാൽ, അറിയുകയേ ഇല്ല; എന്നാലൊരു ചെറിയ കുളത്തിലാണെങ്കിൽ വെള്ളം ഇളകിമറിയും; ഓളംവെട്ടി വന്ന് കരയ്ക്കടിക്കും, അതുപോലെ, എന്നും അങ്ങു പറഞ്ഞിട്ടുണ്ട്.

ശ്രീരാമ: പൂർണ്ണൻ ഭാവമൊന്നും പുറത്തു കാണിക്കുകയില്ല. അവൻ ജാതി വേറെയാണ്. അവൻെറ മറ്റു ലക്ഷണങ്ങളൊക്കെ നല്ലതാണ്. എന്താ നിൻെറ അഭിപ്രായം?

മാസ്റ്റർ: അയാളുടെ കണ്ണു രണ്ടും ഉജ്ജ്വലം; പുറത്തേക്കു തുറിച്ചുനില്ക്കുന്നു.

ശ്രീരാമ: കണ്ണു രണ്ടും ഉജ്ജ്വലം; പുറത്തേക്കു തുറിച്ചുനില്ക്കുന്നു.

ശ്രീരാമ: കണ്ണു രണ്ടും ഉജ്ജ്വലമായതുകൊണ്ടു മാത്രമായില്ല. ഈശ്വരപുരുഷന്മാരുടെ കണ്ണു വേറെയാണ്. ആട്ടെ, എന്നെക്കണ്ടതിനുശേഷം അവനെന്താണു തോന്നിയത് എന്നു നീ ചോദിക്കുകയുണ്ടായോ?

മാസ്റ്റർ: ഉവ്വ്, ഞങ്ങളതിനെപ്പറ്റി സംസാരിച്ചു. കഴിഞ്ഞ നാലഞ്ചു ദിവസമായിട്ട് അയാളെന്നോടു പറയുന്നു, ഈശ്വരനെ ധ്യാനിക്കാൻ പുറപ്പെടുകയോ നാമം ജപിക്കാൻ തുടങ്ങുകയോ ചെയ്താൽ, തൻെറ കണ്ണിൽനിന്നു ജലം പൊഴിയുന്നു, രോമാഞ്ചമുണ്ടാകുന്നു, അത്ര ആനന്ദമാണ്, എന്നൊക്കെ.

ശ്രീരാമ: എങ്കിൽ പിന്നെയെന്തുവേണം?

ശ്രീരാമകൃഷ്ണനും മാസ്റ്ററും സ്വല്പസമയം മിണ്ടാതിരുന്നു. അതു കഴിഞ്ഞ് മാസ്റ്റർ പറഞ്ഞു: 'അയാൾ കാത്തുനില്പുണ്ട് - '

ശ്രീരാമ: ആര്?

മാസ്റ്റർ: പൂർണ്ണൻ. വീട്ടിൽ വാതില്ക്കൽ കാത്തുനില്പുണ്ടെന്നു തോന്നുന്നു. നമ്മളാരെങ്കിലും ആ വഴിയെ കടന്നുപോയാൽ ഓടി വരും; വന്നു നമസ്കരിച്ചുപോകും.

ശ്രീരാമ: ആഹാ! ആഹാ!

ശ്രീരാമകൃഷ്ണൻ തലയിണയിൽ ചാരിയിരുന്നു വിശ്രമിക്കുന്നു. മാസ്റ്ററുടെകൂടെ പന്ത്രണ്ടു വയസ്സായ ഒരു പയ്യനും വന്നിട്ടുണ്ട്; പേര് ക്ഷീരോദൻ എന്ന്. മാസ്റ്ററുടെ സ്കൂളിലാണ് പഠിക്കുന്നത്.

മാസ്റ്റർ: ഇവനൊരു നല്ല പയ്യനാണ്. ഈശ്വരകാര്യങ്ങൾ കേട്ടാൽ അവനു വലിയ ആനന്ദമാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) കണ്ണു രണ്ടും മാനിൻെറതുപോലെ.

ആ ബാലൻ ശ്രീരാമകൃഷ്ണൻെറ പാദത്തിൽ സ്പർശിച്ചുകൊണ്ടു നമസ്കരിച്ചു; അതു കഴിഞ്ഞ് ഭക്തിയോടുകൂടി അദ്ദേഹത്തിൻെറ കാലു തലോടി. അദ്ദേഹം ഭക്തന്മാരെക്കുറിച്ചു സംസാരിക്കുന്നു.

ശ്രീരാമ: (മാസ്റ്ററോട്) രാഖാലിപ്പോൾ വീട്ടിലാണ്. അവനും സുഖമില്ല; മേത്ത് ഒരു നീരു വന്നിരിക്കുന്നു. അവനൊരു കുട്ടിയുണ്ടാകാറായി എന്നു കേട്ടു.

പല്ടുവും വിനോദനും ശ്രീരാമകൃഷ്ണൻെറ മുമ്പിൽ ഇരിപ്പുണ്ട്.

ശ്രീരാമ: (പല്ടുവിനോട്, ചിരിച്ചുകൊണ്ട്) എന്താ നീ നിൻെറ അച്ഛനോട് പറഞ്ഞത്? (മാസ്റ്ററോട്) ഇവിടെ വരുന്ന സംഗതിയെക്കുറിച്ച് ഇവൻ ഇവൻെറ അച്ഛന് നല്ല മറുപടി കൊടുത്തു. (പല്ടുവിനോട്) നീയെന്തു പറഞ്ഞു?

പല്ടു: ഞാൻ പറഞ്ഞു, 'ഉവ്വ്. ഞാനദ്ദേഹത്തിൻെറ അടുക്കൽ പോകുന്നുണ്ട്; അതിലെന്താണു തെറ്റ്?' (ഗുരുദേവനും മാസ്റ്ററും ചിരിക്കുന്നു) ആവശ്യം വന്നാൽ അതിലപ്പുറവും ഞാൻ പറയും.

ശ്രീരാമ: (ചിരിച്ചുകൊണ്ട്, മാസ്റ്ററോട്) അരുതരുത്. അത്രയ്ക്കു പോകാൻ പാടുണ്ടോ?

മാസ്റ്റർ: ഇല്ല, അത്ര ദൂരം പോകാൻ പാടില്ല (ഗുരുദേവൻ ചിരിക്കുന്നു)

ശ്രീരാമ: (വിനോദനോട്) നിനക്കു സുഖമാണോ? ദക്ഷിണേശ്വരത്തേക്കു കണ്ടില്ലല്ലോ?

വിനോദന്‍: വരാന്‍ തുടങ്ങിയതാണ്; പക്ഷേ പേടിച്ച് പോന്നില്ല, സുഖമായിരുന്നില്ല; ഇപ്പോഴും നല്ല സുഖമില്ല.

ശ്രീരാമ: എന്‍റെ ഒപ്പം അങ്ങോട്ടു വാ. അവിടെ നല്ല കാറ്റ്. സുഖക്കേടൊക്കെ മാറും.

കൊച്ചുനരന്‍ വന്നുചേര്‍ന്നു. ഗുരുദേവന്‍ മുഖം കഴുകാന്‍ പോവുകയാണ്. കൊച്ചുനരന്‍ തോര്‍ത്തും എടുത്തുകൊണ്ട് ഗുരുദേവനു വെള്ളം ഒഴിച്ചുകൊടുക്കാന്‍ പുറകെ ചെന്നു. മാസ്റ്ററും കൂടെയുണ്ട്. കൊച്ചുനരന്‍ പടിഞ്ഞാറെ വരാന്തയില്‍ വടക്കേ മൂലയ്ക്ക് ഗുരുദേവന്‍റെ കാല്‍ കഴുകിക്കൊടുക്കുന്നു. മാസ്റ്റര്‍ അടുത്തുനില്ക്കുന്നുണ്ട്.

ശ്രീരാമ: വല്ലാത്ത ചൂട്.

മാസ്റ്റര്‍: അതെ.

ശ്രീരാമ: നീയെങ്ങനെയാണ് ആ കൊച്ചുമുറിക്കകത്തു കഴിച്ചുകൂട്ടുന്നത്? മുകളിലത്തെ മുറിയില്‍ വല്ലാത്ത ചൂടാവില്ലേ?

മാസ്റ്റര്‍: ഉവ്വ്, വല്ലാതെ ചൂടുപിടിക്കും.

ശ്രീരാമ: പോരെങ്കില്‍ നിന്‍റെ ഭാര്യയ്ക്ക് തലയ്ക്കു സുഖക്കേടുമാണ്. അവരെ തണുപ്പുള്ള മുറിയില്‍ താമസിപ്പിക്കണം.

മാസ്റ്റര്‍: അതെ. താഴത്തെ മുറിയില്‍ ഉറങ്ങാന്‍ ഞാന്‍ പറഞ്ഞേല്പിച്ചിട്ടുണ്ട്.

ശ്രീരാമകൃഷ്ണന്‍ സ്വീകരണമുറിയില്‍ തിരിച്ചുവന്നിരുന്നിട്ട് മാസ്റ്ററോട് ചോദിച്ചു: 'പോയ ഞായറാഴ്ച നീ അവിടെ വരാഞ്ഞതെന്താണ്?'

മാസ്റ്റര്‍: വീട്ടില്‍ വേറാരും ഉണ്ടായിരുന്നില്ല. വീട്ടുകാര്‍ക്കാണെങ്കില്‍ തലയ്ക്കു അസുഖവും. അവരെ നോക്കാന്‍ ആരുമില്ലായിരുന്നു.

ശ്രീരാമകൃഷ്ണന്‍ ഒരു വണ്ടിയില്‍ നിമുഗോസ്വാമി തെരുവില്‍ ദേവേന്ദ്രന്‍റെ വീട്ടിലേക്കു പോകുന്നു. കൂടെ കൊച്ചുനരന്‍, മാസ്റ്റര്‍ വേറെയും ഒന്നു രണ്ടു ഭക്തന്മാര്‍. ഗുരുദേവന്‍ പൂര്‍ണ്ണനെ കാണാന്‍ വ്യാകുലനായി; അദ്ദേഹം ആ യുവശിഷ്യനെക്കുറിച്ച് സംസാരിക്കാന്‍ തുടങ്ങി.

ശ്രീരാമ: (മാസ്റ്ററരോട്) ഒരു വലിയ സത്പാത്രം! അല്ലെന്നു വരികിൽ അവനുവേണ്ടി ഞാനെങ്ങനെ ജപം നടത്തും? അവനിതൊന്നും അറിയുന്നില്ല.

പൂർണ്ണനുവേണ്ടി ശ്രീരാമകൃഷ്ണൻ ബീജമന്ത്രം ജപിക്കുകയുണ്ടായി എന്നു കേട്ട് മാസ്റ്ററും മറ്റു ഭക്തന്മാരും ആശ്ചര്യപ്പെട്ടുപോയി.

ശ്രീരാമ: നീയിന്നവനെയുംകൂടി കൊണ്ടുവന്നിരുന്നെങ്കിൽ നന്നായിരുന്നു. എന്താ കൊണ്ടുവരാഞ്ഞത്?

കൊച്ചുനരൻ ചിരിക്കുന്നതു കണ്ട് ശ്രീരാമകൃഷ്ണനും ഭക്തന്മാരും ചിരിച്ചു. ഗുരുദേവൻ ആനന്ദത്തോടെ അവനെ ചൂണ്ടിക്കാണിച്ചുകൊണ്ട് മാസ്റ്ററോടു പറഞ്ഞു: 'നോക്കൂ, നോക്കൂ, ഒരു പൊട്ടനെപ്പോലെ ചിരിക്കുന്നു; ഒന്നും തിരിയാത്തവനെപ്പോലെ, അവൻെറ ഉള്ളിലൊന്നുമില്ല, മൂന്നെണ്ണത്തെക്കുറിച്ച് അവൻ വിചാരിക്കുന്നതേയില്ല: പറമ്പ്, പെണ്ണ്, പണം. മനസ്സിൽനിന്നും കാമിനീകാഞ്ചനം നിശ്ശേഷം പോയില്ലെങ്കിൽ ഭഗവാനെ പ്രാപിക്കാൻ സാധിക്കയില്ല.'

വണ്ടി ദേവേന്ദ്രൻെറ വീട്ടിലേക്കു പൊയ്ക്കൊണ്ടിരിക്കുന്നു. ശ്രീരാമകൃഷ്ണൻ ഒരു തവണ ദക്ഷിണേശ്വരത്തുവെച്ചു ദേവേന്ദ്രനോട് പറയുകയുണ്ടായി: 'നിൻെറ വീട്ടിൽ ഒരു ദിവസം വരണമെന്ന് എനിക്കു തോന്നി' ദേവേന്ദ്രനപ്പോൾ പറഞ്ഞു: 'ഞാനും അതുതന്നെ പറയാൻ വേണ്ടിയാണ് ഇന്നു വന്നിരിക്കുന്നത്. വരുന്ന ഞായറാഴ്ച അവിടുന്ന് എൻെറ വീട്ടിൽ വരണം.' അപ്പോൾ ഗുരുദേവനരുളി: 'നിനക്ക് വരവു കുറവാണ്; അധികം ആളുകളോടൊന്നും പറയണ്ട. പിന്നെ, വണ്ടിക്കൂലിയും കുറെയേറെ വരും!' ദേവേന്ദ്രൻ ചിരിച്ചുകൊണ്ടു പറഞ്ഞു: ''വരവു കുറവാണെങ്കിലെന്ത്! 'ഋണം കൃത്വാ ഘൃതം പിബേത്.' കടം മേടിച്ചും വെണ്ണയുണ്ണണം.'' ഇത് കേട്ട് ഗുരുദേവൻ വളരെ നേരം ചിരിക്കുകയുണ്ടായി.

അല്പം കഴിഞ്ഞ് വണ്ടി ദേവേന്ദ്രൻെറ വീട്ടിൽ എത്തി. ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ദേവേന്ദ്ര, ഊണിന് വലിയ വട്ടമൊന്നും കൂട്ടരുത്. അല്പം വല്ലതും മതി. എനിക്കു നല്ല സുഖമില്ല.'

## അദ്ധ്യായം ഒമ്പത്

### ദേവേന്ദ്രൻെറ ഗൃഹത്തിൽ

ശ്രീരാമകൃഷ്ണൻ ദേവേന്ദ്രൻെറ വീട്ടിലെ സ്വീകരണമുറിയിൽ ഭക്തന്മാരുടെ നടുവിൽ ഇരിക്കുന്നു. സ്വീകരണമുറി താഴത്തെ നിലയിലാണ്. സന്ധ്യയായി. മുറിയിൽ വിളക്കു തെളിഞ്ഞുകത്തുന്നു.

കൊച്ചുനരൻ, രാമൻ, മാസ്റ്റർ, ഗിരീശൻ, ദേവേന്ദ്രൻ, അക്ഷയൻ, ഉപേന്ദ്രൻ തുടങ്ങിയ അനേകം ഭക്തന്മാർ അടുത്തിരിക്കുന്നുണ്ട്. ശ്രീരാമകൃഷ്ണൻ ഒരു യുവഭക്തനെ നോക്കുന്നു; ആനന്ദംകൊണ്ടു മുഖം തിളങ്ങുന്നു. അദ്ദേഹത്തെ ഉദ്ദേശിച്ച് ശ്രീരാമകൃഷ്ണൻ മറ്റുള്ളവരോടു പറഞ്ഞു: 'മൂന്നെണ്ണത്തിൽ ഇവന് തീരെ ആസക്തിയില്ല, മനുഷ്യനെ സംസാരത്തിൽ കെട്ടിയിടുന്ന മൂന്നിനോട്: അതായത്, പറമ്പ്, പണം, പിന്നെ ഭാര്യ, ഇവയോട്. ഈ മൂന്നു സാധനങ്ങളിൽ മനസ്സ് ഒട്ടിപ്പോയാൽ, അത് ഭഗവാനിൽ ഉറയ്ക്കുകയില്ല. ഇവനെന്തോ ഒരു ദർശനം ഉണ്ടാവുകയും ചെയ്തു. (ഭക്തനോട്) പറയപ്പാ. എന്താ നീ കണ്ടതെന്ന്.'

(കാമിനീകാഞ്ചനത്യാഗവും ബ്രഹ്മാനന്ദവും)

ഭക്തൻ: (ചിരിച്ചുകൊണ്ട്) അമേദ്ധ്യത്തിൻെറ ഒരു കുന്നു ഞാൻ കണ്ടു. ചിലർ അതിൻെറ മുകളിലിരിക്കുന്നു; വേറെ ചിലർ അതിൽ നിന്നും അല്പം മാറിയിരിക്കുന്നു.

ശ്രീരാമ: ഈശ്വരനെ മറക്കുന്ന സംസാരികളുടെ അവസ്ഥയാണ് അവൻ കണ്ടത്. ഈ ആശകളൊക്കെ അവൻെറ മനസ്സിൽനിന്നു വിട്ടുപോവുകയാണ്. കാമിനീകാഞ്ചനത്തിൽനിന്നു മനസ്സ് വിട്ടു പോന്നാൽപ്പിന്നെ അല്ലൽപ്പെടേണ്ടതായിട്ടെന്തെങ്കിലുമുണ്ടോ? ഓ! എന്തൊരാശ്ചര്യം! എത്ര ജപവും ധ്യാനവും ചെയ്തശേഷമാണ് ഈവകയൊക്കെ എന്നെ വിട്ടുമാറിയത്! ഇവനെങ്ങനെ ഇത്ര വേഗം ഇവയെല്ലാം മനസ്സിൽനിന്നും പുറത്താക്കി? കാമം കളയാൻ അത്ര എളുപ്പമാണോ? സാധന തുടങ്ങി ആറുമാസം കഴിഞ്ഞപ്പോൾ എൻെറ നെഞ്ചിലും എന്തൊക്കെയോ വന്നുകേറി! ഞാനപ്പോൾ ഒരു മരത്തിൻെറ ചുവട്ടിൽ പോയി വീണുകിടന്നു കരഞ്ഞു. ഞാൻ അമ്മയോടു പറഞ്ഞു: 'അമ്മേ, അത്രയ്ക്കായാൽ ഞാൻ കഴുത്തിനു കത്തിവെയ്ക്കും!' (ഭക്തന്മാരോട്) കാമിനീകാഞ്ചനം മനസ്സിൽനിന്നു പൊയ്ക്കഴിഞ്ഞാൽ മനുഷ്യനെ തടയാൻ പിന്നെ ബാക്കിയെന്തുണ്ട്? അപ്പോൾപ്പിന്നെ കേവലം ബ്രഹ്മാനന്ദം!

ശശി ഈയിടെയാണ് ശ്രീരാമകൃഷ്ണൻെറ അടുത്തുവരാൻ തുടങ്ങിയത്. അദ്ദേഹമിപ്പോൾ വിദ്യാസാഗരൻെറ കോളേജിൽ ബി.എ.യ്ക്ക് ആദ്യത്തെ കൊല്ലം പഠിച്ചുകൊണ്ടിരിക്കുകയാണ്. ഗുരുദേവനിപ്പോൾ ശശിയെക്കുറിച്ചു സംസാരിക്കാൻ തുടങ്ങി.

ശ്രീരാമ: (ഭക്തന്മാരോട്) ആ പയ്യൻ കുറച്ചുദിവസത്തേക്ക്

ഇടയ്ക്കിടെ പണത്തെപ്പറ്റി ചിന്തിക്കുമെന്നു കാണുന്നു. എന്നാൽ മറ്റു ചിലർ പണത്തെക്കുറിച്ച് ഒരിക്കലും ആലോചിക്കുകയേ ഇല്ല! യുവാക്കന്മാരിൽ ചിലർ കല്യാണം കഴിക്കുകയില്ല.

ഭക്തന്മാർ നിശ്ശബ്ദരായിരുന്നു കേട്ടു.

**അവതാരത്തെ തിരിച്ചറിയാൻ കഴിയുമോ?**

ശ്രീരാമ: (ഭക്തന്മാരോട്) മനസ്സിൽനിന്നു കാമിനീകാഞ്ചനം തീർത്തും പോയില്ലെങ്കിൽ അവതാരപുരുഷനെ തിരിച്ചറിയാൻ വലിയ പ്രയാസമാകുന്നു. ഒരു വഴുതിനങ്ങാ വ്യാപാരിയോട് ഒരാൾ വജ്രത്തിൻെറ വില ചോദിച്ചു. അയാൾ പറഞ്ഞു, 'ഞാനതിനു പകരം പതിനെട്ടു റാത്തൽ വഴുതിനങ്ങ തരാം; അതിൽ ഒററയൊന്നു കൂടുതൽ തരാനാവില്ല.'

എല്ലാവരും ചിരിക്കുന്നു; കൊച്ചുനരൻ പൊട്ടിച്ചിരിക്കുന്നു. കൊച്ചുനരന് കഥയുടെ മർമ്മം വേഗം ഗ്രഹിക്കാൻ കഴിയുമെന്ന് ഗുരുദേവൻ കണ്ടു.

ശ്രീരാമ: ഇവനെന്തൊരു സൂക്ഷ്മബുദ്ധി! നഗ്നനും ഇതുപോലെ പെട്ടെന്നു കാര്യം ഗ്രഹിക്കും; ഗീത, ഭാഗവതം, എന്തെന്നാലത് വളരെ വേഗം മനസ്സിലാക്കും.

(കൗമാരവൈരാഗ്യം - വേശ്യയുടെ ഉദ്ധാരണം എങ്ങനെയുണ്ടാകും?)

ശ്രീരാമ: ബാല്യകാലംമുതല്ക്കേ കാമിനീകാഞ്ചനത്യാഗം? അത്യാശ്ചര്യം! വളരെ കുറച്ചുപേർക്കേ ഇതുണ്ടാകൂ! അതില്ലാത്തവർ ആലിപ്പഴം വീണു കേടുവന്ന മാമ്പഴംപോലെയാണ്; തേവർക്ക് നിവേദിക്കാനും കൊള്ളുകയില്ല, തനിക്കു തിന്നാനും ഭയപ്പെടണം.

യൗവ്വനകാലത്ത് പല പാപങ്ങൾ ചെയ്യും: എന്നിട്ട് വയസ്സാകുമ്പോൾ ഹരിനാമം ചൊല്ലും, അങ്ങനത്തെ ആളുകളുണ്ട്. ഒന്നുമില്ലാത്തതിൽ ഭേദമാണത്.

ഇന്നു മല്ലിക്കിൻെറ അമ്മ, ഒരു വലിയ കുടുംബത്തിൽപ്പെട്ട സ്ത്രീ, ഒരു വിധത്തിലും വേശ്യാസ്ത്രീകൾ ഉദ്ധരിക്കപ്പെടുകയില്ലേ എന്ന് എന്നോടു ചോദിച്ചു. ആദ്യകാലങ്ങളിൽ അവർതന്നെ പലതും കാണിച്ചിട്ടുണ്ട്; അതുകൊണ്ടാണങ്ങനെ ചോദിച്ചത്. ഞാൻ പറഞ്ഞു: 'ഉവ്വ്, ഉദ്ധരിക്കപ്പെടും, ആത്മാർത്ഥമായ വ്യാകുലതയോടുകൂടി ഈശ്വര

ൻെറയടുത്തു കരയുകയാണെങ്കിൽ; ഇനി തെറ്റൊന്നും ചെയ്കയില്ലെന്നു പ്രതിജ്ഞ ചെയ്യുകയാണെങ്കിൽ.' വെറുതെ ഹരിനാമം ചൊല്ലിയിട്ടെന്തു കാര്യം? അകം നൊന്തു കരയണം.

മൃദംഗവും കരതാളവും ഉപയോഗിച്ച് കീർത്തനമാരംഭിച്ചു. കേശവഭാരതിയുടെ അടുക്കൽനിന്നും ഗൗരാംഗൻ സന്ന്യാസം സ്വീകരിക്കുന്നതിനെക്കുറിച്ച് ഭാഗവതർ പാടി:

കേശവഭാരതിതൻെറ കുടിലിൽ ഞാൻ
ഏവമൊരു ദിവ്യദൃശ്യം കണ്ടേൻ;
നിസ്തുലലാവണ്യധാമമായീടുമെൻ -
ഗൗരാംഗദേവനുണ്ടന്നവിടെ.

ആനന്ദബാഷ്പം പൊഴിക്കുകയാണത -
ഞ്ഞായിരം കൈയ്വഴിയായൊഴുകി.
ഭക്തിനിമഗ്നനായാനന്ദമത്തനായ്
പാടുകയായ് നൃത്തമാടുകയായ്.

കണ്ണീരിൽ നീന്തിത്തുടിച്ചന്നു ഗൗരാംഗൻ
മണ്ണിൽക്കിടന്നങ്ങുരുളുകയായ്.
ഏറ്റവും ദീനനായ് രോദനം ചെയ്തുകൊ -
ണ്ടുച്ചത്തിൽ നാമങ്ങൾ ചൊല്ലുകയായ്.

തിണ്ണം നഭസ്ഥലം പൊട്ടുമാറദ്ദേഹം
സിംഹത്തെപ്പോലൊന്നു ഗർജ്ജിക്കയായ്.
പിന്നെ വിനീതനായ് മാനുഷപ്രേമത്തെ -
ത്തന്നീടാൻ ഗോറയിരിക്കുകയായ്.

തന്നെ സ്വയം ഹരിദാസനായ്ക്കാണുവാ -
നെല്ലാർക്കുമാഹ്വാനം നല്കുകയായ്,
മുണ്ഡിതശീർഷനായ് നില്ക്കുന്ന ഗോറയ്ക്കു
മണ്ഡനം കേവലം കാവിവസ്ത്രം.

ഏറ്റം പവിത്രമാം ഗൗരാംഗദേവൻെറ -
യദ്ദിവ്യപ്രേമത്തെക്കാണുന്നേരം
കല്ലിനു തുല്യമെന്നാലുമൊരുത്തൻെറ
നെഞ്ചകമാർദ്രമായ്ത്തീരും നൂനം.

സംസാരക്ലേശങ്ങൾ ചുറ്റിലും കണ്ടുള്ള
സങ്കടത്താൽ ഗോറ സന്ന്യസിച്ചു.
തെല്ലുമൊരു ലോഭമില്ലാതെ ഗൗരാംഗൻ

എല്ലാരിലും പ്രേമം വർഷിക്കയാം.

ഒട്ടല്ല മോഹമെനിക്കു ഗൗരാംഗൻെറ
ഇഷ്ടനാം ദാസനായ്ത്തീരുവാനും;
വീടുകൾതോറും നടന്നു ഗൗരാംഗൻെറ
നാമമാഹാത്മ്യങ്ങൾ പാടുവാനും.

പാട്ടുകേട്ടു ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി. ഭാഗവതർ ശ്രീകൃഷ്ണ വിരഹവിധുരയായ ഒരു വ്രജഗോപിയുടെ അവസ്ഥ വർണ്ണിക്കുന്നു. വ്രജഗോപി മാധവീകുഞ്ജത്തിൽ മാധവനെ അന്വേഷിക്കുന്നു.

മാധവനെ മമ നല്കുക മാധവി,
മാധവനെ മമ നല്കുക നീ;
മാധവൻ മാമകസ്വന്തമാണാകയാൽ
മാധവീ, നല്കുകെനിക്കവനെ.
വേണം നിനക്കു പ്രതിഫലമെങ്കിലോ
ഞാനെന്നും നിന്നുടെ ദാസിയാകാം.

ജീവനമില്ലാതെ മീനങ്ങൾക്കെമ്മെട്ടും
ജീവിപ്പാൻ സാദ്ധ്യമല്ലെന്നപോലെ,
മാധവനില്ലാതെനിക്കു ജീവിക്കുവാൻ
സാധിക്കയില്ലെന്നറിയുക നീ.

എൻ പ്രിയനെ നീ ഒളിപ്പിച്ചിരിക്കുന്നു
ഞാനൊരു പാവമബലയല്ലോ;
വിട്ടുതന്നീടുക മാധവനെയുടൻ
വിട്ടുതന്നീടുക മാധവനെ.

മാധവീ, മാമക മാധവനില്ലാതെ
ഞാനിപ്പോൾത്തന്നെ മരിക്കേയുള്ളു;
മാധവദർശനം സാദ്ധ്യമല്ലെങ്കിലോ
ഞാനിപ്പോൾത്തന്നെ മരിക്കേയുള്ളു.
വിട്ടുതന്നീടുക മൽപ്രാണനാഥനെ
വിട്ടുതന്നീടുകെനിക്കവനെ.

ഇടയ്ക്കിടെ ശ്രീരാമകൃഷ്ണൻ ചില വരികൾ സ്വന്തമായി കൂട്ടിച്ചേർത്തു:

എൻപ്രാണവല്ലഭൻ വാഴും മഥുരയ്ക്ക്
ഇങ്ങുനിന്നുണ്ടെത്ര ദൂരം തോഴീ?

ശ്രീരാമകൃഷ്ണൻ സമാധിയിൽ. ദേഹം നിശ്ചലം. ഏറെ നേരം ആ നിലയിൽ കഴിച്ചു. ക്രമേണ അദ്ദേഹത്തിന് അല്പം ബാഹ്യബോധം വന്നു. എന്നാലിപ്പോഴും ഭാവാവിഷ്ടൻ. ഈ അവസ്ഥയിൽ ഭക്തന്മാരോടു സംസാരിക്കുന്നു; ഇടയ്ക്കിടെ ദേവിയോടും.

ശ്രീരാമ: (ഭാവാവസ്ഥയിൽ) അമ്മേ, അവനെ അവിടുത്തെ അടുക്കലേക്ക് പിടിച്ചുവലിയ്ക്കു. അവനെക്കുറിച്ച് എനിക്കിനി വിഷമിക്കാനാവില്ല. (മാസ്റ്ററോട്) നിൻെറ അളിയൻ, അവൻെറ നേരേ എൻെറ മനസ്സിനല്പം ചായ്വുണ്ട്. (ഗിരീശനോട്) നീ ശകാര വാക്കുകൾ, ചീത്തവാക്കുകൾ, പലതും പറയുന്നു; അതു നടക്കട്ടെ. അതൊക്കെ പുറത്തു ചാടുകയാണ് നല്ലത്. രക്തദൂഷ്യംകൊണ്ട് ചിലർക്കു സുഖക്കേടു പിടിക്കുന്നു. ദുഷിച്ച രക്തം എത്ര പുറത്തുപോകുന്നോ അത്രയും നന്ന്.

ഉപാധി നശിക്കുന്ന സമയത്തും ശബ്ദമുണ്ടാകും. വിറക് എരിയുമ്പോൾപടപടോന്ന് ഒച്ച കേൾക്കും. ഒക്കെ കത്തിത്തീർന്നാൽ ഒച്ചയൊന്നും ഉണ്ടായിരിക്കുകയില്ല. നീ നാൾക്കുനാൾ ശുദ്ധനാകും. നിനക്കു ദിനംതോറും വളരെ ഉന്നതിയുണ്ടാകും. നിന്നെക്കണ്ട് ആളുകൾ ആശ്ചര്യപ്പെട്ടുപോകും. എനിക്കധികം വരാൻ കഴിഞ്ഞില്ലെന്നു വരും. അതു സാരമില്ല. നിനക്കിങ്ങനെതന്നെ വേണ്ടതു കിട്ടും.

ശ്രീരാമകൃഷ്ണൻെറ ഭാവാവേശം വീണ്ടും ഘനീഭൂതമായി. വീണ്ടും അമ്മയോടു വർത്തമാനം പറയുന്നു: 'അമ്മേ, നല്ലവനെ നന്നാക്കിയാൽ എന്താണ് കേമത്തം? ചത്തവനെ കൊന്നിട്ടെന്തു കാര്യം? നേരെ നിവർന്നുനില്ക്കുന്നവനെ കൊന്നാൽ, അതവിടേയ്ക്കൊരു മേന്മയാണ്.'

അല്പനേരം മിണ്ടാതിരുന്നശേഷം പെട്ടെന്ന് അല്പം ഉച്ചത്തിൽ ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഞാൻ ദക്ഷിണേശ്വരത്തുനിന്നാണ് വന്നത്! ഞാൻ പൊയ്ക്കോളാം, അമ്മേ.' ഒരു കൊച്ചു കുട്ടി അകലെ നിന്നും അമ്മയുടെ വിളി കേട്ട് ഉത്തരം പറയുംപോലെ തോന്നി. അദ്ദേഹം വീണ്ടും സമാധിയിലാണ്ടു; ഒരനക്കവുമില്ലാതിരിക്കുന്നു. ഭക്തന്മാർ നിർന്നിമേഷരായി നിശ്ശബ്ദരായി നോക്കിക്കൊണ്ടിരിക്കുന്നു. ഭാവാവസ്ഥയിൽ പിന്നെയും പറഞ്ഞു: 'ഞാനിനി ലൂച്ചി കഴിക്കയില്ല.' അയൽപക്കത്തുനിന്നു വന്നുചേർന്നിരുന്ന ഒന്നുരണ്ടു ഗോസ്വാമിമാർ അപ്പോൾ എഴുന്നേറ്റു പോയി.

ശ്രീരാമകൃഷ്ണൻ ആനന്ദപൂർവ്വം ഭക്തന്മാരുമായി സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നു. മീനമാസക്കാലം, വല്ലാത്ത ചൂട്, ദേവേന്ദ്രൻ ഐസ്ക്രീം തയ്യാറാക്കിയിട്ടുണ്ട്. അതു ഗുരുദേവനും ഭക്തന്മാർക്കും കൊടുത്തു. ഭക്തന്മാർ ഐസ്ക്രീം കഴിച്ച് ആനന്ദിക്കുന്നു. മാസ്റ്റർ, 'വരട്ടെ. വരട്ടെ ഇനിയും.' എന്ന് മെല്ലെ മെല്ലെ പറഞ്ഞു. എല്ലാവരും ചിരിച്ചു. ഐസ്ക്രീം കണ്ട് ശ്രീരാമകൃഷ്ണൻ ഒരു കുട്ടിയെപ്പോലെ ആനന്ദം പൂണ്ടു.

ശ്രീരാമ: കീർത്തനം ഭേഷായി. ഗോപികളുടെ അവസ്ഥ ഭംഗിയായി വർണ്ണിച്ചു. 'മാധവനെ മമ നല്കുക. മാധവി,' ഗോപികളെ പ്രേമോന്മാദം ബാധിച്ചു എന്തൊരാശ്ചര്യം! കൃഷ്ണനുവേണ്ടി ഉന്മത്തർ!

ഒരു ഭക്തൻ വേറൊരു ഭക്തനെ ചൂണ്ടിക്കാണിച്ചുകൊണ്ടു പറഞ്ഞു: 'ഇദ്ദേഹത്തിനു സഖീഭാവമാണ്. ഗോപീഭാവം.'

രാമൻ: 'ഇദ്ദേഹത്തിൻെറ ഉള്ളിൽ രണ്ടും ഉണ്ട്, മധുരഭാവവും അതേ സമയം കഠോരമായ ജ്ഞാനഭാവവും.

ശ്രീരാമ: എന്തപ്പാ?

ശ്രീരാമകൃഷ്ണൻ സുരേന്ദ്രനെക്കുറിച്ചന്വേഷിച്ചു.

രാമൻ: ഞാൻ വിവരം അറിയിച്ചിരുന്നു, എന്നിട്ടും വന്നില്ല.

ശ്രീരാമ: ആപ്പീസിലെ ജോലി കഴിഞ്ഞു വന്നാൽ പിന്നെ ക്ഷീണമായി.

ഒരു ഭക്തൻ: രാമബാബു അങ്ങയെക്കുറിച്ച് ചിലതൊക്കെ എഴുതുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്തെഴുതുന്നു?

ഭക്തൻ: പരമഹംസൻെറ ഭക്തി എന്ന വിഷയത്തെക്കുറിച്ച് എഴുതുന്നു.

ശ്രീരാമ: കൊള്ളാം, രാമനു വലിയ പേരു കിട്ടും.

ഗിരീശൻ: അയാൾ അങ്ങയുടെ ശിഷ്യനാണെന്നാണ് പറയുന്നത്.

ശ്രീരാമ: എനിക്കു ശിഷ്യനും കുഷ്യനുമൊന്നുമില്ല. ഞാൻ രാമൻെറ ദാസാനുദാസൻ.

അയൽക്കാർ ചിലർ വന്നുകയറി. പക്ഷേ അവരെ കണ്ടിട്ട് ശ്രീരാമകൃഷ്ണന് ഇഷ്ടപ്പെട്ടില്ല. അദ്ദേഹം ഒരു തവണ പറയുകയും ചെയ്തു: 'ഇതെന്തൊരു നാട്? ഭക്തിയുള്ള ഒരാളെയെങ്കിലും ഇവിടെ കാണുന്നില്ലല്ലോ!'

ദേവേന്ദ്രൻ ശ്രീരാമകൃഷ്ണനെ വീട്ടിനുള്ളിലേക്കു കൂട്ടിക്കൊണ്ടു പോയി. അവിടെ അദ്ദേഹത്തിനു ലഘുഭക്ഷണത്തിന് ഏർപ്പാടു ചെയ്തിരുന്നു. അദ്ദേഹം അകത്തു പോയിട്ട് സന്തോഷവദനനായി തിരിച്ചുവന്നു വീണ്ടും സ്വീകരണമുറിയിൽ ഇരുന്നു. ഭക്തന്മാർ ചുറ്റുമിരിക്കുന്നു. [1]ഉപേന്ദ്രനും [2]അക്ഷയനും ഗുരുദേവൻെറ ഇരുവശ ത്തും ഇരുന്ന് അദ്ദേഹത്തിൻെറ കാലു തിരുമ്മുന്നു. ഗുരുദേവൻ ദേവേന്ദ്രൻെറ വീട്ടിലെ സ്ത്രീകളെക്കുറിച്ചു പറഞ്ഞു: 'അവർ നല്ല കൂട്ടത്തിലാണ്. നാട്ടിൻപുറത്തെ സ്ത്രീകളല്ലേ? അതുകൊണ്ട് നല്ല ഭക്തിയുണ്ട്.'

ശ്രീരാമകൃഷ്ണൻ ആത്മാരാമൻ. ആത്മാനന്ദത്താൽ ഗാനം പൊഴിക്കുന്നു. എന്തു ഭാവത്താൽ പ്രേരിതനായിട്ടാണദ്ദേഹം പാടു ന്നത്? സ്വന്തം അവസ്ഥ നിനച്ചിട്ടോ അദ്ദേഹത്തിനു ഭാവോല്ലാസം സംഭവിച്ചത്? അതുകൊണ്ടല്ലേ അദ്ദേഹം പാട്ടു പാടുന്നത്?

'സരളമാനവനാകാതെ സാരള്യമൂർത്തിയെത്തിരിച്ചറിയാനാവുക യില്ല.'

'നില്ക്കു സാധോ, നില്ക്കൂ, ഭിക്ഷാപാത്രവുമേന്തി നില്ക്കൂ; നിൻെറ മുഖം ഞാനൊന്നു കാണട്ടെ.'

ഹിന്ദുവിൻെറ യോഗിയും മുസ്ലീമിൻപീറുമായ, ഭാവനാമഗ്നനായ യോഗി വന്നു.'

ഗിരീശൻ ഗുരുദേവനെ പ്രണമിച്ച് യാത്ര പറഞ്ഞു. അദ്ദേഹം ഗിരീശനെയും നമസ്കരിച്ചു. ദേവേന്ദ്രൻ സ്വീകരണമുറിയുടെ തെക്കുവശത്തുള്ള മുറ്റത്തു വന്നപ്പോൾ, അവിടെ ഒരു കട്ടിലിൽ അയൽക്കാരനൊരാൾ കിടന്നുറങ്ങുന്നതു കണ്ടു. അദ്ദേഹം ആ

1 ഉപേന്ദ്രനാഥമുഖോപാദ്ധ്യായൻ - ഗുരുദേവൻെറ ഒരു ഭക്തൻ: 'വസുമതി' പ്രസിദ്ധീകരണശാലയുടെ ഉടമസ്ഥനും

2 അക്ഷയകുമാരസേനൻ - ഗുരുദേവൻെറ ഭക്തനും കവിയും. 'ശ്രീരാമകൃഷ്ണ പുംഥി' എന്ന പേരിൽ ബംഗാളി കവിതയിൽ അദ്ദേഹം ഗുരുദേവൻെറ ജീവിതചരിത്രം എഴുതിയിട്ടുണ്ട്.

മനുഷ്യനെ വിളിച്ചെഴുനേല്പിച്ചു. അയാൾ കണ്ണും തിരുമ്മി എഴുന്നേറ്റു കൊണ്ടു ചോദിച്ചു, 'പരമഹംസദേവൻ വന്നോ?' സകലരും പൊട്ടിച്ചിരിച്ചു. ആ മനുഷ്യൻ ഗുരുദേവനെ കാണാൻവേണ്ടി വളരെ നേരത്തെ വന്നുചേർന്നു. ചൂടു കാരണം മുറ്റത്തുകിടന്ന കട്ടിലിൽ പായ് വിരിച്ചു കിടന്ന് ഉറങ്ങിപ്പോയി.

ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്തേക്കു പൊയ്ക്കൊണ്ടിരിക്കുന്നു. അദ്ദേഹം വണ്ടിയിൽവെച്ച് ആനന്ദത്തോടെ മാസ്റ്ററോടു പറഞ്ഞു: 'ഞാൻ ധാരാളം ഐസ്ക്രീം കഴിച്ചു. നീ ദക്ഷിണേശ്വരത്തേക്ക് വരുമ്പോൾ നാലഞ്ചു കഷണം കൊണ്ടുവരിക.' ഗുരുദേവൻ പിന്നെയും പറഞ്ഞു. 'ഇപ്പോൾ ഈ ഏതാനും ചെറുപ്പക്കാരുടെ നേരെ മനസ്സ് ചായുന്നു. കൊച്ചുനരൻ, പൂർണ്ണൻ. പിന്നെ നിൻെറ അളിയൻ.'

മാസ്റ്റർ: ദ്വിജനോ?

ശ്രീരാമ: അല്ല, ദ്വിജനോ ഉണ്ടല്ലോ. അവൻെറ മൂത്തവൻെറ നേരെ ഒരു നോട്ടമുണ്ട്.

മാസ്റ്റർ: ഓ.

ശ്രീരാമകൃഷ്ണൻ സസന്തോഷം വണ്ടിയിൽ യാത്ര തുടർന്നു.



# മുപ്പത്തിയേഴാം ഭാഗം

## ഗുരുദേവൻെറ അനുസ്മരണകൾ

### അദ്ധ്യായം ഒന്ന്

1885 ഏപ്രിൽ 12, ഞായറാഴ്ച

**ശ്രീരാമകൃഷ്ണദേവൻ ബലരാമൻെറ ഗൃഹത്തിൽ**

ശ്രീരാമകൃഷ്ണദേവൻ കല്ക്കത്തെയിൽ ശ്രീ ബലരാമൻെറ സ്വീകരണമുറിയിൽ ഭക്തന്മാരുമൊരുമിച്ച് ഇരുന്നരുളുന്നു. ഗിരീശൻ, മാസ്റ്റർ, ബലരാമൻ, പിന്നെ കൊച്ചുനരൻ, പല്ടു, ദ്വിജൻ, പൂർണ്ണൻ, മഹേന്ദ്രമുഖർജി തുടങ്ങിയ അനേകം ഭക്തന്മാർ സന്നിഹിതരായിട്ടുണ്ട്. അല്പം കഴിഞ്ഞ് ബ്രഹ്മസമാജത്തിലെ ശ്രീ ത്രൈലോക്യ സന്യാൽ, ജയഗോപാലസേനൻ മുതലായ പല ഭക്തന്മാരും വന്നുചേർന്നു. ഭക്തകളായ സ്ത്രീകളും പലരും വന്നിട്ടുണ്ട്. അവർ തട്ടികയുടെ പിന്നിലിരുന്നുകൊണ്ടു ശ്രീരാമകൃഷ്ണനെ കാണുന്നു. അക്കൂട്ടത്തിൽ *മോഹിനീമോഹനൻെറ ഭാര്യയും ഉണ്ട്; അവർ പുത്രമരണംകൊണ്ടു ഭ്രാന്തയെപ്പോലെയായിരിക്കുന്നു. അവരും, അവരെപ്പോലെ സന്തപ്തരായ പലരും വന്നിട്ടുണ്ട്. ശ്രീരാമകൃഷ്ണൻെറ അടുത്തുനിന്നും തീർച്ചയായും ശാന്തി ലഭിക്കും എന്ന വിശ്വാസത്തോടെയാണ് അവർ വരുന്നത്. ഇന്നു ചൈത്രമാസത്തിലെ കൃഷ്ണത്രയോദശി. നേരം മൂന്നുമണിയാകും. ശ്രീരാമകൃഷ്ണൻ ഭക്തന്മാരുടെ നടുവിലിരുന്ന്, തൻെറ സാധനയെക്കുറിച്ചും വിവിധ ആദ്ധ്യാത്മികാവസ്ഥകളെക്കുറിച്ചും വർണ്ണിക്കുന്നതാണ് മാസ്റ്റർ വന്നപ്പോൾ കണ്ടത്. മാസ്റ്റർ വന്ന് ഗുരുദേവനെ സാഷ്ടാംഗം നമസ്കരിച്ചു; അദ്ദേഹത്തിൻെറ ആദേശപ്രകാരം സമീപം ഇരുന്നു.

ശ്രീരാമ: (ഭക്തന്മാരോട്) എൻെറ സാധനാകാലത്ത് ഞാൻ ധ്യാനത്തിനിരിക്കുമ്പോൾ, കൈയിലൊരു ശൂലവുമായി ഒരാൾ എൻെറ അടുത്തിരിക്കുന്നത് ഞാൻ വാസ്തവമായും കണ്ടിരുന്നു.

* മാസ്റ്റർ

അയാളെന്നെ പേടിപ്പെടുത്തും, ഈശ്വരൻെറ പാദപദ്മത്തിൽ മനസ്സ് ഉറപ്പിച്ചില്ലെങ്കിൽ ശൂലംകൊണ്ടെന്നെ കുത്തുമെന്ന്; മനസ്സ് നേരെ നിന്നില്ലെങ്കിൽ നെഞ്ചു കുത്തിപ്പിളർക്കുമെന്ന്!

(നിത്യലീലായോഗം - പ്രകൃതിപുരുഷവിവേകയോഗം)

ശ്രീരാമ: എൻെറ മനസ്സ് നിത്യത്തിൽനിന്നു ലീലയിലേക്ക് ഇറങ്ങിവരുന്നു; പിന്നെച്ചിലപ്പോൾ ലീലയിൽനിന്ന് മനസ്സ് നിത്യത്തിലേക്ക് ഉയരുന്നു. അങ്ങനെയൊരവസ്ഥയിൽ അമ്മ എന്നെ ചിലപ്പോൾ വെച്ചേക്കും.

ലീലയിലേക്ക് മനസ്സിറങ്ങിവരുമ്പോൾ ചില സമയത്ത് രാപകൽ സീതാരാമന്മാരെ ധ്യാനിക്കും. അപ്പോൾ സീതാരാമന്മാരുടെ രൂപം സർവ്വദാ കാണും. *രാമലാലനെയുംകൊണ്ടാണ് എപ്പോഴും നടക്കാറ്. ചിലപ്പോൾ രാമലാലനെ കുളിപ്പിക്കും; ചിലപ്പോൾ ഊട്ടും.

പിന്നെച്ചിലപ്പോൾ രാധാകൃഷ്ണന്മാരുടെ ഭാവത്തിലായിരിക്കും. രണ്ടു ഭാവങ്ങളുടെ, പുരുഷൻെറയും പ്രകൃതിയുടെയും, ചേർച്ചയാണത്. ഈ അവസ്ഥയിൽ സർവ്വദാ ഗൗരാംഗൻെറ രൂപം കണ്ടുകൊണ്ടിരുന്നു.

ആ അവസ്ഥ പിന്നെ മാറിപ്പോയി. അപ്പോൾ മനസ്സ് ലീലാതലം വിട്ടു നിത്യമണ്ഡലത്തിലേക്ക് ഉയർന്നു. തുളസിയും തുമ്പയും ഒന്നുപോലെയെന്നു തോന്നിത്തുടങ്ങി. പിന്നെ ഈശ്വരരൂപങ്ങൾ കാണാൻ ഇഷ്ടം തോന്നിയില്ല. ഞാൻ സ്വയം പറഞ്ഞു, 'അവ പക്ഷേ നശ്വരങ്ങളാണ്.' ഞാനെൻെറ മനസ്സിനെ അവയ്ക്കു മേലേ കൊണ്ടുപോയി. മുറിയിലുണ്ടായിരുന്ന ദേവീദേവന്മാരുടെ പടങ്ങളെല്ലാം എടുത്തുമാറ്റി. ആ അഖണ്ഡസച്ചിദാനന്ദത്തെ ആ ആദിപുരുഷനെ, മാത്രം ധ്യാനിക്കാൻ തുടങ്ങി. എന്നെ ആ പുരുഷൻെറ പരിചാരികയായും ഭാവിച്ചു.

ഞാൻ എല്ലാത്തരം സാധനകളും അനുഷ്ഠിച്ചു. സാധന മൂന്നുതരം: സാത്വികം, രാജസം, താമസം. സാത്വികസാധനയിൽ വ്യാകുലതയോടെ ഈശ്വരനെ വിളിക്കുകയോ അദ്ദേഹത്തിൻെറ നാമം ജപിച്ചുകൊണ്ടിരിക്കുകയോ മാത്രം ചെയ്യുന്നു. അല്ലാതെ, ഫലാകാംക്ഷതെല്ലുമില്ല. രാജസസാധനയിൽ പലതരം പ്രക്രിയകളുമുണ്ട്; ഇത്ര

* അഷ്ടധാതുക്കൾകൊണ്ടു നിർമ്മിച്ച ബാലനായ രാമൻെറ വിഗ്രഹം. വൈഷ്ണവയോഗി ജടാധാരിയിൽനിന്നാണ് ശ്രീരാമകൃഷ്ണന് ഈ വിഗ്രഹം കിട്ടിയത്.

തവണ പുരശ്ചരണം ചെയ്യണം, ഇത്ര തീർത്ഥാടനം നടത്തണം. പഞ്ചതപസ്സ് അനുഷ്ഠിക്കണം, ഷോഡശോപചാരങ്ങളോടുകൂടി പൂജ നടത്തണം, ഇങ്ങനെ പലതും. തമോഗുണത്തെ ആശ്രയിച്ചുകൊണ്ടുള്ള സാധനയാണ് താമസസാധന, താമസികസാധകൻെറ മനോഭാവമിതാണ്: 'ജയ കാളീ! എന്ത്, നീ ദർശനം തരികയില്ലെന്നോ? ഇല്ലെങ്കിൽ ഞാനെൻെറ കഴുത്തറുക്കും!' ഈ സാധനയിൽ ആചാരശുദ്ധി നോക്കലില്ല; തന്ത്രസാധനപോലെയാണത്.

ആ സാധനകാലത്ത് സകലതരത്തിലുള്ള അദ്ഭുതദർശനങ്ങളും ഉണ്ടായിട്ടുണ്ട്. ആത്മാവ് രമിക്കുന്നത് ഞാൻ പ്രത്യക്ഷത്തിൽ കണ്ടിട്ടുണ്ട്. എന്നെപ്പോലെ രൂപമാർന്ന ഒരാൾ എൻെറ ശരീരത്തിനുള്ളിൽ പ്രവേശിച്ചു! എന്നിട്ട്, ഷട്പദ്മങ്ങളിൽ ഓരോന്നുമായി രമിക്കാൻ തുടങ്ങി. പദ്മങ്ങളാറും കൂമ്പിയിരുന്നു. രതി അനുഭൂതമായതോടെ അവയോരോന്നും വിടർന്നു; ഊർദ്ധ്വമുഖങ്ങളായി. ഈ വിധത്തിൽ മൂലാധാരം, സ്വാധിഷ്ഠാനം, അനാഹതം, വിശുദ്ധം, ആജ്ഞാ, സഹസ്രാരം എന്നീ സകലപദ്മങ്ങളും വികസിച്ചു. കീഴോട്ടു തൂങ്ങിക്കിടന്നിരുന്ന പദ്മങ്ങളെല്ലാം ഊർദ്ധ്വമുഖങ്ങളായിത്തീർന്നു. ഇതൊക്കെ ഞാൻ പ്രത്യക്ഷമായി കണ്ടു.

(ധ്യാനയോഗസാധന - 'നിവാതനിഷ്കമ്പമിവ പ്രദീപം')

ശ്രീരാമ: സാധനകാലത്തു ധ്യാനിക്കുമ്പോൾ ഞാൻ ദീപശിഖയെക്കുറിച്ച്, കാറ്റൊട്ടുമില്ലാത്ത സ്ഥലത്ത് അല്പംപോലും അനങ്ങാത്ത ദീപശിഖയെക്കുറിച്ച്, ചിന്തിക്കാറുണ്ട്.

ഗാഢമായ ധ്യാനത്തിൽ ബാഹ്യബോധം ഉണ്ടായിരിക്കയില്ല. ഒരു വേടൻ പക്ഷിയെ എയ്യാൻ ഉന്നം നോക്കിക്കൊണ്ടിരിക്കുകയായിരുന്നു. സമീപത്തുകൂടി ഒരു വിവാഹഘോഷയാത്ര - വരനും ബന്ധുക്കളും ഉണ്ട്; നാഗസ്വരം വായിക്കുന്നു; വണ്ടിയും കുതിരയും ഒട്ടനേകം. അതു കടന്നുപോകാൻ വളരെ നേരം പിടിച്ചു. വേടൻ ഇതൊന്നു മറിഞ്ഞതേയില്ല; തൻെറ അടുത്തുകൂടി വരൻ കടന്നുപോയ കാര്യമേ അവനറിഞ്ഞില്ല.

ഒരുവൻ ഒറ്റയ്ക്ക് ഒരു കുളക്കരയിൽ മീൻപിടിച്ചുകൊണ്ടിരുന്നു. വളരെനേരം കഴിഞ്ഞ് ചൂണ്ടയുടെ പൊങ്ങുതടി അനങ്ങിത്തുടങ്ങി, മുങ്ങിത്തുടങ്ങി. അയാളപ്പോൾ ചൂണ്ടക്കോൽ കൈയിലെടുത്ത് വലിക്കാൻ തയ്യാറായി. ആ സമയത്ത് ഒരു വഴിപോക്കൻ അയാളുടെ

അടുത്തെത്തി ചോദിച്ചു: 'മഹാശയാ, ശ്രീമാൻ ബാനർജിയുടെ വീടെ വിടെയാണെന്ന് ഒന്നു പറഞ്ഞുതരുമോ?' മീൻപിടിത്തക്കാരൻ ചൂണ്ടപിടിച്ചുവലിക്കാൻ തയ്യാറായിരിക്കുകയാണ്. വഴിപോക്കൻ പല വാറ് ഉറക്കെ ചോദിച്ചു: 'മഹാശയ, ശ്രീമാൻ ബാനർജി താമസിക്കുന്ന തെവിടെയാണെന്ന് ഒന്നു പറഞ്ഞുതരാമോ?' മീൻപിടിത്തക്കാരനു മറ്റൊന്നിനെക്കുറിച്ചും ഒരു ബോധവുമില്ല; അയാളുടെ കൈയ് വിറയ്ക്കുന്നു; നോട്ടം ചൂണ്ടയുടെ നേരേ. വഴിപോക്കൻ മടുത്തു മുഷിഞ്ഞ് അയാളുടെ പാട്ടിനുപോയി. അയാൾ കുറെയേറെ ദൂരം പോയി. അപ്പോൾ പൊങ്ങുതടി മുങ്ങി; മീൻപിടിത്തക്കാരൻ ഒറ്റ വലിക്ക് മീനിനെ കരയ്ക്കാക്കി. എന്നിട്ട് തോർത്തെടുത്തു മുഖത്തെ വിയർപ്പൊക്കെത്തുടച്ചു. അതു കഴിഞ്ഞ് വഴിപോക്കനെ കൂകിവിളിച്ചു: 'പൂയ്, വരൂ, കേൾക്കൂ' പാന്ഥൻ തിരിഞ്ഞുനോക്കിയില്ല. കുറെയേറെ വിളിച്ചു കൂകിയശേഷം അയാൾ തിരിച്ചുവന്നു; വന്നിട്ടു ചോദിച്ചു: 'എന്തിനാ മഹാശയാ, എന്നെ മടക്കി വിളിച്ചത്?' 'നീയെന്താണെന്നോ ടാവശ്യപ്പെട്ടത്?' എന്ന് മീൻപിടിത്തക്കാരൻ അയാളോടു ചോദിച്ചു. പഥികൻ പറഞ്ഞു: 'ഞാൻ എത്ര തവണ ചോദിച്ചു; എന്നിട്ടിപ്പോൾ, എന്താണാവശ്യപ്പെട്ടത് എന്നു നീ അന്വേഷിക്കുന്നു!' 'അപ്പോളെന്റെ ചൂണ്ട മുങ്ങുകയായിരുന്നു; അതുകൊണ്ട് എനിക്കൊന്നും കേൾ ക്കാൻ കഴിഞ്ഞില്ല,' എന്നു മീൻപിടിത്തക്കാരൻ ഉത്തരം പറഞ്ഞു.

ധ്യാനത്തിൽ ഇമ്മാതിരി ഏകാഗ്രത വരും; അപ്പോൾ മറ്റൊന്നും കാണുകയുമില്ല കേൾക്കുകയുമില്ല; തൊട്ടാലുംകൂടി അറിയുകയുമില്ല. മേത്തുകൂടി പാമ്പിഴഞ്ഞുപോയാലും അറിയില്ല; ധ്യാനിക്കുന്നവനും അറിയില്ല, പാമ്പും അറിയില്ല.

ഗാഢമായ ധ്യാനത്തിൽ ഇന്ദ്രിയങ്ങളുടെ പ്രവർത്തനങ്ങളെല്ലാം നിലയ്ക്കുന്നു. മനസ്സ് ബഹിർമുഖമായിരിക്കയില്ല; വീടിന്റെ പുറത്തെ പടി അടച്ചതുപോലെയാണത്. അഞ്ച് ഇന്ദ്രിയവിഷയങ്ങളുണ്ട്: ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം. അവയൊക്കെ പുറത്താക്കപ്പെടുന്നു.

ആദ്യമൊക്കെ ധ്യാനസമയത്ത് ഇന്ദ്രിയങ്ങളുടെ വിഷയങ്ങളെല്ലാം അടുത്തെത്തും. ഗാഢമായ ധ്യാനത്തിൽ അവയൊന്നും പിന്നെ അടുത്തു വരികയില്ല. അവ പുറത്തു കിടക്കുന്നു. ധ്യാനസമയത്ത് എനിക്കെന്തെല്ലാം ദർശനങ്ങളുണ്ടായി! ഒരു കുന്നു പണം, ഒരു സാൽവ, ഒരു തട്ടം നിറയെ മധുരപലഹാരങ്ങൾ, മൂക്കുത്തിയിട്ട രണ്ടു സ്ത്രീകൾ ഇവയൊക്കെ ഞാനെന്റെ മുമ്പിൽ കണ്ടു. ഞാൻ

എൻെറ മനസ്സിനോടു ചോദിച്ചു: 'മനമേ, നിനക്കെന്തു വേണം? ഇതിലെന്തെങ്കിലും നിനക്കനുഭവിക്കാൻ കൊതിയുണ്ടോ?' 'ഇല്ല', മനസ്സു പറഞ്ഞു: 'ഒന്നുമെനിക്കു വേണ്ട. ഈശ്വരൻെറ പാദപദ്മമൊഴിച്ച് മറ്റൊന്നും എനിക്കാവശ്യമില്ല. സ്ത്രീകളുടെ അകവും പുറവുമെല്ലാം എനിക്കു കാണാൻ കഴിഞ്ഞു; കണ്ണാടിക്കൂട്ടിനുള്ളിൽവെച്ച സാധനങ്ങൾ പുറത്തു നിന്നു കാണാൻ കഴിയുംപോലെ. അവക്കുള്ളിൽ ഞരമ്പ്, കുടൽമാല, ചോര, തുപ്പൽ, മലം, കൃമി, കഫം, മൂത്രം ഇവയൊക്കെ ഞാൻ കണ്ടു.

(അഷ്ടസിദ്ധികളും ശ്രീരാമകൃഷ്ണനും - ഗുരുപദവും വേശ്യാവൃത്തിയും)

ശ്രീരാമകൃഷ്ണദേവൻെറ പേരു ചൊല്ലി രോഗം മാറ്റാൻ തനിക്കു കഴിയും എന്ന് ശ്രീ ഗിരീശചന്ദ്രഘോഷൻ ഇടയ്ക്കിടെ പറയാറുണ്ട്.

ശ്രീരാമ: (ഗിരീശൻ തുടങ്ങിയ ഭക്തന്മാരോടു) അല്പബുദ്ധികൾ മാത്രമേ സിദ്ധികൾ ആഗ്രഹിക്കൂ; രോഗം ഭേദമാക്കുക, വ്യവഹാരത്തിൽ ജയം നേടുക, വെള്ളത്തിനു മേലേ നടക്കുക മുതലായതൊക്കെ. യഥാർത്ഥഭക്തന്മാർ ഭഗവാൻെറ പാദപദ്മമൊഴിച്ച് വേറൊന്നും ആഗ്രഹിക്കുകയില്ല. ഹൃദയൻ ഒരു ദിവസം എന്നോടു പറഞ്ഞു, 'അമ്മാവാ, അമ്മയോട് അല്പം ശക്തിക്കപേക്ഷിക്കുക, ചില സിദ്ധികൾക്കുവേണ്ടി ചോദിക്കുക.' എനിക്കാണെങ്കിൽ കുട്ടികളുടെ സ്വഭാവം. കാളീക്ഷേത്രത്തിൽ ജപം ചെയ്തുകൊണ്ടിരിക്കുമ്പോൾ ഞാനമ്മയോടു പറഞ്ഞു, 'അമ്മേ, അവിടുത്തോട് അല്പം ശക്തി ചോദിക്കാൻ, ചില സിദ്ധികൾ ചോദിക്കാൻ, ഹൃദയൻ പറഞ്ഞു.' ഉടൻ അമ്മ എനിക്കൊരു ദർശനമരുളി. 'വയസ്സു ചെന്ന ഒരു വേശ്യ എൻെറ അടുത്തു മുമ്പിൽ വന്ന് പുറവും തിരിഞ്ഞു മുട്ടും മടക്കി കുത്തിയിരുന്നു; തടിച്ച കടിതടം. കറുത്ത കരയുള്ള പുടവ ഉടുത്തിരിക്കുന്നു. പടുപടോന്ന് വെളിക്കിറങ്ങി. സിദ്ധികൾ ആ വൃദ്ധവേശ്യയുടെ വിഷ്ഠയ്ക്കു തുല്യമാണ് എന്ന് അമ്മ എനിക്കു കാണിച്ചുതന്നു. ഞാൻ വേഗം ചെന്ന് ഹൃദയനെ ശകാരിച്ചുകൊണ്ടു ചോദിച്ചു: 'നീയെന്തിനാണെന്നെ ഇമ്മാതിരി സംഗതി പഠിപ്പിച്ചത്? അതുകൊണ്ടല്ലേ എനിക്കിങ്ങനെ പറ്റിയത്?'

അല്പം സിദ്ധിയുള്ള ആളുകൾക്കു പ്രശസ്തിയും ലോകബഹുമാനവും ലഭിക്കുന്നു. പലർക്കും ഗുരുസ്ഥാനം വഹിക്കാൻ ആഗ്രഹമുണ്ട്. നാലുപേർ മാനിക്കും, ഓച്ഛാനിക്കും. ശിഷ്യന്മാരും സേവക

ന്മാരും ഉണ്ടാകും. അയാളെക്കുറിച്ച് ആളുകൾ പറയും, 'ഗുരുതിരുവടികൾക്കു ശുക്രദശയാണിപ്പോൾ. എത്രയാളുകൾ വരുന്നു, പോകുന്നു! ശിഷ്യന്മാരും സേവകന്മാരും വേണ്ടുവോളമുണ്ട്. വീട്ടിൽ മേശയും കസേരയും മറ്റും ഇടാനിടമില്ല, എത്രയാളുകൾ എന്തെല്ലാം സാധനങ്ങൾ കൊണ്ടുവന്നു കാഴ്ചവെയ്ക്കുന്നു! അദ്ദേഹത്തിൻെറ തിരുവുള്ളത്തിൽ തോന്നിയാൽ എത്രപേർക്കു വേണമെങ്കിലും ഭക്ഷണം നല്കാനുള്ള ശക്തിയുണ്ട്.'

ഗുരുവൃത്തി വേശ്യാവൃത്തിക്കു തുല്യമാണ്. കൊള്ളരുതാത്ത കാശിനും ആളുകളുടെ ആദരവിനും ശരീരഭോഗത്തിനും വേണ്ടി തന്നെത്താൻ വില്ക്കുകയാണത്. ഈശ്വരനെ പ്രാപിക്കാനുതകുന്ന ആത്മമനക്കായങ്ങളെ നിസ്സാരകാര്യങ്ങൾക്കുവേണ്ടി ഇങ്ങനെ ഉപയോഗിക്കുന്നതു ശരിയല്ല. ഒരു സ്ത്രീയെക്കുറിച്ച് ഒരിക്കൽ ഒരാൾ പറഞ്ഞു: 'ആ, അവൾക്കിപ്പോൾ നല്ലകാലമാണ്. അവളുടെ ഭാഗ്യം തെളിഞ്ഞിരിക്കുന്നു - കാശിനുകൊള്ളാത്ത ആ തെണ്ടിപ്പെണ്ണേ! അവൾക്കിപ്പോൾ കട്ടിലായി, കിടക്കയായി; പായുണ്ട്, തലയിണയുണ്ട്, പുടവയുണ്ട്, പാത്രമുണ്ട്. എത്രപേർ അവളുടെ ചൊല്പടിയിൽ! ആളുകളങ്ങനെ വരുന്നു, പോകുന്നു!' എന്നുവെച്ചാൽ അവളിപ്പോളൊരു തേവിടിശ്ശി ആയിരിക്കുന്നു, അവളുടെ സുഖത്തിനൊരതിരില്ല, എന്നർത്ഥം. മുമ്പവളൊരു മാന്യൻെറ വീട്ടിലെ വേലക്കാരിയായിരുന്നു. ഇപ്പോളൊരു വേശ്യയായിരിക്കുന്നു. നിസ്സാര കാര്യങ്ങൾക്കു വേണ്ടി തന്നെത്താൻ നശിപ്പിച്ചിരിക്കുന്നു.

(സാധനകാലത്ത് ശ്രീരാമകൃഷ്ണന് പ്രലോഭനം)

ശ്രീരാമ: സാധനകാലത്ത് ധ്യാനത്തിൽ വേറെയും എന്തെല്ലാം ദർശനങ്ങൾ എനിക്കുണ്ടായി! ഒരിക്കൽ വില്വമൂലത്തിൽ ധ്യാനിച്ചുകൊണ്ടിരിക്കുമ്പോൾ പാപപുരുഷൻ വന്ന് എന്നെ പല തരത്തിലും പ്രലോഭിപ്പിച്ചുനോക്കി. അവനൊരു ഇംഗ്ലീഷ്പട്ടാളക്കാരൻെറ വേഷത്തിൽ വന്നു. ധനം, മാനം, ഭോഗം പലവിധം ശക്തികൾ ഇവയൊക്കെ തരാൻ ഒരുമ്പെട്ടു. ഞാൻ അമ്മയെ വിളിക്കാൻ തുടങ്ങി. വളരെ ഗോപ്യമായ സംഗതിയാണ് ഞാനിപ്പോൾ പറയുന്നത്. അമ്മ ദർശനമരുളി. ഞാനപ്പോൾ പറഞ്ഞു: 'അമ്മേ, അവനെ വെട്ടിനുറുക്കൂ' അമ്മയുടെ രൂപം - ആ ഭുവനമോഹനമായ രൂപം - അതിപ്പോഴും കൺമുമ്പിൽ വരുന്നു. [1]കൃഷ്ണമയിയുടെ രൂപത്തിലാണ് അമ്മ

1 ബലരാമബോസിൻെറ ഇളയ മകൾ

വന്നത്. പക്ഷേ അവളുടെ കടക്കൺനോട്ടത്താൽ ഉലകം കിടന്നിള കുംപോലെ തോന്നി.

ശ്രീരാമകൃഷ്ണൻ മിണ്ടാതിരുന്നു. അല്പം കഴിഞ്ഞ് വീണ്ടുമരുളി.

ശ്രീരാമ: വേറെയും എന്തൊക്കെ കണ്ടു! പക്ഷെ അതൊന്നും പറയാൻ നിവൃത്തിയില്ല. ആരോ എൻെറ വായ് പൊത്തിപ്പിടിക്കുന്നു. തുളസിയും തുമ്പയും തമ്മിൽ ഒരു ഭേദവും തോന്നിയില്ല. ഭേദബുദ്ധി തീരെയില്ലാതായി. ഒരിക്കൽ വടവൃക്ഷത്തിൻെറ ചുവട്ടിൽ ധ്യാനിച്ചു കൊണ്ടിരിക്കുമ്പോൾ, നീണ്ട താടിയുള്ള ഒരു [1]മുസ്സൽമാനെ കണ്ടു. ആ ആൾ ഒരു ചട്ടിയിൽ കുറെ ചോറുമായി എൻെറ അടുത്തെത്തി. ചട്ടിയിൽ നിന്ന് ചില മ്ലേച്ഛൻമാർക്ക് ചോറു കൊടുത്തശേഷം ഒന്നുരണ്ടു വറ്റ് എനിക്കും തന്നു. ഒന്നല്ലാതെ രണ്ടില്ല. എന്ന് അമ്മ കാണിച്ചുതന്നു. സച്ചിദാനന്ദംതന്നെയാണ് നാനാരൂപമെടുത്തു വാഴു ന്നത്. അദ്ദേഹംതന്നെയാണ് ജീവനായും ജഗത്തായും സമസ്തവു മായും വർത്തിക്കുന്നത്. അന്നമായതും അദ്ദേഹംതന്നെ.

(ശ്രീരാമകൃഷ്ണദേവൻെറ ബാലകഭാവവും ഭാവാവേശവും)

ശ്രീരാമ: (ഗിരീശൻ, മാസ്റ്റർ മുതൽപേരോടു) എനിക്കു കുട്ടിക ളുടെ സ്വഭാവമാണ്. ഹൃദയൻ പറഞ്ഞു: 'അമ്മാവാ, അമ്മയോടു സ്വല്പം സിദ്ധിക്കുവേണ്ടി അപേക്ഷിക്കൂ,' എന്ന്. കേട്ട മാത്രയിൽ അമ്മയോടു ചോദിക്കാൻ ഞാൻ പുറപ്പെട്ടു! അടുത്താരു താമസിക്കു ന്നുവോ അയാൾ പറയുന്നത് കേൾക്കണം എന്ന ഒരു നിലയിലാണ് അക്കാലത്ത് ഈശ്വരൻ എന്നെ വെച്ചിരുന്നത്. അടുത്താളില്ലെങ്കിൽ ചുറ്റും ഇരുട്ടു കാണുന്ന കൊച്ചുകുട്ടികളെപ്പോലെ ആയിരുന്നു അന്ന് എൻെറ അവസ്ഥയും. ഹൃദയൻ അടുത്തില്ലെങ്കിൽ ഞാൻ മരിച്ചു പോകും എന്നു തോന്നി. ഇതാ നോക്കൂ, ആ ഭാവം വരുന്നു! വർത്തമാനം പറഞ്ഞുകൊണ്ടിരിക്കെ ഭാവാവേശം വരുന്നു!

ഇതു പറഞ്ഞുകൊണ്ടിരിക്കെ ഗുരുദേവൻ ഭാവാവിഷ്ടനാകുന്നു. ദേശവും കാലവും മറക്കുന്നു. ആവേശം നിയന്ത്രിക്കാൻ അദ്ദേഹം വളരെ പ്രയാസപ്പെട്ടു ശ്രമിക്കുന്നു. ഭാവാവസ്ഥയിൽ അരുളി: 'ഇപ്പോഴും ഞാൻ നിങ്ങളെ കാണുന്നു. പക്ഷേ ചിരകാലമായി നിങ്ങൾ ഇവിടെത്തന്നെ ഇരിക്കുന്നതായിട്ടാണ് തോന്നുന്നത്. എപ്പോൾ വന്നു, എവിടെനിന്നു വന്നു എന്നൊന്നും ഓർമ്മയില്ല.'

1 മുഹമ്മദ്

ശ്രീരാമകൃഷ്ണൻ സ്വല്പനേരം നിശ്ശബ്ദനായി ഇരുന്നു. അല്പം വെളിവുവന്നപ്പോൾ പറഞ്ഞു, 'വെള്ളം കുടിക്കണം.' സമാധിയിൽ നിന്നും ഉണർന്നുകഴിഞ്ഞാൽ മനസ്സിനെ താഴോട്ടു കൊണ്ടുവരാൻ വേണ്ടി ഗുരുദേവൻ സാധാരണയായി ഇങ്ങനെ പറയാറുണ്ട്. ഗിരീശൻ പുതുതായി വന്നതാണ്. ഈവക കാര്യങ്ങളൊന്നും നിശ്ചയമില്ല. അതുകൊണ്ട് അദ്ദേഹം വെള്ളം കൊണ്ടുവരാൻ പുറപ്പെട്ടു. ഗുരുദേവൻ അദ്ദേഹത്തെ തടഞ്ഞുകൊണ്ടു പറഞ്ഞു: 'വേണ്ടപ്പനേ, ഇപ്പോൾ കുടിക്കാനാവില്ല.' ഗുരുദേവനും ഭക്തന്മാരും അല്പസമയം മൗനമായിരുന്നു. ഗുരുദേവൻ വീണ്ടും സംഭാഷണമാരംഭിച്ചു.

ശ്രീരാമ: (മാസ്റ്ററോട്) ആട്ടെ, ഞാനീവക രഹസ്യസംഗതികൾ പറഞ്ഞതിൽ വല്ല തെറ്റുണ്ടോ?

മാസ്റ്റർ എന്തു പറയണമെന്നറിയാതെ മിണ്ടാതിരുന്നു. അപ്പോൾ ഗുരുദേവൻ പിന്നെയും പറഞ്ഞു: 'ഇല്ല; എന്താണതിൽ തെറ്റുള്ളത്? ആളുകൾക്കു വിശ്വാസം ഉണ്ടാവാൻവേണ്ടി ഞാൻ പറഞ്ഞു.' കുറച്ചു കഴിഞ്ഞ് വളരെ വിനയത്തോടുകൂടി അദ്ദേഹം ചോദിച്ചു: 'അവനെ ഒന്നു കൂട്ടിക്കൊണ്ടുവരാമോ?' പൂർണ്ണനെ ഉദ്ദേശിച്ചാണ് അദ്ദേഹം ചോദിച്ചത്.

മാസ്റ്റർ (സങ്കോചത്തോടെ) ആവാം, ഇപ്പോൾത്തന്നെ ആളയയ്ക്കാം.

ശ്രീരാമ: (സോത്കണ്ഠം) പൂർണ്ണനോടുകൂടി ഞാൻ അതിർത്തിയിൽ എത്തിക്കഴിയും.

അന്തരംഗഭക്തന്മാരിൽ അവസാനത്തെ ആളാണ് പൂർണ്ണൻ. പിന്നെയാരും മിക്കവാറും ഉണ്ടാവുകയില്ല എന്നാണോ ഗുരുദേവൻ ഇപ്പറഞ്ഞതിൻെറ അർത്ഥം?

## അദ്ധ്യായം രണ്ട്

### ശ്രീരാമകൃഷ്ണൻെറ മഹാഭാവം – ബ്രാഹ്മണിയുടെ സേവനം

ഗിരീശൻ, മാസ്റ്റർ മുതൽ പേരോടായി ശ്രീരാമകൃഷ്ണൻ തൻെറ മഹാഭാവാവസ്ഥ വർണ്ണിച്ചുകേൾപ്പിക്കുന്നു.

ശ്രീരാമ: (ഭക്തന്മാരോട്) ആ അനുഭവത്തിനുശേഷമുണ്ടായ ആനന്ദം അതിനു മുമ്പുണ്ടായ വേദനപോലെ തീവ്രമായിരുന്നു.

മഹാഭാവമെന്നാൽ ഈശ്വരാവേശമാണ്. അതു ശരീരവും മനസ്സും ഇളക്കിമറിക്കും. ഒരു വലിയ ആന ഒരു ചെറിയ കുടലിൽ പ്രവേശിക്കുംപോലെയാണത്. കുടിൽ കിടന്നാടും; മറിഞ്ഞുവീണു തവിടു പൊടിയാകാനും മതി.

ഈശ്വരവിരഹംകൊണ്ടുണ്ടാകുന്ന അഗ്നി സാധാരണ അഗ്നിയല്ല. രൂപനും സനാതനും[1] ഒരു മരത്തിൻെറ ചുവട്ടിൽ ഈ അവസ്ഥയിൽ ഇരുന്നപ്പോൾ ആ മരത്തിൻെറ ഇല വാടിക്കരിഞ്ഞുപോയതായി പറയപ്പെടുന്നു. ഈ നിലയിൽ ബോധമില്ലാതെ മൂന്നു ദിവസം ഞാൻ കഴിച്ചു. അനങ്ങാനോ നീങ്ങാനോ കഴിഞ്ഞിരുന്നില്ല; ഒരിടത്തു തന്നെ കിടന്നു. ബോധം വീണപ്പോൾ [2]ബ്രാഹ്മണി എന്നെ കുളിപ്പിക്കാൻ പിടിച്ചുകൊണ്ടുപോയി. ബ്രാഹ്മണിക്ക് എൻെറ മേൽ തൊടാൻ വയ്യായിരുന്നു. ഒരു കനത്ത പുതപ്പുകൊണ്ടു ദേഹം മറയ്ക്കേണ്ടി വന്നു. ആ പുതപ്പിൻെറ മേലേ കൈയ്വെച്ച് എന്നെ പിടിച്ചുകൊണ്ടാണ് ബ്രാഹ്മണി കുളിപ്പിക്കാൻ കൊണ്ടുപോയത്. നിലത്തു വീണുകിടന്നപ്പോൾ മേത്തു പറ്റിയ മണ്ണെല്ലാം ചുട്ടുപോയി! ആ അവസ്ഥയിലായിരുന്നപ്പോൾ എൻെറ തലയ്ക്കകത്തും നട്ടെല്ലിലും കൂടി ഒരു കലപ്പയിട്ടു വലിക്കുന്നതായിതോന്നി.

'പ്രാണൻ പോകുന്നു, പ്രാണൻ പോകുന്നു,' എന്നു ഞാൻ നിലവിളിച്ചു. പക്ഷേ, അതിനുശേഷം വലിയ ആനന്ദമുണ്ടായി.

ഈ മഹാഭാവാവസ്ഥയുടെ വർണ്ണനം അദ്ഭുതത്തോടെ ഭക്തന്മാർ കേട്ടു.

ശ്രീരാമ: (ഗിരീശനോട്) നിനക്ക് ഇത്ര ദൂരം പോകേണ്ട ആവശ്യമില്ല. എൻെറ ഭാവങ്ങൾ മറ്റുള്ളവർക്ക് ഒരു മാതൃകയ്ക്കുവേണ്ടിയാണ്. നിങ്ങൾ അഞ്ചുകൂട്ടം വെച്ചുപുലർത്തുന്നു; ഞാൻ ഒന്നുമാത്രം വെച്ചുകൊണ്ടിരിക്കുന്നു. ഈശ്വരനെ ഒഴിച്ച് മറ്റൊന്നും എനിക്കു പിടിക്കുന്നില്ല. അങ്ങനെയാണ് ഭഗവാൻെറ ഇച്ഛ. (ചിരിച്ചുകൊണ്ട്) ഒറ്റത്തടിയായിട്ടുള്ള മരങ്ങളുണ്ട്, അഞ്ചു ശാഖകളുള്ള മരങ്ങളുമുണ്ട്. (എല്ലാവരും ചിരിക്കുന്നു.)

അതെ, എൻെറ അനുഭവങ്ങൾ അന്യർക്ക് ഒരു മാതൃകയ്ക്കുവേണ്ടിയാണ്. നിങ്ങൾ അനാസക്തരായിട്ടു ലോകത്തിൽ ജീവി

1 ചൈതന്യദേവൻെറ രണ്ടു പ്രധാനശിഷ്യന്മാർ

2 ഭൈരവിബ്രാഹ്മണി

ക്കുവിൻ. മേത്തു ചേറു പറ്റും; പക്ഷേ, ചേർമീനിനെപ്പോലെ കുടഞ്ഞുകളയണം. കളങ്കക്കടലിൽ നീന്തേണ്ടിവരും; എന്നാലും മെയ്യിൽ കളങ്കം പറ്റരുത്.

ഗിരീശൻ: (ചിരിച്ചുകൊണ്ട്) അവിടേയ്ക്കും കല്യാണം കഴിയ്ക്കേണ്ടതായിവന്നുവല്ലോ. (ചിരി)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) *സംസ്കാരത്തിനുവേണ്ടി, വിവാഹം ചെയ്യണം. പക്ഷേ, എനിക്കെങ്ങനെ ലൗകികജീവിതം നയിക്കാനൊക്കും? ഈശ്വരാവേശംമൂലം പൂണൂലു നേരേ ഇടാൻപോലും കഴിഞ്ഞിരുന്നില്ല; കഴുത്തിലിട്ടാലുടനെ അത് ഊർന്നുവീണുപോകും. ചിലരുടെ അഭിപ്രായപ്രകാരം ശുകദേവനും സംസ്കാരത്തിനുവേണ്ടി കല്യാണം കഴിക്കുകയുണ്ടായി. ഒരു മകളും ഉണ്ടായെന്നു പറയപ്പെടുന്നു. (എല്ലാവരും ചിരിക്കുന്നു.) കാമിനീകാഞ്ചനംതന്നെ സംസാരം. അത് ഈശ്വരനെ വിസ്മരിപ്പിക്കുന്നു.

ഗിരീശൻ: കാമിനീകാഞ്ചനം കൈയ്വെടിയുന്നതെങ്ങനെ?

ശ്രീരാമ: വ്യാകുലതയോടെ ഈശ്വരനോട് പ്രാർത്ഥിക്കുക; വിവേകത്തിനുവേണ്ടി പ്രാർത്ഥിക്കുക. 'ഈശ്വരൻമാത്രം സത്യം; ബാക്കിയൊക്കെ അനിത്യം.' ഇതിൻെറ പേരാണ് വിവേകം. വെള്ളം നല്ല അരിപ്പയിൽ അരിച്ചെടുക്കണം. ചെളിയൊക്കെ ഒരു വശത്തു കിടക്കും, നല്ല വെള്ളം മറുവശത്തും വീഴും. വിവേകമാകുന്ന അരിപ്പ ഉപയോഗിക്കുക. ഈശ്വരനെ അറിഞ്ഞിട്ട് നിങ്ങൾ സംസാരത്തിൽ വാഴുവിൻ. അതിൻെറ പേരാണ് വിദ്യാസംസാരം.

കണ്ടില്ലേ, സ്ത്രീകളുടെ മോഹനശക്തി, അവിദ്യാരൂപിണികളുടെ, പുരുഷന്മാരെ അവർ വിഡ്ഢികളാക്കുന്നു; അവരെ കഴമ്പില്ലാത്തവരാക്കിത്തീർക്കുന്നു. സ്ത്രീയും പുരുഷനും ഒന്നിച്ചിരിക്കുന്നതു കാണുമ്പോൾ ഞാൻ തന്നെത്താൻ പറയുന്നു, 'ഹാ കഷ്ടം! അവർ തുലഞ്ഞു!' (മാസ്റ്ററുടെ നേരെ നോക്കിക്കൊണ്ട്) ഹാരു എത്ര നല്ല പയ്യൻ, അവനെ ഒരു പെൺഭൂതം പിടികൂടിയിരിക്കുന്നു. 'ഹാരു എവിടെപ്പോയി, ഹാരു എവിടെപ്പോയി?' എന്നെല്ലാരും ചെന്നു നോക്കുമ്പോൾ, അവൻ ആലുംമൂട്ടിൽ ഒന്നും മിണ്ടാതെ ഇരിക്കുന്നതു കാണുന്നു. പഴയ ഭംഗിയില്ല, തേജസ്സില്ല, ആനന്ദമില്ല. ആൽമരത്തിലെ

* ഹൈന്ദവധർമ്മശാസ്ത്രപ്രകാരം ത്രൈവർണ്ണികന്മാർക്കു വിധിച്ചിട്ടുള്ള ദശ വിധ സംസ്കാരങ്ങളിലൊന്നാണു വിവാഹം.

ഭൂതം ഹാരുവിനെ ആവേശിച്ചിരിക്കുന്നു.

ഭാര്യ ഭർത്താവിനോട്, 'അവിടെപ്പോ.' എന്നു പറഞ്ഞാൽ ഉടനടി അയാളെഴുനേറ്റു. 'അവിടെയിരി,' എന്നു പറഞ്ഞാൽ ഉടനിരുന്നു.

ഒരു മനുഷ്യൻ ഉദ്യോഗം തേടി വല്യേമാനൻെറ അടുത്തു പോയി പ്പോയി തോറ്റു. എന്നിട്ടും ജോലിയൊന്നും കിട്ടിയില്ല. വല്യേമാനൻ പറഞ്ഞു: 'ഇപ്പോൾ ഒഴിവൊന്നുമില്ല. ഇടയ്ക്കിടെ എന്നെ വന്നു കാണൂ.' ഇങ്ങനെ ഏറെനാൾ കഴിഞ്ഞു. ഉദ്യോഗാർത്ഥി ഹതാശ നായി. അയാൾ തൻെറ കഷ്ടപ്പാട് ഒരു സ്നേഹിതനെ അറിയിച്ചു. സ്നേഹിതൻ പറഞ്ഞു: 'താനെന്തൊരു മണ്ടൻ! താനയാളുടെ അടുത്തു പോയി കാലു കേടുവരുത്തുന്നതെന്തിനാണ്? നീ ഗോലാപ്പിനെ പിടിച്ചോ, നാളെക്കിട്ടും നിനക്കു ജോലി.' 'അതു ശരിയാണ്,' ഉദ്യോ ഗാർത്ഥി പറഞ്ഞു: 'ഞാനിപ്പോൾതന്നെ പൊയ്ക്കളയാം.' ഗോലാപ് വല്യേമാൻെറ വെപ്പാട്ടിയാണ്. അവൻ അവളെ ചെന്നു കണ്ടു പറഞ്ഞു: 'അമ്മേ, ഞാൻ വലിയ വിഷമത്തിൽ പെട്ടിരിക്കുന്നു. അമ്മ എനിക്കിതു ചെയ്തുതരാണ്ടു കഴിയില്ല. ഞാനൊരു പാവപ്പെട്ട ബ്രാഹ്മണൻെറ മകനാണ്. ഞാൻ വേറെ എവിടെപ്പോകും? അമ്മേ, വളരെ നാളായിട്ട് ജോലിയും വേലയുമൊന്നുമില്ല. പിള്ളേരാണെങ്കിൽ പട്ടിണികിടന്നു ചാകാറായി. അമ്മ ഒരു വാക്കു പറഞ്ഞാൽ എനിക്കു ജോലി കിട്ടും.' ഗോലാപ് ബ്രാഹ്മണയുവാവിനോടു ചോദിച്ചു. 'കുഞ്ഞേ, ഞാൻ ആരോടു പറയണം?' എന്നിട്ടവൾ സ്വയം നിനച്ചു: 'ആ പാവം ബ്രാഹ്മണൻെറ പയ്യൻ വല്ലാതെ കഷ്ടപ്പെടുന്നു!' 'വല്യേമാനനോട് അമ്മ ഒരു വാക്കു പറഞ്ഞാൽ നിശ്ചയമായും എനിക്കു എന്തെങ്കിലുമൊരു ജോലി കിട്ടും.' എന്ന് അവൻ പറഞ്ഞു. 'ഞാനിന്നുതന്നെ വല്യേമാനനോടു പറഞ്ഞ് കാര്യം ശരിപ്പെടുത്തി വെയ്ക്കാം.' എന്നു പറഞ്ഞു ഗോലാപ്. പിറ്റേന്നു രാവിലെ ഒരാൾ ഉദ്യോഗാർത്ഥിയുടെ അടുത്തെത്തി പറഞ്ഞു, 'നീയിന്നു മുതൽ വല്യേമാനൻെറ ആപ്പീസിൽ ജോലിക്ക് ഹാജരാകണം.' വല്യേമാനൻ സായിപ്പിനോടു പറഞ്ഞു: 'ഈ മനുഷ്യൻ നല്ല കഴിവുള്ള ആളാണ്. ഞാനിയാളെ ജോലിയിൽ നിയമിച്ചിരിക്കുന്നു. ഇയാളെക്കൊണ്ട് കമ്പനിക്ക് വലിയ പ്രയോജനമുണ്ടാകും.'

ഈ കാമിനീകാഞ്ചനംകൊണ്ട് സകലരും മോഹിതരായിരിക്കുന്നു. പക്ഷെ എനിക്കതൊന്നും തീരെ പിടിക്കുന്നില്ല. 'ഈശ്വരനെ അല്ലാതെ മറ്റൊന്നും എനിക്കറിയില്ല' എന്നു ഞാൻ ആണയിട്ടു പറയുന്നു.

(സത്യകഥനം കലിയിലെ തപസ്സ്)

ഒരു ഭക്തൻ: മഹാശയ, 'നവഹുല്ലോൽ' എന്ന പേരിൽ ഒരു പുതിയ മതം ആരംഭിച്ചിട്ടുണ്ട്. ശ്രീ ലളിതചാറ്റർജി അക്കൂട്ടത്തിലുണ്ട്.

ശ്രീരാമ: നാനാ മതങ്ങളുണ്ട്. ഓരോ മതവും ഓരോ പഥം. പക്ഷേ ഓരോരുത്തരും നിനയ്ക്കുന്നു തൻെറ മതം മാത്രമാണ് ശരിയെന്ന്, തൻെറ വാച്ചു മാത്രമാണ് ശരിയെന്ന്.

ഗിരീശൻ: (മാസ്റ്ററോട്) പോപ്പ് എന്താണ് പറഞ്ഞിട്ടുള്ളത്?

*'നമ്മുടെ ഘടികാരംപോലെ നമ്മുടെ അഭിപ്രായവും. രണ്ടെണ്ണം ഒരുപോലെ പോകുന്നില്ല; എന്നാലും ഓരോരുത്തനും അവനവ ൻെറതു വിശ്വസിക്കുന്നു.'

ശ്രീരാമ: (മാസ്റ്ററോട്) അതിൻെറ അർത്ഥമെന്തപ്പാ?

മാസ്റ്റർ: സകലരും കരുതുന്നു, 'എൻെറ മണി ശരിക്കാണ് പോകു ന്നത്' എന്ന്. പക്ഷേ രണ്ടു നാഴികമണികൾ തമ്മിൽ സമയം യോജി ക്കുന്നില്ല.

ശ്രീരാമ: മറ്റു നാഴികമണികൾ എത്ര തെറ്റിയാലും സൂര്യൻ ശരിക്കു പോകുന്നു. അവനവൻെറ ഘടികാരം ആ സൂര്യനുമായി ഒത്തുനോക്കണം.

ഒരു ഭക്തൻ: ഇന്ന ബാബു വല്ലാതെ നുണ പറയുന്നു.

ശ്രീരാമ: സത്യഭാഷണമാണ് കലിയിലെ തപസ്സ്. കലിയുഗത്തിൽ മറ്റു തപസ്സുകൾ പ്രയാസമാണ്. സത്യം പാലിച്ചാൽ ഭഗവാനെ പ്രാപിക്കാം. തുളസീദാസൻ പറയുന്നു: 'സത്യകഥനം, ഈശ്വര വിധേയത്വം, പരസ്ത്രീകളെ മാതൃസമം കാണൽ, ഇവയാൽ ഹരിയെ ലഭിക്കായ്കിൽ തുളസിയൊരു നുണയൻ.'

കേശവസേനൻ അച്ഛൻെറ കടം ഏറ്റെടുത്തു. വേറെയാരാണെ ങ്കിലും അതൊരിക്കലും ഏല്ക്കുമായിരുന്നില്ല. അച്ഛന് എഴുത്തും വായനയും അറിഞ്ഞുകൂടായിരുന്നു. ജൊരാസങ്കോയിലുള്ള ദേവേ ന്ദ്രൻെറ സമാജത്തിൽ ഞാൻ പോയി; അവിടെ വേദിയിൽ കേശവ സേനൻ ധ്യാനിച്ചുകൊണ്ടിരിക്കുന്നതു കണ്ടു. കേശവനപ്പോൾ ചെറു

* 'Tis with our judgements as our watches, none

Go just alike, yet each believes his own.' Pope.

പ്രായം. ഞാൻ മഥുരബാബുവിനോടു പറഞ്ഞു: ''എത്രയോ പേർ ധ്യാനിക്കുന്നു; അവരിൽ ഈ ചെറുപ്പക്കാരൻെറ 'പൊങ്ങുപലക' മാത്രം മുങ്ങിയിട്ടുണ്ട്. മീൻ ഇരയുടെ അടുത്തെത്തി തിരിയുന്നുണ്ട്.''

ഒരാൾ - അയാളുടെ പേരു ഞാൻ പറയുകയില്ല - അയാൾ പതിനായിരം രൂപയ്ക്കുവേണ്ടി കോടതിയിൽ കള്ളം പറഞ്ഞു. കേസ്സിൽ ജയിക്കാൻവേണ്ടി അയാൾ എന്നെക്കൊണ്ട് വഴിപാടു കൊടുപ്പിച്ചു. അയാൾ പറഞ്ഞു: 'അച്ഛാ, ഈ നിവേദ്യമൊന്നു ദേവിക്കു സമർപ്പിക്കു.' ഒരു കുട്ടിയെപ്പോലെ വിശ്വസിച്ച് ഞാൻ നിവേദ്യം നല്കുകയും ചെയ്തു.

ഭക്തൻ: നല്ലയാൾ!

ശ്രീരാമ: പക്ഷേ, ഞാൻ കൊടുത്താൽ ദേവി അനുഗ്രഹിക്കുമെന്ന് അയാൾക്കു പൂർണ്ണവിശ്വാസമുണ്ടായിരുന്നു.

ലളിതബാബുവിനെക്കുറിച്ചു ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'എന്താ അഹങ്കാരമങ്ങനെ എളുപ്പം പോകുമോ? രണ്ടുപേരെ തികച്ചു കാണാൻ കിട്ടുകയില്ല. ബലരാമന് അഹങ്കാരമില്ല. (ഒരു ഭക്തനെ ചൂണ്ടിക്കൊണ്ട്) ഇവനുമില്ല. മറ്റു വല്ലവരുമാണെങ്കിൽ എത്ര ഞെളിഞ്ഞേനെ, എത്ര മദിച്ചേനെ! പാണ്ഡിത്യമദം കാണിക്കുമായിരുന്നു. തടിയൻ ബ്രാഹ്മണന് (പ്രാണകൃഷ്ണന്) ഇപ്പോഴും അല്പസ്വല്പമൊക്കെ ഉണ്ട്. (മാസ്റ്ററോട്) മഹിമചക്രവർത്തി വളരെയൊക്കെ വായിച്ചിട്ടുണ്ട്, ഇല്ലേ?

മാസ്റ്റർ: ഉവ്വ്, അനേകം പുസ്തകങ്ങൾ വായിച്ചിട്ടുണ്ട്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അയാളും ഗിരീശഘോഷനും ഒന്നു കൂട്ടിമുട്ടിയാൽ കൊള്ളാം. എന്നാൽ കുറച്ചു വാദപ്രതിവാദം കേൾക്കാമായിരുന്നു.

ഗിരീശൻ: (ചിരിച്ചുകൊണ്ട്) സാധന ചെയ്താൽ സകലർക്കും ശ്രീകൃഷ്ണനെപ്പോലെ ആകാൻ കഴിയും എന്നു പറയുന്ന ആളാണെന്നു കേട്ടിട്ടുണ്ട്.

ശ്രീരാമ: ശരിക്ക് അങ്ങനെയല്ല, എന്നാൽ ഏതാണ്ടതുപോലെ.

ഭക്തൻ: ആട്ടെ. എല്ലാവർക്കും ശ്രീകൃഷ്ണൻെറ മാതിരി ആകാൻ പറ്റുമോ?

ശ്രീരാമ: അവതാരപുരുഷനെയും അവതാരാംശത്തെയും ഈശ്വരകോടി എന്നു പറയുന്നു. സാധാരണമനുഷ്യരെ ജീവനെന്നോ

ജീവകോടിയെന്നോ പറയുന്നു. ജീവകോടികൾക്ക് സാധന ചെയ്ത് ഈശ്വരനെ പ്രാപിക്കാൻ കഴിയും; പക്ഷേ അവർ സമാധിമഗ്നരായാൽപ്പിന്നെ തിരിച്ചുവരുകയില്ല.

ഈശ്വരകോടി രാജകുമാരനെപ്പോലെയാണ്. ഏഴുനില അരമനയുടെ എല്ലാ മുറികളുടെയും താക്കോല് അവൻെറ കൈയ്വശമുണ്ട്. അവന് ഇഷ്ടംപോലെ മുകളിൽ കയറാം, താഴെയിറങ്ങാം. ജീവകോടി ഒരു താണതരം ഉദ്യോഗസ്ഥനെപ്പോലെയാണ്. അയാൾക്ക് ഏഴുനില മാളികയുടെ ചില മുറികളിൽ പ്രവേശിക്കാം; അതാണയാളുടെ അതിര്.

ശ്രീരാമ: ജനകനൊരു ജ്ഞാനി, സാധനകൊണ്ട് ജ്ഞാനം സമ്പാദിച്ചു. ശുകദേവൻ ജ്ഞാനമൂർത്തി.

ഗിരീശൻ: ആഹാ!

ശ്രീരാമ: സാധനചെയ്തല്ല ശുകദേവനു ജ്ഞാനലാഭം ഉണ്ടായത്. നാരദനും ശുകദേവനെപ്പോലെ ബ്രഹ്മജ്ഞാനം ഉണ്ടായിരുന്നു. പക്ഷേ അദ്ദേഹം ലോകശിക്ഷണത്തിനുവേണ്ടി ഭക്തി പുലർത്തിപ്പോന്നു. പ്രഹ്ലാദൻ ചിലപ്പോൾ 'സോƒഹം' ഭാവത്തിൽ വാണു; ചിലപ്പോൾ ദാസഭാവത്തിൽ, ചിലപ്പോൾ സന്താനഭാവത്തിൽ. ഹനുമാൻെറ നിലയും ഇതായിരുന്നു.

വേണമെന്നുവെച്ചാലൊന്നും എല്ലാവർക്കും ഈ അവസ്ഥ കിട്ടുകയില്ല. ചില മുളയുടെ തുള വലുതാണ്; ചിലതിൻെറ ചെറുതും.

## അദ്ധ്യായം മൂന്ന്

### കാമിനീകാഞ്ചനങ്ങളും തീവ്രവൈരാഗ്യവും

ഒരു ഭക്തൻ: അവിടുത്തെ ഈവക അനുഭവങ്ങൾ അന്യർക്ക് മാതൃകയ്ക്കുവേണ്ടിയാണെന്നു പറഞ്ഞുവല്ലോ. അപ്പോൾ, ഞങ്ങളെന്താണു ചെയ്യേണ്ടത്?

ശ്രീരാമ: ഭഗവാനെ പ്രാപിക്കണമെന്നുണ്ടെങ്കിൽ തീവ്രവൈരാഗ്യം അത്യാവശ്യമാണ്. ഈശ്വരമാർഗ്ഗത്തിൽ വിലങ്ങായി നില്ക്കുന്നുവെന്നു തോന്നുന്നത് തത്ക്ഷണം കൈവിടണം. പിന്നെയാകാമെന്നു കരുതി നീട്ടിവെയ്ക്കരുത്. കാമിനീകാഞ്ചനമാണ് ഈശ്വരമാർഗ്ഗത്തിനു വിലങ്ങ്. അതിൽനിന്നും മനസ്സിനെ പിൻവലിക്കണം.

സാന്ന് പതുക്കെ പോയാൽപ്പോര. ഒരാൾ തോർത്തും തോള ത്തിട്ടുകൊണ്ടു കുളിക്കാൻ പുറപ്പെടുകയായിരുന്നു. അപ്പോൾ അയാ ളുടെ വീട്ടുകാരി പറഞ്ഞു; 'നിങ്ങളെക്കൊണ്ട് ഒന്നിനും കൊള്ളുക യില്ല, വയസ്സിത്രയുമായി; എന്നിട്ടും ഇതൊന്നും വേണ്ടെന്നു വെയ്ക്കാനാവുന്നില്ലല്ലോ. എന്നെക്കൂടാതെ നിങ്ങൾക്ക് ഒരു നാൾകൂടി കഴിച്ചുകൂട്ടാനാവില്ല. അയാളെ നോക്കൂ, അയാളെന്തൊരു ത്യാഗി!'

ഭർത്താവ്: അയാളെന്താണു ചെയ്തത്?

ഭാര്യ: അയാൾക്കു പതിനാറു ഭാര്യമാരുണ്ട്. അവരെ ഓരോരുത്ത രെയായി അയാൾ ഉപേക്ഷിക്കുകയാണ്. നിങ്ങൾക്കൊരിക്കലും ത്യാഗം തോന്നുകയില്ല.

ഭർത്താവ്: ഓരോരുത്തരെയായി ത്യജിക്കുന്നുവെന്നോ? നിനക്ക് വട്ടാണ്. അയാൾക്ക് ത്യജിക്കാനാവില്ല. ത്യജിക്കണമെന്നുള്ളയാൾ അല്പാല്പമായിട്ടാണോ ത്യജിക്കുന്നത്?

ഭാര്യ: (ചിരിച്ചുകൊണ്ട്) എന്നാലും നിങ്ങളെക്കാൾ ഭേദമാണയാൾ.

ഭർത്താവ്: പൈത്യക്കാരി, നിനക്കറിഞ്ഞുകൂടാ. അയാളുടെ ഉദ്ദേശം നടക്കില്ല. എനിക്കു ത്യജിക്കാൻ സാധിക്കും. ഇവിടെ നോക്ക്. ഇതാ ഞാൻ പോകുന്നു.

ശ്രീരാമ: ഇതിനാണ് തീവ്രവൈരാഗ്യം എന്നു പറയുന്നത്. വിവേകം ഉദിച്ച നിമിഷം അയാൾ ത്യജിച്ചു. തോർത്തു തോളത്തിട്ടു കൊണ്ട് അയാൾ നടന്നു. വീട്ടുകാര്യങ്ങൾ നേരെയാക്കാനുംകൂടി നിന്നില്ല. വീടിൻെറ നേരെ ഒന്നു തിരിഞ്ഞുനോക്കുകകൂടി ചെയ്തില്ല.

ത്യാഗം ശീലിക്കുന്നവർക്കു വലിയ മനക്കരുത്തു വേണം. ഒരു കൊള്ളക്കാരൻെറ മനോഭാവം ഉണ്ടായിരിക്കണം. കൊള്ളക്കാർ ഒരു വീടു കൊള്ളയടിക്കുന്നതിനുമുമ്പ്, 'കെട്ട്, വെട്ട്, കൊല്ല്, തട്ട്!' എന്നു വിളിച്ചുപറയും!

ഈശ്വരനിൽ പ്രേമവും ഭക്തിയും ഉണ്ടാകുമാറ് .നിങ്ങൾ നാൾ നയിക്കണം. അല്ലാതെ നിങ്ങൾക്കെന്തു ചെയ്യാൻ കഴിയും? കൃഷ്ണ നെ കാണാഞ്ഞ് യശോദ ഭ്രാന്തിയെപ്പോലെ രാധയുടെ അടുത്തെത്തി. യശോദയുടെ ശോകം കണ്ട് കനിവു തോന്നിയ രാധ ആദ്യാശക്തി രൂപത്തിൽ ദർശനമരുളിക്കൊണ്ടു പറഞ്ഞു: 'വത്സേ, എന്നോടെന്തെ ങ്കിലും വരം ആവശ്യപ്പെട്ടുകൊള്ളു.' യശോദ പറഞ്ഞു: 'അമ്മേ,

ഞാനെന്തു ചോദിക്കട്ടെ? വാങ്മനക്കായങ്ങൾകൊണ്ട് കൃഷ്ണനെ സേവിക്കുമാറാകണം. എവിടെവിടെ തല്ലീലകൾ നടക്കുന്നുവോ അവിടവിടെ ഈ കാലുകൾകൊണ്ട് പോകുമാറാകണം. ഇക്കൈയ്കൾ കൊണ്ടു കൃഷ്ണൻെറയും കൃഷ്ണഭക്തന്മാരുടെയും ശുശ്രൂഷ ചെയ്യാറാകണം. സർവ്വേന്ദ്രിയങ്ങളും തദീയകാര്യങ്ങൾ ചെയ്യായ് വരണം.'

ശ്രീരാമകൃഷ്ണൻ ഇക്കാര്യം പറഞ്ഞുകൊണ്ടിരിക്കെ ഭാവാവിഷ്ടനാകാൻ തുടങ്ങി. പെട്ടെന്ന് തന്നെത്താൻ പറഞ്ഞു, 'കാളി സംഹാരമൂർത്തിയോ? അല്ല, നിത്യകാളി.' വളരെ പ്രയാസപ്പെട്ട് ഗുരുദേവൻ ഭാവാവേശം നിയന്ത്രിച്ചു. ഇത്തവണ അല്പം വെള്ളം കുടിച്ചു. വീണ്ടും യശോദയുടെ കഥ പറയാൻ തുടങ്ങുകയായിരുന്നു. അപ്പൊഴേക്കും ശ്രീ മഹേന്ദ്രമുഖർജി വന്നുചേർന്നു. മഹേന്ദ്രനും അദ്ദേഹത്തിൻെറ അനുജൻ പ്രിയമുഖർജിയും ഗുരുദേവൻെറ അടുത്ത് ഈയിടെയായി വരാറുണ്ട്. മഹേന്ദ്രന് മാവുണ്ടാക്കാനുള്ള ഒരു മില്ലും മറ്റു ചില വ്യാപാരങ്ങളുമുണ്ട്. അദ്ദേഹത്തിൻെറ അനുജൻ ഒരു എഞ്ചിനീയറാണ്. ഇവരിരുവരും തങ്ങളുടെ കാര്യങ്ങൾ നോക്കാൻ മറ്റുള്ള ആളുകളെ ഏർപ്പെടുത്തിയിട്ടുണ്ട്. അതുകൊണ്ടിവർക്കു വേണ്ടത്ര സമയം കിട്ടുന്നു. മഹേന്ദ്രന് വയസ്സ് മുപ്പത്താറോ മുപ്പത്തേഴോ കാണും; അനുജന് മുപ്പത്തിനാലോ മുപ്പത്തിയഞ്ചോ വയസ്സും. കേദേറ്റിഗ്രാമത്തിലാണ് ഇവരുടെ വീട്. കല്ക്കത്തെയിൽ ബാഗ്ബസ്സാറിലും അവർക്കൊരു വീടുണ്ട്. അവരുടെയൊപ്പം ഒരു യുവഭക്തനും വരാറുണ്ട്. ഹരിയെന്നാണ് അയാളുടെ പേർ. ഹരി വിവാഹിതനാണ്; എന്നിരുന്നാലും ഗുരുദേവനോടു വലിയ ഭക്തിയാണ്. മഹേന്ദ്രനും ഹരിയും ദക്ഷിണേശ്വരത്തു വന്നിട്ട് കുറെയേറെ നാളായി. മഹേന്ദ്രൻ വെളുത്തയാൾ. മുഖത്തെപ്പോഴും പുഞ്ചിരി, തടിച്ച ദേഹം. മഹേന്ദ്രനും ഹരിയും നിലംതൊട്ടു ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു.

ശ്രീരാമ: എന്തപ്പാ. ഈയിടെയൊന്നും ദക്ഷിണേശ്വരത്തു വരാത്തത്?

മഹേന്ദ്രൻ: കല്ക്കത്തെയിലുണ്ടായിരുന്നില്ല. കേദേറ്റിക്കു പോയിരുന്നു.

ശ്രീരാമ: എന്ത്, കുട്ടികളും മറ്റുമൊന്നുമില്ല, ആരുടെയും കീഴിൽ വേലയ്ക്കും പോകുന്നില്ല, എന്നിട്ടും സമയമില്ലെന്നോ? നല്ല 'ക്ഷ'യായി.

ഭക്തന്മാരെല്ലാവരും നിശ്ശബ്ദരായിരുന്നു. മഹേന്ദ്രന് അല്പം സങ്കോചം തോന്നി.

ശ്രീരാമ: (മഹേന്ദ്രനോട്) ഞാനെന്തിനാണ് നിന്നോടിതൊക്കെ ചോദിക്കുന്നത്? നീ സരളനാണ്, ഉദാരനാണ്. നിനക്ക് ഈശ്വരനിൽ ഭക്തിയുണ്ട്.

മഹേന്ദ്രൻ: എൻെറ നന്മയ്ക്കുവേണ്ടിയാണ് അവിടുന്നിതൊക്കെ പറയുന്നത്.

(ലൗകികനും ധനികസന്ന്യാസിയും - മക്കളെക്കൊണ്ടുള്ള മായ)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നമ്മുടെ അവിടത്തെ യാത്രകളിക്ക് പണപ്പിരിവൊന്നുമില്ല. യദുവിൻെറ അമ്മ പറയുന്നു, 'മറ്റു സന്ന്യാസിമാർ തരൂ, തരൂ, എന്നു മാത്രം പറഞ്ഞുകൊണ്ടിരിക്കുന്നു; അവിടുന്ന് അതു ചെയ്യുന്നില്ല. ലൗകികന്മാർക്കു പണം ചെലവാക്കണമെന്നു വന്നാൽ രസക്കേടു പിടിക്കും.'

ഒരിടത്ത് യാത്രകളി നടക്കുന്നു. ഒരാൾക്ക് അതിരുന്നു കേൾക്കാൻ വലിയ ആഗ്രഹം. അയാൾ ഒന്നൊളിഞ്ഞുനോക്കി; അപ്പോൾ കണ്ടു പണപ്പിരിവു നടക്കുന്നു. അയാളുടനെ അവിടെനിന്നും മെല്ലെ കടന്നു. വേറൊരിടത്തു കളി നടക്കുന്നുണ്ടായിരുന്നു. അയാൾ അവിടെ ചെന്നന്വേഷിച്ചപ്പോളറിഞ്ഞു, അവിടെ പണമൊന്നും കൊടുക്കേണ്ടതില്ല എന്ന്. വലിയ തിക്കും തിരക്കുമാണ്. ആ തിരക്കിൽക്കൂടി രണ്ടു കൈയ്കൊണ്ടും ഉന്തിയും തള്ളിയും അയാൾ രംഗത്തിനടുത്തെത്തി. അവിടെ ഒരു നല്ല സ്ഥാനം കൈയ്ക്കലാക്കി മീശയും പിരിച്ചുകൊണ്ടിരുന്ന് അയാൾ കളി മുഴുവൻ കണ്ടു (ചിരി).

നിനക്കാണെങ്കിൽ മക്കളും മറ്റൊന്നുമില്ല മനസ്സിന് അലട്ടുണ്ടാക്കാൻ. മാസം എണ്ണൂറു രൂപാ ശമ്പളം വാങ്ങുന്ന ഒരു ഡെപ്യൂട്ടി മജിസ്ട്രേട്ടുണ്ട്. അയാൾ കേശവസേനൻെറ വീട്ടിൽ, നവവൃന്ദാവനത്തിൽ, ഒരു നാടകം കാണാൻ പോയി. ഞാനും അവിടെ പോയിരുന്നു. എൻെറ കൂടെ രാഖാലും വേറെ ആരൊക്കെയുമോ ഉണ്ടായിരുന്നു; ഞാൻ നാടകം കാണാനിരുന്നതിന് അടുത്ത് അവരുമിരുന്നു. രാഖാൽ അല്പം കഴിഞ്ഞ് എന്തിനോ പുറത്തേക്കു പോയി. ഡെപ്യൂട്ടി മജിസ്ട്രേട്ട് അടുത്തു വന്നിരിപ്പായി. എന്നിട്ട് അയാളുടെ ചെറിയ കുട്ടിയെ രാഖാലിൻെറ ഇരിപ്പിടത്തിൽ ഇരുത്തി. 'ഇവിടെ ഇരുത്താനൊക്കുകയില്ല' എന്നു ഞാൻ പറഞ്ഞു. അടുത്തിരിക്കുന്ന ആൾ

എന്തു പറയുന്നുവോ അതു ചെയ്യുന്ന ഒരവസ്ഥയായിരുന്നു അന്നെനിക്ക്; അതുകൊണ്ടാണ് രാഖാലിനെ അടുത്ത് ഇരുത്തിയിരുന്നത്. നാടകം നടന്നിരുന്ന സമയം മുഴുവൻ ഡെപ്യൂട്ടി മകനുമായി ചിലച്ചു കൊണ്ടിരിക്കയായിരുന്നു, ആ ശുംഭൻ ഒരിക്കലെങ്കിലും രംഗത്തേക്കു നോക്കിയില്ല. പിന്നെ കേട്ടു അയാൾ കെട്ടിയോളുടെ അടിമയാണെന്ന്. അവൾ എഴുന്നേല്ക്കാൻ മൊഴിഞ്ഞാൽ അയാൾ എഴുന്നേല്ക്കും, ഇരിക്കാൻ പറഞ്ഞാൽ ഉടനിരിക്കും. പോരാത്തതിന്, ആ പതിമൂക്കൻ മർക്കടത്താൻ മകനുവേണ്ടി ഇങ്ങനെയും.

(മഹേന്ദ്രനോട്) നീ ധ്യാനവും ജപവും നടത്തുന്നുണ്ടോ?

മഹേന്ദ്രൻ: ഉണ്ട്, അല്പസ്വല്പം.

ശ്രീരാമ: വല്ലപ്പോഴും ദക്ഷിണേശ്വരത്തു വരൂ.

മഹേന്ദ്രൻ: വരാം. എൻെറ കെട്ടുംകുരുക്കുമെവിടെയൊക്കെയാണെന്ന് അവിടേക്ക് അറിയാമല്ലോ. അവിടുന്ന് അതൊക്കെ നേരെയാക്കിത്തരണം.

ശ്രീരാമ: ആദ്യം അവിടെ വാ. എന്നിട്ട് അവിടവിടെ ഞെക്കിയും പിടിച്ചും നോക്കാം, എവിടെ എന്തെല്ലാം കുരുക്കുകളാണുള്ളതെന്ന്. എന്താണു വരാത്തത്.

മഹേന്ദ്രൻ: ജോലിത്തിരക്കുകൊണ്ടു വരാൻ കഴിഞ്ഞില്ല. പോരെങ്കിൽ ഇടയ്ക്കിടെ കേദേറ്റിയിലെ വീടു പോയി നോക്കുകയും വേണം.

ശ്രീരാമ: (ഭക്തന്മാരുടെ നേരെ വിരൽ ചൂണ്ടിക്കൊണ്ട്, മഹേന്ദ്രനോട്) ഇവർക്കാർക്കും വീടും കുടിയുമൊന്നുമില്ലേ? ജോലിയും വേലയുമൊന്നുമില്ലേ? ഇവരെങ്ങനെയാണ് വരുന്നത്?

ശ്രീരാമ: (ഹരിയോട്) നീയെന്താണ് ദക്ഷിണേശ്വരത്തു വരാഞ്ഞത്? നിൻെറ ഭാര്യ തിരിച്ചുവന്നെന്നു തോന്നുന്നല്ലോ?

ഹരി: ഇല്ല.

ശ്രീരാമ: പിന്നെയെന്താ ഞങ്ങളെ മറന്നുകളഞ്ഞത്?

ഹരി: എനിക്കു സുഖമുണ്ടായിരുന്നില്ല.

ശ്രീരാമ: (ഭക്തന്മാരോട്) ഇവൻ ക്ഷീണിച്ചുപോയിരിക്കുന്നു. ഇവൻെറ ഭക്തി ചെറുതൊന്നുമല്ല. ഭക്തി കവിഞ്ഞൊഴുകുന്നു. പക്ഷേ ശല്യം പിടിച്ച ഭക്തി. (ചിരി)

ഒരു ഭക്തൻെറ ഭാര്യയെ ശ്രീരാമകൃഷ്ണൻ 'ഹാബിയുടെ അമ്മ' എന്നാണ് പറയാറ്. ഹാബിയുടെ അമ്മയുടെ അനുജൻ വന്നിട്ടുണ്ട്. അയാളൊരു കോളേജ് വിദ്യാർത്ഥിയാണ്; വയസ്സ് ഏകദേശം ഇരുപത് . അയാൾ ക്രിക്കറ്റ് കളിക്കാൻ പോകാനെഴുനേറ്റു. അയാളുടെ അനുജൻ ദ്വിജനും ഗുരുദേവൻെറ ഒരു ഭക്തനാണ്. അയാളും ജ്യേഷ്ഠൻെറ കൂടെ പോയി. കുറച്ചു കഴിഞ്ഞ് ദ്വിജൻ തിരിച്ചുവന്നു. അപ്പോൾ ഗുരുദേവൻ ചോദിച്ചു: 'നീ പോയില്ലേ?' ഒരു ഭക്തൻ പറഞ്ഞു: 'ഇയാൾക്കു പാട്ടു കേൾക്കണം; അതുകൊണ്ടാണ് തിരിച്ചുപോന്നതെന്നു തോന്നുന്നു.'

ഇന്ന് ബ്രഹ്മസമാജാംഗമായ ത്രൈലോക്യൻെറ പാട്ടുണ്ടായിരിക്കും. പല്ടു വന്നുചേർന്നു. ശ്രീരാമകൃഷ്ണൻ ചോദിച്ചു: 'ആരിത് പല്ടുവോ?'

മറ്റൊരു യുവഭക്തൻ പൂർണ്ണനും വന്നെത്തി. ശ്രീരാമകൃഷ്ണൻ വളരെ കഷ്ടപ്പെട്ടാണ് അയാളെ വിളിച്ചുവരുത്തിയിരിക്കുന്നത്. അയാളുടെ വീട്ടുകാർ ഒരു പ്രകാരത്തിലും അയാളെ വരാൻ സമ്മതിക്കുകയില്ല. മാസ്റ്റർ പഠിപ്പിക്കുന്ന പള്ളിക്കൂടത്തിൽ അഞ്ചാം ക്ലാസ്സിലാണ് അയാൾ പഠിക്കുന്നത്. പയ്യൻ വന്ന് നിലത്തു വീണ് ഗുരുദേവനെ വണങ്ങി. അദ്ദേഹം അയാളെ അടുത്തു പിടിച്ചിരുത്തി മെല്ലെ മെല്ലെ വർത്തമാനം പറഞ്ഞു. മാസ്റ്റർ മാത്രം അടുത്തിരിപ്പുണ്ട്. മറ്റു ഭക്തന്മാർ വേറെ പലതും പറഞ്ഞുകൊണ്ടിരിക്കുന്നു. ഗിരീശൻ ഒരു വശത്തിരുന്ന് കേശവൻെറ ജീവിതചരിത്രം വായിക്കുന്നു.

ശ്രീരാമ: (പൂർണ്ണനോട്) ഇങ്ങോട്ടു വാ.

ഗിരീശൻ: (മാസ്റ്ററോട്) ആരാണീ പയ്യൻ?

മാസ്റ്റർ: (നീരസത്തിൽ) ഒരു പയ്യൻ, അല്ലാണ്ടെന്താ?

ഗിരീശൻ: (ചിരിച്ചുകൊണ്ട്) അതു പറയാൻ ഒരു കുട്ടിച്ചാത്തനും വേണ്ട.

നാലുപേരറിഞ്ഞാൽ കുട്ടിയുടെ വീട്ടിലറിയാനിടവരും, തന്നെ ആളുകൾ കുറ്റം പറയും എന്നാണു മാസ്റ്ററുടെ പേടി. അക്കാരണത്താൽ ഗുരുദേവനും ആ കുട്ടിയോടു വളരെ പതുക്കെയാണ് വർത്തമാനം പറയുന്നത്.

ശ്രീരാമ: ഞാൻ പറഞ്ഞുതന്നതുപോലെയൊക്കെ ചെയ്യുന്നുണ്ടോ?

പൂർണ്ണൻ: ഉവ്വ്.

ശ്രീരാമ: സ്വപ്നത്തിൽ വല്ലതും കാണാറുണ്ടോ? അഗ്നിശിഖയോ, ചൂട്ടു കത്തിച്ചതോ,ശ്മശാനമോ, സുമംഗലിയോ എന്തെങ്കിലും? ഇവയൊക്കെ കാണുന്നത് നല്ലതാണ്.

പൂർണ്ണൻ: അങ്ങയെ കണ്ടു, ഇരിക്കുന്നു, എന്തോ പറയുന്നു.

ശ്രീരാമ: എന്ത്? ഉപദേശമെന്തെങ്കിലും? കുറച്ചൊന്നു പറയൂ, കേൾക്കട്ടെ.

പൂർണ്ണൻ: ഇപ്പോൾ ഓർമ്മയില്ല.

ശ്രീരാമ: സാരമില്ല. അതു വളരെ നല്ലതാണ്. നിനക്ക് ഉന്നതിയുണ്ടാവും. നിനക്കെന്നോട് ഇഷ്ടം തോന്നുന്നുണ്ട്, ഇല്ലേ?

അല്പം കഴിഞ്ഞ് ഗുരുദേവൻ ചോദിച്ചു: 'അങ്ങോട്ടു വരില്ലേ?' ദക്ഷിണേശ്വരത്തേക്ക് എന്നാണ് അദ്ദേഹം ഉദ്ദേശിച്ചത്. പയ്യൻ പറഞ്ഞു: 'അതെനിക്കു പറയാനാവില്ല.'

ശ്രീരാമ: അതെന്ത്? അവിടെ നിൻെറ ബന്ധുക്കളൊരോ ഉണ്ടല്ലോ, ഇല്ലേ?

പൂർണ്ണൻ: ഉണ്ട്. പക്ഷേ അവിടെ പോകാനെനിക്കു സൗകര്യപ്പെടുകയില്ല.

ഗിരീശൻ കേശവചരിതം വായിച്ചുകൊണ്ടിരിക്കുന്നു. ബ്രഹ്മസമാജത്തിലെ ത്രൈലോക്യനാണ് കേശവസേനൻെറ ഈ ജീവിതചരിത്രം എഴുതിയത്. അതിൽ എഴുതിയിട്ടുണ്ട്, പരമഹംസദേവന് ആദ്യം ലോകത്തോടു വലിയ വെറുപ്പായിരുന്നു; പക്ഷേ കേശവനുമായി പരിചയമായശേഷം അദ്ദേഹം തൻെറ അഭിപ്രായം മാറ്റി. സംസാരജീവിതം നയിച്ചുകൊണ്ടും അദ്ധ്യാത്മജീവിതം ആകാം എന്നിപ്പോൾ പരമഹംസദേവൻ പറയുന്നു, എന്നൊക്കെ. ഇതു വായിച്ചിട്ട് പല ഭക്തന്മാരും ഗുരുദേവനോട് ഇതിനെപ്പറ്റി പറഞ്ഞിട്ടുണ്ട്. ഇന്ന് ഈ വിഷയത്തെക്കുറിച്ച് ത്രൈലോക്യനുമായി ചർച്ച ചെയ്യണമെന്ന് ഭക്തന്മാർ ഉദ്ദേശിച്ചിരുന്നു. പുസ്തകത്തിലെ ഈവക ഭാഗങ്ങളൊക്കെ ഗുരുദേവനെ വായിച്ചുകേൾപ്പിച്ചിട്ടുണ്ട്.

ഗിരീശൻെറ കൈയിലെ പുസ്തകം കണ്ടിട്ട് ശ്രീരാമകൃഷ്ണൻ ഗിരീശൻ, മാസ്റ്റർ, രാമൻ മുതലായ ഭക്തന്മാരോടായി പറഞ്ഞു: 'അക്കൂട്ടർ അതും വെച്ചുപൊറുപ്പിക്കുന്നു. അതുകൊണ്ടാണ് അവർ 'സംസാരം സംസാരം' എന്നു പറഞ്ഞു ബഹളം കൂട്ടുന്നത്. കാമിനീ കാഞ്ചനത്തിനു നടുക്കാണ് അവരുടെ കിടപ്പ്. ഈശ്വരനെ പ്രാപിച്ചു

കഴിഞ്ഞാൽ അങ്ങനെയൊന്നും പറയുകയില്ല. ഈശ്വരൻെറ ആനന്ദം ലഭിച്ചു കഴിഞ്ഞാൽ സംസാരം കാകവിഷ്ഠയായിത്തീരുന്നു. ഞാൻ ആദ്യമേ സർവ്വവും നിശ്ശേഷം ഉപേക്ഷിച്ചു. വിഷയികളുടെ സംഗമോ ഉപേക്ഷിച്ചു: അതു മാത്രമല്ല, ഇടയ്ക്കിടെ ഭക്തന്മാരുടെ സംസർഗ്ഗംകൂടി വെടിഞ്ഞു. ഭക്തന്മാർ ഓരോരുത്തരായി ചടുപടേന്നു മരിച്ചുപോകുന്നു; അതു കേട്ട് നെഞ്ചു കിടന്നുപിടയുന്നു. എന്നാലും ഇപ്പോൾ ഞാൻ ഒന്നോ രണ്ടോ പേരെ ഒപ്പം പാർപ്പിക്കുന്നു.'

## അദ്ധ്യായം നാല്

### ഭക്തന്മാരുമൊരുമിച്ച് സങ്കീർത്തനാനന്ദത്തിൽ

ഗിരീശൻ വീട്ടിലേക്കു പോയി; മടങ്ങിവരും.

ശ്രീ ജയഗോപാലസേനനുമൊരുമിച്ച് ത്രൈലോക്യൻ വന്നുചേർന്നു. അവർ ശ്രീരാമകൃഷ്ണനെ നമസ്കരിച്ച് ആസനസ്ഥരായി. അദ്ദേഹം അവരോട് കുശലപ്രശ്നം ചെയ്തു. കൊച്ചുനരൻ വന്നു ഗുരുദേവനെ വണങ്ങി. ഗുരുദേവൻ അദ്ദേഹത്തോടു ചോദിച്ചു: 'നീയെന്താ ശനിയാഴ്ച വരാഞ്ഞത്?' ത്രൈലോക്യൻ പാട്ടു പാടാൻ തയ്യാറായി.

ശ്രീരാമ: ആഹാ! അന്നു നീ ആനന്ദമയിയെക്കുറിച്ചു പാടിയല്ലോ. എന്തൊരു മനോഹരഗാനം! മറ്റുള്ളവരുടെയൊക്കെ പാട്ട് അന്നു മുഷിപ്പനായിരുന്നു. അന്നു നരേന്ദ്രൻെറ പാട്ടുംകൂടി എനിക്ക് ഇഷ്ടപ്പെട്ടില്ല. ആ പാട്ടുകൾ തന്നെ ഇന്നും പാടരുതോ?

ത്രൈലോക്യൻ പാടി:

ഗോരെ ജയ ശചീനന്ദനാ സദ്ഗുണാ -
ധാരാ, ജയ പ്രേമസ്പർശമണേ,
ഭാവരസനിധേ സുന്ദര, മോഹന,
നേത്രസംരഞ്ജന, ഗൗരവർണ്ണ!
കോമളമല്ലോ മൃണാളത്തെക്കാളേറ്റം
ഗോരതന്നാജാനുബാഹു രണ്ടും
ആയവ കൊണ്ടവൻ മാടിവിളിക്കുന്നു
മാനുഷജാതിയെ പ്രേമപൂർവ്വം.
മോഹനമാകുന്നൊരമ്മുഖപങ്കജം
പ്രേമമരന്ദം പൊഴിച്ചിടുന്നു.
ഗണ്ഡസ്ഥലം നീലവക്രാളകങ്ങളാൽ

മണ്ഡിതമായി പ്രകാശിക്കുന്നു.
ശ്രീഹരിപ്രേമപരവശൻ, മോഹന -
രൂപൻ, ഭാവോന്മത്തൻ ശ്രീഗൗരാംഗൻ,
ആനന്ദവിഹ്വലനാകയാലത്തിരു -
മേനിയങ്ങാകെപ്പുളകിതമായ്.
മത്തമാതംഗം കണക്കിനെസ്സാനന്ദം
നൃത്തമാടീടുകയാണു ഗോര.
സാധുഹൃദയസംരഞ്ജനൻ ഗൗരാംഗൻ
ശ്രീഹരിപ്രേമഗുണഗായകൻ,

ചണ്ഡാളരെ സ്വന്തസോദരരെന്നപോൽ
രണ്ടു കരംകൊണ്ടുമാശ്ലേഷിപ്പൂ

ഹസ്തങ്ങൾ രണ്ടുമുയർത്തി നാമം ചൊല്ലി
നൃത്തമാടീടുന്നു ശ്രീഗൗരാംഗൻ.

നേത്രങ്ങൾ രണ്ടുമേ ധാര മുറിയാതെ -
യാനന്ദബാഷ്പമൊഴുക്കീടുന്നു.

'എങ്ങെൻെറ പ്രേമസർവസ്വമാകും ഹരി?'
എന്നേവമുച്ചത്തിൽ ചൊല്ലിക്കൊണ്ട്

കണ്ണീരൊഴുക്കുന്നു, ദേഹം വിറയ്ക്കുന്നു
ആകെ പുളകമണിഞ്ഞീടുന്നു

അത്തിരുമേനി കദംബപ്രസൂനംപോ-
ലുത്തരളദ്യുതിയാർന്നിടുന്നു.

മണ്ണിൽക്കിടന്നങ്ങുരുളുക ഹേതുവായ്
സർവാംഗം ധൂളി പുരണ്ടു കാണ്മു.

ശ്രീഹരിലീലാരസാലയമങ്ങുന്നു
ഭക്തിരസത്തിന്നുറവിടം താൻ.

ദീനജനങ്ങൾക്കു ബന്ധുവാണങ്ങുന്നു
വംഗദേശത്തിൻെറ കീർത്തിധാമം.

ധന്യനാണങ്ങുന്നു ധന്യനാണങ്ങുന്നു
പ്രേമശശധര ശ്രീഗൗരാംഗാ.

ശ്രീരാമകൃഷ്ണൻ മുഖം കഴുകാൻ പോയി. സ്ത്രീകൾ തട്ടിയുടെ അടുത്തു വ്യാകുലരായി ഇരിപ്പുണ്ട്. അവിടെപ്പോയി അവർക്കു ദർശനം കൊടുത്തു. ത്രൈലോക്യൻ പാട്ടു പാടിക്കൊണ്ടേയിരുന്നു.

ശ്രീരാമകൃഷ്ണൻ മുറിയിൽ മടങ്ങിയെത്തി ത്രൈലോക്യനോടു പറഞ്ഞു: 'ആനന്ദമയിയെക്കുറിച്ച് അല്പം പാടൂ.' ത്രൈലോക്യൻ പാടി:

മാനുഷരാശിയോടമ്മ കാണിക്കുമാ -
പ്രേമം വളരെയഗാധമമ്മേ!
ആനന്ദബാഷ്പം പൊഴിക്കുകയാണു ഞാൻ -
ആരാലിസ്സംഗതി ഓർക്കുന്നേരം.
നിന്നാജ്ഞയാകവേ ലംഘിച്ചു പോരുവോ -
നല്ലോ ഇവൻ പിറന്നന്നുതൊട്ടേ.

എങ്കിലും സസ്നേഹം തേനൂറും വാക്കുകൾ
ചൊല്ലിക്കൊണ്ടെന്നെ കടാക്ഷിപ്പൂ നീ.

ആനന്ദബാഷ്പം പൊഴിക്കുകയാണു ഞാ -
നാരാലിസ്സംഗതി ഓർക്കുന്നേരം.

എന്നെക്കുറിച്ചുള്ള നിൻപ്രേമഭാരത്തെ -
യമ്മേ, ചുമക്കുവാൻ ഞാനാളല്ല.

നിൻ പ്രേമവായ്പാലെന്നുള്ളം പിളരുമാ -
റെന്നാത്മാവമ്മേ, കരഞ്ഞീടുന്നു.

അമ്മേ, നിൻകാൽത്താരിലാശ്രയം തേടി ഞാ -
നമ്പോടു നിന്നരികത്തണഞ്ഞേൻ.

പാട്ടു കേട്ടു കൊച്ചുനരൻ ഗംഭീരധ്യാനത്തിലാണ്ടു മരംപോലെ ഇരുന്നു. ഗുരുദേവൻ മാസ്റ്ററോടു പറഞ്ഞു, 'നോക്കൂ, നോക്കൂ, എന്തൊരു ഗംഭീരധ്യാനം! ബാഹ്യബോധം തീരെയില്ല.' പാട്ടവസാനിച്ചു.

ശ്രീരാമകൃഷ്ണൻ ആവശ്യപ്പെട്ടതനുസരിച്ചു ത്രൈലോക്യൻ പാടി:

നിൻപ്രേമംകൊണ്ടെന്നെ ഉന്മത്തനാക്കുകെ -
ന്നമ്മേയവിടുന്നു സ്നേഹപൂർവ്വം;
ജ്ഞാനവും യുക്തിവിചാരവും കൊണ്ടെനി -
യ്ക്കേതും പ്രയോജനമുണ്ടോ തായേ?

'കുറച്ചു ഹരിനാമമാവട്ടെ' എന്നു രാമൻ. ത്രൈലോക്യൻ പാടി:

ഹരി ഹരി ഹരിരിതി ജപ മനമേ,
ഹരി ഹരി ഹരിരിതി ജപ മനമേ.

ഭവമയമാമീയലകടലിൻ -
മറുകരയണയുക പരിചൊടു നീ.

സ്ഥലജലരവിയിലുമനലനിലും
നലമൊടുപുനർവിധു പവനനിലും,
മരുവിടുമവനുടെ തിരുനാമം
ഹരി ഹരി ഹരിരിതി ജപ മനമേ.

മാസ്റ്റർ മെല്ലെ ത്രൈലോക്യനോട്, 'ഗൗരനും നിത്യനും സോദരർ നിങ്ങൾ.' എന്ന പാട്ടൊന്നു പാടാനപേക്ഷിച്ചു. ഈ പാട്ടു പാടാൻ ഗുരുദേവനും ആവശ്യപ്പെട്ടു. ത്രൈലോക്യനും ഭക്തന്മാരും എല്ലാവരും ചേർന്നുപാടി. ഗുരുദേവനും കൂടെപ്പാടി.

'ഗൗരനും നിത്യനും നിങ്ങൾ സോദരരിരുവർ പരമദയാലുക്കൾ ഹേ പ്രഭോ.'

അതവസാനിച്ചപ്പോൾ ഗുരുദേവൻ പിന്നെയും പാടി:

ഹരിനാമം കീർത്തിക്കുമ്പോൾ സന്തോഷാശ്രു പൊഴിക്കുന്നോ-
രിരുസഹോദരരിതാ സമീപമെത്തി.
ഭക്തിപാരവശ്യംകൊണ്ടു സ്വയം നൃത്തമാടിയാടി
മറ്റുള്ളോരെക്കൊണ്ടു നൃത്തമാടിച്ചുകൊണ്ടും,
ഹർഷാശ്രുക്കൾ സ്വയം പൊഴിച്ചരികത്തു മരുവുന്ന
മറ്റുള്ളോരെ തെരുതെരെ കരയിപ്പിച്ചും,
ദ്രോഹകാരികളായ് വന്ന പാപികൾക്കു ദയാപൂർവ്വം
പാവനമാം ഹരിപ്രേമം പ്രദാനം ചെയ്തും,
ഹരിപ്രേമമാസ്വദിച്ചു മതിമറന്നവരതു
ശരിക്കും ചുറ്റുമുള്ളോരെ ഭുജിപ്പിക്കയായ്.

അതു കഴിഞ്ഞ് ഗുരുദേവൻ വേറൊന്നു പാടി:

ഗൗരാംഗപ്രേമതരംഗങ്ങളെക്കൊണ്ടു
നാദിയായാകെ പ്രകമ്പിതമായി.

ഗുരുദേവൻ പിന്നെയുമെടുത്തു:

ശ്രീഹരിനാമം ജപിച്ചുകൊണ്ടീവഴി
പോകുന്നതാരെന്നറിഞ്ഞുവോ നീ?
സുന്ദരമാകുമാപ്പാദങ്ങൾ രണ്ടിലും
തങ്കച്ചിലങ്കയണിഞ്ഞവരായ്. (ശ്രീഹരി)
മുണ്ഡിതശീർഷരായ് കീറവസ്ത്രം ധരി -
ച്ചുന്മത്തരെന്നപോൽ കാലിടറി. (ശ്രീഹരി)

കൊച്ചുനരൻ പോകാനൊരുങ്ങി.

ശ്രീരാമ: നീ അച്ഛനോടും അമ്മയോടും വലിയ ഭക്തി കാണിക്കണം. എന്നാൽ ഈശ്വരമാർഗ്ഗത്തിൽ അവർ വിലങ്ങായി നില്ക്കുകയാണെങ്കിൽ അവരെ വക വെയ്ക്കേണ്ട. നല്ല മനക്കരുത്തോടെ 'തലതെറിച്ച തന്തേ!' എന്നു ചുട്ട വാക്കുകൾ വെച്ചുകൊടുക്കണം.

കൊച്ചുനരൻ: എനിക്കു തീരെ പേടിയില്ല.

ഗിരീശൻ വീട്ടിൽപ്പോയി വന്നു. ശ്രീരാമകൃഷ്ണദേവൻ അദ്ദേഹത്തെ ത്രൈലോക്യനുമായി പരിചയപ്പെടുത്തി. എന്നിട്ടു പറഞ്ഞു: 'നിങ്ങൾ തമ്മിൽ കുറച്ചു സംസാരിക്കിൻ.' അല്പം സംസാരിച്ചശേഷം ഗുരുദേവൻ ത്രൈലോക്യനോടു പറഞ്ഞു: 'ആ പാട്ടൊന്നുകൂടി.' ത്രൈലോക്യൻ പാടി:

ഗോരേ ജയ ശചീനന്ദന സദ്ഗുണാ -
ധാരാ, ജയ പ്രേമസ്പർശമണേ,
ഭാവരസനിധേ സുന്ദര, മോഹന,
നേത്രസംരഞ്ജന ഗൗരവർണ്ണ!..........

'ഗൗരൻ ചിരിക്കുന്നു കരയുന്നു ആടുന്നു പാടുന്നു,' എന്നതു കേട്ട് ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി എഴുന്നേറ്റുനിന്നു. ബാഹ്യബോധം തെല്ലുമില്ല. അല്പം വെളിവു വന്നപ്പോൾ ത്രൈലോക്യനോട് സവിനയം അപേക്ഷിച്ചു, 'ആ പാട്ടൊന്ന്: കേശവഭാരതിതൻ.....'

ത്രൈലോക്യൻ പാടി:

കേശവഭാരതിതൻ കുടിലിൽ പുതു -
കാഴ്ചകൾ പലതും കണ്ടേൻ ഞാൻ.
നിസ്തുലതേജോരൂപനുദാരന -
കൃത്രിമഭക്തിവിശുദ്ധിയുതൻ,

ഗീഷ്പതിസന്നിഭഗൗരാംഗൻ ചുടു -
ബാഷ്പമുതിർപ്പതു കണ്ടേൻ ഞാൻ.
മത്തമതംഗജമെന്നതു പോലവ -
നുദ്ധതനായ് പുനരാടുന്നു.

ചില പൊഴുതൂഴിയിൽ വീണുരുളുന്നു
മൃഗപതിപോലുടനലറുന്നു.
ഹരിയുടെ തിരുനാമങ്ങളുരച്ചും
പരിചിൽ പുൽക്കൊടിയൊന്നു ചവച്ചും

ദാസ്യവിമോചനയാചനയോടവ -
നാശുഗസദൃശം വീടുകൾ പുക്കാൻ.

കാഷായാംബരധരനായ് തീർന്നഥ
ശീർഷവുമുടനെ മുണ്ഡിതമാക്കി
മാനവയാതനയാലലിവോലും
ദീനദയാപരനാരുണ്ടിതുപോൽ?

ഗാനം അവസാനിച്ചു. നേരം സന്ധ്യയായി. ശ്രീരാമകൃഷ്ണൻ ഇപ്പൊഴും ഭക്തന്മാരാൽ ചൂഴപ്പെട്ടിരിക്കുന്നു.

ശ്രീരാമ: (രാമനോട്) വാദ്യങ്ങളില്ല. വാദ്യങ്ങളുണ്ടെങ്കിൽ പാട്ടിനു കൊഴുപ്പു പിടിക്കും. (ചിരിച്ചുകൊണ്ട്) ബലരാമൻെറ ഏർപ്പാട് എങ്ങനെയെന്നറിയാമോ? പോറ്റി പയ്യിനെ പോറ്റുംപോലെയാണ്. കുറച്ചേ തീറ്റി തിന്നാവൂ, പാലോ കുടം കുടമായി കറക്കണം. (എല്ലാവരും ചിരിക്കുന്നു.) ഓരോരുത്തനും അവനവൻെറ പാട്ടു പാടിക്കോളുക, അവനവൻെറ ചെണ്ട കൊട്ടിക്കോളുക, എന്നാണു ബലരാമൻെറ ഭാവം (സകലരും ചിരിക്കുന്നു).

(ഈശ്വരപ്രാപ്തിക്കുശേഷം സംസാരം)

നേരം അന്തിയായി. ബലരാമൻെറ സ്വീകരണമുറിയിലും വരാന്തയിലും വിളക്കുകൊളുത്തി. ശ്രീരാമകൃഷ്ണദേവൻ ജഗന്മാതാവിനെ നമിച്ച് മൂലമന്ത്രം ഉച്ചരിച്ചുകൊണ്ട് മധുരമായി നാമം ജപിക്കാൻ തുടങ്ങി. ഭക്തന്മാർ നാലുവശത്തും ഇരുന്ന് ആ മധുരനാമം കേൾക്കുന്നു. ഗിരീശൻ, മാസ്റ്റർ, ബലരാമൻ, ത്രൈലോക്യൻ ഇവരും മറ്റു ചില ഭക്തന്മാരും ഇപ്പൊഴും ഇവിടെത്തന്നെയുണ്ട്. ശ്രീരാമകൃഷ്ണൻ സംസാരത്തെ സംബന്ധിച്ചുള്ള തൻെറ അഭിപ്രായം മാറ്റി എന്നു ത്രൈലോക്യൻ കേശവചരിതം എന്ന പുസ്തകത്തിൽ എഴുതി വെച്ചിരിക്കുന്നതിനെക്കുറിച്ച് ചർച്ച ചെയ്യണമെന്നു ഭക്തന്മാർ തീർച്ചപ്പെടുത്തിയിരുന്നു. ഗിരീശൻ വാദം ആരംഭിച്ചു.

ഗിരീശൻ: (ത്രൈലോക്യനോട്) നിങ്ങൾ എഴുതിയിരിക്കുന്നത്, സംസാരത്തെ സംബന്ധിച്ച് ഇദ്ദേഹം തൻെറ അഭിപ്രായം മാറ്റി എന്ന സംഗതി. വാസ്തവമല്ല.

ശ്രീരാമ: (ത്രൈലോക്യനോടും മറ്റു ഭക്തന്മാരോടും) ഇതിലെ ആനന്ദം ലഭിച്ചാൽ അതൊന്നും സുഖമായി തോന്നുകയില്ല. ഭഗവാൻെറ ആനന്ദം കിട്ടിയാൽ സംസാരം മുഷിപ്പനായി തോന്നും. സാൽവ കിട്ടിയാൽ പിന്നെ കേമ്പിരി സാരമില്ല.

ത്രൈലോക്യൻ: ലൗകികജീവിതം നയിക്കണമെന്നുള്ളവരെക്കുറിച്ചാണ് ഞാൻ പറഞ്ഞിരിക്കുന്നത്: അല്ലാതെ ത്യാഗികംളക്കുറിച്ചല്ല.

ശ്രീരാമ: എന്താണ് നിങ്ങൾ പറയുന്നത്? 'ലോകത്തിലിരുന്നു കൊണ്ട് അദ്ധ്യാത്മജീവിതം, സംസാരത്തിൽത്തന്നെ ഈശ്വരചിന്ത,' എന്നു പറയുന്ന കൂട്ടർ ഒരിക്കൽ ഭഗവാൻെറ ആനന്ദം അനുഭവിച്ചു കഴിഞ്ഞാൽ പിന്നെ അവർക്ക് വേറൊന്നും പ്രിയമായി തോന്നുകയില്ല. അവർക്കു പ്രവൃത്തിയിലുള്ള ആസക്തി കുറയും. ആനന്ദം വളരുന്നതോടെ പ്രവൃത്തിയൊന്നും പിന്നെ ചെയ്യാൻ വയ്യാതാവും. അതേ ആനന്ദത്തെ കൂടുതലായി തേടിക്കൊണ്ടു നടക്കുകമാത്രം ചെയ്യും. വിഷയാനന്ദത്തിനോ രത്യാനന്ദത്തിനോ ഭഗവദാനന്ദത്തിന് അടുത്തെ ങ്ങാൻ വരാൻ കഴിയുമോ? ഭഗവദാനന്ദം ഒരിക്കൽ ആസ്വദിച്ചുകഴിഞ്ഞാൽ പിന്നെ എന്നും അതിനുവേണ്ടി ഓടിനടക്കും; ലോകമപ്പോൾ നില്ക്കട്ടെ അഥവാ നശിക്കട്ടെ, അതിനെപ്പറ്റി ചിന്തയില്ല.

ചാതകം ദാഹംകൊണ്ട് തൊണ്ട വരണ്ടു ചാകാറായി. ആഴികളും പുഴകളും പൊയ്കകളും കരകവിഞ്ഞുനില്ക്കുന്നു. എന്നാലും അത് ആ ജലമൊന്നും കുടിക്കുകയില്ല. നെഞ്ചുപൊട്ടിയാലും കുടിക്കുകയില്ല. ചോതിനാളിലെ മഴവെള്ളത്തിനുവേണ്ടി അതു വായും പൊളിച്ചിരിക്കുകയാണ്, ചാതകത്തിനു ചോതിനീരല്ലാത്തതെല്ലാം തനി പൂഴി.'

(രണ്ടണയ്ക്കു കള്ളും രണ്ടിടത്തും പാർപ്പും)

ശ്രീരാമ: രണ്ടിടത്തും വാഴുമെന്ന്, ഈശ്വരനിലും ഉലകത്തിലും വസിക്കുമെന്ന്, ആളുകൾ പറയുന്നു. രണ്ടണയ്ക്കു കള്ളുകുടിച്ചാൽ ഒരാനന്ദലഹരി തോന്നും: അപ്പോൾ രണ്ടിടത്തും വാഴാൻ കഴിയും; പക്ഷേ കുറെയേറെ കള്ളു കുടിച്ചാൽ പിന്നെ രണ്ടിടത്തും പാർക്കാനൊക്കുമോ?

ഈശ്വരൻെറ ആനന്ദം കിട്ടിക്കഴിഞ്ഞാൽ മറ്റൊന്നും സുഖകരമായി തോന്നുകയില്ല. അപ്പോൾ കാമിനീകാഞ്ചനങ്ങളുടെ വാർത്ത കേട്ടാൽ നെഞ്ചു പിളരും. (ഈണത്തിൽ) 'സംസാരിയുടെ സംസാരം പിടിക്കില്ലെനിക്കു തെല്ലും.' ഈശ്വരനുവേണ്ടി ഭ്രാന്തുപിടിക്കുമ്പോൾ പണവും പിണവുമൊന്നും സന്തോഷകരമായിത്തോന്നുകയില്ല.

ത്രൈലോക്യൻ: ലോകത്തിൽ ജീവിക്കാൻ പുറപ്പെട്ടാൽ പണവും വേണം, സമ്പാദ്യവും വേണം. നാലുപേർക്ക് വല്ല ദാനധർമ്മവും.

ശ്രീരാമ: എന്ത്? ആദ്യം ധനം സമ്പാദിക്കുക, എന്നിട്ട് ഈശ്വരനെ തേടുകയെന്നോ? എന്നിട്ടു നീ ദയാദാനധർമ്മങ്ങളെക്കുറിച്ചു പറയുകയും ചെയ്യുന്നു! സ്വന്തം മകളുടെ കല്യാണത്തിന് ആയിരക്കണക്കിനു രൂപ ചെലവാക്കും; അയലത്തെ വീട്ടുകാർക്കു പട്ടിണിയും, അവർക്ക് രണ്ടുപിടി ചോറു കൊടുക്കാൻ വലിയ വിഷമം, വളരെയൊക്കെ

ആലോചിച്ചു വിഷമിച്ചിട്ടുവേണം വല്ലതും കൊടുക്കാൻ. ചുറ്റുപാടുമുള്ള ആളുകൾക്കു തിന്നാനൊന്നുമില്ല. അതുകൊണ്ട് ഇയാൾക്കെന്താ? ഇയാൾ സ്വയം പറയും: 'ഞാനെന്തു ചെയ്യാനാണ്? ആ കൊള്ളരുതാത്ത കൂട്ടർ മരിക്കട്ടെ, അല്ലെങ്കിലിരിക്കട്ടെ. ഞാനും എൻെറ വീട്ടിലുള്ളവരും സുഖമായിരുന്നാൽ മതി. എന്നിട്ടീ കൂട്ടർ 'സർവ്വ ജീവികളോടും ദയ'യെക്കുറിച്ചു നാവുകൊണ്ടു പറയുന്നു!

ത്രൈലോക്യൻ: സംസാരത്തിലും നല്ലയാളുകളുണ്ട്. ചൈതന്യ ദേവൻെറ ഭക്തൻ പുണ്ഡരീകവിദ്യാനിധിയുടെ കാര്യംതന്നെ എടുക്കുക. അദ്ദേഹം സംസാരത്തിലാണല്ലോ വാണത്.

ശ്രീരാമ: അദ്ദേഹം കഴുത്തുവരെ മദ്യം കഴിച്ചിരുന്നു. അല്പംകൂടി കഴിച്ചെങ്കിൽ ലൗകികജീവിതം നയിക്കുവാൻ സാധിക്കുമാ യിരുന്നില്ല.

ത്രൈലോക്യൻ മിണ്ടാതിരുന്നു. മാസ്റ്റർ ഗിരീശനോടു രഹസ്യമായി പറഞ്ഞു: 'അങ്ങനെയാണെങ്കിൽ ഇദ്ദേഹമെഴുതിയിരിക്കുന്നതു ശരിയല്ലല്ലോ'

ഗിരീശൻ: (ത്രൈലോക്യനോട്) അപ്പോൾ താങ്കളെഴുതിവെച്ചിരിക്കുന്നതു ശരിയല്ലല്ലോ?

ത്രൈലോക്യൻ: എന്തുകൊണ്ടല്ല? സംസാരത്തിലും അദ്ധ്യാത്മ ജീവിതം നയിക്കാം എന്ന് ഇദ്ദേഹം അംഗീകരിക്കുന്നില്ലേ?

ശ്രീരാമ: ഉവ്വ്, സാധിക്കും. പക്ഷേ ജ്ഞാനം നേടിയിട്ടു വേണം ജീവിക്കാൻ. ഭഗവാനെ പ്രാപിച്ചിട്ടു വേണം ലോകത്തിൽ പാർക്കാൻ. അപ്പോൾ, 'കളങ്കക്കടലിൽ നീന്തിയാലും പറ്റാ മെയ്യിൽ കളങ്കം ചെറ്റും.' ഈശ്വരസാക്ഷാത്കാരത്തിനുശേഷം ചേർമീനിനെപ്പോലെ ലോകത്തിൽ വാഴാൻ കഴിയും. ഈശ്വരപ്രാപ്തിക്കുശേഷമുള്ള ലോകം വിദ്യയുടെ ലോകമാകുന്നു. അതിൽ കാമിനീകാഞ്ചനമില്ല. അവിടെ കാണ്മത് ഭക്തി, ഭക്തൻ, ഭഗവാൻ. അത്രതന്നെ. കണ്ടോ, എനിക്കുമുണ്ടൊരു ഭാര്യ. എൻെറ മുറിയിലുമുണ്ട് ചില കിണ്ടിയും വടിയുമൊക്കെ. ഞാനും ചില തെണ്ടികളെ തീറ്റിപ്പോറ്റുന്നുണ്ട്. ഹാബിയുടെ അമ്മ ഇവിടെ വരുമ്പോൾ അവരെക്കുറിച്ച് വ്യാകുലപ്പെടുകയും ചെയ്യുന്നു.

## അദ്ധ്യായം എട്ട്

### ശ്രീരാമകൃഷ്ണദേവനും അവതാരതത്ത്വവും

ഒരു ഭക്തൻ: (ത്രൈലോക്യനോട്) അങ്ങ് അവതാരത്തെ അംഗീകരിക്കുന്നില്ല എന്ന് അങ്ങയുടെ പുസ്തകത്തിൽ കാണുകയുണ്ടായി. ചൈതന്യദേവൻെറ കഥയിലാണതു കണ്ടത്.

ത്രൈലോക്യൻ: എന്തിന്, ചൈതന്യദേവൻ സ്വയം അതിനെ എതിർത്തിട്ടുണ്ടല്ലോ. ഒരിക്കൽ പുരിയിൽവെച്ച് അദ്വൈതനും മറ്റു ഭക്തന്മാരുംകൂടി 'ഇദ്ദേഹംതന്നെ ഭഗവാൻ' എന്നു പറഞ്ഞ് ഒരു പാട്ടു പാടിയപ്പോൾ, അതു കേട്ട് ചൈതന്യദേവൻ മുറിയുടെ വാതിൽ അടച്ചുകളഞ്ഞു. ഈശ്വരൻെറ ഐശ്വര്യം അനന്തമാകുന്നു. ഇദ്ദേഹം പറയുംപോലെ ഭക്തൻ ഭഗവാൻെറ സ്വീകരണമുറിയാണ്.

സ്വീകരണമുറി നല്ലപോലെ അലങ്കരിച്ചു മോടിപിടിപ്പിച്ചിട്ടുണ്ടെന്നു കരുതി ഐശ്വര്യം ബാക്കിയൊന്നുമില്ലെന്നോ?

ഗിരീശൻ: ഇദ്ദേഹം പറയുന്നു, പ്രേമമാണ് ഈശ്വരൻെറ സാരാംശം എന്ന്. ഈശ്വരൻെറ പ്രേമം ഒഴുകുന്ന ആളെയാണ് നമുക്കാവശ്യം. ഇദ്ദേഹം പറയുന്നു. പാലു വരുന്നത് പശുവിൻെറ അകിടിൽ ക്കൂടിയാണ്. നമുക്കു വേണ്ടത് അകിടാണ്. പശുവിൻെറ മറ്റു ഭാഗ ങ്ങളൊന്നും നമുക്കു വേണ്ട. കൈയോ കാലോ വാലോ കൊമ്പോ ഒന്നും വേണ്ട.

ത്രൈലോക്യൻ: ഈശ്വരൻെറ പ്രേമദുഗ്ദ്ധം കണക്കറ്റ ചാലുക ളിൽക്കൂടി ഒഴുകുന്നു. ഈശ്വരൻ അനന്തശക്തിമാൻ.

ഗിരീശൻ: ഈ പ്രേമത്തിനു മുമ്പിൽ എന്തു ശക്തിക്കു നില്ക്കാൻ കഴിയും?

ത്രൈലോക്യൻ: ശക്തിമാൻ നിനച്ചാൽ ഒക്കെ സാധിക്കും. സർവ്വവും ഈശ്വരൻെറ ശക്തിയാണ്.

ഗിരീശൻ: സർവ്വവും അദ്ദേഹത്തിൻെറ ശക്തിതന്നെ, നേര്. പക്ഷേ അവിദ്യാശക്തി എന്നൊന്നുണ്ടല്ലോ?

ത്രൈലോക്യൻ: അവിദ്യ ഒരു വസ്തുവാണോ? അവിദ്യയെന്നും പറഞ്ഞ് ഒരു സാധനമുണ്ടോ? അവിദ്യ ഒരു അഭാവമാകുന്നു, അന്ധ കാരം പ്രകാശത്തിൻെറ അഭാവമെന്നപോലെ. ഈശ്വരൻെറ പ്രേമം നമുക്കു വലിയ കാര്യമാണ്, വാസ്തവംതന്നെ. ഈശ്വരൻെറ ബിന്ദു നമുക്കു സിന്ധു. എന്നുവെച്ച് ഇതാണ് അവസാനത്തേത് എന്നു പറഞ്ഞാൽ ഈശ്വരനു നിങ്ങൾ അതിരു കല്പിക്കുകയാണു ചെയ്യു ന്നത്.

ശ്രീരാമ: (ത്രൈലോക്യനോടും മറ്റു ഭക്തന്മാരോടും) അതെയതെ, അതു നേരാണ്. എന്നാൽ സ്വല്പം മദ്യം സേവിച്ചാൽ എനിക്കു മത്തു പിടിക്കുന്നു. മദ്യശാലയിൽ എത്ര മദ്യമുണ്ടെന്നു കണക്കെടു

ത്തിട്ടു നമുക്കെന്തു കാര്യം? ഈശ്വരൻെറ അനന്തശക്തികളെക്കുറിച്ചറിഞ്ഞിട്ടു നമുക്കെന്തു വേണം?

ഗിരീശൻ: (ത്രൈലോക്യനോട്) അങ്ങ് അവതാരത്തെ അംഗീകരിക്കുന്നുണ്ടോ?

ത്രൈലോക്യൻ: ഭക്തന്മാരിൽക്കൂടി മാത്രമാണ് ഭഗവാൻ അവതരിക്കുന്നത്. അനന്തശക്തിയുടെ പ്രകാശനം ഉണ്ടാവില്ല, അതു സാദ്ധ്യമല്ല. ഒരു മനുഷ്യനും അനന്തശക്തി പ്രകാശിപ്പിക്കാനാവില്ല.

ഗിരീശൻ: കുട്ടികളെ 'ബ്രഹ്മഗോപാലൻ' എന്നും പറഞ്ഞ് സേവ ചെയ്യാമെങ്കിൽ, ഒരു മഹാപുരുഷനെ ഈശ്വരനായിക്കരുതി പൂജിച്ചുകൂടേ?

ശ്രീരാമ: (ത്രൈലോക്യനോട്) അനന്തത്തെ ചൊല്ലി ഈ വഴക്കൊക്കെ എന്തിനാണ്? എനിക്കു നിന്നെ തൊടണമെന്നുണ്ടെങ്കിൽ നിൻെറ ശരീരമാസകലം തൊടേണ്ടതുണ്ടോ? ഗംഗാസ്നാനം ചെയ്യാൻ ഹരിദ്വാരം മുതൽ ഗംഗാസാഗരംവരെ സ്പർശിക്കണോ 'ഞാൻ പോയാൽ സൊല്ല പോയി.' 'ഞാൻ' പോയാൽ പിന്നെ ബാക്കിയെന്തു കാണും എന്ന് ആർക്കും അറിയാനാവില്ല. ആർക്കും നാവുകൊണ്ട് പറയാനാവില്ല. ഉള്ളത് ഉണ്ട്. 'ഞാൻ' പൊയ്ക്കഴിഞ്ഞാൽ, കുറച്ച് ഈ മനുഷ്യനിൽക്കൂടി പ്രകാശിക്കുന്നു, ബാക്കിഭാഗം അയാളിൽക്കൂടി പ്രകാശിക്കുന്നു എന്നൊന്നും വായകൊണ്ടു മിണ്ടാനാവില്ല. സച്ചിദാനന്ദം ഒരു സാഗരം. അതിൽ 'ഞാൻ' ഒരു കുടം. കുടം നില്ക്കുന്ന കാലത്തോളം ജലത്തിന് രണ്ടു ഭാഗമുണ്ട്; കുടത്തിനകത്ത് ഒരു ഭാഗം, പുറത്ത് വേറൊരു ഭാഗം. കുടമുടഞ്ഞു കഴിഞ്ഞാൽ ഒരേ ജലം; അങ്ങനെയും പറയാനാവില്ല. പറയാനാർ?

വാദത്തിനുശേഷം ശ്രീരാമകൃഷ്ണൻ ത്രൈലോക്യനുമായി സന്തോഷകരമായ സംഭാഷണത്തിലേർപ്പെട്ടു.

ശ്രീരാമ: നീ ആനന്ദമായി കഴിയുന്നുവല്ലോ, ഇല്ലേ?

ത്രൈലോക്യൻ: ഇവിടെനിന്നു വിട്ടാൽ പിന്നെയും ഞാൻ പഴയപടിയായിത്തീരുന്നു. ഇവിടെയിരിക്കുമ്പോൾ നന്നായിട്ട് ആദ്ധ്യാത്മികോദ്ദീപനം ഉണ്ടാകുന്നുണ്ട്.

ശ്രീരാമ: ചെരിപ്പു കാലിലിട്ടാൽ മുൾക്കാട്ടിൽ പേടിക്കാനില്ല. 'ഈശ്വരൻമാത്രം സത്യം, ബാക്കിയെല്ലാം അനിത്യം.' എന്ന ബോധമിരുന്നാൽ കാമിനീകാഞ്ചനത്തെ ഭയപ്പെടേണ്ടതില്ല,

രാത്രി ഒമ്പതു മണിയായി. ബലരാമൻ ത്രൈലോക്യനെ പലഹാരം കൊടുക്കാൻ വേറൊരു മുറിയിലേക്ക് കൂട്ടിക്കൊണ്ടുപോയി. ശ്രീരാമകൃഷ്ണൻ ത്രൈലോക്യനെയും അദ്ദേഹത്തിൻെറ അഭിപ്രായക്കാരായ ആളുകളെയും കുറിച്ചു സംസാരിക്കാൻ തുടങ്ങി.

(സകലർക്കും അവതാരത്തെ തിരിച്ചറിയാനൊക്കുമോ?)

ശ്രീരാമ: (ഗിരീശൻ, മാസ്റ്റർ മുതലായ ഭക്തന്മാരോട്) ഇവരൊക്കെ എന്തുപോലെയെന്നറിയാമോ? ഒരിക്കലും ലോകം കണ്ടിട്ടില്ലാത്ത കൂപമണ്ഡൂകത്തെപ്പോലെയാണവർ. അതിനു തൻെറ കിണറു മാത്രം അറിയാം. ലോകമെന്നൊന്ന് ഉണ്ടെന്ന് അതു വിശ്വസിക്കുകയില്ല. ഭഗവാൻെറ ആനന്ദം എന്തെന്നറിഞ്ഞിട്ടില്ല; അതുകൊണ്ട് 'സംസാരം സംസാരം' എന്നു പുലമ്പിക്കൊണ്ടിരിക്കുന്നു.

(ഗിരീശനോട്) നീ അവരുമായിട്ടു വക്കാണത്തിനു പോകുന്നതെന്തിനാണ്? അവർ രണ്ടും വെച്ചുകൊണ്ടിരിക്കുന്നു. ഭഗവദാനന്ദത്തിൻെറ രുചി ലഭിക്കാതെ ആ ആനന്ദത്തിൻെറ കാര്യം മനസ്സിലാവുകയില്ല. അഞ്ചു വയസ്സായ കുട്ടിക്ക് രതിസുഖം എന്തെന്ന് പറഞ്ഞുകൊടുക്കാനൊക്കുമോ? വിഷയികൾ ഈശ്വരനെപ്പറ്റി പറയുന്നതു കേട്ടുകേൾവിയിൽനിന്നാണ്. വയസ്സു ചെന്ന അമ്മായിമാർ കലശലുകൂട്ടുമ്പോൾ പറയുന്നതു കേട്ടു പഠിച്ച് കുട്ടികൾ പറയും, 'എൻെറ ഈശ്വരനുണ്ട്; ഞാൻ ഈശ്വരനെക്കൊണ്ട് ആണയിടുന്നു.' എന്നൊക്കെ.

അതിരിക്കട്ടെ. അവരെ കുറ്റം പറഞ്ഞിട്ടു കാര്യമില്ല. സകലർക്കും ആ അഖണ്ഡസച്ചിദാനന്ദത്തെ ഗ്രഹിക്കാൻ കഴിയുമോ? പന്ത്രണ്ട് ഋഷിമാർ മാത്രമേ ശ്രീരാമനെ തിരിച്ചറിഞ്ഞുള്ളു. എല്ലാവർക്കും അറിയാനാവുകയില്ല. ചിലർ സാധാരണ മനുഷ്യനെന്നു കരുതും; മഹാപുരുഷനെന്നു നിനയ്ക്കും ചിലർ; രണ്ടോ നാലോ പേർക്ക് അവതാരമെന്ന് അറിയാൻ കഴിയും.

അവനവൻെറ സമ്പാദ്യമനുസരിച്ചാണ് ആളുകൾ സാധനങ്ങൾക്കു വിലമതിക്കുന്നത്. ഒരു പ്രഭു തൻെറ വേലക്കാരനോട് പറഞ്ഞു: 'നീ ഈ വജ്രമെടുത്ത് അങ്ങാടിയിൽ കൊണ്ടുപോ. ഓരോരുത്തർ അതിന് എന്തു വിലയാണ് കാണുന്നത് എന്ന് എന്നോടു വന്നു പറയണം. ആദ്യംതന്നെ വഴുതിനങ്ങ വില്പനക്കാരൻെറ അടുത്തു കൊണ്ടുചെല്ലുക.' ഭൃത്യൻ വേഗം വഴുതിനങ്ങ വില്പനക്കാരൻെറ അടുത്തു പോയി. അയാൾ അതു കൈയിലെടുത്തു തിരിച്ചും മറിച്ചും

നോക്കീട്ടു പറഞ്ഞു: 'അനിയാ, ഞാനിതിന് പതിനെട്ടു റാത്തൽ വഴുതിനങ്ങ തരാം,' ഭൃത്യൻ ചോദിച്ചു: 'അണ്ണാ, അല്പംകൂടി കൂട്ടു; ഇരുപതു റാത്തലെങ്കിലും തരൂ.' കടക്കാരൻ പറഞ്ഞു: 'ഞാൻ അങ്ങാടി നിരക്കിൽ കൂടുതൽ പറഞ്ഞുകഴിഞ്ഞിരിക്കുന്നു. ഇതിനു നിനക്കു സമ്മതമെങ്കിൽ തന്നിട്ടു പോ.' ഭൃത്യനപ്പോൾ ചിരിച്ചുകൊണ്ട് വജ്രം തിരിച്ചുമേടിച്ച് പ്രഭുവിൻെറ അടുക്കൽ ചെന്നു പറഞ്ഞു: 'യജമാനനേ, വഴുതിനങ്ങവില്പനക്കാരൻ പതിനെട്ടുറാത്തൽ വഴുതിനങ്ങയിൽ കൂടുതൽ ഒരെണ്ണം തരില്ല. താൻ അങ്ങാടിവിലയിൽ കൂടുതലാണ് പറഞ്ഞത് എന്നയാൾ പറഞ്ഞു.'

പ്രഭു ചിരിച്ചുകൊണ്ട് പറഞ്ഞു: 'ആട്ടെ, ഇനി തുണിക്കടക്കാരൻെറ അടുത്തു കൊണ്ടുചെല്ല്.' മറ്റെയാൾ വഴുതിനങ്ങയും വെച്ചുകൊണ്ടിരിക്കുന്നു; അവനെന്തറിയാം? തുണിക്കച്ചവടക്കാരന് മുതൽ കൂടുതലുണ്ട്. അയാളെന്താണ് പറയുന്നതെന്നു നോക്കാം.' ഭൃത്യൻ തുണിക്കടക്കാരൻെറ അടുത്തു ചെന്നു ചോദിച്ചു: 'എന്താ ഇതു വാങ്ങുന്നോ? എന്തു വില തരും?' തുണിവില്പനക്കാരൻ പറഞ്ഞു: 'ശരി സാധനം കൊള്ളാം. നല്ല ഒരാഭരണം തീർക്കാം. അനിയാ, ഇതിനു ഞാൻ തൊള്ളായിരം രൂപ തരാം. 'അണ്ണാ, അല്പംകൂടി വില കയറ്റൂ. എന്നാൽ ഞാൻ തന്നിട്ടുപോകാം. ഒരായിരം രൂപയെങ്കിലും തരൂ.' എന്ന് ഭൃത്യൻ. തുണിക്കാരനപ്പോൾ പറഞ്ഞു: 'അനിയാ, ഇനി നീയൊന്നും മിണ്ടണ്ട. ഞാൻ അങ്ങാടി നിരക്കിൽ കൂടുതൽ പറഞ്ഞു കഴിഞ്ഞു. തൊള്ളായിരം രൂപയിൽ കവിഞ്ഞ് ഒരു രൂപകൂടി തരാൻ എനിക്കാവില്ല. നിൻെറ സൗകര്യംപോലെ ചെയ്യ്.' ഭൃത്യൻ വജ്രവും തിരിച്ചുമേടിച്ച് ചിരിച്ചുകൊണ്ട് പ്രഭുവിൻെറ അടുക്കലെത്തി; എന്നിട്ടു പറഞ്ഞു: 'തുണിവില്പനക്കാരൻ പറയുന്നു, അയാൾക്കു തൊള്ളായിരം രൂപയിൽ കവിഞ്ഞ് ഒരു രൂപകൂടി തരാനാവില്ല, എന്ന്. അയാളും പറഞ്ഞു, താൻ അങ്ങാടിനിരക്കിൽ കൂടുതലാണ് പറഞ്ഞത് എന്ന്.' യജമാനനപ്പോൾ ചിരിച്ചുകൊണ്ടു പറഞ്ഞു: 'ഇനി രത്നവ്യാപാരിയുടെ അടുത്തു പോ. അയാളെന്താണ് പറയുന്നതെന്നു കാണാമല്ലോ.' ഭൃത്യൻ രത്നവ്യാപാരിയുടെ അടുത്തെത്തി. അയാൾ അതു കണ്ടപാടേ, 'ഞാനതിന് ഒരു ലക്ഷം രൂപ തരാം,' എന്നു പറഞ്ഞു.

(ഈശ്വരകോടിയും ജീവകോടിയും)

ശ്രീരാമ: ഇക്കൂട്ടർ സംസാരത്തിൽ അദ്ധ്യാത്മജീവിതം അദ്ധ്യാത്മജീവിതം എന്നു പറയുന്നു. ഒരാളെ ഒരു മുറിയിലിട്ടടച്ചിരിക്കുന്നു

എന്നു വിചാരിക്കുക. വാതിലും ജനലുമെല്ലാം അടച്ചിരിക്കുന്നു. മേൽക്കൂരയിലെ ഒരു ദ്വാരത്തിൽക്കൂടി അല്പം മാത്രം വെളിച്ചം ഉള്ളിൽ കടക്കുന്നു. തലയ്ക്കു മുകളിൽ കൂരയുണ്ടെങ്കിൽ അയാൾക്കു സൂര്യനെ കാണാൻ കഴിയുമോ? അല്പം വെളിച്ചം കിട്ടിയതുകൊണ്ട് എന്തു കാര്യം? കാമിനീകാഞ്ചനമാണ് മേൽക്കൂര. കൂര പൊളിച്ചുകളയാതെ സൂര്യനെ കാണാനൊക്കുമോ? ലൗകികജനങ്ങൾ വീട്ടിനുള്ളിൽ തടവുകാരായി കിടക്കുംപോലെയാണ്.

അവതാരപുരുഷന്മാരും മറ്റും ഈശ്വരകോടികളാണ്. അവർ തുറസ്സായ സ്ഥലത്ത് ഉലാത്തുന്നു. അവരൊരിക്കലും സംസാരത്തിൽ ബദ്ധരാകുന്നില്ല, തടവുകാരാവുന്നില്ല, അവരുടെ 'അഹം' ലൗകികരുടെ അഹംപോലെ പെരുത്തതല്ല. ലൗകികന്മാരുടെ 'അഹം' നാലുചുറ്റുമുള്ള ചുമരും തലയ്ക്കുമീതെയുള്ള കൂരയും പോലെയാണ്. പുറമെയുള്ള ഒരു വസ്തുവും കാണാൻ സാധിക്കില്ല. അവതാരാദികളുടെ അഹങ്കാരം വളരെ ലോലമാണ്. ആ 'അഹ'ത്തിനുള്ളിൽക്കൂടി അവർക്കെപ്പോഴും ഈശ്വരനെ കാണാൻ കഴിയും. ഒരു മതിലിനു സമീപം ഒരാൾ നില്ക്കുന്നുവെന്നു വിചാരിക്കുക. മതിലിൻെറ രണ്ടു ഭാഗത്തും നോക്കിയാൽ നോട്ടമെത്താത്ത മൈതാനം. ആ മതിലിൽ ഒരു ദ്വാരമുണ്ടെങ്കിൽ മതിലിൻെറ മറുവശത്തു ഉള്ളതൊക്കെ കാണാം. ദ്വാരം വലുതാണെങ്കിൽ അങ്ങോട്ടുമിങ്ങോട്ടും പോയിവരാം. അവതാരപുരുഷന്മാരുടെയും മറ്റും 'അഹം' ഈ ദ്വാരമുള്ള മതിലുപോലെയാണ്. മതിലിൻെറ ഈ വശത്തുനിന്നാലും അനന്തമായ മൈതാനം കാണാം. എന്നു വെച്ചാൽ, ദേഹധാരണം ചെയ്തിട്ടുണ്ടെങ്കിലും അവരെപ്പോഴും ഈശ്വരനുമായി യോജിച്ചുതന്നെയാണ് വാഴുന്നത്. പിന്നെ, വേണമെന്നുണ്ടെങ്കിൽ വലിയ ദ്വാരത്തിൽക്കൂടി മറുവശത്തെത്തി സമാധിയിലും വർത്തിക്കാം. മാത്രമല്ല, ദ്വാരം വലുതെങ്കിൽ അവർക്കു പോവുകയും വരികയും ചെയ്യാം; സമാധിമഗ്നരായാലും അവർക്ക് താഴോട്ട് ഇറങ്ങിവരാൻ കഴിയും.

ഭക്തന്മാർ വിസ്മയസ്തബ്ധരായി അവതാരതത്ത്വം കേട്ടു.



# മുപ്പത്തിയെട്ടാം ഭാഗം

## ഭക്തഗൃഹങ്ങളിൽ

### അദ്ധ്യായം ഒന്ന്

1885 ഏപ്രിൽ 24, വെള്ളിയാഴ്ച

**ശ്രീരാമകൃഷ്ണദേവൻ ബലരാമന്റെ ഗൃഹത്തിൽ**

നരേന്ദ്രൻ, മാസ്റ്റർ, യോഗിൻ, ബാബുരാമൻ, രാമൻ, ഭവനാഥൻ, ബലരാമൻ, ചുണി.

വെള്ളിയാഴ്ച, വൈശാഖമാസത്തിലെ ശുക്ലദശമി. ശ്രീരാമകൃഷ്ണദേവൻ ഇന്ന് കല്ക്കത്തയിൽ വന്നിരിക്കുന്നു. ഏകദേശം ഒരു മണിയോടുകൂടി മാസ്റ്റർ ബലരാമന്റെ സ്വീകരണമുറിയിൽ വന്നു നോക്കിയപ്പോൾ ഗുരുദേവൻ ഉറങ്ങിക്കിടക്കുന്നതു കണ്ടു. ഒന്നു രണ്ടു ഭക്തന്മാരും അടുത്തു വിശ്രമിക്കുന്നുണ്ട്.

മാസ്റ്റർ ഒരു വശത്തിരുന്ന് ആ ഉറങ്ങിക്കിടക്കുന്ന ബാലകമൂർത്തിയെ നോക്കി. സ്വയം നിനച്ചു, 'എന്തൊരാശ്ചര്യം! ഇദ്ദേഹമൊരു മഹാപുരുഷൻ; ഇദ്ദേഹവും പ്രാകൃതമനുഷ്യനെപ്പോലെ നിദ്രയ്ക്കു വശപ്പെട്ടു കിടക്കുന്നു. ഇദ്ദേഹവും ജീവന്റെ ധർമ്മം സ്വീകരിച്ചിരിക്കുന്നു!' മാസ്റ്റർ ഒരു പങ്കയെടുത്തു മെല്ലെ വീശി. അല്പം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ ഉറക്കമുണർന്നു. എഴുന്നേറ്റു കട്ടിലിൽ ഇരുന്നു; തുണിയൊക്കെ കശപിശ. മാസ്റ്റർ വീണുവണങ്ങി ചരണരേണുക്കൾ കൈക്കൊണ്ടു.

(ശ്രീരാമകൃഷ്ണന്റെ സുഖക്കേടിന്റെ ആരംഭം - ഏപ്രിൽ 1885)

ശ്രീരാമ: (മാസ്റ്ററോട്, സസ്നേഹം) സുഖം തന്നെയല്ലേ? ആർക്കറിയാമപ്പാ, എന്റെ തൊണ്ടയിൽ ഒരു കുരു വരുന്നു. വെളുപ്പാൻ കാലത്തു വല്ലാത്ത വേദന. ഇതെങ്ങനെയപ്പാ മാറുക? (വ്യാകുലഭാവത്തിൽ) അവർ മാങ്ങാക്കറി വിളമ്പി. എല്ലാക്കൂട്ടവും കുറേശ്ശെ കൂട്ടി. (മാസ്റ്ററോട്) നിന്റെ ഭാര്യയ്ക്കു എങ്ങനെയുണ്ട്?

അന്നു കണ്ടപ്പോൾ ക്ഷീണിച്ചിരുന്നു. തണുത്ത വസ്തുക്കൾ കുറേശ്ശെ കൊടുക്കണം.

മാസ്റ്റർ: കൊടുക്കാം. കരിക്കിൻ വെള്ളമായാലോ?

ശ്രീരാമ: നന്ന്. കല്ക്കണ്ട സർവ്വത്തു കഴിക്കുന്നതും കൊള്ളാം.

മാസ്റ്റർ: കഴിഞ്ഞ ഞായറാഴ്ചമുതൽ അച്ഛൻെറ കൂടെ വീട്ടിലാണു താമസം.

ശ്രീരാമ: അതു നന്നായി. വീട്ടിൽ താമസിക്കുന്നതാണു നിനക്കു സൗകര്യം. അച്ഛനും അമ്മയുമൊക്കെയുണ്ടല്ലൊ; അതുകൊണ്ടു നിനക്ക് ഭാര്യയെക്കുറിച്ച് അത്ര വിചാരപ്പെടേണ്ടതില്ല.

വർത്തമാനം പറഞ്ഞുകൊണ്ടിരിക്കെ അദ്ദേഹത്തിൻെറ തൊണ്ട വരണ്ടു. അപ്പോൾ ഒരു കുട്ടിയെപ്പോലെ ചോദിച്ചു: (മാസ്റ്ററോട്) 'എൻെറ തൊണ്ട ഉണങ്ങുന്നു; എല്ലാവരുടെയും തൊണ്ട അതുപോലെ ഉണങ്ങുന്നുണ്ടോ?'

മാസ്റ്റർ: യോഗിൻബാബു, നിങ്ങളുടെ തൊണ്ട ഉണങ്ങുന്നുണ്ടോ?

യോഗീന്ദ്രൻ: ഇല്ല, ചൂടുകൊണ്ടായിരിക്കും എന്നു തോന്നുന്നു.

അരിയദഹയിലെ യോഗീന്ദ്രൻ ഗുരുദേവൻെറ ഒരു അന്തരംഗഭക്തനാണ്. പിന്നീട്, ഗുരുദേവൻെറ മഹാസമാധിക്കുശേഷം അദ്ദേഹം സന്ന്യസിച്ചു.

ശ്രീരാകൃഷ്ണൻെറ തുണിയൊക്കെ അലങ്കോലപ്പെട്ടു കിടക്കുന്നു. ചില ഭക്തൻമാർ ചിരിച്ചു.

ശ്രീരാമ: കുഞ്ഞിനു അമ്മിഞ്ഞ കൊടുക്കാനിരിക്കുന്ന അമ്മയെപ്പോലെയാണ് എൻെ ഇരിപ്പ്. (എല്ലാവരും ചിരിക്കുന്നു.) ആട്ടെ, എൻെറ തൊണ്ട വരളുന്നല്ലൊ. *'പെയർ' കഴിച്ചുനോക്കിയാലോ? അതോ, ജാമ്റൂളോ?

ബാബുരാമൻ: എന്നാൽ ഞാൻ പോയി ജാമ്റൂൾ കൊണ്ടുവരാം.

ശ്രീരാമ: നീയീ വെയിലത്തു പോയിട്ടാവശ്യമില്ല.

* പെയർ Pear - വിദരം എന്നൊരുതരം പഴം; ജാമ്റൂൾ - ബംഗാളിൽ സുലഭമായുണ്ടാകുന്നതും അകത്തു കുരുവും പുറമേ ദശയും ഉള്ളതുമായ ഒരു തരം പഴം.

മാസ്റ്റർ വീശിക്കൊണ്ടേ ഇരുന്നു.

ശ്രീരാമ: മതി, നീ വളരെ നേരമായി-

മാസ്റ്റർ: സാരമില്ല, കൈയ് കുഴയുന്നില്ല.

ശ്രീരാമ: (സസ്നേഹം) കുഴയുന്നില്ലേ?

മാസ്റ്റർ അടുത്തുള്ള ഒരു സ്ക്കൂളിൽ പഠിപ്പിക്കുന്നു. ഒരു മണിക്ക് ഒഴിവു കിട്ടിയപ്പോൾ ഇവിടെ വന്നിരിക്കുകയാണ്, ഇനി വീണ്ടും സ്ക്കൂളിലേക്കു പോകാൻ വേണ്ടി അദ്ദേഹം എഴുന്നേറ്റു. ഗുരുദേവൻെറ പാദങ്ങൾ വന്ദിച്ചു.

ശ്രീരാമ: (മാസ്റ്ററോട്) ഇപ്പോൾത്തന്നെ പോണോ?

ഒരു ഭക്തൻ: പള്ളിക്കൂടം ഇനിയും വിട്ടിട്ടില്ല. അദ്ദേഹം ഇടയ്ക്കൊന്ന് ഓടിപ്പോന്നതാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അഞ്ചെട്ടു പെറ്റ വീട്ടുകാരിയെപ്പോലെയാണ്, രാപകൽ വീട്ടുകാര്യങ്ങളിൽ മുഴുകിയിരിക്കും. എന്നാൽ അതിനിടയ്ക്കും ചിലപ്പോഴൊക്കെ ഭർത്തൃശുശ്രൂഷയും നടത്തും. (എല്ലാവരും ചിരിക്കുന്നു.)

(ശ്രീ ബലരാമൻെറ ഗൃഹത്തിൽ അന്തരംഗഭക്തന്മാരോടൊരുമിച്ച്)

നാലുമണിക്ക് പള്ളിക്കൂടം വിട്ടു മാസ്റ്റർ ബലരാമൻെറ വീട്ടിൽ തിരിച്ചുവന്നപ്പോൾ ശ്രീരാമകൃഷ്ണൻ പുഞ്ചിരിയും പൊഴിച്ചുകൊണ്ട് പുറത്തെ മുറിയിൽ ഇരിക്കുന്നതു കണ്ടു. വിവരമറിഞ്ഞ് ഭക്തന്മാർ ഓരോരുത്തരായി വന്നുചേർന്നുകൊണ്ടിരിക്കുന്നു. കൊച്ചുനരനും രാമനും വന്നു. നരേന്ദ്രനുമെത്തി. മാസ്റ്റർ ഗുരുദേവനെ നമസ്കരിച്ചു ഒരിടത്തിരുന്നു. ബലരാമൻ ഒരു താലത്തിൽ ശ്രീരാമകൃഷ്ണനു വേണ്ടി കുറെ ഹലുവ കൊടുത്തയച്ചു: തൊണ്ടയിലെ കുരു കാരണം അദ്ദേഹത്തിനു കട്ടിയായിട്ടുള്ളതൊന്നും കഴിക്കാൻ വയ്യല്ലൊ.

ശ്രീരാമ: (ഹലുവ കണ്ട്, നരേന്ദ്രനോട്) അപ്പാ, ഹലുവ എത്തിയിരിക്കുന്നു! അസ്സലു സാധനം ഒന്നാംതരം, വാ തിന്ന് തിന്ന്! (എല്ലാവരും ചിരിക്കുന്നു)

നേരം അന്തിയായിത്തുടങ്ങി. ശ്രീരാമകൃഷ്ണൻ ഗിരീശൻെറ ഗൃഹത്തിൽ പോകുന്നു. ഇന്നവിടെ ഉത്സവമാണ്. ഗുരുദേവനെ കൂട്ടിക്കൊണ്ടുവന്ന് ഉത്സവം ആഘോഷിക്കും. ഗുരുദേവൻ

ബലരാമൻെറ വീട്ടിലെ രണ്ടാംനിലയിൽനിന്നും താഴോട്ടിറങ്ങി. കൂടെ മാസ്റ്റർ; പിന്നാലെ വേറെ ഒന്നുരണ്ടു ഭക്തന്മാരും. പടിക്കലെത്തിയപ്പോൾ ഒരു പിച്ചക്കാരൻ പാട്ടു പാടുന്നു. രാമനാമകീർത്തനം കേട്ട് ഗുരുദേവൻ അവിടെ നിന്നു. തെക്കൊട്ടു തിരിഞ്ഞാണ് നില്പ്. നോക്കിക്കൊണ്ടു നില്ക്കെ മനസ്സ് അന്തർമുഖമായി. ഈ ഭാവത്തിൽ അല്പനേരം നിന്നു. അദ്ദേഹം മാസ്റ്ററോടു പറഞ്ഞു: 'നല്ല പാട്ട്.' ഒരു ഭക്തൻ ഭിക്ഷുവിന് ഒരണ കൊടുത്തു .

ശ്രീരാമകൃഷ്ണൻ ബോസ്പാറ തെരുവിൽ പ്രവേശിച്ചു. ചിരിച്ചുകൊണ്ട് അദ്ദേഹം മാസ്റ്ററോടു ചോദിച്ചു: 'എന്താണിവർ പറയുന്നത്? ''പരമഹംസൻെറ പട്ടാളം വരുന്നു'' എന്നോ? വിഡ്ഢികളെന്താ പറയണത്?' (എല്ലാവരും ചിരിക്കുന്നു.)

(അവതാരവും സിദ്ധപുരുഷനും തമ്മിലുള്ള വ്യത്യാസം)

ഭക്ത്മാരോടൊരുമിച്ച് ശ്രീരാമകൃഷ്ണൻ ഗിരീശൻെറ വീട്ടിൽ പ്രവേശിച്ചു. ഗിരീശൻ അനേകം ഭക്തന്മാരെ ക്ഷണിച്ചിട്ടുണ്ട്. അവരിൽ പലരും വന്നുചേർന്നിട്ടുമുണ്ട്. ശ്രീരാമകൃഷ്ണൻ വന്നുവെന്നു കേട്ട് എല്ലാവരും എഴുന്നേറ്റു. അദ്ദേഹം മന്ദഹസിച്ചുകൊണ്ട് ആസനസ്ഥനായി. ഭക്തന്മാരെല്ലാവരും ഇരുന്നു. ഗിരീശൻ, മഹിമാചരണൻ, രാമൻ, ഭവനാഥൻ തുടങ്ങി അനേകം പേർ കൂട്ടത്തിലുണ്ട്. ഇവരെ കൂടാതെ, ഗുരുദേവൻ ഒപ്പം പലരും വന്നിരിക്കുന്നു; ബാബുരാമൻ, യോഗിൻ, നരേന്ദ്രൻ, കൊച്ചുനരൻ, ചുണി, ബലരാമൻ മുതൽ പേർ.

ശ്രീരാമ: (മഹിമാചരണനോട്) നിന്നെക്കുറിച്ച് ഞാൻ ഗിരീശഘോഷനോടു പറഞ്ഞു, 'ഒരാളുണ്ട്, വളരെ ആഴമുള്ളവൻ. നിനക്ക് മുട്ടോളം വെള്ളമേ ഉള്ളു.' ഞാനാ പറഞ്ഞത് ശരിയാണെന്നു തെളിയിക്കു, കാണട്ടെ. നിങ്ങൾ തമ്മിലൊന്നു തർക്കിക്കിൻ; പക്ഷേ വിട്ടുകൊടുക്കരുത്. (എല്ലാവരും ചിരിക്കുന്നു.)

മഹിമാചരണനും ഗിരീശനും വാദം ആരംഭിച്ചു. അവർ ആരംഭിച്ചപ്പോഴേയ്ക്കും രാമൻ പറഞ്ഞു, 'അതൊക്കെ അവിടെ നില്ക്കട്ടെ, കുറച്ചു കീർത്തനമാവാം.'

ശ്രീരാമ: (രാമനോട്) അങ്ങനെയല്ല. ഇതിൽ വലിയ അർത്ഥമുണ്ട്. ഇവർ 'ഇംഗ്ലീഷ്'കാരാണ്. അവരെന്താണ് പറയുന്നതെന്നു കേൾക്കട്ടെ.

മഹിമാചരണൻെറ അഭിപ്രായത്തിൽ സകലർക്കും ശ്രീകൃഷ്ണനാവാൻ സാധിക്കും. സാധന ചെയ്താൽ മതി. ഗിരീശൻ പറഞ്ഞു. ശ്രീകൃഷ്ണൻ അവതാരമാണ്, മനുഷ്യന് ഒരായിരം സാധനചെയ്താലും അവതാരത്തെപ്പോലെ ആകാൻ സാധിക്കുകയില്ല.

മഹിമാചരണൻ: എങ്ങനെയെന്നറിയാമോ? കൂവളത്തിന് മാവ് ആയിത്തീരാൻ സാധിക്കും; വഴിയിലുള്ള തടസ്സങ്ങൾ നീക്കിയാൽ മതി. യോഗാനുഷ്ഠാനംകൊണ്ടു പ്രതിബന്ധങ്ങൾ നീങ്ങും.

ഗിരീശൻ: മഹാശയാ, താങ്കളെന്തു പറഞ്ഞാലും വേണ്ടതില്ല. യോഗാനുഷ്ഠാനമെന്നു പറഞ്ഞോളൂ, വേറെ എന്തെങ്കിലും പറഞ്ഞോളൂ, അതു സാദ്ധ്യമല്ല. കൃഷ്ണനുതന്നെയേ കൃഷ്ണനാകാൻ പറ്റൂ; ആ ധർമ്മങ്ങളെല്ലാം രാധയുടെ എന്ന് വെച്ചോളൂ, ആരിലെങ്കിലും ഉണ്ടെങ്കിൽ ആ വ്യക്തി ആ ആൾതന്നെ; അതായത് ആ വ്യക്തി സ്വയം രാധയാകുന്നു. ശ്രീകൃഷ്ണൻെറ സമസ്തഭാവങ്ങളും ആരിലെങ്കിലും കാണാൻ കഴിഞ്ഞാൽ ശ്രീകൃഷ്ണനെത്തന്നെയാണ് കാണുന്നത് എന്ന് ഞാൻ മനസ്സിലാക്കും.

മഹിമാചരണന് വാദം വളരെ ദൂരം കൊണ്ടുപോകാൻ കഴിഞ്ഞില്ല. ഒടുവിൽ ഒരു തരത്തിൽ ഗിരീശൻെറ അഭിപ്രായം സമ്മതിച്ചു.

മഹിമാചരണൻ: (ഗിരീശനോട്) അതെ മഹാശയാ, രണ്ടു പക്ഷവും സത്യമാണ്. ജ്ഞാനപഥവും ഈശ്വരൻെറ ഇച്ഛ; പിന്നെ പ്രേമഭക്തിയും ഈശ്വരൻെറ ഇച്ഛ. (ശ്രീരാമകൃഷ്ണനെ ചൂണ്ടിക്കാണിച്ചുകൊണ്ട്) ഇദ്ദേഹം പറയുംപോലെ പല വഴിക്കുകൂടി ഒരേ സ്ഥലത്തു എത്തിച്ചേരാം.

ശ്രീരാമ: (മഹിമനോട് സ്വകാര്യത്തിൽ) എങ്ങനെ, ഞാൻ പറഞ്ഞതു ശരിയായില്ലേ?

മഹിമൻ: ഉവ്വ്, അവിടുന്നു പറയുംപോലെ രണ്ടു വഴിയും സത്യമാണ്.

ശ്രീരാമ: (ഗിരീശനെ ചൂണ്ടിക്കൊണ്ട്) കണ്ടില്ലേ, അയാൾക്കു എന്തൊരു വിശ്വാസമാണെന്ന്! പലഹാരം കഴിക്കാൻ മറന്നു പോയി. നിങ്ങൾ അയാളുടെ അഭിപ്രായം സ്വീകരിച്ചിരുന്നില്ലെങ്കിൽ, കഴുത്തു കടിച്ചു കീറിയേനെ, പട്ടി ഇറച്ചി കടിച്ചു കീറും പോലെ, എന്തായാലും വാദം ഭേഷായി. ഇരുവർക്കും തമ്മിൽ പരിചയമായി; ഞങ്ങൾക്കും പലതും മനസ്സിലാക്കാനൊത്തു.

## അദ്ധ്യായം രണ്ട്

### ശ്രീരാമകൃഷ്ണൻ കീർത്തനാനന്ദത്തിൽ

ഗായകൻ സഹായികളോടൊരുമിച്ചു വന്നു; മുറിയുടെ നടുക്ക് ഇരിക്കുന്നുണ്ട്. ശ്രീരാമകൃഷ്ണൻെറ ആജ്ഞ കിട്ടിയാൽ ആരംഭിക്കും. അദ്ദേഹം അനുവാദം കൊടുത്തു.

രാമൻ: (ശ്രീരാമകൃഷ്ണനോട്) അവരെന്താണ് പാടേണ്ടതെന്നു അവിടുന്നു പറയൂ.

ശ്രീരാമ: ഞാനെന്തു പറയട്ടെ? (അല്പം ആലോചിച്ചിട്ട്, ആട്ടെ, രാധാകൃഷ്ണന്മാരുടെ അനുരാഗത്തെക്കുറിച്ചു പാടട്ടെ.

ഗായകൻ പൂർവ്വരാഗം പാടി:

രാധതൻ നാമം ജപിച്ചു ജപിച്ചിതാ-
മാനവരത്നമാം ശ്രീഗൗരാംഗൻ
കണ്ണീരൊഴുക്കുന്നു പ്രേമപരവശൻ
മണ്ണിൽക്കിടന്നങ്ങുരുണ്ടിടുന്നു.

പ്രേമപരിപൂർണ്ണമാകുമന്നേത്രങ്ങൾ
പ്രേരബാഷ്പത്തെയൊഴുക്കീടുന്നു.

രാധേ രാധേതി ജപിച്ചു മുഹുർമുഹുഃ
ഭൂമിയിൽ മൂർച്ഛിച്ചു വീണിടുന്നു.

ഹാ ഹാ പുളകമണിയുകയാണിതാ
ഗോരതൻ പൂമേനിയാകമാനം

ഗദ്ഗദത്താലൊരു വാക്കുപോലുമ-
ങ്ങുച്ചരിച്ചീടാൻ പ്രയാസമിപ്പോൾ

ഏവമൊരസ്വാസ്ഥ്യം ഗോരയ്ക്കു വന്നീടാൻ
ഹേതുവെന്താവാം പറഞ്ഞിടാമോ?

കീർത്തനം തുടർന്നു. യമുനാതടത്തിൽ കൃഷ്ണനെ ആദ്യം കണ്ടതു മുതലുള്ള രാധയുടെ അവസ്ഥ സഖികൾ വർണ്ണിക്കുന്നു.

നൂറുവട്ടം മണിക്കൂറിൽ മുറിവിട്ടും
വീണ്ടും അകത്തു വരുന്നു രാധാ

വിഹ്വലയായിക്കദംബവനത്തിലേ-
യ്ക്കുറ്റുനോക്കി നെടുവീർപ്പിടുന്നു.
സ്വന്തം ഗുരുജനത്തേയുമിവൾക്കില്ല
തെല്ലും ഭയമെന്നു വന്നതെന്തേ?
അല്ലെങ്കിലേതോ പിശാചിൻെറ ബാധയാൽ
വല്ലായ്മയുണ്ടിവൾക്കെന്നു വന്നോ?
അസ്വാസ്ഥ്യംമൂലം മടിക്കുത്തഴിഞ്ഞുള്ള
വസ്ത്രം ശരിയാക്കാൻ മേലെന്നായി.
ഭൂഷണജാലങ്ങളെല്ലാമഴിഞ്ഞുപോയ്
പൂമേനി വേപഥു പൂണ്ടിടുന്നു.
ഹാ ഹാ കിശോരിയാം രാജകുമാരിയി-
ബ്ബാല കുലവധുവല്ലയോ ചൊൽ?
എന്തഭിലാഷമിവളുടെ ചിത്തത്തി-
ലെന്നറിവില്ല നമുക്കു തെല്ലും.
പാവം കൈയ്നീട്ടുന്നു ചന്ദ്രനെ കിട്ടുവാൻ
രാധയെന്നേവം നാമൂഹിക്കയാം.
രാധയിക്കണ്ണൻെറ മായികജാലത്തിൽ
പാടേ കുടുങ്ങിപ്പോയെന്നേ വേണ്ടൂ.

കീർത്തനം തുടരുന്നു. സഖികൾ രാധയോടു പറയുന്നു:

എന്തൊരു വ്യാധിയാൽ പീഡിത നീയെന്നു
സുന്ദരീ രാധേ, നീ ചൊല്ലുകിപ്പോൾ!
എന്തേ നിൻ ചിത്തമലഞ്ഞുതിരിയുവാൻ?
എന്തെഴുതുന്നു നഖത്താൽ മണ്ണിൽ?
ദേഹത്തിൻസ്വർണ്ണാഭ മാഞ്ഞുപോയീടുവാൻ
ഹേതുവെന്തെന്നതും ചൊല്ലുക നീ.
പാടലമാകുമുടയാടയാകവേ
പാരിൽ മടിക്കുത്തഴിഞ്ഞുവീണു.
കണ്ണീരാൽ നേത്രങ്ങൾ രണ്ടും കലങ്ങി നിൻ-
സുന്ദരപ്പൂമുഖം വാടിയാകെ.
എന്താമയം നിനക്കെന്നു ചൊല്ലീടായ്കയിൽ
ഞങ്ങൾ മനം നൊന്തു ചാകേയുള്ളൂ.

കണ്ണന്റെ പൂമുഖമൊന്നു കണ്ടീടുവാ-
നുണ്ടെനിക്കാഗ്രഹം തോഴിമാരേ. (കണ്ണാ-)

ഗായകൻ പിന്നെയും പാടി. ശ്രീകൃഷ്ണന്റെ മുരളീഗാനം കേട്ട് രാധ ഉന്മത്തയായി. രാധ സഖികളോടു പറയുന്നു:

ആരിക്കദംബവനവാസി മായികൻ
വേണുഗാനങ്ങളെയാലപിപ്പോൻ?

കർണ്ണങ്ങളുടെയഗ്ഗാനമകം പൂകി-
യെന്നുള്ളിനാനന്ദമേകിടുന്നു.

മർമ്മം തുളച്ചുമെൻധർമ്മം നശിപ്പിച്ചും
നിർമ്മമോന്മാദിനിയാക്കിയെന്നെ.

ചിത്തം മദീയിമിതസ്ഥിരമായ്‌വന്നു
നേത്രങ്ങൾ ബാഷ്പപൂർണ്ണങ്ങളായും.

മോഹനവേണുനിനദത്താലെൻഹൃത്തിൽ
മായികസ്വപ്നം ചമപ്പതാരോ?

മായാമയനാമക്കായാമ്പൂവർണ്ണനെ
കാണാഞ്ഞുരുകുന്നു ചിത്തമയ്യോ!

വീട്ടിലിരിക്കുവാൻ മേല ഞാനത്രയ്ക്കു
വീർപ്പുമുട്ടുന്നു തദ്ദർശനാർത്ഥം.

തിണ്ണമക്കണ്ണനെ കാണായ്ക്കിലെൻപ്രാണ-
നൊന്നോടെ വേർപെടും നിർണ്ണയംതാൻ.

ഉദ്ധവദാസനുരിയാടി രാധയോ-
ടുത്തരമായുടനിത്ഥമപ്പോൾ:

'കണ്ണനെ കാണുന്ന മാത്രയ്ക്കു നിൻ പ്രാണൻ
നിർണ്ണയം നിന്നെ പിരിഞ്ഞുപോകും.'

ഗാനം തുടരുന്നു. കൃഷ്ണദർശനത്തിനുവേണ്ടി രാധയുടെ പ്രാണൻ വ്യാകുലപ്പെടുന്നു. രാധ തോഴികളോടോതുന്നു:

മുമ്പു ഞാൻ കേട്ടു കദംബവനത്തിൽനി-
ന്നിമ്പമിയറ്റിടും വേണുഗാനം.

വന്ദികൾ പിറ്റേന്നു തദ്ഗുണൗഘങ്ങളെ
വർണ്ണിച്ചുകേൾക്കെക്കുതുകമാർന്നു.

പിന്നീടു മത്സഖി, നീ താനൊരിക്കല-
ദ്ധന്യനെ കീർത്തിച്ചുപാടിയില്ലേ?

ഹാ ഹാ! മധുരം! സ്വദിക്കുവാനെന്തൊരു
മോഹം മധുസൂദനൻെറ നാമം!

മാമുനിമാരുമാലാപനം ചെയ്യുന്നു
മാധുരി ചേരും തന്നാമഗാനം!

കേവലം ഞാനൊരബലയാണെന്നിട്ടും
കോപം നടിക്കുന്നു വീട്ടിലുള്ളോർ.

പ്രാണനിൻ പ്രാണനാം പ്രേയാനെയിന്നിയും
കാണാതെയെങ്ങനെ മേവിടും ഞാൻ?

വല്ലഭനോടണഞ്ഞീടുവാനുള്ളൊരു
നല്ലൊരുപായം നീ ചൊല്ലു തോഴീ!

'മാധുരി ചേരും തന്നാമഗാനം' എന്ന വരി കേട്ടപ്പോൾ ശ്രീരാമകൃഷ്ണന് പിന്നെ ഇരിക്കാൻ വയ്യാതായി. അദ്ദേഹം ബാഹ്യബോധമില്ലാതെ എഴുന്നേറ്റു നിന്നു, സമാധിയിലാണ്ടു. വലതുവശത്തായി കൊച്ചുനരൻ നില്പുണ്ട്. അല്പം വെളിവു വീണപ്പോൾ കണ്ണുനീരോടുകൂടി തേനോലുംമൊഴിയിൽ 'കൃഷ്ണകൃഷ്ണ എന്നു വിളിച്ചു. എന്നിട്ടു വീണ്ടും ഇരുന്നു.

ഗായകൻ പിന്നെയും ഗാനം തുടർന്നു. വിശാഖയെന്ന തോഴി ഓടിപ്പോയി ശ്രീകൃഷ്ണൻെറ ഒരു ചിത്രം കൊണ്ടുവന്ന് രാധയുടെ മുമ്പിൽ പിടിച്ചു. ചിത്രത്തിൽ ആ ഭുവനമോഹനമായ രൂപം. പടം കണ്ട് രാധ പറഞ്ഞു: 'ഈ പടത്തിൽ കാണുന്ന ആളെ യമുനാതടത്തിൽ കണ്ടതുമുതൽ എൻെറ അവസ്ഥ ഇങ്ങനെയായിത്തീർന്നു.'

കീർത്തനം - രാധയുടെ വചനം

കാളിന്ദീതീരത്തിലിന്നലെക്കണ്ടോനെ
കാണുന്നു ഞാനിന്നീച്ചിത്രം തന്നിൽ

ആരുടെ നാമം വിശാഖയാൾ ചൊല്ലിയോ
ആയവൻ തൻെറയാണീയാലേഖ്യം

വേണുഗാനങ്ങൾ പൊഴിച്ചവനെന്നുടെ
പ്രാണപ്രിയനെന്നറിക തോഴി.

ബന്ദികളാരുടെ സദ്ഗുണം നന്ദിച്ചു
വർണ്ണിച്ചു പാടുമ്പോഴെന്നുമെന്നും.

ആരിലെൻ ചിത്തം ലയിച്ചുമേവിടുമ-
ച്ചാരുസ്വരൂപനാണിപ്പടത്തിൽ.

ഏവമോരോന്നു പറഞ്ഞുകൊണ്ടോമലാൾ
താഴത്തു മൂർച്ഛിച്ചു വീണനേരം

തോഴികൾ ശുശ്രൂഷകൊണ്ടുടനായാസ-
മാകെയകറ്റിയ നേരമപ്പോൾ

കൺമണിയാളവൾ ചൊല്ലിയവരോടു
വല്ലായ്മയോടുടനിപ്രകാരം

'പ്രാണപ്രിയനാമവനെയെനിക്കുടൻ
കാണിച്ചു തന്നീടവേണം നിങ്ങൾ

ആശ്വസിപ്പിച്ചു സഖീഗണം രാധയെ
പേശലമാകിയ സാന്ത്വനത്താൽ.

ഇപ്പോൾ ശ്രീരാമകൃഷ്ണൻ എഴുന്നേറ്റു. നരേന്ദ്രൻ തുടങ്ങിയ ഭക്തന്മാരുമൊരുമിച്ച് ഉച്ചത്തിൽ കീർത്തനമാരംഭിച്ചു:

ഹരിനാമം കീർത്തിക്കുമ്പോൾ സന്തോഷാശ്രു പൊഴിക്കുന്നോ-
രിരുസഹോദരരിതാ സമീപമെത്തി.

ഭക്തി പാരവശ്യംകൊണ്ടു സ്വയം നൃത്തമാടിയാടി
മറ്റുള്ളോരെക്കൊണ്ടു നൃത്തമാടിച്ചുകൊണ്ടും

ഹർഷാശ്രുക്കൾ പൊഴിക്കയുമരികത്തണഞ്ഞീടുന്ന
മറ്റുള്ളോരെ തെരുതെരെ കരയിപ്പിച്ചും

ദ്രോഹകാരികളായ് വന്ന പാപികൾക്കു ദയാപൂർവ്വം
പാവനമാം ഹരിപ്രേമം പ്രദാനം ചെയ്തും

ഹരിപ്രേമമാസ്വദിച്ചും മതിമറന്നവരതു
ശരിക്കും ചുറ്റുമുള്ളോരെയാസ്വദിപ്പിപ്പൂ.

മുമ്പൊരിക്കൽ കൃഷ്ണനായും ബലരാമനായും വന്ന
രണ്ടു സഹോദരന്മാരാമിവരെ കാൺമിൻ.

ഗോപസുന്ദരിമാരുടെ കലങ്ങളിൽനിന്നു വെണ്ണ
ഗോപ്യമായി കവർന്നുണ്ട രണ്ടു സോദരർ!

വർണ്ണവ്യത്യാസങ്ങളെല്ലാം താറുമാറാക്കുന്ന മട്ടു
ചണ്ഡാളനെപ്പോലും മാറിലണപ്പോരിവർ!

സ്വയം ഹരിയാകുമിവർ ഹരിനാമം കീർത്തിച്ചുകൊ
ണ്ടതിൽ ലയിച്ചപരരെയുന്മത്തരാക്കി.

ജഗായ്, മധായ് എന്നു പേരാമിരുപാപികളെയിവർ
കുമാർഗ്ഗങ്ങളുപേക്ഷിപ്പിച്ചുയർത്തീപോലും

ബന്ധുശത്രുഭേദമെന്യേയേവരെയുമൊന്നുപോലെ
കണ്ടുകൊൾവാനിവർക്കുണ്ടു പാടവം പാരം.

തീരെയധഃപതിച്ചുള്ള മനുഷ്യരാശിയെ വീണ്ടും
ഉയർത്തുവാനവതാരമെടുത്തരുളും

ഗൗരാംഗനിത്യാനന്ദരാമിരു സഹോദരന്മാരെ,
കണ്ടുകൊൾവിനെല്ലാവരുമാനന്ദപൂർവ്വം.

ഗൗരൻെറ പ്രേമതരംഗങ്ങളെക്കൊണ്ടു
നാദിയായാകെ പ്രകമ്പിതമായി.

ശ്രീരാമകൃഷ്ണൻ പിന്നെയും സമാധിയിൽ. ആവേശം അടങ്ങിയപ്പോൾ അദ്ദേഹം വീണ്ടും ഇരുന്നു.

ശ്രീരാമ: (മാസ്റ്ററോട്) മുമ്പ് എങ്ങോട്ടു തിരിഞ്ഞാണിരുന്നത് എന്നിപ്പോളോർമ്മയില്ല.

(ശ്രീരാമകൃഷ്ണനും നരേന്ദ്രനും - ഹസ്രയുടെ കഥ - കപട നാരായണൻ)

ഭാവാവേശം ശമിച്ചപ്പോൾ ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമായി സംഭാഷണം തുടർന്നു.

നരേന്ദ്രൻ: (ശ്രീരാമകൃഷ്ണനോട്) ഹസ്ര ഇപ്പോൾ നല്ലവനായിരിക്കുന്നു.

ശ്രീരാമ: നിനക്കറിഞ്ഞുകൂടാ. കക്ഷത്തിൽ കല്ലും നാവിൽ രാമനാമവുമായിട്ടുള്ള ആളുകളുണ്ട്.

നരേന്ദ്രൻ: അങ്ങനെയല്ല. ആളുകൾ പറഞ്ഞുനടക്കുന്നതിനെപ്പറ്റി ഞാനൊക്കെ ചോദിച്ചു. അതെല്ലാം തെറ്റാണെന്നു അയാൾ പറഞ്ഞു.

ശ്രീരാമ: അവനു നിഷ്ഠയുണ്ട്. കുറച്ച് ജപവും മറ്റും ചെയ്യുന്നുണ്ട്. പക്ഷേ വണ്ടിക്കാരനു വാടക കൊടുക്കില്ല; അത്തരക്കാരനുമാണ്.

നരേന്ദ്രൻ: അതു ശരിയല്ല. കൊടുത്തു എന്നയാൾ പറഞ്ഞു.

ശ്രീരാമ: എവിടുന്നു കൊടുക്കും?

നരേന്ദ്രൻ: രാമലാലൻെറയോ മറ്റോ അടുത്തുനിന്നു മേടിച്ചു കൊടുത്തിരിക്കും.

ശ്രീരാമ: നീ എല്ലാകാര്യങ്ങളും വിസ്തരിച്ചു ചോദിച്ചോ? ഞാനൊരിക്കൽ അമ്മയോടു അപേക്ഷിച്ചു: 'അമ്മേ, ഹസ്ര കള്ളനാണെന്നു വരികിൽ അവനെ ഇവിടെനിന്നു നീക്കിയാലും.' പിന്നീട് ഇക്കാര്യം ഞാനവനോടു പറഞ്ഞു. കുറച്ചു ദിവസം കഴിഞ്ഞപ്പോൾ അവനെന്നോടു വന്നു പറഞ്ഞു: 'കണ്ടോ, ഞാനിപ്പോഴും ഇവിടെയുണ്ടല്ലോ!' (ശ്രീരാമകൃഷ്ണനും മറ്റുള്ളവരും ചിരിക്കുന്നു) പക്ഷേ അതു കഴിഞ്ഞുപോയി.

ഹസ്രയുടെ അമ്മ രാമലാലനോടു പറഞ്ഞയച്ചു: 'അവനെ ഒന്നു പറഞ്ഞയക്കുവാൻ രാമലാലൻെറ ഇളയച്ഛനോടു പറയൂ. കരഞ്ഞു കരഞ്ഞ് എനിക്കു കണ്ണുകാണാൻ മേലാതെയായി.' ഞാൻ ഹസ്രയോടു പല തരത്തിലും പറഞ്ഞുനോക്കി: 'നിൻെറ അമ്മ വയസ്സായിരിക്കുന്നു. ഒന്നു പോയി കണ്ടുപോരിക.' എന്തുചെയ്തിട്ടും അവൻ പോയില്ല. ഒടുവിൽ അവൻെറ അമ്മ കരഞ്ഞുകരഞ്ഞു ചത്തു.

നരേന്ദ്രൻ: ഇത്തവണ നാട്ടിൽ പോകും.

ശ്രീരാമ: ഇത്തവണ നാട്ടിൽ പോവും! താന്തോന്നി, വഷളൻ വിട് വിട്, നിനക്കവനെ അറിഞ്ഞുകൂടാ. നീയൊരു മണ്ടൻ. ഹസ്ര കുറച്ചുദിവസം സിന്തിയിൽ താമസിച്ചുവെന്നു ഗോപാലൻ പറഞ്ഞു. ആളുകൾ അരി, നെയ്യ് മുതലായി വേണ്ടതൊക്കെ കൊടുത്തിരുന്നു. 'ഇത്തരം നെയ്യും അരിയും ഞാൻ കഴിക്കുമോ?' എന്നവൻ അവരോടു ചോദിച്ചു. ഭാട്പാറയിലെ ഈശാനൻെറ കൂടെയാണ് പോയത്. അവനു വെളിക്കിറങ്ങാൻ പോകാൻ വെള്ളം കൊണ്ടുചെല്ലാൻ ഈശാനനോടു പറഞ്ഞു. അതു കാരണം അവിടത്തെ ബ്രാഹ്മണർക്കൊക്കെ ദേഷ്യമായി.

നരേന്ദ്രൻ: ഞാനതിനെപ്പറ്റിയും ചോദിച്ചു. അയാൾ പറഞ്ഞു, ഈശാനബാബു സ്വയം മുന്നോട്ടുവന്ന് അങ്ങനെ ചെയ്കയാണുണ്ടായത് എന്ന്. മാത്രമല്ല ഭാട്പാറയിലെ അനേകം ബ്രാഹ്മണർ ബഹുമാനിക്കുകയും ചെയ്തു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അല്പസ്വല്പം ജപതപം ചെയ്തതിൻെറ ഫലമാണത്. പിന്നെയൊന്നുണ്ട്. പലപ്പോഴും ദേഹലക്ഷണംകൊണ്ടു സ്വഭാവം അറിയാം. കുള്ളൻ, അവിടവിടെ കുഴിയുള്ള ദേഹം,

ഇതൊന്നും നല്ല ലക്ഷണമല്ല. ഇങ്ങനെയുള്ളവർക്ക് ജ്ഞാനമുണ്ടാകുവാൻ വളരെ കാലം പിടിക്കും.

ഭവനാഥൻ: മതി മതി, ആ വക കഥകൾ.

ശ്രീരാമ: അങ്ങനെയല്ല, (നരേന്ദ്രനോട്) നിനക്ക് ആളുകളെ തിരിച്ചറിയാമെന്നല്ലേ പറയുന്നത്, അതുകൊണ്ട് നിന്നോടു പറയുകയാണ്. ഹസ്രയെയും അതുപോലെയുള്ള മറ്റാളുകളെയും ഞാൻ കാണുന്നതെങ്ങനെയാണെന്നറിയാമോ? സാധുരൂപിനാരായണനെപ്പോലെ കപടരൂപീനാരായണനും ലമ്പടരൂപീനാരായണനുമുണ്ട്. (മഹിമാചരനോട്) എന്തു പറയുന്നു? സകലരും നാരായണൻ.

മഹിമ: അതെ, സകലരും നാരായണൻതന്നെ.

## അദ്ധ്യായം മൂന്ന്

### ശ്രീരാമകൃഷ്ണദേവനും ഗോപീപ്രേമവും

ഗിരീശൻ: (ശ്രീരാമകൃഷ്ണനോട്) മഹാശയ, ഏകാംഗീപ്രേമം എന്നു വെച്ചാലെന്താണ്?

ശ്രീരാമ: ഏകാംഗീപ്രേമമോ? അത് ഏകപക്ഷീയമായ സ്നേഹമാണ്. ജലം അന്നത്തെ തേടുന്നില്ല. എന്നാൽ അന്നം ജലത്തെ ഇഷ്ടപ്പെടുന്നു, അതുപോലെ, വേറെയുമുണ്ട് സ്നേഹഭാവങ്ങൾ: സാധാരണീ, സമഞ്ജസാ, സമർത്ഥാ. സാധാരണീപ്രേമം തൻസുഖം ആഗ്രഹിക്കുന്നു. മറ്റേയാൾക്കു സുഖമുണ്ടായാലും ഇല്ലെങ്കിലും കൊള്ളാം. ചന്ദ്രാവലിക്ക് ശ്രീകൃഷ്ണനോടുള്ള ഭാവം ഇതായിരുന്നു. പിന്നെ സമഞ്ജസാ. എനിക്കും സുഖം വേണം, നിനക്കും സുഖം വേണം, എന്ന ഭാവം. ഇതു വളരെ നല്ല ഭാവമാണ്. എല്ലാറ്റിലും ഉയർന്ന അവസ്ഥയാണ് സമർത്ഥാ. രാധയ്ക്കു ഇമ്മാതിരി പ്രേമമുണ്ടയിരുന്നു. കൃഷ്ണനു സുഖം വന്നാൽ രാധയ്ക്കു സുഖം തോന്നും. 'നീ സുഖമായിരിക്കുക; എനിക്കെന്തെങ്കിലും വരട്ടെ.' ഗോപികൾക്കും ഈ ഉച്ചഭാവം ഉണ്ടായിരുന്നു.

ഗോപികൾ ആരായിരുന്നുവെന്നറിയാമോ? അറുപതിനായിരം ഋഷികൾ പാർത്തിരുന്ന വനത്തിൽ ശ്രീരാമൻ സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ അദ്ദേഹം ഒരിക്കൽ അവരെ സ്നേഹപൂർവ്വം കടാക്ഷിച്ചു. അവർ ശ്രീരാമനെ കാണാൻ വ്യാകുലപ്പെട്ടിരിക്കുകയായിരുന്നു. അവരാണ് പിന്നീട് ഗോപികളായി ജനിച്ചത് എന്ന് ഏതോ പുരാണത്തിലുണ്ട്.

ഒരു ഭക്തൻ: മഹാശയ, ആരെയാണ് അന്തരംഗൻ എന്നു പറയുന്നത്?

ശ്രീരാമ: അതെങ്ങനെയാണെന്നോ? ഒരു നടനശാലയ്ക്കു അകത്തും തൂണുകളുണ്ട്, പുറത്തും തൂണുകളുണ്ട്. അകത്തെ തൂണു പോലെയാണ് അന്തരംഗൻ. സർവ്വദാ ഗുരുവിനു സമീപം വസിക്കുന്നവരാണ് അന്തരംഗർ.

(ജ്ഞാനയോഗത്തിൻെറയും ഭക്തിയോഗത്തിൻെറയും

സമന്വയം - ഭരദ്വാജാദികളും രാമനും - പൂർവ്വകഥ - അരൂപ

ദർശനം സാകാരത്യാഗം - ശ്രീ മാതൃദേവി ദക്ഷിണേശ്വരത്ത്)

ശ്രീരാമ: (മഹിമാചരണനോട്) എന്നാൽ ജ്ഞാനിക്ക് രൂപവും ആവശ്യമില്ല, അവതാരവും ആവശ്യമില്ല. ശ്രീരാമൻ കാട്ടിൽക്കൂടി സഞ്ചരിക്കുമ്പോൾ അനേകം മഹർഷിമാരെ കണ്ടു. അവർ അത്യാദരത്തോടെ അദ്ദേഹത്തെ ആശ്രമത്തിലെക്കു സ്വാഗതം ചെയ്തു. ആ മഹർഷിമാർ പറഞ്ഞു: 'ഹേ രാമ, ഇന്ന് അവിടുത്തെ ദർശനം ലഭിക്കയാൽ ഞങ്ങളുടെ ജന്മം സഫലമായി. പക്ഷേ ഞങ്ങളങ്ങയെ ദശരഥൻെറ പുത്രനായിട്ടാണറിയുന്നത്. ഭരദ്വാജൻ തുടങ്ങിയവർ അങ്ങയെ അവതാരമെന്നു പറയുന്നു. എന്നാൽ ഞങ്ങളങ്ങനെ കരുതുന്നില്ല. ഞങ്ങൾ ആ അഖണ്ഡസച്ചിദാനന്ദത്തെ ധ്യാനിക്കുന്നു. രാമൻ ഇതു കേട്ടു പ്രസന്നനായി മന്ദഹസിച്ചു.

ഹാ എന്തൊക്കെ അവസ്ഥകളിൽക്കൂടി ഞാൻ കടന്നുപോന്നു! എൻെറ മനസ്സ് അഖണ്ഡസത്തയിൽ ലയിച്ചു പോകാറുണ്ട്. അങ്ങനെ എത്ര നാൾ! ഭക്തിയും ഭക്തനെയുമെല്ലാം ഞാനുപേക്ഷിച്ചു. ജഡമായിപ്പോയി. എൻെറ തലയും നിരാകാരമായിത്തോന്നി, പ്രാണൻ പോയി പോയില്ല എന്ന ദിക്കായി. രാമലാലൻെറ അമ്മായിയെ[1] വിളിക്കണമെന്നു വിചാരിച്ചു.

മുറിയിലുണ്ടായിരുന്ന പടം കിടമെല്ലാം എടുത്തു മാറ്റാൻ ഞാൻ പറഞ്ഞു. പിന്നെ ബോധം വീണപ്പോൾ, മനസ്സ് താഴോട്ടിറങ്ങി വന്നപ്പോൾ, പ്രാണൻ കിടന്നു പിടഞ്ഞിരുന്നു. ഒടുവിൽ ഞാനാലോചിച്ചു: 'ആരും അടുത്തു വരതുതെങ്കിൽ, ഞാനെങ്ങനെ ജീവിക്കും?' അപ്പോൾപ്പിന്നെ മനസ്സ് ഭക്തിയിലും ഭക്തനിലും വീണ്ടും വന്നു.

1 ശ്രീ ശാരദാദേവിയെ

'എനിക്കെന്തുപറ്റി?' എന്നാളുകളോടു ചോദിച്ചുകൊണ്ടു നടക്കാൻ തുടങ്ങി. [1]ഭോലാനാഥൻ പറഞ്ഞു: 'ഈ നിലയെപ്പറ്റി മഹാഭാരതത്തിൽ പറയുന്നുണ്ട്.' സമാധി അനുഭവിച്ച ആൾ അതിൽ നിന്നിറങ്ങി വരുമ്പോൾ എന്തു കൈക്കൊണ്ടു ജീവിക്കും? തീർച്ചയായും ഭഗവദ്ഭക്തിയും ഭക്തസംസർഗ്ഗവും വേണം. ഇല്ലെങ്കിൽ മനസ്സെവിടെ നിർത്തും?

(സമാധിമഗ്നൻ മടങ്ങിവരുമോ?)

മഹിമാചരണൻ: (ശ്രീരാമകൃഷ്ണനോട്) മഹാശയ, സമാധി മഗ്നന് മടങ്ങിവരാൻ കഴിയുമോ?

ശ്രീരാമ : (മഹിമനോട്, രഹസ്യമായി) അതു ഞാൻ നിന്നോടു സ്വകാര്യമായി പറയാം. അതു കേൾക്കാനർഹൻ നീ മാത്രമേ ഉള്ളു.

[2]കുയർസിങ്ങും ഇതേ ചോദ്യം ചോദിക്കുകയുണ്ടായി. ജീവനും ഈശ്വരനും തമ്മിൽ വളരെ വ്യത്യാസമുണ്ട്. സാധനഭജനകൾ കൊണ്ട് സമാധിവരെ ജീവനു പോകാൻ സാധിക്കും: പക്ഷേ അതിൽ നിന്നും തിരിച്ചുവരാനാവില്ല. ഈശ്വരൻ അവതരിക്കുമ്പോൾ അദ്ദേഹത്തിന് സമാധിയിൽ ലയിച്ചിട്ടും തിരിച്ചുവരാൻ സാധിക്കും. ജീവൻ രാജാവിൻെറ ഒരുദ്യോഗസ്ഥനെപ്പോലെയാണ്. അയാൾക്ക് അരമനയുടെ പുറത്തെ പടിവരെയേ പ്രവേശനമുള്ളു. അരമന ഏഴു നിലയാണ്. രാജാവിൻെറ മകന് ഏഴുനിലയിലും കയറിയിറങ്ങാം: പുറത്തേയ്ക്കും പോകാം. സമാധിയിൽനിന്ന് മടങ്ങിവരില്ല, മടങ്ങിവരില്ല, എന്നെല്ലാരും പറയുന്നു. എന്നാൽപ്പിന്നെ ശങ്കരാചാര്യർ, രാമാനുജൻ ഇവരുടെയൊക്കെ കഥയെന്താ? അവർ 'വിദ്യയുടെ അഹം' ബാക്കി വെച്ചിരുന്നു.

മഹിമാചരണൻ: അതു ശരിയാണ്. അല്ലെങ്കിലെങ്ങനെ അവർ ഗ്രന്ഥങ്ങളെഴുതി?

ശ്രീരാമ: പിന്നെ നോക്കൂ, പ്രഹ്ലാദൻ, നാരദൻ, ഹനുമാൻ ഇവരും സമാധിക്കുശേഷം ഭക്തി വെച്ചുകൊണ്ടിരുന്നു.

മഹിമാചരണൻ: അതെ, അതു വാസ്തവം.

(വെറും ജ്ഞാനവും ജ്ഞാനചർച്ചയും - സമാധിക്കുശേഷം ജ്ഞാനം)

1 ഭോലാനാഥമുഖോപാദ്ധ്യായൻ അക്കാലത്ത് അമ്പലത്തിലെ ഒരു ഗുമസ്തൻ ആയിരുന്നു.

2 കുയാർ സിങ് പട്ടാളത്തിൽ ഒരു ഹവിൽദാർ

ശ്രീരാമ: ചിലയാളുകൾ ജ്ഞാനചർച്ച ചെയ്തുചെയ്ത് തങ്ങൾ വലിയ കേമന്മാരാണെന്നു കരുതുന്നു. അവരല്പം വേദാന്തം പഠിച്ചിട്ടുണ്ടായിരിക്കാം. പക്ഷേ, ശരിയായ ജ്ഞാനമുണ്ടെങ്കിൽ അഹങ്കാരം കാണുകയില്ല. അതായത്, സമാധിയുണ്ടായാൽ മനുഷ്യൻ ഈശ്വരനുമായി ഒന്നായിത്തീരുന്നു; അങ്ങനെ ഒന്നായാൽ പിന്നെ അഹങ്കാരം ബാക്കി നില്ക്കുകയില്ല. സമാധി ഉണ്ടാകാതെ ശരിയായ ജ്ഞാനം ഉണ്ടാവുകയില്ല. സമാധിയുണ്ടായാൽ ഈശ്വരനോടു ഏകീഭവിക്കുന്നു. പിന്നെ അഹം നില്ക്കയില്ല.

അത് ഏതുപോലെയെന്നോ? ശരിക്ക് നട്ടുച്ചയ്ക്കു സൂര്യൻ നേരെ തലയ്ക്കു മുകളിൽ നില്ക്കുന്നു. അപ്പോൾ മനുഷ്യൻ നാലുദിക്കിലേയ്ക്കും തിരിഞ്ഞുനോക്കിയാലും നിഴൽ കാണുകയില്ല. അതുപോലെ, ശരിയായ ജ്ഞാനമുണ്ടായാൽ, സമാധിസ്ഥനായാൽ, അഹംരൂപമായ ഛായ കാണുകയില്ല.

യഥാർത്ഥമായ ജ്ഞാനം ലഭിച്ചതിനുശേഷം 'അഹം' ബാക്കി കാണുന്നുണ്ടെങ്കിൽ, അതു വിദ്യയുടെ അഹമോ, ഭക്തിയുടെ അഹമോ, ദാസൻെറ അഹമോ ആയിരിക്കും. അത് അവിദ്യയുടെ അഹം അല്ല.

പിന്നെ, ജ്ഞാനവും ഭക്തിയും ഇരട്ടവഴികളാണ്. ഏതു വഴിക്കുപോയാലും ഈശ്വരനെത്തന്നെയാണ് പ്രാപിക്കുന്നത്. ജ്ഞാനി ഒരു ഭാവത്തിൽക്കൂടി ഈശ്വരനെ കാണുന്നു: ഭക്തൻ വേറൊരു ഭാവത്തിൽ അദ്ദേഹത്തെ കാണുന്നു. ജ്ഞാനിയുടെ ഈശ്വരൻ തേജോമയനാണ്, ഭക്തൻെറ ഈശ്വരൻ രസമയനും.

(ശ്രീരാമകൃഷ്ണനും മാർക്കേണ്ഡേയചണ്ഡിയിൽ
വർണ്ണിച്ചിരിക്കുന്ന അസുരവധത്തിൻെറ അർത്ഥവും)

ഭവനാഥൻ അടുത്തിരുന്ന് എല്ലാം കേൾക്കുന്നുണ്ട്. ഭവനാഥന് നരേന്ദ്രനോട് വലിയ ആദരവാണ്; ആദ്യമൊക്കെ കൂടെക്കൂടെ ബ്രഹ്മസമാജത്തിൽ പോകാറുണ്ട്.

ഭവനാഥൻ: (ശ്രീരാമകൃഷ്ണനോട്) എനിക്ക് ഒരു സംഗതി ചോദിക്കാനുണ്ട്. എനിക്ക് ചണ്ഡി മനസ്സിലാക്കാനാവുന്നില്ല. അതിൽ എഴുതിവെച്ചിട്ടുണ്ട്, ദേവി സകലരെയും സംഹരിക്കുന്നു എന്ന്. എന്താണ് ഇതിനർത്ഥം?

ശ്രീരാമ: ഇതൊക്കെ ദേവിയുടെ ലീല. ഇക്കാര്യത്തെക്കുറിച്ച് ഞാനും ചിന്തിച്ചിരുന്നു. പിന്നെക്കണ്ടു ഒക്കെ മായയാണെന്ന്. ദേവിയുടെ സൃഷ്ടിയും മായ, സംഹാരവും മായ.

വീടിൻെറ പടിഞ്ഞാറുവശത്തുള്ള മട്ടുപ്പാവിൽ ഇല വെച്ചു. ഗിരീശൻ വന്നു ശ്രീരാമകൃഷ്ണനെയും ഭക്തന്മാരെയും കൂട്ടിക്കൊണ്ടു പോയി. വൈശാഖമാസത്തിലെ ശുക്ലദശമി. മണ്ണും വിണ്ണും മന്ദഹസിക്കുന്നു. മട്ടുപ്പാവ് പൂനിലാവിൽ ആറാടി. ശ്രീരാമകൃഷ്ണന് അഭിമുഖമായി ഭക്തന്മാർ ആഹാരം കഴിക്കാനിരുന്നു. സകലരും ആനന്ദപരിപൂർണ്ണർ.

ശ്രീരാമകൃഷ്ണൻ: 'നരേന്ദ്രൻ നരേന്ദ്രൻ' എന്നു പറഞ്ഞ് ഉന്മത്തൻ. നരേന്ദ്രൻ എതിർപന്തിയിൽ മറ്റു ഭക്തന്മാരുമൊരുമിച്ച് ഇരിക്കുന്നുണ്ട്. ഇടയ്ക്കിടെ അദ്ദേഹം നരേന്ദ്രനോടു വർത്തമാനങ്ങൾ ചോദിച്ചുകൊണ്ടിരുന്നു. ഊണു പകുതിയായപ്പോൾ അദ്ദേഹം തൻെറ ഇലയിൽനിന്നും കുറെ തൈരും തണ്ണീർമത്തങ്ങകൊണ്ടുണ്ടാക്കിയ സർവ്വത്തുംകൊണ്ട് നരേന്ദ്രൻെറ അടുത്തുചെന്ന് സസ്നേഹം പറഞ്ഞു, 'ദാ ഇതും കൂടി കഴിക്കൂ.' അതു കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ ഒരു കുട്ടിയെപ്പോലെ മടങ്ങി സ്വസ്ഥാനത്തു പോയി ഉണ്ണാനിരുന്നു.

## അദ്ധ്യായം നാല്

1885 മെയ് 9, ശനിയാഴ്ച

### ശ്രീരാമകൃഷ്ണദേവൻ ബലരാമബോസിൻെറ ഗൃഹത്തിൽ

ശ്രീരാമകൃഷ്ണദേവൻ ബലരാമൻെറ ഗൃഹത്തിൽ രണ്ടാംനിലയിൽ സ്വീകരണമുറിയിൽ ഭക്തന്മാരുമൊരുമിച്ച് ഇരിക്കുന്നു. മുഖം മന്ദഹാസമനോഹരം. ഭക്തന്മാരുമായി വർത്തമാനം പറയുന്നു. നരേന്ദ്രൻ, മാസ്റ്റർ, ഭവനാഥൻ, പൂർണ്ണൻ, പല്ടു, കൊച്ചുനരൻ, ഗിരീശൻ, രാമബാബു, ദ്വിജൻ, വിനോദൻ മുതലായ ഭക്തന്മാർ പലരും ചുറ്റുമിരിക്കുന്നു. ഇന്ന് ശനിയാഴ്ച, നേരം മണി മൂന്ന്. വൈശാഖമാസത്തിലെ കൃഷ്ണദശമി.

ബലരാമൻ വീട്ടിലില്ല. ദേഹത്തിന് സുഖമില്ലാത്തതുകൊണ്ട് അദ്ദേഹം ഒരു മാറ്റത്തിനുവേണ്ടി മോൺഗീറിൽ പോയി താമസിക്കുകയാണ്. അദ്ദേഹത്തിൻെറ മൂത്ത മകൾ ശ്രീരാമകൃഷ്ണനെയും

ഭക്തന്മാരെയും ക്ഷണിച്ച് ഉത്സവമായി ആഘോഷിക്കുന്നു. ആഹാരത്തിനുശേഷം ശ്രീരാമകൃഷ്ണൻ അല്പം വിശ്രമിച്ചുകൊണ്ടിരിക്കുകയാണ്.

ശ്രീരാമകൃഷ്ണൻ വീണ്ടും വീണ്ടും മാസ്റ്ററോടു ചോദിച്ചു: 'ഞാൻ ഉദാരാശയനോ അല്ലയോ, പറയൂ.'

ഭവനാഥൻ: (ചിരിച്ചുകൊണ്ട്) അദ്ദേഹത്തിനോടെന്തിനാണ് ചോദിക്കുന്നത്? അദ്ദേഹം മിണ്ടാതിരിക്കുകയേ ഉള്ളു.

ഒരു ഭിക്ഷക്കാരൻ പാട്ടു പാടാൻ വന്നു. ഭക്തന്മാർ ഒന്നുരണ്ടു പാട്ടുകേട്ടു. നരേന്ദ്രന് അയാളുടെ പാട്ടു പിടിച്ചു. പിന്നെയും പാടാൻ നരേന്ദ്രൻ അയാളോടു പറഞ്ഞു.

ശ്രീരാമ: മതി മതി, ഇനി ആവശ്യമില്ല. കാശെവിടെ? (നരേന്ദ്രനോട്) നീയാ പറഞ്ഞത്?

ഭക്തൻ: (ചിരിച്ചുകൊണ്ട്) അവിടുന്ന് ആ വലിയ വലിയ തലയിണയിൽ ചാരി ഇരിക്കുന്നത് കണ്ട് വല്ല *അമീറുമാണെന്ന് അയാൾ കരുതും. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എനിക്കു അസുഖമാണെന്നും അയാൾ വിചാരിച്ചേയ്ക്കാം.

ഹസ്രയുടെ അഹങ്കാരത്തിൻെറ കഥ വന്നുചാടി. എന്തോ കാരണത്താൽ ഹസ്രയ്ക്കു ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽനിന്നും പോകേണ്ടതായിവന്നു.

നരേന്ദ്രൻ: തനിക്ക് അഹങ്കാരം വന്നുപോയി എന്നിപ്പോൾ ഹസ്ര സമ്മതിക്കുന്നുണ്ട്.

ശ്രീരാമ: അവൻെറ വാക്ക് വിശ്വസിക്കരുത്. ദക്ഷിണേശ്വരത്ത് തിരിച്ചുവരാൻ വേണ്ടി അങ്ങനെ പറയുന്നതാണ്. (ഭക്തന്മാരോട്) ഹസ്ര വലിയ കേമനാണെന്ന് നരേന്ദ്രൻ എപ്പോഴും പറയുന്നു.

നരേന്ദ്രൻ: ഇപ്പോഴും ഞാനങ്ങനെതന്നെ പറയുന്നു.

ശ്രീരാമ: അതെന്താ? നീ അവനെക്കുറിച്ച് എന്തൊക്കെ കേട്ടിരിക്കുന്നു.

---

* അമീർ - പ്രഭു

നരേന്ദ്രൻ: അല്പം ദോഷമുണ്ട്, പക്ഷേ ഗുണങ്ങൾ അനേകം.

ശ്രീരാമ: നിഷ്ഠയുണ്ട് എന്നുള്ളത് നേരാണ്. അവനെന്നോടു പറഞ്ഞു, 'ഇപ്പോൾ അങ്ങേയ്ക്കു എന്നെ ഇഷ്ടമില്ല; എന്നാൽ പിന്നീട് അങ്ങേയ്ക്കെന്നെ തേടേണ്ടതായ് വരും. 'ശ്രീരാമപുരത്തുനിന്നും ഒരു ഗോസ്വാമി വന്നു. അദ്ദേഹം അദ്വൈതഗോസ്വാമിയുടെ വംശജ നാണ്. രണ്ടുരാത്രി അവിടെ കഴിക്കണമെന്ന് കരുതിയാണ് വന്നത്. വളരെ ആദരവോടെ ഞാൻ പറഞ്ഞു, അദ്ദേഹത്തോടു താസമിച്ചോ ളാൻ. ഹസ്ര എന്നോട് എന്താ പറഞ്ഞതെന്നോ? 'അദ്ദേഹത്തെ അമ്പലത്തിലെ കാരിയക്കാരൻെറ അടുത്തേയ്ക്കയക്കു,' എന്ന്. അവൻെറ വിചാരം ഗോസ്വാമി വല്ല പാലോ മറ്റോ ആവശ്യപ്പെട്ടാൽ തൻെറ വീതത്തിൽനിന്ന് കുറച്ചെന്തെങ്കിലും കൊടുക്കേണ്ടിവന്നെങ്കി ലോ എന്നായിരുന്നു. ഞാനവനോടു പറഞ്ഞു: 'അമ്പെടാ താന്തോന്നി! അദ്ദേഹം ഒരു ഗോസ്വാമിയായതുകൊണ്ട് ഞാൻ കൂടി സാഷ്ടാംഗം നമസ്കരിക്കുന്നു. എന്നിട്ടും നീ, ഈ സംസാരത്തിൽ, കാമിനീ കാഞ്ചനത്തിന് നടുക്ക് കിടന്നു കണ്ട വേണ്ടാതനങ്ങളെല്ലാം കാണി ച്ചിട്ടു വന്ന്, അല്പമെന്തോ ജപം ചെയ്തു എന്നും പറഞ്ഞ് കിടന്നു ഞെളിയുന്നു! നാണമില്ലല്ലൊ നിനക്ക്!'

സത്ത്വഗുണംകൊണ്ട് ഈശ്വരനെ പ്രാപിക്കാൻ സാധിക്കുന്നു. രജസ്തമോഗുണങ്ങൾ ഈശ്വരനിൽനിന്നും അകറ്റിക്കൊണ്ടു പോകു ന്നു. ശാസ്ത്രങ്ങൾ സത്വഗുണത്തെ വെളിപ്പിനോടും, രജോഗുണത്തെ ചുമപ്പിനോടും തമോഗുണത്തെ കറുപ്പിനോടും ഉപമിക്കുന്നു. ഞാനൊരു ദിവസം ഹസ്രയോടു ചോദിച്ചു: 'ഇവിടെ വരുന്നവരിൽ ആർക്ക് എത്രയൊക്കെ സത്ത്വഗുണമുണ്ട്?' അവൻ പറഞ്ഞു: 'നരേന്ദ്രന് നൂറു ശതമാനം: എനിക്ക് നൂറിന് നൂറ്റിപ്പത്ത്.' 'എനിക്കെ ത്രയുണ്ട്?' എന്ന് ഞാൻ ചോദിച്ചു. അവൻ പറഞ്ഞു: 'അങ്ങേയ് ക്കിപ്പോഴും ചുവപ്പിൻെറ ഒരു ലാഞ്ഛനയുണ്ട്. അങ്ങേയ്ക്കു എഴുപത്തഞ്ചു ശതമാനമുണ്ടെന്നു പറയാം.' (എല്ലാവരും ചിരിക്കുന്നു.)

ദക്ഷിണേശ്വരത്തു താമസിച്ച് ഹസ്ര ജപം നടത്തിയിരുന്നു. എന്നാൽ ജപത്തിനിടയ്ക്കും കുറച്ച് ദല്ലാളിയുടെ പണിയും നോക്കി പ്പോന്നു. വീട്ടിൽ കുറച്ചായിരം രൂപയുടെ കടമുണ്ട്. അതു വീട്ടണം. അമ്പലത്തിലെ അരിവെപ്പുകാരായ ബ്രാഹ്മണരെക്കുറിച്ച് അവൻ പറഞ്ഞു. 'അമ്മാതിരി ആളുകളുമായി ഞാൻ സംസാരിക്കുകയോ?'

(കാമന ഈശ്വരപ്രാപ്തിക്ക് വിഘ്നം - ഈശ്വരന് ബാലസ്വഭാവം)

ശ്രീരാമ: സംഗതിയെന്താണെന്നോ? ഒരു കാമന പോലുമിരുന്നാൽ ഭഗവാനെ പ്രാപിക്കാൻ സാധിക്കുകയില്ല. ധർമ്മത്തിൻെറ ഗതി സൂക്ഷ്മമാണ്. സൂചിയിൽ നൂല് കോർക്കുമ്പോൾ ഒരു നാരെങ്കിലും എഴുന്നുനിന്നാൽ നൂല് സൂചിയുടെ ഉള്ളിൽ കടക്കുകയില്ല.

മുപ്പതുവർഷം ജപം നടത്തിയിട്ടും ഒന്നും നേടുന്നില്ല; എന്തു കൊണ്ട്? എല്ലിനു പഴുപ്പു തട്ടിയാൽ കടുത്ത ചികിത്സ ചെയ്യണം. സാധാരണ മരുന്നുകൊണ്ടൊന്നും അതു പൊറുക്കുകയില്ല.

കാമനയിരുന്നാൽ, എത്ര സാധന ചെയ്താലും കൊള്ളാം, സിദ്ധിലാഭം ഉണ്ടാവുകയില്ല. എന്നാൽ വേറൊരു സംഗതിയുണ്ട്: ഈശ്വരൻെറ കൃപയുണ്ടായാൽ, ഈ നിമിഷം സിദ്ധിലാഭം ഉണ്ടാവാനും സാധിക്കും. ഒരായിരം കൊല്ലമായി ഒരു മുറി ഇരുളിലാണ്ടു കിടക്കുകയായിരുന്നു എന്നു വിചാരിക്കുക. ആരെങ്കിലും പെട്ടെന്നൊരു വിളക്ക് കൊണ്ടുവന്നാൽ ഒരു ഞൊടിയിടയിൽ മുറിയിലെല്ലാം പ്രകാശമായി.

ഒരു പാവപ്പെട്ടവൻെറ മകൻ ഒരു പണക്കാരൻെറ കണ്ണിൽ പെട്ടു എന്നു വിചാരിക്കുക. അയാൾ തൻെറ മകളെ അവനു കല്യാണം കഴിച്ചുകൊടുക്കുന്നു. അപ്പോഴേയ്ക്കും വണ്ടിയും കുതിരയും ദാസീദാസൻമാരും വേഷഭൂഷകളും കട്ടിലും കസേരയും വീടും എല്ലാം കിട്ടുന്നു.

ഒരു ഭക്തൻ: മഹാശയ, ഈശ്വരകൃപ എങ്ങനെ ലഭിക്കും?

ശ്രീരാമ: ഈശ്വരന് ബാലകൻെറ സ്വഭാവമാണ്. ഒരു കുട്ടി മടിയിൽ രത്നവും വെച്ചുകൊണ്ടിരിക്കുന്നു. എത്രയോ ആളുകൾ ആ വഴിയെ പോകുന്നു. പലരും അവനോടു രത്നം കൊടുക്കാൻ ആവശ്യപ്പെട്ടു. എന്നാലവൻ കൈയ്കൊണ്ടു തുണി പൊത്തിപ്പിടിച്ച് മുഖം തിരിച്ചുകൊണ്ട് പറയും, 'ഇല്ല, ഞാൻ തരില്ല.' പിന്നെ വേറെ ഒരാൾ വരുന്നു. അയാൾ രത്നം ചോദിച്ചതേയില്ല. കുട്ടി പിന്നാലെ ഓടിച്ചെന്ന് സന്തോഷത്തോടെ രത്നം അയാൾക്കു കൊടുക്കുന്നു.

(ത്യാഗം - എന്നാൽ ഈശ്വരപ്രാപ്തി - മഥുരബാബുവിൻെറ ഭാവം)

ശ്രീരാമ: ത്യാഗമില്ലാതെ ഈശ്വരനെ പ്രാപിക്കാനാവില്ല. എൻെറ വാക്ക് ആരു കൈയ്ക്കൊള്ളും? ഞാനൊരു ചങ്ങാതിയെ തേടിക്കൊണ്ടിരിക്കുകയാണ്, എൻെറ ആശയങ്ങൾ മനസ്സിലാക്കാൻ കഴി

വുള്ള ഒരാളെ ഒരു വലിയ ഭക്തനെ, കാണുമ്പോൾ ഞാൻ കരുതും, 'ഇയാൾ ഒരുപക്ഷേ എൻെറ ആദർശം സ്വീകരിക്കും' എന്ന്. കുറച്ചു കഴിയുമ്പോൾ കാണാം അയാൾ വേറൊരു രീതിയിൽ പോകുന്ന തായിട്ട്.

ഒരു ഭൂതം തോഴനെ തേടിയിരുന്നു. ശനിയാഴ്ചയോ ചൊവ്വാഴ്ച യോ അപകടത്തിൽപ്പെട്ടു മരിച്ചാൽ ഭൂതമായിത്തീരും. ഈ ദിവസ ങ്ങളിൽ ആരെങ്കിലും ഇത്തരത്തിൽ മരിക്കാറായി എന്നു കണ്ടാൽ ആ ഭൂതം ഉടനെ അവിടെ ഓടിയെത്തും. 'ഇത്തവണ എനിക്കൊരു കൂട്ടുകാരനെ കിട്ടിപ്പോയി,' എന്നവൻ കരുതും. പക്ഷേ അവൻ അടുത്തെത്തുമ്പോൾ, ചാകാൻ കിടന്ന ആൾ പതുക്കെ എഴുന്നേല് ക്കുന്നതു കാണാം. പുരപ്പുറത്തു നിന്നെങ്ങാൻ വീണു ബോധംകെട്ടു കിടന്നതായിരിക്കും; വീണ്ടും ബോധം വീണിരിക്കും.

ഒരിക്കൽ മഥുരബാബുവിനു ഭാവാവേശം ഉണ്ടായി. എല്ലായ്പോ ഴും ലഹരി പിടിച്ചവനെപ്പോലെ കഴിഞ്ഞു; കാര്യമൊന്നും നോക്കാൻ വയ്യാതെയായി. അപ്പോഴെല്ലാവരും പറയാൻ തുടങ്ങി. 'ഇങ്ങനെ യായാൽ പറമ്പും കാര്യങ്ങളും ആരു നോക്കും? *കൊച്ചുഭട്ടർ എന്തോ കൂടോത്രം ചെയ്തിട്ടുണ്ട്,' എന്ന്.

(നരേന്ദ്രൻ ബോധംകെട്ടു - ഗുരുശിഷ്യന്മാരുടെ രണ്ടു കഥ)

ശ്രീരാമ: നരേന്ദ്രൻ വരാൻ തുടങ്ങിയ കാലത്ത് ഒരിക്കൽ ഞാനവൻെറ മാറത്ത് കൈയ്യ്വെച്ചു; അവൻ ബോധംകെട്ടു, പിന്നെ ബോധം വന്നപ്പോൾ അവൻ കരഞ്ഞുകൊണ്ടു പറഞ്ഞു: 'അങ്ങെ ന്തിനാണെന്നോടിങ്ങനെ ചെയ്തത്? എനിക്കെൻെറ അച്ഛനുണ്ട്, എനിക്കെൻെറ അമ്മയുണ്ട്!' ഈ 'എൻെറ എൻെറ' എന്നുള്ളത് അജ്ഞാനത്തിൽനിന്നു വരുന്നതാണ്.

ഒരു ഗുരു ശിഷ്യനോടു പറഞ്ഞു: 'ഈ സംസാരം മിഥ്യയാകുന്നു. നീ എൻെറ കൂടെ പോരുക, 'ശിഷ്യൻ പറഞ്ഞു: 'സ്വാമിൻ, ഇവരെല്ലാം എന്നെ എത്രയേറെ സ്നേഹിക്കുന്നുവെന്നോ! എൻെറ അച്ഛൻ, എൻെറ അമ്മ, എൻെറ ഭാര്യ - ഇവരെ വെടിഞ്ഞ് ഞാനെങ്ങനെ പോകും? അപ്പോൾ ഗുരു പറഞ്ഞു: "നീ 'എൻെറ എൻെറ' എന്നി പ്പോൾ കരുതുന്നു, വാസ്തവംതന്നെ. അവർ നിന്നെ സ്നേഹിക്കു ന്നെന്നു പറയുന്നു, പക്ഷേ ഇതൊക്കെ അബദ്ധമാണ്. ഞാൻ

* ശ്രീരാമകൃഷ്ണൻ

നിനക്കൊരു സൂത്രം പഠിപ്പിച്ചുതരാം. അതു പ്രയോഗിച്ചാലറിയാം. ഇവരാരെങ്കിലും നിന്നെ വാസ്തവമായിട്ടു സ്നേഹിക്കുന്നുണ്ടോ ഇല്ലയോ എന്ന്. ഇതും പറഞ്ഞ് ഒരു ഗുളിക അവൻെറ കൈയിൽ കൊടുത്തിട്ട് പറഞ്ഞു: 'ഇത് വിഴുങ്ങിക്കോളുക. നീയൊരു പിണംപോലെയാകും. പക്ഷേ ബോധം വിട്ടുപോവുകയില്ല. നിനക്കൊക്കെ കാണാനും കേൾക്കാനും കഴിയും. അതിനുശേഷം ഞാൻ വരാം. ക്രമേണ നീ പഴയപടി ആയിത്തീരും.

ശിഷ്യൻ ശരിക്കും അപ്രകാരം ചെയ്തു. വീട്ടിൽ വലിയ വിളിയും കൂട്ടവുമായി. അമ്മയും ഭാര്യയും സകലരും തല്ലിയലച്ചു കരച്ചിലായി. തത്സമയം ഒരു ബ്രാഹ്മണൻ അവിടെയെത്തി. ചോദിച്ചു: 'എന്താണ് പറ്റിയത്?' 'ഈ കുട്ടി മരിച്ചുപോയി' എന്നെല്ലാവരും പറഞ്ഞു. ബ്രാഹ്മണൻ മരിച്ച മനുഷ്യൻെറ നാഡിപിടിച്ചുനോക്കിയിട്ടു പറഞ്ഞു: 'ഇതെന്ത്; ഇയാൾ മരിച്ചിട്ടൊന്നുമില്ല. ഞാനൊരു മരുന്നുതരാം; അതു കഴിച്ചാൽ ഒക്കെ ഭേദമാകും.' വീട്ടിലുള്ളവരുടെ ആനന്ദത്തിനു അതിരില്ല. സ്വർഗ്ഗം കൈയിൽ കിട്ടിയതുപോലെ തോന്നി അവർക്ക്. എന്നാലൊരുകാര്യമുണ്ട്, ബ്രാഹ്മണനപ്പോൾ പറഞ്ഞു: 'മരുന്നു ആദ്യം വേറൊരാൾ കഴിക്കണം, എന്നിട്ടു ബാക്കി ഈ പയ്യനും കഴിക്കണം. ആദ്യം കഴിക്കുന്ന ആൾ മരിച്ചുപോകും. ഇവിടെയിപ്പോൾ ഇവൻെറ സ്വന്തക്കാർ പലരുമുണ്ടല്ലോ. ആരെങ്കിലും മരുന്നു കഴിക്കാൻ തീർച്ചയായും തയ്യാറാകും. അമ്മയും ഭാര്യയും വല്ലാതെ കരയുന്നതായി കാണുന്നുവല്ലോ. അവർക്കു കഴിക്കാൻ മടി ഒരിക്കലും കാണുകയില്ല.'

അപ്പോഴേയ്ക്കും കരച്ചിലൊക്കെ നിന്നു; എല്ലാവരും മിണ്ടാതിരിപ്പായി, അമ്മ പറഞ്ഞു: 'ഇതാണെങ്കിലോ ഒരു വലിയ കുടുംബം. ഞാൻ പോയാൽ ഇവിടത്തെ കാര്യങ്ങളൊക്കെ ആരു നോക്കും? ഇതാണ് എനിക്കുള്ള വിഷമം' 'അമ്മോ, എൻെറ ഗതി ഇങ്ങനെയായല്ലോ!' എന്നും പറഞ്ഞ് ഈ നിമിഷം വരെ കരഞ്ഞു കരൾ പൊട്ടിച്ചിരുന്ന ഭാര്യ പറഞ്ഞു: 'അങ്ങോർക്കോ വരാനുള്ളത് വന്നു! എനിക്കാണെങ്കിൽ രണ്ടുമൂന്നു കൊച്ചു കുഞ്ഞുങ്ങളുമുണ്ട്. ഞാൻ പോയാൽ പിന്നെ ഇവരെ ആരു നോക്കും?'

ശിഷ്യനിതെല്ലാം കണ്ടു, കേട്ടു. അവൻ വേഗം എഴുന്നേറ്റു. എന്നിട്ടു പറഞ്ഞു: 'ഗുരോ, പോകാം; ഞാനും അങ്ങയുടെ കൂടെ വരുന്നു.' (എല്ലാവരും ചിരിക്കുന്നു.)

വേറൊരു ശിഷ്യൻ ഗുരുവിനോടു പറഞ്ഞു: 'എൻെറ ഭാര്യ എന്നെ വളരെ കാര്യമായിട്ടു നോക്കുന്നു. ഗുരോ, അവൾ കാരണം എനിക്ക് വിട്ടുപോകാൻ കഴിയുന്നില്ല.' 'ശിഷ്യൻ ഹഠയോഗം ശീലിച്ചിരുന്നു. ഗുരു അയാളെയും ഒരു സൂത്രവിദ്യ പഠിപ്പിച്ചു. ഒരു ദിവസം അയാളുടെ വീട്ടിൽവലിയ കരച്ചിലും പിഴിച്ചിലുമായി. അയൽക്കാർ ഓടിക്കൂടിയപ്പോൾ കണ്ടു ഹഠയോഗി മുറിയിലിരിപ്പുണ്ട് - വളഞ്ഞു പുളഞ്ഞ് മരവിച്ച്. അയാളുടെ പ്രാണൻ പൊയ്ക്കഴിഞ്ഞു എന്ന് കണ്ടവർക്കൊക്കെ മനസ്സിലായി. ഭാര്യ നിലത്തു വീണുകിടന്നുരുണ്ടു കൊണ്ടു കരഞ്ഞു: 'അയ്യോ എൻെറ തലയിലെഴുത്തിങ്ങനെയായല്ലൊ! നാഥ, അവിടെന്നെനിക്ക് എന്തുചെയ്തു വെച്ചിട്ടാണ് പോയത്? എൻറമ്മോ, ചേച്ചി, ഇങ്ങനെയൊക്കെ വരുമെന്ന് ഞാൻ ഒരിക്കലും നിരീച്ചില്ലേ!'

അപ്പോഴേയ്ക്കും ബന്ധുക്കൾ ഒരു കട്ടിൽ കൊണ്ടുവന്നു, ശവം പുറത്തെടുക്കാൻ. പുറത്തേയ്ക്കു കടത്താൻ നോക്കിയപ്പോൾ ഒരു കുഴപ്പം: ശരീരം വളഞ്ഞു തിരിഞ്ഞ് മരവിച്ചിരിക്കുന്നതു കാരണം, ആ നിലയിൽ വാതിലിൽക്കൂടി പുറത്തേയ്ക്കു കടക്കുകയില്ല. അയൽക്കാരിലൊരുവൾ വേഗമൊരു കോടാലിയെടുത്ത് കട്ടിള വെട്ടിപ്പൊളിക്കാൻ തുടങ്ങി. സഹിക്കാനാവാതെ കരഞ്ഞുകൊണ്ടിരുന്ന ഭാര്യ, പടിവെട്ടുന്ന ഒച്ചകേട്ട് ഓടിയെത്തി. തേങ്ങിക്കൊണ്ടു അവൾ ചോദിച്ചു: 'എന്താണ് നിങ്ങൾ കാണിക്കുന്നത്?' വെട്ടുകാരൻ പറഞ്ഞു, ദേഹം പുറത്തെയ്ക്കു കടക്കുന്നില്ല. അതുകൊണ്ട് പടിപൊളിക്കുകയാണ്. ഭാര്യ അപ്പോൾ പറഞ്ഞു, 'അക്കാര്യം മാത്രം ചെയ്യല്ലേ! ഞാനിപ്പോൾ തുണയറ്റ ഒരു വിധവയായിപ്പോയി. എന്നെ നോക്കാൻ ഇനി ലോകത്തിലാരുമില്ല. ഈ കൊച്ചുകുഞ്ഞുങ്ങളെ പോറ്റി ആളാക്കണം! ഈ വാതിൽ പൊളിച്ചാൽ വേറൊന്നുണ്ടാക്കിക്കാൻ എനിക്കു കഴിവില്ല. ഇദ്ദേഹത്തിനു വരാനുള്ളതു വന്നു. ഇനി മടങ്ങിവരലില്ല. അതുകൊണ്ട്, ഇദ്ദേഹത്തിൻെറ കൈയും കാലും മുറിച്ചു പുറത്തേയ്ക്കെടുക്കുക!' ഹഠയോഗി ഉടൻ എഴുന്നേറ്റു. അപ്പോഴേയ്ക്കും അയാളുടെ മരുന്നിൻെറ വീര്യം പൊയ്ക്കഴിഞ്ഞിരുന്നു. അയാൾ എഴുന്നേറ്റു ഭാര്യയോടു പറഞ്ഞു: 'എടീ അറുകൊലേ, നീയെൻെറ കൈയും കാലും വെട്ടുമല്ലിയോടീ?' ഇത്രയും പറഞ്ഞ് വീട് വെടിഞ്ഞ് അയാൾ ഗുരുവിൻെറ കൂടെ പോയി. (എല്ലാവരും ചിരിക്കുന്നു.)

പല സ്ത്രീകളും സങ്കടമഭിനയിക്കും. കരയേണ്ടിവരുമെന്നറിഞ്ഞു കൊണ്ട് നേരത്തെക്കൂട്ടി മൂക്കുത്തിയും മറ്റാഭരണങ്ങളും അഴിച്ച് ഭദ്രമായി പെട്ടിയിൽ വെച്ചു പൂട്ടും. അതുകഴിഞ്ഞ് നിലത്തുവീണു കിടന്നുരുണ്ടുകൊണ്ടു കരയും; 'അയ്യോ! എൻെറ ചേച്ചീ, എനിക്കിങ്ങനെ വന്നല്ലൊ!'

## അദ്ധ്യായം അഞ്ച്

**നരേന്ദ്രൻ മുതലായവരുടെ അവതാരചർച്ച**

നരേന്ദ്രൻ: ഈശ്വരൻ മനുഷ്യരൂപമെടുത്തു വരുന്നു എന്നു തെളിവില്ലാതെ ഞാനെങ്ങനെ വിശ്വസിക്കും?

ഗിരീശൻ: വിശ്വാസംതന്നെ മതിയായ തെളിവാണ്. ഈ വസ്തുക്കൾ ഇവിടെയുണ്ട് എന്നതിന് എന്താണ് പ്രമാണം? വിശ്വാസം മാത്രമാണ് പ്രമാണം.

ഒരു ഭക്തൻ: ബാഹ്യലോകം നമുക്ക് പുറത്തു ഉണ്ട് എന്ന് ദാർശനികന്മാർക്കാർക്കെങ്കിലും തെളിയിക്കാൻ കഴിഞ്ഞിട്ടുണ്ടോ? എന്നാൽ തങ്ങൾക്ക് അതിൽ അനിഷേധ്യമായ വിശ്വാസമുണ്ട് എന്ന് ആളുകൾ പറയുകയും ചെയ്യുന്നു.

ഗിരീശൻ: (നരേന്ദ്രനോട്) ഈശ്വരൻ നിങ്ങളുടെ മുമ്പിൽ വന്നാൽത്തന്നെയും നിങ്ങൾ വിശ്വസിക്കുകയില്ല. 'ഞാൻ ഈശ്വരനാണ്; മനുഷ്യനായി വന്നിരിക്കുകയാകുന്നു' എന്നു പറഞ്ഞാൽത്തന്നെയും അദ്ദേഹം കപടനും വഞ്ചകനുമാണെന്നു നിങ്ങൾ പറയും.

ദേവതകളുടെ അമരത്വത്തെപ്പറ്റിയായി സംഭാഷണം.

നരേന്ദ്രൻ: അവരുടെ അമരത്വത്തിനു എന്താണ് തെളിവ്?

ഗിരീശൻ: അവർ നിങ്ങളുടെ മുമ്പിൽ വന്നാലും നിങ്ങൾ വിശ്വസിക്കുകയില്ല.

നരേന്ദ്രൻ: അമരന്മാർ അതീതയുഗങ്ങളിൽ വർത്തിച്ചിരുന്നു എന്നുള്ളതിനു തെളിവുവേണം.

മാസ്റ്റർ എന്തോ പല്ടുവിൻെറ കാതിൽ മന്ത്രിച്ചു.

പല്ടു: (നരേന്ദ്രനോട്, ചിരിച്ചുകൊണ്ട്) അനാദിയാകേണ്ട ആവശ്യമെന്ത്? അമരനാകാൻ അനന്തനായാൽ മതി.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നരേന്ദ്രൻ വക്കീലിൻെറ മകൻ; പല്ടു ഡെപ്യൂട്ടി മജിസ്ട്രേട്ടിൻെറ മകൻ. (എല്ലാവരും ചിരിക്കുന്നു)

എല്ലാവരും അല്പസമയം നിശ്ശബ്ദമായിരുന്നു.

യോഗിൻ: (ചിരിച്ചുകൊണ്ട്) ഇദ്ദേഹമിപ്പോൾ നരേന്ദ്രൻെറ വാക്ക് സ്വീകരിക്കുന്നില്ല.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ചാതകം ആകാശത്തുനിന്നു വീഴുന്ന വെള്ളമല്ലാതെ മറ്റൊന്നും കുടിക്കുകയില്ല എന്ന് ഞാനൊരു ദിവസം പറഞ്ഞു. ചാതകം സാധാരണ ജലവും കുടിക്കും എന്നു പറഞ്ഞു, നരേന്ദ്രൻ. ഞാനപ്പോൾ അമ്മയോടു ചോദിച്ചു: 'അമ്മേ, അപ്പോൾ ഞാൻ പറഞ്ഞതു തെറ്റിപ്പോയോ?' അതിനെക്കുറിച്ച് ഞാൻ വല്ലാതെ വ്യാകുലനായി. പിന്നെയൊരുദിവസം നരേന്ദ്രൻ വന്നു. മുറിക്കുള്ളിൽ കുറെ പക്ഷികൾ പറന്നു നടക്കുന്നുണ്ടായിരുന്നു. 'അതാ അതാ' എന്ന് നരേന്ദ്രൻ. 'എന്താണവിടെ?' എന്ന് ഞാൻ ചോദിച്ചു. 'അതാണ് അങ്ങയുടെ ചാതകം, ചാതകം' എന്നവൻ. നോക്കിയപ്പോൾ കാണാം വെറും നരിച്ചീർ! അന്നുമുതൽ ഇവൻെറ വാക്കു ഞാൻ സ്വീകരിക്കാറില്ല. (എല്ലാവരും ചിരിക്കുന്നു.)

(ഈശ്വരരൂപദർശനം മനോഭ്രാന്തിയോ?)

ശ്രീരാമ: 'അങ്ങ് കാണുന്ന ഈശ്വരരൂപങ്ങളും മറ്റും മനസ്സിൻെറ ഭ്രാന്തിയാണ്,' എന്ന് നരേന്ദ്രൻ എന്നോടു യദുമല്ലികൻെറ ഉദ്യാനത്തിൽവെച്ച് പറഞ്ഞു. ഞാൻ ആശ്ചര്യപ്പെട്ടുകൊണ്ട് അവനോടു പറഞ്ഞു: 'അവർ സംസാരിക്കുന്നുണ്ടല്ലോ!' 'അങ്ങനെയും തോന്നും' എന്നു പറഞ്ഞു നരേന്ദ്രൻ. ഞാൻ വേഗം അമ്മയുടെ അടുത്തു ചെന്നു കരയാൻ തുടങ്ങി! എന്നിട്ടു പറഞ്ഞു, 'അമ്മേ, എന്താണിത്? ഇതൊക്കെ മിഥ്യയോ? നരേന്ദ്രൻ അങ്ങനെ പറയുന്നല്ലോ?' ഉടനെ അമ്മ എനിക്കൊരു ദർശനമരുളി. ചൈതന്യം, അഖണ്ഡചൈതന്യം, ചൈതന്യമയമായ ഒരു രൂപവും. ആ രൂപം എന്നോടു ചോദിച്ചു: 'നിൻെറ വാക്ക് മിഥ്യയാണെങ്കിൽ അവ യഥാർത്ഥകാര്യങ്ങളുമായി ഒത്തുവരുന്നതെങ്ങനെയാണ്?' ഞാനപ്പോൾ നരേന്ദ്രനോടു പറഞ്ഞു: 'എടാ ശപ്പാ, നീയെന്നിൽ അവിശ്വാസമുണ്ടാക്കിക്കളഞ്ഞല്ലോ! ഇനി നീയിങ്ങോട്ടു കടക്കരുത്!'

(ശ്രീരാമകൃഷ്ണദേവൻ - ശാസ്ത്രവും ഈശ്വരവാണിയും)

പിന്നെയും ചർച്ച തുടർന്നു. നരേന്ദ്രൻ വാദിക്കുന്നു. നരേന്ദ്രനി

പ്പോൾ വയസ്സ് ഇരുപത്തിരണ്ട് വർഷവും നാലു മാസവും.

നരേന്ദ്രൻ: (ഗിരീശൻ, മാസ്റ്റർ മുതൽ പേരോട്) ശാസ്ത്രംപോലും ഞാനെങ്ങനെ വിശ്വസിക്കും? മഹാനിർവ്വാണതന്ത്രത്തിൽ ഒരിടത്തു പറയുന്നു, ബ്രഹ്മജ്ഞാനം നേടിയില്ലെങ്കിൽ നരകത്തിൽ പോകുമെന്ന്; അതിൽത്തന്നെ പറയുന്നു, പാർവ്വതിയുടെ ഉപാസനകൂടാതെ വേറെ വഴിയൊന്നുമില്ല എന്നും! മനുസംഹിതയിൽ മനു എഴുതിവെച്ചിരിക്കുന്നു സ്വന്തം കഥ! മോശ എഴുതിയതാണ് *പേൻറാടുക് അതിലുണ്ട് സ്വന്തം മരണത്തിൻെറ വിവരണം!

സാംഖ്യദർശനം പറയുന്നു, 'ഈശ്വരാസിദ്ധേഃ' ഈശ്വരനുണ്ട് എന്നതിന് തെളിവില്ല എന്ന്. പിന്നെ അതുതന്നെ പറയുന്നു, വേദത്തെ അംഗീകരിക്കണം, വേദം നിത്യമാണ് എന്നും.

ഇതൊക്കെപ്പറഞ്ഞാലും, ഇതെല്ലാം തെറ്റാണ് എന്ന് ഞാൻ പറയുന്നില്ല. എനിക്കിതു മനസ്സിലാകുന്നില്ല. ഒന്നു മനസ്സിലാക്കിത്തരിൻ. ശാസ്ത്രങ്ങളുടെ അർത്ഥം ആളുകൾ തങ്ങൾക്കു തോന്നിയതുപോലെ എഴുതിവെച്ചിട്ടുണ്ട്. ഇവയിലേതാണ് നാം സ്വീകരിക്കേണ്ടത്? വെളുത്ത രശ്മികൾ ചുവന്ന ചില്ലിൽക്കൂട്ടി വന്നാൽ ചുവപ്പായി തോന്നും; പച്ചച്ചില്ലിൽക്കൂടി വന്നാൽ പച്ചയായിക്കാണും.

ഒരു ഭക്തൻ: ഗീത ഭഗവാൻ അരുൾചെയ്തതാണ്.

ശ്രീരാമ: ഗീത സകല ശാസ്ത്രങ്ങളുടെയും സാരമാകുന്നു. സന്ന്യാസിയുടെ അടുക്കൽ വേറൊന്നും കാണുകയില്ല, എന്നാൽ ഗീതയൊന്നു ചെറുതു കാണും.

ഒരു ഭക്തൻ: ഗീത ശ്രീകൃഷ്ണൻെറ വാണികളാണ്.

നരേന്ദ്രൻ: ശ്രീകൃഷ്ണൻെറയോ ഏതൊരുത്തൻെറയോ!

നരേന്ദ്രൻെറ ഈ വാക്കുകൾ കേട്ട് ശ്രീരാമകൃഷ്ണൻ അദ്ഭുതപ്പെട്ടുപോയി.

ശ്രീരാമ: ഇതൊരു നല്ല ചർച്ചയാണ്. ശാസ്ത്രത്തിന് രണ്ടുതരം അർത്ഥമുണ്ട്. ശബ്ദാർത്ഥവും മർമ്മാർത്ഥവും. മർമ്മാർത്ഥം മാത്രമേ സ്വീകരിക്കാവൂ. ഈശ്വരൻെറ വാണികളുമായി യോജിക്കുന്ന അർത്ഥം. എഴുത്തിലെ വാക്കും, എഴുത്തെഴുതിയ വ്യക്തിയുടെ വായിൽനിന്നു വരുന്ന വാക്കും തമ്മിൽ വളരെ അന്തരമുണ്ട്. ശാസ്ത്രം

* പെൻറാടുക് Pentateuch പഴയ ബൈബിളിലെ ആദ്യത്തെ അഞ്ചു ഗ്രന്ഥങ്ങൾ

എഴുത്തിലെ വാക്കുകൾ പോലെയാണ്. ഈശ്വരവാണി തിരുവായ്മൊഴികളും. അമ്മയുടെ തിരുവായ്മൊഴികളുമായി യോജിക്കാത്തതൊന്നും ഞാൻ സ്വീകരിക്കുകയില്ല.

വീണ്ടും സംഭാഷണം അവതാരത്തെക്കുറിച്ചായി.

നരേന്ദ്രൻ: ഈശ്വരനിൽ വിശ്വാസമുണ്ടായാൽ ഒക്കെയായി. അതിനപ്പുറം അദ്ദേഹം എവിടെയാണ് തൂങ്ങുന്നത്, എന്താണ് ചെയ്യുന്നത് ഇതൊന്നും അറിഞ്ഞിട്ട് എനിക്കാവശ്യമില്ല. ബ്രഹ്മാണ്ഡം അനന്തം; അവതാരവും അനന്തം!

'ബ്രഹ്മാണ്ഡം അനന്തം; അവതാരവും അനന്തം!' എന്നത് കേട്ട് ശ്രീരാമകൃഷ്ണൻ കൈയ്കൂപ്പി നമസ്കരിച്ചുകൊണ്ടു പറഞ്ഞു, 'ആഹാ!'

മാസ്റ്റർ ഭവനാഥനോട് എന്തോ പറഞ്ഞു.

ഭവനാഥൻ: ഇദ്ദേഹം ചോദിക്കുന്നു, 'ആനയെ കാണുന്നതുവരെ അതിനു സൂചിക്കുഴിയിൽക്കൂടി കടക്കാൻ സാധിക്കുമോ ഇല്ലയോ എന്ന് എനിക്കെങ്ങനെ അറിയാൻ കഴിയും? എനിക്ക് ഈശ്വരനെ അറിഞ്ഞുകൂടാ. അപ്പോൾപ്പിന്നെ അദ്ദേഹത്തിന് മനുഷ്യനായി അവതരിക്കാൻ കഴിയുമോ ഇല്ലയോ എന്ന് യുക്തികൊണ്ട് എനിക്കെങ്ങനെ അറിയാനൊക്കും?'

ശ്രീരാമ: ഈശ്വരന് ഒക്കെ സാധിക്കും. അദ്ദേഹം മന്ത്രംകൊണ്ടു മോഹിപ്പിച്ചിരിക്കുകയാണ്. ഇന്ദ്രജാലക്കാരൻ കത്തി വിഴുങ്ങുന്നു, എന്നിട്ടു പുറത്തെടുക്കുന്നു. ഇഷ്ടികയും കല്ലും മിഴുങ്ങിക്കളയും!

(ശ്രീരാമകൃഷ്ണനും കർമ്മവും -അദ്ദേഹത്തിൻെറ ബ്രഹ്മജ്ഞാനാവസ്ഥ)

ഒരു ഭക്തൻ: ലൗകികകർമ്മങ്ങൾ ചെയ്കതന്നെ വേണം: അവ ഉപേക്ഷിക്കാൻ പാടില്ല എന്ന് ബ്രഹ്മസമാജക്കാർ പറയുന്നു.

ഗിരീശൻ: അവരുടെ 'സുലഭസമാചാരം' എന്ന പത്രത്തിൽ അങ്ങനെയെന്തോ എഴുതിയിരിക്കുന്നത് ഞാൻ കണ്ടു. പക്ഷേ ഈശ്വരനെ അറിയാൻ അത്യാവശ്യമായ കർമ്മങ്ങൾതന്നെ മനുഷ്യന് ചെയ്തുതീർക്കാനാവുന്നില്ല; എന്നിട്ടും അന്യകർമ്മങ്ങളെക്കുറിച്ചു പ്രസംഗിക്കുന്നു!

ശ്രീരാമകൃഷ്ണൻ മെല്ലെയൊന്നു ചിരിച്ച് മാസ്റ്ററുടെ നേരെ നോക്കി കണ്ണുകൊണ്ട് ഇങ്ങനെ സൂചിപ്പിച്ചു: 'അവൻ പറയുന്നതു ശരിയാണ്.' കർമ്മകാണ്ഡം ബഹുകഠിനമാണെന്ന് മാസ്റ്റർക്ക് മനസ്സിലായി. പൂർണ്ണൻ വന്നുചേർന്നു.

ശ്രീരാമ: ഞങ്ങളിവിടെയുണ്ടെന്ന് നിന്നോടാരു പറഞ്ഞു?

പൂർണ്ണൻ: ശാരദാപ്രസന്നൻ

ശ്രീരാമ: (സ്ത്രീകളോട്) ഇവനു വല്ലതും കഴിക്കാൻ കൊടുക്കിൻ.

ഇനിയിപ്പോൾ നരേന്ദ്രൻ പാട്ടു പാടും. ശ്രീരാമകൃഷ്ണദേവനും ഭക്തന്മാരും കേൾക്കാൻ കാത്തിരിക്കുകയാണ്. നരേന്ദ്രൻ പാടി:

അദ്രിയിലാഴിയിൽ ദ്യോവിലും രുദ്ര, നിൻ-
വജ്രനിർഘോഷം മുഴങ്ങിടുന്നു

ദേവദേവ മഹാദേവ മഹാകാല
ധർമ്മരാജ, പരിപാലയ മാം.

ദേവദേവ ശിവശങ്കര ഹേ വിഭോ
പാപവിനാശന, പാലയ മാം.

ദീനജനാവന, തവ നാമം
മധുരസപൂരിതമഭിരാമം

കാതിലനാരതമമിതോഘം
തേൻമഴ തൂകും പുതുമേഘം

ചേതോഹാരമിതൊരാനന്ദം
തണലു വിരിക്കും മാകന്ദം

ദീനജനാവന, തവനാമം
മധുരസപൂരിതമഭിരാമം.

വിപദ്ഭയമെല്ലാമൊഴിച്ചരുളുന്ന ഭഗവാനെ
ഒരിക്കലും വിളിക്കാത്തതെന്തു ചിത്തമേ?
മിഥ്യയാകും ജഗത്തിതിൽ ഭ്രമിച്ചു നീ സുഖങ്ങളി-
ലത്യധികം മുഗ്ദ്ധനായി സ്വയം മറന്നു!
സ്ഥിരമായി നില്ക്കുമോയിപ്പണവും ചങ്ങാതിമാരും
ഭഗവാനെ മറക്കായ്‌വാൻ പരിശ്രമിക്കൂ.
മിഥ്യയായുള്ളവയെല്ലാം സംത്യജിച്ചുകൊണ്ടുടനെ
സത്യവസ്തുവെ നീയെന്നുമാരാധിച്ചാലും

സാരമാമീയുപദേശം ധരിച്ചാലും മനസ്സേ നീ
സംസാരയാതനയെല്ലാമൊഴിഞ്ഞുപോകും.
വിഷയവാസനകളെ ത്യജിച്ചു നീ ഹരിനാമം
പ്രഘോഷിക്കൂ ഭവാബ്ധിയെ തരണം ചെയ്വാൻ.
ശരീരവും നിന്നാത്മാവും ഭഗവത്പാദപദ്മത്തിൽ
വിശ്വാസപൂർവ്വമർപ്പിച്ചു ഭജിച്ചാലും നീ.
വിപദ്ഭയമെല്ലാമൊഴിച്ചരുളുന്ന ഭഗവാനെ
സദാപി ചിത്തമേ, എന്നും വിളിച്ചീടുക.

പല്ടു: ആ പാട്ടൊന്നു പാടുമോ?

നരേന്ദ്രൻ: ഏത്?

പല്ടു: പ്രേമപരിപൂർണ്ണമാകും നിന്നതുല്യമാം
കോമളമുഖാംബുജം ഹാ കണ്ടിടുന്നേരം.

നരേന്ദ്രൻ ആ പാട്ടുപാടി:

(ശ്രീരാമകൃഷ്ണശിഷ്യരത്നജ്ഞാനദീപമേ)

പ്രേമപരിപൂർണ്ണമാകും നിന്നതുല്യമാം
കോമളമുഖാംബുജം ഹാ! കണ്ടിടുന്നേരം.
ജീവിതത്തിൽ യാതനകൾ, ഘോരദുഃഖങ്ങ-
ളാമയങ്ങളൊന്നുമത്ര ഭീതിദമല്ല.
സൂരകിരണങ്ങളേൽക്കെപ്പാരിടമെല്ലാം
കൂരിരുളൊഴിഞ്ഞു ശോഭ തേടിടുംപോലെ
ഭക്തചിത്തം ദേവ, നിന്നെ ദർശനം ചെയ്കെ
തുഷ്ടിയാർന്നു നേടിടുന്നു സച്ചിദാനന്ദം
നാഥ, നിൻെറയുൾക്കനിവും പ്രേമപൂരവും
വീതശങ്കമെന്മനസ്സും ഭാവനം ചെയ്കെ
മോദമാർന്നു ലോചനങ്ങൾ നീരണിയുന്നു
ഭീതിയാകെമാറിയെൻെറയുള്ളുണരുന്നു.
ദേവ! ദേവ! നീ ജയിക്ക ദീനദയാലോ!
താവകപ്രേമാപദാനം പാടി ഞാനിതാ
ദേവകാര്യമാരചിച്ചുകൊണ്ടു തന്നെയെൻ
ജീവിതത്തിനറുതിയെത്തിടട്ടെ - മംഗളം.

മാസ്റ്ററുടെ അപേക്ഷപ്രകാരം നരേന്ദ്രൻ പിന്നെയും പാടി. മാസ്റ്ററും പല ഭക്തന്മാരും കൂപ്പുകൈയൊടെ പാട്ടുകേൾക്കുന്നു.

മനമേ, നീ ചെയ്യുക ഗാനം - ഹരിനാമസുധാരസപാനം
മദമാർന്നിടുവതിനു നിദാനം - ഇതുതാനിഹ മദിരാപാനം
മദമാർന്നഥ മണ്ണിലുരുണ്ടും - മുദമാർന്നിഹ പാടിക്കൊണ്ടും
പരിചിൽപ്പുനരാടിക്കൊണ്ടും - മനതാരിൽ മോദം പൂണ്ടും
മനമേ നീ ചെയ്യുക ഗാനം - ഹരിനാമസുധാരസപാനം
ഹരിഹരിയെന്നുള്ളൊരു നാദം - ത്തെരുതെരെ നീയുരുവിടു മോദം
പരിചോടതു ഗഗനേ നിയതം - പ്രതിനാദമുയർത്താൻ സതതം
മനമേ, നീ ചെയ്യുക ഗാനം - ഹരിനാമസുധാരസപാനം
മനതാരിൽ മലിനവിചാര - ത്തിരമാലയകന്നീടാനും
പരിചിൽപ്പരജീവിതമാകെ - പരിതൃപ്തി കലർന്നിടാനും
മനമേ, നീ ചെയ്യുക ഗാനം - ഹരിനാമസുധാരസപാനം
മദമാർന്നിടുവതിനു നിദാനം - ഇതുതാനിഹ മദിരാപാനം.

ലോകാധിനാഥ, ചമത്ക്കാരപൂർണ്ണമാ-
ണാകെ ഭവാന്റെ പ്രപഞ്ചസൃഷ്ടി.
കേടറ്റ നിൻകൃപാലാവണ്യമെന്നിവ-
യ്ക്കീടുറ്റ ഭണ്ഡാരമാണുലോകം
ചിന്നുന്ന നീലമേലാപ്പിൽ രത്നങ്ങൾപോൽ-
മിന്നുന്ന താരകൾക്കെണ്ണമില്ല.

ഗഗനത്തിൻതാലത്തിലിരുനെയ്‌വിളക്കായ്
തെളിയുന്നു കതിരോനും തിങ്കൾക്കലതാനും.
കതിരുതിർത്താരകളങ്ങിങ്ങിണങ്ങി
അരിമണിത്തൊത്തുകൾപോലെ വിളങ്ങി.
മലയജപരിമളം പൂശി വന്നെത്തി
മലയാനിലൻ ധൂപം വീശിപ്പരത്തി
മലരണിക്കാടുകളിൽ നിറമാലകൾ തൂക്കി
മഹിതമൊരാരതിക്കെല്ലാമൊരുക്കി
എന്തെന്തൊരാനന്ദദമാരാത്രികാഘോഷം!
എന്തെന്തൊരു നീരാജനശോഭാപരിവേഷം!
പ്രണവാഭിഗമ്യമനാഹതനിനദം
ഭവഭഞ്ജന, ഭഗവൻ, തവ ഭേരീനിനാദം
ഹരിതന്നടിമലർതൻ മധു നുകരാനതിമോഹം

നിത്യനിരഞ്ജനനിർമ്മമനാകിയ പുരാണപുരുഷനിൽ
നിത്യനിബദ്ധമതാക്കുക ചിത്തമതുത്തമഭക്തിയുതം

ചരാചരാന്തഃസ്ഥിതനായ് മേവിടുമനാദിമദ്ധ്യാന്തൻ
പരം ലസിപ്പൂ പ്രാണികുലത്തിൽ പ്രാണാനിലനായി
സമസ്തഗുണനിധിയായഖിലർക്കും നിരസ്തദുഷ്കൃതിയായ്
സദാ ലസിപ്പൂ സച്ചിന്മയനവനതീന്ദ്രിയാരാമൻ
അരൂപിയാവുകയാലഖിലേശ്വരനദൃശ്യനെന്നാലും
അമേയഭക്ത്യാത്മകമേ തേടുന്നവർക്കു ദൃശ്യനവൻ
കടുത്ത ദുഃഖാംബുധിയിൽപ്പെട്ടഥ കരയ്ക്കണഞ്ഞീടാൻ
പിടഞ്ഞിടും നിജഭക്തർക്കുഡുപം ദയാപരൻ ഭഗവാൻ
പരർക്കു ദുഃഖം ചേർക്കും പാപപ്രവൃത്തി ചെയ്‌വോർക്കും
പരക്കെയോർക്കും ഹിതമാം പുണ്യപ്രവൃത്തി ചെയ്‌വോർക്കും
അതാതിനനുഗുണമായി ലസിക്കും ഫലപ്രദാനത്താൽ
പ്രബോധമേകുന്നഖിലേശൻ നിജസമസ്തസാക്ഷിത്വം.

നാരായണൻെറ അപേക്ഷപ്രകാരം നരേന്ദ്രൻ പാടി:

വന്നാലുമംബികേ തായേ മനോഹരി
തന്നാലും താവകദർശനത്തെ
മച്ചിത്തപദ്മാസനസ്ഥയായ് മേവുക
നിച്ചിലും നിന്മുഖം കണ്ടിടട്ടെ.
എണ്ണമറ്റുള്ള ദുരിതങ്ങളാജന്മ-
മെന്നെ ബാധിച്ചതും ഞാനതെല്ലാം
നിന്മുഖം കണ്ടുകൊണ്ടെല്ലാം സഹിച്ചതും
ചിന്മയി, നീയറിയുന്നതല്ലേ?
സഞ്ചിതസൗഭഗമെൻചിത്തപദ്മത്തിൽ
നിൻചാരുരൂപം വിളങ്ങിടട്ടെ!

നരേന്ദ്രൻ സ്വന്തം ഇഷ്ടപ്രകാരം പാടി:

അമ്മേ, നിൻരൂപം തിളങ്ങി പ്രകാശിപ്പൂ
ചെമ്മേ നിബിഡാന്ധകാരത്തിങ്കൽ
ആകയാൽ ധ്യാനൈകനിഷ്ഠരാം യോഗികൾ
ക്കാലയം പർവ്വതകന്ദരങ്ങൾ.

സമാധിയെക്കുറിച്ചുള്ള ഈ പാട്ട് കേട്ട് ശ്രീരാമകൃഷ്ണൻ സമാധിയിലായി. നരേന്ദ്രൻ വീണ്ടും മുമ്പു പാടിയ പാട്ടു പാടി:

മനമേ, നീ ചെയ്യുക ഗാനം - ഹരിനാമസുധാരസപാനം

ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി വടക്കോട്ടു നോക്കി, ചുമരിൽ

ചാരി, കാലും തൂക്കിയിട്ട് ഒരു തലയിണമേൽ ഇരിക്കുന്നു. ചുറ്റും ഭക്തന്മാർ. ഭാവാവേശത്തിൽ ശ്രീരാമകൃഷ്ണൻ ദേവിയോടു സംഭാഷണംചെയ്തു. അദ്ദേഹം പറഞ്ഞു: 'ഇപ്പോൾ ഞാൻ ഉണ്ണാൻ പോകും. ഭവതി വന്നോ? ഭവതി വീടൊക്കെ എടുത്ത്, ഭാണ്ഡമെല്ലാം ഇറക്കി ഒക്കെ ശരിപ്പെടുത്തിവെച്ചിട്ടാണോ വന്നിരിക്കുന്നത്?' 'അമ്മേ, ഭവതി വന്നോ?' എന്നല്ലേ ഗുരുദേവൻ പറയുന്നത്! എന്ത്, 'അമ്മയും ഗുരുദേവനും ഒന്നെന്നോ?' അദ്ദേഹം പിന്നെയും പറഞ്ഞു: 'ഇപ്പോൾ എനിക്ക് ആരുടെയും സാമീപ്യം ഇഷ്ടപ്പെടുന്നില്ല. ഞാനെന്തിനു പാട്ടു കേൾക്കണമമ്മേ? അതുവഴി മനസ്സിൻെറ കുറച്ചുഭാഗം പുറത്തേയ്ക്കു പോകും.'

മെല്ലെ മെല്ലെ ശ്രീരാമകൃഷ്ണന് ബാഹ്യബോധം വന്നുതുടങ്ങി. ഭക്തന്മാരുടെ നേരെ നോക്കിക്കൊണ്ടു പറഞ്ഞു: 'ആളുകൾ കരിമീനിനെ കുടത്തിൽ വെള്ളത്തിലിട്ടു വെയ്ക്കുന്നതുകണ്ട് മുമ്പൊക്കെ എനിക്ക് ആശ്ചര്യം തോന്നാറുണ്ട്. ''ഈ മനുഷ്യർ എന്തൊരു നിഷ്ഠുരന്മാരാണ്! അവരൊടുവിൽ ഇതിനെ കൊല്ലും!'' എന്ന് ഞാൻ വിചാരിച്ചിരുന്നു. എന്നാൽ എൻെറ മനസ്സിൻെറ അവസ്ഥ മാറി വന്നപ്പോൾ ശരീരം വെറും ഉറ മാത്രമാണെന്ന് ഞാൻ കണ്ടു. അത് ഇരുന്നാലും സാരമില്ല, പോയാലും സാരമില്ല.'

ഭവനാഥൻ: അപ്പോൾ മനുഷ്യന് ഹിംസ ചെയ്യാമെന്നോ? കൊല ചെയ്യാമെന്നോ?

ശ്രീരാമ: ആവാം, അങ്ങനെയുള്ള *ഒരവസ്ഥയിൽ എത്തിയാലാവാം . ആ അവസ്ഥ എല്ലാവർക്കും ഉണ്ടാവുകയില്ല. ബ്രഹ്മജ്ഞാനാവസ്ഥയാണത്. സമാധിയിൽനിന്ന് ഒന്നുരണ്ടു പടിതാഴോട്ടിറങ്ങി വന്നാൽ ഭക്തനും ഭക്തിയും സുഖമായി തോന്നുന്നു.

ഈശ്വരനിൽ വിദ്യയും അവിദ്യയും രണ്ടും ഉണ്ട്. ഈ വിദ്യാമായ ഈശ്വരൻെറ അടുത്തേയ്ക്കു കൊണ്ടുപോകുന്നു. അവിദ്യാമായ മനുഷ്യനെ ഈശ്വരനിൽനിന്നും അകറ്റിക്കൊണ്ടുപോകുന്നു. ജ്ഞാനം, ഭക്തി, ദയ, വൈരാഗ്യം ഇവ വിദ്യയുടെ കളിയാണ്. ഇവയെ ഒക്കെ ആശ്രയിച്ചാൽ ഈശ്വരൻെറ അടുത്തെത്താൻ കഴിയും. ഒരു പടി കൂടി കയറിയാൽ ഈശ്വരൻ - ബ്രഹ്മജ്ഞാനം. ഈശ്വരൻ തന്നെയാണ് എല്ലാമായി വാഴുന്നത് എന്ന് ആ അവസ്ഥയിൽ ശരിക്കും

* ന ഹന്യതേ ഹന്യമാനേ ശരീരേ. ഗീത 2. 10

ബോധമുണ്ടാകുന്നു, കാണുന്നു. അപ്പോൾ ത്യാജ്യമോ ഗ്രാഹ്യമോ ഒന്നുമില്ല. ആരോടും കോപിക്കാനും സാധിക്കുകയില്ല.

ഒരു ദിവസം ഞാൻ വണ്ടിയിൽ പൊയ്ക്കൊണ്ടിരുന്നു. അപ്പോൾ ഒരു വരാന്തയിൽ രണ്ടു വേശ്യകൾ നില്കുന്നത് കണ്ടു. അവരെ സാക്ഷാൽ ഭഗവതിയായിട്ടു ഞാൻ കണ്ടു നമസ്കരിച്ചു.

ആദ്യം ഈ അവസ്ഥ വന്നപ്പോൾ കാളീദേവിയുടെ പൂജ നടത്താനോ ദേവിക്ക് നിവേദ്യം സമർപ്പിക്കാനോ എനിക്കു വയ്യാ യിരുന്നു. 'ഭട്ടാചാരി നിവേദ്യം നടത്താതെ എന്തോന്നു കാട്ടാനാ പോണെ?' എന്ന് ശ്രീകാര്യക്കാരൻ ശകാരിച്ചതായി ഹലധാരിയും ഹൃദയനും എന്നോടു പറഞ്ഞു. ചീത്ത പറഞ്ഞു എന്ന് കേട്ട് ഞാൻ ചിരിച്ചു: എനിക്കൊട്ടും ദേഷ്യം വന്നില്ല.

ഈ ബ്രഹ്മജ്ഞാനം നേടിയിട്ട് ലീലയും ആസ്വദിച്ചുകൊണ്ട് സഞ്ചരിക്കുക. ഒരു മഹാത്മാവ് നഗരത്തിലെത്തി കാഴ്ചകളും കണ്ടുകൊണ്ടു നടന്നിരുന്നു. ആ സമയത്ത് അദ്ദേഹം പരിചയക്കാ രനായ ഒരു സാധുവിനെ കണ്ടുമുട്ടി. രണ്ടാമൻ ചോദിച്ചു: 'താങ്കൾ ആനന്ദത്തോടെ ചുറ്റിക്കറങ്ങുന്നുണ്ടല്ലോ. താങ്കളുടെ കെട്ടും ഭണ്ഡാ രവുമൊക്കെ എവിടെ? അതൊന്നുമാരും കട്ടോണ്ടുപോയില്ലല്ലൊ?' ആദ്യത്തെ സാധു മറുപടി പറഞ്ഞു: 'ഇല്ല, മഹാരാജ്, ആദ്യംതന്നെ ഞാൻ ഇരിക്കാനൊരു സ്ഥലം കണ്ടുപിടിച്ചു: സാധനങ്ങളെല്ലാം അതിൽ ഭദ്രമായി അടുക്കിവെച്ചു; മുറി പൂട്ടി താക്കോലും കൈ യിലെടുത്തു. എന്നിട്ടിപ്പോൾ പട്ടണത്തിലെ നേരമ്പോക്കുകളും കണ്ടു കൊണ്ടു നടക്കുകയാണ്. ' (എല്ലാവരും ചിരിക്കുന്നു)

ഭവനാഥൻ: ഇതൊക്കെ വളരെ ഉയർന്ന കാര്യങ്ങൾ.

മാസ്റ്റർ: (സ്വഗതം) ബ്രഹ്മജ്ഞാനത്തിനുശേഷം ലീലാസ്വാദനം! സമാധിക്കുശേഷം താഴോട്ടിറങ്ങി വരിക!

ശ്രീരാമ: (മാസ്റ്റർ മുതൽപേരോട്) ബ്രഹ്മജ്ഞാനമെന്താ എളുപ്പ ത്തിലുണ്ടാകുമോ? മനോനാശം ഉണ്ടാകാതെ അതു സാദ്ധ്യമല്ല. ഗുരു ശിഷ്യനോടു പറഞ്ഞു: 'നിൻെറ മനസ്സ് എനിക്കു തരു; ഞാൻ നിനക്കു ജ്ഞാനം തരാം.' 'എടോ, മനസ്സ് ബിലാത്തിയിലല്ല.' എന്ന് നഗ്നൻ പറയാറുണ്ട്.

(ജീവശാസ്ത്രം- അദ്ധ്യാത്മലോകത്തിലെ പ്രകൃതിനിയമം)

ശ്രീരാമ: ഈ അവസ്ഥയിൽ ഹരികഥയും ഭക്തസംഗവും മാത്രമേ ഇഷ്ടപ്പെടുകയുള്ളു. (രാമനോട്) നീയൊരു ഡോക്ടർ.

മരുന്ന് രക്തവുമായി കലരുമ്പോഴേ കാര്യം നടക്കൂ എന്നു നിനക്കറിയാം. അതുപോലെ ബ്രഹ്മജ്ഞാനാവസ്ഥയിൽ അകത്തും പുറത്തും ഈശ്വരൻ. അപ്പോൾ കാണാം ഈശ്വരൻതന്നെയാണ് ദേഹവും മനസ്സും പ്രാണനും ആത്മാവും ആയിരിക്കുന്നത് എന്ന്.

മാസ്റ്റർ: (സ്വഗതം) ഉൾക്കൊള്ളൽ!

ശ്രീരാമ: ബ്രഹ്മജ്ഞാനാവസ്ഥ! മനോനാശം ഉണ്ടായാലുടൻ പ്രാപിക്കാം. മനസ്സു നശിച്ചാൽ 'അഹം' നശിച്ചു; ഈ 'അഹ'മാണ് 'ഞാൻ ഞാൻ' എന്നു പറയുന്നത്. ഈ ബ്രഹ്മജ്ഞാനം ഭക്തി പഥത്തിൽക്കൂടിയും കിട്ടും; ജ്ഞാനപഥം, അതായത് വിചാരപഥം വഴിക്കും ഇതു ലഭിക്കും. 'നേതി നേതി,' അതായത്, 'ഇതെല്ലാം മായ, സ്വപ്നതുല്യം' എന്ന് ജ്ഞാനികൾ വിവേചനം ചെയ്യുന്നു. ഈ ജഗത്തിനെ അവർ 'നേതി നേതി, മായ' എന്നു നിരസിക്കുന്നു. ജഗത്ത് മറഞ്ഞുകഴിഞ്ഞാൽ ബാക്കി നില്ക്കുന്നത് കുറെ ജീവന്മാർ 'ഞാൻ' കുടത്തിനുള്ളിലിരിക്കുന്നു.

വെള്ളം നിറച്ച പത്തു കുടമുണ്ടെന്നു വിചാരിക്കുക. അവയിൽ സൂര്യൻ പ്രതിബിംബിക്കുന്നു. എത്ര സൂര്യനെ കാണാനൊക്കും?

ഒരു ഭക്തൻ: പത്തു പ്രതിബിംബങ്ങൾ. കൂടാതെ, യഥാർത്ഥ സൂര്യൻ വേറെയുമുണ്ടല്ലോ.

ശ്രീരാമ: ഒരു കുടം ഉടച്ചു എന്നു കരുതുക, ഇനിയെത്ര സൂര്യനെ കാണാം?

ഭക്തൻ: ഒമ്പതു പ്രതിബിംബങ്ങൾ, സത്യമായ സൂര്യൻ വേറെയുണ്ടുതാനും.

ശ്രീരാമ: ശരി, ഒമ്പതുകുടവും ഉടച്ചുകളഞ്ഞാൽ പിന്നെ എത്ര സൂര്യനെ കാണാനാവും?

ഭക്തൻ: ഒരു പ്രതിബിംബിതസൂര്യൻ; ഒരു സത്യസൂര്യനും.

ശ്രീരാമ: (ഗിരീശനോട്) ഒടുവിലത്തെ കുടവും ഉടച്ചാൽ പിന്നെയെന്തുണ്ട്?

ഗിരീശൻ: ആ യഥാർത്ഥസൂര്യൻ.

ശ്രീരാമ: അല്ല, എന്തുണ്ട് എന്ന് വാക്കുകൊണ്ട് പറയാനാവില്ല. എന്തുണ്ടോ അതുണ്ട്! പ്രതിബിംബസൂര്യനില്ലെങ്കിൽ സത്യസൂര്യനുണ്ട് എന്നെങ്ങനെ അറിയും? സമാധിസ്ഥനായാൽ അഹം തത്ത്വം നാശമടയുന്നു. സമാധിസ്ഥനായ ആൾ താഴോട്ടു വരുമ്പോൾ അവിടെ എന്താണ് കണ്ടത് എന്ന് അയാൾക്കു പറയാനാവില്ല.

# അദ്ധ്യായം ആറ്

**ഭക്തന്മാർക്ക് അഭയദാനം**

സന്ധ്യകഴിഞ്ഞ് കുറെ നേരമായി. ബലരാമൻെറ ഇരിപ്പുമുറിയിൽ വിളക്കുകൾ കത്തുന്നു. ശ്രീരാമകൃഷ്ണദേവൻ ഇപ്പോഴും ഭാവാവിഷ്ടൻ. ഭക്തന്മാർ ചുറ്റിനും ഇരിക്കുന്നു.

ശ്രീരാമ: (ഭാവാവസ്ഥയിൽ) ഇവിടെ വേറാരുമില്ലല്ലൊ; അതുകൊണ്ടാണിത് ഞാൻ നിങ്ങളോടു പറയുന്നത്. ഹൃദയപൂർവ്വം ഈശ്വരനെ അറിയണമെന്ന് ആഗ്രഹിക്കുന്നവന് തീർച്ചയായും ഈശ്വരദർശനം ലഭിക്കും; അതു തീർച്ച. ഈശ്വരനെയൊഴിച്ച് മറ്റൊന്നും ആഗ്രഹിക്കാതെ, ഈശ്വരനുവേണ്ടി വ്യാകുലനായാൽ അദ്ദേഹത്തെ തീർച്ചയായും സാക്ഷാത്കരിക്കാം.

ഇവിടുത്തെ ആളുകൾ (അന്തരംഗഭക്തന്മാർ) എല്ലാവരും വന്നുചേർന്നുകഴിഞ്ഞു. ഇനിയങ്ങോട്ടു വരുന്നവരൊക്കെ പുറമെയുള്ളവരാണ്. അക്കൂട്ടരും ഇടയ്ക്കിടെ ഇവിടെ വരും. അമ്മ അവർക്ക് പറഞ്ഞുകൊടുക്കും, 'ഇതു ചെയ്യിൻ; ഇങ്ങനെ ഈശ്വരനെ വിളിക്കിൻ,' എന്ന്.

(ഈശ്വരൻതന്നെ ഗുരു - ജീവൻെറ മുക്തിക്കുള്ള ഏകോപായം)

ശ്രീരാമ: എന്തുകൊണ്ടാണ് ജീവൻെറ മനസ്സ് ഈശ്വരൻെറ നേരെ പോകാത്തത്? ഈശ്വരനെക്കാൾ ശക്തി കൂടും അദ്ദേഹത്തിൻെറ മഹാമായയ്ക്കു, ജഡ്ജിയെക്കാൾ വലിപ്പം വില്ലാശിപായിക്കാണ്. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമൻ നാരദനോട് പറഞ്ഞു: 'നാരദ, അങ്ങയുടെ സ്തോത്രം കൊണ്ട് ഞാൻ പ്രീതനായിരിക്കുന്നു. എന്നോടെന്തെങ്കിലും വരം ചോദിച്ചുകൊൾക.' നാരദൻ പറഞ്ഞു: 'എനിക്കു അവിടുത്തെ പാദപദ്മത്തിൽ പരിശുദ്ധമായ ഭക്തി ഉണ്ടാകുമാറാകണം: അവിടുത്തെ ഭൂവനമോഹിനിയായ മായയാൽ മോഹിതനാകാതിരിക്കണം.' രാമനരുളി: 'തഥാസ്തു, വേറെ എന്തെങ്കിലും കൂടി ചോദിക്കൂ.' നാരദൻ മറുപടി നല്കി: 'ഭഗവൻ, എനിക്ക് വേറൊരു വരവും വേണ്ടതില്ല.'

സകലരും ഈ ഭൂവനമോഹിനിയായ മായയാൽ മോഹിതരാകുന്നു.

ഈശ്വരൻ ദേഹം ധരിച്ചു വന്നാൽ അദ്ദേഹവും മുഗ്ദ്ധനായിത്തീരുന്നു. രാമൻ സീതയെ കാണാഞ്ഞ് കരഞ്ഞുംകൊണ്ട് അലഞ്ഞു നടന്നിരുന്നു. ബ്രഹ്മം പഞ്ചഭൂതങ്ങളുടെ കുരുക്കിൽ കുടുങ്ങി കേഴുന്നു. പക്ഷേ ഒരു കാര്യം ഓർമ്മിക്കണം. ഈശ്വരന് വേണമെന്നു വെച്ചാൽ മുക്തനാകാൻ സാധിക്കും.

ഭവനാഥൻ: തീവണ്ടിയിലെ ഗാർഡ് സ്വന്തം ഇഷ്ടപ്രകാരം വണ്ടിയിൽ ഒരു മുറിയ്ക്കകത്ത് അടച്ചുപൂട്ടിയിരിക്കുന്നു. അതേസമയം വേണമെന്ന് തോന്നിയാൽ പുറത്തിറങ്ങുകയും ചെയ്യാം.

ശ്രീരാമ: അവതാരപുരുഷന്മാരെപ്പോലെയുള്ള ഈശ്വരകോടികൾക്ക് അവർ വിചാരിച്ചാൽ എപ്പോൾ വേണമെങ്കിലും മുക്തരാകാൻ സാധിക്കും. ജീവകോടികൾക്ക് അത് സാധിക്കുകയില്ല. ജീവന്മാർ കാമിനീകാഞ്ചനങ്ങളിൽ ബന്ധനസ്ഥരാണ്. മുറിയുടെ വാതിലും ജനലും ആണിവെച്ചുറപ്പിച്ചാൽപ്പിന്നെ പുറത്തുകടക്കുന്നതെങ്ങനെ?

ഭവനാഥൻ: (ചിരിച്ചുകൊണ്ട്) തീവണ്ടിയിലെ മൂന്നാംക്ലാസ് യാത്രക്കാരെപ്പോലെ. മുറി പൂട്ടിക്കഴിഞ്ഞാൽ പുറത്തുകടക്കാൻ വഴിയില്ല.!

ഗിരീശൻ: ജീവനിങ്ങനെ അടിമുടി ബദ്ധനാണെങ്കിൽ, അവനു പിന്നെയെന്താണ് വഴി?

ശ്രീരാമ: ഈശ്വരൻ സ്വയം ഗുരുരൂപിയായി വന്ന് മായാപാശം അറുത്തുതരികയാണെങ്കിൽ, പിന്നെ ഭയപ്പെടാനൊന്നുമില്ല.

താൻതന്നെ ജീവൻെറ മായാപാശം മുറിച്ചുകളയുന്നതിനുവേണ്ടി ഗുരുരൂപേണ ശരീരമെടുത്തു വന്നിരിക്കുന്നതാകുന്നു എന്നതാണോ ശ്രീരാമകൃഷ്ണൻ ഇതുകൊണ്ടു സൂചിപ്പിക്കുന്നത്?



# മുപ്പത്തിയൊമ്പതാം ഭാഗം

## ഭക്തന്മാരോടൊത്ത് ഭക്തഗൃഹത്തിൽ

### അദ്ധ്യായം ഒന്ന്

1885 മെയ് 23, ശനിയാഴ്ച

**ശ്രീരാമകൃഷ്ണൻ രാമൻെറ ഗൃഹത്തിൽ**

ശ്രീരാമകൃഷ്ണദേവൻ രാമൻെറ വീട്ടിൽ വന്നിരിക്കുന്നു. അവിടെ താഴത്തെ നിലയിൽ സ്വീകരണമുറിയിൽ ഭക്തപരിവൃതനായി ഇരിക്കുന്നു. സുസ്മേരവദനം. അദ്ദേഹം ഭക്തന്മാരുമായി ആനന്ദ പൂർവ്വം സംഭാഷണം ചെയ്യുന്നു.

ഇന്നു ശനിയാഴ്ച; ജൈഷ്ഠ്യമാസത്തിലെ ശുക്ലദശമീതിഥി. നേരം ഏതാണ്ട് അഞ്ചുമണി, ശ്രീരാമകൃഷ്ണൻെറ മുമ്പിൽ ശ്രീ മഹിമാചരണൻ ഇരിക്കുന്നു; ഇടതുവശത്ത് മാസ്റ്റർ; പല്ടു, ഭവ നാഥൻ, നിത്യഗോപാലൻ, ഹരമോഹനൻ എന്നിവർ ചുറ്റിനും. ശ്രീരാമകൃഷ്ണൻ ഭക്തന്മാരുടെ വിവരങ്ങൾ അന്വേഷിക്കുന്നു.

ശ്രീരാമ: (മാസ്റ്ററോട്) കൊച്ചുനരൻ വന്നില്ലേ?

അല്പംകഴിഞ്ഞപ്പോൾ കൊച്ചുനരൻ വന്നുചേർന്നു.

ശ്രീരാമ: അവൻ വന്നില്ലേ?

മാസ്റ്റർ: ആരെയാണാവോ ഉദ്ദേശിച്ചത്?

ശ്രീരാമ: കിശോരി, ഗിരീശഘോഷൻ വരില്ലേ? നരേന്ദ്രൻ വരുന്നില്ലേ?

സ്വല്പസമയം കഴിഞ്ഞപ്പോൾ നരേന്ദ്രൻ വന്നു ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു.

ശ്രീരാമ: (ഭക്തന്മാരോട്) കേദാരൻ വന്നെങ്കിൽ നന്നായിരുന്നു. ഗിരീശഘോഷനുമായി അയാൾക്കു വലിയ യോജിപ്പാണ്. (മഹിമ നോട്, ചിരിച്ചുകൊണ്ട്) അയാളും അതുതന്നെ (അവതാരമാണെന്ന്) പറയുന്നു.

മുറിയിൽ കീർത്തനം നടത്താൻ വേണ്ട ഏർപ്പാടുകളൊക്കെ ആയി. ഗായകൻ കൈയ് കൂപ്പിക്കൊണ്ട് ശ്രീരാമകൃഷ്ണനോടു പറഞ്ഞു: 'അവിടുന്ന് അനുവദിച്ചാൽ കീർത്തനം തുടങ്ങാം.'

'അല്പം വെള്ളം കുടിക്കണം' എന്ന് ഗുരുദേവൻ പറഞ്ഞു. ശ്രീരാമകൃഷ്ണൻ വെള്ളം കുടിച്ചു; ഒരു ചെറിയ സഞ്ചിയിൽനിന്ന് അല്പം മസാലയെടുത്ത് വായിലിട്ടു. സഞ്ചി കെട്ടിവെയ്ക്കാൻ മാസ്റ്ററോടു പറഞ്ഞു. കീർത്തനം ആരംഭിച്ചു. മൃദംഗത്തിൻെറ ധ്വനി കേട്ടതോടെ ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി. ആരംഭത്തിലുള്ള ആലാപം കേട്ടുകൊണ്ടിരിക്കെ അദ്ദേഹം സമാധിമഗ്നനായി. അടുത്തിരുന്ന നിത്യഗോപാലൻെറ മടിയിലേക്കു കാൽ നീട്ടി. നിത്യഗോപാലനും ഭാവാവിഷ്ടനായി കരഞ്ഞുകൊണ്ടിരുന്നു. ഭക്തൻമാരെല്ലാവരും ആശ്ചര്യത്തോടെ കണ്ണെടുക്കാതെ ആ സമാധിഭാവം നോക്കിക്കൊണ്ടിരുന്നു.

(യോഗം - ആത്മനിഷ്ഠവും വസ്തുനിഷ്ഠവും - ജീവജഗദീശ്വരതാദാത്മ്യം)

അല്പം ബാഹ്യബോധംവന്ന് ശ്രീരാമകൃഷ്ണനരുളി: 'നിത്യത്തിൽനിന്ന് ലീലയിലേക്ക്; ലീലയിൽനിന്ന് നിത്യത്തിലേക്ക്, (നിത്യഗോപാലനോട്) നിനക്ക് എന്താണിഷ്ടം?'

നിത്യഗോപാലൻ: (സവിനയം) രണ്ടും കൊള്ളാം.

ശ്രീരാമകൃഷ്ണൻ കണ്ണടച്ചുകൊണ്ടു പറഞ്ഞു: 'ഇങ്ങനെയായാൽ മാത്രമേ ഉള്ളോ? കണ്ണടച്ചാലേ ഈശ്വരനുള്ളു, തുറന്നാൽ ഇല്ലെന്നോ? നിത്യം ആരുടെയോ ലീലയും അവൻെറ; ലീല ആരുടെയോ അവൻെറതന്നെ നിത്യവും.'

ശ്രീരാമ: (മഹിമനോട്) ചങ്ങാതി, നിന്നോടൊരു കാര്യം പറഞ്ഞേയ്ക്കാം.

മഹിമൻ: അതെ, രണ്ടും ഈശ്വരൻെറ ഇച്ഛപോലെ.

ശ്രീരാമ: ചിലയാളുകൾ ഏഴുനില മാളികയുടെ മുകളിൽ കയറുന്നു; പക്ഷേ, അവർക്കു പിന്നെ ഇറങ്ങാൻ വയ്യ. എന്നാൽ വേറെ ചിലർക്കു ഇഷ്ടംപോലെ കയറുകയും ഇറങ്ങുകയും ചെയ്യാം.

ഉദ്ധവൻ ഗോപികളോടു പറഞ്ഞു: 'നിങ്ങൾ ആരെ നിങ്ങളുടെ കൃഷ്ണനെന്നു പറയുന്നുവോ അദ്ദേഹം സർവ്വഭൂതങ്ങളിലും വസി

ക്കുന്നു. അദ്ദേഹംതന്നെയാണ് ജീവനും ജഗത്തുമായിത്തീർന്നിരിക്കുന്നത്.'

'അതുകൊണ്ടാണ് ഞാൻ ചോദിക്കുന്നത്, കണ്ണടച്ചാലേ ധ്യാനമാവുകയുള്ളോ, കണ്ണുതുറന്നാൽ പിന്നെയൊന്നുമില്ലേ, എന്ന്.

മഹിമൻ: എനിക്കൊന്നു ചോദിക്കാനുണ്ട്, ഭക്തൻ എപ്പോഴെങ്കിലുമൊരിക്കൽ നിർവ്വാണം ആഗ്രഹിക്കുന്നില്ലേ?

(പൂർവ്വകഥ - തോതാപുരിയുടെ ക്രന്ദനം - ജീവിതലക്ഷ്യം നിർവ്വാണമോ)

ശ്രീരാമ: അവർ നിർവ്വാണം ആഗ്രഹിക്കണമെന്നില്ല. ചിലരുടെ പക്ഷത്തിൽ കൃഷ്ണനും നിത്യൻ; അദ്ദേഹത്തിൻെറ ഭക്തന്മാരും നിത്യന്മാർ. ശ്യാമൻ ചിന്മയൻ, ധാമവും ചിന്മയം. ചന്ദ്രനുള്ളിടത്തുതന്നെ നക്ഷത്രങ്ങളും. കൃഷ്ണൻ നിത്യൻ, ഭക്തന്മാരും നിത്യർ. 'അന്തർ ബഹിർയദി ഹരിസ്തപസാ തതഃ കിം?' (അകത്തും പുറത്തും ഹരിയെ കണ്ടാൽ പിന്നെ തപസ്സെന്തിന്?) എന്നു നീതന്നെ ചൊല്ലാറുണ്ടല്ലോ. വിഷ്ണുവിൻെറ അംശത്തോടുകൂടി പിറന്നവനിൽ നിന്നും ഭക്തിബീജം പോവുകയില്ല, എന്നു ഞാൻ പറയാറുമുണ്ട്. ഞാനൊരിക്കലൊരു *ജ്ഞാനിയുടെ പിടിയിൽ പെട്ടു; പതിനൊന്നുമാസം അദ്ദേഹം എന്നെ വേദാന്തം കേൾപ്പിച്ചു. എന്നിട്ടും എൻെറയുള്ളിലെ ഭക്തിബീജം നശിച്ചില്ല. എങ്ങനെയൊക്കെ തിരിഞ്ഞാലും മറിഞ്ഞാലും അതേ 'അമ്മേ അമ്മേ;' ഞാൻ കീർത്തനം പാടുമ്പോൾ * നഗ്നൻ കണ്ണീർ വാർത്തുകൊണ്ടു പറയും, 'ആഹാ,ഇതെന്ത്!' കണ്ടോ, ഇത്ര വലിയ ജ്ഞാനിയുംകൂടി കരഞ്ഞുപോയി! (കൊച്ചുനരൻ മുതൽ പേരോട്) 'കയ്പവള്ളിയുടെ നീര് അകത്തു ചെന്നാൽ അകത്തു വള്ളി വളരും' എന്ന ചൊല്ല് ഓർത്തുവെച്ചോളൂ. ഭക്തിയുടെ വിത്ത് ഒരിക്കൽ വീണാൽ അത് വീണായ്പോവില്ല. ക്രമേണ അത് ചെടിയായി പൂത്തു കായ്ക്കും.

'മുസലം കുലനാശനം.' മുസലം എത്രയൊക്കെ രാകിപ്പൊടിച്ചു! ഉരച്ചുരച്ച് ഒരു ചെറിയ തുണ്ടു ബാക്കിയായി. ആ ചെറിയ തുണ്ടുകൊണ്ടു യദുവംശം നശിപ്പിക്കപ്പെട്ടു. ആയിരം വട്ടം ജ്ഞാനവിചാരം ചെയ്താലും ഉള്ളിൽ ഭക്തിയുടെ ബീജം ഉണ്ടെന്നു വരികിൽ, അതു പിന്നെയും തിരിഞ്ഞു മറിഞ്ഞ്, ഹരി ഹരി ഹരി ഹരി ചൊൽ, എന്നതിലെത്തും.

*തോതാപുരി

ഭക്തന്മാർ നിശ്ശബ്ദമായി കേട്ടുകൊണ്ടിരുന്നു. ശ്രീരാമകൃഷ്ണൻ ചിരിച്ചുകൊണ്ട് മഹിമാചരണനോട് ചോദിച്ചു: താങ്കൾക്കെന്താണിഷ്ടം?'

മഹിമൻ: (ചിരിച്ചുകൊണ്ട്) വിശേഷിച്ചൊന്നുമില്ല. മാമ്പഴം ഇഷ്ടമാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) തനിച്ചു തിന്നാനോ? അതോ, മറ്റുള്ളവർക്കും കൊടുത്തു താനും തിന്നുകയോ?

മഹിമൻ: (ചിരിച്ചുകൊണ്ട്) കൊടുത്തുവേണമൊന്നൊന്നും നിർബ്ബന്ധമില്ല, തനിച്ചു തിന്നാലും മതി.

(ശ്രീരാമകൃഷ്ണൻെറ ശരിയായ ഭാവം)

ശ്രീരാമ: എന്നാൽ എൻെറ ഭാവം എന്താണെന്നറിയാമോ? കണ്ണ് തുറന്നു നോക്കിയാലും ഈശ്വരൻ, അല്ലാതെന്ത്? ഞാൻ നിത്യവും ലീലയും സ്വീകരിക്കുന്നു. അദ്ദേഹത്തെ സാക്ഷാത്കരിച്ചു കഴിഞ്ഞാൽ, അദ്ദേഹംതന്നെ സ്വരാട്, അദ്ദേഹംതന്നെ വിരാട്, എന്നു മനസ്സിലാകും. അദ്ദേഹംതന്നെ അഖണ്ഡസച്ചിദാനന്ദം; ജീവനും ജഗത്തും ആയിത്തീർന്നിരിക്കുന്നതും അദ്ദേഹംതന്നെ.

(വെറും ശാസ്ത്രജ്ഞാനം മിഥ്യ - സാധാനകൊണ്ടു പ്രത്യക്ഷ ജ്ഞാനം)

ശ്രീരാമ: സാധന വേണം. വെറുതെ ശാസ്ത്രം പഠിച്ചതുകൊണ്ടായില്ല. വിദ്യാസാഗരൻ ഒട്ടുവളരെ വായിച്ചിട്ടുണ്ട്; പക്ഷേ, അകത്തെന്താണുള്ളത് എന്നു കണ്ടിട്ടില്ല എന്ന് എനിക്ക് മനസ്സിലായി. കുട്ടികളെ എഴുത്തും വായനയും പഠിപ്പിക്കുന്നതുകൊണ്ട് അദ്ദേഹം സന്തുഷ്ടനായി; ഭഗവദാനന്ദത്തിൻെറ സ്വാദ് അറിഞ്ഞിട്ടില്ല. വെറുതെ വായിച്ചതുകൊണ്ട് എന്തു കിട്ടും? എത്ര കുറച്ചേ ഗ്രഹിക്കുന്നുള്ളു? ഇരുപതു പറ മഴയുണ്ടാകുമെന്ന് പഞ്ചാംഗത്തിൽ എഴുതിവെച്ചിട്ടുണ്ട്. പക്ഷേ പഞ്ചാംഗം പിഴിഞ്ഞാൽ ഒരു ചൊട്ടുപോലും കിട്ടുകയില്ല.

മഹിമൻ: സംസാരത്തിൽ പലേ ജോലികളുമുണ്ട്; സാധനയ്ക്കു പിന്നെ സമയമെവിടെ?

ശ്രീരാമ: നീയങ്ങനെ പറയുകയോ? നീയല്ലേ സംസാരം സ്വപ്നതുല്യം എന്ന് പറയാറ്? രാമനും ലക്ഷ്മണനും ലങ്കയ്ക്കു പോകണം. മുമ്പിൽ കടൽ, ലക്ഷ്മണൻ കോപമാർന്നു അമ്പും

വില്ലുമെടുത്തുകൊണ്ട് പറഞ്ഞു: 'വരുണനെ ഞാൻ കൊന്നുകളയും. ഈ കടൽ നമ്മെ ലങ്കയ്ക്കു പോകാൻ അനുവദിക്കുന്നില്ല.' രാമൻ കാര്യം പറഞ്ഞു മനസ്സിലാക്കിക്കൊടുത്തു; 'ലക്ഷ്മണ, നീ കാണുന്നതൊക്കെ സ്വപ്നസമാനമാണ്; അനിത്യമാണ്. സമുദ്രവും അനിത്യം, നിൻെറ ക്രോധവും അനിത്യം. മിഥ്യയെ മിഥ്യകൊണ്ട് ഹനിക്കുന്നതും മിഥ്യതന്നെ.

മഹിമാചരണൻ മിണ്ടാതെ ഇരുന്നു.

(കർമ്മയോഗമോ ഭക്തിയോഗമോ?, സദ്ഗുരു ആര്?)

മഹിമാചരണനു ലോകത്തിൽ പല പണികളുമുണ്ട്. അദ്ദേഹം ഈയിടെ പരോപകാരത്തിനായി ഒരു പള്ളിക്കൂടം ആരംഭിച്ചിട്ടുണ്ട്. ശ്രീരാമകൃഷ്ണദേവൻ സംഭാഷണം തുടർന്നു.

ശ്രീരാമ: (മഹിമനോട്) ശംഭു ഒരിക്കലെന്നോടു പറഞ്ഞു, 'എനിക്കുള്ള ഈ പണമെല്ലാം സത്കർമ്മങ്ങൾക്കായി ചെലവാക്കണമെന്നാണെൻെറ ആഗ്രഹം. പള്ളിക്കൂടവും ആശുപത്രിയും പണിയിക്കുക, വഴിവെട്ടിക്കുക, കടവുകെട്ടിക്കുക, മുതലായവയ്ക്കു വേണ്ടി.' ഞാനപ്പോൾ പറഞ്ഞു, 'ഇതൊക്കെ നിഷ്കാമഭാവത്തിൽ ചെയ്യാൻ സാധിച്ചാൽ ഒക്കെ നന്ന്. പക്ഷേ നിഷ്കാമകർമ്മം ചെയ്യാൻ മഹാപ്രയാസമാണ്. ഏതുവഴിയ്ക്കെങ്കിലും കാമന വന്നുചാടും. ഞാൻ നിന്നോട് ഒരു കാര്യം ചോദിക്കട്ടെ: ഈശ്വരൻ നിൻെറ മുമ്പിൽ പ്രത്യക്ഷപ്പെട്ടു എന്നു വിചാരിക്കുക എന്നാൽ നീ അദ്ദേഹത്തോട് കുറെ പള്ളിക്കൂടങ്ങളും ഡിസ്പൻസറികളും ആശുപത്രികളും മറ്റും ആവശ്യപ്പെടുമോ?'

ഒരു ഭക്തൻ: മഹാശയാ, സംസാരികൾക്കെന്താണ് ഉപായം?

ശ്രീരാമ: സാധുസംഗം. ഈശ്വരകഥാശ്രവണം. സംസാരികൾക്ക് ലഹരി പിടിച്ചിരിക്കുകയാണ്; അവർ കാമിനീകാഞ്ചനങ്ങൾകൊണ്ട് മത്തരാണ്. കള്ളുംകുടിച്ച് മത്തുമൂത്തവന് കുറേശ്ശേ കാടി കുടിക്കാൻ കൊടുക്കണം. എന്നാൽ മെല്ലെമെല്ലെ വെളിവുവരും.

പിന്നെ, ഒരു സദ്ഗുരുവിൽനിന്നും ഉപദേശം സ്വീകരിക്കണം. സദ്ഗുരുവിന് ചില ലക്ഷണങ്ങളുണ്ട്. കാശിയിൽ പോയി അവിടമെല്ലാം കണ്ടയാളിൽനിന്നുവേണം കാശിയെപ്പറ്റി കേൾക്കാൻ. വെറും പണ്ഡിതനായതുകൊണ്ടു കാര്യമില്ല. സംസാരം അനിത്യമെന്ന ബോധം ഉദിക്കാത്ത പണ്ഡിതൻെറ അടുക്കൽനിന്നും ഉപദേശം

സ്വീകരിക്കുന്നത് ഉചിതമല്ല. പണ്ഡിതനു വിവേകവും വൈരാഗ്യവും ഉണ്ടെങ്കിൽ മാത്രമേ ഉപദേശം കൊടുക്കാൻ അധികാരമുള്ളൂ. ഈശ്വരൻ രസരഹിതനാണ് എന്ന് സമാദ്ധ്യായി പറയുകയുണ്ടായി. രസസ്വരൂപിയായിരിക്കുന്ന ഭഗവാനെക്കുറിച്ച് രസരഹിതനെന്ന് പറയുകയെന്നുവെച്ചാലോ! *'എൻെറ അമ്മാവൻെറ വീട്ടിലെ പശുത്തൊഴുത്തു നിറയെ കുതിരകളുണ്ട്.' എന്നൊരുത്തൻ പറഞ്ഞതു പോലെയാണത്. (എല്ലാവരും ചിരിക്കുന്നു.)

(അജ്ഞാനം - ഞാനും എൻെറയും - ജ്ഞാനവും വിജ്ഞാനവും)

ശ്രീരാമ: അതെ, സംസാരി മത്തുപിടിച്ചവനാണ്. അവൻ ഏതുനേരവും നിനയ്ക്കും, 'ഞാൻ തന്നെയാണ് ഇതൊക്കെ ചെയ്യുന്നത്. ഇതൊക്കെ, വീടും വീട്ടുകാരും എല്ലാം എൻെറ വക' പല്ലിളിച്ചുകൊണ്ടു പറയും, 'ഇവർ, (ഭാര്യയും മക്കളും) എന്നെക്കൂടാതെ എന്തു കാട്ടും? ഞാനില്ലെന്നുവരികിൽ ഇവരുടെ കാര്യങ്ങളൊക്കെ എങ്ങനെ നടക്കും? എൻെറ കെട്ടിയോളെയും കുട്ടികളെയും വേറാരു നോക്കും?'. രാഖാൽ ഒരു ദിവസം ചോദിച്ചു: 'എൻെറ ഭാര്യയ്ക്ക് എന്തു സംഭവിക്കും?' എന്ന്.

ഹരമോഹനൻ: രാഖാലങ്ങനെ ചോദിച്ചോ?

ശ്രീരാമ: എങ്ങനെ അങ്ങനെ ചോദിക്കാണ്ടിരിക്കും? ജ്ഞാനമുള്ളവന് അജ്ഞാനവുമുണ്ട്. ലക്ഷ്മണൻ രാമനോടു പറഞ്ഞു, 'എന്തൊരാശ്ചര്യം ജ്യേഷ്ഠാ! സാക്ഷാൽ വസിഷ്ഠമഹർഷിയുംകൂടി പുത്രശോകാതുരനായല്ലോ?'. 'അനിയാ, ആർക്ക് ജ്ഞാനമുണ്ടോ, അവന് അജ്ഞാനവുമുണ്ട്. അതുകൊണ്ട് നീ, അനിയാ, ജ്ഞാനത്തിനും അജ്ഞാനത്തിനും അപ്പുറം പോവു' എന്നു രാമൻ പറഞ്ഞു.

ഒരാളുടെ കാലിൽ ഒരു മുള്ളു തറച്ചു എന്നു വിചാരിക്കുക. അതെടുക്കാൻ വേണ്ടി അയാൾ വേറൊരു മുള്ള് തേടിപ്പിടിക്കുന്നു. എന്നിട്ട് മുള്ളുകൊണ്ട് മുള്ള് പുറത്തെടുത്തിട്ട് രണ്ടു മുള്ളും വലിച്ചെറിയുന്നു. അജ്ഞാനകണ്ടകം നീക്കാൻവേണ്ടി ജ്ഞാനകണ്ടകം സമ്പാദിക്കണം. എന്നിട്ട് രണ്ടു മുള്ളും, ജ്ഞാനവും അജ്ഞാനവും, വലിച്ചെറിഞ്ഞുകഴിഞ്ഞാൽ വിജ്ഞാനമുണ്ടാകുന്നു. എന്താണ് വിജ്ഞാനം? ഈശ്വരനുണ്ടെന്നുള്ള ബോധമുറച്ച് അദ്ദേഹത്തെ വിശേഷരൂപേണ അറിയുകയും അദ്ദേഹവുമായി അടുത്തു വർത്ത

* അഞ്ജനമെന്നതു ഞാനറിയും. മഞ്ഞളുപോലെ വെളുത്തിരിക്കും.

മാനം പറയുകയും ചെയ്താൽ അതു വിജ്ഞാനമായി. അതുകൊണ്ടാണ് ശ്രീകൃഷ്ണൻ അർജ്ജുനനോട്, 'നീ ഗുണാതീതനായ് ത്തീർന്നാലും,' എന്ന് ഉപദേശിച്ചത്.

ഈ വിജ്ഞാനം സമ്പാദിക്കാൻ വേണ്ടി വിദ്യാമായയെ ആശ്രയിക്കേണ്ടതുണ്ട്. വിദ്യാമായയെന്നാൽ, ഈശ്വരൻ സത്യം, ജഗത് അനിത്യം എന്ന ബോധം; അതായത്, വിവേകവും വൈരാഗ്യവും. കൂടാതെ, ഭഗവാൻെറ നാമഗുണകീർത്തനം, ധ്യാനം, സാധുസംഗം, പ്രാർത്ഥന, ഇവയൊക്കെ വിദ്യാമായയിൽ ഉൾപ്പെടും. വിദ്യാമായ മട്ടുപ്പാവിൽ കയറാനുള്ള കോണിപ്പടിയുടെ ഒടുവിലത്തെ പടികൾ പോലെയാണ്. ഒരുപടികൂടി കയറിയാൽ മട്ടുപ്പാവായി. മട്ടുപ്പാവിൽ കയറുക എന്നു വെച്ചാൽ ഈശ്വരലാഭം എന്നർത്ഥം.

(സംസാരികളും കാമിനീകാഞ്ചനത്യാഗികളായ ചെറുപ്പക്കാരും)

ശ്രീരാമ: വിഷയികൾ മത്തുപിടിച്ചവരാണ് - കാമിനീകാഞ്ചനം കൊണ്ട് മത്തർ. അവർക്ക് വെളിവില്ല. അതുകൊണ്ടാണു ഞാൻ ചെറുപ്പക്കാരെ ഇഷ്ടപ്പെടുന്നത്. കാമിനീകാഞ്ചനം ഇനിയും അവരുടെ ഉള്ളിൽ കടന്നുകഴിഞ്ഞിട്ടില്ല. സത്പാത്രങ്ങൾ, ഈശ്വരകാര്യങ്ങൾക്ക് പ്രയോജനപ്പെടുമെന്ന് വന്നേയ്ക്കാം. സംസാരികൾ തനി എല്ലിൻകൂടായ മത്സ്യംപോലെയാണ്. അവരുടെ എല്ലെല്ലാം പെറുക്കി മടുക്കും. ദശയൊന്നും കിട്ടാനില്ല.

ആലിപ്പഴം വീണു കേടുവന്ന മാമ്പഴംപോലെയാണ് ലൗകിക മനുഷ്യർ. അതെടുക്കുകയാണെങ്കിൽ ഗംഗാജലം തളിച്ചിട്ടുവേണം. അമ്പലത്തിൽ നിവേദിക്കാൻ അതു സാധാരണ എടുക്കാറില്ല. അതു പൂളിത്തിന്നണമെങ്കിൽ ബ്രഹ്മജ്ഞാനം ഉപയോഗിച്ച് ചെയ്യേണ്ടിവരും. എന്നുവെച്ചാൽ, ഈശ്വരൻതന്നെയാണ് സർവ്വവുമായി വർത്തിക്കുന്നത് എന്ന് തന്നെത്താൻ സമാധാനിപ്പിച്ചുകൊണ്ടുവേണം അവയെ ഉപയോഗിക്കാൻ.

ശ്രീ അശ്വനീകുമാരദത്തൻെറയും ശ്രീ വിഹാരിഭാദുരിയുടെ മകൻെറയും ഒരുമിച്ച് ഒരു തിയോസഫിക്കാരൻ വന്നു. മുഖർജി സഹോദരന്മാർ വന്ന് ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു. സങ്കീർത്തനത്തിനുള്ള ഏർപ്പാടുകൾ മുറ്റത്തു നടന്നുകൊണ്ടിരിക്കുന്നു. മൃദംഗത്തിൻെറ മുഴക്കം കേട്ടമാത്രയിൽ ശ്രീരാമകൃഷ്ണൻ എഴുന്നേറ്റ് മുറ്റത്തുപോയി ഇരിപ്പായി. പിന്നാലെ ഭക്തന്മാരും പോയി.

ഭവനാഥൻ അശ്വിനീകുമാരനെ ശ്രീരാമകൃഷ്ണന് പരിചയപ്പെടുത്തിക്കൊടുത്തു. ശ്രീരാമകൃഷ്ണൻ അദ്ദേഹത്തെ മാസ്റ്ററുമായി പരിചയപ്പെടുത്തി. അശ്വിനിയും മാസ്റ്ററുംകൂടി സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ നരേന്ദ്രൻ വന്നുചേർന്നു. ശ്രീരാമകൃഷ്ണൻ അശ്വിനിയോടു പറഞ്ഞു, 'ഇവൻെറ പേരാണ് നരേന്ദ്രൻ.'

## അദ്ധ്യായം രണ്ട്

1885 ജൂൺ 13, ശനിയാഴ്ച

### ഗുരുദേവൻെറ കണ്ഠരോഗത്തിൻെറ ആരംഭം

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്ത് തൻെറ മുറിയിൽ വിശ്രമിച്ചുകൊണ്ടിരിക്കുന്നു. ഇന്ന് ജ്യേഷ്ഠമാസത്തിലെ ശുക്ലപ്രതിപാദം. ജ്യേഷ്ഠമാസസംക്രാന്തി. നേരം മൂന്നുമണി. ശ്രീരാമകൃഷ്ണൻ ആഹാരത്തിനുശേഷം ചെറുകട്ടിലിൽ വിശ്രമിച്ചുകൊണ്ടിരിക്കുന്നു.

തറയിൽ പായിൽ ഒരു പണ്ഡിതൻ ഇരിക്കുന്നു. പുത്രശോകാർത്തയായ ഒരു ബ്രാഹ്മണി മുറിയുടെ വടക്കെ വാതിലിനു സമീപം നില്ക്കുന്നു. കിശോരിയും മുറിയിലുണ്ട്. മാസ്റ്റർ വന്നു പ്രണാമം ചെയ്തു; ദ്വിജൻമുതൽപേരും കൂടെയുണ്ട്. അഖിലബാബുവിൻെറ അയൽക്കാരൻ ഒരാളും ഇരിക്കുന്നു; അദ്ദേഹത്തിൻെറ ഒപ്പം ആസ്സാംകാരൻ ഒരു യുവാവും.

ശ്രീരാമകൃഷ്ണദേവന് നല്ല സുഖമില്ല. തൊണ്ടയിൽ കുരു; ജലദോഷത്തിൻെറ ഭാവവമുണ്ട്. കണ്ഠരോഗത്തിൻെറ ആരംഭമിതാണ്. വലിയ ചൂടുകാലം. മാസ്റ്റർക്കും സുഖമുണ്ടായിരുന്നില്ല. അതുകൊണ്ട് ഗുരുദേവനെ കാണാൻ കൂടെക്കൂടെ ദക്ഷിണേശ്വരത്തു വരാൻ കഴിഞ്ഞിരുന്നില്ല.

ശ്രീരാമ: ങ്ഹാ, നീ വന്നോ! നീ അയച്ച കൂവളക്കായ് നന്നായിരുന്നു. നിനക്കെങ്ങനെയുണ്ട്?

മാസ്റ്റർ: മുമ്പത്തേക്കാൾ അല്പം ഭേദമുണ്ട്.

ശ്രീരാമ: വലിയ ചൂടായിരിക്കുന്നു. അല്പാല്പം ഐസ് കഴിക്കുക. എനിക്കും അപ്പനേ, ചൂടുകൊണ്ട് വല്ലാത്ത വിഷമമായിരിക്കുന്നു. ചൂടുകാരണം ഐസും ഐസ്ക്രീമും കുറയേറെ കഴിച്ചു. അതുകൊണ്ട് കഴുത്തിൽ കുരു വന്നിരിക്കുന്നു. ഉമിനീരിന് വല്ലാത്ത നാറ്റം.

അമ്മയോടു ഞാൻ പറഞ്ഞു: 'അമ്മേ, എൻെറ സുഖക്കേടു മാറ്റിത്തരൂ, ഇനി ഐസ്ക്രീം തിന്നുകയില്ല' പിന്നെ വീണ്ടും പറഞ്ഞു: 'ഐസും കഴിക്കുകയില്ല.'

(ശ്രീരാമകൃഷ്ണനും സത്യകഥനവും - അദ്ദേഹത്തിൻെറ ജ്ഞാനി എന്ന അവസ്ഥയും ഭക്തൻ എന്ന അവസ്ഥയും)

ശ്രീരാമ: 'കഴിക്കുകയില്ല' എന്ന് അമ്മയോടു പറഞ്ഞതിനാൽ ഇനി കഴിക്കുന്നതല്ല എന്നാൽ ചിലപ്പോൾ പെട്ടെന്നു മറന്നുപോകുന്നു. ഞായറാഴ്ച മത്സ്യം കഴിക്കുകയില്ല, എന്നു പറഞ്ഞിരുന്നു. പക്ഷേ അതു മറന്ന് ഒരു ഞായറാഴ്ച കഴിച്ചുപോയി. എന്നാൽ അറിഞ്ഞുംകൊണ്ട് അങ്ങനെ ചെയ്യാൻ എനിക്കാവില്ല. അന്നൊരു ദിവസം ഒരാളോടു കിണ്ടിയിൽ വെള്ളവുംകൊണ്ട് മൂളിമരച്ചുവട്ടിലേക്കു വരാൻ പറഞ്ഞേല്പിച്ചു. അയാളെന്തിനോ പുറത്തേയ്ക്കു പോയി. അതുകൊണ്ടു വേറൊരാൾ കൊണ്ടുവന്നു. ഞാൻ വെളിക്കിറങ്ങി വന്നപ്പോൾ വേറൊരാളാണ് വെള്ളവുംകൊണ്ടു വന്നിരിക്കുന്നത്. ആ പാത്രത്തിലെ വെള്ളം എനിക്കുപയോഗിക്കാൻ കഴിഞ്ഞില്ല. എന്താ ചെയ്യുക! ആദ്യത്തെ ആൾ വെള്ളവുംകൊണ്ടു വരുന്നതുവരെ, കൈയിൽ മണ്ണും വെച്ചുകൊണ്ട് അവിടെ നിന്നു.

സർവ്വവും അമ്മയുടെ അടിമലരിൽ പൂവോടുകൂടി സമർപ്പിച്ചപ്പോൾ ഞാനിങ്ങനെ പറഞ്ഞു: 'അമ്മേ, ഇതാ എടുത്തോളു അവിടുത്തെ ശുചി, ഇതാ എടുത്തോളൂ അവിടുത്തെ അശുചി. ഇതാ ഇരിക്കുന്നു അവിടുത്തെ ധർമ്മവും അധർമ്മവും, രണ്ടും എടുത്തോളു. അമ്മേ, ഇതാ ഇരിക്കുന്നു അവിടുത്തെ പുണ്യവും പാപവും, രണ്ടും കൈയ്ക്കൊണ്ടാലും. അവിടുത്തെ നന്മയും തിന്മയും ഇതാ എടുത്തോളു. എനിക്ക് ശ്രദ്ധയും ഭക്തിയും നല്കിയാലും' എന്നാൽ, 'ഇതാ എടുത്തോളൂ അവിടുത്തെ സത്യവും അവിടുത്തെ അസത്യവും,' എന്ന് പറയാൻ എനിക്കു സാധിച്ചില്ല.

ഒരു ഭക്തൻ ഐസ് കൊണ്ടുവന്നിരുന്നു. ശ്രീരാമകൃഷ്ണൻ പിന്നെയും പിന്നെയും, 'എന്താ, കഴിക്കാമോ?' എന്നു മാസ്റ്ററോടു ചോദിച്ചു.

മാസ്റ്റർ സവിനയം പറഞ്ഞു: 'അമ്മയോടു ചോദിക്കാതെ കഴിക്കണ്ട.' ഒടുവിൽ അദ്ദേഹം ഐസ് കഴിച്ചില്ല.

ശ്രീരാമ: ശുചിയും അശുചിയും ഭക്തനെ സംബന്ധിച്ചാണ്, ജ്ഞാനിക്കല്ല. വിജയൻെറ അമ്മായിഅമ്മ എന്നോടു പറഞ്ഞു:

'എനിക്കെന്താണ് കിട്ടിയിട്ടുള്ളത്? ഇപ്പോഴും എല്ലാവരുടെയും കൈയിൽനിന്നൊന്നും ആഹാരം കഴിക്കാനാവുന്നില്ല.' ഞാൻ ചോദിച്ചു, എല്ലാവരുടെയും അടുക്കൽനിന്നും ആഹാരം കഴിച്ചാൽ ജ്ഞാനമായോ? പട്ടി കിട്ടുന്നതൊക്കെ തിന്നും; എന്നുവെച്ച് പട്ടി ജ്ഞാനിയാണോ?'

ശ്രീരാമ: (മാസ്റ്ററോട്) ഞാൻ നാലഞ്ചുകൂട്ടം കൂട്ടാൻ കൂട്ടുന്നത് എന്തിനാണെന്നോ? മുഷിപ്പനാകാതിരിക്കാൻ. അല്ലെന്നുവരികിൽ ഭക്തൻമാരെ ഉപേക്ഷിക്കേണ്ടതായ്‌വരും.

ഞാൻ കേശവസേനനോടു പറഞ്ഞു: 'കുറച്ചുകൂടി ഉയർന്ന നിലയിൽനിന്നു നിനക്കു ഉപദേശം തരികയാണെങ്കിൽ നിൻെറ സംഘവും സമാജവുമൊന്നും നിലനിർത്താൻ നിന്നെക്കൊണ്ടാവില്ല. ജ്ഞാനിയുടെ നിലയിൽ സമാജവും മറ്റും മിഥ്യയാണ്. സ്വപ്ന തുല്യം.'

ഒരു കാലത്ത് ഞാൻ മത്സ്യം വേണ്ടെന്നുവെച്ചു. ആദ്യമൊക്കെ കുറെ കഷ്ടപ്പെട്ടു. പിന്നെ അത്രതന്നെ കഷ്ടപ്പാടു തോന്നിയില്ല. പക്ഷിയുടെ കൂടു ആരെങ്കിലും തീയ്‌വെച്ചു നശിപ്പിച്ചാൽ പക്ഷിപറന്നു പൊങ്ങി ആകാശത്തെ ആശ്രയിക്കുന്നു. ദേഹവും ജഗത്തും മിഥ്യയാണെന്നു ശരിയായി ബോധമുറച്ചാൽ, ആത്മാവ് സമാധി മഗ്നമായിത്തീരുന്നു.

പണ്ട് എനിക്ക് ജ്ഞാനിയുടെ അവസ്ഥ ഉണ്ടായിരുന്നു. ആളുകളുടെ സാമീപ്യം ഇഷ്ടപ്പെട്ടിരുന്നില്ല. ഇന്ന സ്ഥലത്തൊരു ജ്ഞാനിയുണ്ട്, അല്ലെങ്കിൽ ഒരു ഭക്തനുണ്ട്, എന്നു കേൾക്കും; കുറച്ചു ദിവസം കഴിയുമ്പോൾ കേൾക്കും അയാൾ മരിച്ചുപോയി എന്ന്! സകലതും അനിത്യമെന്നു തോന്നി. അതുകൊണ്ട് ആളുകളുടെ സമ്പർക്കം ഇഷ്ടമായിത്തോന്നിയില്ല. അതുകഴിഞ്ഞ് അമ്മ എൻെറ മനസ്സിനെ താഴോട്ടു കൊണ്ടുവന്നു; ഭക്തിയിലും ഭക്തനിലും മനസ്സ് ഉറപ്പിച്ചുതന്നു.

മാസ്റ്റർ ആശ്ചര്യസ്തബ്ധനായിട്ട്, ഗുരുദേവൻെറ ഭാവപരിണാമ വൃത്താന്തം കേട്ടു. ഈശ്വരൻ എന്തിനാണ് മനുഷ്യനായിട്ടവതരിക്കുന്നത് എന്നതിനെക്കുറിച്ച് അടുത്തതായി അരുൾചെയ്തു.

(അവതാരത്തിൻെറ അല്ലെങ്കിൽ നരലീലയുടെ രഹസ്യാർത്ഥം)

ശ്രീരാമ: (മാസ്റ്ററോട്) ഈശ്വരൻെറ മനുഷ്യലീല എന്തിനായിട്ടാ

ണെന്നറിയാമോ? കാരണം, ഈ ശരീരത്തിൽക്കൂടി ഭഗവാൻെറ അരുളപ്പാടുകൾ കേൾക്കാൻ കഴിയും. ഇതിനുള്ളിൽ അദ്ദേഹത്തിൻെറ വിലാസം നടക്കുന്നു. ഈ ശരീരത്തിൽക്കൂടി ഈശ്വരൻ ആത്മരസാസ്വാദനം നടത്തുന്നു. മറ്റു ഭക്തന്മാരിൽക്കൂടിയൊക്കെ ഭഗവാൻെറ അല്പാല്പമായ പ്രകാശമേ ഉണ്ടാകുന്നുള്ളു. വളരെനേരം നുണഞ്ഞാൽ അല്പം രസം കിട്ടുന്ന ഒരു സാധനംപോലെയാണ് ഭക്തൻ - വലിച്ചു നുണഞ്ഞാൽ തുള്ളി തേൻ കിട്ടുന്ന പൂവുപോലെ. (മാസ്റ്ററോട്) നിനക്കിതു മനസ്സിലായോ?

മാസ്റ്റർ: ഉവ്വ്, നന്നായിട്ടു മനസ്സിലായി.

ശ്രീരാമകൃഷ്ണൻ ദ്വിജനോട് വർത്തമാനം പറയാൻ തുടങ്ങി. ദ്വിജന് പതിനഞ്ചുപതിനാറു വയസ്സു കാണും. അയാളുടെ അച്ഛൻ രണ്ടാമതു കല്യാണം കഴിച്ചിരിക്കുന്നു. ദ്വിജൻ സാധാരണ മാസ്റ്ററോടൊപ്പം ദക്ഷിണേശ്വരത്തു വരാറുണ്ട്. ശ്രീരാമകൃഷ്ണന് അയാളെ സ്നേഹമാണ്. അച്ഛൻ ദക്ഷിണേശ്വരത്തുവരാൻ തന്നെ അനുവദിക്കുന്നില്ല എന്നു ദ്വിജൻ പറഞ്ഞു.

ശ്രീരാമ: (ദ്വിജനോട്) നിൻെറ സഹോദരന്മാരും? അവരെന്നെ അവമാനിച്ചു സംസാരിക്കാറുണ്ടോ?

ദ്വിജൻ ഒന്നും മിണ്ടിയില്ല.

മാസ്റ്റർ: സംസാരത്തിൽനിന്നും രണ്ടുനാലു കൊട്ടു കിട്ടുമ്പോൾ അവരുടെ അവജ്ഞയെല്ലാം പൊയ്പോകും.

ശ്രീരാമ: ചിറ്റമ്മയുണ്ടല്ലൊ; കൊട്ടു കിട്ടുന്നുണ്ട്.

കുറച്ചുനേരം എല്ലാവരും നിശ്ശബ്ദരായിരുന്നു.

ശ്രീരാമ: (മാസ്റ്ററോട്) ദ്വിജനെയൊന്നു പൂർണ്ണനുമായി പരിചയപ്പെടുത്തിക്കൊടുക്കൂ.

മാസ്റ്റർ: അങ്ങനെയാവാം. (ദ്വിജനോട്) പാനിഹാട്ടിക്കു പോവൂ.

ശ്രീരാമ: അതെ, ആളുകളെ പാനിഹാട്ടിക്കയയ്ക്കാൻ ഞാനെല്ലാവരോടും പറയുന്നു. (മാസ്റ്ററോട്) നീ പോണില്ലേ?

ശ്രീരാമകൃഷ്ണൻ പാനിഹാട്ടിയിലെ ഉത്സവത്തിനു പോകാൻ ഉദ്ദേശിക്കുന്നുണ്ട്. അതുകൊണ്ട് ഭക്തന്മാരോടും അവിടെ ചെല്ലാൻ അദ്ദേഹം ആവശ്യപ്പെടുന്നു.

മാസ്റ്റർ: ഉവ്വ്, പോകണമെന്നുണ്ട്.

ശ്രീരാമ: വലിയ വഞ്ചി ഏർപ്പാടു ചെയ്യാം. എന്നാൽ വല്ലാതെ കിടന്നാടുകയില്ല. ഗിരീശഘോഷൻ പോകുന്നില്ലേ?

(നിത്യമായ അനുജ്ഞയും നിഷേധവും)

ശ്രീരാമകൃഷ്ണൻ ദ്വിജൻെറ നേരെ നോക്കിക്കൊണ്ടേ ഇരുന്നു.

ശ്രീരാമ: ആവട്ടെ, കല്ക്കത്തയിൽ എത്രയോ ചെറുപ്പക്കാരുണ്ട്. ഇവനെന്തിന് ഇവിടെ വരുന്നു? (മാസ്റ്ററോട്) നിനക്കെന്താ തോന്നുന്നതെന്നു വെച്ചാൽ പറയൂ, തീർച്ചയായും പഴയവക കുറച്ചുണ്ട്.

മാസ്റ്റർ: ഉണ്ട്, തീർച്ച.

ശ്രീരാമ: സംസ്കാരം, **പൂർവ്വജന്മത്തിൽ** ചെയ്ത **കർമ്മത്തിൻെറ സംസ്കാരം. പൂർവ്വജന്മത്തിൽ** പുണ്യ**കർമ്മങ്ങൾ** പലതും ചെയ്തിട്ടുണ്ടെങ്കിൽ **അന്ത്യജന്മത്തിൽ** സരളനായി പിറക്കും. ഒടുവിലത്തെ ജന്മത്തിൽ ഉന്മത്തനെപ്പോലെ പെറുമാറും. വാസ്തവമെന്തെന്നോ? ഒക്കെ ഈശ്വരൻെറ ഇച്ഛ. ഈശ്വരൻ 'നടക്കട്ടെ' എന്നു പറയുമ്പോൾ സകലതും നടക്കുന്നു. അദ്ദേഹം 'നില്ക്കട്ടെ' എന്നു പറയുമ്പോൾ ഒക്കെ തീരുന്നു.

ഒരാൾ വേറൊരാളെ ആശീർവ്വദിക്കാൻ പാടില്ലാത്തത് എന്തുകൊണ്ടാണ്? മനുഷ്യൻെറ ഇച്ഛകൊണ്ട് ഒന്നും നടക്കുകയില്ല എന്നുള്ളതുകൊണ്ട്. ഈശ്വരൻെറ ഇച്ഛകൊണ്ട് വരുന്നു, പോകുന്നു.

ഇന്നാളൊരുദിവസം ക്യാപ്റ്റൻെറയവിടെ പോയി. വഴിയെ കുറെ ചെറുപ്പക്കാർ പോകുന്നതു കണ്ടു. അവരൊരു മാതിരിക്കാരാണ്. അതിലൊരുത്തനുണ്ട്, പത്തൊമ്പതോ ഇരുപതോ വയസ്സു കാണും, ഒരു വശത്തേയ്ക്കു മുടിയും വകഞ്ഞിട്ട് ചൂളവും വിളിച്ചുകൊണ്ടു പോകുന്നു. 'നരേന്ദ്ര, ക്ഷിരോദ' എന്നെല്ലാം വിളിച്ചും പറഞ്ഞുംകൊണ്ടങ്ങനെ പോകുന്നു.

ചിലരെ കാണാം, കനത്ത തമസ്സിലാണ്. അവർ ഓടക്കുഴലൂതുന്നു; അതിലും അവർക്കൊരഹങ്കാരം! (ദ്വിജനോട്) ജ്ഞാനമുള്ളവന് നിന്ദയെ വല്ല ഭയവുമുണ്ടോ? അവൻെറ ബുദ്ധി സ്ഥിരം, കൊല്ലൻെറ ആലയിലെ അടകല്ലുപോലെ, കൂടംകൊണ്ടുള്ള അടി എത്രയെണ്ണം അതിൻെറ മേൽ വീഴുന്നു! ഒന്നുകൊണ്ടും അതിനൊരു കോട്ടവുമില്ല.

ശ്രീരാമ: ഇന്ന ആളുടെ അച്ഛൻ വഴിയേ പോകുന്നതു ഞാൻ കണ്ടു.

മാസ്റ്റർ: ആൾ വളരെ ശുദ്ധൻ.

ശ്രീരാമ: പക്ഷേ കണ്ണു ചുവന്നാണ്.

(ക്യാപ്റ്റൻെറ ചരിത്രവും ശ്രീരാമകൃഷ്ണനും - പ്രകൃതി പുരുഷയോഗം)

ശ്രീരാമകൃഷ്ണൻ ക്യാപ്റ്റൻെറ വീട്ടിൽ പോയിരുന്നു. അതിനെക്കുറിച്ച് അദ്ദേഹം ഭക്തന്മാരോടു പറയുന്നു. ശ്രീരാമകൃഷ്ണൻെറ അടുത്തുവരുന്ന ചെറുപ്പക്കാരെക്കുറിച്ച് ക്യാപ്റ്റൻ കുറ്റം പറഞ്ഞിരുന്നു. ഒരു പക്ഷേ ഹസ്ര അവരെക്കുറിച്ച് ക്യാപ്റ്റൻെറ അടുക്കൽ കുറ്റം പറഞ്ഞുകേൾപ്പിച്ചിരിക്കും.

ശ്രീരാമ: ഞാൻ ക്യാപ്റ്റനുമായി സംസാരിച്ചു. ഞാൻ പറഞ്ഞു: 'പുരുഷനും പ്രകൃതിയുമല്ലാതെ വേറൊന്നുമില്ല. നാരദൻ രാമനോടു പറയുകയുണ്ടായി, 'ഹേ രാമ, കാണുന്ന പുരുഷന്മാരൊക്കെ അങ്ങയുടെ അംശമാകുന്നു; കാണുന്ന സ്ത്രീകളെല്ലാം സീതയുടെ അംശവും.'

ക്യാപ്റ്റന് വളരെ സന്തോഷമായി. അദ്ദേഹം പറഞ്ഞു, 'അങ്ങേയ്ക്കു മാത്രമേ ശരിയായ ബോധം ഉണ്ടായിട്ടുള്ളു. സകല പുരുഷന്മാരും രാമൻെറ അംശമായതുകൊണ്ട് രാമൻതന്നെ. സകല സ്ത്രീകളും സീതയുടെ അംശമാകയാൽ സീതതന്നെ.'

ഇക്കാര്യം പറഞ്ഞുകഴിഞ്ഞ ഉടനെ ചെറുപ്പക്കാരെ കുറ്റം പറയാൻ തുടങ്ങി. അദ്ദേഹം പറഞ്ഞു: 'അവരൊക്കെ ഇംഗ്ലീഷ് പഠിക്കുന്നു, കണ്ണിൽകണ്ടതൊക്കെ തിന്നുന്നു; എന്നിട്ട് അവിടുത്തെ അടുക്കൽ കൂടെക്കൂടെ വരുന്നു. അതു നന്നല്ല; അതുകൊണ്ട് അവിടേയ്ക്കു ദോഷം വന്നേയ്ക്കും. ഹസ്ര ശരിയായ ആൾ, വലിയ ആൾ. ഈ ചെറുപ്പക്കാരെ ഇത്രയൊന്നും അടുപ്പിക്കരുത്.' ആദ്യം ഞാൻ പറഞ്ഞു: 'അവരു വരുന്നതിനു ഞാനെന്താണ് ചെയ്ക?'

അതുകഴിഞ്ഞ് പ്രാണൻ പോകാൻ പാകത്തിനു കൊടുത്തു. അദ്ദേഹത്തിൻെറ മകൾ ചിരിക്കാൻ തുടങ്ങി. ഞാൻ പറഞ്ഞു, 'വിഷയബുദ്ധികളായ ആളുകളിൽനിന്നും വളരെ അകലെയാണ് ഈശ്വരൻ, വിഷയബുദ്ധി ഇല്ലാത്തവരുടെ വളരെ അടുത്തും,

കൈയ്ക്കുള്ളിൽ.' രാഖാലിനെക്കുറിച്ചു ക്യാപ്റ്റൻ പറഞ്ഞു: 'അവൻ എല്ലാവരുടെ വീട്ടിൽനിന്നും ആഹാരം കഴിക്കുന്നു. ഹസ്രയുടെ അടുക്കൽ നിന്നു കേട്ടതായിരിക്കുമെന്നു തോന്നുന്നു. ഞാനതിനു മറുപടി കൊടുത്തു. 'ഒരാൾ ഒരായിരം ജപവും തപവും ചെയ്താലും വിഷയബുദ്ധി പോകാതെ അവന് ഒന്നും നേടാനാവില്ല. എന്നാൽ പന്നിയിറച്ചി തിന്നാലും മനസ്സ് ഈശ്വരനിൽ നിർത്താൻ കഴിയുന്ന വ്യക്തി ധന്യൻതന്നെ. അവന് യഥാകാലം ഈശ്വരദർശനം ഉണ്ടാകും, തീർച്ച. ഹസ്ര എത്ര ജപം ചെയ്താലും, അതിനിടയ്ക്കും ദല്ലാളിയുടെ പണിയെടുത്തു പണം സമ്പാദിക്കാൻ നോക്കും.'

'അതേയതെ, അതു ശരിയാണ്' എന്ന് ക്യാപ്റ്റൻ. ഞാനപ്പോൾ ചോദിച്ചു: 'സകല പുരുഷന്മാരും രാമൻെറ അംശമായതുകൊണ്ട് രാമനാണ്; സർവ്വസ്ത്രീകളും സീതയുടെ അംശമായതുകൊണ്ടു സീതയാണ്, എന്ന് നിങ്ങളല്ലേ അല്പംമുമ്പു പറഞ്ഞത്? എന്നിട്ടിപ്പോൾ ഇങ്ങനെ പറയുന്നതെന്ത്?'

ക്യാപ്റ്റൻ പറഞ്ഞു: 'അതെ, അതു ശരിയാണ്. പക്ഷേ, അങ്ങ് എല്ലാവരെയും സ്നേഹിക്കുന്നില്ലല്ലൊ.'

ഞാനപ്പോൾ പറഞ്ഞു: 'ആപോ നാരായണഃ' എന്നു ശാസ്ത്രം പറയുന്നു. എല്ലാം ജലംതന്നെ. പക്ഷേ ചില ജലം കുടിക്കാൻ കൊള്ളാം; ചിലതു കുളിക്കാൻ കൊള്ളാം; ചിലതു ശൗചംചെയ്യാനും ഉപയോഗിക്കാം. ഇതാ ഇവിടെ നിങ്ങളുടെ ഭാര്യയും മകളും ഇരിക്കുന്നു. ഞാനവരെ സാക്ഷാൽ ആനന്ദമയിയായിട്ടു കാണുന്നു. 'അതെയതെ. അതുശരിയാണ്' എന്നു പറഞ്ഞു ക്യാപ്റ്റൻ. അതു കഴിഞ്ഞ് എൻെറ കാലു പിടിച്ച് ക്ഷമായാചനം ചെയ്യാൻ പുറപ്പെട്ടു.

ഇതും പറഞ്ഞ് ശ്രീരാമകൃഷ്ണൻ ചിരിച്ചു. എന്നിട്ട് അദ്ദേഹം ക്യാപ്റ്റൻെറ നാനാഗുണങ്ങളെക്കുറിച്ചു പറയാൻ തുടങ്ങി.

ശ്രീരാമ: ക്യാപ്റ്റന് പലേ ഗുണങ്ങളുമുണ്ട്. നിത്യകർമ്മങ്ങൾ മുടങ്ങാതെ അനുഷ്ഠിക്കുന്നു. തന്നെത്താൻ പരദേവതയുടെ പൂജ നടത്തുന്നു. അഭിഷേകസമയത്ത് എത്ര മന്ത്രങ്ങളാണുരുവിടുന്നത്! ക്യാപ്റ്റൻ വലിയ കർമ്മകാണ്ഡപ്രിയനാണ്. പൂജ, ജപം, ദീപാരാധന, ശാസ്ത്രപാരായണം, കീർത്തനം ഈവക നിത്യകർമ്മങ്ങൾ മുടങ്ങാതെ ചെയ്യുന്നു.

(ക്യാപ്റ്റനും ശ്രീരാമകൃഷ്ണൻെറ അവസ്ഥയും)

ശ്രീരാമ: ഞാൻ ക്യാപ്റ്റനെ ശകാരിച്ചു. ഞാൻ പറഞ്ഞു, 'അധികം വായിച്ചു നിങ്ങൾ കേടുവന്നു. ഇനി വായിക്കരുത്.'

എൻെറ നിലയെക്കുറിച്ചു ക്യാപ്റ്റൻ പറഞ്ഞു: 'ഒരു പക്ഷിയെപ്പോലെ പറക്കുന്ന ഭാവമാണ് അങ്ങയുടേത്.' ജീവാത്മാവും പരമാത്മാവും. ജീവാത്മാവ് ഒരു പക്ഷിയെപ്പോലെയാണ്, പരമാത്മാവ് ആകാശംപോലെയും - ചിദാകാശം. ക്യാപ്റ്റൻ പറഞ്ഞു, 'അങ്ങയുടെ ജീവാത്മാവ് ചിദാകാശത്തിലെക്കു പറന്നുപോകുന്നു. അതുകൊണ്ടാണ് സമാധിയുണ്ടാകുന്നത്.'

(ചിരിച്ചുകൊണ്ട്) ക്യാപ്റ്റൻ ബംഗാളികളെ നിന്ദിച്ചു. അദ്ദേഹം പറഞ്ഞു, 'ബംഗാളികൾ വിഡ്ഢികളാണ്! ഒരു മാണിക്യം* അടുത്തു കിടക്കുന്നു; അവർക്കതു തിരിച്ചറിയാൻ കഴിയുന്നില്ല.'

(ഗൃഹസ്ഥഭക്തന്മാരും ശ്രീരാമകൃഷ്ണദേവനും - കർമ്മം എത്രകാലം?)

ശ്രീരാമ: ക്യാപ്റ്റൻെറ അച്ഛൻ വലിയ ഭക്തനായിരുന്നു. ഇംഗ്ലീഷ്പട്ടാളത്തിൽ ഒരു സുബേദാർ ആയിരുന്നു അദ്ദേഹം. യുദ്ധക്കളത്തിലും പൂജാസമയത്ത് അദ്ദേഹം പൂജചെയ്യാറുണ്ട്. ഒരു കൈയ്കൊണ്ടു ശിവപൂജ നടത്തും! മറ്റേ കൈയ്കൊണ്ടു തോക്കും വാളും താങ്ങും.

(മാസ്റ്ററോട്) പക്ഷേ എന്താണെന്നോ, ക്യാപ്റ്റൻ രാപകൽ ലൗകിക കാര്യങ്ങളിൽ മുഴുകിയിരിക്കുകയാണ്. എപ്പോൾ ചെന്നാലും കാണാം ഭാര്യയും മക്കളും ചുറ്റിയിരിക്കുന്നതായിട്ട്! പോരാത്തതിന് അദ്ദേഹത്തിൻെറ ആൾക്കാർ ഇടയ്ക്കിടെ കണക്കുപുസ്തകവും കൊണ്ടെത്തുകയും ചെയ്യും. വല്ലപ്പോഴുമൊക്കെ മനസ്സ് ഈശ്വരനിലേക്കും പോകും. സന്നിപാതജ്വരം പിടിച്ച രോഗിയെപ്പോലെയാണ്. സന്നി മൂർച്ഛിച്ചുപോയിരിക്കുന്നു. വല്ലപ്പോഴും വെളിവുവരുന്നു. അപ്പോൾ, 'വെള്ളം കുടിക്കണം, വെള്ളം കുടിക്കണം' എന്നു നിലവിളിക്കുന്നു. എന്നാൽ, വെള്ളം കൊടുത്തുകൊണ്ടിരിക്കുമ്പോൾ പിന്നെയും ബോധം കെടും; ഒരു വെളിവും കാണുകയില്ല. ഞാനതുകൊണ്ടു ക്യാപ്റ്റനോടു, 'നിങ്ങളൊരു കർമ്മഠനാണ്' എന്നു പറഞ്ഞു. അതിനു ക്യാപ്റ്റൻെറ മറുപടി, 'അതെ, പൂജ മുതലായതു ചെയ്യുമ്പോൾ എനിക്ക് ആനന്ദമുണ്ടാകുന്നു. ജീവന് കർമ്മമല്ലാതെ വേറെ വഴിയില്ല'

* ശ്രീരാമകൃഷ്ണൻ

അപ്പോൾ ഞാൻ ചോദിച്ചു: 'എന്നാൽ കർമ്മം എക്കാലവും ചെയ്യേണ്ടതുണ്ടോ? തേനീച്ച എത്രനേരം മൂളും? പൂവിൽ ഇരിക്കുന്നതുവരെ. തേൻ കുടിക്കുമ്പോൾ മൂളൽ നിലയ്ക്കുന്നു.' 'അങ്ങയെപ്പോലെ ഞങ്ങൾക്കൊക്കെ പൂജയും മറ്റു ക്രിയകളും വേണ്ടെന്നു വെയ്ക്കാനൊക്കുമോ?' എന്നു ക്യാപ്റ്റൻ ചോദിച്ചു. പക്ഷേ അദ്ദേഹത്തിൻെറ അഭിപ്രായത്തിനു സ്ഥിരതയില്ല. ചിലപ്പോൾ പറയും, 'ഇതൊക്കെ ജഡം.' പിന്നെപ്പറയും, 'ഇതെല്ലാം ചൈതന്യം.' ഞാൻ പറയും: 'എന്ത്, ജഡമോ? സകലതും ചൈതന്യം!'

(നിർബ്ബന്ധിച്ചു വിവാഹം ചെയ്യിക്കലും ശ്രീരാമകൃഷ്ണനും)

ശ്രീരാമകൃഷ്ണൻ പൂർണ്ണനെക്കുറിച്ച് മാസ്റ്ററോടു അന്വേഷിച്ചു.

ശ്രീരാമ: പൂർണ്ണനെ ഒന്നുകൂടി കാണാൻ കഴിഞ്ഞാൽ എൻെറ വ്യാകുലത കുറച്ചൊന്നു കുറയും. അവനെന്തൊരു മിടുക്കൻ! അവനെന്നോടു വലിയ ഇഷ്ടമാണ്. അവൻ പറയുന്നു, 'എൻെറ ഹൃദയവും അങ്ങയെക്കാണാൻ വേണ്ടി ഉഴറുന്നു.' (മാസ്റ്ററോട്) അവനെ നിൻെറ സ്ക്കൂളിൽനിന്നും മാറ്റിക്കൊണ്ടുപോയല്ലൊ; അതുകൊണ്ട് നിനക്ക് കുഴപ്പമൊന്നുമില്ലല്ലൊ?

മാസ്റ്റർ: ഞാൻ മൂലമാണ് അവനെ സ്ക്കൂളിൽനിന്നു കൊണ്ടുപോയത് എന്നു വിദ്യാസാഗരൻ പറയുന്ന പക്ഷം അതിനുത്തരം പറയാൻ എനിക്കു വഴിയുണ്ട്.

ശ്രീരാമ: നീയെന്തു പറയും?

മാസ്റ്റർ: ഞാനിങ്ങനെ പറയും: സാധുസംഗംകൊണ്ടു ഈശ്വരചിന്തയുണ്ടാകും. അതു ചീത്തക്കാര്യമൊന്നുമല്ല. മാത്രമല്ല, വിദ്യാലയാധികൃതർ കുട്ടികൾക്ക് വായിക്കാൻ നിശ്ചയിച്ചിട്ടുള്ള പുസ്തകത്തിൽ, 'ഈശ്വരനെ സർവ്വാത്മനാ സ്നേഹിക്കണം.' എന്ന് എഴുതിവെച്ചിട്ടുമുണ്ട്. (ഗുരുദേവൻ ചിരിക്കുന്നു.)

ശ്രീരാമ: ക്യാപ്റ്റൻെറ വീട്ടിൽനിന്നു ഞാൻ കൊച്ചുനരന് ആളയച്ചു. ഞാൻ ചോദിച്ചു: 'നിൻെറ വീടെവിടെ? നട, എനിക്കു കാണണം.' 'വരു' എന്നവൻ പറഞ്ഞു. പക്ഷേ പേടിച്ചുപേടിച്ചാണു കൂടെ വന്നത്, അച്ഛൻ അറിഞ്ഞെങ്കിലോ എന്നാണ് പേടി (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (അഖിലബാബുവിൻെറ അയൽക്കാരനോട്) നീയിവിടെ വന്നിട്ടു കുറെയേറെക്കാലമായല്ലൊ. ഏഴെട്ടു മാസമായിരിക്കും.

അയൽക്കാരൻ: അതെ, ഒരു കൊല്ലത്തോളമായി.

ശ്രീരാമ: നിൻെറകൂടെ വേറൊരാളും വരാറുണ്ടല്ലോ.

അയൽക്കാരൻ: ഉവ്വ്, നീലമണിബാബു.

ശ്രീരാമ: അദ്ദേഹമെന്താണ് വരാത്തത്? ഒന്നുവരാൻ പറയൂ. എനിക്കൊന്നു കാണണം. (അയൽക്കാരൻെറ കൂടെയുള്ള കുട്ടിയെ നോക്കിക്കൊണ്ടു) ഏതാണീ കുട്ടി?

അയൽക്കാരൻ: ആസ്സാമിലാണ് ഈ കുട്ടിയുടെ വീട്.

ശ്രീരാമ: ആസ്സാം എവിടെയാണ്? ഏതു ദിക്കിലാണ്?

ദ്വിജൻ ശ്രീരാമകൃഷ്ണനോട് ആശുവിനെക്കുറിച്ചു പറഞ്ഞു. ആശുവിൻെറ അച്ഛൻ അയാളുടെ വിവാഹത്തിനു ഏർപ്പാടു ചെയ്യുന്നു. പക്ഷെ ആശുവിന് ഇഷ്ടമില്ല.

ശ്രീരാമ: കണ്ടോ കണ്ടോ, അവനിഷ്ടമില്ല. അവൻ നിർബ്ബന്ധിച്ച് അവനെ വിവാഹം ചെയ്യിക്കുന്നു.

ജ്യേഷ്ഠനോട് ഭക്തിയുണ്ടായിരിക്കണം എന്ന് ശ്രീരാമകൃഷ്ണൻ ഒരു ഭക്തനോട് പറയുന്നു: 'ജ്യേഷ്ഠഭ്രാതാവ് പിതൃസമനാണ്; ശരിയായിട്ടു ബഹുമാനിക്കണം.'

## അദ്ധ്യായം മൂന്ന്

**രാധാതത്ത്വവും – ജന്മമൃത്യുതത്ത്വവും**

ഭക്തന്മാരുടെകൂടെ ഒരു പണ്ഡിതൻ ഇരിപ്പുണ്ട്. അദ്ദേഹം ഇൻഡ്യയുടെ വടക്കുപടിഞ്ഞാറെ പ്രവിശ്യയിൽനിന്നു വരുന്ന ആളാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്, മാസ്റ്ററോട്) ഇദ്ദേഹം വലിയ ഭാഗവത പണ്ഡിതനാണ്.)

മാസ്റ്ററും ഭക്തന്മാരും പണ്ഡിതജിയുടെ നേരേ നോക്കി.

ശ്രീരാമ: (പണ്ഡിതനോട്) ആട്ടെ, എന്താണ് യോഗമായ?

പണ്ഡിതജി യോഗമായയ്ക്കു ഒരുതരത്തിലൊരർത്ഥം പറഞ്ഞു.

ശ്രീരാമ: രാധയെ എന്തുകൊണ്ടാണ് യോഗമായയെന്നു പറയാത്തത്?

പണ്ഡിതജി ഈ ചോദ്യത്തിനും ഒരു മട്ടിലൊരുത്തരം നല്കി. അപ്പോൾ ശ്രീരാമകൃഷ്ണൻതന്നെ ഉത്തരം പറഞ്ഞു: 'രാധ ശുദ്ധസത്ത്വസ്വരൂപിണിയാണ്, പ്രേമമയിയാണ്. യോഗമായയ്ക്കു ള്ളിൽ മൂന്നു ഗുണങ്ങളുമുണ്ട്. സത്വവും രജസ്സും തമസ്സും. രാധ യുടെ ഉള്ളിൽ വിശുദ്ധസത്വമല്ലാതെ മറ്റൊന്നുമില്ല. (മാസ്റ്ററോട്) നരേന്ദ്രനിപ്പോൾ രാധയെ വളരെ ആദരിക്കുന്നു. സച്ചിദാനന്ദത്തെ സ്നേഹിക്കാൻ പഠിക്കണമെന്നുണ്ടെങ്കിൽ, അതു രാധയുടെ അടു ക്കൽനിന്നും പഠിക്കാം എന്നാണവൻ പറയുന്നത്.

സച്ചിദാനന്ദം സ്വയം രസം ആസ്വദിക്കാൻ വേണ്ടിയാണ് രാധയെ സൃഷ്ടിച്ചത്. സച്ചിദാനന്ദകൃഷ്ണൻെറ ശരീരത്തിൽനനിന്നാണ് രാധ പുറത്തുവന്നിട്ടുള്ളത്. സച്ചിദാനന്ദകൃഷ്ണൻതന്നെ ആധാരം; അദ്ദേ ഹംതന്നെ രാധാരൂപത്തിൽ ആധേയവും. സ്വീയരസം ആസ്വദിക്കാൻ വേണ്ടിയാണ് കൃഷ്ണൻ അങ്ങനെ രൂപമെടുത്തത്; അതായത് സച്ചിദാനന്ദത്തെ സ്നേഹിച്ച് ആനന്ദം അനുഭവിക്കാൻവേണ്ടി.

അതുകൊണ്ട്, ജനിച്ചശേഷം രാധ കണ്ണു തുറന്നില്ല, എന്ന് വൈഷ്ണവന്മാരുടെ ഗ്രന്ഥത്തിലുണ്ട്. തൻെറ ഈ കണ്ണുകൊണ്ട് വേറെ ആരെയും കാണാൻ കഴിയുകയില്ല എന്നാണ് രാധയുടെ ഉദ്ദേശം. യശോദ കൃഷ്ണനെയും എളിയിലെടുത്തുകൊണ്ടു രാധയെ കാണാൻ ചെന്നു. അപ്പോൾ മാത്രമേ രാധ കണ്ണു തുറന്നുള്ളു. കൃഷ്ണൻ കളിയായിട്ടെന്നപോലെ രാധയുടെ കണ്ണിൽ തൊട്ടു. (ആസ്സാം ബാലനോട്) ഇതു കണ്ടിട്ടില്ലേ, കൊച്ചുകുട്ടികൾ മറ്റുള്ള വരുടെ കണ്ണിൽ കൈയ്കൊണ്ടു തൊടുന്നത്?'

(സംസാരിയായ മനുഷ്യനും പരിശുദ്ധരായ യുവാക്കന്മാരും)

പണ്ഡിതജി ശ്രീരാമകൃഷ്ണനോട് യാത്ര ചോദിക്കുന്നു.

പണ്ഡിതൻ: ഞാൻ വീട്ടിലെക്കു പോകുന്നു.

ശ്രീരാമ: (സസ്നേഹം) വല്ലതും കൈയിൽക്കിട്ടിയോ

പണ്ഡിതൻ: അങ്ങാടി മഹാമോശം. സമ്പാദ്യമൊന്നുമില്ല.

അല്പംകഴിഞ്ഞ് ശ്രീരാമകൃഷ്ണനെ നമസ്കരിച്ച് പണ്ഡിതജി യാത്രയായി.

ശ്രീരാമ: (മാസ്റ്ററോട്) കണ്ടോ, ലൗകികജനങ്ങളും, ചെറുപ്പക്കാ രും തമ്മിൽ എന്തൊരന്തരം! ഈ പണ്ഡിതൻ ഇരവുപകൽ

പണത്തിനുവേണ്ടിക്കിടന്നു പാടുപെടുന്നു. വയറുപിഴപ്പു തേടിയാണ് കല്ക്കത്തെയ്ക്കു വന്നിരിക്കുന്നത്. അല്ലാത്തപക്ഷം വീട്ടിലുള്ളവരുടെ വയറ്റിൽ കാറ്റായിരിക്കും. അതുകൊണ്ടിയാൾക്ക് പടിതോറും കയറിയിറങ്ങണം. അയാളെപ്പോൾ മനസ്സ് ഏകാഗ്രമാക്കി ഈശ്വരനെ നിനയ്ക്കും? നേരെമറിച്ച്, ഈ ചെറുപ്പക്കാരുടെ ഉള്ളിൽ കാമിനീ കാഞ്ചനം കടന്നിട്ടില്ല. അതുകൊണ്ട് വേണമെന്നു തോന്നുമ്പോൾ ഈശ്വരനിൽ മനസ്സു നിർത്താം.

ഈ ചെറുപ്പക്കാർക്ക് വിഷയികളുടെ കൂട്ടുകെട്ട് ഇഷ്ടമല്ല. രാഖാൽ ഇടയ്ക്കിടെ പറയും: 'വിഷയിജനങ്ങൾ വരുന്നതു കണ്ടാൽ എനിക്കു ഭയമാണ്.' ഈ അദ്ധ്യാത്മഭാവം ആദ്യമെനിക്ക് ഉണ്ടാകാൻ തുടങ്ങിയപ്പോൾ, ലൗകികജനങ്ങൾ വരുന്നതു കണ്ടാൽ ഞാൻ മുറിയുടെ വാതിൽ അടയ്ക്കുമായിരുന്നു.

(പുത്രശോകവും ശ്രീരാമകൃഷ്ണനും - പൂർവ്വകഥ)

ശ്രീരാമ: കുട്ടിക്കാലത്ത് നാട്ടിൽവെച്ച് രാമമല്ലികനെ എനിക്കെത്ര ഇഷ്ടമായിരുന്നു! പക്ഷേ പിന്നീടയാൾ ഇവിടെ വന്നപ്പോൾ എനിക്കയാളെ തൊടാൻപോലും കഴിഞ്ഞില്ല. ബാല്യകാലത്ത് രാമനും ഞാനും വലിയ ചങ്ങാതികളായിരുന്നു. രാപകൽ ഞങ്ങൾ ഒന്നിച്ചാണ് കഴിച്ചിരുന്നത്. ഉറങ്ങുന്നതും ഒരുമിച്ചായിരുന്നു. അന്നെനിക്ക് പതിനാറോ പതിനേഴോ വയസ്സു കാണും. ഇവരിലൊരാൾ സ്ത്രീയായിരുന്നെങ്കിൽ തമ്മിൽ കല്യാണം കഴിച്ചേനെ, എന്ന് ആളുകൾ പറയാറുണ്ട്. ഞങ്ങൾ രണ്ടുപേരുംകൂടി അയാളുടെ വീട്ടിൽ കളിക്കും. അന്നത്തെ കാര്യങ്ങളൊക്കെ നല്ല ഓർമ്മയുണ്ട്. അയാളുടെ ബന്ധുക്കൾ പല്ലക്കിൽ കയറിവരും. പല്ലക്കു ചുമട്ടുകാർ 'തോം തോം തോം, തോം തോം തോം' എന്നു പറഞ്ഞുകൊണ്ടിരിക്കും.

രാമനിപ്പോൾ ചാനക്കിൽ ഒരു കടയുണ്ട്. അയാളെ ഒന്ന് കാണണമെന്ന് പറഞ്ഞു ഞാൻ പലതവണ ആളയച്ചു. ഇന്നാളിവിടെ വന്നു; രണ്ടുദിവസം താമസിച്ചു. രാമൻ പറഞ്ഞു, അയാൾക്കു കുട്ടികളൊന്നുമില്ലെന്ന്. സഹോദരൻെറ ഒരു മകനെ വളർത്തിക്കൊണ്ടുവന്നു; അവൻ മരിച്ചുംപോയി. ഇതു പറയുമ്പോഴും രാമൻ നെടു വീർപ്പിട്ടു; അയാളുടെ കണ്ണിൽ വെള്ളം നിറഞ്ഞു. ആ കുട്ടിയെക്കുറിച്ച് അയാൾ വല്ലാതെ സങ്കടപ്പെട്ടു. അയാൾ വീണ്ടും പറഞ്ഞു, മക്കളില്ലാഞ്ഞതുകൊണ്ടു ഭാര്യയുടെ സ്നേഹം മുഴുവൻ ഈ കുട്ടിയുടെ മേൽ ആയിരുന്നു. ഇപ്പോളവൾ സങ്കടംകൊണ്ടു

സംഭ്രാന്തയായി. രാമൻ അവളോടു പറഞ്ഞു: 'നിനക്ക് കിറുക്കാണ്, ഇനി കരഞ്ഞതുകൊണ്ടെന്തു കാര്യം? നീ കാശിക്കു പോകുന്നോ?' കണ്ടില്ലേ, അയാൾ അയാളുടെ ഭാര്യയെ 'കിറുക്കി' എന്നു വിളിച്ചു കളഞ്ഞു. കുട്ടി മരിച്ച ദുഃഖം അയാളെ കുതിർത്തുകളഞ്ഞു. അയാളുടെ ഉള്ളിൽ കഴമ്പൊന്നും ഇല്ലെന്നു കണ്ടു. അതുകൊണ്ട് എനിക്കയാളെ തൊടാൻകഴിഞ്ഞില്ല.

ശ്രീരാമകൃഷ്ണൻ ഈവക സങ്കടകഥകൾ പറയുമ്പോൾ, മുറിയുടെ വടക്കേ വാതില്ക്കൽ ആ ദുഃഖപരവശയായ ബ്രാഹ്മണി നില്ക്കുന്നുണ്ടായിരുന്നു. അവരൊരു വിധവ. അവരുടെ ഏകപുത്രിയെ വളരെ വലിയ ഒരു വീട്ടിൽ കല്യാണം കഴിച്ചുകൊടുത്തു. മകളുടെ ഭർത്താവ് കല്ക്കത്തയിലെ ഒരു സെമിന്ദാരാണ്; 'രാജാ' എന്ന ബഹുമതിമുദ്രയുള്ള ഒരാളാണ് അദ്ദേഹം. മകൾ അമ്മയെ കാണാൻ വരുമ്പോൾ വില്ലാശിപായിമാരും ശാസ്ത്രിമാരും അവളെ അനുഗമിച്ചിരുന്നു. അപ്പോൾ അമ്മയുടെ ഹൃദയം അഭിമാനംകൊണ്ടു വികസിക്കും. ആ ഏകപുത്രി കുറച്ചുദിവസംമുമ്പ് മരിച്ചുപോയി. അവരിപ്പോൾ അതിരില്ലാത്ത അഴലിൽ ആണ്ടിരിക്കുന്നു.

ബ്രാഹ്മണി അവിടെനിന്ന്, രാമമല്ലികന് ഭ്രാതൃപുത്രമരണം മൂലമുണ്ടായ ദുഃഖത്തിന്റെ വാർത്ത കേട്ടു. കഴിഞ്ഞ കുറച്ചു ദിവസമായി ഈ സ്ത്രീ ബാഗ്ബസാറിൽനിന്നും ഒരു ഭ്രാന്തിയെപ്പോലെ ഓടിയോടി ശ്രീരാമകൃഷ്ണന്റെ അടുത്തെത്തും. തന്റെ അസഹ്യമായ വേദനയ്ക്കെന്തെങ്കിലും ശമനമുണ്ടാക്കാൻ അദ്ദേഹത്തിന് കഴിയുമോ എന്നു നോക്കാൻ വേണ്ടി. ശ്രീരാമകൃഷ്ണൻ സംഭാഷണം തുടർന്നു.

ശ്രീരാമ: (ബ്രാഹ്മണിയോടും ഭക്തന്മാരോടും) ഇന്നാളൊരാളിവിടെ വന്നു. അല്പനിമിഷം ഇവിടെ ഇരുന്നിട്ടു പറഞ്ഞു, 'പോട്ടെ, പോയി എന്റെ ഓമനക്കുട്ടന്റെ ചന്ദ്രമുഖം ഒന്നു കാണട്ടെ.' എനിക്കതു കേട്ടിട്ട് അടക്കാൻ കഴിഞ്ഞില്ല, ഞാൻ പറഞ്ഞു: 'എടാ ഏഭ്യ, കടക്കടാ പുറത്ത്! ഈശ്വരന്റെ ചന്ദ്രമുഖത്തേക്കാൾ ഓമനക്കുട്ടന്റെ ചന്ദ്രമുഖമാണ് നിനക്കു വേണ്ടതല്ലേ?'

(ജന്മമൃത്യുതത്ത്വം - മാന്ത്രികന്റെ കൺകെട്ടുകളി)

ശ്രീരാമ: (മാസ്റ്ററോട്) വാസ്തവമെന്താണെന്നോ, ഈശ്വരൻ മാത്രം സത്യം, മറ്റെല്ലാം അനിത്യം. ജീവൻ, ജഗത്ത്, വീട്, അറ, വാതിൽ,

കുഞ്ഞുകുട്ടികൾ ഈ വക സകലതും മാന്ത്രികൻെറ കൺകെട്ടു കളിയാണ്. മാന്ത്രികൻ അവൻെറ ദണ്ഡിൽ താളമടിച്ചുകൊണ്ട് പറയുന്നു: 'ജിൽ ജിൽ ജിൽ ജന്ദ്രജാലം, മഹേന്ദ്രജാലം, വാ വാ വാ, ചെപ്പു തുറക്കിൻ, നോക്കിൻ പക്ഷികൾ മാനം നോക്കിപ്പായുന്നു." പക്ഷേ മാന്ത്രികൻ മാത്രം സത്യം; അയാളുടെ വിദ്യയെല്ലാം അസത്യം. ഇതാ ഉണ്ട്. ഇതാ പോയി.

ശിവൻ കൈലാസത്തിൽ ഇരിക്കുന്നു; നന്ദി അടുത്തുണ്ട്. തത്സമയം പെട്ടെന്നൊരലർച്ച കേട്ടു. നന്ദി ചോദിച്ചു: 'പ്രഭോ, എന്താണാ ശബ്ദം?' 'രാവണൻ ജനിച്ചു; അതുകൊണ്ടാണാ ശബ്ദം' എന്നരുളി പരമശിവൻ. അല്പനിമിഷം കഴിഞ്ഞ് വേറൊരു ഭയങ്കര ശബ്ദം കേൾക്കായി. ഈ ശബ്ദം എന്തിൻെറയാണ്?' എന്നു നന്ദി ചോദിച്ചു. 'ഇപ്പോൾ രാവണവധം കഴിഞ്ഞു!' എന്ന് ശിവൻ ചിരിച്ചു കൊണ്ട് പറഞ്ഞു. ജനനമരണങ്ങൾ ഇന്ദ്രജാലംപോലെയാണ്. ഇതാ കണ്ടു. ഇതാ കഴിഞ്ഞു. ഈശ്വരൻ മാത്രം സത്യം, ബാക്കി സർവ്വ വും അനിത്യം. ജലം മാത്രം സത്യം, അതിലെ കുമിളകൾ ഉയരുന്നു. തകരുന്നു. കുമിള ജലത്തിൽ ലയിക്കുന്നു; എവിടെ നിന്നു വന്നുവോ അതിൽത്തന്നെ ലയം പ്രാപിക്കുന്നു.

ഈശ്വരൻ മഹാസമുദ്രം പോലെയാണ്; ജീവന്മാർ കുമിളകൾ പോലെയും. അതിൽനിന്നു പിറക്കുന്നു. അതിൽത്തന്നെ ലയിക്കുന്നു. കുഞ്ഞുങ്ങളും കുട്ടികളും ഒരു വലിയ കുമിളയുടെ ചുറ്റും കാണുന്ന അഞ്ചാറു ചെറുകുമിളകൾ പോലെയാണ്.

ഈശ്വരൻ മാത്രം സത്യം. ഈശ്വരനിൽ എങ്ങനെ ഭക്തിയു ണ്ടാകും, അദ്ദേഹത്തെ ഏതു വിധത്തിൽ കണ്ടെത്താൻ കഴിയും, ഈവക കാര്യങ്ങൾക്കുവേണ്ടി ഇനി പ്രയത്നിക്കുക. സങ്കടപ്പെട്ടതു കൊണ്ട് എന്തു സാധിക്കും?

സകലരും നിശ്ശബ്ദമായിരുന്നു. ബ്രാഹ്മണി ചോദിച്ചു: 'എന്നാൽ ഞാൻ പോയ്വരട്ടോ?'

ശ്രീരാമ: (ബ്രാഹ്മണിയോട്, സസ്നേഹം) ഇപ്പോൾ പോണോ? വലിയ വെയിലാണല്ലൊ. എന്തിനാ ഇപ്പോൾ പോണത്? കുറച്ചു കഴിഞ്ഞ് ഇവരുടെകൂടെ വണ്ടിയിൽ പോകാം.

ഇന്ന് ജ്യേഷ്ഠമാസത്തിലെ സംക്രാന്തി. നേരം മൂന്നുനാലു മണിയായി. വല്ലാത്ത ചൂട്. ഒരു ഭക്തൻ ഗുരുദേവന് ചന്ദനംകൊണ്ടു

ണ്ടാക്കിയ ഒരു പുത്തൻ വിശറി കൊണ്ടുവന്നു കൊടുത്തു. വിശറി കിട്ടിയപ്പോൾ ഗുരുദേവന് വളരെ സന്തോഷമായി. അദ്ദേഹം പറഞ്ഞു: 'ഭേഷ്! ഭേഷ്! ഓം തത് സത് കാളി!' ഇതും പറഞ്ഞ് ആദ്യം ദേവീദേവന്മാരുടെ പടങ്ങളെ വീശി; എന്നിട്ടു തന്നെത്താൻ വീശിക്കൊണ്ടു മാസ്റ്ററോടു പറഞ്ഞു: 'നോക്കൂ, നോക്കൂ എന്തൊരു കാറ്റ്!

മാസ്റ്ററും സന്തോഷത്തോടെ കാറ്റേറ്റു നോക്കി.

ക്യാപ്റ്റൻ കുട്ടികളെയും കൂട്ടിക്കൊണ്ട് വന്നുചേർന്നു.

ശ്രീരാമകൃഷ്ണൻ കിശോരിയോടു പറഞ്ഞു: 'കുട്ടികളെ കൂട്ടിക്കൊണ്ടുപോയി അമ്പലമൊക്കെ ഒന്നു കാണിച്ചുകൊണ്ടുവരൂ.' ശ്രീരാമകൃഷ്ണൻ ക്യാപ്റ്റനുമായി വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു.

മാസ്റ്റർ, ദ്വിജൻ മുതലായ ഭക്തന്മാർ തറയിൽ ഇരിക്കുന്നു. ദംദമിലെ മാസ്റ്ററും വന്നിട്ടുണ്ട്. ശ്രീരാമകൃഷ്ണദേവൻ ചെറിയ കട്ടിലിൽ വടക്കോട്ടുതിരിഞ്ഞ് ഇരിക്കുന്നു. അദ്ദേഹം ക്യാപ്റ്റനോടു അതേ കട്ടിലിൽ ഒരു വശത്ത് അദ്ദേഹത്തിൻെറ മുമ്പിലായി ഇരിക്കാൻ പറഞ്ഞു.

(പാകത വന്ന അഹം അല്ലെങ്കിൽ ദാസോ$f$ഹം)

ശ്രീരാമ: ഞാൻ നിങ്ങളുടെ കാര്യം ഇവരോടു പറയുകയായിരുന്നു, എന്തു ഭക്തി, എത്ര പൂജ, എന്തെല്ലാംവിധം ദീപാരാധന!

ക്യാപ്റ്റൻ: (ലജ്ജയോടെ) ഞാനെന്തു പൂജയും ദീപാരാധനയും ചെയ്യാനാണ്! ഞാനെത്രയോ നിസ്സാരൻ!

ശ്രീരാമ: കാമിനീകാഞ്ചനത്തിൽ ആസക്തമായ 'അഹം' കൊണ്ടു മാത്രമെ ദോഷമുള്ളു. 'ഞാൻ ഈശ്വരൻെറ ദാസൻ.' എന്നതിലെ 'അഹം'കൊണ്ട് ദോഷമില്ല. പിന്നെ ഒരു കുട്ടിയുടെ 'അഹം'വും കുട്ടി ഗുണാധീനനല്ല. കുട്ടികൾ ഈ നിമിഷം അടിപിടികൂടുന്നു, അടുത്തനിമിഷം ചങ്ങാതികളാകുന്നു. വളരെ കഷ്ടപ്പെട്ട് അവർ കളിവീട് പണിയുന്നു, എന്നിട്ടുടനെതന്നെ ഒക്കെ തട്ടിത്തകർക്കുന്നു. 'ഈശ്വരൻെറ ദാസൻ ഞാൻ; ഈശ്വരൻെറ കുട്ടി ഞാൻ.' ഈ അഭിമാനംകൊണ്ട് യാതൊരു ദോഷവുമില്ല . ഈ 'അഹം' അഹങ്കാരമേ അല്ല. കല്ക്കണ്ടം മറ്റു മധുരവസ്തുക്കളിൽനിന്നും ഭിന്നമാകു

ന്നതുപോലെ. മറ്റു മധുരസാധനങ്ങൾ കൊണ്ടു അസുഖം വരുന്നു. എന്നാൽ കല്ക്കണ്ടംകൊണ്ടു അമ്ലംകൊണ്ടുള്ള ശല്യം ഇല്ലാതാകുന്നു. ഇനി, ഓംകാരം മറ്റു ശബ്ദങ്ങൾപോലെയല്ലാത്തതുപോലെ എന്നും പറയാം.

ഈ 'അഹം'കൊണ്ടു സച്ചിദാനന്ദത്തെ സ്നേഹിക്കാൻ കഴിയും. 'അഹം' എന്തായാലും പോവില്ല. അതിനാൽ 'ഭക്തൻ ഞാൻ,' 'ദാസൻ ഞാൻ' എന്ന ഭാവത്തിലിരിക്കട്ടെ. അല്ലാത്തപക്ഷം മനുഷ്യൻ എന്താശ്രയിച്ചു ജീവിക്കും? ഗോപികൾക്കു എന്തു സ്നേഹമായിരുന്നു! (ക്യാപ്റ്റനോടു) ഗോപികളെക്കുറിച്ചു വല്ലതും പറയൂ; നിങ്ങൾ ഭാഗവതം ധാരാളം വായിക്കുന്നുണ്ടല്ലൊ.

ക്യാപ്റ്റൻ: യാതൊരു വിധമായ ഐശ്വരഭാവവും കൂടാതെ ശ്രീകൃഷ്ണൻ വൃന്ദാവനത്തിൽ പാർത്തിരുന്നപ്പോഴും ഗോപികൾ അദ്ദേഹത്തെ താങ്കളുടെ പ്രാണനെക്കാൾ സ്നേഹിച്ചിരുന്നു. അതിനാൽ കൃഷ്ണൻ പറഞ്ഞു: 'അവരോടുള്ള കടം ഞാനേതുവിധത്തിൽ വീട്ടും. എനിക്കു വേണ്ടി സർവ്വവും സമർപ്പിച്ച - ദേഹമനഃപ്രാണങ്ങൾ സമർപ്പിച്ച ഗോപികളോടുള്ള കടം?''

ശ്രീരാമകൃഷ്ണൻ ഇതുകേട്ട് വികാരവിവശനായി. 'ഗോവിന്ദ, ഗോവിന്ദ, ഗോവിന്ദ,' എന്നുച്ചരിച്ചുകൊണ്ടു ഭാവാവിഷ്ടനായി. ബാഹ്യബോധം മിക്കവാറും ഇല്ല. ക്യാപ്റ്റൻ വിസ്മയത്തോടെ പറഞ്ഞു: 'ധന്യൻ ധന്യൻ.'

ക്യാപ്റ്റനും സന്നിഹിതരായ ഭക്തന്മാരും ശ്രീരാമകൃഷ്ണന്റെ ഈ അദ്ഭുതപ്രേമാവസ്ഥ നോക്കിക്കൊണ്ടിരുന്നു. അദ്ദേഹത്തിനു ബാഹ്യബോധം വരുന്നതും നോക്കി അവർ നിശ്ശബ്ദരായി കാത്തിരുന്നു.

ശ്രീരാമ: എന്നിട്ട്?

ക്യാപ്റ്റൻ: ശ്രീകൃഷ്ണൻ യോഗികൾക്കും അഗമ്യനാണ്. 'യോഗിഭിരപ്യഗമ്യഃ'; അങ്ങയെപ്പോലുള്ള യോഗികൾക്കും അഗമ്യനാകുന്നു. എന്നാൽ ഗോപികൾക്ക് ഗമ്യനാകുന്നു. യോഗികൾ എത്ര സംവത്സരം യോഗം അഭ്യസിച്ചിട്ടും കിട്ടാത്ത കൃഷ്ണനെ ഗോപികൾക്ക് അനായാസമായി കിട്ടി.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെ, ശ്രീകൃഷ്ണൻ ഗോപികളുടെ കൈയിൽനിന്നും ഭക്ഷണം കഴിച്ചു; അവരുമൊത്തു കളിച്ചു; അവർ

ക്കു വേണ്ടി കരഞ്ഞു; അവരോടു ശാഠ്യം പിടിച്ചു, ഇങ്ങനെ പലതുമുണ്ടായി.

(ശ്രീ ബങ്കിമും ശ്രീകൃഷ്ണചരിത്രവും - അവതാരവാദം)

ഒരു ഭക്തൻ: ശ്രീ ബങ്കിം ശ്രീകൃഷ്ണനെ സ്വീകരിക്കുന്നു. രാധയെ സ്വീകരിക്കുന്നില്ല.

ക്യാപ്റ്റൻ: ഗോപീലീല അംഗീകരിക്കുന്നില്ലെന്നു തോന്നുന്നു.

ശ്രീരാമ: കാമാദിവികാരങ്ങളും ആവശ്യമാണ് എന്നും ബങ്കിം പറയുന്നില്ലേ?

ദംദമിലെ മാസ്റ്റർ: മതത്തിൻെറ പ്രയോജനം, ശാരീരികവും മാനസികവും ആദ്ധ്യാത്മികവും മറ്റുമായ സർവ്വവൃത്തികളുടെയും സ്ഫൂർത്തിയാണ് എന്ന് അദ്ദേഹം തൻെറ നവജീവൻ മാസികയിൽ എഴുതിയിരിക്കുന്നു.

ക്യാപ്റ്റൻ: കാമാദികൾ ആവശ്യമാണത്രേ! എന്നാൽ ശ്രീകൃഷ്ണൻെറ ലീല സ്വീകരിക്കാൻ വയ്യ! ഈശ്വരൻ മനുഷ്യനായി വൃന്ദാവനത്തിൽ വന്നിരുന്നു. രാധാകൃഷ്ണലീല നടന്നു എന്നുള്ളതൊന്നും സമ്മതിക്കാൻ വയ്യ!

(പൂർണ്ണബ്രഹ്മത്തിൻെറ അവതാരം - വെറും പാണ്ഡിത്യവും പ്രത്യക്ഷാനുഭവവും തമ്മിലുള്ള ഭേദം.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഈവക കാര്യങ്ങളൊന്നും വർത്തമാനപ്പത്രത്തിലില്ലല്ലൊ. പിന്നെ എങ്ങനെയാണ് വിശ്വസിക്കുന്നത്?

ഒരാൾ തൻെറ സ്നേഹിതനോടു പറഞ്ഞു: 'എടോ, ഞാനിന്നലെ ആ തെരുവിൽക്കൂടി വരുമ്പോൾ, അവിടെയൊരു വീട് തടുപിടോന്നു തകർന്നുവീഴുന്നതു കണ്ടു.' അതു കേട്ടു സ്നേഹിതൻ പറഞ്ഞു, 'നില്ക്കെടോ, അതു പത്രത്തിലുണ്ടോ എന്നു നോക്കട്ടെ.' പക്ഷേ തടുപിടേന്നു വീടു തകർന്ന വൃത്താന്തമൊന്നും പത്രത്തിൽ കണ്ടില്ല, സ്നേഹിതനുടനെ പറഞ്ഞു, 'എന്താണതു പത്രത്തിലൊന്നും കാണാത്തത്? അതൊന്നും വാസ്തവമായിരിക്കയില്ല.' 'ഞാനെൻെറ കണ്ണു കൊണ്ടു കണ്ട കാര്യമാണ്' എന്നു മറ്റയാൾ. 'അതെന്തുമാകട്ടെ, പത്രത്തിൽ കാണാത്തകാലത്തോളം ഞാനതു വിശ്വസിക്കുകയില്ല.'

ഈശ്വരൻ മനുഷ്യനായിട്ടവതരിച്ച് ലീലയാടും എന്നു ബങ്കിം

എങ്ങനെ വിശ്വസിക്കും? ഇതൊന്നും അവരുടെ ഇംഗ്ലീഷ് പഠിത്തത്തിലില്ലല്ലൊ. ഈശ്വരൻ പൂർണ്ണാവതാരം എടുക്കുമെന്ന സംഗതി പറഞ്ഞു മനസ്സിലാക്കാൻ മഹാപ്രയാസമാണ്. എന്താ, അങ്ങനെയല്ലേ? 'അനന്തം' മൂന്നരമുഴത്തിനകത്ത് ഒതുങ്ങുകയോ!

ക്യാപ്റ്റൻ: 'കൃഷ്ണസ്തു ഭഗവാൻ സ്വയം' എന്നു പറയുമ്പോൾ പൂർണ്ണമെന്നും അംശമെന്നും പറയേണ്ടതായിവരും.

ശ്രീരാമ: പൂർണ്ണവും അംശവും, അഗ്നിയും അതിൻെറ സ്ഫുലിംഗവുംപോലെ. അവതാരം ഭക്തനുവേണ്ടിയാണ്, ജ്ഞാനിക്കുവേണ്ടിയല്ല. അദ്ധ്യാത്മരാമായണത്തിൽ പറയുന്നു: 'ഹേ രാമ, അങ്ങുതന്നെ വ്യാപ്യം. അങ്ങുതന്നെ വ്യാപകവും: 'വാച്യവാചകഭേദേന ത്വമേവ പരമേശ്വര.'

ക്യാപ്റ്റൻ: വാച്യവും വാചകവും, അതായത് വ്യാപ്യവും വ്യാപകവും.

ശ്രീരാമ: 'വ്യാപക'മെന്നാൽ ചെറിയ ഒരു രൂപം, മനുഷ്യരൂപത്തിലുള്ള അവതാരംപോലെ.

## അദ്ധ്യായം നാല്

### അഹങ്കാരം തന്നെ വിനാശകാരണം

എല്ലാവരും ഇരിക്കുന്നു. ശ്രീരാമകൃഷ്ണൻ ക്യാപ്റ്റനോടും ഭക്തന്മാരോടും സംസാരിക്കുന്നു. ആ സമയത്ത് ബ്രഹ്മസമാജാംഗങ്ങളായ ജയഗോപാലസേനനും ത്രൈലോക്യനും വന്ന് ശ്രീരാമകൃഷ്ണനെ നമസ്കരിച്ച് ആസനസ്ഥരായി. ശ്രീരാമകൃഷ്ണൻ സസ്മിതം ത്രൈലോക്യനെ നോക്കിക്കൊണ്ട് സംഭാഷണം തുടർന്നു.

ശ്രീരാമ: അഹങ്കാരം ഉള്ളതുകൊണ്ടാണ് ഈശ്വരനെ കാണാനൊക്കാത്തത്. ഈശ്വരൻെറ മണിമാളികയുടെ പടിക്കൽ അഹങ്കാരമാകുന്ന മരക്കുറ്റി കിടക്കുന്നു. ആ കുറ്റി ചാടിക്കടക്കാതെ അദ്ദേഹത്തിൻെറ മന്ദിരത്തിൽ പ്രവേശിക്കാനാവില്ല.

ഒരിക്കലൊരാൾക്ക് ഒരു ഭൂതത്തിനെ കൈയ്വശം കിട്ടി. ആ സിദ്ധൻ വിളിച്ചു. ഭൂതം മുമ്പിലെത്തി. ഭൂതം പറഞ്ഞു: 'എന്താണ് ഞാൻ ചെയ്യേണ്ടതെന്നു പറയൂ. എനിക്ക് പണിയൊന്നും തരാനില്ലാതായാൽ ആ നിമിഷം ഞാൻ നിൻെറ കഴുത്തു ഞെരിക്കും.'

അയാൾക്ക് പല പണിയും ചെയ്യേണ്ടതായുണ്ടായിരുന്നു. അതൊക്കെ ഒന്നൊന്നായി ചെയ്യിച്ചു. ഒടുവിൽ, ഭൂതത്തിന് കൊടുക്കാൻ പണിയൊന്നും കണ്ടില്ല. 'ഇനിയിപ്പോൾ നിൻെറ കഴുത്തൊടിക്കാൻ പോവുകയാണ് ഞാൻ' എന്നു പറഞ്ഞു ഭൂതം. 'അല്പം കാക്കൂ. ഞാൻ ഇപ്പോൾ വരാം,' എന്നും പറഞ്ഞ് അയാൾ ഓടി ഗുരുവിൻെറ അടുത്തു ചെന്നു പറഞ്ഞു: 'ഗുരോ ഞാൻ വലിയ ആപത്തിൽ പെട്ടിരിക്കുന്നു. ഇതാണെൻെറ അവസ്ഥ.' അയാൾ തൻെറ നില ഗുരുവിനെ പറഞ്ഞുകേൾപ്പിച്ചു; എന്നിട്ടു ചോദിച്ചു: 'ഞാനിനി എന്താണ് ചെയ്യേണ്ടത്?' അപ്പോൾ ഗുരു പറഞ്ഞു, നീയൊരു കാര്യം ചെയ്യു, ഈ മുടി നേരെയാക്കാൻ ഏല്പിക്കൂ.' ഭൂതം രാപകൽ മുടിയുടെ വളവു തീർക്കാൻ പണിപ്പെട്ടു. മുടിയുണ്ടോ നേരെയാവുന്നു? എങ്ങനെ ചുരുണ്ടിരുന്നുവോ അങ്ങനെത്തന്നെ ഇരുന്നു. അഹങ്കാര വും അതുപോലെയാണ്; ഇതാ പോയി, അതാ പിന്നെയുമെത്തി! അഹങ്കാരം ഉപേക്ഷിക്കാതെ ഈശ്വരകൃപ ലഭിക്കുകയില്ല.

ഒരടിയന്തരം നടക്കുന്ന വീട്ടിൽ ഒരാളെ കലവറ വിചാരിപ്പിനായി നിശ്ചയിക്കുന്നു. അയാൾ കലവറയിൽ ഇരിക്കുന്ന കാലത്തോളം ഗൃഹനാഥൻ അതിലെ വരുന്നില്ല. വിചാരിപ്പുകാരൻ സ്വമനസ്സാലെ കലവറയിൽനിന്നും ഒഴിഞ്ഞുപോയാൽ ഗൃഹപതി കലവറ പൂട്ടി അതിൻെറ ചുമതല സ്വയം കൈയ്യേല്ക്കുന്നു.

പ്രായപൂർത്തിയാകാത്തവനുവേണ്ടി മാത്രമേ കാര്യസ്ഥനെ നിശ്ചയിക്കൂ. ഒരു കുട്ടിക്ക് തൻെറ വസ്തുവകകൾ നോക്കിയെടുക്കാ നാവില്ല. അതിനാൽ രാജാവ് അവൻെറ ഭാരം ഏറ്റെടുക്കുന്നു. അഹങ്കാരം വെടിയാതെ ഈശ്വരൻ ഭാരം എടുക്കുകയില്ല.

വൈകുണ്ഠത്തിൽ ലക്ഷ്മീനാരായണന്മാർ വാണരുളുന്നു. നാരായണൻ ഒരു ദിവസം പെട്ടെന്നെഴുന്നേറ്റു. ലക്ഷ്മി കാലു തലോടി ക്കൊണ്ടിരിക്കുകയായിരുന്നു. ദേവി ചോദിച്ചു: 'പ്രഭോ, അവിടുന്ന് എവിടേയ്ക്കാണെഴുന്നെള്ളുന്നത്?' 'എൻെറ ഒരു ഭക്തൻ വലിയ ആപത്തിൽ പെട്ടിരിക്കുന്നു; അവനെ രക്ഷിക്കാൻ പോവുകയാണ്' എന്ന് നാരായണൻ അരുൾ ചെയ്തു. ഇതും പറഞ്ഞ് നാരായണൻ പുറത്തേയ്ക്കു പോയി. പക്ഷേ ഉടനടിതന്നെ തിരിച്ചുവന്നു. ലക്ഷ്മി ചോദിച്ചു: 'ഭഗവാൻ ഇത്രവേഗം മടങ്ങിയതെന്താണ്? ' നാരായണൻ മന്ദഹാസം പൊഴിച്ചുകൊണ്ട് അരുളി: 'ആ ഭക്തൻ ഭക്തിപരവശ നായി വഴിയെ പോവുകയായിരുന്നു. വെളുത്തേടന്മാർ നിലത്ത്

തുണി ഉണങ്ങാൻ വിരിച്ചിരുന്നു. ഭക്തൻ അതിൽ ചവിട്ടാനിടയായി. ഇത് കണ്ട് വെളുത്തേടന്മാർ വടിയും ഓങ്ങിക്കൊണ്ടു അടിക്കാൻ ചെന്നു. അതുകൊണ്ടവനെ രക്ഷിക്കാനായി പുറപ്പെട്ടതാണ് ഞാൻ.' 'എന്നിട്ട് പിന്നെ ഉടനെ തിരിച്ചുപോന്നതെന്താണ്?' എന്ന് ദേവി ചോദിച്ചു. നാരായണൻ ചിരിച്ചുകൊണ്ടരുളി: 'വെളുത്തേടന്മാരെ എറിയാൻ ആ ഭക്തൻ തന്നെത്താൻ ഒരു ഇഷ്ടിക പെറുക്കിയെടുക്കുന്നതു ഞാൻ കണ്ടു. (എല്ലാവരും ചിരിക്കുന്നു.) അതുകൊണ്ട് ഞാൻ പിന്നെ പോയില്ല.'

(പൂർവ്വകഥ - കേശവനും ഗൗരീപണ്ഡിതനും -
സോഽഹം അവസ്ഥയ്ക്കുശേഷം ദാസഭാവം)

ശ്രീരാമ: 'നീ നിൻെറ അഹം കളയണം' എന്ന് ഞാൻ കേശവസേനനോടു പറഞ്ഞു. 'അപ്പോൾ മഹാശയ, എൻെറ സംഘം ഞാനെങ്ങനെ നിലനിർത്തും?' എന്നു ചോദിച്ചു കേശവൻ. ഞാൻ പറഞ്ഞു, 'ഇതാണ് നിൻെറ ബുദ്ധി? നീ പാകം വരാത്ത ''അഹം'' കൈവിട്; കാമിനീകാഞ്ചനങ്ങളിൽ ആസക്തമാകുന്ന അഹം. പാകത വന്ന അഹം, ഈശ്വരൻെറ ദാസൻ ഞാൻ, ഭക്തൻ ഞാൻ, ഈ അഹം ഉപേക്ഷിക്കാൻ ഞാൻ പറയുന്നില്ല. ''ഞാൻ ഈശ്വരൻെറ ദാസൻ, ഈശ്വരൻെറ സന്താനം.'' എന്നു തോന്നിക്കുന്നതാണ് പാകത വന്ന ''അഹം''. അതുകൊണ്ട് ഒരു ദോഷവും ഇല്ല.'

ത്രൈലോക്യൻ: അഹങ്കാരം പോകാൻ വളരെ പ്രയാസമാണ്. പോയി എന്ന് ആളുകൾ വിചാരിക്കും.

ശ്രീരാമ: അഹങ്കാരം തോന്നിയെങ്കിലോ എന്നു കരുതി ഗൗരീപണ്ഡിതൻ 'ഞാൻ എന്നു പറയാറില്ല; പകരം 'ഇവൻ' എന്നാണ് പറയാറ്, ഞാനും അദ്ദേഹത്തെ കണ്ട് 'ഇവൻ' എന്ന് എന്നെക്കുറിച്ചു പറയാൻ തുടങ്ങി. 'ഞാൻ ഉണ്ട്, എന്നു പറയാതെ, 'ഇവൻ ഉണ്ട്' എന്നു പറഞ്ഞുവന്നു. മഥുരബാബു ഇതു കേട്ട് ഒരു ദിവസം പറഞ്ഞു: 'അച്ഛാ, ഇതെന്താണ്? അങ്ങെന്തിനാണ് അങ്ങനെയൊക്കെ പറയുന്നത്? അവരൊക്കെ അങ്ങനെ പറഞ്ഞോട്ടെ. അവർക്കു അഹങ്കാരമുണ്ട്. അങ്ങേയ്ക്കു അഹങ്കാരമില്ലല്ലൊ. അങ്ങേയ്ക്കു അങ്ങനെയൊന്നും പറയേണ്ട ആവശ്യം തീരെയില്ല.'

ഞാൻ കേശവനോടു പറഞ്ഞു, 'അഹം' ഏതായാലും പോവുകയില്ല. അതുകൊണ്ടത് ദാസഭാവത്തിൽ ഇരുന്നുകൊള്ളട്ടെ, ഈശ്വര

ന്റെ ദാസനായിട്ട്. പ്രഹ്ലാദന് രണ്ടു ഭാവമുണ്ടായിരുന്നു; ചിലപ്പോൾ, 'സോ/ഹംഭാവം' അപ്പോൾ നിനയ്ക്കും. 'നീ തന്നെ ഞാൻ, ഞാൻ തന്നെ നീ.' വീണ്ടും, അഹംബുദ്ധി വരുമ്പോൾ കരുതും, 'ഞാൻ ദാസൻ, അവിടുന്ന് പ്രഭു,' ഒരിക്കൽ 'സോ/ഹം' ഭാവത്തിൽ ഉറച്ചു കഴിഞ്ഞാൽ പിന്നെ ദാസഭാവത്തിൽ ജീവിക്കാം. അപ്പോൾ താൻ ഈശ്വരന്റെ ദാസനാണെന്ന് സ്വയം കരുതും.

(ബ്രഹ്മജ്ഞാനത്തിന്റെ ലക്ഷണം-
ഭക്തന്റെ അഹം - കർമ്മത്യാഗം)

ശ്രീരാമ: (ക്യാപ്റ്റനോട്) ബ്രഹ്മജ്ഞാനമുണ്ടായാൽ ചില ലക്ഷണങ്ങൾ കൊണ്ട് അറിയാൻ കഴിയും. ശ്രീമദ് ഭാഗവതത്തിൽ ജ്ഞാനിയുടെ നാല് അവസ്ഥകളെക്കുറിച്ച് പ്രസ്താവമുണ്ട്: (1) ബാല നെപ്പോലെ; (2) ജഡനെപ്പോലെ; (3) ഉന്മത്തനെപ്പോലെ; (4) പിശാചിനെപ്പോലെ. ബ്രഹ്മജ്ഞാനിക്ക് ചിലപ്പോൾ അഞ്ചുവയസ്സായ കുട്ടിയുടെ അവസ്ഥയായിരിക്കും. പിന്നെച്ചിലപ്പോൾ ഭ്രാന്തനെപ്പോലെ പെരുമാറും. ചിലപ്പോൾ ജഡംപോലെ കിടക്കും; ആ നിലയിൽ കർമ്മമൊന്നും ചെയ്യാനാവില്ല; കർമ്മത്യാഗം സംഭവിക്കുന്നു. ജനകാ ദിജ്ഞാനികൾ കർമ്മം ചെയ്തിരുന്നുവല്ലൊ എന്നു പറയുമായിരിക്കും. അതെന്താ സംഗതിയെന്നോ? അക്കാലത്തെ ആളുകൾ ഉദ്യോഗ സ്ഥന്മാരെ ചുമതലയേല്പിച്ചിട്ട് നിശ്ചിന്തരായി വാണു. എന്നു മാത്ര മല്ല, അക്കാലത്തെ ആളുകൾക്ക് നല്ല വിശ്വാസവുമുണ്ടായിരുന്നു.

ശ്രീരാമകൃഷ്ണൻ കർമ്മത്യാഗത്തിന്റെ കാര്യം പറഞ്ഞു; എന്നിട്ട് കർമ്മത്തിൽ ആസക്തിയുള്ളവരോട് അനാസക്തരായി കർമ്മം ചെയ്യാ നും ഉപദേശിച്ചു.

ശ്രീരാമ: ജ്ഞാനമുണ്ടായാൽ അധികം കർമ്മം ചെയ്യാനാവില്ല.

ത്രൈലോക്യൻ: അതെന്താ? പവനാഹാരി ബാബാ എത്രയോ വലിയ യോഗിയായിരുന്നു; എന്നിട്ടും അദ്ദേഹം ആളുകൾ തമ്മിലുള്ള വഴക്കുകൾ പറഞ്ഞൊതുക്കാറുണ്ട്; കോടതിക്കേസുകൾകൂടി ഒത്തു തീർപ്പിൽ കൊണ്ടുവന്നിരുന്നു.

ശ്രീരാമ: അതെയതെ, അതു ശരിയാണ്, ഡോക്ടർ ദുർഗ്ഗാചര ണൻ എത്ര വലിയ കുടിയനായിരുന്നു! ദിവസത്തിൽ ഇരുപത്തി നാലുമണിക്കൂറും കുടിച്ചു മത്തനായിക്കഴിച്ചു. പക്ഷേ, ജോലി സമയത്ത് ഒക്കെ ശരി - ചികിത്സ ചെയ്യുമ്പോൾ ഒരു തെറ്റും

പറ്റുകയില്ല. ഭക്തി സമ്പാദിച്ചിട്ടു കർമ്മം ചെയ്താൽ ദോഷമൊന്നുമില്ല. എന്നാൽ വളരെ പ്രയാസം; കഠിനതപസ്സു വേണം.

ഈശ്വരനാണ് സർവ്വവും ചെയ്യുന്നത്; നാം യന്ത്രങ്ങൾ. കാളീ കോവിലിനു മുമ്പിൽ വെച്ച്, 'ഈശ്വരൻ ദയാമയനാണ്.' എന്ന് ചില സിക്കുകാർ എന്നോടു പറഞ്ഞു. 'ആരോടു ദയാമയൻ?' എന്ന് ഞാൻ ചോദിച്ചു. 'എന്തു മഹാരാജ്, നമ്മോട്' എന്നു പറഞ്ഞു സിക്കുകാർ. ഞാൻപറഞ്ഞു: 'നമ്മളൊക്കെ ഈശ്വരൻെറ മക്കൾ; മക്കളോട് ദയ തോന്നുന്നത് വലിയ കാര്യമാണോ? അദ്ദേഹം മക്കളെ കാത്തുരക്ഷിക്കുന്നു. മക്കളെ അച്ഛനല്ലാതെ അങ്ങ് അഗ്രഹാരത്തിൽനിന്ന് ആരെങ്കിലും വന്ന് നോക്കുമോ?' ആട്ടെ, ഈശ്വരൻ ദയാമയനാണ് എന്നു പറയുന്ന ആളുകൾ, നാം ഈശ്വരൻെറ സന്താനങ്ങളാകുന്നു, വേറാരുടെയുമല്ല എന്ന വസ്തുത ഒരിക്കലും ഗ്രഹിക്കയില്ലേ?

ക്യാപ്റ്റൻ: ഇല്ല. ഈശ്വരൻ സ്വന്തമാണ് എന്ന ബോധം അവർക്കില്ല.

(ഭക്തനും പൂജാദികളും - ഈശ്വരൻ
ഭക്തവത്സലൻ - പൂർണ്ണജ്ഞാനി)

ശ്രീരാമ: എന്നാൽ ഈശ്വരനെ ദയാമയൻ എന്നു പറയാൻ പാടില്ലേ? ഉവ്വ്, സാധനാവസ്ഥയിൽ ഇരിക്കുന്ന കാലത്തോളം പറയണം. ഈശ്വരനെ പ്രാപിച്ചുകഴിഞ്ഞാൽ അദ്ദേഹം ശരിക്കും നമ്മുടെ അച്ഛനാണ്, അല്ലെങ്കിൽ അമ്മയാണ്, എന്ന ബോധമുണ്ടാകും. ഈശ്വരനെ കണ്ടെത്തുന്നതുവരെ നാമെല്ലാം അകന്ന ആളുകളാണ്, അന്യരുടെ കുട്ടികളാണ് എന്നു തോന്നും.

സാധനാവസ്ഥയിൽ ഈശ്വരനെ സർവ്വഗുണസമ്പൂർണ്ണനായിട്ടു കരുതണം. ഹസ്ര ഒരു ദിവസം നരേന്ദ്രനോടു പറഞ്ഞു, "ഈശ്വരൻ അനന്തൻ; അദ്ദേഹത്തിൻെറ ഐശ്വര്യവും അനന്തം. അദ്ദേഹം നിൻെറ 'സന്ദേശും' വാഴപ്പഴവും തിന്നുമോ? നിൻെറ പാട്ടു കേൾക്കുമോ? അതൊക്കെ തനി മണ്ടത്തം."

നരേന്ദ്രൻ അതോടെ പത്തു മുഴം താണു. ഞാനപ്പോൾ ഹസ്രയോടു പറഞ്ഞു: 'നീയെന്തൊരു മുട്ടാളനാണ്! നീ ഇമ്മാതിരി കാര്യങ്ങൾ ഇവരോടു പറഞ്ഞാൽ ഇവരെവിടെ നിലകൊള്ളും?' ഭക്തി കൈയ്വിട്ടാൽ മനുഷ്യൻ എന്തു പിടിച്ചു ജീവിക്കും?

ഈശ്വരൻെറ ഐശ്വര്യം അനന്തംതന്നെ; എന്നിരുന്നാലും അദ്ദേഹം ഭക്തപരാധീനനാകുന്നു. ഒരു ധനികൻെറ വാതിൽകാവല്ക്കാരൻ യജമാനൻെറ പൂമുഖത്ത് വന്ന് ഒരിടംപറ്റി നില്ക്കുന്നു. തുണിയിൽ പൊതിഞ്ഞ് എന്തോ കൈയിലുണ്ട്. അയാൾക്കു വലിയ നാണം. യജമാനൻ ചോദിക്കുന്നു: 'എന്തപ്പാ, കൈയിലെന്താണ് കൊണ്ടു വന്നിരിക്കുന്നത്?' കാവല്ക്കാരൻ വളരെ മടിച്ചുമടിച്ച്, ഒരു 'സീതാപ്പഴം' പുറത്തെടുത്ത് യജമാനനു കാഴ്ചവെച്ചുകൊണ്ട് പറയുന്നു: 'യജമാനൻ ഇതു കഴിച്ചാൽ കൊള്ളാമെന്നാണ് എൻെറ ആഗ്രഹം.' ഭൃത്യൻെറ ഭക്തിഭാവം കണ്ട് പ്രഭു വളരെ ആദരവോടെ പഴം കൈയിലെടുത്തുകൊണ്ടു പറയുന്നു: 'ആഹാ, ഒന്നാംതരം സീതാപ്പഴം! നിനക്കിത് എവിടെനിന്നു കിട്ടി? ഇതു സമ്പാദിക്കാൻ നീ വളരെ കഷ്ടപ്പെട്ടിരിക്കണമല്ലൊ!'

ഭഗവാൻ ഭക്തന് അധീനനാകുന്നു. ദുര്യോധനൻ ശ്രീകൃഷ്ണനെ വളരെ ബഹുമാനിച്ചു; എന്നിട്ടു പറഞ്ഞു: 'ഇന്ന് ഊണ് ഇവിടെ കഴിച്ചാലും.' പക്ഷേ ഭഗവാൻ വിദുരൻെറ കുടിലിലേയ്ക്കു പോയി. അദ്ദേഹം ഭക്തവത്സലൻ; വിദുരൻെറ ചീരയും ചോറും അമൃതു പോലെ കഴിച്ചു.

പൂർണ്ണജ്ഞാനിയുടെ വേറൊരടയാളമുണ്ട് - പിശാചിനെപ്പോലെ നടക്കും. ആഹാരം ഇന്നതേ കഴിക്കാവൂ, ഇന്നതു പാടില്ല, എന്നൊന്നും ഒരു നോട്ടവുമില്ല. അതുപോലെ ശുദ്ധാശുദ്ധചിന്തയുമില്ല. പൂർണ്ണജ്ഞാനിയുടെയും മൂഢതമൻെറയും, ഇരുവരുടെയും ബാഹ്യലക്ഷണങ്ങൾ ഒരേ മാതിരിയിരിക്കും! പൂർണ്ണജ്ഞാനി ഗംഗാസ്നാനം ചെയ്യുമ്പോൾ മന്ത്രോച്ചാരണം ചെയ്തെന്നു വരില്ല. തേവാരം നടത്തുമ്പോൾ പൂവെല്ലാംകൂടി വാരി തേവരുടെ കാല്ക്കൽ അർപ്പിച്ചു എന്നു വരാം. മന്ത്രവുമില്ല, തന്ത്രവുമില്ല, ഒന്നുമില്ല.

(കർമ്മിയും ശ്രീരാമകൃഷ്ണദേവനും - കർമ്മം എത്ര കാലം?)

ശ്രീരാമ: ലൗകികഭോഗങ്ങൾ അനുഭവിക്കാൻ എത്രകാലം ആശയുണ്ടോ, അത്രകാലം കർമ്മം ഉപേക്ഷിക്കാനാവില്ല. ഭോഗത്തിനാശ എത്രകാലമുണ്ടോ അത്രകാലം കർമ്മവും കാണും.

ഒരു പക്ഷി ഒരു കപ്പലിൻെറ പായ്മരത്തിൽ എന്തോ ആലോചിച്ചും കൊണ്ടിരുന്നു. കപ്പൽ ഗംഗയിൽ നങ്കൂരമിട്ടു കിടക്കുകയായിരുന്നു. അതുമെല്ലെ നടുക്കടലിലേയ്ക്കു നീങ്ങി. അപ്പോൾ പക്ഷി

പെട്ടെന്നുണർന്നു. അതു ചുറ്റും നോക്കി; എങ്ങും ഒരതിരും കരയും കാണുന്നില്ല. കരയ്ക്കണയാമെന്നു കരുതി അതു വടക്കോട്ടു പറന്നു; തളർന്നു. എന്നിട്ടും കരയൊന്നും കണ്ടില്ല. അപ്പോൾ പ്പിന്നെ അതിനെന്തു ചെയ്യാൻ പറ്റും? തിരിച്ചുവന്നു പായ്മരത്തി ലിരിപ്പായി. കുറെയേറെനേരം കഴിഞ്ഞു പക്ഷി പിന്നെയും പറന്നു. ഇത്തവണ കിഴക്കോട്ടാണ് പോയത്, ആ വഴിക്കും ഒന്നും കാണാൻ കഴിഞ്ഞില്ല; എങ്ങും തനി കരകാണാക്കടൽ. അതു വല്ലാതെ ക്ഷീണിച്ചു പിന്നെയും തിരിച്ചുവന്ന് പായ്മരത്തിൽ ഇരുന്നു. ഏറെ നേരം വിശ്രമിച്ചശേഷം ഒരു തവണ തെക്കോട്ടു പറന്നു; അതു പോലെ ഒരിക്കൽ പടിഞ്ഞാട്ടും പറന്നു. എങ്ങും കര കാണാ തായപ്പോൾ ആ പായ്മരത്തിൽത്തന്നെ ഇരുന്നു; പിന്നെ പറന്നില്ല; അനങ്ങാതെ അവിടെ ഇരുന്നു. നിശ്ചിന്തനായി; പിന്നെ പ്രയത്ന മൊന്നുമില്ല.

ക്യാപ്റ്റൻ: ആഹാ, എന്തൊരു ദൃഷ്ടാന്തം!

(ഭോഗാവസാനത്തിൽ വ്യാകുലതയും ഈശ്വരലാഭവും)

ശ്രീരാമ: ലൗകികജനങ്ങൾ സുഖംതേടി നാലുപാടും ഓടി നടക്കുന്നു. എങ്ങും കിട്ടുന്നില്ല, ഒടുവിൽ തളർന്നു വശംകെടുന്നു. കാമിനീകാഞ്ചനങ്ങളിലുള്ള ആസക്തികൊണ്ടു ദുഃഖം മാത്രമേ ഫലമുള്ളു എന്നു വരുമ്പോൾ, അപ്പോൾ മാത്രമേ വൈരാഗ്യം വരുന്നുള്ളു, ത്യാഗം തോന്നുന്നുള്ളു. ഭോഗം കൂടാതെ പലർക്കും ത്യാഗം ഉണ്ടാവുകയില്ല. കുടീചകന്മാരും ബഹൂദകന്മാരുമുണ്ട്. സാധകന്മാരുടെ ഇടയ്ക്കും പലരും തീർത്ഥങ്ങൾതോറും ചുറ്റി സഞ്ചരിക്കുന്നു. ഒരിടത്ത് സ്ഥിരമായി പാർക്കാൻ അവർക്കാവില്ല; അവർക്കു അനേകതീർത്ഥങ്ങളിലെ ഉദകം, എന്നുവെച്ചാൽ വെള്ളം, കുടിക്കണം. അലഞ്ഞു തിരിഞ്ഞ് ഇളക്കമൊക്കെ നിലച്ചാൽ പിന്നെ ഒരിടത്ത് ഒരു കുടിൽ കെട്ടി താമസമാക്കുന്നു. അപ്പോൾ നിശ്ചി ന്തരും നിശ്ചേഷ്ടരുമായി ഭഗവാനെ ധ്യാനിക്കുന്നു.

പക്ഷേ, സംസാരത്തിൽ എന്തു ഭോഗമാണുള്ളത്? കാമിനീ കാഞ്ചനഭോഗമോ? അതാണെങ്കിൽ ക്ഷണികമായ ഭോഗവും. ഇതാ ഉണ്ട്, ദാ പോയി.

മഴക്കാർ മൂടിയ മാനം; മഴയും പൊഴിയുന്നു. സൂര്യനെ കാണാനാവുന്നില്ല. ദുഃഖമാണധികവും. കാമിനീകാഞ്ചനമാകുന്ന മഴക്കാർ കാരണം സൂര്യനെ കാണാനൊക്കുന്നില്ല.

ചിലരെന്നോടു ചോദിക്കുന്നു: 'മഹാശയ, ഈശ്വരനെന്തിനാണ് ഇമ്മാതിരിയൊരു ലോകം സൃഷ്ടിച്ചത്? ഞങ്ങൾക്കെന്താ വഴി യൊന്നുമില്ലേ?'

(ഉപായം - വ്യാകുലത - ത്യാഗം)

ശ്രീരാമ: ഞാൻ അവരോടു പറയുന്നു, 'ഉപായം ഇല്ലാതിരിക്കാ നെന്താ? ഈശ്വരനെ ശരണം പ്രാപിക്കുക; കാറ്റ് അനുകൂലമായി വീശാൻ വ്യാകുലനായി അദ്ദേഹത്തോടു പ്രാർത്ഥിക്കുക, ശുഭ യോഗമുണ്ടാവാൻ പ്രാർത്ഥിക്കുക. വ്യാകുലനായിട്ടു വിളിച്ചാൽ അദ്ദേഹം നിശ്ചയമായും കേൾക്കും.'

ഒരാളുടെ മകൻ ഇപ്പോൾ മരിക്കും എന്ന നിലയിൽ കിടന്നിരുന്നു. അയാൾ സങ്കടപ്പെട്ട് അവരോടും ഇവരോടും പ്രതിവിധി തേടിക്കൊ ണ്ടു നടന്നു. ഒരു മനുഷ്യൻ പറഞ്ഞു: 'തനിക്ക് ഇതൊക്കെ സംഭരി ക്കാൻ സാധിക്കുമെങ്കിൽ ഒക്കെ ശരിയാകും. സ്വാതിനക്ഷത്രം ഉച്ച സ്ഥമായിരിക്കുമ്പോൾ മഴ പെയ്യണം. ആ മഴവെള്ളം ഒരു മനുഷ്യ ൻെറ തലയോട്ടിൽ വീഴണം. ആ വെള്ളം കുടിക്കാൻ ഒരു തവള യെത്തണം. ആ തവളയെ ഒരു പാമ്പ് ഓടിക്കണം. പാമ്പ് കടിക്കാ നോങ്ങുമ്പോൾ തവള ചാടിപ്പോയിട്ട് പാമ്പിൻെറ വിഷം തലയോട്ടി നകത്തു വീഴണം. ആ വിഷം കലർന്ന വെള്ളം കൊണ്ടുവന്ന് സ്വല്പം രോഗിക്കു കൊടുക്കണം.'

അച്ഛൻ വ്യാകുലതയോടെ ആ മരുന്നും അന്വേഷിച്ച് ചോതിനാ ളിൽ പുറപ്പെട്ടു. ആ സമയത്തു മഴ പെയ്തു. അയാളപ്പോൾ നെഞ്ചു നൊന്ത് ഈശ്വരനോട് പ്രാർത്ഥിച്ചു: 'ഭഗവാൻ, ഒരു മുനുഷ്യ ൻെറ തലയോടു നേടിത്തരൂ.' തേടിത്തേടിച്ചെന്നപ്പോൾ ഒരു തല യോടു കണ്ടെത്തി. അതിനകത്ത് ചോതിനാളിലെ മഴവെള്ളവും ഉണ്ട്. അയാൾ വീണ്ടും പ്രാർത്ഥിച്ചുകൊണ്ടു പറഞ്ഞു: 'കനിയണേ പ്രഭോ, ഇനി ബാക്കിയും കൂടി ഒപ്പിച്ചുതരൂ. തവളയും പാമ്പുംകൂടി.' അയാളുടെ വ്യാകുലതയുടെ ഫലമായി, അയാൾ പ്രാർത്ഥിച്ചതു പോലെയൊക്കെ ഒത്തുചേർന്നു. അയാൾ നോക്കിക്കൊണ്ടിരിക്കെ ഒരു പാമ്പ് തവളയെ ഓടിച്ചുകൊണ്ടു പാഞ്ഞുവരുന്നു; അതു കടിക്കാൻ ഓങ്ങിയപ്പോൾ അതിൻെറ വിഷയം തലയോടിനുള്ളിൽ വീണു.

ഈശ്വരനെ ശരണം പ്രാപിച്ച് വ്യാകുലതയോടെ അദ്ദേഹത്തെ

വിളിച്ചാൽ തീർച്ചയായും അദ്ദേഹം കേൾക്കും. വേണ്ടതൊക്കെ അടുപ്പിച്ചുതരും.

ക്യാപ്റ്റൻ: എത്ര നല്ല ദൃഷ്ടാന്തം!

ശ്രീരാമ: അതെ, ഈശ്വരൻ സകലതും യോജിപ്പിച്ചുതരും. സാധകൻ കല്യാണം കഴിച്ചില്ല എന്നുവരും. അപ്പോൾ മനസ്സ് മുഴുവൻ ഈശ്വരനു കൊടുക്കാൻ സാധിക്കും. വീട്ടുചെലവിനു വേണ്ട വക സഹോദരന്മാർ സമ്പാദിച്ചുകൊണ്ടുവരുന്നു എന്നും വരാം. ഒരു മകൻ വളർന്നുവന്ന്, കുടുംബകാര്യങ്ങളൊക്കെ നോക്കാൻ തുടങ്ങിയെന്നും വരാം. അപ്പോൾപ്പിന്നെ സാധകന് കുടുംബകാര്യങ്ങളെക്കുറിച്ച് ക്ലേശിക്കേണ്ടതായിട്ടില്ല. അപ്പോളയാൾക്ക് നിശ്ചിന്തനായിട്ട് മനസ്സു മുഴുവൻ ഈശ്വരൻെറ നേരെ തിരിക്കാം. പക്ഷേ, കാമിനീ കാഞ്ചനം ത്യജിക്കാതെ ഒന്നും നടക്കുകയില്ല. ത്യാഗംകൊണ്ടേ അവിദ്യയും അജ്ഞാനവുമൊക്കെ നശിക്കൂ. സൂര്യകാചത്തിൽ സൂര്യരശ്മി പതിച്ചാൽ എന്തെല്ലാം സാധനങ്ങൾ എരിഞ്ഞുപോകുന്നു! എന്നാൽ തണലത്ത്, മുറിക്കുള്ളിൽ, സൂര്യകാചം കൊണ്ടുപോയാൽ ഒന്നും പറ്റുകയില്ല. വീടുവിട്ട് പുറത്തുവന്നുനില്ക്കണം.

(ഈശ്വരപ്രാപ്തിക്കുശേഷം സംസാരം - ജനകാദികൾ)

ശ്രീരാമ: എന്നാൽ ചിലയാളുകൾ ജ്ഞാനലാഭത്തിനുശേഷവും സംസാരത്തിൽ ജീവിക്കുന്നു. അവർക്ക് മുറിക്കകത്തും പുറത്തുമുള്ളതു കാണാൻ കഴിയുന്നു. ജ്ഞാനപ്രകാശം സംസാരത്തിനുള്ളിൽ പതിക്കുന്നു. അതിനാലവർക്ക് നല്ലത് തീയത്, നിത്യം അനിത്യം ഇതൊക്കെ ആ പ്രകാശത്താൽ കാണാൻ കഴിയുന്നു. ഈശ്വരനെ ആരാധിക്കാതെ, അജ്ഞാനികളായിട്ട് സംസാരത്തിൽ പാർക്കുന്നവർ മൺചുമരുള്ള വീട്ടിൽ താമസിക്കുന്നവരെപ്പോലെയാണ്. മങ്ങിയ വെളിച്ചത്തിൽ മുറിക്കുള്ളിലുള്ളതുമാത്രം അവർക്കു കാണാം. എന്നാൽ ജ്ഞാനലാഭത്തിനുശേഷം, ഈശ്വരനെ അറിഞ്ഞു കഴിഞ്ഞു സംസാരത്തിൽ വസിക്കുന്നവർ, കണ്ണാടിച്ചില്ലുകൊണ്ടുണ്ടാക്കിയ വീട്ടിൽ പാർക്കുന്നവരെപ്പോലെയാണ്. അവർക്ക് മുറിയ്ക്കകവും കാണാം. മുറിയ്ക്കു പുറത്തുള്ള വസ്തുക്കളും കാണാം. ജ്ഞാനസൂര്യൻെറ പ്രകാശം മുറിയ്ക്കകത്ത് നല്ലതുപോലെ പ്രവേശിക്കുന്നു. അവർ മുറിയ്ക്കുള്ളിലുള്ള സാധനങ്ങൾ വളരെ സ്പഷ്ടമായിട്ടു കാണുന്നു. നല്ലതെന്ത്, ചീത്തയെന്ത്, നിത്യമേത്, അനിത്യമേത് എന്ന് അവർ നന്നായറിയുന്നു.

ഈശ്വരൻ മാത്രമാണ് കർത്താവ്, ബാക്കിയൊക്കെ അദ്ദേഹത്തിൻെറ യന്ത്രങ്ങൾ. അതിനാൽ ജ്ഞാനിക്കും അഹങ്കാരിക്കും അവകാശമില്ല. ശിവമഹിമ്നസ്തവം എഴുതിയ ആൾക്ക് അഹങ്കാരം തോന്നി. പക്ഷേ ശിവൻെറ കാള പല്ലിളിച്ചുകാണിച്ചപ്പോൾ അയാളുടെ അഹങ്കാരം തവിടുപൊടിയായി. കാളയുടെ ഓരോ പല്ലും ഓരോ മന്ത്രമാണെന്ന് അയാൾ കണ്ടു. അതിൻെറ അർത്ഥമെന്താണെന്നോ? ഈ മന്ത്രങ്ങളൊക്കെ അനാദികാലം മുതല്ക്കേ ഉണ്ട്; ലേഖകൻ അവ കണ്ടെത്തിയെന്നുമാത്രം.

ഗുരുപദം സ്വീകരിക്കുന്നത് നന്നല്ല. ഈശ്വരൻെറ ആദേശം ലഭിക്കാതെ ആചാര്യനാവാൻ ഒക്കുകയില്ല. 'ഞാൻ ഗുരുവാണ്' എന്ന് സ്വയം പറയുന്നവൻ ഹീനബുദ്ധിയാകുന്നു. ത്രാസു കണ്ടിട്ടില്ലേ? കനം കുറഞ്ഞ തട്ടു മേലോട്ടു പോകുന്നു. സ്വയം ഉയർന്നു പോകുന്ന ആൾ കനം കുറഞ്ഞിരിക്കും. സകലർക്കും ഗുരുവാകാനാണ് തിരക്ക്. ശിഷ്യനെ കാണാൻ കിട്ടുന്നില്ല.

ത്രൈലോക്യൻ കൊച്ചുകട്ടിലിൻെറ വടക്കുവശത്തു തറയിലിരിക്കുന്നു. അദ്ദേഹം പാട്ടുപാടാൻ പോവുകയാണ്. ശ്രീരാമകൃഷ്ണ ദേവൻ പറഞ്ഞു: 'ആഹാ, നിൻെറ പാട്ടെത്ര കേമം!'

ത്രൈലോക്യൻ തംബുരുവും മീട്ടികൊണ്ടു പാടി:

സർവ്വഭൂതാന്തഃസ്ഥിതനായി മേവുന്ന
സർവ്വലോകേശ, ജഗന്നിവാസ!
എന്നുടെ നെഞ്ചകം നിന്നിലേ ചേർന്നപ്പോൾ
ഉണ്മയേതും നീ താനെന്നറിഞ്ഞു.
പണ്ഡിതപാമരൻമാരെയുമെന്നല്ല
ഹിന്ദുമാഹമ്മദൻമാരെയും നീ,
ഇച്ഛാനുരോധേന സൃഷ്ടിച്ചുകൊള്ളുന്നു,
ഉച്ചാവചത്വങ്ങളെന്തു പിന്നെ?
എങ്ങും നിറഞ്ഞ നീ മേവിടുന്നു ദേവ-
മന്ദിരം തന്നിലും പള്ളിയിലും
നിൻമഹിമാനമറിഞ്ഞോർ നമിച്ചിടും
ചിൻമയരൂപിയാം നിൻെറ മുമ്പിൽ,
ഭൂവിലും ദ്യോവിലും മാത്രമല്ലീരേഴു
പാരിലുമാഴിപ്പരപ്പതിലും
എങ്ങുതാൻ ജീവസ്ഫുലിംഗം ലസിച്ചിടു-
മങ്ങു ഞാൻ കാണ്മു നിൻ സ്പന്ദനങ്ങൾ.

പാട്ടുകേട്ട് ശ്രീരാമകൃഷ്ണൻ വികാരതരളിതനായി. അദ്ദേഹം പറഞ്ഞു: 'ആഹാ! നീ താൻ മമ സർവ്വസ്വം! ആഹാ! ആഹാ!'

സംഗീതം അവസാനിച്ചു. മണി ആറടിച്ചു. ശ്രീരാമകൃഷ്ണൻ മൂളിമരച്ചുവട്ടിലേക്കു പോയി; കൂടെ മാസ്റ്ററും. ശ്രീരാമകൃഷ്ണൻ ചിരിച്ച് വർത്തമാനം പറഞ്ഞുകൊണ്ടു പോകുന്നു. പെട്ടെന്നു മാസ്റ്ററോടു ചോദിച്ചു: 'നിങ്ങളാരും ഒന്നും കഴിക്കാത്തതെന്താണ്? അവരും ഒന്നും കഴിച്ചില്ലല്ലൊ?' ഭക്തന്മാർക്ക് പ്രസാദം കൊടുക്കുന്നതിനെക്കുറിച്ച് ഗുരുദേവൻ ഉത്കണ്ഠിതനായി.

(നരേന്ദ്രനും ശ്രീരാമകൃഷ്ണദേവനും)

ഇന്നു സന്ധ്യയ്ക്കുശേഷം ശ്രീരാമകൃഷ്ണൻ കല്ക്കത്തക്കു പോകാൻ വെച്ചിട്ടുണ്ട്. മൂളിമരച്ചുവട്ടിൽനിന്നു മടങ്ങുമ്പോൾ അദ്ദേഹം മാസ്റ്ററോടു പറഞ്ഞു, 'ആരുടെ വണ്ടിയിലാണാവോ പോവാനൊക്കുക എന്നറിഞ്ഞില്ല.'

നേരം അന്തിയായി. ശ്രീരാമകൃഷ്ണൻെറ മുറിയിൽ വിളക്കുകൊളുത്തി; ധൂപം പുകച്ചു. അമ്പലങ്ങളിലെല്ലാം വേലക്കാരൻ വിളക്കു വെച്ചു. സംഗീതശാലയിൽ വാദ്യമേളങ്ങൾ മുഴങ്ങുന്നു. ഇനിയിപ്പോൾ ദ്വാദശശിവക്ഷേത്രങ്ങളിലും വിഷ്ണുക്ഷേത്രത്തിലും കാളീകോവിലിലും ദീപാരാധന നടക്കും.

ചെറിയ കട്ടിലിൽ ഇരുന്ന് ദേവീദേവന്മാരുടെ തിരുനാമങ്ങൾ കീർത്തിച്ചശേഷം ശ്രീരാമകൃഷ്ണദേവൻ ദേവിയെ ധ്യാനിക്കുന്നു. ദീപാരാധന കഴിഞ്ഞു. അല്പം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. ഇടയ്ക്കിടെ ഭക്തന്മാരോടു സംസാരിച്ചു. കല്ക്കത്തയ്ക്കു പോകുന്ന കാര്യത്തെക്കുറിച്ച് മാസ്റ്ററുമായി ആലോചിച്ചു.

ആ സമയത്ത് നരേന്ദ്രൻ വന്നുചേർന്നു. കൂടെ ശരത്തും ഒന്നുരണ്ടു ചെറുപ്പക്കാരുമുണ്ട്. അവർ വന്ന് ഗുരുദേവനെ നമസ്കരിച്ചു.

നരേന്ദ്രനെ കണ്ട് ശ്രീരാമകൃഷ്ണൻെറ സ്നേഹം കരകവിഞ്ഞു. കൊച്ചുകിടാങ്ങളെ താലോലിക്കുംപോലെ ശ്രീരാമകൃഷ്ണൻ നരേന്ദ്രൻെറ കവിളിൽ തലോടിക്കൊണ്ടു ചോദിച്ചു: 'ഓ നീ വന്നോ?'

ശ്രീരാമകൃഷ്ണൻ മുറിയ്ക്കകത്തു പടിഞ്ഞാറോട്ടും നോക്കി

നില്ക്കുന്നു. നരേന്ദ്രനും മറ്റു ചെറുപ്പക്കാരും അദ്ദേഹത്തെ നമസ്കരിച്ച് അദ്ദേഹത്തിൻെറ മുമ്പിൽ കിഴക്കോട്ടും തിരിഞ്ഞു സംസാരിച്ചുകൊണ്ടിരിക്കുന്നു. ഗുരുദേവൻ മാസ്റ്ററുടെ നേർക്ക് തിരിഞ്ഞു ചോദിച്ചു: 'നരേന്ദ്രൻ വന്നിരിക്കുന്നു. ഇനിയെങ്ങനെ യാണ് പോകുന്നത്? ഞാൻ ആളു പറഞ്ഞയച്ചു നരേന്ദ്രനെ വരുത്തി യതാണ്. ഇനി പോകുന്നതു ശരിയാണോ? നീയെന്തു പറയുന്നു?'

മാസ്റ്റർ: അവിടുത്തെ ഇഷ്ടംപോലെ. എന്നാൽ ഇന്നു വേണ്ട.

ശ്രീരാമ: ശരി, നാളെ പോകാം. വഞ്ചിയിലോ വണ്ടിയിലോ പോകാം. (മറ്റു ഭക്തന്മാരോട്) നേരം വൈകി. എന്നാൽ നിങ്ങളൊ ക്കെ പോയിവരിൻ.

ഭക്തന്മാരേവരും ഓരോരുത്തരായി നമസ്കരിച്ച് യാത്ര പറഞ്ഞു.



# നാല്പതാം ഭാഗം

## ബലരാമമന്ദിരത്തിൽ രഥയാത്ര

### അദ്ധ്യായം ഒന്ന്

1885 ജൂലായ് 13, തിങ്കളാഴ്ച

**പൂർണ്ണൻ, കൊച്ചുനരൻ, ഗോപാലൻെറ അമ്മ**

ശ്രീരാമകൃഷ്ണൻ ബലരാമൻെറ ഗൃഹത്തിൽ സ്വീകരണമുറിയിൽ ഇരിക്കുന്നു. ആഷാഢമാസത്തിലെ ശുക്ലപ്രതിപദം, നേരം ഒമ്പതു മണി. നാളെ രഥയാത്ര. രഥോത്സവത്തിൽ പങ്കുകൊള്ളാനായി ബലരാമൻ ശ്രീരാമകൃഷ്ണനെ ക്ഷണിച്ചുകൊണ്ടുവന്നിരിക്കുകയാണ്. ബലരാമൻെറ വീട്ടിൽ നിത്യവും *ശ്രീ ജഗന്നാഥവിഗ്രഹം വെച്ച് പൂജ നടത്തുന്നുണ്ട്. ഒരു ചെറിയ രഥവും ഉണ്ട്. രഥയാത്രാദിവസം ഇത് പുറത്തെ വരാന്തയിൽക്കൂടി വലിക്കും.

ശ്രീരാമകൃഷ്ണൻ മാസ്റ്ററുമായി വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുന്നു. സമീപത്ത് നാരായണൻ, തേജചന്ദ്രൻ, ബലരാമൻ, മറ്റു ചില ഭക്തന്മാരും. ശ്രീരാമകൃഷ്ണൻ പൂർണ്ണനെക്കുറിച്ചായിരുന്നു സംസാരിച്ചിരുന്നത്. പൂർണ്ണൻ പതിനഞ്ചുവയസ്സുള്ള ഒരു ബാലൻ. അയാളെ കാണാൻ ശ്രീരാമകൃഷ്ണൻ വ്യാകുലനായിരിക്കുന്നു.

ശ്രീരാമ: (മാസ്റ്ററോട്) ആട്ടെ, അവൻ ഏതു വഴിക്കാണ് എന്നെ കാണാൻ വരുക? നീ ദ്വിജനേയും പൂർണ്ണനേയും തമ്മിൽ പരിചയപ്പെടുത്തിക്കൊടുക്കൂ.

ഒരേ പ്രായവും മനോഗതിയും ഉള്ള ആളുകളെ തമ്മിൽ ഞാൻ ചേർക്കുന്നു. അതിനു ഉദ്ദേശമുണ്ട്. അങ്ങനെ ഇരുവർക്കും പുരോഗതിയുണ്ടാകുന്നു. പൂർണ്ണന് ഈശ്വരനോടുള്ള അനുരാഗം നീ കണ്ടിട്ടില്ലേ?

---

* പുരിയിൽ പൂജിക്കപ്പെടുന്ന ശ്രീകൃഷ്ണമൂർത്തിയുടെ പേര്

മാസ്റ്റർ: ഉവ്വ്, ഞാനൊരു ദിവസം ട്രാമിൽ പോവുകയായിരുന്നു. മട്ടപ്പാവിൽനിന്നും എന്നെക്കണ്ട് വഴിയിലേക്കു ഓടിവന്നു. എന്നിട്ട് വലിയ ആവേശത്തോടുകൂടി അവിടെ വെച്ചുതന്നെ നമസ്കരിച്ചു.

ശ്രീരാമ: (നിറമിഴിയോടെ) ആഹാ! ആഹാ! അവന് പരമലക്ഷ്യം കണ്ടെത്താനുള്ള സമ്പർക്കം ഉണ്ടാക്കിക്കൊടുത്തത് നീയായതുകൊണ്ടാണ് അങ്ങനെ ചെയ്തത്. ഈശ്വരലാഭത്തിനുവേണ്ടി വ്യാകുലതയില്ലെങ്കിൽ ഇങ്ങനെ ചെയ്കയില്ല.

ഈ മൂന്നുപേർക്ക് പുരുഷഭാവമുണ്ട്; നരേന്ദ്രൻ, കൊച്ചുനരൻ, പൂർണ്ണൻ, ഇവർക്ക്, ഭവനാഥൻ അങ്ങനെയല്ല. അവന് സ്ത്രീസ്വഭാവമാണ്.

പൂർണ്ണൻെറ ഇപ്പോഴത്തെ നിലയ്ക്കു ഒന്നുകിൽ അടുത്തുതന്നെ ദേഹം വെടിയും - ഈശ്വരലാഭം സാധിച്ചുകഴിഞ്ഞു, പിന്നെ ദേഹമെന്തിന്! - അല്ലെങ്കിൽ കുറച്ചു ദിവസത്തിനകം അവൻെറ അന്തസ്സത്ത തട്ടിമുട്ടി പുറത്തു ചാടും.

അവന് ദൈവസ്വഭാവമുണ്ട്. ദേവതയുടെ പ്രകൃതം. അതുകൊണ്ട് ലോകഭയം കുറയും. അവൻെറ കഴുത്തിൽ മാല അണിയിക്കുകയോ, ദേഹത്തു ചന്ദനം പൂശുകയോ, മുമ്പിൽ ധൂപം പുകയ്ക്കുകയോ ചെയ്താൽ അവന് സമാധിയുണ്ടാകുന്നു. അപ്പോളവൻ വ്യക്തമായും അറിയുന്നു, തന്നുള്ളിൽ നാരായണൻ വാഴുന്നു എന്ന്, നാരായണനാണ് ദേഹം ധരിച്ചു വന്നിരിക്കുന്നത് എന്ന്. അതിനെക്കുറിച്ച് എനിക്കറിവു കിട്ടിയിരിക്കുന്നു.

(പൂർവ്വകഥ - സുലക്ഷണയായ ബ്രാഹ്മണിയുടെ
സമാധി - ദേവി, രണജിത്തിൻെറ മകൾ)

ശ്രീരാമ: ദക്ഷിണേശ്വരത്തുവെച്ച് എനിക്കീ അവസ്ഥ ഉണ്ടായി. കുറച്ചുദിവസം കഴിഞ്ഞപ്പോൾ അവിടെ സത്കുലജാതയായ ഒരു ബ്രാഹ്മണി വന്നു. വളരെ ശുഭലക്ഷണങ്ങളുള്ള ഒരു സ്ത്രീ. ഒരു മാല കഴുത്തിൽ ചാർത്തുകയും മുമ്പിൽ ധൂപം പുകയ്ക്കുകയും ചെയ്തപ്പോഴേയ്ക്കും അവർ സമാധിമഗ്നയായി. അല്പം കഴിഞ്ഞ് അവർ ആനന്ദവിവശയായി. കണ്ണുനീർ ഒഴുകാൻ തുടങ്ങി. ഞാനപ്പോൾ പ്രണമിച്ചുകൊണ്ടു ചോദിച്ചു. 'അമ്മേ, ഞാൻ ലക്ഷ്യം പ്രാപിക്കുമോ?' 'ഉവ്വ്' എന്നവർ പറഞ്ഞു.

എനിക്ക് പൂർണ്ണനെ ഒന്നുകൂടി കാണണമല്ലോ അവനെ കാണാൻ എന്താണ് വഴി? അവനൊരു 'കല'യാണെന്നു തോന്നുന്നു. എന്തൊരാശ്ചര്യം! കേവലം അംശമല്ല. പിന്നെയോ, കല. എന്തു സമർത്ഥൻ! പഠിക്കാനും ബഹുമിടുക്കൻ! അപ്പോൾ എൻെറ ഊഹം ശരിയായി.

തപസ്സിൻെറ ശക്തികൊണ്ട് ഭഗവാൻ പുത്രനായി പിറക്കുന്നു. കാമാർപുക്കൂരിലേക്ക് പോകുന്ന വഴിക്കാണ് രണജിത്‌രായരുടെ തടാകം. രണജിത്‌രായരുടെ ഗൃഹത്തിൽ ഭഗവതി പുത്രിയായി പിറന്നു. ഇപ്പോഴും മീനമാസത്തിൽ ഈ ദിവ്യപുത്രിയുടെ സ്മരണയ്ക്കു ഒരുത്സവം നടന്നുവരുന്നു. എനിക്ക് അവിടെ പോകാൻ വലിയ ആഗ്രഹം ഉണ്ട് - എന്നാലിപ്പോഴില്ല.

രണജിത്‌രായർ ആ നാട്ടിലെ ജന്മിയായിരുന്നു. തൻെറ തപസ്സിൻെറ ബലംകൊണ്ട് അദ്ദേഹത്തിന് ദേവിയെ പുത്രിയായി ലഭിച്ചു. അദ്ദേഹത്തിനു മകളെ വലിയ വാത്സല്യമായിരുന്നു. മകൾക്ക് അച്ഛനോടും വലിയ സ്നേഹം. സ്നേഹാധിക്യംകൊണ്ട് അവൾ അച്ഛനെ വിട്ടുപിരിയാറില്ല. ഒരു ദിവസം രായർ വസ്തുസംബന്ധമായ കാര്യങ്ങൾ നോക്കിക്കൊണ്ടിരിക്കുകയായിരുന്നു; ജോലിത്തിരക്ക്. മകൾ അടുത്തുചെന്ന്, 'അച്ഛാ, ഇതെന്താണ്? അതെന്താണ്?' എന്നിങ്ങനെ ഓരോന്നു ചോദിച്ചുകൊണ്ടിരുന്നു. അച്ഛൻ വളരെ വാത്സല്യത്തോടെ പറഞ്ഞു, 'ഓമലേ, ഇത്തിരി അടങ്ങിയിരിക്കൂ, എനിക്ക് വളരെ ജോലിയുണ്ട്.' എന്തു പറഞ്ഞിട്ടും കുട്ടി വിടുകയില്ല. മടുത്തു അച്ഛൻ. 'നീ ഇവിടെനിന്നു കടന്നുപോ,' എന്ന് ഓർക്കാതെ പറഞ്ഞു പോയി. ദേവി ഉടനെ അതൊരു കാരണമാക്കി വീട്ടിൽനിന്നും ഇറങ്ങിപ്പോയി, ആ സമയത്ത് വഴിയെ ഒരു ശംഖുവളവില്പനക്കാരൻ പൊയ്ക്കൊണ്ടിരുന്നു. അവനെ വിളിച്ച് രണ്ടു വള മേടിച്ച് അവൾ കൈയിലിട്ടു. വളയുടെ വില ചോദിച്ചപ്പോൾ, വീട്ടിൽ ഇന്ന മൂലയ്ക്കു ഒരു പെട്ടിയ്ക്കുള്ളിൽ പണമിരിപ്പുണ്ട്, എടുത്തോളു, എന്നു പറഞ്ഞു. ഇതും പറഞ്ഞ് അവൾ അവിടെനിന്നും പോയി; പിന്നെയാരും കണ്ടില്ല. അപ്പോഴേയ്ക്കും വളക്കാരൻ വീട്ടിലെത്തി വളയുടെ വില ആവശ്യപ്പെട്ടു. കുട്ടിയെ വീട്ടിലെങ്ങും കാണാഞ്ഞ് എല്ലാവരും തിരയാൻ തുടങ്ങി. മകളെ തേടി കണ്ടുപിടിക്കാൻ രണജിത്‌രായാർ എല്ലാ വഴിക്കും ആളയച്ചു. വളക്കാരനു കൊടുക്കാനുള്ള പണം പറഞ്ഞ പ്രകാരം ആ പെട്ടിയിൽതന്നെ കണ്ടു. രണജിത്‌രായൻ

കരഞ്ഞു കുഴഞ്ഞു കറങ്ങി നടക്കുമ്പോൾ, തടാകത്തിലെന്തോ കാണാനുണ്ട് എന്ന് നാട്ടുകാർ ഓടി വന്നു പറഞ്ഞു. എല്ലാവരും ഓടി പൊയ്കയുടെ തീരത്തെത്തി നോക്കിയപ്പോൾ വളകളിട്ട ഒരു കൈയ് ജലത്തിനുമീതെ വീശുന്നതായി കാണായി. അല്പം കഴിഞ്ഞ് അതും കാണാതായി.; ഇപ്പോഴും ആ മേള സമയത്ത് ആളുകൾ ആ കുട്ടിയെ ഭഗവതിയായി ആണ്ടുതോറും ആരാധിക്കുന്നു. മീനമാസത്തിലെ കൃഷ്ണത്രയോദശി ദിവസം. (മാസ്റ്ററോട്) ഇതൊക്കെ വാസ്തവമാണ്.

മാസ്റ്റർ: അതെ.

ശ്രീരാമ: നരേന്ദ്രനും ഇപ്പോൾ ഇതൊക്കെ വിശ്വസിക്കുന്നു. പൂർണ്ണൻ വിഷ്ണുവിൻെറ അംശത്തോടുകൂടിയാണ് ജനിച്ചിരിക്കുന്നത്. വില്വപത്രംകൊണ്ടു ഞാനവനെ മനസാ പൂജിച്ചു. പൂജ സ്വീകരിച്ചില്ല. പിന്നെ തുളസിയും ചന്ദനവും കൊണ്ടർച്ചിച്ചു. അപ്പോൾ സ്വീകരിച്ചു. ഈശ്വരൻ നാനാരൂപത്തിൽ ദർശനമരുളുന്നു; ചിലപ്പോൾ നരരൂപേണ; ചിലപ്പോൾ ചിന്മയമായ ദിവ്യരൂപങ്ങളിൽക്കൂടി. ഈശ്വരൂപങ്ങളിൽ വിശ്വസിക്കണം. നീയെന്തു പറയുന്നു?

മാസ്റ്റർ: അതെ, വേണം.

(ഗോപാലമാതാവിൻെറ മാതൃഭാവവും രൂപദർശനവും)

ശ്രീരാമ: കാമാർഹാട്ടിയിലെ ബ്രാഹ്മണി[1] എന്തൊക്കെ ദർശനങ്ങൾ കാണുന്നു! അവർ ഒറ്റയ്ക്കു ഗംഗയുടെ കരയ്ക്കു ഒരു തോട്ടത്തിൽ പാർക്കുന്നു. നാമം ജപിക്കുന്നു. ഗോപാലൻ[2] അവരുടെ ഒപ്പം കിടന്നുറങ്ങുന്നു. (ഇതുപറയുമ്പോൾ ഗുരുദേവൻ ഒന്നു ഞെട്ടി.) സങ്കല്പമൊന്നുമല്ല, യഥാർത്ഥത്തിൽ ഗോപാലൻെറ കൈയ് ചുവന്നിരിക്കുന്നത് അവർ കണ്ടു. അവൻ അവരുടെകൂടെ അങ്ങുമിങ്ങും സഞ്ചരിക്കുന്നു; അവരുടെ അമ്മിഞ്ഞ കുടിക്കുന്നു; അവർ തമ്മിൽ വർത്തമാനം പറയുന്നു. നരേന്ദ്രൻ ഈ കഥ കേട്ടപ്പോൾ കരഞ്ഞുപോയി! ഞാനും ആദ്യമൊക്കെ പല ദർശനങ്ങളും കണ്ടിരുന്നു; എന്നാലിപ്പോൾ ഭാവാവസ്ഥയിൽ അത്ര ദർശനങ്ങളൊന്നുമില്ല. ഇപ്പോളെൻെറ സ്ത്രീഭാവം കുറഞ്ഞുവരുന്നു. ഇപ്പോൾ ആൺകുട്ടിയുടെ ഭാവം തോന്നുന്നു. അതിനാൽ ആവേശം അധികവും അകത്താണ്; പുറമെ അത്രയൊന്നും പ്രകാശിപ്പിക്കുന്നില്ല.

1. ഗോപാലമാതാവ് എന്നറിയപ്പെടുന്ന ഒരു ഭക്ത 2. ഉണ്ണിക്കണ്ണൻ.

കൊച്ചുനരന് പുരുഷഭാവമാണ്. അതുകൊണ്ട് ധ്യാനാവസ്ഥയിൽ അവന്റെ മനസ്സ് ഇഷ്ടദേവതയിൽ ലയിക്കുന്നു. ഭാവാദികൾ പ്രകാശിപ്പിക്കുന്നില്ല. നിത്യഗോപാലന് പ്രകൃതിഭാവമാണ്. അതു കൊണ്ട് കുഴഞ്ഞുമറിയുന്നു; ഭാവാവേശത്തിൽ അവന്റെ ദേഹം തുടുക്കുന്നു.

(കാമിനീകാഞ്ചനത്യാഗവും പൂർണ്ണപ്രഭൃതികളും. വിനോദൻ, ദ്വിജൻ, താരകൻ, മോഹിതൻ, തേജചന്ദ്രൻ, നാരായണൻ, ബലരാമൻ, അതുലൻ.)

ശ്രീരാമ: (മാസ്റ്ററോട്) കേട്ടോ, ആളുകൾ എൺമണി എണ്മണിയായിട്ടാണ് ത്യാഗം ശീലിക്കുന്നത്; എന്നാൽ ഈ ചെറുപ്പക്കാരുടെ നില കണ്ടോ!

വിനോദൻ പറഞ്ഞു, 'ഭാര്യയുടെ കൂടെ കിടക്കണം; മനസ്സിനതു കൊണ്ടു വലിയ വിഷമം.' ഇതു ധരിച്ചോളൂ, ഭാര്യയുമായി സംഗം ചെയ്താലുമില്ലെങ്കിലും ഭാര്യയുമൊന്നിച്ചു കിടക്കുന്നത് ഒരു സാധകനു ദോഷകരമാണ്, ദേഹം തമ്മിൽ കൂട്ടി മുട്ടും, ചൂടു തട്ടും.

എന്താണ് ദ്വിജന്റെ നില! എന്റെ മുമ്പിലെത്തിയാൽ ദേഹവും ആട്ടികൊണ്ടു എന്നെത്തന്നെ നോക്കിക്കൊണ്ടിരിക്കും. അതു നിസ്സാരകാര്യമാണോ? മനസ്സു മുഴുവൻ ഒരുമിച്ചുചേർത്ത് എന്നെത്തന്നെ നിനച്ചാൽ സകലതും സാധിക്കും.

(ശ്രീരാമകൃഷ്ണദേവൻ അവതാരപുരുഷനോ)

ശ്രീരാമ: ഞാനാരെന്നോ? ഞാൻ യന്ത്രം, അദ്ദേഹം യന്ത്രി. ഇതിനുള്ളിൽ (എന്നുള്ളിൽ) ഈശ്വരന്റെ സത്തയാണുള്ളത്, അതിനാലാണ് ഇത്രയേറെ ജനങ്ങൾക്ക് ഇതിനോട് ആകർഷണം വർദ്ധിച്ചുവരുന്നത്. ഒന്നു തൊട്ടാൽ ആളുകളുടെ ചൈതന്യം ഉണരും! ഈ വലി, ഈ ആകർഷണം, ഈശ്വരന്റെ ആകർഷണമാകുന്നു, വേറാരുടെയുമല്ല.

ബെൽഘറിയയിലെ താരകൻ ദക്ഷിണേശ്വരത്തുനിന്ന് വീട്ടിലേക്കു മടങ്ങുകയായിരുന്നു. ഇതിനുള്ളിൽനിന്ന് അഗ്നിശിഖപോലെ ജ്വലിച്ചുകൊണ്ടൊന്ന് പുറത്തുവന്ന് അവന്റെ പിന്നാലെ പോകുന്നതു ഞാൻ കണ്ടു. കുറച്ചുദിവസം കഴിഞ്ഞ് താരകൻ പിന്നെയും ദക്ഷിണേശ്വരത്തു വന്നു. അപ്പോൾ സമാധിസ്ഥനായിട്ട്, ഇതിനുള്ളിൽ വാഴുന്ന ആൾ അവന്റെ മാറത്തു കാലുവെച്ചു.

ആട്ടെ, ഇതുമാതിരിയുള്ള ചെറുപ്പക്കാർ ഇനി വേറെയുമുണ്ടോ?

മാസ്റ്റർ: മോഹിതൻ കൊള്ളാം. അങ്ങയെ കാണാൻ ഒന്നുരണ്ടു പ്രാവശ്യം വന്നിരുന്നു. രണ്ടു പരീക്ഷ ജയിക്കാൻ വേണ്ടത്ര പുസ്തകങ്ങൾ വായിക്കുന്നു; അതേസമയം ഈശ്വരനിൽ വലിയ അനുരാഗവുമുണ്ട്.

ശ്രീരാമ: അതു ശരിയായിരിക്കും. പക്ഷേ അത്ര ഉയർന്ന നിലയിൽ പെട്ടവനല്ല. ശരീരലക്ഷണം അത്ര നല്ലതല്ല. കൂർത്തമുഖം. എന്നാലീ ചെറുപ്പക്കാർ ഉയർന്ന തലത്തിൽപ്പെട്ടവരാണ്.

ശരീരമെടുത്താലേ മഹാപ്രയാസമാണ്. ഇനി വല്ല ശാപമോ മറ്റോ കിട്ടിയാൽ ഏഴു ജന്മം ജനിക്കുകയും വേണം. വളരെ സൂക്ഷിച്ചിരിക്കണം. അല്പമെങ്കിലും വാസനയിരുന്നാൽ ശരീരം സ്വീകരിക്കേണ്ടതായിവരും.

ഒരു ഭക്തൻ: ദേഹമെടുത്തു വരുന്ന അവതാരപുരുഷന്മാരുടെ വാസനയെന്താണ്?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എൻെറ വാസനകളെല്ലാം പോയില്ലെന്നു കാണുന്നല്ലോ. ഒരിക്കലൊരു സാധുവിൻെറ സാൽവ കണ്ടപ്പോൾ എനിക്കും അത്തരമൊന്നു പുതയ്ക്കണമെന്നു തോന്നി. ആ ആശ ഇപ്പോഴുമുണ്ട്. അതിനായിട്ടിനിയും വരേണ്ടതായ്‌വരുമോ എന്നറിഞ്ഞില്ല.

ബലരാമൻ: (ചിരിച്ചുകൊണ്ട്) ഒരു സാൽവ്വേയ്ക്കുവേണ്ടി അങ്ങയ്ക്കിനിയൊരു ജന്മമോ? (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഒരു സത്കാമന വെച്ചുകൊണ്ടിരിക്കണം, അതിനെ ചിന്തിച്ചുകൊണ്ട് ദേഹം ത്യജിക്കാൻ. സാധുക്കൾ സന്ദർശിക്കാറുള്ള നാലു ധാമങ്ങളുണ്ട്*; അവർ മൂന്നെണ്ണം സന്ദർശിക്കും, ഒന്നു ബാക്കിവെയ്ക്കും. പലരും ജഗന്നാഥക്ഷേത്രമായ പുരി ബാക്കിവെയ്ക്കും. അങ്ങനെയായാൽ ജഗന്നാഥനെ നിനച്ചുകൊണ്ട് അവർക്കു ദേഹത്യാഗം ചെയ്യാം.

കാവിയുടുത്ത ഒരാൾ മുറിയിൽ പ്രവേശിച്ച് ശ്രീരാമകൃഷ്ണനെ അഭിവാദനം ചെയ്തു. അയാൾ രഹസ്യമായിട്ട് ശ്രീരാമകൃഷ്ണനെ നിന്ദിച്ചിരുന്നു; അതുകൊണ്ട് ബലരാമൻ ചിരിച്ചു. ശ്രീരാമകൃഷ്ണൻ

* രാമേശ്വരം, ദ്വാരക, ബദരി, പുരി

പരചിത്തജ്ഞാനിയാണ്. അദ്ദേഹം ബലരാമനോട് പറഞ്ഞു: 'സാര മില്ല, ഞാനൊരു കപടനാണെന്ന് അയാൾ പറഞ്ഞോട്ടെ.'

(തേജചന്ദ്രൻെറ സംസാരത്യാഗത്തെക്കുറിച്ചുള്ള പ്രസ്താവം)
ശ്രീരാമകൃഷ്ണൻ തേജചന്ദ്രനുമായി സംസാരിക്കുന്നു.

ശ്രീരാമ: (തേജചന്ദ്രനോട്) നിനക്ക് ഞാൻ എത്ര തവണ ആളയച്ചു! എന്താണ് നീ വരാത്തത്? ആട്ടെ, നീ ധ്യാനവും ജപവും നടത്തിയാൽ എനിക്കു സന്തോഷമാകും. നിന്നെ ഞാൻ എൻെറ സ്വന്തമായിട്ടാണ് കരുതുന്നത്. അതുകൊണ്ടാണ് നിനക്കാളായക്കുന്നത്.

തേജചന്ദ്രൻ: അതെ, എനിക്ക് ആപ്പീസിൽ പോകേണ്ടതുണ്ട്. വല്ലാത്ത ജോലിത്തിരക്ക്.

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) അദ്ദേഹത്തിൻെറ വീട്ടിലൊരു കല്യാണമുണ്ടായിരുന്നു; അതിനു പത്തുദിവസം ആപ്പീസിൽ നിന്നും അവധിയെടുത്തു.

ശ്രീരാമ: എന്നിട്ട്! നേരമില്ല! നേരമില്ല! സംസാരം ഉപേക്ഷിക്കാൻ പോവുകയാണെന്ന് നീയിപ്പോൾത്തന്നെ പറഞ്ഞതല്ലേ ഉള്ളു.

നാരായണൻ: ഈ സംസാരം ഒരു മരുകാന്താരമാണെന്നു മാസ്റ്റർ മഹാശയൻ ഒരു ദിവസം ഞങ്ങളോടു പറഞ്ഞു.

ശ്രീരാമ: (മാസ്റ്ററോട്) നീ ആ കഥ ഇവർക്കൊന്നു പറഞ്ഞു കൊടുക്കൂ. ഇവർക്കതുകൊണ്ടു പ്രയോജനമുണ്ടാക്കും. ശിഷ്യൻ മരുന്നു കഴിച്ച് ബോധംകെട്ട ആ കഥ. ഈ ഗുളിക ആരെങ്കിലും കഴിച്ചാൽ ഇയാളുടെ പ്രാണൻ വീണ്ടുകിട്ടും എന്ന് ഗുരുവന്നു പറഞ്ഞു. ഇയാൾ ജീവിക്കും, പക്ഷേ ഗുളിക കഴിക്കുന്ന ആൾ മരിച്ചുപോകും.

പിന്നെ അതും പറയൂ - കൈയും കാലും വളച്ചു പിരിച്ചു മരിച്ചതായി ഭാവിച്ച ആളുടെ കഥ - ഭാര്യയും മക്കളും തൻെറ വളരെ സ്വന്തമെന്നു കരുതിയിരുന്ന ഹഠയോഗിയുടെ കഥ.

ഉച്ച സമയം. ജഗന്നാഥസ്വാമിയുടെ പ്രസാദം ശ്രീരാമകൃഷ്ണൻ കഴിച്ചു. ബലരാമൻെറ വീട്ടിൽ ജഗന്നാഥദേവൻെറ ആരാധനയുണ്ട്. അതിനാൽ, 'ബലരാമൻെറ ഗൃഹത്തിലെ അന്നം ശുദ്ധമാകുന്നു.' എന്ന് ഗുരുദേവൻ പറയാറുണ്ട്. ആഹാരത്തിനുശേഷം കുറച്ചു വിശ്രമിച്ചു.

വൈകുന്നേരമായി. ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് ബലരാമൻെറ സ്വീകരണമുറിയിൽ ഇരിക്കുന്നു. കർത്താഭജസംഘത്തിലെ ചന്ദ്രബാബുവും, നേരമ്പോക്കുകാരനായ ഒരു ബ്രാഹ്മണനും ഉണ്ട്. ബ്രാഹ്മണൻ ഒരുതരം വിദൂഷകനാണ്. അദ്ദേഹം ഓരോന്നു പറയും, എല്ലാവരെയും ചിരിപ്പിക്കും.

ശ്രീരാമകൃഷ്ണൻ കർത്താഭജസംഘക്കാരെക്കുറിച്ച് പലതും - രൂപം, സ്വരൂപം, രജസ്സ്, ബീജം, പാചകരീതി ഇങ്ങനെ പലതും - പറഞ്ഞു.

(ഗുരുദേവൻെറ ഭാവാവസ്ഥ - ശ്രീ അതുലനും തേജചന്ദ്രൻെറ സഹോദരനും)

ആറുമണി സമയം. ഗീരീശൻെറ സഹോദരൻ അതുലനും തേജചന്ദ്രൻെറ സഹോദരനും വന്നുചേർന്നു. ശ്രീരാമകൃഷ്ണൻ ഭാവസമാധിയിലാണ്. അല്പം കഴിഞ്ഞ് ഭാവാവസ്ഥയിൽത്തന്നെ പറഞ്ഞു: 'ചൈതന്യത്തെ ധ്യാനിച്ച് അചേതനമായിപ്പോകുമോ? ഈശ്വരനെ ധ്യാനിച്ച് ആരെങ്കിലും ഭ്രാന്തനാകുമോ? അദ്ദേഹം ബോധസ്വരൂപൻ, നിത്യൻ, ശുദ്ധൻ, ബോധരൂപൻ!

അധികം ഈശ്വരധ്യാനം ചെയ്തിട്ട് ശ്രീരാമകൃഷ്ണൻെറ തല തിരിഞ്ഞുപോയി എന്ന് കൂടിയിരുന്നവരിൽ ആരെങ്കിലും വിചാരിച്ചിരുന്നുവോ ആവോ?

(മുന്നോട്ടു പോവൂ. കൃഷ്ണധനൻെറ നാടൻ നേരമ്പോക്ക്)

ശ്രീരാമകൃഷ്ണൻ, കൃഷ്ണധനൻ എന്നു പേരായ ആ നേരമ്പോക്കുകാരൻ ബ്രാഹ്മണനോടു പറഞ്ഞു: 'വെറും നിസ്സാരങ്ങളായ ലൗകികവിഷയങ്ങളെക്കുറിച്ചു രാപകൽ നാടൻനേരംപോക്കുകളും പറഞ്ഞ് നിങ്ങൾ സമയം കളയുന്നതെന്തിനാണ്? മനസ്സ് ഈശ്വരൻെറ നേർക്കു തിരിച്ചുവിടുക. ഉപ്പിൻെറ വില കണക്കാക്കാൻ കഴിയുന്ന ആൾക്ക് കല്ക്കണ്ടത്തിൻെറ വില കണക്കാക്കാനും കഴിയും.'

കൃഷ്ണധനൻ: (ചിരിച്ചുകൊണ്ട്) അവിടുന്നാകർഷിച്ചെടുത്താലും.

ശ്രീരാമ: ഞാനെന്തു ചെയ്യട്ടെ? എല്ലാം നിൻെറ പ്രയത്നത്തെ ആശ്രയിച്ചാണിരിക്കുന്നത്.

'ഈ മന്ത്രമെടുത്തോ; ഇനി മനം നിന്നുടെ!' ഈ നാടൻ നേര

മ്പോക്കെല്ലാം വെടിഞ്ഞ് ഈശ്വരമാർഗ്ഗത്തിൽ മുന്നേറുക. ആ വഴിക്ക് ഏറിയേറി പോകാം, വേണ്ടതുണ്ട്. ബ്രഹ്മചാരി വിറകു വെട്ടുകാരനോട് മുന്നോട്ടു പോകാൻ പറഞ്ഞു. അവൻ ആദ്യം പോയി ചന്ദനക്കാടു കണ്ടു. പിന്നെയും മുന്നേറി വെള്ളിഖനി കണ്ടു; അതുകഴിഞ്ഞ് സ്വർണ്ണഖനി; പിന്നെ മാണിക്യവും വജ്രവും.

കൃഷ്ണധനൻ: ഈ വഴിക്ക് അവസാനമില്ല!

ശ്രീരാമ: യത്ര ശാന്തിസ്തത്ര തിഷ്ഠ.

പുതിയതായി വന്ന ഒരാളെക്കുറിച്ചു ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'അയാളുടെ ഉള്ളിൽ കഴമ്പൊന്നും കാണാൻ കഴിഞ്ഞില്ല. പേട്ടു തേങ്ങപോലെ.'

സന്ധ്യയായി. മുറിയിൽ വിളക്കുകൊളുത്തി. ശ്രീരാമകൃഷ്ണൻ ജഗന്മാതാവിനെ ധ്യാനിക്കുന്നു, മധുരസ്വരത്തിൽ നാമം ജപിക്കുന്നു. ഭക്തന്മാർ ചുറ്റിനും ഇരിക്കുന്നു. നാളെ രഥയാത്രയാണ്. അതു കൊണ്ട് ശ്രീരാമകൃഷ്ണൻ ഇന്നു രാത്രി ഇവിടെത്തന്നെ താമസി ക്കാനാണുദ്ദേശിക്കുന്നത്.

അകത്തുപോയി അല്പം ലഘുഭക്ഷണം കഴിച്ചിട്ടു ശ്രീരാമകൃഷ്ണൻ സ്വീകരണമുറിയിലേക്കു മടങ്ങിവന്നു. രാത്രി പത്തുമണിയോടടുത്തു. അദ്ദേഹം മാസ്റ്ററോടു പറഞ്ഞു: 'ആ മുറിയിൽനിന്നു (പടിഞ്ഞാറു വശത്തുള്ള ചെറിയ മുറിയിൽനിന്ന്) എന്റെ തോർത്തൊന്ന് എടുത്തുകൊണ്ടുവരൂ.'

ആ ചെറിയ മുറിയിൽ ശ്രീരാമകൃഷ്ണന് കിടക്കാൻവേണ്ട ഏർപ്പാടുകൾ ചെയ്തു. പത്തരമണിയോടുകൂടി അദ്ദേഹം ഉറങ്ങാൻ കിടന്നു. വേനല്ക്കാലം, ഒരു വിശറി കൊണ്ടുവരാൻ അദ്ദേഹം മാസ്റ്ററോടു പറഞ്ഞു. ശിഷ്യനോട് വീശാൻ പറഞ്ഞു. പാതിരായ്ക്കു ഗുരുദേവൻ പതുക്കെയൊന്നുണർന്നു. അദ്ദേഹം മാസ്റ്ററോടു പറഞ്ഞു, 'തണുക്കുന്നു, വീശിയതു മതി.'

# അദ്ധ്യായം രണ്ട്

1885 ജൂലായ് 14, ചൊവ്വാഴ്ച

**രഥയാത്രാദിവസം ബലരാമമന്ദിരത്തിൽ**

ഇന്ന് രഥയാത്രാശുഭദിനം, ചൊവ്വാഴ്ച. ശ്രീരാമകൃഷ്ണൻ വളരെ വെളുപ്പിനേ എഴുന്നേറ്റ് മധുരമായി കീർത്തനം ചൊല്ലാനും നൃത്തം വെയ്ക്കാനും ആരംഭിച്ചു. മാസ്റ്റർ വന്നു നമസ്കരിച്ചു. ക്രമേണ മറ്റു ഭക്തന്മാരും വന്നു നമസ്കരിച്ച് ശ്രീരാമകൃഷ്ണൻെറ സമീപം ഇരുന്നു. അദ്ദേഹം പൂർണ്ണനെക്കുറിച്ച് വല്ലാതെ വ്യാകുലപ്പെട്ടു കൊണ്ടിരുന്നു. മാസ്റ്ററെക്കണ്ട് പൂർണ്ണനെക്കുറിച്ചു ചോദിച്ചു.

ശ്രീരാമ: നീ പൂർണ്ണനെ കണ്ട് എന്തെങ്കിലും വല്ല ഉപദേശവും കൊടുത്തുവോ?

മാസ്റ്റർ: ഉവ്വ്, ചൈതന്യചരിതം വായിക്കാൻ പറഞ്ഞു. അയാൾക്ക് ആവക കഥകളൊക്കെ നന്നായിട്ടറിയാം. 'സത്യം വിടാതെ ജീവിക്കണം' എന്ന് അങ്ങു പറയുന്നതായും പറഞ്ഞു.

ശ്രീരാമ: ആട്ടെ, 'അദ്ദേഹം അവതാരമാകുന്നു' എന്നു എന്നെ ക്കുറിച്ച് നീ പറഞ്ഞപ്പോൾ അവനെന്തു പറഞ്ഞു?

മാസ്റ്റർ: ഞാനയാളോടു പറഞ്ഞു, 'ചൈതന്യദേവനെപ്പോലെ ഒരാളെ കാണണമെന്നുണ്ടെങ്കിൽ എൻെറ കൂടെ വരിക.'

ശ്രീരാമ: പിന്നെയെന്തെങ്കിലും?

മാസ്റ്റർ: അങ്ങയുടെ ആ കഥയും, ആന ഒരു കുളത്തിലിറങ്ങി യാൽ വെള്ളം വല്ലാതെ ഓളം വെട്ടും; അതുപോലെ ചെറിയ 'പാത്ര'ങ്ങളിൽ ആവേശം കവിഞ്ഞൊഴുകും, അതും.

മത്സ്യം വേണ്ടെന്നുവെച്ചതിനെക്കുറിച്ച്, 'എന്തിനാണങ്ങനെ ചെയ്തത്? വീട്ടുകാർ ബഹളം കൂട്ടുമല്ലോ' എന്നു ഞാൻ പറഞ്ഞു.

ശ്രീരാമ: അതു നന്നായി. അവനവൻെറ വികാരങ്ങൾ അവനവ ൻെറ ഉള്ളിൽത്തന്നെ നിർത്തുന്നതാണ് നല്ലത്.

(ശ്രീരാമകൃഷ്ണനും ഭൂകമ്പവും. ജ്ഞാനിക്ക് ദേഹവും ദേഹ നാശവും സമാനം)

സമയം ഏകദേശം ആറരമണി. മാസ്റ്റർ ബലരാമഗൃഹത്തിൽ നിന്ന് ഗംഗാസ്നാനത്തിനു പോവുകയായിരുന്നു. വഴിക്ക് പെട്ടെന്നു ഭൂകമ്പം! അദ്ദേഹം വേഗം തിരിച്ച് ഗുരുദേവൻെറ അടുത്തെത്തി. ഗുരുദേവൻ സ്വീകരണമുറിയിൽ നില്ക്കുന്നു. ഭക്തന്മാർ ചുറ്റിനും നില്പുണ്ട്. അവർ ഭൂകമ്പത്തെക്കുറിച്ചു സംസാരിക്കുന്നു. അത് സാമാന്യം ശക്തിയായ ഭൂമികുലുക്കമായിരുന്നു. ഭക്തന്മാർ പലരും പേടിച്ചുപോയി.

മാസ്റ്റർ: എല്ലാവരും താഴത്തെ നിലയിലേക്കു പോവേണ്ടതായിരുന്നു.

(പൂർവ്വകഥ - ആശ്വിനമാസത്തിലെ കൊടുങ്കാറ്റും ശ്രീരാമകൃഷ്ണനും)

ശ്രീരാമ: നാം പാർക്കുന്ന വീടിൻെറ അവസ്ഥയിതാണ്! എന്നിട്ടും ഇതിനെച്ചൊല്ലി ആളുകൾക്ക് എന്തൊരഹങ്കാരം! (മാസ്റ്ററോട്) *ആശ്വിനത്തിലെ കൊടുങ്കാറ്റ് നിനക്കോർമ്മയുണ്ടോ?

മാസ്റ്റർ: ഉവ്വ്, ഓർമ്മയുണ്ട്. അപ്പോൾ ചെറിയ കുട്ടി, ഒമ്പതോ പത്തോ വയസ്സു കാണും. ആ സമയത്ത് ഒറ്റയ്ക്കു ഒരു മുറിയിലായിരുന്നു. ഞാനപ്പോൾ ദൈവത്തെ വിളിച്ചുകേണു.

മാസ്റ്റർ വിസ്മയം പൂണ്ടു സ്വയം നിനച്ചു: 'ആശ്വിനത്തിലെ കൊടുങ്കാറ്റിനെപ്പറ്റി ഗുരുദേവൻ പെട്ടെന്നു ചോദിക്കാൻ കാരണമെന്താണ്? ഞാൻ മുറിയിൽ അന്ന് ഒറ്റയ്ക്കിരുന്ന് കണ്ണുനീരോടെ വ്യാകുലതയോടെ ഈശ്വരനോടു പ്രാർത്ഥിച്ചതൊക്കെ ഗുരുദേവന് അറിയാമെന്നോ? എന്നെ ഓർമ്മിച്ചുവെച്ചിരിക്കുന്നുവെന്നോ? ഞാൻ ജനിച്ചതുമുതൽ ഗുരുരൂപത്തിൽ എന്നെ കാത്തരുളുന്നുവെന്നോ?'

ശ്രീരാമ: ദക്ഷിണേശ്വരത്ത് അന്ന് വളരെ വൈകിയപ്പോഴാണ് കൊടുങ്കാറ്റടിച്ചത്. എന്നിരുന്നാലും ഒരു പ്രകാരത്തിൽ അത്താഴം കാലമാക്കി. മരങ്ങളൊക്കെ മറിഞ്ഞുവീണു. കണ്ടില്ലേ, മനുഷ്യർ പാർക്കുന്ന വീടിൻെറ അവസ്ഥ!

എന്നാൽ പൂർണ്ണജ്ഞാനം ഉണ്ടായ്ക്കഴിഞ്ഞാൽ മരിക്കുന്നതും കൊല്ലുന്നതും ഒന്നുപോലെതോന്നും. രണ്ടും ഒന്നുപോലെ അസത്യം. മരിച്ചാലും ഒന്നും മരിക്കുന്നില്ല, കൊന്നുകളഞ്ഞാലും ഒന്നും മരിക്കു

* കന്നിമാസം

ന്നില്ല, ലീലയും നിത്യവും ഒരുവൻെറതന്നെ. ഒരു രൂപത്തിൽ നിത്യം, ഒരു രൂപത്തിൽ ലീല. ലീലാരൂപം തകർന്നാലും നിത്യം ഉണ്ടേ ഉണ്ട്. ജലം നിശ്ചലമായിരുന്നാലും ജലം, അലയടിച്ചാലും ജലം. അലയടിനിലച്ചാലും അതേ ജലംതന്നെ.

ശ്രീരാമകൃഷ്ണൻ സ്വീകരണമുറിയിൽ ഭക്തന്മാരുമൊരുമിച്ച് വീണ്ടുമിരുന്നു. മഹേന്ദ്രമുഖർജി, ഹരിബാബു, കൊച്ചുനരൻ, വേറെ അനേകം ചെറുപ്പക്കാരായ ഭക്തന്മാർ, അങ്ങനെ പലരും ഇരിക്കുന്നുണ്ട്. ഹരി തനിച്ചു താമസിച്ചു വേദാന്തം പഠിക്കുന്നു. അദ്ദേഹത്തിന് ഇരുപത്തിമൂന്ന് ഇരുപത്തിനാല് വയസ്സു കാണും; വിവാഹം ചെയ്തിട്ടില്ല. ശ്രീരാമകൃഷ്ണന് അദ്ദേഹത്തെ വളരെ ഇഷ്ടമാണ്. കൂടെക്കൂടെ തൻെറ അടുത്തു വരാൻ അദ്ദേഹം ഹരിയോടു പറഞ്ഞു. ഏകാന്തവാസം ഇഷ്ടപ്പെട്ടിരുന്നതുകൊണ്ട് ഹരി അധികമൊന്നും അദ്ദേഹത്തിൻെറ അടുക്കൽ പോയിരുന്നില്ല.

ശ്രീരാമ: (ഹരിയോട്) എന്തപ്പാ, നിന്നെ കണ്ടിട്ടു വളരെ നാളായല്ലോ.

(ഹരിബാബുവിന് ഉപദേശം - അദ്വൈതവാദവും
വിശിഷ്ടാദ്വൈതവും - വിജ്ഞാനം)

ശ്രീരാമ: ഈശ്വരൻ ഒരു രൂപത്തിൽ നിത്യൻ, വേറൊന്നിൽ ലീലാരൂപൻ. വേദാന്തം എന്തു പറയുന്നു? ബ്രഹ്മസത്യം, ജഗത് മിഥ്യ, എന്നല്ലേ? എന്നാൽ ഈശ്വരൻ ഒരുവനിൽ 'ഭക്തൻെറ അഹം' വെച്ചുകൊണ്ടിരിക്കുന്ന കാലത്തോളം ലീലയും സത്യമാകുന്നു. ഈശ്വരൻ 'അഹം' മായ്ച്ചുകളയുമ്പോൾ ഉള്ളതെന്തോ അതുണ്ട്. അത് വായ് കൊണ്ട് വർണ്ണിക്കാനാവില്ല. ഈശ്വരൻ നമ്മിൽ 'അഹം' നിലനിർത്തുന്ന കാലത്തോളം എല്ലാം സ്വീകരിക്കണം. വാഴയുടെ പോള പൊളിച്ചു പൊളിച്ചു ചെന്നാൽ പിണ്ടിയിലെത്തുന്നു. എന്നാൽ, പോളയുണ്ടെന്നു വരികിൽ പിണ്ടിയുമുണ്ട്. പിണ്ടിയുണ്ടെങ്കിൽ പോളയുമുണ്ട്. പിണ്ടിയും പോളയും, പോളയും പിണ്ടിയും ഒരുമിച്ചിരിക്കുന്നു. അതുപോലെ നിത്യം എന്നു പറഞ്ഞാൽ ലീലയുണ്ടെന്നു മനസ്സിലാക്കണം. ലീലയെന്നുപറഞ്ഞാൽ 'നിത്യ'മുണ്ടെന്നും ഗ്രഹിക്കണം.

ഈശ്വൻ ജീവനും ജഗത്തുമായിരിക്കുന്നു. ചതുർവ്വിംശതിതത്ത്വങ്ങളുമായിരിക്കുന്നു. നിഷ്ക്രിയമായിരിക്കുമ്പോൾ ഞാനതിനെ

ബ്രഹ്മമെന്നു പറയുന്നു; എപ്പോൾ സൃഷ്ടിക്കുന്നു, പാലിക്കുന്നു, സംഹരിക്കുന്നു; അപ്പോളതിനെ ശക്തിയെന്നും വിളിക്കുന്നു. ബ്രഹ്മവും ശക്തിയും അഭിന്നമാകുന്നു. ജലം നിശ്ചലമായാലും ജലം, ചഞ്ചലമായാലും ജലം.

'ഞാൻ' എന്ന ബോധം പോവുകയില്ല. 'ഞാൻ എന്ന ബോധം നിലനില്ക്കുന്ന കാലത്തോളം ജീവനും ജഗത്തും മിഥ്യയാണെന്നു പറയാൻ അവകാശമില്ല. കൂവളക്കായുടെ തൊണ്ടും കുരുവും കളഞ്ഞാൽ മുഴുവൻ കായയുടെ തൂക്കം കിട്ടുകയില്ല.

മട്ടുപ്പാവുണ്ടാക്കാൻ ഉപയോഗിച്ച ഇഷ്ടികയും ചുണ്ണാമ്പും സുർക്കിയും ഏതോ. അതേ ഇഷ്ടികയും ചുണ്ണാമ്പും സുർക്കിയും കൊണ്ടു തന്നെയാണ് കോണിപ്പടിയും ഉണ്ടാക്കിയിട്ടുള്ളത്. ബ്രഹ്മത്തിൻെറ സത്തയിൽനിന്നുതന്നെയാണ് ജീവനും ജഗത്തും ഉള്ളതായിരിക്കുന്നത്.

ഭക്തന്മാർ, വിജ്ഞാനികൾ, നിരാകാരവും സാകാരവും രണ്ടും സ്വീകരിക്കുന്നു; അരൂപനേയും സരൂപനേയും കൈയ്ക്കൊള്ളുന്നു. കര കാണാത്ത കടലിൽ അങ്ങിങ്ങ് മഞ്ഞിൻകട്ടകൾ ഉണ്ടാകുന്നു. അതുപോലെ ഭക്തൻെറ ഭക്തിശൈത്യത്താൽ ഈ അനന്തജലപ്പരപ്പിൽ ചില ഹിമഖണ്ഡങ്ങൾ ഉണ്ടാകും. ജ്ഞാനസൂര്യൻ ഉദിക്കുമ്പോൾ വീണ്ടും ഈ ഹിമം ഉരുകി പഴയപടി ജലമായിത്തീരുകയും ചെയ്യും.

(വിചാരം അവസാനിച്ചാൽ മനോനാശവും ബ്രഹ്മജ്ഞാനവും)

ശ്രീരാമ: മനസ്സുകൊണ്ടു വിചാരം ചെയ്യുന്ന കാലത്തോളം നിത്യവസ്തുവിനെ പ്രാപിക്കാനാവില്ല. മനസ്സുകൊണ്ട് വിചാരം ചെയ്യാൻ പോയാൽ ജഗത്തിനെ ഉപേക്ഷിക്കാൻ വഴിയില്ല. ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഈ ഇന്ദ്രിയവിഷയങ്ങളെ വിടാൻ മാർഗ്ഗമില്ല. വിചാരം നിലച്ചാൽ ബ്രഹ്മജ്ഞാനമായി. ഈ മനസ്സുകൊണ്ട് ആത്മാവിനെ അറിയാൻ കഴിയുകയില്ല. ആത്മാവിനെ ആത്മാവിനെക്കൊണ്ടു മാത്രമേ അറിയാൻ കഴിയൂ. ശുദ്ധമനസ്സ്, ശുദ്ധ ബുദ്ധി, ശുദ്ധ ആത്മാ, എല്ലാം ഒന്നുതന്നെ.

ആലോചിച്ചുനോക്കു, ഒരു സാധനം കാണണമെങ്കിൽ എന്തൊക്കെ വേണമെന്ന്; കണ്ണുവേണം, വെളിച്ചം വേണം, പിന്നെ മനസ്സും വേണം. ഈ മൂന്നിൽ ഏതെങ്കിലുമൊന്നു വിട്ടുകളഞ്ഞാൽ സാധനം കാണാനാവില്ല. ഈ മനസ്സിൻെറ വ്യാപാരം നടക്കുന്ന കാലത്തോളം,

'ജഗത്തില്ല, ഞാൻ ഇല്ല,' എന്ന് എങ്ങനെ പറയും?

മനസ്സിൻെറ നാശം സംഭവിക്കുമ്പോൾ സങ്കല്പവികല്പങ്ങൾ പൊയ്പോകുമ്പോൾ സമാധിയുണ്ടാകുന്നു; ബ്രഹ്മജ്ഞാനം ഉണ്ടാകുന്നു. പക്ഷേ, സ, രി, ഗ, മ, പ, ധ, നി, ഇവയിൽ 'നി'യിൽ ഏറെനേരം നില്ക്കാനാവില്ല.

(ഈശ്വരദർശനത്തിനുശേഷം അദ്ദേഹവുമായി സംഭാഷണം)

കൊച്ചുനരൻെറ നേരെ നോക്കിക്കൊണ്ടു ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഈശ്വരൻ ഉണ്ട് എന്ന് ഉള്ളുക്കുള്ളെ അറിഞ്ഞതുകൊണ്ടു മാത്രം എന്തു പ്രയോജനം? ഈശ്വരനെ ദർശിച്ചു എന്നതുകൊണ്ടും എല്ലാമായില്ല. അദ്ദേഹത്തെ മുറിക്കകത്തു കൊണ്ടുവരണം; അദ്ദേഹവുമായി വർത്തമാനം പറയണം.'

'ചിലർ പാൽ എന്നു കേട്ടിട്ടുണ്ട്, ചിലർ പാൽ കണ്ടിട്ടുണ്ട്, ചിലർ പാൽ കുടിച്ചിട്ടുണ്ട്. രാജാവിനെ ചിലരൊക്കെ കണ്ടിട്ടുണ്ട്. എന്നാൽ രാജാവിനെ വീട്ടിൽ കൂട്ടിക്കൊണ്ടുവരാനും സത്കരിക്കാനും ഒന്നോ രണ്ടോ പേർക്കേ കഴിയൂ.'

മാസ്റ്റർ ഗംഗാസ്നാനത്തിനു പോയി.

(പൂർവ്വകഥ - കാശീധാമത്തിൽ ശിവൻെറയും സ്വർണ്ണമയിയായ അന്നപൂർണ്ണയുടെയും ദർശനം. ബ്രഹ്മാണ്ഡത്തെ സാളഗ്രാമരൂപത്തിൽ ആദ്യദർശനം.)

മണി പത്തടിച്ചു. ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമായി വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുന്നു. മാസ്റ്റർ ഗംഗാസ്നാനം കഴിഞ്ഞു മടങ്ങിയെത്തി ഗുരുദേവനെ നമസ്കരിച്ച് അടുത്തിരുന്നു. ശ്രീരാമകൃഷ്ണൻ ഭാവമഗ്നനായി പലതും പറഞ്ഞുകൊണ്ടിരിക്കുന്നു. ഇടയ്ക്കിടെ അതിഗുഹ്യമായ ചില ദർശനങ്ങളെക്കുറിച്ചും അരുളുന്നു.

ശ്രീരാമ: മഥുരബാബുവുമൊന്നിച്ച് കാശിക്കു പോയി. ഞങ്ങളുടെ വഞ്ചി മണികർണ്ണികാഘട്ടത്തിനടുത്തുകൂടി പോവുകയായിരുന്നു. പെട്ടെന്ന് എനിക്ക് ശിവദർശനമുണ്ടായി. ഞാൻ വഞ്ചിയുടെ വക്കത്തുചെന്നുനിന്നു സമാധിയിൽ മുഴുകി. ഞാൻ വീണെങ്കിലോ എന്നു പേടിച്ച് വഞ്ചിക്കാരൻ ഹൃദയനോട്, 'പിടിക്കൂ, പിടിക്കൂ,' എന്നു പറഞ്ഞു. ലോകത്തിലുള്ള ഗൗരവമെല്ലാം പൂണ്ടുകൊണ്ടു ശിവൻ ആ ഘട്ടത്തിൽ നില്ക്കുന്നതു ഞാൻ കണ്ടു. ആദ്യം അങ്ങക

ലെ നില്ക്കുന്നതായിട്ടാണ് കണ്ടത്. പിന്നെ എൻെറ അടുത്തേയ്ക്കു വരുന്നതു കണ്ടു; അതു കഴിഞ്ഞ് എന്നുള്ളിൽ ലയിച്ചു.

പിന്നൊരിക്കൽ, ഒരു സന്ന്യാസി എന്നെ കൈയ് പിടിച്ചു കൊണ്ടുപോകുന്നതായി ഭാവാവസ്ഥയിൽ കണ്ടു. ഞങ്ങളൊരു അമ്പലത്തിൽ പ്രവേശിച്ചു. സ്വർണ്ണമയിയായ അന്നപൂർണ്ണയുടെ ദർശനം എനിക്കുണ്ടായി.

ഈശ്വരൻതന്നെയാണ് സകലതുമായിത്തീർന്നരിക്കുന്നത്. എന്നാൽ ചില വസ്തുക്കളിൽ അദ്ദേഹം കൂടുതൽ പ്രകാശിക്കുന്നു.

(മാസ്റ്ററോട്) സാളഗ്രാമത്തിൽ നിങ്ങൾ വിശ്വസിക്കുന്നില്ലെന്നു തോന്നുന്നു. 'ഇംഗ്ലീഷുകാർ' അതിൽ വിശ്വസിക്കുന്നില്ല. നിങ്ങൾ വിശ്വസിച്ചാലും വിശ്വസിച്ചില്ലെങ്കിലും സാരമില്ല. നല്ല ലക്ഷണം തികഞ്ഞ സാളഗ്രാമത്തിൽ നല്ല ചക്രത്തിൻെറയും ഗോമുഖത്തിൻെറയും മറ്റും അടയാളങ്ങൾ തെളിഞ്ഞുകാണും; എന്നാൽ മാത്രമേ അതിൽ ഭഗവത്പൂജ ചെയ്കയുള്ളു.

മാസ്റ്റർ: അതെ. ശുഭലക്ഷണങ്ങൾ തികഞ്ഞ മനുഷ്യനിൽ ഈശ്വരപ്രകാശം കൂടുതലുള്ളതുപോലെ.

ശ്രീരാമ: ഇതൊക്കെ എൻെറ മനോഭ്രാന്തിയാണെന്ന് ആദ്യമൊക്കെ നരേന്ദ്രൻ പറഞ്ഞിരുന്നു. ഇപ്പോളവൻ ഒക്കെ സ്വീകരിക്കുന്നു.

ഈശ്വരദർശനത്തിൻെറ കാര്യം പറഞ്ഞുകൊണ്ടിരിക്കെ അദ്ദേഹം ഭാവാവിഷ്ടനായി, ഭാവസമാധിയിലായി. ഭക്തന്മാർ നിശ്ശബ്ദരായി കണ്ണെടുക്കാതെ നോക്കിക്കൊണ്ടിരുന്നു. കുറെയേറെ നേരം കഴിഞ്ഞ് ആവേശം അടങ്ങി; വീണ്ടും സംസാരിക്കാൻ തുടങ്ങി.

ശ്രീരാമ: (മാസ്റ്ററോട്) ഞാൻ എന്താണ് കണ്ടതെന്നോ? ബ്രഹ്മാണ്ഡം മുഴുവൻ ഒരു സാളഗ്രാമത്തിൽ കണ്ടു. അതിനുള്ളിൽ നിൻെറ രണ്ടു കണ്ണുകളും കണ്ടു!

മാസ്റ്ററും ഭക്തന്മാരും, ഈ അദ്ഭുതകരവും അശ്രുതപൂർവ്വവുമായ ദർശനത്തിൻെറ കഥ വിസ്മയസ്തബ്ധരായി ഇരുന്നു കേട്ടു. ഈ സമയത്ത് വേറൊരു യുവഭക്തൻ, ശാരദൻ, വന്ന് ഗുരുദേവനെ നമസ്കരിച്ച് ഇരുന്നു.

ശ്രീരാമ: (ശാരദനോട്) നീയെന്താണ് ദക്ഷിണേശ്വരത്ത് വരാ

ത്തത്? ഞാൻ കല്ക്കത്തയ്ക്കു വരുമ്പോൾ നീ വരാത്തതെന്താണ്?

ശാരദൻ: ഞാൻ വിവരം അറിയാറില്ല.

ശ്രീരാമ: അടുത്ത തവണ നിന്നെ വിവരം അറിയിക്കാം. (മാസ്റ്ററോട്, ചിരിച്ചുകൊണ്ട്) ഈ ചെറുപ്പക്കാരുടെ ഒരു പട്ടിക തയ്യാറാക്കുക. (മാസ്റ്ററും ഭക്തന്മാരും ചിരിക്കുന്നു.)

(പൂർണ്ണന്റെ വർത്തമാനം - നരേന്ദ്രനെ കണ്ട് ഗുരുദേവന്റെ ആനന്ദം)

ശാരദൻ: വീട്ടിലുള്ളവർ എന്നോട് കല്യാണം കഴിക്കാൻ ആവശ്യപ്പെടുന്നു. (മാസ്റ്ററെ ചൂണ്ടിക്കാണിച്ചുകൊണ്ട്) ഇദ്ദേഹം കല്യാണത്തിന്റെ കാര്യത്തിൽ എന്നെ എത്ര ശകാരിച്ചിരിക്കുന്നുവെന്നോ!

ശ്രീരാമ: ഇപ്പോഴെന്തിനാണ് കല്യാണം? (മാസ്റ്ററോട്) ഇപ്പോൾ ശാരദന്റെ മനസ്സിന്റെ അവസ്ഥ വളരെ നല്ലതാണ്. മുമ്പ് ഒരു സങ്കോചഭാവമുണ്ടായിരുന്നു, ചൂണ്ടയുടെ പൊങ്ങുതടിവലിക്കും പോലെ. ഇപ്പോൾ മുഖത്ത് സന്തോഷം വിളങ്ങുന്നു.

ശ്രീരാമകൃഷ്ണൻ ഒരു ഭക്തനോട് ചോദിച്ചു: 'നീ പോയി പൂർണ്ണനെ ഒരിക്കൽ കൂട്ടിക്കൊണ്ടു വരുമോ?'

ഈ സമയത്ത് നരേന്ദ്രനെത്തി. നരേന്ദ്രന് ലഘുഭക്ഷണം കൊടുക്കാൻ ശ്രീരാമകൃഷ്ണൻ ഒരു ഭക്തനോടു പറഞ്ഞു. നരേന്ദ്രനെ കണ്ട് അദ്ദേഹം അതീവ സന്തുഷ്ടനായി; നരേന്ദ്രന് ആഹാരം കൊടുക്കുമ്പോൾ സാക്ഷാൽ ശ്രീനാരായണനെ സേവിക്കുകയാണ് എന്ന് അദ്ദേഹത്തിനു തോന്നി. വാത്സല്യത്തോടെ നരേന്ദ്രന്റെ മേൽ തലോടി; സൂക്ഷ്മഭാവത്തിൽ കൈയും കാലും തടവുന്നുമുണ്ടോ എന്തോ!

ഗോപാലമാതാവ് (കമാർഹാട്ടിയിലെ ബ്രാഹ്മണി) മുറിയിൽ പ്രവേശിച്ചു. കമാർഹാട്ടിക്ക് ആളയച്ച് ഗോപാലമാതാവിനെ വരുത്തണം എന്ന് ശ്രീരാമകൃഷ്ണൻ ബലരാമനോടു പറഞ്ഞിരുന്നു. അതുകൊണ്ടാണ് അവർ വന്നിരിക്കുന്നത്. അവർ ഗോപാലരൂപത്തിൽ ഭഗവാനെ ഭജിക്കുന്നു; അവർക്ക് അനേകം ദിവ്യദർശനങ്ങളുണ്ടായിട്ടുണ്ട്. ഗോപാലമാതാവ് മുറിക്കുള്ളിൽ കടന്നയുടനെ പറഞ്ഞു, 'ആനന്ദംകൊണ്ട് എന്റെ കണ്ണിൽ വെള്ളം നിറയുന്നു!' ഇതും പറഞ്ഞ് അവർ നിലംതൊട്ട് ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു.

ശ്രീരാമ: ഇതെന്താണ്? അവിടുന്നെന്നെ 'ഗോപാലൻ' എന്നു വിളിക്കുന്നു; എന്നിട്ടു പിന്നെ നമസ്കരിക്കുകയോ? അകത്തു പോകൂ. പോയി എന്തെങ്കിലും കൂട്ടാൻ ഉണ്ടാക്കൂ. നല്ലതുപോലെ വറുത്തിടണം - വറുത്തിടുന്ന വാസന ഇവിടെ എത്തണം. (എല്ലാവരും ചിരിക്കുന്നു.)

ഗോപാലമാതാവ്: അവർ (വീട്ടിലുള്ളവർ) എന്നെപ്പറ്റി എന്തു വിചാരിക്കും?

താനിവിടെ പുതിയതായി വന്നിരിക്കുന്നു; വേറെ വെപ്പിനു പുറപ്പെട്ടാൽ വീട്ടിലുള്ള ആളുകൾ വല്ലതും വിചാരിച്ചെങ്കിലോ എന്നാണ് ഗോപാലമാതാവിൻെറ ചിന്ത.

വീട്ടിനകത്തേയ്ക്കു പോകുന്നതിനുമുമ്പ് അവർ നരേന്ദ്രനെ സംബോധന ചെയ്തുകൊണ്ട് കാതരസ്വരത്തിൽ പറഞ്ഞു: 'അപ്പനേ, എനിക്കു വേണ്ടതു കിട്ടിയോ, അതോ ഇനിയും ബാക്കി വല്ലതുമുണ്ടോ?'

ഇന്നു രഥയാത്ര. അതുകൊണ്ട് ജഗന്നാഥസ്വാമിയുടെ പൂജയ്ക്കും നിവേദ്യത്തിനും അല്പം താമസമുണ്ട്. പൂജ കഴിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണനെ ആഹാരത്തിനു വിളിച്ചു. അദ്ദേഹം അകത്തേയ്ക്കു പോയി. ഗുരുദേവനെ കാണാനും നമസ്കരിക്കാനും വ്യാകുലരായിരിക്കുകയാണ് സ്ത്രീകൾ.

അനേകം സ്ത്രീകൾ ശ്രീരാമകൃഷ്ണൻെറ ഭക്തകളായുണ്ട്. എന്നാൽ അവരെക്കുറിച്ച് അദ്ദേഹം അധികമൊന്നും പുരുഷന്മാരോടു പറയാറില്ല. പുരുഷന്മാരാരെങ്കിലും ഭക്തകളുടെ വീട്ടിൽ പോകാറുണ്ടെങ്കിൽ അദ്ദേഹം പറയും, 'അധികം പോകരുത്; വീണുപോകും!' സ്ത്രീകൾ ഭക്തികൊണ്ട് മണ്ണിൽ കിടന്നുരുണ്ടാലും, അവരുടെ അടുത്തുപോകരുത് എന്ന് അദ്ദേഹം ചിലപ്പോഴൊക്കെ പറയാറുണ്ട്. ഭക്തകൾ വേറെ താമസിക്കും. ഭക്തന്മാരായ പുരുഷന്മാർ വേറെ താമസിക്കും. അപ്പോഴേ ഇരുകൂട്ടർക്കും മംഗളം ഉണ്ടാകൂ. സ്ത്രീകൾക്കു പുരുഷന്മാരോടു ഗോപാലഭാവം, വാത്സല്യഭാവം, വളരെ നല്ലതല്ല, എന്നും പറയാറുണ്ട്; കാരണം, വാത്സല്യം കുറെ കഴിയുമ്പോൾ മാരശല്യമായി മാറും.

## അദ്ധ്യായം മൂന്ന്

**ബലരാമൻെറ രഥയാത്ര**

ഒരു മണി നേരമായി. ശ്രീരാമകൃഷ്ണൻ ആഹാരത്തിനുശേഷം വീണ്ടും സ്വീകരണമുറിയിൽ ഭക്തൻമാരുമൊരുമിച്ച് ഇരിക്കുന്നു. ഒരു ഭക്തൻ പൂർണ്ണനെ വിളിച്ചുകൊണ്ടുവന്നു. ശ്രീരാമകൃഷ്ണൻ അതിയായ ആനന്ദത്തോടെ മാസ്റ്ററോടു പറഞ്ഞു: 'ഇതാ വന്നു! പൂർണ്ണൻ എത്തിപ്പോയി!' നരേന്ദ്രൻ, കൊച്ചുനരൻ, നാരായണൻ, ഹരിപദൻ, എന്നിവരും വേറെ ചില ഭക്തൻമാരും ശ്രീരാമകൃഷ്ണൻെറ സമീപമിരുന്ന് സംഭാഷണം ചെയ്യുന്നു.

(ഇച്ഛാസ്വാതന്ത്ര്യവും കൊച്ചുനരനും - നരേന്ദ്രൻെറ ഗാനം)

കൊച്ചുനരൻ: ആട്ടെ, നമുക്ക് ഇച്ഛാസ്വാതന്ത്ര്യം ഉണ്ടോ ഇല്ലയോ?

ശ്രീരാമ: 'ഞാൻ' ആരെന്ന് തേടി നോക്കുക. 'ഞാനി'നെ തേടിത്തേടിച്ചെന്നാൽ 'അവൻ' പുറത്തുവരും. 'ഞാൻ യന്ത്രം, നീ യന്ത്രി,' കൈയിൽ എഴുത്തുമായി കടയിൽപ്പോകുന്ന ചീനപ്പാവ യെപ്പറ്റി കേട്ടിട്ടില്ലേ? നീയും അതുപോലെയാണ്. ഈശ്വരൻ മാത്രമാണ് കർത്താവ്, താൻ കർത്താവല്ല എന്നുള്ളത് അറിഞ്ഞു കൊണ്ട് കർത്താവെന്നപോലെ നിൻെറ വേലകളൊക്കെ ചെയ്യുക.

ഉപാധി ഉള്ള കാലത്തോളം അജ്ഞാനവുമുണ്ട്. 'ഞാൻ പണ്ഡിതൻ, ഞാൻ ജ്ഞാനി, ഞാൻ ധനികൻ, ഞാൻ മാന്യൻ, ഞാൻ കർത്താവ്, ഞാൻ പിതാവ്, ഞാൻ ഗുരു' ഈവക ഭാവന കളൊക്കെ അജ്ഞാനത്തിൽനിന്നും ഉണ്ടാകുന്നവയാണ്. 'ഞാൻ യന്ത്രം, നീ യന്ത്രി,' ഇതാണ് ജ്ഞാനം. ജ്ഞാനാവസ്ഥയിൽ ഉപാധി കളെല്ലാം പൊയ്പോകുന്നു. വിറക് എരിഞ്ഞുകഴിഞ്ഞാൽ പിന്നെ ഒച്ചയൊന്നുമില്ല. ചൂടും കാണുകയില്ല. ഒക്കെ ശീതളം - ശാന്തിഃ ശാന്തിഃ ശാന്തിഃ (നരേന്ദ്രനോട്) കുറച്ചു പാടൂ.

നരേന്ദ്രൻ: എനിക്ക് വീട്ടിൽ പോണം, പണി പലതുമുണ്ട്.

ശ്രീരാമ: അതെയപ്പാ, ഞങ്ങൾ പറയുന്നത് നീയെന്തിനു കേൾക്കണം? 'കാതിൽ കടുക്കനിട്ടോൻ ചൊന്നാലേറാൻ എറാൻ; കീറക്കൂറ അരയിലില്ലാത്തവനുടെ വാക്കോ കേൾക്കുവതാർ' (എല്ലാ

വരും ചിരിക്കുന്നു) നിനക്ക് ഗുഹന്മാരുടെ തോട്ടത്തിൽ പോകാം. ഞാനത് പലപ്പോഴും കേൾക്കാറുണ്ട്. 'നരേന്ദ്രനിന്നെവിടെ?' എന്നു ചോദിച്ചാൽ, 'അവനോ ഗുഹന്മാരുടെ തോട്ടത്തിൽ,' എന്നു കേൾക്കാം. ഞാനിതൊന്നും പറയുമായിരുന്നില്ല. പക്ഷേ, നീയതു എന്നിൽനിന്നും ഞെക്കിച്ചാടിച്ചു.

നരേന്ദ്രൻ കുറച്ചുനേരം ഒന്നും മിണ്ടിയില്ല. പിന്നെ പറഞ്ഞു: 'ഉപകരണങ്ങളൊന്നുമില്ല; വെറുതെ പാടിയാൽ മതിയോ?'

ശ്രീരാമ: അപ്പനേ, ഇതാണ് ഞങ്ങളുടെ അവസ്ഥ, നിനക്കൊക്കുമെങ്കിൽ പാട്, ബലരാമന്റെ ഏർപ്പാട് ഇങ്ങനെയൊക്കെയാണ്.

ബലരാമൻ പറയും, 'അങ്ങ് വഞ്ചിപിടിച്ചു കല്ക്കത്തേയ്ക്കു വരുക; തീരെ നിവൃത്തിയില്ലെങ്കിലേ വണ്ടി വിളിക്കാവൂ.' (എല്ലാവരും ചിരിക്കുന്നു.) അയാളിന്ന് നമുക്കൊരു സദ്യ തന്നു; അതുകൊണ്ട് വൈകുന്നേരം നമ്മളെ ഇട്ടു തുള്ളിക്കും! (ചിരി) ഒരു ദിവസം എനിക്കിവിടെനിന്നും ഒരു വണ്ടി ഏർപ്പാടു ചെയ്തുതന്നു. വണ്ടിക്കൂലി പന്ത്രണ്ടണ. 'പന്ത്രണ്ടണയ്ക്കു ദക്ഷിണേശ്വരത്തെത്തിയ്ക്കുമോ?' എന്നു ഞാൻ ചോദിച്ചു. 'ഓ, അതു ധാരാളം മതി' എന്നു പറഞ്ഞു ബലരാമൻ. വണ്ടി ഓടിക്കൊണ്ടിരിക്കെ ഒരു വശം പൊളിഞ്ഞുവീണു! (എല്ലാവരും ഉറക്കെ ചിരിക്കുന്നു) പിന്നെ, കുതിര ഇടയ്ക്കിടയ്ക്കു നില്ക്കും. എന്തുചെയ്താലും അനങ്ങുകയില്ല. വണ്ടിക്കാരൻ ഇടയ്ക്കിടെ പൊതിരെതല്ലും. അപ്പോളതു കുറച്ചോന്നോടും! (ഉറക്കെ ചിരി) ഇന്നിവിടത്തെ ഏർപ്പാട്, രാമൻ മൃദംഗമടിക്കും; നാമെല്ലാം തുള്ളിച്ചാടും. രാമനാണെങ്കിൽ താളത്തിന്റെ ഗന്ധമില്ല. (എല്ലാവരും ചിരിക്കുന്നു) ഏതായാലും അതാണു ബലരാമന്റെ ഭാവം - തന്നെത്താൻ പാടിക്കോളിൻ, തുള്ളിക്കോളിൻ, ആനന്ദിച്ചോളിൻ' (എല്ലാവരും ചിരിക്കുന്നു.)

ഭക്തന്മാർ വീട്ടിൽനിന്നും ആഹാരവും കഴിഞ്ഞ് പതുക്കെ വന്നുകൊണ്ടിരിക്കുന്നു. മഹേന്ദ്രമുഖർജി അകലെനിന്നേ നമസ്കാരം ചെയ്യുന്നത് കണ്ട്, ശ്രീരാമകൃഷ്ണൻ അദ്ദേഹത്തെ നമസ്കരിച്ചു. എന്നിട്ട് ശ്രീരാമകൃഷ്ണൻ ഒരു മുസ്സൽമാനെപ്പോലെ അദ്ദേഹത്തെ സലാം ചെയ്തു. അടുത്തിരുന്ന ഒരു യുവഭക്തനോട് ഗുരുദേവൻ ചോദിച്ചു: 'ഞാൻ അയാളെ സലാം ചെയ്തു എന്നു നീ അയാളോടു പറയാത്തതെന്താണ്? അയാൾക്കു വലിയ സന്തോഷമാകും.' എല്ലാവരും ചിരിക്കുന്നു.

ഗൃഹസ്ഥഭക്തന്മാർ പലരും തങ്ങളുടെ സ്ത്രീകളെക്കൂടി കൊണ്ടു വന്നിട്ടുണ്ട്. ശ്രീരാമകൃഷ്ണനെ വന്ദിക്കാനും അദ്ദേഹം രഥത്തിനു മുമ്പിൽ കീർത്തനാനന്ദമഗ്നമായി നൃത്തം ചെയ്യുന്നതു കാണാനും അവർ ഉത്കണ്ഠിതരാണ്. രാമൻ, ഗിരീശൻ മുതലായ ഭക്തന്മാർ ക്രമേണ വന്നുചേർന്നു. യുവഭക്തന്മാർ പലരും വന്നുചേർന്നിട്ടുണ്ട്.

നരേന്ദ്രൻ പാട്ടുപാടാൻ തുടങ്ങി:

എന്നുള്ളിൽ ഭക്തിയെ ചെമ്മേയുണർത്തുന്ന
ധന്യമപ്പൊന്നുഷസ്സെന്നുദിക്കും?

നാമം ജപിച്ചു സംതൃപ്തനായെന്നു ഞാൻ
പ്രേമബാഷ്പാവിലനേത്രനാകും?

മാമകചിത്തമാത്മാവും വിശുദ്ധമായ്
മേവുന്ന നാളെന്നു വന്നുചേരും?

വൃന്ദാവനത്തിലെ ധന്യകുഞ്ജങ്ങളിൽ
ചെന്നൊന്നു പൂകുവതെന്നു ഞാനും?

ബോധോദയത്താൽ തമസ്സറ്റു സംസാര-
മോഹനിർമ്മുക്തനായ്ത്തീരുമോ ഞാൻ?

അപ്പരമാർത്ഥകമാം രാസവിദ്യയെ
കെല്പോടെ വേണ്ടപോലഭ്യസിച്ചും,

ചിന്താമണിസ്പർശമേറ്റും ചിരേണയെൻ-
സ്വന്തമിഗ്ഗാത്രമാം ലോഹപിണ്ഡം,

നന്മ ചേരുമ്മാറു മാറ്റേറെ വർദ്ധിച്ചു
ചിന്മയസ്വർണ്ണമായെന്നു മാറും?

ഭക്തിയും ധർമ്മവും ജാതിവിചാരവും
എന്നുപേക്ഷിക്കും ഞാനാകമാനം?

മാമൂലും ലജ്ജയും ക്ലേശവും മാനവും
ഞാനുപേക്ഷിക്കുന്ന നാൾ വരുമോ?

ഭക്തപദധൂളികൊണ്ടു സർവ്വാംഗവും
ഭക്തിപുരസ്സരം ഞാനണിയും

ത്യാഗത്തിൻ ഭാണ്ഡം ചുമലിലെടുത്തു ഞാൻ
പോകുന്നതെന്നു കാളിന്ദിതന്നിൽ?

അന്നദിതന്നിലെ പുണ്യജലം മൃത-
സഞ്ജീവനിതന്നെയല്ലോ നൂനം.

കൈക്കുമ്പിൾകൊണ്ടതു മുക്കിക്കുടിച്ചു ഞാൻ
ചിക്കെന്നു പ്രേമത്താൽ ഭ്രാന്തനാവും
പൊട്ടിച്ചിരിക്കും ഞാൻ ആനന്ദമത്തനായ്
പെട്ടെന്നു കണ്ണീരുറന്നു കേഴും.

ധന്യമാം സച്ചിദാനന്ദാബ്ധിതന്നിൽ ഞാൻ
മുങ്ങിത്തുടിച്ചുകളിക്കും നൂനം
ഭക്തിയാൽ മത്തനായ് മറ്റുള്ളോരെയും ഞാൻ
ഭക്തിസുധയൂട്ടി മത്തരാക്കും.

ശ്രീഹരിപാദത്തിൽ സർവ്വദാവാണു ഞാൻ
ഹാ, ലീലയാടിക്കൊണ്ടാനന്ദിക്കും.

അമ്മേ, നിൻ രൂപം തിളങ്ങി പ്രകാശിപ്പൂ
ചെമ്മേ നിബിഡാന്ധകാരത്തിങ്കൽ
ആയതുമൂലം തപസ്സിനായ് യോഗികൾ
പൂകുന്നു പർവ്വതകന്ദരങ്ങൾ.

ഇന്നു കീർത്തനത്തിനു വൈഷ്ണവചരണനെയും വേനോയാരിയെയും ബലരാമൻ ഏർപ്പാടു ചെയ്തിരിക്കുന്നു. വൈഷ്ണവചരണൻ പാടി:

ദുർഗ്ഗാമാതാവിൻ തിരുനാമമോരോന്നു
ജിഹ്വേ, ജപിക്കൂ, നിരന്തരം നീ
കഷ്ടകാലത്തിങ്കൽ നിന്നുടെ രക്ഷയ്ക്കു
വിഷ്ടപനാഥയൊഴിഞ്ഞാരുള്ളു?

പാട്ട് അല്പം കേട്ടപ്പോഴേയ്ക്കും ശ്രീരാമകൃഷ്ണൻ സമാധിയിലാണ്ടു. സമാധിയിൽ എഴുന്നേറ്റുനിന്നു. കൊച്ചുനരൻ അദ്ദേഹത്തെ പിടിച്ചിട്ടുണ്ട്. ഗുരുദേവൻെറ മുഖം മന്ദസ്മേരമനോഹരം. ക്രമേണ ശരീരം നിശ്ചലമായി; മനം എവിടേയ്ക്കോ പറന്നുപോയതായ് ത്തോന്നി. മുറിയിലുള്ള ആളുകളെല്ലാം അദ്ഭുതസ്തബ്ധരായി ഈ ദൃശ്യം നോക്കിക്കൊണ്ടിരിക്കുന്നു. ഭക്തസ്ത്രീകൾ മറയുടെ മറവിൽ നിന്നും നോക്കുന്നു. സാക്ഷാൽ ശ്രീനാരായണൻ ഭക്തന്മാർക്കു വേണ്ടി ദേഹധാരണം ചെയ്തുവന്നിരിക്കുകയാകുന്നു! ഏതു വിധം ഈശ്വരനെ സ്നേഹിക്കണം എന്നുള്ളത് ജനങ്ങളെ പഠിപ്പിക്കാൻ വന്നിരിക്കുകയാണെന്നു തോന്നുന്നു.

ഒട്ടേറെ സമയം കഴിഞ്ഞ്, ഭഗവന്നാമവും ജപിച്ചുകൊണ്ട് ഗുരു

ദേവൻ സമാധിയിൽനിന്നും ഉണർന്നു. ഗുരുദേവൻ ഇരുന്നതും വൈഷ്ണവചരണൻ ഈ ആശയമുൾക്കൊള്ളുന്ന ഒരു പാട്ടുപാടി:

'ഹരി ഹരി ചൊൽ വീണേ അവൻെറ അടിമലരിൻ
കനിവു കിട്ടാതെ, പരമസത്യം നിനക്കറിയാൻ കഴിയില്ല
ഹരിനാമം ശോകനാശകം ഹരിനാമം കീർത്തിക്കൂ, കൃഷ്ണനാമം
കീർത്തിക്കൂ.'

അദ്ദേഹം വീണ്ടും ഈ ആശയമുള്ള ഒരു പാട്ടുപാടി:

'ശ്രീഹരിസേവ ചെയ്യാതെ, എൻെറ നാളെല്ലാം പാഴായ്പ്പോകുന്നു ഹേ വീണേ.' വേരൊരു ഭാഗവതർ, വേനോയാരി, ചിലപദങ്ങൾ, ആലപിച്ചു. പക്ഷേ, അയാൾ പാടുമ്പോഴൊക്കെ, 'ആഹാ! ആഹാ' എന്നും പറഞ്ഞ് ഭൂമിയിൽ വീണു നമസ്കരിച്ചു കൊണ്ടിരുന്നു. അതുകണ്ട് ശ്രോതാക്കളിൽ ചിലർ ചിരിച്ചു. ചിലർക്ക് മുഷിഞ്ഞു.

നേരം ഉച്ചതിരിഞ്ഞു. അപ്പോഴേയ്ക്കും ജഗന്നാഥദേവൻെറ ആ ചെറിയ രഥം, കൊടികളും മാലകളും തോരണങ്ങളുംകൊണ്ടലങ്കരിച്ച് അകത്തെ വരാന്തയിൽ കൊണ്ടുവന്നു. ശ്രീജഗന്നാഥൻെറയും സുഭദ്രയുടെയും ബലരാമൻെറയും വിഗ്രഹങ്ങൾ വസ്ത്രാഭരണങ്ങൾ കൊണ്ടും പുഷ്പമാലകൾകൊണ്ടും ചന്ദനാനുലേപനങ്ങൾകൊണ്ടും അലങ്കരിക്കപ്പെട്ടിരുന്നു. ശ്രീരാമകൃഷ്ണൻ വേനോയാരിയുടെ കീർത്തനസ്ഥലം വിട്ട്, വരാന്തയിൽ രഥത്തിൻെറ മുമ്പിലേയ്ക്കു പോയി. ഭക്തന്മാരും കൂടെ പോയി. ഗുരുദേവൻ രഥത്തിൻെറ കയർ പിടിച്ച് കുറച്ചു വലിച്ചു. അതു കഴിഞ്ഞ് രഥത്തിനു മുമ്പിൽ ഭക്തന്മാരോടൊരുമിച്ച് കീർത്തനവും ആരംഭിച്ചു. മറ്റു ഗാനങ്ങളുടെ കൂട്ടത്തിൽ ഗുരുദേവൻ പാടി:

ഹരിനാമം കീർത്തിക്കുമ്പോൾ സന്തോഷാശ്രു പൊഴിക്കുന്നോ-
രിരുസഹോദരരിതാ സമീപമെത്തി.

അദ്ദേഹം വീണ്ടും പാടി:

ഗൗരാംഗപ്രേമതരംഗങ്ങളെക്കൊണ്ടു
നാദിയായാകെ പ്രകമ്പിതമായ്.

ചെറിയ വരാന്തയിൽ രഥത്തിനു മുമ്പിൽ നൃത്തവും കീർത്തനവും നടക്കുന്നു. ഉച്ചത്തിലുള്ള സങ്കീർത്തനവും മൃദംഗത്തിൻെറ നാദവും കേട്ട് പുറമെയുള്ള ആളുകൾ പലരും വരാന്തയിൽ വന്നു

ചേർന്നു. ശ്രീരാമകൃഷ്ണൻ ഹരിപ്രേമത്താൽ മത്തനായിത്തീർന്നു! ഭക്തന്മാരും അദ്ദേഹത്തോടൊത്തു മത്തന്മാരായി നൃത്തം ചെയ്തു.

(നരേന്ദ്രൻെറ ഗാനം - ശ്രീരാമകൃഷ്ണൻ
ഭാവാവിഷ്ടനായി നൃത്തം ചെയ്യുന്നു)

രഥത്തിനു മുമ്പിൽ കീർത്തനവും നൃത്തവും കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ മുറിയിൽ വന്നിരുന്നു. മാസ്റ്ററും മറ്റു ഭക്തന്മാരും അദ്ദേഹത്തിൻെറ പാദം തലോടി. നരേന്ദ്രൻ ഭക്തിപരവശനായി, തംബുരുവുമെടുത്ത് ഈ അർത്ഥം വരുന്ന ഒരു പാട്ടുപാടി:

'അമ്മേ വാ, അമ്മേ വാ, ഹൃദയാനന്ദമേ പ്രാണവിഗ്രഹമേ വാ; ഹൃദയപദ്മത്തിൽ വന്നിരുന്നാലും, അവിടുത്തെ മുഖമൊന്നു ഞാൻ കാണട്ടെ.'

ഞങ്ങൾക്കമ്മേ, നീ മാത്രമാണേകരക്ഷാസ്ഥാനമെന്നോ-
ർത്തമ്മയെശ്ശരണമായി വരിച്ചീടുന്നു.
ഉത്തമോത്തമയായ് ഗുണത്രയങ്ങൾക്കുമാലംബമായ്
വർത്തിപ്പതുമവിടുന്നു മാത്രമാണല്ലൊ.
അടിയങ്ങൾക്കുള്ള കൊടും മനഃക്ലേശമെല്ലാം നീക്കും-
കരുണക്കാതലായമ്മ നിവസിക്കുന്നു.
സന്ധ്യയും ഗായത്രിയുമായ് വർത്തിപ്പതുമമ്മയാണി-
പ്രപഞ്ചത്തെ നിലനിർത്തിപ്പോറ്റുവതും നീ.
അമ്മയെ വിട്ടന്യഗതിയില്ലാതുള്ള ജനങ്ങൾക്കു
ബന്ധുവായിട്ടിരിപ്പതും ശിവേ, നീയല്ലോ.
സ്ഥലത്തിനും ജലത്തിനുമെന്നു വേണ്ട സർവ്വത്തിനും
ബലമേറും വേരെന്നപോലിരിപ്പതും നീ.
എന്നിലെന്നുവേണ്ട സർവ്വജീവജാലങ്ങളിലും നീ
എന്നുമെന്നുമധിവസിച്ചരുളുന്നല്ലൊ.
സാകാരയാണമ്മയെന്നു വരികിലുമവിടുന്നു
ആകാരരഹിതമായ ബ്രഹ്മവുമല്ലൊ.

നാഥ, എൻജീവിതനൗകയ്ക്കു ഞാൻ ധ്രുവ-
താരമായ് കാണ്മതു നിന്നെയല്ലൊ.
ഇക്കരകാണാ ഭാവാബ്ധിയിലിന്നിമേൽ
ഒട്ടും വഴിപിഴയ്ക്കില്ലെനിക്ക്.

എങ്ങെങ്ങലഞ്ഞുതിരിഞ്ഞോട്ടെയെൻ നൗക
നിൻ പ്രകാശത്തിനു മങ്ങലില്ല.

ശാന്തിദമായിക്കൃപാപൂർണ്ണമാം നിൻെറ
കാന്തിയെൻ ദുഃഖത്തെ ദൂരത്താക്കി.

നിന്മുഖമുജ്ജ്വലകാന്തി പൊഴിച്ചെന്നും
തങ്ങുന്നുണ്ടെൻചിത്തമന്ദിരത്തിൽ.

നിന്നെ ക്ഷണനേരം ദർശിപ്പതില്ലെങ്കിൽ
എന്നാത്മാവാകുലപ്പെട്ടീടുന്നു.

നിന്നെ വിട്ടെൻ ചിന്ത മറ്റു വസ്തുക്കളിൽ
തങ്ങുവാൻ സംഗതിയാകുന്നെങ്കിൽ,

നിന്മുഖദർശനമുണ്ടാകുന്നേരത്തു
നന്നെ ഞാൻ ലജ്ജിച്ചു നിന്നുപോകും.

ഒരു ഭക്തൻ ചോദിച്ചു: ''നിങ്ങൾ ആ പാട്ടൊന്നു പാടുമോ, അന്തര്യാമിനി അമ്മേ, ഉണരൂ, എന്നുള്ളിൽ?''

ശ്രീരാമ: അതു കള. ഇപ്പോൾ ആ വക പാട്ടോ? ആനന്ദഗാന മാണിപ്പോൾ വേണ്ടത്. 'സുധാതരംഗിണി ശ്യാമേ,' എന്നും മറ്റുമുള്ള പാട്ടുകൾ.

നരേന്ദ്രൻ പാടി:

സുധാതരംഗിണി ശ്യാമേ
സുധാതരംഗിണി ശ്യാമേ
തവ ലീലയോരോന്നറിവാനാരുള്ളു
സുധാതരംഗിണി ശ്യാമേ? (സുധാ)

അസിഹസ്തേ തായേ കരാളവദനേ
തവ പാദപാതം മൂലം
പ്രകമ്പിതയായിച്ചമഞ്ഞു ഭൂദേവി!
ശരണ്യേ, ഗുണമയീ, ഭീമേ. (സുധാ)
പലപലരൂപം അവിടുന്നു ഭക്ത-
ഹൃദയപ്രാർത്ഥനയാലേ,
സദയം സ്വീകരിച്ചനുഗ്രഹിക്കുന്നു,
ശിവകുടുംബിനി തായേ. (സുധാ)

ഹൃദയപദ്മത്തിൽ നടനം ചെയ്ക നീ
പരബ്രഹ്മരൂപേ തായേ

തവ ലീലയോരോന്നറിവാനാരുള്ളു
സുധാതരംഗിണി ശ്യാമേ? (സുധാ)

ഭാവോന്മത്തനായി നരേന്ദ്രൻ വീണ്ടും വീണ്ടും പാടി:

'ചിത്തസരോജംതോറും നിത്യം നൃത്തം ചെയ്വൂ പൂർണ്ണബ്രഹ്മ സനാതനിയമ്മ.'

ശ്രീരാമകൃഷ്ണൻ പ്രേമോന്മത്തനായി നൃത്തം ചെയ്തുകൊണ്ടിരുന്നു. അദ്ദേഹം വീണ്ടും വീണ്ടും പാടി: 'അമ്മേ, പൂർണ്ണബ്രഹ്മ സനാതനി അമ്മേ!' വളരെനേരം നൃത്തം ചെയ്തശേഷം ശ്രീരാമകൃഷ്ണൻ ആസനസ്ഥനായി. നരേന്ദ്രൻ ഭാവാവിഷ്ടനായി ബാഷ്പപൂർണ്ണനേത്രനായി കീർത്തനം ചൊല്ലുന്നതു കേട്ട് ഗുരുദേവൻ അതീവ ആനന്ദതുന്ദിലനായി.

നേരം രാത്രി ഒമ്പതുമണിയോടടുത്തു. ഇപ്പോഴും ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് ഇരിക്കുന്നു; വീണ്ടും വൈഷ്ണവചരണൻെറ ഗാനം കേൾക്കുന്നു: 'ഗൗരാംഗ, സുന്ദര നവനടവര തപ്ത കാഞ്ചനകായ....' അതു കഴിഞ്ഞ് അദ്ദേഹം ശ്രീകൃഷ്ണനെക്കുറിച്ചുപാടി. കൃഷ്ണൻ വൃന്ദാവനത്തിലെ ഗോപജീവിതം വിട്ട് മഥുരയിൽ പോയി രാജാവായി. ഒരു ഗോപി അദ്ദേഹത്തെ അവിടെ കണ്ട് ഇപ്രകാരം ചോദിച്ചു:

എങ്ങനെയറിയും ഭവാനെ - ഞങ്ങൾ ശ്രീഹരേ,
എങ്ങനെയറിയും ഇദാനീം?
രാജകീയവേഷം ധരി - ച്ചാനപ്പുറത്തമ്പാരിയിൽ
രാജിച്ചീടുന്ന ഭവാനെ - യെങ്ങനെയറിയും ഞങ്ങൾ? (എങ്ങനെ)
നന്ദബാല - നീ വൃന്ദാവനേ - ഗോപാലനായി
നന്ദിച്ചിരുന്നതു മറന്നോ?
നന്ദവാടം തന്നിലന്നു ഗോപസുന്ദരികളുടെ
വെണ്ണ കവർന്നുണ്ടതും നീ ആകവേ വിസ്മരിച്ചെന്നോ?
(എങ്ങനെ)

മണി പത്തുപതിനൊന്നായി. ഭക്തന്മാർ നമസ്കരിച്ച് യാത്ര പറയുന്നു.

ശ്രീരാമ: ആട്ടെ, നിങ്ങളൊക്കെ വീട്ടിൽ പൊയ്ക്കോളിൻ. (നരേന്ദ്രനെയും കൊച്ചുനരനെയും ചൂണ്ടിക്കാണിച്ചുകൊണ്ട്) ഇവർ

രണ്ടുപേരും ഇവിടെ ഉണ്ടായിരുന്നാൽ മതി. (ഗിരീശനോട്) നീയെന്താ അത്താഴം വീട്ടിൽപ്പോയിട്ടാണോ കഴിക്കുന്നത്? നില്ക്കു, ഇത്തിരി നേരം നില്ക്കൂ. ഒന്നു പുകയ്ക്കണ്ടേ? പക്ഷേ ബലരാമൻെറ ഭൃത്യനും യജമാനനെപ്പോലെതന്നെയാണ്. ഒന്നുവിളിച്ചു പറഞ്ഞുനോക്കൂ; അവൻ തരില്ല! (എല്ലാവരും ചിരിക്കുന്നു) പക്ഷേ, നീ പുകവലിച്ചിട്ടേ പോകാവൂ.

ഗിരീശൻെറകൂടെ കണ്ണട വെച്ച ഒരു സ്നേഹിതനും വന്നിട്ടുണ്ട്. അദ്ദേഹം ഇതൊക്കെ കാണുകയും കേൾക്കുകയും ചെയ്തിട്ട് സ്ഥലം വിട്ടു. ഗുരുദേവൻ ഗിരീശനോട് പറഞ്ഞു: 'നിന്നോടും മറ്റെല്ലാവരോടും ഒരു കാര്യം ഞാൻ പറഞ്ഞേക്കാം, ആരെയും പിടിച്ചു വലിച്ച് ഇവിടെ കൊണ്ടുവരരുത്. സമയം വരാതെ ഒന്നും നടക്കുകയില്ല.'

**പോകാൻ നേരത്ത് ഒരു ഭക്തൻ ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു. അദ്ദേഹത്തിൻെറ കൂടെ ഒരു കൊച്ചുകുട്ടിയുമുണ്ടായിരുന്നു. ശ്രീരാമകൃഷ്ണൻ സ്നേഹപുരസ്സരം അദ്ദേഹത്തോടു പറഞ്ഞു: 'എന്നാൽ നീ പോയിവാ, നേരം വൈകി. പോരെങ്കിൽ കൂടെ ഈ** കുട്ടിയുമുണ്ടല്ലോ.' നരേന്ദ്രനും കൊച്ചുനരനും വേറെ ഒന്നുരണ്ടു ഭക്തന്മാരും കുറച്ചുനേരംകൂടെ താമസിച്ചിട്ട് യാത്ര പറഞ്ഞു.

## അദ്ധ്യായം നാല്

1885 ജൂലായ് 15, ബുധൻ

### സുപ്രഭാതം – മധുരനൃത്തവും നാമസങ്കീർത്തനവും

ശ്രീരാമകൃഷ്ണൻ സ്വീകരണമുറിയുടെ പടിഞ്ഞാറുഭാഗത്തുള്ള ചെറിയ മുറിയിൽ കിടക്കയിൽ കിടക്കുന്നു. നേരം വെളുപ്പാൻ കാലത്തു നാലുമണി. മുറിയുടെ തെക്കുഭാഗത്തുള്ള വരാന്തയിൽ ഒരു ബഞ്ചു കിടപ്പുണ്ട്. മാസ്റ്റർ അതിന്മേൽ ഇരിക്കുന്നു. കുറച്ചു കഴിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണൻ വരാന്തയിലെക്കു ഇറങ്ങിവന്നു. മാസ്റ്റർ സാഷ്ടാംഗം നമസ്കരിച്ചു. ഇന്നു സംക്രാന്തി. ബുധനാഴ്ച ജൂലായ് 15.

ശ്രീരാമ: ഞാൻ ഇതിനു മുമ്പൊന്നെഴുന്നേറ്റു. ആട്ടെ, കാലത്തേ ദക്ഷിണേശ്വരത്തേയ്ക്കു പോകാം?

മാസ്റ്റർ: ആവാം, കാലത്ത് പുഴയിൽ വലിയ കാറ്റും കോളുമില്ല.

നേരം പ്രഭാതമായിവരുന്നു. ഇനിയും ഭക്തന്മാർ വന്നുചേർന്നു കഴിഞ്ഞിട്ടില്ല. ശ്രീരാമകൃഷ്ണൻ മുഖം കഴുകിയശേഷം മധുരസ്വരത്തിൽ നാമസങ്കീർത്തനം ചെയ്യുന്നു. പടിഞ്ഞാറെ മുറിയുടെ വടക്കെ വാതിലിനടുത്തുനിന്നുകൊണ്ടാണ് നാമം ജപിക്കുന്നത്. മാസ്റ്റർ അടുത്തു നില്പുണ്ട്. അല്പം കഴിഞ്ഞ് ഗോപാലമാതാവ് വന്ന് അധികം അകലെയല്ലാതെ നില്പായി. അന്തഃപുരത്തിന്റെ വാതിലിനിടയ്ക്കു കൂടി ഒന്നുരണ്ട് ഭക്തകൾ ശ്രീരാമകൃഷ്ണനെ നോക്കിക്കൊണ്ടു നില്ക്കുന്നു. വൃന്ദാവനത്തിലെ ഗോപസ്ത്രീകൾ ശ്രീകൃഷ്ണനെ നോക്കിക്കൊണ്ടു നില്ക്കുകയോ അതോ, നവദ്വീപത്തിലെ ഭക്തമഹിളകൾ മറയുടെ മറവിൽനിന്നുകൊണ്ടു പ്രേമോന്മത്തനായ ശ്രീഗൗരാംഗനെ നോക്കുകയോ?

രാമനാമം കീർത്തിച്ചതിനുശേഷം ശ്രീരാമകൃഷ്ണൻ കൃഷ്ണനാമം ജപിച്ചു തുടങ്ങി; 'കൃഷ്ണ, കൃഷ്ണ, ഗോപീകൃഷ്ണ, ഗോപി, ഗോപി, ഗോപജനജീവന കൃഷ്ണ, നന്ദനന്ദന കൃഷ്ണ, ഗോവിന്ദ ഗോവിന്ദ,'

അതു കഴിഞ്ഞ് ഗൗരാംഗനാമം ജപിക്കാൻ തുടങ്ങി: 'ശ്രീകൃഷ്ണ ചൈതന്യ, പ്രഭോ നിത്യാനന്ദ, ഹരേ കൃഷ്ണ, ഹരേ രാമ, രാധേ ഗോവിന്ദ!'

പിന്നെ ചൊല്ലി, 'ആലേഖനിരഞ്ജന!' 'നിരഞ്ജന' എന്നു ചൊല്ലിക്കൊണ്ടു കരഞ്ഞു. അദ്ദേഹത്തിന്റെ കരച്ചിൽ കണ്ടും കാതരസ്വരം കേട്ടും അടുത്തു നിന്നിരുന്ന ഭക്തന്മാരും കരഞ്ഞു. അദ്ദേഹം കരയുന്നു, പറയുന്നു: 'നിരഞ്ജന, വാ അപ്പാ! വന്നിതു തിന്നപ്പനേ. നിന്നെയൂട്ടി എൻജന്മം ഞാൻ സഫലമാക്കുവതെന്നോ! നീയെനിക്കു വേണ്ടി നരരൂപമെടുത്തു വന്നിരിക്കുകയല്ലയോ!'

ജഗന്നാഥസ്വാമിയുടെ അടുത്ത് ആർത്തനായരുളി: 'ജഗന്നാഥ, ജഗദ്ബന്ധോ, ദീനബന്ധോ, നാഥ, ഞാനവിടുത്തെ ജഗത്തിനു പുറത്തല്ലല്ലൊ. എന്നിൽ കനിഞ്ഞാലും!'

പ്രേമോന്മത്തനായി പാടി: ഉത്ക്കലവാസിയാം ജഗന്നാഥനെ, വിരാഡ്രൂപിയാം നാഥനെ, ഭജ ഭജ രേ.'

അതു കഴിഞ്ഞ് നാരായണനാമം ജപിച്ച് ജപിച്ച് നൃത്തം വെയ്ക്കുന്നു, ഗാനം ചെയ്യുന്നു: 'ശ്രീമന്നാരായണ, ശ്രീമന്നാരായണ, നാരായണ, നാരായണ!' വീണ്ടും ആടുന്നു, പാടുന്നു:

എന്നെ ഭ്രാന്തുപിടിപ്പിച്ചെങ്ങോ
മണ്ടിയൊളിച്ചൊരു സുന്ദരനെ
കണ്ടില്ലിനിയും - കാണാനായി
തെണ്ടിനടന്നിട്ടെൻ തോഴി!

പദ്മജനുണ്ടായുന്മാദം
വിഷ്ണുമഹേശർക്കുന്മാദം
മൂർത്തികൾ മൂവർ ഭ്രാന്തുപിടിച്ചി-
ട്ടാർത്തു തകർത്തു നവദ്വീപം.

വൃന്ദാരണ്യകവീഥികയിൽ
കണ്ടേനെ കൊച്ചുന്മാദിയെ ഞാൻ
രാധയെ വേഷം കെട്ടിച്ചു
രാജകിരീടം ചാർത്തിച്ചു,
കിങ്കരനായി നടിച്ചാ ഭ്രാന്തൻ
രാധയെ ഒന്നു കടാക്ഷിച്ചു.

അനന്തരം ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് ചെറിയ മുറിയിൽ ഇരുന്നു. ദിഗംബരൻ! അഞ്ചുവയസ്സായ പൈതലിനെപ്പോലെ. മാസ്റ്റർ, ബലരാമൻ, വേറെയും ഒന്നുരണ്ടു ഭക്തന്മാർ ഇരിപ്പുണ്ട്.

(ഈശ്വരരൂപം കാണുന്നതെപ്പോൾ? രഹസ്യകഥ - ശുദ്ധാത്മാക്കളായ യുവാക്കന്മാരിൽ നാരായണദർശനം. രാമലാലൻ, നിരഞ്ജനൻ, പൂർണ്ണൻ, നരേന്ദ്രൻ, ബെൽഘേറിയയിലെ താരകൻ, കൊച്ചുനരൻ.)

ശ്രീരാമ: ഈശ്വരരൂപങ്ങൾ ദർശിക്കാൻ കഴിയും. ഉപാധികളൊക്കെ നീങ്ങുമ്പോൾ, യുക്തിചിന്ത നിലയ്ക്കുമ്പോൾ, അപ്പോൾ ദർശനം ഉണ്ടാകും. അപ്പോൾ മനുഷ്യൻ മുദ്രിതമുഖനായി സമാധിമഗ്നനാകുന്നു. നാടകശാലയിൽ ചെന്നിരുന്ന് ആളുകൾ എന്തൊക്കെയോ പറഞ്ഞുകൊണ്ടിരിക്കും, അതുമിതുമൊക്കെ. എന്നാൽ തിരശ്ശീല ഉയരുന്നതോടെ സംസാരമെല്ലാം നില്ക്കും. കാഴ്ച്ചക്കാർ നാടകം കാണുന്നതിൽ മഗ്നരായിത്തീരുന്നു. നിങ്ങളോടു ഞാൻ വളരെ രഹസ്യമായ ഒരു സംഗതി പറയാം. ഞാൻ എന്തുകൊണ്ടാണ് പൂർണ്ണൻ, നരേന്ദ്രൻ മുതലായ ചെറുപ്പക്കാരെ ഇത്ര സ്നേഹിക്കുന്നത്? ഞാനൊരിക്കൽ ഭക്ത്യാവേശത്താൽ, മധുരഭാവത്തിൽ ജഗന്നാഥസ്വാമിയെ ആലിംഗനം ചെയ്യാൻ ചെന്നു; അപ്പോളെൻെറ കൈയ് ഒടിഞ്ഞു. അദ്ദേഹം എനിക്കിത് അപ്പോൾ വെളിപ്പെടുത്തിത്തന്നു; 'നീയിപ്പോൾ മനുഷ്യശരീരം എടുത്തിരിക്കുന്നു. നീയിനി മനുഷ്യരുമായി സഖ്യം,

വാത്സല്യം തുടങ്ങിയ ഭാവങ്ങൾ പുലർത്തിവാഴുക.'

[1]രാമലാലനോട് ഉണ്ടായിരുന്നതുപോലെയുള്ള ഭാവം പൂർണ്ണാദികളെ കാണുമ്പോൾ എനിക്കിപ്പോൾ തോന്നുന്നു. രാമലാലനെ ഞാൻ കുളിപ്പിച്ചു, ഊട്ടി, ഉറക്കി, കൂടെ കൊണ്ടുനടന്നു. രാമലാലനു വേണ്ടി കരഞ്ഞിരുന്നു. ഇപ്പോഴീ ചെറുപ്പക്കാരുടെ നേരെയും ശരിക്കും അതേ ഭാവമാണ് തോന്നുന്നത്! നിരഞ്ജനനെ നോക്കൂ. ഒന്നിലും ആസക്തനല്ല. കൈയിൽനിന്നു കാശുകൊടുത്ത് പാവപ്പെട്ട രോഗികളെ ആശുപത്രിയിൽ കൊണ്ടുപോകുന്നു. വിവാഹത്തിൻെറ കാര്യം പറഞ്ഞാൽ അവൻ പറയും: 'അയ്യപ്പോ! അത് വിശാലാക്ഷി[2]യുടെ കയമാണ്!' അവനൊരു ജ്യോതിസ്സിനു മുകളിൽ ഇരിക്കുന്നതായി ഞാൻ കാണുന്നു.

പൂർണ്ണൻ ഉച്ചമായ സാകാരതലത്തിൽ പെട്ടവനാണ്. വിഷ്ണുവിൻെറ അംശത്തോടുകൂടിയാണ് അവൻ ജനിച്ചിരിക്കുന്നത്. ആഹാ, അവന് ഈശ്വരനോട് എന്തൊരനുരാഗം!

(മാസ്റ്ററോട്) കണ്ടില്ലേ, അവൻ നിൻെറ നേരെ നോക്കിയിരുന്നത്; അദ്ധ്യാത്മസോദരൻെറ നേരെ നോക്കുംപോലെ, തൻെറ സ്വന്തം ആളുകളുടെ നേരെ നോക്കുന്നപോലെ! ഒരിക്കൽക്കൂടി എന്നെ വന്നു കാണുമെന്നു പറഞ്ഞിരുന്നു. ക്യാപ്റ്റൻെറ വീട്ടിൽ വന്നു കാണാമെന്നാണ് പറഞ്ഞിരുന്നത്.

(നരേന്ദ്രന് എന്തെല്ലാം ഗുണങ്ങൾ! കൊച്ചുനരൻെറ ഗുണങ്ങൾ)

ശ്രീരാമ: നരേന്ദ്രൻ വളരെ ഉയർന്ന തലത്തിൽ പെട്ടവനാകുന്നു, നിരാകാരമണ്ഡലത്തിൽ പെട്ടവൻ. പുരുഷപ്രകൃതമാണ് അവൻേറത്. എത്രയോ ഭക്തന്മാർ ഇവിടെ വരുന്നു, എന്നാൽ അവനെപ്പോലെ ആരുമില്ല.

ഞാൻ ഇടയ്ക്കിടെ ഇരുന്നു ഭക്തന്മാരുടെ കണക്കെടുക്കും. അപ്പോൾ ചിലരെ ദശദളപദ്മമായി കാണും; ചിലർക്ക് ഷോഡശദളം, ചിലർക്ക് ശതദളം; എന്നാൽ നരേന്ദ്രൻ പദ്മങ്ങളിൽ സഹസ്രദളപദ്മമാകുന്നു.

മറ്റുള്ളവരെ വല്ല കലശത്തോടോ കുടത്തോടോ ഉപമിക്കാം; എന്നാൽ നരേന്ദ്രൻ വലിയ ഒരു ഭരണിയാണ്. മറ്റുള്ളവർ കുഴികളോ

1 ശ്രീരാമൻെറ ബാലമൂർത്തി 2 കാമാർപുക്കൂരിനടുത്തുള്ള ഒരു പുഴ.

കുളങ്ങളോ പോലെ; നരേന്ദ്രൻ ഒരു വലിയ തടാകം, ഹലദാർ പുക്കൂർപോലെ. മത്സ്യവർഗ്ഗത്തിൽ നരേന്ദ്രൻ ചെങ്കണ്ണുള്ള വലിയ രോഹിതമത്സ്യമാകുന്നു; മറ്റുള്ളവർ വല്ല പരലോ വരാലോ ചെമ്മീനോ ഒക്കെ. ബെൽഘരിയയിലെ താരകനെ കൂരിയോടു ഉപമിക്കാം.

നരേന്ദ്രൻ വലിയ പാത്രം; പല സാധനങ്ങൾ കൊള്ളും. അകം വളരെ പൊള്ളയായ മുള. നരേന്ദ്രൻ ഒന്നിനും അധീനനല്ല. അവന് ആസക്തിയില്ല. ഇന്ദ്രിയസുഖത്തിന് വശഗനല്ല, ആൺപ്രാവിനെപ്പോലെയാണവൻ. ആൺപ്രാവിൻെറ ചുണ്ടിനു പിടിച്ചാൽ അത് കിടന്നു പിടഞ്ഞ് ചുണ്ടുംവലിച്ചുകൊണ്ടുപോകും. പെൺപ്രാവാണെങ്കിൽ അനങ്ങാതെയിരിക്കും, നരേന്ദ്രൻ ആണത്തമുള്ളവനാണ്. അതുകൊണ്ടവൻ വണ്ടിയിൽ വലതുവശത്തേ ഇരിക്കൂ. ഭവനാഥന് സ്ത്രീകളുടെ സ്വഭാവമാണ്. അതുകൊണ്ട് അവനെ ഞാൻ മറുവശത്താണ് ഇരുത്താറ്. നരേന്ദ്രൻ കൂട്ടത്തിലുണ്ടെങ്കിൽ എനിക്ക് വലിയ ബലം തോന്നുന്നു.

ശ്രീ മഹേന്ദ്രമുഖർജി വന്ന് ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു. മണി എട്ടായിരിക്കും. ഹരിപദൻ, തുളസിരാമൻ മുതലായവർ ക്രമേണ വന്നു നമസ്കാരം ചെയ്തു. ബാബുരാമന് പനിയാണ്; അതുകൊണ്ട് വരാൻ കഴിഞ്ഞില്ല.

ശ്രീരാമ: (മാസ്റ്റർ മുതൽപേരോട്) കൊച്ചുനരൻ വന്നിട്ടില്ലേ? ഞാൻ പൊയ്ക്കഴിഞ്ഞെന്ന് അവൻ കരുതിയിരിക്കാം. (മുഖർജിയോട്) എന്തൊരാശ്ചര്യം! അവൻ കുട്ടിക്കാലത്ത് പള്ളിക്കൂടത്തിൽ നിന്ന് മടങ്ങിവന്നിട്ട് ഈശ്വരനുവേണ്ടി കരയാറുണ്ട്. ഈശ്വരനുവേണ്ടി കരയുക നിസ്സാരമായ കാര്യമാണോ? അവൻ വളരെ ബുദ്ധിമാനുമാണ്. ഉള്ള് നല്ലതുപോലെ പൊള്ളയായ മുളപോലെയാണവൻ.

അവൻെറ മനസ്സ് മുഴുവൻ എന്നിലാണ്. ഗിരീശഘോഷ് പറഞ്ഞു: "കൊച്ചുനരൻ ഇന്നാളൊരു ദിവസം നവഗോപാലൻെറ വീട്ടിൽ കീർത്തനം നടന്നുകൊണ്ടിരിക്കുമ്പോൾ അവിടെ പോയിരുന്നു. വീട്ടിൽ കടന്നയുടനെ, 'അദ്ദേഹം എവിടെ?' എന്നവൻ ചോദിച്ചു. അവന് ചുറ്റുപാടുകളെക്കുറിച്ചു ബോധമേ ഉണ്ടായിരുന്നില്ല. ആളുകളുടെ മേൽ ചവിട്ടിക്കൊണ്ടാണ് അവൻ നടന്നിരുന്നത്." വീട്ടിലുള്ളവരുടെ ശകാരത്തെപ്പറ്റി അവന് പേടിയില്ല. ചിലപ്പോളവൻ ദക്ഷിണേശ്വരത്ത് മൂന്നു രാത്രി തുടർച്ചയായി താമസിക്കാറുണ്ട്.

(ഭക്തിയോഗത്തിൻെറ ഗൂഢരഹസ്യം - ജ്ഞാനഭക്തിസമന്വയം. മുഖർജി, ഹരിബാബു, പൂർണ്ണൻ, നിരഞ്ജനൻ, മാസ്റ്റർ, ബലരാമൻ)

മുഖർജി: അവിടുത്തെ ഇന്നലത്തെ സംഭാഷണം കേട്ട് ഹരി* അദ്ഭുതസ്തബ്ധനായിപ്പോയി. 'സാംഖ്യദർശനത്തിലും പാതഞ്ജലയോഗത്തിലും വേദാന്തത്തിലും ആവക സംഗതികളുണ്ട്. അദ്ദേഹം സാധാരണ മനുഷ്യനല്ല!' എന്ന് ഹരി പറയുകയുണ്ടായി.

ശ്രീരാമ: പക്ഷേ ഞാൻ സാംഖ്യമോ വേദാന്തമോ പഠിച്ചിട്ടില്ലല്ലൊ.

പൂർണ്ണജ്ഞാനവും പൂർണ്ണഭക്തിയും ഒന്നുതന്നെ. ഒരുവൻ 'നേതി നേതി' എന്ന് വിവേചനം ചെയ്ത് അനിത്യമായതിനെയെല്ലാം ത്യജിക്കുന്നു. ഈ വിവേചനം അവസാനിച്ചാൽ ബ്രഹ്മജ്ഞാനമായി. അതു കഴിഞ്ഞാൽ ആദ്യം ത്യജിച്ചവയെ വീണ്ടും ഗ്രഹിക്കുന്നു. മട്ടുപ്പാവിലേക്കു കയറുന്ന സമയത്ത് വളരെ സൂക്ഷിച്ചു കയറേണ്ടതുണ്ട്. മട്ടുപ്പാവിലെത്തിക്കഴിയുമ്പോൾ കാണുന്നു, അതുണ്ടാക്കാനുപയോഗിച്ചിരിക്കുന്ന അതേ വസ്തുക്കൾകൊണ്ടുതന്നെയാണ്, അതായത് ഇഷ്ടികയും ചുണ്ണാമ്പും സുർക്കിയും കൊണ്ടുതന്നെയാണ്, കോണിപ്പടിയും ഉണ്ടാക്കിയിരിക്കുന്നത് എന്ന്.

ഉച്ചനിലയെക്കുറിച്ച് ബോധമുള്ളവന് നീചനിലയെക്കുറിച്ചും ബോധമുണ്ട്. ജ്ഞാനം ഉണ്ടായ്ക്കഴിഞ്ഞാൽ ഉച്ചവും നീചവും ഒന്നായ് തോന്നുന്നു.

തത്ത്വജ്ഞാനമുള്ളപ്പോൾ പ്രഹ്ലാദൻ 'സോ*ƒ*ഹം' ഭാവത്തിൽ പാർത്തിരുന്നു. ദേഹബുദ്ധി വരുമ്പോൾ 'ദാസോ*ƒ*ഹം അടിയൻ അവിടുത്തെ അടിമ,' എന്ന ഭാവം കൈക്കൊണ്ടിരുന്നു.

ഹനുമാനും ചിലപ്പോൾ 'സോ*ƒ*ഹം' ഭാവവും, ചിലപ്പോൾ, 'ദാസൻ ഞാൻ' എന്ന ഭാവവും, ചിലപ്പോൾ 'ഞാൻ അവിടുത്തെ അംശം' എന്ന ഭാവവും ഉണ്ടായിരുന്നു.

മനുഷ്യൻ എന്തിന് ഭക്തി കൈക്കൊണ്ടു ജീവിക്കണം? ഭക്തിയില്ലെങ്കിൽ മനുഷ്യൻ പിന്നെയെന്ത് കൈക്കൊണ്ടു ജീവിക്കും? എങ്ങനെ നാൾ കഴിക്കും?

'ഞാൻ' എന്ന ഭാവം തീർത്തും പോവുകയില്ല. 'ഞാൻ' എന്ന കുടം നിലനില്ക്കുന്ന കാലത്തോളം 'സോ*ƒ*ഹം' ഭാവം ഉണ്ടാവുക

* പില്ക്കാലത്ത് തുരീയാനന്ദസ്വാമികൾ

യില്ല. സമാധിയിൽ ലയിച്ചാൽ 'ഞാൻ' പിന്നിലാകുന്നു. അപ്പോൾ ഉള്ളതെന്തോ അതുണ്ട്. രാമപ്രസാദൻ പറയുന്നു, 'അമ്മേ, എനിക്ക് ജ്ഞാനം ജനിച്ചുകഴിഞ്ഞാൽ പിന്നെ, നീയോ നല്ലത്, ഞാനോ നല്ലത് എന്ന് നിനക്കുതന്നെ അറിയാം.'

'ഞാൻ'എന്ന ബോധം നിലനില്ക്കുന്ന കാലത്തോളം ഭക്തനെപ്പോലെ വർത്തിക്കുന്നതാണ് നല്ലത്. 'ഞാൻ ഭഗവാൻ' എന്ന ഭാവം നല്ലതല്ല. 'ഹേ ജീവ, ഭക്തവത്, ന ച കൃഷ്ണവത്!' അല്ലയോ ജീവ, നീ ഭക്തനെപ്പോലെ വാഴുക, കൃഷ്ണനെപ്പോലെയല്ല.' എന്നാൽ ഈശ്വരൻ സ്വയം ഭക്തനെ തന്നിലേക്കു ആകർഷിക്കുകയാണെങ്കിൽ, അതു വേറെ സംഗതി. ഭൃത്യൻെറ പേരിൽ പ്രീതനായ യജമാനൻ ഭൃത്യനോട്, 'വാ വാ, എൻെറ അടുത്തു വന്നിരിക്ക്, ഞാനും നീയും ഒന്നുതന്നെ,' എന്ന് പറയുംപോലെയാണത്.

തരംഗം ഗംഗയുടെ; ഗംഗ തരംഗത്തിൻെറയല്ല.

ശിവന് രണ്ടവസ്ഥയുണ്ട്. ആത്മാരാമനായിരിക്കുമ്പോൾ 'സോ ƒഹം' എന്ന അവസ്ഥ; ആ യോഗനിലയിൽ സർവ്വം നിശ്ചലം. 'ഞാൻ' വേറെ എന്ന ബോധം വരുമ്പോൾ 'രാമ രാമ' എന്നു കീർത്തിച്ചുകൊണ്ട് നൃത്തം ചെയ്യുന്നു.

അചഞ്ചലമായതിന് ചാഞ്ചല്യമുണ്ട്. ഇപ്പോൾ നിങ്ങൾ അനങ്ങാതിരിക്കുന്നു. കുറച്ചു കഴിഞ്ഞാൽ നിങ്ങൾതന്നെ ഓരോ കാര്യങ്ങളിലേർപ്പെടും. ജ്ഞാനവും ഭക്തിയും ഒരേ സാധനം തന്നെ. എന്നാൽ ഒരാൾ ജലമെന്നു, പറയുന്നു, വേറൊരാൾ, 'മഞ്ഞുകട്ട' എന്നു പറയുന്നു, എന്നേ വ്യത്യാസമുള്ളു.

(സമാധി രണ്ടുതരം - സമാധിക്ക് പ്രതിബന്ധങ്ങൾ)

ശ്രീരാമ: പൊതുവെ പറഞ്ഞാൽ സമാധി രണ്ടു തരമുണ്ട്. ജ്ഞാനപഥത്തിൽക്കൂടി യുക്തിചിന്ത ചെയ്ത് ചെയ്ത് 'അഹം' നശിച്ചു കഴിഞ്ഞാൽ ഉണ്ടാകുന്ന സമാധിക്ക് സ്ഥിരസമാധി, അഥവാ ജഡസമാധി, അതായത് നിർവ്വികല്പസമാധി എന്നു പറയുന്നു. ഭക്തി പഥത്തിൽക്കൂടി ലഭിക്കുന്ന സമാധിക്ക് ഭാവസമാധി എന്നു പറയുന്നു. ഈ സമാധിയിൽ ആനന്ദം ആസ്വദിക്കാൻ വേണ്ടി സുഖം അനുഭവിക്കാൻ വേണ്ടി, ഒരു വരപോലെ അല്പം 'അഹം' ബാക്കി നില്ക്കും. കാമിനീകാഞ്ചനത്തിൽ ആസക്തിയിരുന്നാൽ ഇതൊന്നും ഗ്രഹിക്കാനാവില്ല.

കേദാരനോടു ഞാൻ പറഞ്ഞു, 'നിൻെറ മനസ്സ് കാമിനീകാഞ്ചന ത്തിലിരുന്നാൽ നിനക്കൊന്നും നേടാനാവില്ല.' അവൻെറ മാറത്ത് തൊട്ടുതലോടണമെന്ന് എനിക്ക് തോന്നി. പക്ഷേ സാധിച്ചില്ല. അവൻെറ ഉള്ളിൽ കുരുക്കും കുടുക്കുമുണ്ട്. അമേദ്ധ്യം നാറുന്ന മുറിപോലെ; എനിക്ക് ഉള്ളിൽ കടക്കാൻ കഴിഞ്ഞില്ല. കാശിവരെ നീണ്ട വേരുള്ള സ്വയം ഭൂലിംഗംപോലെ, സംസാരാസക്തി അതിഗാഢ മാണ്. കാമിനീകാഞ്ചനത്തിൽ ആസക്തിയിരുന്നാൽ ഒന്നും സാധിക്ക യില്ല.

ചെറുപ്പക്കാരുടെ ഉള്ളിൽ ഇനിയും കാമിനീകാഞ്ചനം കടന്നു കഴിഞ്ഞിട്ടില്ല. അതുകൊണ്ടാണ് എനിക്കിവരോടിത്ര സ്നേഹം, ഹസ്ര പറയുന്നു: 'പണക്കാരുടെ മക്കളേയോ സുന്ദരൻമാരെയോ കുട്ടികളെ യോ കണ്ടാൽ അങ്ങവരെ സ്നേഹിക്കുന്നു' എന്ന്. അങ്ങനെ യാണെങ്കിൽ ഹരീശൻ, ലാട്ടു, നരേന്ദ്രൻ ഇവരെ എങ്ങനെയാണ് ഞാൻ സ്നേഹിക്കുന്നത്? ചോറിനു ചേർത്തു കഴിക്കാൻ ഉപ്പു മേടി ക്കാൻ ഒരു പൈസയില്ല നരേന്ദ്രന്.

ചെറുപ്പക്കാരുടെ ഉള്ളിൽ വിഷയബുദ്ധി ഇനിയും പ്രവേശിച്ചിട്ടില്ല. അതുകൊണ്ടാണ് അവരുടെ അകം ഇത്ര ശുദ്ധമായിരിക്കുന്നത്. മാത്രമല്ല, ഇവരിൽ പലരും നിത്യസിദ്ധൻമാരാണ്. ജനിച്ചതുമുതൽ അവർ ഈശ്വരനിലേക്കു ആകർഷിക്കപ്പെട്ടിരിക്കുന്നു. ഒരാൾ ഒരു തോട്ടം മേടിച്ചു. അതു വെട്ടിവെടിപ്പാക്കി ചെന്നപ്പോൾ ഒരിട ത്തൊരു ജലക്കുഴൽ കണ്ടെത്തി. കളകളാരവത്തോടെ വെള്ളമ ങ്ങനെ ഒഴുകുന്നു. അതുപോലെയാണവരുടെ കഥ.

(മാതൃസേവ - വൈഷ്ണവരുടെ മഹോത്സവത്തിൻെറ അർത്ഥം)

ബലരാമൻ: മഹാശയ, സംസാരം മിഥ്യയാണെന്ന് ഇത്ര പെട്ടെന്ന് പൂർണ്ണന് മനസ്സിലായതെങ്ങനെയാണ്?

ശ്രീരാമ: ജൻമാന്തരസംസ്കാരംകൊണ്ട്. മുജ്ജൻമങ്ങളിൽ അവൻ സാധനകളൊക്കെ ചെയ്തിട്ടുണ്ട്. ശരീരമാണ് ചെറുതായി രിക്കുന്നതും പിന്നെ വലുതാകുന്നതും; ആത്മാവിന് അങ്ങനെയൊ ന്നുമില്ല.

ഈ ചെറുപ്പക്കാർ ഏതുപോലെയാണെന്നോ? ആദ്യം കായും പിന്നെ പൂവും ഉണ്ടാകുന്ന ചെടികൾപോലെയാണിവർ. ഇവർക്ക് ആദ്യം ഈശ്വരദർശനം, അതുകഴിഞ്ഞ് മഹിമാശ്രവണം; എന്നിട്ടു

പിന്നെ സംയോഗം! നിരഞ്ജനനെ നോക്കൂ. കൊടുക്കാനും മേടിക്കാനുമൊന്നുമില്ല. വിളി വരുമ്പോൾ പോകാൻ തയ്യാർ. എന്നാൽ, അമ്മ ജീവിച്ചിരിക്കുന്ന കാലത്തോളം അമ്മയെ നോക്കണം. ഞാനെൻെറ അമ്മയെ പൂവ്വും ചന്ദനവുംകൊണ്ടു പൂജിക്കാറുണ്ട്. ആ ജഗന്മാതാവുതന്നെയാണ് മാതൃരൂപേണ വരുന്നത്. അതുകൊണ്ടാണ് ചിലർ ശ്രാദ്ധം ചെയ്യുന്നത്. ഒടുവിലത് ഇഷ്ടദേവതാപൂജയായിത്തീർന്നു. ചിലർ മരിച്ചാൽ വൈഷ്ണവന്മാർ മഹോത്സവം നടത്തുന്നു. അതിൻെറയും അർത്ഥമിതാണ്.

സ്വന്തം ശരീരം കാത്തു രക്ഷിക്കുന്ന കാലത്തോളം അമ്മയുടെ ശരീരവും കാത്തുരക്ഷിക്കണം. അതുകൊണ്ട് ഞാൻ ഹസ്രയോടു പറഞ്ഞു: 'നിങ്ങൾക്കൊരു ചുമ പിടിച്ചാൽ വേഗം കല്ക്കണ്ടവും കുരുമുളകും കൊണ്ടുവരുന്നു; കുരുമുളകും ഉപ്പും ചേർത്തു പൊടിക്കുന്നു. സ്വന്തം ശരീരത്തിനുവേണ്ടി ഇതൊക്കെ ചെയ്യണമെന്നു തോന്നുന്ന കാലത്തോളം അമ്മയുടെ കാര്യങ്ങളും അന്വേഷിക്കണം.'

എന്നാൽ സ്വന്തം ശരീരത്തെക്കൂടി വിസ്മരിക്കുന്ന അവസ്ഥയിൽ, അപ്പോൾ സംഗതി വേറെ, അപ്പോൾ ഈശ്വരൻതന്നെ സർവ്വഭാരങ്ങളും ഏറ്റെടുക്കുന്നു. പ്രായപൂർത്തിയാകാത്ത ആൾക്ക് സ്വന്തം കാര്യം നോക്കാനാവില്ല. അതിനാൽ അവനുവേണ്ടി ഒരുകാര്യസ്ഥൻ നിയമിക്കപ്പെടുന്നു. കുട്ടിയുടെ അവസ്ഥ - അതായിരുന്നു ചൈതന്യദേവൻെറ നില.

മാസ്റ്റർ ഗംഗാസ്നാനത്തിനു പോയി.

## അദ്ധ്യായം അഞ്ച്

### ശ്രീരാമകൃഷ്ണൻെറ ജാതകം

ശ്രീരാമകൃഷ്ണദേവൻ ബലരാമഗൃഹത്തിൽ ആ ചെറിയ മുറിയിൽ ഭക്തന്മാരുമായി സംഭാഷണം ചെയ്തുകൊണ്ടിരുന്നു. മഹേന്ദ്രമുഖർജി, ബലരാമൻ, തുളസി, ഹരിപദൻ, ഗിരീശൻ മുതലായ ഭക്തന്മാർ തറയിൽ ഇരിക്കുന്നു. ഗിരീശൻ ഗുരുദേവൻെറ കൃപയ്ക്കു പാത്രമായി കഴിഞ്ഞ അഞ്ചെട്ടു മാസമായി അദ്ദേഹത്തിൻെറ അടുത്തു വന്നുകൊണ്ടിരിക്കുന്നു. മാസ്റ്റർ ഇതിനിടക്ക് ഗംഗാസ്നാനം കഴിഞ്ഞ് മടങ്ങിയെത്തി ഗുരുദേവനെ നമസ്കരിച്ച് അദ്ദേഹത്തിൻെറ സമീപം ഇരിപ്പുറപ്പിച്ചു. ശ്രീരാമകൃഷ്ണൻ തൻെറ അദ്ഭുതകരങ്ങ

ളായ ഈശ്വരദർശനങ്ങളെക്കുറിച്ച് ഓരോന്നു പറഞ്ഞുകൊണ്ടിരിക്കുന്നു.

ശ്രീരാമ: ഒരു ദിവസം കാളീക്ഷേത്രത്തിൽ നഗ്നനും ഹലധാരിയും അദ്ധ്യാത്മരാമായണം വായിച്ചുകൊണ്ടിരിക്കുകയായിരുന്നു. പെട്ടെന്നെനിക്ക് ഒരു പുഴയുടെ ദർശനമുണ്ടായി. പുഴയുടെ ഇരുകരകളിലും കാട്. മരങ്ങളും ചെടികളും നല്ല പച്ചനിറം. രാമലക്ഷ്മണന്മാർ ലങ്കോട്ടിയും ധരിച്ച് അങ്ങനെ പൊയ്ക്കൊണ്ടിരിക്കുന്നു. ഒരു ദിവസം കുടീരത്തിൻെറ മുന്വശത്ത് അർജ്ജുനൻെറ രഥം കണ്ടു. സാരഥിയുടെ വേഷത്തിൽ ഭഗവാൻ അകത്തിരിപ്പുണ്ട്. അതിപ്പോഴും ഓർമ്മയുണ്ട്. വേറൊരു ദിവസം നാട്ടിൽ കീർത്തനം കേട്ടുകൊണ്ടിരിക്കുമ്പോൾ മുമ്പിലുണ്ട് ഗൗരാംഗൻ നില്ക്കുന്നു.

അക്കാലത്ത് ഒരു നഗ്നമൂർത്തി എൻെറ കൂടെ ചുറ്റി നടന്നിരുന്നു. ഞാൻ അദ്ദേഹവുമായി നേരമ്പോക്കു പറഞ്ഞിരുന്നു. അപ്പോൾ അദ്ദേഹം കൂടെക്കൂടെ ചിരിക്കും. ഈ നഗ്നമൂർത്തി എൻെറ ഉള്ളിൽ നിന്നുതന്നെ പുറത്തു വന്നതാണ്. ഒരു പരമഹംസമൂർത്തി, ബാലകനെപ്പോലെ.

അക്കാലത്ത് ഞാനെന്തെല്ലാം ദിവ്യരൂപങ്ങൾ കണ്ടു എന്നുള്ളത് പറഞ്ഞറിയിക്കാൻ വയ്യ. ആ സമയത്ത് എനിക്കു വയറ്റിൽ തീരെ സുഖമുണ്ടായിരുന്നില്ല. ഈവക ദർശനങ്ങളുണ്ടാകുമ്പോൾ ആ അസുഖം വർദ്ധിച്ചുവന്നു. അതുകൊണ്ട് ദർശനങ്ങളുണ്ടാകാതെ കഴിക്കാൻ നോക്കി; കണ്ടാൽ 'ഥൂ ഥൂ' എന്ന് തുപ്പിക്കൊണ്ടിരുന്നു. എന്നാലവ പിന്നാലെ വന്ന് ഭൂതത്തെപ്പോലെ എന്നെ പിടികൂടും. ഞാനെപ്പോഴും ഭാവമഗ്നനായിരിക്കും; രാവും പകലും കടന്നുപോകുന്നത് അറിഞ്ഞിരുന്നില്ല. ഭാവാവേശം ഉണ്ടാകുന്നതിൻെറ പിറ്റേന്ന് കലശലായി വയറ്റിളക്കം പിടിക്കും; ഭാവമൊക്കെ വെളിക്കു ചാടും! (ചിരി)

ഗിരീശൻ: (ചിരിച്ചുകൊണ്ട്) ഞാൻ അങ്ങയുടെ ജാതകം നോക്കുകയാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ശുക്ലപക്ഷദ്വിതീയയിലാണ് എൻെറ ജനനം. പിന്നെ രവി, ചന്ദ്രൻ, ബുധൻ ഇവയുടെ നിലകളും ജാതകത്തിലുണ്ട്. വേറെ വലുതായിട്ടൊന്നുമില്ല.

ഗിരീശൻ: കുംഭം രാശിയിലാണ് അങ്ങയുടെ ജനനം. രാമനും

കൃഷ്ണനും കർക്കടകവും വൃഷവും രാശികളിൽ. സിംഹരാശിയിൽ ചൈതന്യദേവനും.

ശ്രീരാമ: എനിക്ക് രണ്ടാഗ്രഹമുണ്ടായിരുന്നു: ഒന്ന്, ഭക്തന്മാരുടെ രാജാവാകണം എനിക്കെന്ന്. രണ്ടാമത്തേത്, ഞാനൊരു ശുഷ്ക സാധു ആകരുത് എന്നും.

(ഗുരുദേവൻ സാധനയനുഷ്ഠിച്ചത് എന്തിന്? ബ്രഹ്മയോനി ദർശനം)

ഗിരീശൻ: (ചിരിച്ചുകൊണ്ട്) അവിടുന്ന് സാധന ചെയ്തതെന്തിനാണ്?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ശിവനെ ഭർത്താവായി ലഭിക്കുന്നതിനു വേണ്ടി ഭഗവതിക്കുപോലും അനേകം കഠിനതപസ്സു ചെയ്യേണ്ടതായി വന്നു; പഞ്ചതപസ്സനുഷ്ഠിച്ചു: ശീതകാലത്തിൽ ജലത്തിലിറങ്ങി നിന്നു; സൂര്യനുനേരെ കണ്ണെടുക്കാതെ നോക്കിക്കൊണ്ടുനിന്നു.

ശ്രീകൃഷ്ണൻപോലും രാധായന്ത്രം വെച്ചുകൊണ്ട് അനേകം സാധനകൾ ചെയ്തു. യന്ത്രം ബ്രഹ്മയോനിയാണ്; അതിന്റെ പൂജയും ധ്യാനവും ചെയ്തു. ഈ ബ്രഹ്മയോനിയിൽനിന്ന് കോടികോടി ബ്രഹ്മാണ്ഡങ്ങൾ ഉദ്ഭവിച്ചുകൊണ്ടിരിക്കുന്നു. അതിഗുഹ്യമായ കാര്യങ്ങൾ. വില്വമൂലത്തിൽ പല ദർശനങ്ങളുമുണ്ടായി. അവയെങ്ങനെ തിളങ്ങിക്കൊണ്ടിരുന്നു.

(പൂർവ്വകഥ - വില്വമൂലത്തിൽ തന്ത്രസാധന - ബ്രാഹ്മണിയുടെ ഏർപ്പാട്)

ശ്രീരാമ: വില്വമൂലത്തിൽ ഞാൻ പല തന്ത്രസാധനകളും ചെയ്തു. മനുഷ്യന്റെ തലയോടും അങ്ങനെ പലതും അതിനു വേണ്ടിയിരുന്നു, ബ്രാഹ്മണി ഒക്കെ ശേഖരിച്ചുകൊണ്ടുവന്നു. ഞാൻ പല താന്ത്രിക സാധനകളും അഭ്യസിച്ചു.

വേറൊരു അദ്ഭുതാവസ്ഥയും ഉണ്ടായി. ഏതെങ്കിലും ദിവസം അഹങ്കാരം തോന്നിയാൽ, അതിനടുത്ത ദിവസം സുഖക്കേടു പിടിക്കും.

ശ്രീമുഖത്തുനിന്നു നിർഗ്ഗളിച്ചതും അശ്രുതപൂർവ്വവുമായ ഈവക വേദാന്തവാക്യങ്ങൾ കേട്ട് മാസ്റ്റർ വിസ്മയസ്തബ്ധനായി ചിത്രാർപ്പിതനെപ്പോലെ ഇരുന്നുപോയി. ഭക്തന്മാരും പതിതപാവനിയും

പൂതസലിലയും ശ്രീമുഖനിഃസൃതയുമായ ഭാഗവതഗംഗയിൽ സ്നാനം ചെയ്തു വർത്തിക്കുന്നു. സകലരും നിശ്ശബ്ദം.

തുളസി: (മാസ്റ്ററെ ചൂണ്ടിക്കൊണ്ട്) ഇദ്ദേഹം ചിരിക്കുകയില്ല.

ശ്രീരാമ: അവൻ ഉള്ളിൽ ചിരിക്കുന്നുണ്ട്. *ഫാൽഗുനദിയുടെ മേലെയൊക്കെ മണലാണ്; പക്ഷേ മണൽ മാന്തിയാൽ വെള്ളം കിട്ടും.

(മാസ്റ്ററോട്) നീ നാക്കു വടിക്കാറില്ലേ? ദിവസവും നാക്കു വടിക്കണം.

ബലരാമൻ: കേട്ടോ, മാസ്റ്ററുടെ അടുത്തുനിന്നും പൂർണ്ണൻ അങ്ങയെക്കുറിച്ച് പലതും കേട്ടിരിക്കുന്നു.

ശ്രീരാമ: ആദ്യകാലത്തെ കാര്യങ്ങളായിരിക്കാം. ഇവനറിയാം, എനിക്കറിഞ്ഞുകൂടാ.

ബലരാമൻ: പൂർണ്ണൻ ജന്മസിദ്ധനല്ലേ, അപ്പോൾ ഇവരുടെ സ്ഥാനമെന്താണ്?

ശ്രീരാമ: ഹേതുമാത്രം.

മണി ഒമ്പതടിച്ചു. ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്തേയ്ക്കു ഇപ്പോൾ മടങ്ങും; അതിനുള്ള ഒരുക്കങ്ങൾ നടക്കുന്നു. ബാഗ്ബസ്സാറിൽ അന്നപൂർണ്ണയുടെ കടവിൽ വഞ്ചി തയ്യാറാക്കി നിർത്തിയിട്ടുണ്ട്. ഭക്തന്മാർ ഗുരുദേവനെ സാഷ്ടാംഗം നമസ്കരിച്ചു.

ശ്രീരാമകൃഷ്ണൻ ഒന്നുരണ്ടു ഭക്തന്മാരുമൊരുമിച്ചു പോയി വഞ്ചിയിൽ കയറിയിരുന്നു. ഗോപാലമാതാവും ഇതേ വഞ്ചിയിൽ കയറി; കുറച്ചു സമയം ദക്ഷിണേശ്വരത്തു വിശ്രമിച്ചിട്ട് വൈകുന്നേരം കാമാർഹട്ടിക്ക് നടന്നുപോകും.

ദക്ഷിണേശ്വരത്ത് ഗുരുദേവൻെറ മുറിയിൽ മടക്കുകട്ടിൽ കേടു തീർക്കാൻ കൊടുത്തിരുന്നു. അതും വഞ്ചിയിൽ കയറ്റി. ഈ കട്ടിലിലാണ് ശ്രീ രാഖാൽ സാധാരണ കിടക്കാറ്.

ഇന്നു പക്ഷേ മഘം നക്ഷത്രമാണ്; യാത്രയ്ക്കു നല്ല ദിവസമല്ല. അതിനാൽ ശ്രീരാമകൃഷ്ണദേവൻ അടുത്ത ശനിയാഴ്ച ബലരാമമന്ദിരത്തിൽ വീണ്ടും വരും; എന്നിട്ടൊരു നല്ല ദിവസം നോക്കി ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങും.

---

* ഗയയിൽക്കൂടി ഒഴുകുന്ന ഒരു പുഴ

# നാല്പത്തിയൊന്നാം ഭാഗം

## നന്ദവസുവിൻെറ ഗൃഹത്തിൽ

### അദ്ധ്യായം ഒന്ന്

1885 ജൂലായ് 28, ചൊവ്വാഴ്ച

**ശ്രീരാമകൃഷ്ണദേവൻ ഭക്തഗൃഹത്തിൽ**

ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരുമൊരുമിച്ച് ബലരാമൻെറ സ്വീകരണമുറിയിൽ ഇരിക്കുന്നു. സുസ്മേരവദനം. നേരമിപ്പോൾ ഏതാണ്ട് മൂന്നു മണി. വിനോദൻ, രാഖാൽ, കൊച്ചുനരൻ, മാസ്റ്റർ മുതലായവർ ഹാജരുണ്ട്.

ഇന്ന് ആഷാഢമാസത്തിലെ കൃഷ്ണപ്രതിപദം. ശ്രീരാമകൃഷ്ണൻ ബലരാമൻെറ ഗൃഹത്തിൽ കാലത്ത് വന്നു. ഉച്ചയ്ക്കു ഊണ് കഴിച്ചത് അവിടെയാണ്. ബലരാമൻെറ ഗൃഹത്തിൽ ശ്രീ ജഗന്നാഥ ദേവൻെറ പൂജയുണ്ട്. അദ്ദേഹത്തിൻെറ നിവേദ്യമാണ് കുടുംബാം ഗങ്ങൾ കഴിക്കാറ്. അതുകൊണ്ട് ബലരാമൻെറ ഗൃഹത്തിലെ അന്നം വളരെ പരിശുദ്ധമാണ് എന്ന് ശ്രീരാമകൃഷ്ണൻ പറയാറുണ്ട്.

നന്ദവസുവിൻെറ വീട്ടിൽ അനേകം ദേവീദേവന്മാരുടെ പടം ഉണ്ട് എന്ന് നാരായണൻ മുതലായ ചില ഭക്തന്മാർ ശ്രീരാമ കൃഷ്ണനോടു പറഞ്ഞിരുന്നു. അതിനാൽ ഇന്നുച്ചതിരിഞ്ഞ് അദ്ദേഹം നന്ദൻെറ വീട്ടിൽ പോയി ആ പടങ്ങൾ കാണാൻ ഉദ്ദേശിക്കുന്നു. ഭക്തയായ ഒരു *ബ്രാഹ്മണി നന്ദവസുവിൻെറ വീടിനടുത്തു താമസമുണ്ട്. ഗുരുദേവൻ അവിടെയും പോകും. ബ്രാഹ്മണിയുടെ ഏകപുത്രി മരിച്ചുപോയി. അതുമൂലം സന്തപ്തയായ ബ്രാഹ്മണി ശ്രീരാമകൃഷ്ണനെ കാണാൻ കൂടെക്കൂടെ ദക്ഷിണേശ്വരത്തു പോകാറുണ്ട്. അവർ അത്യാകാംക്ഷയോടെ ശ്രീരാമകൃഷ്ണനെ ക്ഷണിച്ചിട്ടുണ്ട്. അവരുടെ വീട്ടിൽ പോകണം, അത് കഴിഞ്ഞ്

---

* പില്കാലത്ത് മാതൃദേവിയുടെ സഹചാരിണിയും പരിചാരികയും ആയിത്തീർന്ന ഗോലാപ്മാ.

അവിടെനിന്ന് ഗണുവിൻെറ അമ്മയുടെ വീട്ടിലും പോകണം; അവരും ഒരു ഭക്തയാകുന്നു.

ശ്രീരാമകൃഷ്ണൻ ബലരാമഗൃഹത്തിൽ വന്ന് യുവഭക്തന്മാർക്ക് ആളയയ്ക്കാറുണ്ട്. കൊച്ചുനരൻ ഇടയ്ക്കു പറഞ്ഞിരുന്നു. 'എനിക്ക് ജോലിയുള്ളതുകൊണ്ട് എപ്പോഴും അങ്ങയെ വന്നു കാണാനാവില്ല. പരീക്ഷയ്ക്കു പഠിക്കേണ്ടതായിട്ടുണ്ട്' എന്നൊക്കെ. കൊച്ചുനരൻ വന്നിട്ടുണ്ട്: ശ്രീരാമകൃഷ്ണദേവൻ അദ്ദേഹവുമായി സംഭാഷണം ചെയ്യുന്നു.

ശ്രീരാമ: (കൊച്ചുനരനോട്) നിന്നെ വിളിക്കാൻ ഞാനിന്നു ആളയച്ചില്ലല്ലൊ?

കൊച്ചുനരൻ: (ചിരിച്ചുകൊണ്ട്) ഇനിയിപ്പോൾ എന്താ ചെയ്ക?

ശ്രീരാമ: അപ്പനേ, നിൻെറ പഠിത്തം മുടക്കണമെന്ന് എനിക്ക് വിചാരമില്ല. നിനക്ക് സമയം കിട്ടുമ്പോൾ വരിക.

അല്പം പരിഭവത്തോടെയാണ് ശ്രീരാമകൃഷ്ണൻ ഇത് പറഞ്ഞത് പല്ലക് എത്തി. ശ്രീരാമകൃഷ്ണൻ നന്ദവസുവിൻെറ വീട്ടിലേക്കു പോവുകയായി. ഈശ്വരനാമം ജപിച്ചുകൊണ്ട് അദ്ദേഹം പല്ലക്കിൽ കയറി. കാലിൽ കറുത്ത വാർണീഷ് ഇട്ട കാൻവാസ് ചെരിപ്പ്; ചുവന്ന കരയുള്ള ധോത്തി ഉടുത്തിരിക്കുന്നു; ഉത്തരീയമില്ല. ശ്രീരാമ കൃഷ്ണൻ പല്ലക്കിൽ ഇരുന്നതോടെ, അദ്ദേഹത്തിൻെറ ചെരിപ്പ് മാസ്റ്റർ പല്ലക്കിൻെറ ഒരു വശത്തായി ഒതുക്കിവെച്ചു. മാസ്റ്റർ പല്ലക്കിൻെറ പിന്നാലെ നടന്നു പുറപ്പെട്ടു. ക്രമേണ പരേശൻ കൂടെ വന്നു.

പല്ലക്ക് നന്ദവസുവിൻെറ വീടിൻെറ പടി കടന്ന് അകത്തെത്തി. ക്രമേണ, വീട്ടിൻെറ മുൻവശത്തുള്ള വിശാലമായ അങ്കണവും കടന്ന് പല്ലക്ക് വീടിനടുത്ത് ചെന്നുനിന്നു. ഗൃഹനാഥൻെറ സ്വജനങ്ങൾ വന്ന് ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു. ചെരിപ്പ് എടുത്തു കൊടുക്കാൻ അദ്ദേഹം മാസ്റ്ററോട് പറഞ്ഞു. അതു കഴിഞ്ഞ് അദ്ദേഹം പല്ലക്കിൽനിന്നിറങ്ങി വലിയ ഹാളിൽ പ്രവേശിച്ചു. വളരെ നീണ്ട വിശാലമായ ഹാൾ. നാലുവശത്തും ദേവീദേവ്മാരുടെ ചിത്രങ്ങൾ.

ഗൃഹനാഥൻ നന്ദബോസും അദ്ദേഹത്തിൻെറ സഹോദരൻ പശുപതിയും ശ്രീരാമകൃഷ്ണനെ വന്ദിച്ചു സ്വീകരിച്ചു. പല്ലക്കിൻെറ പിന്നാലെ ഭക്തന്മാരും മെല്ലെ വന്ന് ഈ ഹാളിൽ പ്രവേശിച്ചു.

ഗിരീശൻെറ സഹോദരൻ അതുലൻ വന്നുചേർന്നു. പ്രസന്നൻെറ അച്ഛൻ നന്ദവസുവിൻെറ ഗൃഹത്തിൽ കൂടെക്കൂടെ വരാറുണ്ട്; അദ്ദേഹവും അവിടെ ഉണ്ടായിരുന്നു. പ്രസന്നൻ ശ്രീരാമകൃഷ്ണ ൻെറ ഒരു ഭക്തനാണ്.

(ശ്രീ നന്ദവസുവിൻെറ ഗൃഹത്തിൽ ശുഭാഗമനം)

ശ്രീരാമകൃഷ്ണദേവൻ ചിത്രങ്ങൾ കാണാനായി എഴുന്നേറ്റു. കൂടെ മാസ്റ്ററും വേറെ ഏതാനും ഭക്തന്മാരും ഉണ്ട്. പശുപതിയും ചിത്രങ്ങൾ കാണിച്ചുകൊണ്ട് കൂടെയുണ്ട്.

ചതുർഭുജധാരിയായ വിഷ്ണുമൂർത്തിയെയാണ് ശ്രീരാമകൃഷ്ണൻ ആദ്യം കണ്ടത്. അത് കണ്ടപ്പോഴേ അദ്ദേഹം ഭാവപരവശനായി നിലത്തിരുന്നു; ഭാവാവിഷ്ടനിലയിൽ കുറച്ചുനേരം കഴിച്ചു.

അടുത്ത ചിത്രത്തിൽ ശ്രീരാമൻ ഹനുമാൻെറ ശിരസ്സിൽ കൈയ് വെച്ച് അനുഗ്രഹിക്കുന്നു. ഹനുമാൻെറ ദൃഷ്ടി ശ്രീരാമൻെറ പാദ പദ്മത്തിലാണ്. ശ്രീരാമകൃഷ്ണൻ ഏറെനേരം ഈ ചിത്രം നോക്കി ക്കൊണ്ടുനിന്നു. 'ആഹാ! ആഹാ!' എന്ന് ഭാവാവേശത്തോടെ പറഞ്ഞു.

കദംബമൂലത്തിൽ ഓടക്കുഴലും വായിച്ചുകൊണ്ടു നില്ക്കുന്ന ശ്രീകൃഷ്ണൻെറ ചിത്രമാണ് മൂന്നാമത്തേത്.

നാലമാമത്തേത് വാമനാവതാരം. കുടയും ചൂടിക്കൊണ്ട് മഹാ ബലിയുടെ യജ്ഞവാടത്തിലെക്ക് പോകുന്നു. 'വാമനൻ!' എന്നു പറഞ്ഞുകൊണ്ട് ശ്രീരാമകൃഷ്ണൻ കുറച്ചുനേരം അതിൽ സൂക്ഷിച്ചു നോക്കി.

പിന്നെ നൃസിംഹമൂർത്തിയുടെ ചിത്രം കണ്ടു. അത് കഴിഞ്ഞ് വൃന്ദാവനത്തിൻെറ ചിത്രം. ശ്രീകൃഷ്ണൻ ഗോപാലബാലന്മാരോടൊ രുമിച്ച് പശുക്കുട്ടികളെ മേയ്ക്കുന്നു. വൃന്ദാവനവും യമുനാപുളിന വും!' 'മനോഹരമായ ചിത്രം!' എന്ന് മാസ്റ്റർ പറഞ്ഞു.

ഏഴാമത്തെ പടം കണ്ടുകൊണ്ട് ശ്രീരാമകൃഷ്ണൻ അരുളി, 'ധൂമാവതി!' പിന്നെ ഷോഡശി, ഭൂവനേശ്വരി, താരാ, കാളി, ഈ ചിത്രങ്ങൾ കണ്ട് ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഇതെല്ലാം ഉഗ്രമൂർത്തി കൾ. ഈ വക ചിത്രങ്ങൾ വീട്ടിൽ വെച്ചിരിക്കാൻ പാടില്ല; വെച്ചുകൊണ്ടിരിക്കുകയാണെങ്കിൽ പൂജിക്കണം; എന്നാൽ താങ്കൾക്ക് ദൈവാധീനം ശക്തിയായുണ്ടായിരിക്കണം ഇവിടെ ഇങ്ങനെ വെച്ചുകൊണ്ടിരിക്കാൻ.' ശ്രീ അന്നപൂർണ്ണയുടെ ചിത്രം കണ്ട്

ആവേശഭരിതനായി ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ബലേ ബലേ.'

അടുത്തതായി രാധ രാജ്ഞിയായി വാഴുന്നു; നികുഞ്ജവനത്തിൽ സഖീപരിവൃതയായി സിംഹാസനത്തിൽ വസിക്കുന്നു. ശ്രീകൃഷ്ണൻ കുഞ്ജത്തിൻെറ പടിക്കൽ കാവല്ക്കാരൻെറ വേഷവും ധരിച്ചിരിക്കുന്നുണ്ട്.

അതു കഴിഞ്ഞ് ഊഞ്ഞാലാടുന്ന കൃഷ്ണൻ. അടുത്തത് വീണാപാണിയുടെ മൂർത്തി. അതൊരു ചില്ലുകൊണ്ടുള്ള കൂട്ടിലാണ്. ശ്രീരാമകൃഷ്ണൻ ഈ ചിത്രം ഏറെ നേരം നോക്കിനിന്നു. വീണാഹസ്തയായ സരസ്വതി ലഹരീമഗ്നയായി രാഗരാഗിണികൾ ആലപിക്കുന്നു.

ചിത്രം കണ്ടുതീർന്നു. ശ്രീരാമകൃഷ്ണൻ ഗൃഹനാഥൻെറ അടുത്തുചെന്നുനിന്നു. നിന്നുകൊണ്ടുതന്നെ ഗൃഹനാഥനോട് പറഞ്ഞു 'ഹാ! താങ്കൾ ശരിയായ ഒരു ഹിന്ദുവാണ്. ഇംഗ്ലീഷ് പടങ്ങൾ വെയ്ക്കാതെ താങ്കൾ ഈവക ചിത്രങ്ങൾ വെച്ചിരിക്കുന്നുവല്ലൊ! വലിയ ആശ്ചര്യംതന്നെ.'

ശ്രീ നന്ദവസു ഇരിക്കുകയാണ്. അദ്ദേഹം ശ്രീരാമകൃഷ്ണനോടു പറഞ്ഞു: 'ഇരുന്നാട്ടെ, എന്തിനാണിങ്ങനെ നില്ക്കുന്നത്?'

ശ്രീരാമകൃഷ്ണൻ ഇരുന്നുകൊണ്ടു പറഞ്ഞു: 'ഇതൊക്കെ വളരെ വലിയ വലിയ പടങ്ങൾ. നീങ്ങൾ നല്ല ഹിന്ദുവാണ്.'

നന്ദവസു: ഇംഗ്ലീഷ് ചിത്രങ്ങളും ഉണ്ട്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതൊന്നും ഇതുപോലെയല്ല. ഇംഗ്ലീഷ് ചിത്രങ്ങളുടെ കാര്യത്തിൽ ഇത്ര താല്പര്യം കാണുകയില്ല.

മുറിയുടെ ചുമരിൽ കേശവസേനൻെറ നവവിധാനത്തിൻെറ ഒരു ചിത്രം തൂങ്ങിയിരുന്നു. ശ്രീ സുരേശമിത്രനാണ് ആ ചിത്രം വരപ്പിച്ചത്. സുരേശമിത്രൻ ശ്രീരാമകൃഷ്ണൻെറ ഒരു പ്രിയ ഭക്തനാണ്. ഭിന്നപഥങ്ങളിൽക്കൂടി സകല മതാവലംബികളും ഒരേ ഈശ്വരൻെറ അടുക്കലേക്ക് പൊയ്ക്കൊണ്ടിരിക്കുന്നതായി പരമഹംസദേവൻ കേശവസേനന് ഈ ചിത്രത്തിൽ ചൂണ്ടിക്കാണിച്ചു കൊടുക്കുന്നു. പ്രാപ്യസ്ഥാനം ഒന്നുതന്നെ; വഴികൾ മാത്രം വേറെ വേറെ.

ശ്രീരാമ: അത് സുരേന്ദ്രനുവേണ്ടി ഉണ്ടാക്കിയ പടമാണ്.

പ്രസന്നൻെറ അച്ഛൻ: (ചിരിച്ചുകൊണ്ട്) അങ്ങും ആ കൂട്ടത്തിലുണ്ട്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അത് ഒരു തരം - അതിനകത്ത് സകലതുമുണ്ട്. അതാണ് ഇക്കാലത്തെ ആദർശം.

ഇക്കാര്യം പറഞ്ഞുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണൻ ഭാവവിഹ്വലനായി. അദ്ദേഹം ജഗന്മാതാവുമായി വർത്തമാനം പറഞ്ഞു. അല്പം കഴിഞ്ഞ് മദിരാമത്തനെപ്പോലെ പറഞ്ഞു 'എനിക്കു വെളിവുകേടൊന്നും വന്നിട്ടില്ല.' വീടിൻെറ നേരെ നോക്കിയിട്ട് അരുൾ ചെയ്തു: 'വലിയ വീട്! ഇതിലെന്തുണ്ട്? ഇഷ്ടിക, മരം, മണ്ണ്.'

അല്പം കഴിഞ്ഞ് വീണ്ടുമരുളി: 'ദേവീദേവന്മാരുടെ ചിത്രങ്ങളെല്ലാം കണ്ട് വളരെ സന്തോഷമായി.' വീണ്ടും പറഞ്ഞു: 'ഉഗ്രമൂർത്തികളായ കാളി, താരാ, ശവശിവാമദ്ധ്യേ ശ്മശാനവാസിനി, ഇവരുടെ ചിത്രം വെച്ചുകൊണ്ടിരിക്കുന്നത് നല്ലതല്ല; വെയ്ക്കുകയാണെങ്കിൽ അവയെ പൂജിക്കണം.'

പശുപതി: (ചിരിച്ചുകൊണ്ട്) ദേവി നടത്തുന്ന കാലത്തോളം നടക്കും.

ശ്രീരാമ: അത് ശരിയാണ്. പക്ഷേ മനസ്സ് ഈശ്വരനിൽ നിർത്തുന്നതാണ് നല്ലത്; ഈശ്വരനെ മറന്നു ജീവിക്കുന്നത് നല്ലതല്ല.

നന്ദവസു: മനസ്സ് ഈശ്വരനിൽ എങ്ങനെ നിർത്തും?

ശ്രീരാമ: ഈശ്വരൻെറ കൃപയുണ്ടെങ്കിൽ സാധിക്കും.

നന്ദവസു: അദ്ദേഹത്തിൻെറ കൃപ എങ്ങനെ ലഭിക്കും? അദ്ദേഹത്തിനു കൃപ കാണിക്കാൻ ശക്തിയുണ്ടോ?

(ഈശ്വരനോ കർത്താവ്, അല്ല, കർമ്മമോ?)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) മനസ്സിലായി, പണ്ഡിതന്മാരുടെ അഭിപ്രായമാണ് നിങ്ങൾക്ക്, 'താന്താൻ ചെയ്യുന്ന കർമ്മത്തിനനുസരിച്ചു ഫലവും ലഭിക്കുന്നു,' എന്ന്. അതൊക്കെ കൈയ്‌വിടു. ഈശ്വരനിൽ ശരണാഗതനായാൽ കർമ്മക്ഷയം സംഭവിക്കുന്നു. കൈയിൽ പൂവുമായി ഞാൻ അമ്മയോടു പറഞ്ഞു: 'അമ്മേ ഇതാ എടുത്തോളു അവിടുത്തെ പാപം, ഇതാ എടുത്തോളു അവിടുത്തെ പുണ്യം. എനിക്കിതൊന്നും വേണ്ട. എനിക്ക് ശുദ്ധഭക്തി നല്കിയാലും. അമ്മേ, ഇതാ എടുത്തോളു അവിടുത്തെ നന്മ, ഇതാ എടുത്തോളു അവിടുത്തെ തിന്മ; എനിക്ക് നന്മയും തിന്മയും ഒന്നും

വേണ്ട. എനിക്ക് ശുദ്ധഭക്തിമാത്രം നല്കിയാലും. അമ്മേ, ഇതാ എടുത്തോളു അവിടുത്തെ ധർമ്മം, ഇതാ എടുത്തോളു അവിടുത്തെ അധർമ്മം; എനിക്ക് ധർമ്മാധർമ്മമൊന്നും വേണ്ട. എനിക്ക് ശുദ്ധ ഭക്തി നല്കിയാലും. അമ്മേ, ഇതാ എടുത്തോളു അവിടുത്തെ ജ്ഞാനം, ഇതാ എടുത്തോളു അവിടുത്തെ അജ്ഞാനം; എനിക്ക് ജ്ഞാനവും അജ്ഞാനവും ഒന്നും വേണ്ട. എനിക്ക് ശുദ്ധഭക്തി മാത്രം നല്കിയാലും. അമ്മേ, ഇതാ ഇരിക്കുന്നു അവിടുത്തെ ശുചി; ഇതാ ഇരിക്കുന്നു അവിടുത്തെ അശുചി. എനിക്ക് ശുദ്ധഭക്തിമാത്രം നല്കിയാലും.

നന്ദവസു: ഈശ്വരന് നിയമം നിഷേധിക്കാൻ സാധിക്കുമോ?

ശ്രീരാമ: എന്താ അത്? അദ്ദേഹം ഈശ്വരൻ. അദ്ദേഹത്തിന് സകലതും സാധിക്കും. നിയമം നിർമ്മിച്ച ആൾക്ക് അതു മാറ്റാനും കഴിയും.

(ചൈതന്യപ്രാപ്തി ഭോഗാവസനത്തിലോ, അതോ ഈശ്വരകൃപ കൊണ്ടോ?)

ശ്രീരാമ: എന്നാൽ നിങ്ങൾക്ക് അങ്ങനെ പറയാം. നിങ്ങൾക്ക് ഭോഗങ്ങൾ ഭുജിക്കാൻ ആഗ്രഹമുണ്ട്; അതുകൊണ്ടാണ് അങ്ങനെ പറയുന്നത്. അങ്ങനെയും ഒരു പക്ഷമുണ്ട്. വാസ്തവം, ഭോഗം ഭുജിച്ച് തൃപ്തിവരാതെ ജ്ഞാനോദയം ഉണ്ടാവുകയില്ല എന്ന്. പക്ഷേ ഭോഗം എന്ന് വെച്ചാലോ? കാമിനീകാഞ്ചനസുഖമോ? അത് ഇതാ ഉണ്ട്, ഇതാ പോയി ക്ഷണികം! ഇനി, കാമിനീകാഞ്ചനത്തി നകത്ത് എന്താണുള്ളത്? അമ്പഴങ്ങപോലെ, കുരുവും തൊണ്ടും; തിന്നാൽ അമ്ലശൂലം പിടിക്കുകയും ചെയ്യും. അല്ലെങ്കിൽ സന്ദേശ് പോലെ; തൊണ്ടയുടെ താഴോട്ടിറങ്ങിയാൽ തീർന്നു, പിന്നെയില്ല!

(ഈശ്വരൻ പക്ഷപാതിയോ? അവിദ്യയെന്തിന്?)

നന്ദവസു സ്വല്പനേരം ഒന്നും മിണ്ടാതെ ഇരുന്നു: എന്നിട്ടു പറഞ്ഞു: 'അങ്ങനെയൊക്കെ ആളുകൾ പറയാറുണ്ട്. നേരുതന്നെ. പക്ഷേ ഈശ്വരൻ പക്ഷപാതിയാണോ! ഈശ്വരകൃപകൊണ്ടാണ് കാര്യങ്ങൾ നടക്കുന്നതെന്നുവരികിൽ അദ്ദേഹം പക്ഷപാതിയാ ണെന്നു പറയേണ്ടിവരും.'

ശ്രീരാമ: ഈശ്വരൻതന്നെയാണ് സർവ്വവും. ഈശ്വരൻ സ്വയം ജീവനും ജഗത്തും സർവ്വവുമായിത്തീർന്നിരിക്കുന്നു. പൂർണ്ണ

ജ്ഞാനമുണ്ടാകുമ്പോൾ ഈ ബോധം വരും. മനസ്സ്, ബുദ്ധി, ദേഹം, ചതുർവ്വിംശതി തത്ത്വങ്ങൾ എല്ലാം ആയിരിക്കുന്നത് അദ്ദേഹമാണ്. താനല്ലാതെ വേറാരുമില്ലെന്നുവരുമ്പോൾ, ഈശ്വരൻ ആരോടു പക്ഷപാതം കാണിക്കും?

നന്ദവസു: അദ്ദേഹം നാനാരൂപമായിത്തീർന്നിരിക്കുന്നതെന്തിനാണ്? ചിലർ ജ്ഞാനികളും ചിലർ അജ്ഞാനികളും ആയിരിക്കുന്നതെന്ത്കൊണ്ട്?

ശ്രീരാമ: അദ്ദേഹത്തിൻെറ സ്വന്തം ഇഷ്ടം.

അതുലൻ: കേദാരബാബു അക്കാര്യം ഭംഗിയായി പറഞ്ഞിട്ടുണ്ട്, 'ഈശ്വരൻ ലോകം സൃഷ്ടിച്ചതെന്തിനാണ്?' എന്നൊരാൾ ഒരിക്കൽ അദ്ദേഹത്തോടു ചോദിച്ചു. അതിനദ്ദേഹം മറുപടി പറഞ്ഞു: 'ഈശ്വരൻ സൃഷ്ടി നടത്താൻ നിശ്ചയിച്ച മീറ്റിങ്ങിൽ ഞാൻ ഹാജരുണ്ടായിരുന്നില്ല.' (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: ഒക്കെ ഈശ്വരൻെറ ഇഷ്ടം.

ഇതും പറഞ്ഞു ഗുരുദേവൻ പാടി:

ഇച്ഛാമയിയാം നിൻ ഇച്ഛപോലല്ലയോ
വിശ്വത്തിലെന്തും നടപ്പതമ്മേ?
നീ ചെയ്യും കർമ്മങ്ങളോരോന്നും മാനുഷൻ
താൻ ചെയ്വതെന്നുതാനോർക്കയല്ലോ.
ആനയെച്ചേർതന്നിൽ മഗ്നമാക്കുന്നതും
താനേ നിവർപ്പതും നീ താനല്ലോ.
നിൻകൃപയുണ്ടെങ്കിലേതു മുടന്തനും
വൻമല കേറാൻ വിഷമമുണ്ടോ?
ബ്രഹ്മപദം ചിലർക്കേകിടുമമ്മതാൻ
ചുമ്മാ ചിലരെ വലിച്ചെറിയും.
ഞാൻ യന്ത്രം, നീ യന്ത്രീ, ഞാൻ രഥം, നീ രഥീ,
ഞാൻ ഗൃഹം, നീ ഗൃഹനായികയും.
എവ്വണ്ണമമ്മയെന്നെക്കൊണ്ടു ചെയ്യിക്കും
അവ്വിധമെല്ലാം ഞാൻ ചെയ്വൂതായേ. (ഇച്ഛാമയി)

അദ്ദേഹം തുടർന്നു: അമ്മ ആനന്ദമയിയാണ്, ഈ സൃഷ്ടിസ്ഥിതി സംഹാരങ്ങൾകൊണ്ട് ദേവി ലീലയാടുന്നു. ജീവന്മാർ അസംഖ്യം; അവരിൽ ഒന്നോ രണ്ടോ പേർ മാത്രം മുക്തരായിത്തീരുന്നു.

അതിലും അമ്മ ആനന്ദം കൊള്ളുന്നു.

നൂറുനൂറായിരം പട്ടങ്ങളുള്ളതിൽ
പൊട്ടുന്നതൊന്നോ രണ്ടോ-
അതു കണ്ടുകണ്ടമ്മയും കൈയ്കൊട്ടി
ത്തുള്ളിക്കൊണ്ടാർത്തുചിരിച്ചീടുന്നു!

ചിലർ സംസാരത്തിൽ ബദ്ധരായ്ത്തീരുന്നു; ചിലർ അതിൽ നിന്നു മുക്തരായ്പോകുന്നു.

സംഖ്യയില്ലാതെയനവധി തോണികൾ
സംസാരസാഗരേ സഞ്ചരിപ്പൂ
മുങ്ങുകയാണവ മിക്കതും സാഗര-
കല്ലോലജാലത്തിൽപ്പെട്ടു കഷ്ടം;

നന്ദവസു: അമ്മയുടെ ഇഷ്ടം, നമുക്കോ മരണവും!

ശ്രീരാമ: എവിടെ നിങ്ങൾ? അമ്മതന്നെയാണ് സകലവുമായിരിക്കുന്നത്. അമ്മയെ അറിയാൻ കഴിയാത്ത കാലത്തോളമേ, 'ഞാൻ ഞാൻ' എന്നു പറയുകയുള്ളു.

സകലർക്കും ഈശ്വരനെ അറിയാൻ കഴിയും. സകലരും ഉദ്ധരിക്കപ്പെടും. ചിലർക്ക് കാലത്തേ ആഹാരം കഴിക്കാൻ കഴിഞ്ഞെന്നു വരാം; ചിലർക്ക് കിട്ടുന്നത് ഉച്ചയ്ക്കായിരിക്കാം; ചിലർക്ക് അന്തിക്കേ കിട്ടിയുള്ളു എന്നു വരാം. എന്നാൽ ആർക്കും ആഹാരം കിട്ടാതെ വരികയില്ല. സകലരും തങ്ങളുടെ സ്വസ്വരൂപത്തെ അറിയും, തീർച്ച.

പശുപതി: അതെ, ഈശ്വരൻതന്നെയാണ് സകലവുമായി വാഴുന്നത് എന്നു തോന്നുന്നു.

ശ്രീരാമ: 'ഞാൻ' എന്നാലെന്ത് എന്ന് അന്വേഷിച്ചുനോക്കൂ. 'ഞാൻ' എന്നാൽ, എല്ലോ മാംസമോ ചോരയോ കുടൽമാലയോ ആണോ? 'ഞാൻ' ആരെന്നു തേടിച്ചെല്ലുമ്പോൾ, 'നീ' വന്നുചാടുന്നു. അതായത്. ആ ഈശ്വരൻെറ ശക്തിയല്ലാതെ മറ്റൊന്നുമില്ലെന്നു മനസ്സിലാവുന്നു. 'ഞാൻ' ഇല്ല, 'അദ്ദേഹം' മാത്രം (പശുപതിയോട്) നിങ്ങൾക്ക് എത്രയോ സ്വത്തുണ്ട്; എന്നിട്ടും അഹങ്കാരമില്ല 'അഹം' ഭാവം തീർത്തും വെടിയാൻ സാദ്ധ്യമല്ല. അങ്ങനെ അവൻ പോവില്ലെങ്കിൽ ആ പോക്കിരി ഈശ്വരൻെറ ദാസനായിട്ടിരുന്നോട്ടെ. (എല്ലാവരും ചിരിക്കുന്നു) 'ഈശ്വരൻെറ ഭക്തൻ ഞാൻ, ഈശ്വരൻെറ പൈതൽ ഞാൻ, ഈശ്വരൻെറ ദാസൻ ഞാൻ,' എന്നിങ്ങനെയുള്ള

അഭിമാനം നല്ലതാണ്. എന്നാൽ കാമിനീകാഞ്ചനത്തിൽ ഒരുവനെ ആസക്തനാക്കുന്ന 'അഹം' മൂക്കാത്ത 'അഹ'മാകുന്നു. ആ 'അഹം' കാരം കൈയ്‌വിടണം.

അഹങ്കാരത്തിന്റെ ഈ വ്യാഖ്യാനം കേട്ട് ഗൃഹനാഥനും മറ്റു സകലരും വളരെ സന്തോഷംപൂണ്ടു.

(ഐശ്വര്യമദവും അഹങ്കാരവും)

ശ്രീരാമ: (പശുപതിയോട്) ജ്ഞാനത്തിനു രണ്ടു ലക്ഷണങ്ങളുണ്ട്; ഒന്നാമത്, അഭിമാനം കാണുകയില്ല; രണ്ടാമത്, ശാന്തസ്വഭാവം. നിങ്ങൾക്ക് രണ്ടു ലക്ഷണങ്ങളുമുണ്ട്. അതുകൊണ്ട് നിങ്ങളിൽ ഈശ്വരന്റെ അനുഗ്രഹം ഉണ്ട്. ഐശ്വര്യം അധികം ഉണ്ടായാൽ ഈശ്വരനെ മറന്നുപോകുന്നു. അത് ഐശ്വര്യത്തിന്റെ സ്വഭാവംതന്നെയാണ്. യദുമല്ലികന് സമ്പത്ത് വർദ്ധിച്ചു. അതുകൊണ്ട് അയാൾ ഇക്കാലത്ത് ഈശ്വരകാര്യങ്ങൾ പറയാറില്ല. മുമ്പൊക്കെ ഈശ്വരകഥകളിൽ വളരെ താല്പര്യമുണ്ടായിരുന്നു.

കാമിനീകാഞ്ചനം ഒരു തരം മദ്യമാണ്. കള്ളു കൂടുതൽ കുടിച്ചാൽ അച്ഛനെയും അമ്മാവനെയും തിരിടച്ചറിയുവാൻ വയ്യാതാകുന്നു. അവരോടു കാണിക്കേണ്ട ആദരവും കാണിക്കുന്നില്ല. മദ്യപാനിക്ക് ഗുരുക്കന്മാരെയും താണവരെയും തിരിച്ചറിഞ്ഞുകൂടാ.

നന്ദവസു: അതു നേരാണ്.

(തിയോസഫി - ക്ഷണകാലത്തെ യോഗംകൊണ്ട് മുക്തി)

പശുപതി: മഹാശയ, ഇതൊക്കെ ശരിയാണോ, തിയോസഫിയും ഭൂതവിദ്യയുമൊക്കെ? സൂര്യലോകം, ചന്ദ്രലോകം, നക്ഷത്രലോകം ഇവയെക്കുറിച്ച് അങ്ങയുടെ അഭിപ്രായമെന്താണ്?

ശ്രീരാമ: എനിക്കൊന്നും അറിഞ്ഞുകൂടപ്പാ! അതിനെക്കുറിച്ചൊക്കെ തലപുണ്ണാക്കുന്നതെന്തിന്? മാമ്പഴം തിന്നാനല്ലേ തോട്ടത്തിലെത്തിയിരിക്കുന്നത്? മാമ്പഴം തിന്നിൻ. എത്ര മാവുണ്ട്, എത്ര ലക്ഷം കൊമ്പുകളുണ്ട്, എത്ര കോടി ഇലകളുണ്ട് എന്നൊക്കെ കണക്കെടുത്തിട്ട് നിങ്ങൾക്കെന്തു വേണം? ഞാൻ മാമ്പഴം തിന്നാൻ തോപ്പിലെത്തി. തിന്നിട്ടു ഞാൻ പോകും.

ചൈതന്യം ഒരിക്കലുണർന്നുകഴിഞ്ഞാൽ, ഈശ്വരനെ ഒരിക്കലറിഞ്ഞുകഴിഞ്ഞാൽ ഈവക ചപ്പുചവറ് അറിയാൻ ആഗ്രഹമേ

കാണുകയില്ല. സന്നി പിടിച്ച മനുഷ്യൻ എന്തൊക്കെ പുലമ്പുന്നു! 'ഞാൻ അഞ്ചിടങ്ങഴി അരിയുടെ ചോറുണ്ണുമെടാ! ഞാനൊരു വീപ്പ വെള്ളം കുടിക്കുമെടാ! എന്നൊക്കെ. വൈദ്യൻ ചോദിക്കും. 'അത്രയും കഴിക്കുമോ? ശരി, ഒക്കെ കഴിക്കാം.' ഇതും പറഞ്ഞ് വൈദ്യൻ പുകവലിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ, സന്നി ഇറങ്ങിക്കഴിഞ്ഞാൽ രോഗി പറയുന്നത് വൈദ്യൻ ശ്രദ്ധിക്കുന്നു.

പശുപതി: ഞങ്ങളുടെ സന്നി എന്നേയ്ക്കും നിലനില്ക്കുമെന്നു തോന്നുന്നല്ലോ?

ശ്രീരാമ: എന്തിനാണങ്ങനെ കരുതുന്നത്? മനസ്സ് ഈശ്വരനിൽ നിർത്തു, ചൈതന്യം ഉണരും.

പശുപതി: (ചിരിച്ചുകൊണ്ട്) നമുക്ക് ഈശ്വരനുമായുള്ള യോഗം ക്ഷണികമാണ്. പുകവലിച്ചാൽ നില്ക്കുന്നിടത്തോളം നേരം. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: എന്നാലെന്താ? ക്ഷണനേരംപോലും ഈശ്വരനുമായി യോഗമുണ്ടായാൽ മുക്തി ലഭിക്കും. അഹല്യ രാമനോടു പറഞ്ഞു: 'അല്ലയോ രാമ, ഞാൻ സൂകരയോനിയിലോ വേറെ എവിടെയെങ്കിലുമോ ചെന്നു പിറക്കട്ടെ, എവിടെയായാലും അവിടുത്തെ അടിമലരിൽ മനമുറയ്ക്കുമാറാകണം; എനിക്ക് പരിശുദ്ധഭക്തിയുണ്ടാകണം.'

നാരദൻ പറഞ്ഞു: 'രാമ, അവിടുത്തെ അടുക്കൽനിന്നും ഒരു വരവും ഞാൻ ആഗ്രഹിക്കുന്നില്ല. എനിക്ക് ശുദ്ധഭക്തിയുണ്ടാവാൻ അനുഗ്രഹിച്ചാലും; അവിടുത്തെ ഭുവനമോഹിനിയായ മായയാൽ ഞാൻ മോഹിതനാകാതിരിക്കാനും അനുഗ്രഹിച്ചാലും.

ആത്മാർത്ഥതയോടെ ഈശ്വരനോടു പ്രാർത്ഥിച്ചാൽ, മനസ്സ് ഈശ്വരനിൽ നില്ക്കും; അപ്പോൾ അദ്ദേഹത്തിൻെറ പാദപദ്മത്തിൽ പരിശുദ്ധഭക്തി ഉണ്ടാകും.

(പാപവും പരലോകവും - മൃത്യുസമയത്ത്
ഈശ്വരചിന്ത - ജഡഭരതൻ)

ശ്രീരാമ: 'ഞങ്ങളുടെ സന്നി വിട്ടുമാറുമോ? ഞങ്ങൾക്കെന്തു സംഭവിക്കും? ഞങ്ങൾ പാപികൾ.' ഈവക വിചാരങ്ങൾ ഉപേക്ഷിക്കുക. (നന്ദവസുവിനോട്) ഈ വിധത്തിൽ നിനയ്ക്കണം; 'ഞാൻ രാമനാമം ഒരു പ്രാവശ്യം ജപിച്ചിരിക്കുന്നു, എനിക്കിനി പാപമെവിടെ?'

നന്ദവസു: പരലോകം ഉണ്ടോ? പാപപരിഹാരം എങ്ങനെ സാധിക്കും?

ശ്രീരാമ: നിങ്ങൾക്ക് മാമ്പഴം തിന്നാൽ പോരേ? അതിൻെറയൊക്കെ കണക്കെടുത്തിട്ട് നിങ്ങൾക്കെന്താവശ്യം പരലോകം ഉണ്ടോ ഇല്ലയോ എന്നും മറ്റുമുള്ള കാര്യങ്ങളറിഞ്ഞിട്ട് എന്തു ലാഭം? മാമ്പഴം തിന്നുവിൻ! നിങ്ങൾക്കു വേണ്ടത് മാമ്പഴം. ഈശ്വരനിൽ ഭക്തിയുണ്ടാവുകയാണ് നിങ്ങളുടെ ആവശ്യം.

നന്ദവസു: മാമരമെവിടെ? മാമ്പഴം എവിടെ കിട്ടും?

ശ്രീരാമ: മരമോ? അനാദിയും അനന്തവുമായ ബ്രഹ്മം. അദ്ദേഹം ഉണ്ട്, തീർച്ച. അദ്ദേഹം നിത്യമാണ്. എന്നാൽ അദ്ദേഹമൊരു കല്പതരു ആണെന്നുള്ളതും ഓർമ്മിക്കണം.

കാളിയാം കല്പകശാഖിതൻ മൂലത്തിൽ
പൂകിടാൻ ചിത്തമേ, പോയിടു നീ
നാലിനം തേൻകനി തത്ര കിടപ്പുണ്ടു
നാലു നിനക്കുടൻ ശേഖരിക്കാം

കല്പതരുവിൻെറ അടുത്തു ചെന്നു പ്രാർത്ഥിക്കണം. അപ്പോഴേ പഴം കിട്ടൂ; അപ്പൊഴേ പഴം താഴെ വീഴൂ; അപ്പോൾ പെറുക്കിയെടുക്കാൻ കഴിയും. നാലു ഫലങ്ങളുണ്ട്: ധർമ്മം, അർത്ഥം, കാമം, മോക്ഷം. ജ്ഞാനികൾ മോക്ഷഫലം കാംക്ഷിക്കുന്നു. ഭക്തന്മാർ ഭക്തി ആഗ്രഹിക്കുന്നു. അഹേതുകീഭക്തി. അവർ ധർമ്മമോ അർത്ഥമോ കാമമോ തേടുന്നില്ല.

നിങ്ങൾ പരലോകത്തെക്കുറിച്ച് ചോദിച്ചു: ഗീതയുടെ പക്ഷത്തിൽ മരണസമയത്ത് എന്തു ഭാവന ചെയ്യുന്നുവോ അതനുസരിച്ചിരിക്കും അടുത്ത ജന്മം. രാജർഷി ഭരതൻ 'ഹരിണം ഹരിണം' എന്നു പറഞ്ഞു കരഞ്ഞുകൊണ്ട് ദേഹം വെടിഞ്ഞു. അതിനാൽ അദ്ദേഹത്തിനു അടുത്ത ജന്മം മാനായി ജനിക്കേണ്ടിവന്നു. അതുകൊണ്ടു മനുഷ്യൻ രാപകൽ ജപം, ധ്യാനം, പൂജ ഈവക കാര്യങ്ങൾ അഭ്യസിക്കണം. അങ്ങനെ ചെയ്താൽ മരണസമയത്ത് അഭ്യാസബലം കൊണ്ട് ഈശ്വരചിന്ത വരും. ഈ വിധത്തിൽ മരിച്ചാൽ ഈശ്വരസാരൂപ്യം പ്രാപിക്കും.

കേശവസേനനും പരലോകത്തെസംബന്ധിച്ചു ചോദിക്കുകയു

ണ്ടായി. ഞാൻ കേശവനോടും ചോദിച്ചു: 'ഈവക കണക്കുകൾ കൊണ്ട് നിനക്കെന്താവശ്യം?' എന്നിട്ടു പറഞ്ഞു: 'ഈശ്വരപ്രാപ്തി ഉണ്ടാകാത്തിടത്തോളം കാലം ഈ സംസാരത്തിൽ വീണ്ടും വീണ്ടും വരികയും പോവകുയം ചെയ്യേണ്ടതായിവരും. കുംഭകാരൻ ചട്ടിയും കലവും ഉണക്കാൻ വെയിലത്തു വെയ്ക്കുന്നു. ആടുമാടുകൾ ചവിട്ടിപൊട്ടിച്ചാൽ ചുട്ട ചട്ടികളും കലങ്ങളും അയാൾ വലിച്ചെറി യുന്നു. പച്ചക്കലങ്ങൾ വീണ്ടും ചെളി ചേർത്ത് കുഴച്ച് ചക്രത്തിൽ വെച്ച് കറക്കി കലവും കുടവും മെനയുന്നു.'

## അദ്ധ്യായം രണ്ട്

### ശ്രീരാമകൃഷ്ണനും ഗൃഹസ്ഥഭക്തന്മാർക്കു നന്മനേരലും

ശ്രീരാമകൃഷ്ണന് എന്തെങ്കിലും ലഘുഭക്ഷണം നല്കാൻ ഗൃഹനാ ഥൻ ഒരുക്കമൊന്നും ചെയ്തുകണ്ടില്ല. അദ്ദേഹംതന്നെ ഗൃഹനാഥ നോടു പറഞ്ഞു: "നോക്കു, എനിക്കെന്തെങ്കിലും കഴിക്കാൻ തരണം. അതുകൊണ്ടാണ് ഞാൻ അന്നൊരു ദിവസം അമ്മയോടു, 'അതേ, എനിക്കെന്തെങ്കിലും തരൂ, കഴിക്കാൻ. അല്ലെങ്കിൽ ഗൃഹസ്ഥന്മാർക്ക് അമംഗളം നേരിടും' എന്നു പറഞ്ഞത്."

നന്ദവസു കുറച്ചു മധുരപലഹാരങ്ങൾ കൊണ്ടുവന്നു കൊടുത്തു. ശ്രീരാമകൃഷ്ണൻ അതു കഴിക്കാനാരംഭിച്ചു. നന്ദവസുവും മറ്റുള്ള വരും അദ്ദേഹത്തെ സൂക്ഷിച്ചു നോക്കിക്കൊണ്ടിരുന്നു. അദ്ദേഹം എന്തൊക്കെയാണ് ചെയ്യുന്നതെന്ന് നോക്കിക്കൊണ്ടിരുന്നു.

ശ്രീരാമകൃഷ്ണന് കൈയ് കഴുകണം. പലഹാരം കഴിച്ചപാത്രം ഒരു തുണിയുടെ മേലെയാണ് വെച്ചിരുന്നത്; അതിനാൽ അതിൽ കഴുകാൻ വയ്യായിരുന്നു. അദ്ദേഹത്തിന് കൈയ് കഴുകാൻ ഒരു പിച്ചളക്കലശത്തിൽ വെള്ളവുമായി ഒരു ഭൃത്യനെത്തി. അമ്മാതിരി കലശം രജോഗുണയുക്തരായ ആളുകളേ ഉപയോഗിക്കുകയുള്ളൂ; ശ്രീരാമകൃഷ്ണൻ അതുപയോഗിക്കുകയില്ല. 'എടുത്തോണ്ടു പോ, എടുത്തോണ്ടു പോ.' എന്നദ്ദേഹം ഭൃത്യനോടു പറഞ്ഞു: 'അങ്ങു കൈയ് കഴുകിയാലും' എന്ന് ഗൃഹനാഥൻ പറഞ്ഞു. ശ്രീരാമ കൃഷ്ണൻ അന്യമനസ്കനായിട്ടു ചോദിച്ചു: 'എന്ത്? ഞാൻ കൈയ് കഴുകട്ടെയോ?

ശ്രീരാമകൃഷ്ണൻ എഴുന്നേറ്റ് തെക്കെ വരാന്തയിലെക്കു പോയി.

'എൻെറ കൈയ്ക്കിത്തിരി വെള്ളമൊഴിച്ചുതരൂ' എന്നദ്ദേഹം മാസ്റ്ററോടാവശ്യപ്പെട്ടു. മാസ്റ്റർ ഒരു കിണ്ടിയിൽനിന്നു വെള്ളം ഒഴിച്ചുകൊടുത്തു. ശ്രീരാമകൃഷ്ണൻ തൻെറ തുണിയിൽത്തന്നെ കൈയ് തുടച്ചിട്ട് മുറിയിൽ തിരിച്ചെത്തി. അതിഥികൾക്കുവേണ്ടി ഒരു തളികയിൽ താംബൂലം കൊണ്ടുവന്നു. ആ തളിക ശ്രീരാമകൃഷ്ണൻെറ അടുത്തും കൊണ്ടുവന്നു. അദ്ദേഹം അതെടുത്തില്ല. അതിൽനിന്നും മറ്റാളുകൾ താംബൂലം നേരത്തെ എടുത്തിരുന്നു.

(ഇഷ്ടദേവതയ്ക്കു നിവേദ്യം, ജ്ഞാനഭക്തിയും ശുദ്ധഭക്തിയും)

നന്ദവസു: (ശ്രീരാമകൃഷ്ണനോട്) ഞാനൊരു കാര്യം പറയട്ടേ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്താണത്?

നന്ദവസു: താംബൂലം കഴിക്കാഞ്ഞതെന്താണ്? ബാക്കിയൊക്കെ ഭംഗിയായി. ഇതത്ര പന്തിയായില്ല.

ശ്രീരാമ: ഇഷ്ടദേവതയ്ക്കു നിവേദിച്ചിട്ടേ ഞാൻ എന്തും കഴിക്കുകയുള്ളു. അതെൻെറ ഒരു വിശ്വാസമാണ്.

നന്ദവസു: എങ്ങനെ പോയാലും അത് ഇഷ്ടദേവതയുടെ അടുക്കൽത്തന്നെ ചെന്നെത്തുമായിരുന്നല്ലൊ.

ശ്രീരാമ: ജ്ഞാനപഥം ഒന്നുണ്ട്; ഭക്തിപഥം എന്നും ഒന്നുണ്ട്. ജ്ഞാനിയുടെ അഭിപ്രായപ്രകാരം ബ്രഹ്മജ്ഞാനം ഉപയോഗിച്ച് എല്ലാ വകയും കഴിക്കാം. എന്നാൽ ഭക്തിപഥത്തിൽ അല്പം ഭേദബുദ്ധിയുണ്ട്.

നന്ദവസു: എന്നാലും ഇതു ശരിയായില്ല.

ശ്രീരാമ (ചിരിച്ചുകൊണ്ട്) അങ്ങനെയാണ്. എൻെറയൊരു വിശ്വാസം. നിങ്ങൾ പറയുന്നതും ശരിയാണ്. അങ്ങനെയും ശാസ്ത്രത്തിലുണ്ട്.

(ശ്രീരാമകൃഷ്ണൻ ഗൃഹനാഥനോട് സ്തുതിപാഠകന്മാരെ സൂക്ഷിക്കണമെന്നു പറയുന്നു)

ശ്രീരാമ: വേറൊരു കാര്യം സൂക്ഷിക്കണം. സ്തുതിപാഠകന്മാർ സ്വാർത്ഥം നേടാൻവേണ്ടി നടക്കുകയാണ്. അവരെ സൂക്ഷിച്ചുകൊള്ളണം. (പ്രസന്നൻെറ അച്ഛനോട്) താങ്കൾ ഈ വീട്ടിലാണോ താമസം.

പ്ര. പിതാവ്: അല്ല, ഇതിനടുത്താണ് താമസം. അങ്ങ് പുകവലി

ച്ചാട്ടെ.

ശ്രീരാമ: (വളരെ വിനയത്തോടെ) ഇല്ല, വേണ്ട; താങ്കൾ വലിക്കൂ. എനിക്കിപ്പോൾ വേണമെന്നു തോന്നുന്നില്ല.

നന്ദവസുവിൻെറ വീട് വളരെ വലുത്, ഒരു കൊട്ടാരംപോലെ ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'യദുവിൻെറ വീട് ഇത്ര വലുതല്ല. ഞാനത് കഴിഞ്ഞദിവസം അയാളോടു പറയുകയും ചെയ്തു.'

നന്ദവസു: അദ്ദേഹം ജൊറാസാങ്കോയിൽ ഒരു പുതിയ വീട് പണിയിച്ചിട്ടുണ്ടല്ലൊ.

ശ്രീരാമകൃഷ്ണൻ നന്ദവസുവിനെ ഉത്സാഹിപ്പിക്കുന്നു.

ശ്രീരാമ: (നന്ദവസുവിനോട്) നിങ്ങൾ സംസാരത്തിൽ ജീവിക്കുന്നുവെങ്കിൽ മനസ്സ് ഈശ്വരൻെറ നേരെ വെച്ചിരിക്കുന്നു; അത് നിസ്സാരകാര്യമാണോ? സംസാരം സന്ത്യജിച്ചവർ ഈശ്വരനെ വിളിക്കുകതന്നെ ചെയ്യും. അതിലെന്താ മേന്മയിരിക്കുന്നത്? എന്നാൽ സംസാരത്തിൽ വസിക്കുമ്പോഴും ഈശ്വരനെ വിളിക്കുന്നവൻ ഏവനോ അവൻതന്നെ ധന്യൻ. ഇരുപതു മന്ന് ഭാരം വരുന്ന കല്ല് നീക്കിയിട്ട് താൻ തേടുന്ന സാധനം കണ്ടെത്തുന്ന ആളെപ്പോലെയാണ് അയാൾ.

ഏതെങ്കിലും ഒരു ഭാവം ഒരു ബന്ധം, ആശ്രയിച്ചുകൊണ്ടുവേണം ഈശ്വരനെ വിളിക്കാൻ. ഹനുമാൻേറതു ജ്ഞാനഭക്തിയായിരുന്നു; നാരദൻേറതു ശുദ്ധഭക്തിയും.

രാമൻ ചോദിച്ചു: 'ഹനുമാൻ, നീയെന്ന ഏതു ഭാവത്തിലാണ് അർച്ചിക്കുന്നത്? ഹനുമാൻ പറഞ്ഞു: 'അങ്ങു പൂർണ്ണവും ഞാൻ അംശവും എന്നു ചിലപ്പോൾ കാണുന്നു. ചിലപ്പോൾ, അങ്ങു പ്രഭുവും ഞാൻ ഭൃത്യനും എന്നു കാണുന്നു. എന്നാൽ, അല്ലയോ രാമ, തത്ത്വജ്ഞാനമുണ്ടാകുമ്പോൾ, അങ്ങുതന്നെ ഞാൻ, ഞാൻതന്നെ അങ്ങ്, എന്നും കാണുന്നു.'

രാമൻ നാരദനോട്, 'അങ്ങ് എന്നൊടൊരു വരം ചോദിച്ചുകൊള്ളുക.' എന്നു പറഞ്ഞു. 'നാരദനപ്പോൾ അപേക്ഷിച്ചു: 'അല്ലയോ രാമ, അവിടുത്തെ പാദപദ്മത്തിൽ ശുദ്ധഭക്തിയുണ്ടാകാൻ എന്നെ അനുഗ്രഹിച്ചാലും. അങ്ങയുടെ ഭുവനമോഹിനിയായ മായയാൽ ഞാൻ മുഗ്ദ്ധനാകാതിരിപ്പാനും അനുഗ്രഹമരുളിയാലും.'

ശ്രീരാമകൃഷ്ണൻ ഇപ്പോൾ പുറപ്പെടും.

ശ്രീരാമ: (നന്ദവസുവിനോട്) അനേകമാളുകൾ ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന വ്യക്തിയിൽ ഈശ്വരൻെറ വിശേഷ ശക്തിയുണ്ടെന്ന് *ഗീത പറയുന്നു. നിങ്ങളിൽ വിശേഷശക്തിയുണ്ട്.

നന്ദവസു: ശക്തി സകലമനുഷ്യർക്കും ഒരുപോലെയാണ്.

ശ്രീരാമ: (നീരസഭാവത്തിൽ) നിങ്ങളൊക്കെ ഇതേമാതിരിയാണ് പറയുന്നത്. സകല മനുഷ്യർക്കും ശക്തി ഒരുപോലെയാകാൻ എപ്പോഴെങ്കിലും സാധിക്കുമോ? ഈശ്വരൻ വിഭൂരൂപേണ സർവ്വഭൂത ങ്ങളിലും ഒരുപോലെ വാഴുന്നുണ്ട് എന്നതു വാസ്തവംതന്നെ; പക്ഷേ ശക്തിഭേദമുണ്ട്.

വിദ്യാസാഗരനും ഇതുതന്നെ പറഞ്ഞു. 'ഈശ്വരൻചിലയാളുകൾ ക്ക് കൂടുതൽ ശക്തിയും ചിലർക്ക് കുറവുമായിട്ടാണോ കൊടുത്തിരി ക്കുന്നത്?' എന്ന് ചോദിച്ചു. ഞാനപ്പോൾ പറഞ്ഞു, 'ശക്തിക്കു വ്യത്യാസമില്ലെന്നു വരികിൽ, ഞങ്ങളെന്തിനാണ് നിങ്ങളെ കാണാൻ വന്നത്? നിങ്ങളുടെ തലയിലെന്താ രണ്ടു കൊമ്പു മുളച്ചിട്ടുണ്ടോ?'

ശ്രീരാമകൃഷ്ണൻ എഴുന്നേറ്റു. ഭക്തന്മാരും എഴുന്നേറ്റു. പശു പതിയും കൂടെ വാതില്ക്കൽവരെ വന്നു.

**ശ്രീരാമകൃഷ്ണൻ ശോകാതുരയായ ബ്രാഹ്മണിയുടെ ഗൃഹത്തിൽ**

ശ്രീരാമകൃഷ്ണൻ, പുത്രിയുടെ മരണംകൊണ്ടു സന്തപ്തയായ ബ്രാഹ്മണിയുടെ ഗൃഹത്തിൽ എത്തി. ബാഗ്ബസ്സാറിലാണ് വീട്. ഇഷ്ടികകൊണ്ടു കെട്ടിയ ഒരു പഴയ വീടാണ്. വീട്ടിൽ പ്രവേശി ക്കുമ്പോൾ ഇടതുവശത്ത് തൊഴുത്ത്. മട്ടുപ്പാവിൽ ഇരിക്കാൻ ഏർപ്പാടു ചെയ്തിരിക്കുന്നു. മട്ടുപ്പാവിൽ ആളുകൾ വരിവരിയായി കാത്തുനില്ക്കുന്നു. ചിലർ നില്ക്കുന്നു; ചിലർ ഇരിക്കുന്നു. സകല രും ഉത്സുകർ, എപ്പോഴാണ് ശ്രീരാമകൃഷ്ണനെ കാണാൻ സാധി ക്കുക എന്ന്.

ബ്രാഹ്മണിക്ക് ഒരു സഹോദരി ഉണ്ട്. അവരിരുവരും വിധവക ളാകുന്നു. അവരുടെ സഹോദരന്മാരുടെ ഭാര്യാപുത്രാദികളോടുകൂടി ഇതേ വീട്ടിൽത്തന്നെയാണ് താമസം. ബ്രാഹ്മണിയുടെ ഏകപുത്രി

* യദ്യദ് വിഭൂതിമത് സത്ത്വം ശ്രീമദൂർജ്ജിതമേവ വാ
തത്തദേവാവഗച്ഛ ത്വം മമ തേജാ$f$ംശസംഭവം. (ഗീത 10.41)

മരിച്ചതിൽപ്പിന്നെ അവർ അതഭീവ ശോകസന്തപ്തയാണ്. ഇന്ന് ശ്രീരാമകൃഷ്ണദേവൻ സ്വഗൃഹത്തിൽ പദാർപ്പണം ചെയ്യുമെന്നു ള്ളതുകൊണ്ട് അവർ പകൽ മുഴുവൻ അതിനുവേണ്ട ഒരുക്കങ്ങൾ ചെയ്യുകയായിരുന്നു. ശ്രീരാമകൃഷ്ണൻ നന്ദവസുവിൻെറ ഗൃഹത്തി ലായിരുന്ന സമയമത്രയും, അദ്ദേഹമെപ്പോഴാണ് വരുന്നത്, എന്നു നോക്കിക്കൊണ്ടു ബ്രാഹ്മണി ഗൃഹത്തിനു പുറത്തു കാത്തു നില്ക്കുകയായിരുന്നു. നന്ദവസുവിൻെറ വീട്ടിൽനിന്നു മടങ്ങു മ്പോൾ അവരുടെ വീട്ടിൽ ചെല്ലാം എന്ന് ശ്രീരാമകൃഷ്ണൻ പറഞ്ഞിരുന്നു. വരാൻ വൈകുന്നതു കണ്ടപ്പോൾ, അദ്ദേഹമൊരു പക്ഷേ ഇനി വന്നില്ലെങ്കിലോ, എന്ന് ബ്രാഹ്മണി വിചാരിച്ചുപോയി.

ശ്രീരാമകൃഷ്ണൻ ഭക്തന്മാരും ഒരുമിച്ചു വന്ന് മട്ടുപ്പാവിൽ ആസനസ്ഥനായി. അടുത്ത് ഒരു പായിൽ മാസ്റ്റർ, നാരായണൻ, യോഗിൻ, സേനൻ, ദേവേന്ദ്രൻ, യോഗിൻ എന്നിവർ. അല്പം കഴിഞ്ഞ് കൊച്ചുനരനും വേറെ പല ഭക്തന്മാരും വന്നുചേർന്നു. ബ്രാഹ്മണി യുടെ അനിയത്തി മട്ടുപ്പാവിൽ വന്ന് ശ്രീരാമകൃഷ്ണനെ നമസ്കരി ച്ചിട്ടു പറഞ്ഞു: 'ചേച്ചി ഇതാ ഇപ്പോളങ്ങോട്ടു പോയതേ ഉള്ളു, നന്ദവസുവിൻെറ വീട്ടിലെക്ക്, അങ്ങു വരാനിത്ര വൈകുന്നതെന്താണ് എന്നറിയാൻ, ചേച്ചി ഇപ്പോൾ മടങ്ങിയെത്തും.'

താഴെനിന്ന് ഒരൊച്ച കേട്ട് അവർ പിന്നെയും പറഞ്ഞു: 'അതാ ചേച്ചി വരുന്നു!' എന്നിട്ടവർ നോക്കാൻ പോയി. പക്ഷേ അത് ബ്രാഹ്മണിയായിരുന്നില്ല.

ശ്രീരാമകൃഷ്ണൻ: ഭക്തപരിവൃതനായി സുസ്മേരവദനനായി ഇരുന്നു.

മാസ്റ്റർ: (ദേവേന്ദ്രനോട്) എന്തൊരു ചേതോഹരമായ കാഴ്ച! ബാലനും വൃദ്ധനും സ്ത്രീയും പുരുഷനും ഇത്രയേറെയാളുകൾ വരിവരിയായി അങ്ങനെ നില്ക്കുന്നു - ഏവരും എത്ര ഉത്സുകർ! ഇദ്ദേഹത്തെ ഒരു നോക്കു കാണാൻ, ഇദ്ദേഹത്തിൻെറ ഒരു വാക്കു കേൾക്കാൻ!

ദേവേന്ദ്രൻ: (ശ്രീരാമകൃഷ്ണനോട്) ഇവിടം നന്ദവസുവിൻെറ സ്ഥലത്തെക്കാൾ നല്ലയിടമാണെന്ന് മാസ്റ്റർ മഹാശയൻ പറയുന്നു. ഇവർക്കെന്തൊരു ഭക്തി!

ഗുരുദേവൻ ചിരിച്ചു.

ബ്രാഹ്മണിയുടെ അനിയത്തി പറഞ്ഞു: 'ഇതാ വരുന്നു ചേച്ചി!' ബ്രാഹ്മണി: 'ഹാ എന്തൊരാനന്ദം! ഞാനിനി ജീവിച്ചിരിക്കുകയില്ല. ആഹ്ലാദംകൊണ്ട് ഞാൻ മരിച്ചുപോകും. സ്നേഹിതരേ, പറയിൻ, എങ്ങനെ എനിക്ക് ജീവിച്ചിരിക്കാൻ കഴിയുമെന്ന്! എൻെറ ഓമനമകൾ ചണ്ഡി വീട്ടിൽ വരുന്ന അവസരത്തിലും - ശാസ്ത്രിമാരും ശിപായി മാരും അകമ്പടി സേവിച്ചുകൊണ്ടു വരുമ്പോഴും വഴിയുടെ ഇരുവശ ത്തും ആയുധധാരികളായ അംഗരക്ഷകന്മാർ കാവൽ നിന്നുകൊ ണ്ടു വരുമ്പോഴും - ആ അവസരത്തിലും എനിക്കിത്ര ആഹ്ലാദം തോന്നിയിട്ടില്ല കേട്ടോ. ഹാ, ചണ്ഡി മരിച്ച ദുഃഖം തരിമ്പുപോലു മെനിക്കിപ്പോളില്ല. അദ്ദേഹം വന്നില്ലെങ്കിലോ എന്ന് ഞാൻ ഭയപ്പെട്ടു. അദ്ദേഹം വന്നില്ലെങ്കിൽ അതിനു വേണ്ടി ഒരുക്കിയ ഈ സാധനങ്ങ ളൊക്കെ ഗംഗാജലത്തിൽ വലിച്ചെറിയുമെന്നു ഞാൻ വിചാരിച്ചു. പിന്നെ അദ്ദേഹത്തോടു മിണ്ടുകയേയില്ല. അദ്ദേഹം എവിടെയെങ്കിലും വന്നാൽ, അവിടെയൊന്നു പോകും, അകലെ നിന്നൊന്നു നോക്കും; നോക്കിയിട്ടു മടങ്ങിപ്പോരും.

ഞാൻ പോട്ടെ, പോയി എല്ലാവരോടും പറയട്ടെ, "വരിൻ എൻെറ ആനന്ദം കണ്ടിട്ടു പോവിൻ!" പോട്ടെ, പോയി യോഗിനോട് എൻെറ ഭാഗ്യം വന്നു കാണാൻ പറയട്ടെ!

ബ്രാഹ്മണി വീണ്ടും ആനന്ദപരവശയായിക്കൊണ്ടു പറഞ്ഞു: 'ഒരു ചുമട്ടുകാരന് ഭാഗ്യക്കുറിയിൽ ഒരു രൂപ കൊടുത്തിട്ട് ഒരു ലക്ഷം രൂപ കിട്ടി. ഒരു ലക്ഷം രൂപ കിട്ടി എന്ന വാർത്ത കേട്ടപ്പോഴേ അയാൾ ആനന്ദംകൊണ്ടു മരിച്ചുപോയി. അതെ, സത്യം സത്യം, അയാൾ മരിച്ചുപോയി! എൻെറ നിലയും അതുപോലെതന്നെയായി. സ്നേഹിതരേ, നിങ്ങളെല്ലാവരും എന്നെ അനുഗ്രഹിക്കിൻ, അല്ലെങ്കിൽ ഞാൻ തീർച്ചയായും മരിച്ചുപോകും.'

ബ്രാഹ്മണിയുടെ ആനന്ദവും ആവേശവും കണ്ട് മാസ്റ്റർ ആശ്ചര്യപരതന്ത്രനായി. അദ്ദേഹം അവരുടെ പാദധൂളി ഗ്രഹിക്കാൻ പുറപ്പെട്ടു. 'എന്താണീ കാണിക്കുന്നത്?' എന്നു ചോദിച്ചുകൊണ്ട് ബ്രാഹ്മണി പ്രത്യഭിവാദനം ചെയ്തു.

ഭക്തന്മാർ വന്നിരിക്കുന്നത് കണ്ട് ബ്രാഹ്മണി അത്യധികം സന്തുഷ്ടയായി. അവർ പറഞ്ഞു: നിങ്ങളൊക്കെ വന്നതു വളരെ നന്നായി. കൊച്ചുനരനെ ഞാൻ കൊണ്ടുവന്നിട്ടുണ്ട്. അവനില്ലെ

ങ്കിൽ, നമ്മെ ആരു ചിരിപ്പിക്കും, പറയിൻ!'

ബ്രാഹ്മണി ഇങ്ങനെ സംസാരിച്ചുകൊണ്ടിരിക്കെ, 'ചേച്ചീ, വരൂന്നേ! ചേച്ചി ഇങ്ങനെ ഇവിടെ നിന്നാൽ കാര്യങ്ങളെങ്ങനെ നടക്കും? എനിയ്ക്കൊറ്റയ്ക്കു ഒക്കെ നോക്കാനൊക്കുമോ?' എന്ന് അനിയത്തി വന്നു ചോദിച്ചു.

ബ്രാഹ്മണി ആനന്ദപരവശ. അവർ ഗുരുദേവനെയും ഭക്തന്മാരെയും നോക്കിക്കൊണ്ടു നില്ക്കുന്നു. ഇവരെ വിട്ടിട്ടു പോകാൻ ബ്രാഹ്മണിക്കു മനസ്സു വരുന്നില്ല.

ഈ വിധം വർത്തമാനം പറഞ്ഞശേഷം ബ്രാഹ്മണി അത്യന്തം ഭക്തിയോടെ ശ്രീരാമകൃഷ്ണനെ വേറൊരു മുറിയിൽ കൂട്ടിക്കൊണ്ടു പോയി മധുരപലഹാരങ്ങളും മറ്റും നിവേദിച്ചു. ഭക്തന്മാരും മട്ടുപ്പാവിലിരുന്ന് ലഘുഭക്ഷണം കഴിച്ചു.

രാത്രി നേരം മണി എട്ടോളമായി. ശ്രീരാമകൃഷ്ണൻ പുറപ്പെടാറായി. താഴത്തെ നിലയിലെ മുറിയുടെ വശത്തായി ഒരു വരാന്ത; വരാന്തയിൽക്കൂടി പടിഞ്ഞാട്ടു വന്നാൽ മുറ്റത്തെത്തും. അത് കഴിഞ്ഞ് തൊഴുത്തു വലത്താക്കിക്കൊണ്ടു നടന്നാൽ പുറത്തേയ്ക്കുള്ള പടിക്കലെത്തും. ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് വരാന്ത വഴി പുറത്തേയ്ക്കുള്ള പടിയുടെ അടുത്തേയ്ക്കു വന്നുകൊണ്ടിരിക്കെ ബ്രാഹ്മണി ഉറക്കെ വിളിച്ചുപറഞ്ഞു: 'ഏയ് നാത്തൂൻ, ഗുരുദേവൻെറ പാദധൂളി ഗ്രഹിക്കാൻ വേഗം വരൂ!' അവർ വന്ന് ശ്രീരാമകൃഷ്ണൻെറ കാല്ക്കൽ കുമ്പിട്ടു. ബ്രാഹ്മണിയുടെ ഒരു അനുജനും വന്ന് അദ്ദേഹത്തെ നമസ്കരിച്ചു. ബ്രാഹ്മണി ഗുരുദേവനോടു പറഞ്ഞു, 'ഇത് എൻെറ വേറൊരനിയൻ, തനി മഠയൻ.' 'അല്ലല്ല, ഇവരെല്ലാം നല്ല കൂട്ടത്തിലാണ്,' എന്നപ്പോൾ ശ്രീരാമകൃഷ്ണൻ പറഞ്ഞു.

ഒരാൾ വിളക്കുമെടുത്ത് വഴി കാണിച്ചു. വഴിക്ക് ചിലയിടങ്ങളിൽ നല്ല വെളിച്ചമുണ്ടായിരുന്നില്ല.

കൊച്ചുനരൻ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു: 'കാലുപിടിക്കിൻ, കാലുപിടിക്കിൻ, അല്ലെങ്കിലിപ്പോൾ കാലുപിടുത്തം തീർന്നുപോം. ഓർത്തോളിൻ!' (എല്ലാവരും ചിരിക്കുന്നു.)

പശുത്തൊഴുത്തിനടുത്തായി ബ്രാഹ്മണി ശ്രീരാമകൃഷ്ണനോടു പറഞ്ഞു: 'ഇതാണ് ഞങ്ങളുടെ തൊഴുത്ത്.' തൊഴുത്തിന് മുമ്പിൽ ശ്രീരാമകൃഷ്ണൻ സ്വല്പനേരം നിന്നു; ചുറ്റും ഭക്തന്മാർ. മാസ്റ്റർ

നിലത്തു വീണു വണങ്ങി ചരണരേണുക്കൾ ഗ്രഹിച്ചു. ശ്രീരാമ കൃഷ്ണൻ ഇനിയിപ്പോൾ ഗണുവിൻെറ അമ്മയുടെ വീട്ടിൽ പോവുക യാണ്.

## അദ്ധ്യായം മൂന്ന്

### ഗണുവിൻെറ അമ്മയുടെ ഗൃഹത്തിൽ

ഗണുവിൻെറ അമ്മയുടെ ഗൃഹത്തിൽ സ്വീകരണമുറിയിൽ ശ്രീരാമ കൃഷ്ണൻ ഇരിക്കുന്നു. ഇരിപ്പുമുറി ഒന്നാം നിലയിലാണ്, ശരിക്ക് വഴിയരുകിൽ. വൃന്ദവാദ്യം വായിക്കുന്ന ഒരു സംഘം മുറി ഉപ യോഗിച്ചിരുന്നു. പല യുവാക്കന്മാരും ശ്രീരാമകൃഷ്ണൻെറ പ്രീതി ക്കായി വാദ്യയന്ത്രങ്ങളുമെടുത്ത് ഇടയ്ക്കിടെ വായിച്ചു. നേരം രാത്രി എട്ടര മണി. ഇന്ന് മിഥുനമാസത്തിലെ കൃഷ്ണപ്രതിപദം. വിണ്ണും വീടും വഴിയുമെല്ലാം തൂനിലാവിലാറാടുന്നു. ശ്രീരാമ കൃഷ്ണൻെറ കൂടെ ഭക്തന്മാരും പോന്ന് ഈ മുറിയിൽ ഇരിക്കുന്നു.

ബ്രാഹ്മണിയും കൂടെ വന്നിട്ടുണ്ട്. അവർ ഒരിക്കൽ വീട്ടിനു ള്ളിൽ പോകും; പിന്നെ പുറത്തുവന്ന് സ്വീകരണമുറിയുടെ വാതി ല്ക്കൽ ചെന്നു നില്ക്കും; ഇങ്ങനെ മാറി മാറി ചെയ്തുകൊണ്ടിരുന്നു. അയൽപക്കത്തുള്ള ചില ചെറുപ്പക്കാർ ജനലിൻെറ പടിയിൽ കയറി ശ്രീരാമകൃഷ്ണനെ നോക്കിനിന്നു. ആ പ്രദേശത്തുള്ള ആളുക ളൊക്കെ, കുട്ടികളും വൃദ്ധന്മാരുമെല്ലാം ശ്രീരാമകൃഷ്ണൻെറ വരവു ണ്ടെന്ന വാർത്ത കേട്ട് ആ മഹാപുരുഷനെ ഒരു നോക്കു കാണാൻ ഉത്കണ്ഠപൂണ്ടു വന്നുചേർന്നിട്ടുണ്ട്.

ജനലിൻെറ മേലെ പിള്ളേരു പൊത്തിപ്പിടിച്ചു കയറുന്നതു കണ്ട് കൊച്ചുനരൻ ചോദിച്ചു: 'ഏയ്, നിങ്ങൾക്കെന്താണിവിടെ? പോവിൻ, പോവിൻ, വീട്ടിൽ പോവിൻ.' ശ്രീരാമകൃഷ്ണൻ സ്നേഹപുരസ്സരം പറഞ്ഞു: 'അരുത്, അവരവിടെ നിന്നോട്ടെ, നില്ക്കട്ടെ.' അദ്ദേഹം ഇടയ്ക്കിടെ 'ഹരിഃ ഓം ഹരിഃ ഓം' എന്നുച്ചരിച്ചുകൊണ്ടിരുന്നു.

തറയിൽ ഒരു പരവതാനി വിരിച്ച് അതിൽ ഒരാസനമിട്ട് അതിന്മേ ലാണ് ശ്രീരാമകൃഷ്ണൻ ഇരിക്കുന്നത്. വൃന്ദവാദ്യസംഘത്തിലെ യുവാക്കന്മാർ പാടിക്കൊണ്ടിരുന്ന കാര്യം നേരത്തെ പ്രസ്താവിച്ചു വല്ലോ. അവർക്കിരിക്കാൻ വേണ്ടത്ര സൗകര്യമുണ്ടായിരുന്നില്ലെന്ന് കണ്ട് ശ്രീരാമകൃഷ്ണൻ അവരെ തൻെറ അടുത്തു പരവതാനിയിൽ വന്നിരിക്കാൻ വിളിച്ചു. അദ്ദേഹം പറഞ്ഞു: 'ഇവിടെ ഇതിൻെറ മേലെ ഇരിക്കരുതോ! ഇതാ, ഇതു ഞാനെടുക്കാം.' ഇതും പറഞ്ഞ് അദ്ദേഹം ആസനം ചുരുട്ടിയെടുത്തു. ചെറുപ്പക്കാർ പാടി:

ഹരി ഹരി ഹരി ഇതി വദ മനമേ, ഹരി ഹരി ഇതി ജപ മമ മനമേ,
കുഞ്ജകാനനചാരീ കേശവ, കരുണാം കുരു ദീനേ.
മാധവ മമ മാനസഹാരി മോഹനമുരളീധാരീ...................... (ഹരി)
സാപാംഗവീക്ഷണ ബർഹഭൂഷണ രാധാഹൃദ്രഞ്ജന
കാളിയമർദ്ദന ഭവഭയഭഞ്ജന വ്രജകിശോര കൃഷ്ണ................(ഹരി)
ഗോവർദ്ധനധര വനസുമഭൂഷണ ദാമോദര ഭഗവാൻ
രാസരസവിഹാരീ കൃഷ്ണ കംസദർപ്പഹാരീ.............................(ഹരി)
'ഹരി ചൊൽ ഹരി ചൊൽ ഹരി ഹരി ചൊൽ മമ മനമേ.'

'എന്നുടെ പ്രാണനാം അമ്മേ വരൂ ഉമേ.' എന്നീവക പാട്ടുകൾ അവർ പാടി.

ശ്രീരാമകൃഷ്ണനരുളി: 'ആഹാ എന്തൊരു മനോഹരമായ ഗാനം! എന്തൊരു വീണ! വാദ്യങ്ങൾ എന്തു കേമം!' ഒരു യുവാവ് ഓടക്കുഴൽ വായിച്ചിരുന്നു. അയാളുടെയും വേറൊരു ചെറുപ്പക്കാരന്റെയും നേരെ വിരൽ ചൂണ്ടിക്കൊണ്ടു ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഇവരിരുവരും നല്ല ഒരു ജോടിയാണ്.'

വൃന്ദവാദ്യം തുടർന്നു. സംഗീതവായന കഴിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണൻ ആനന്ദപുരസ്സരം പറഞ്ഞു: 'ആ! എത്ര കേമമായി!' ഒരു ചെറുപ്പക്കാരന്റെ നേരെ ചൂണ്ടിക്കൊണ്ടു പറഞ്ഞു: 'ഇവന് എല്ലാ വാദ്യങ്ങളും വായിക്കാനറിയാമെന്നു തോന്നുന്നല്ലൊ.' എന്നിട്ട് മാസ്റ്ററോടായി, 'ഇവരൊക്കെ നല്ല ആളുകളാണ്,' എന്നു പറഞ്ഞു.

ചെറുപ്പക്കാരുടെ പാട്ടിനുശേഷം അവരിലൊരാൾ ഭക്തന്മാരോടപേക്ഷിച്ചു: 'നിങ്ങൾ കുറച്ചൊന്നു പാടിയാൽ വേണ്ടില്ല' ബ്രാഹ്മണി വാതിലിനടുത്ത് നില്പുണ്ട്. അവർ പറഞ്ഞു: 'ഇവർക്കാർക്കും പാടാൻ അറിഞ്ഞുകൂടാ. മഹിമബാബുവിനുമാത്രം കുറച്ചെന്തൊ അറിയാമെന്നു തോന്നുന്നു. പക്ഷേ അദ്ദേഹം ഗുരുദേവന്റെ മുമ്പിൽ പാടുകയില്ല.

ഒരു ചെറുപ്പക്കാരൻ: അതെന്താ? എന്റെ അച്ഛന്റെ മുമ്പിലും ഞാൻ പാടുമല്ലൊ.

കൊച്ചുനരൻ: (ഉറക്കെ ചിരിച്ചുകൊണ്ട്) അദ്ദേഹമിനിയും അത്രയ്ക്കായിട്ടില്ല.

സകലരും ചിരിച്ചു. അല്പം കഴിഞ്ഞ് ബ്രാഹ്മണി വന്ന് അഭ്യർത്ഥിച്ചു: 'അവിടുന്ന് അകത്തേയ്ക്കുവന്നാലും.' ശ്രീരാമകൃഷ്ണൻ

ചോദിച്ചു: 'എന്തിനാ?'

ബ്രാഹ്മണി: എന്തെങ്കിലും അല്പം കഴിക്കാൻ അവിടെ തയ്യാറാക്കിയിട്ടുണ്ട്, വന്നാട്ടെ.

ശ്രീരാമ: ഇങ്ങോട്ടു തരരുതേ?

ബ്രാഹ്മണി: അവിടുത്തെ പാദധൂളി പതിച്ച് മുറി പവിത്രമാക്കി ചെയ്യാൻ ഗണുവിൻെറ അമ്മ അപേക്ഷിക്കുന്നു. അങ്ങനെ ചെയ്താൽ മുറി കാശിയായി മാറും. ആ മുറിയിൽ പിന്നെ ആരെങ്കിലും മരിച്ചാൽ അവർക്ക് ദുർഗ്ഗതിയൊന്നും ഉണ്ടാവില്ല.

ശ്രീരാമകൃഷ്ണൻ, ബ്രാഹ്മണിയും ആ വീട്ടിലെ ചെറുപ്പക്കാരുമൊരുമിച്ച് ഗൃഹത്തിനകത്തേക്ക് പോയി. ഭക്തന്മാർ നിലാവിൽ ലാത്താൻ തുടങ്ങി. മാസ്റ്ററും വിനോദനും വീടിൻെറ തെക്കുവശത്തുള്ള തെരുവിൽ നടന്നുകൊണ്ട്, ഗുരുദേവൻെറ ജീവിതത്തിലെ ഓരോ സംഭവങ്ങളെക്കുറിച്ചു സംസാരിച്ചുകൊണ്ടിരുന്നു.

(ഗുഹ്യവാർത്ത - മൂവരും ഒന്ന്)

ബലരാമൻെറ വീട്ടിലെ സ്വീകരണമുറിയുടെ പടിഞ്ഞാറു ഭാഗത്തുള്ള മുറിയിൽ ശ്രീരാമകൃഷ്ണൻ വിശ്രമിക്കുന്നു; ഉറങ്ങാൻ പോവുകയാണ്; ഗണുവിൻെറ അമ്മയുടെ വീട്ടിൽനിന്നു മടങ്ങിയപ്പോൾ നേരം വളരെ വൈകി; പത്തേമുക്കാൽ മണിയോളമായി.

ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'യോഗിൻ, എൻെറ കാലു പതുക്കെയൊന്നു തലോടിത്തരൂ.' മാസ്റ്റർ സമീപം ഇരിപ്പുണ്ട്. യോഗിൻ കാലു തലോടിക്കൊണ്ടിരിക്കെ ഗുരുദേവൻ പെട്ടെന്നു പറഞ്ഞു: 'എനിക്കു വിശക്കുന്നു; അല്പം റവക്കഞ്ഞി കുടിക്കണം.'

ബ്രാഹ്മണി ഇങ്ങോട്ടും വന്നിട്ടുണ്ട്. അവരുടെ അനിയന് നന്നായിട്ടു മൃദംഗം വായിക്കാനറിയാം. ബ്രാഹ്മണിയെ വീണ്ടും കണ്ടപ്പോൾ ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഇനി നരേന്ദ്രനോ, വേറെ പാടാവുന്നവരാരെങ്കിലുമോ വന്നാൽ നമുക്കിവരുടെ അനിയനെ വിളിച്ചാൽ മതി.'

ശ്രീരാമകൃഷ്ണൻ അല്പം റവക്കഞ്ഞി കുടിച്ചു. ക്രമേണ യോഗിൻ മുതലായ ഭക്തന്മാർ മുറിക്കു വെളിയിൽ പോയി. മാസ്റ്റർ ഗുരുദേവൻെറ കാലു തിരുമ്മിക്കൊണ്ടിരുന്നു. അവർ തമ്മിൽ ഓരോന്നു സംസാരിച്ചു.

ശ്രീരാമ: (ബ്രാഹ്മണിയെയും ബന്ധുക്കളെയും കുറിച്ച്) ആഹാ, അവർക്കെന്തൊരാഹ്ലാദം!

മാസ്റ്റർ: എന്തൊരാശ്ചര്യം! ശ്രീ യേശുക്രിസ്തുവിൻെറ കാലത്തും ഇതേപോലെ സംഭവിച്ചു. അവരും ഭക്തകളായ രണ്ടു സ്ത്രീകൾ, രണ്ടു സഹോദരികൾ, മാർത്തയും മറിയവും.

ശ്രീരാമ: (ഔത്സുക്യത്തോടെ) അവരുടെ കഥയൊന്നു പറയൂ.

മാസ്റ്റർ: യേശുക്രിസ്തു, അങ്ങ് ചെയ്തതുപോലെതന്നെ, ഭക്തൻമാരോടൊരുമിച്ച് അവരുടെ വീട്ടിൽ ചെന്നു. അദ്ദേഹത്തെക്കണ്ട് അവരിലൊരു സഹോദരി ഭാവാവേശപരവശയായി. ഗൗരാംഗനെക്കുറിച്ചുള്ള ഗാനത്തിൽ പറയുംപോലെ.

(കാട്ടിലെന്തെങ്ങു മൂളുന്നു കണ്ണേ!............ എന്ന രീതി)

മിന്നും ഗൗരാംഗകാന്തിപൂരത്തിൽ
മുങ്ങിയെന്നുടെ കണ്ണുകൾ രണ്ടും
വന്നതില്ല തിരിച്ചവയെന്നി-
ലെന്നല്ലെൻ മനസ്സും പോയ് മുങ്ങി
പൊന്തിടാതെയതിൻതാൻ ലയിച്ചു.
നീന്തിടാനും മറന്നു മച്ചിത്തം.

മറ്റേ സഹോദരി തനിച്ച് യേശുനാഥൻെറ ആഹാരാദികാര്യങ്ങൾ തയ്യാറാക്കിക്കൊണ്ടിരുന്നു. അവൾ ക്ഷോഭിച്ച് അദ്ദേഹത്തിൻെറ അടുത്തുവന്നു പരാതി പറഞ്ഞു: 'പ്രഭോ, നോക്കൂ, ചേച്ചി എന്തൊരന്യായമാണ് കാണിക്കുന്നത്! ചേച്ചി ഇവിടെ മിണ്ടാതെ ചുമ്മാതെ ഇരിക്കുന്നു; ഞാനൊറ്റയ്ക്കു ഇതൊക്കെ ഏർപ്പാടു ചെയ്യുന്നു!' അപ്പോൾ യേശുനാഥൻ അരുൾചെയ്തു: 'നിൻെറ ചേച്ചി ധന്യയാണ്. മാനവജീവിതത്തിൻെറ പ്രയോജനമെന്തോ അതവൾ നേടിയിരിക്കുന്നു, അതായത് ഈശ്വരപ്രേമം.'

ശ്രീരാമ: ആവട്ടെ, ഇതൊക്കെ കണ്ടിട്ട് നിനക്കെന്തു തോന്നുന്നു?

മാസ്റ്റർ: യേശുക്രിസ്തു , ചൈതന്യദേവൻ, അവിടുന്ന് മൂവരും ഒരേ ഒരു വസ്തുവാണെന്ന് എനിക്കു തോന്നുന്നു; ഒരേ വ്യക്തിതന്നെ.

ശ്രീരാമ: ഒരേ ഒരു വസ്തു; അതെ, ഒരാൾതന്നെ. ഈശ്വരൻ തന്നെയാണ് ഇവിടെ ഇതിനുള്ളിൽ ഈ വിധത്തിൽ വർത്തിക്കുന്നത് എന്നു കാണുന്നില്ലേ?

ഇതു പറയുമ്പോൾ ശ്രീരാമകൃഷ്ണൻ സ്വശരീരത്തിലേക്കു വിരൽ ചൂണ്ടിയിരുന്നു; ഈശ്വരൻതന്നെയാണ് ശരീരം ധരിച്ച് ഈ രൂപത്തിൽ അവതാരം ചെയ്തരുളുന്നത് എന്ന് പറയുംപോലെ.

മാസ്റ്റർ: ഇന്നാളൊരു ദിവസം അവിടുന്ന്, ഈ അവതാരകാര്യം ഭംഗിയായി മനസ്സിലാക്കിത്തന്നു.

ശ്രീരാമ: ഞാനെന്താണ് പറഞ്ഞത്, കേൾക്കട്ടെ.

മാസ്റ്റർ: ദിഗ്ദിഗന്തരവ്യാപിയായ ഒരു മൈതാനമങ്ങനെ പരന്നു കിടക്കുന്നു; ഒരു വിടവും തടവുമില്ലാതെ നിരന്നു പരന്നു കിടക്കുന്നു. മുമ്പിലൊരു ചുമരുള്ളതുകാരണം എനിക്കതു കാണാനൊക്കുന്നില്ല. ആ ചുമരിൽ വട്ടത്തിൽ ഒരു ദ്വാരം മാത്രമുണ്ട്. ആ ദ്വാരത്തിൽക്കൂടി ആ അതിരറ്റ മൈതാനത്തിൻെറ ഏതാനും ഭാഗം കാണാൻ കഴിയും.

ശ്രീരാമ: ആ ദ്വാരമെന്താണ്, പറയൂ, നോക്കട്ടെ.

മാസ്റ്റർ: ആ ദ്വാരം അവിടുന്നാകുന്നു, അങ്ങയിൽക്കൂടി സർവ്വവും കാണാൻ സാധിക്കും; ആ ദിഗ്ദിഗന്തരവ്യാപിയായ മൈതാനം കാണാൻ കഴിയും.

ശ്രീരാമകൃഷ്ണൻ അതീവ സന്തുഷ്ടനായി. അദ്ദേഹം മാസ്റ്ററുടെ പുറത്തു തട്ടിക്കൊണ്ടു അരുളി: 'നീയതു മനസ്സിലാക്കിക്കളഞ്ഞല്ലൊ! കൊള്ളാം!

മാസ്റ്റർ: അതു മനസ്സിലാക്കാൻ വലിയ പ്രയാസമാണ്. പൂർണ്ണ ബ്രഹ്മം ചെറിയൊരു ശരീരത്തിൽ എങ്ങനെ വാഴും എന്നു മനസ്സിലാക്കാനാവുന്നില്ല.

ശ്രീരാമ: കണ്ടുപിടിപ്പാൻ കഴിഞ്ഞില്ലൊരുത്തർക്കും

അദ്ദിവ്യനാരെന്ന കാര്യമൊട്ടും
വീടുകൾതോറുമലഞ്ഞു തിരിയുന്ന
കേവലം ഭ്രാന്തനെപ്പോലദ്ദേഹം
വീടുകൾതോറും കയറിയിറങ്ങുന്നു
കേവലം യാചകനെന്ന മട്ടിൽ.

മാസ്റ്റർ: പിന്നെ അങ്ങ് യേശുവിൻെറ കഥ പറഞ്ഞു.

ശ്രീരാമ: എന്ത്, എന്ത് പറഞ്ഞു?

മാസ്റ്റർ: യദുമല്ലികൻെറ ഉദ്യാനഗൃഹത്തിൽവെച്ച്, യേശുക്രിസ്തുവിൻെറ ചിത്രം കണ്ട് അങ്ങേയ്ക്കു ഭാവസമാധിയുണ്ടായി. ചിത്രത്തിൽനിന്നും യേശു ഇറങ്ങിവന്ന് അവിടുത്തെ ഉള്ളിൽ ലയിക്കുന്നതായി അങ്ങു കണ്ടു.

ശ്രീരാമകൃഷ്ണൻ കുറച്ചുനേരം നിശ്ശബ്ദമായി ഇരുന്നു. അതു കഴിഞ്ഞ് വീണ്ടും മാസ്റ്ററോട് പറഞ്ഞു: 'എൻെറ ഈ കഴുത്തിൽ ഇങ്ങനെ വന്നുകൂടിയതിന് ഒരർത്ഥമുണ്ടെന്നു തോന്നുന്നു. അല്ലെങ്കിൽ ഞാൻ അങ്ങുമിങ്ങും ആടിപ്പാടി നടക്കും; അങ്ങനെ ആളുകൾക്ക് വിലയില്ലാതാകും.'

ശ്രീരാമകൃഷ്ണൻ ദ്വിജനെക്കുറിച്ചു സംസാരിക്കാൻ തുടങ്ങി. അദ്ദേഹം ചോദിച്ചു: 'ദ്വിജൻ ഇന്നു വന്നില്ലേ?'

മാസ്റ്റർ: വരാൻ ഞാൻ പറഞ്ഞിരുന്നു. വരാമെന്നും പറഞ്ഞിരുന്നു. എന്നിട്ടെന്താണ് വരാഞ്ഞത് എന്നു മനസ്സിലായില്ല.

ശ്രീരാമ: അവന് ഈശ്വരനിൽ വലിയ അനുരാഗമുണ്ട്. അവൻ ഇവിടുത്തെ ആരോ ആണെന്നു തോന്നുന്നു; എന്താ, അങ്ങനെയല്ലേ?

മാസ്റ്റർ: അതെ, അങ്ങനെയാവണം. അല്ലെന്നുവരികിൽ ഇത്ര ഭക്തി എങ്ങനെയുണ്ടാകും?

മാസ്റ്റർ കൊതുകുവലയിലിരുന്നു ഗുരുദേവനെ വീശി. ഗുരുദേവൻ ഒരുവശം ചെരിഞ്ഞു കിടന്നു. എന്നിട്ടു വീണ്ടും വർത്തമാനം പറഞ്ഞു. ഈശ്വരൻ എങ്ങനെയാണ് മനുഷ്യരൂപത്തിൽ അവതരിച്ചു ലീലയാടുന്നത് എന്നതിനെപ്പറ്റി സംസാരിച്ചു.

ശ്രീരാമ: നിൻെറ സ്ഥാനം ഇതാണ്. ആദ്യം എനിക്കും ഈശ്വരരൂപങ്ങൾ കാണാൻ കഴിഞ്ഞിരുന്നില്ല; അമ്മാതിരി ഒരവസ്ഥയിലായിരുന്നു അന്നു ഞാൻ. ഇപ്പോഴും ദർശനങ്ങൾ കുറവാണ്.

മാസ്റ്റർ: സ്വലീലയ്ക്കായി ഈശ്വരൻ സ്വീകരിക്കുന്ന രൂപങ്ങളിൽ നരരൂപമാണ് എനിക്കേറ്റവും ഇഷ്ടമായി തോന്നുന്നത്.

ശ്രീരാമ: അതുണ്ടായാൽ മതി. നീയെന്നെ കാണുന്നുമുണ്ട്.

തന്നുള്ളിൽക്കൂടി ഈശ്വരൻ നരരൂപേണ ലീലയാടുന്നു എന്നല്ലേ ശ്രീരാമകൃഷ്ണദേവൻ അരുൾ ചെയ്തതിൻെറ പൊരുൾ?



# നാല്പത്തിരണ്ടാംഭാഗം

## ആദ്ധ്യാത്മികാനുഭൂതികൾ

### അദ്ധ്യായം ഒന്ന്

1885 ആഗസ്റ്റ് 9. ഞായറാഴ്ച

**മാതൃഋണവും പിതൃഋണവും**

ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്ത് തൻെറ മുറിയിൽ രാഖാൽ, മാസ്റ്റർ മുതലായ ഭക്തന്മാരോടൊരുമിച്ച് ഇരിക്കുന്നു. നേരം മൂന്നു നാലുമണിയായി. ശ്രീരാമകൃഷ്ണൻെറ കണ്ഠരോഗത്തിൻെറ ആരംഭമായി. എന്നിരുന്നാലും നാൾ മുഴുവൻ ഭക്തന്മാരുടെ മംഗളം നിനച്ചു കഴിക്കുന്നു - എങ്ങനെ അവർ സംസാരത്തിൽ കുടുങ്ങാതിരിക്കും, അവർക്കെങ്ങനെ ജ്ഞാനവും ഭക്തിയും ഉണ്ടാകും, ഈശ്വരപ്രാപ്തിയുണ്ടാകും, എന്നൊക്കെ ചിന്തിച്ചുകഴിക്കുന്നു.

പത്തുപന്ത്രണ്ടു ദിവസം മുമ്പ്, ജൂലായ് 28 -ാം തീയതി ചൊവ്വാഴ്ച ശ്രീരാമകൃഷ്ണൻ കല്ക്കത്തയിൽ ശ്രീ നന്ദവസുവിൻെറ ഗൃഹത്തിൽ ദേവീദേവന്മാരുടെ ചിത്രങ്ങൾ കാണാൻ വന്നിരുന്നു. അന്നേ ദിവസം ബലരാമൻ മുതലായ ഭക്തന്മാരുടെ ഗൃഹങ്ങളും സന്ദർശിച്ചു. ശ്രീ രാഖാൽ വൃന്ദാവനത്തിൽനിന്നു മടങ്ങിവന്ന് കുറച്ചുദിവസം വീട്ടിലായിരുന്നു. ഇപ്പോൾ അദ്ദേഹവും ലാട്ടുവും ഹരീശനും രാമലാലനും ഗുരുദേവൻെറ കൂടെയാണ് താമസം.

മാതൃദേവി കുറച്ചുമാസമായി ഗുരുദേവൻെറ സേവയ്ക്കായി നാട്ടിൽനിന്നും ഇവിടെ വന്ന് സംഗീതശാലയിൽ താമസമുണ്ട്. ശോകാതുരയായ ബ്രാഹ്മണിയും കുറച്ചു ദിവസമായിട്ട് ദേവിയുടെ കൂടെ താമസമാണ്.

ശ്രീരാമകൃഷ്ണൻെറ സമീപം ദ്വിജൻ, ദ്വിജൻെറ അച്ഛനും സോദരന്മാരും, മാസ്റ്റർ മുതൽപേരും ഇരിക്കുന്നു. ഇന്ന് 1885 ആഗസ്റ്റ് 9-ാം തീയതി.

ദ്വിജന് പതിനാറു വയസ്സു കാണും. അയാളുടെ അമ്മയുടെ മരണശേഷം ദ്വിജൻെറ അച്ഛൻ രണ്ടാമത് വിവാഹം ചെയ്തു. മാസ്റ്ററുടെ കൂടെ ദ്വിജൻ പലപ്പോഴും ദക്ഷിണേശ്വരത്തു വരാറുണ്ട്. പക്ഷേ ദ്വിജൻെറ അച്ഛന് അതിഷ്ടപ്പെട്ടിരുന്നില്ല.

ശ്രീരാമകൃഷ്ണനെ കാണാൻ ദക്ഷിണേശ്വരത്തു വരണമെന്ന് ദ്വിജൻെറ അച്ഛൻ പറയാൻ തുടങ്ങിയിട്ട് വളരെ നാളായി. ഇന്ന് അദ്ദേഹം വന്നിട്ടുണ്ട്. കല്ക്കത്തയിൽ ഒരു വ്യാപാരശാലയുടെ മാനേജരാണദ്ദേഹം; ഹിന്ദുകോളേജിൽ ഡി. എൽ . റിച്ചാർഡ്സണിൻെറ വിദ്യാർത്ഥിയായിരുന്നു: ഹൈകോർട്ട് വക്കാലത്ത് പരീക്ഷ ജയിച്ചിട്ടുണ്ട്.

ശ്രീരാമ: (ദ്വിജൻെറ അച്ഛനോട്) താങ്കളുടെ കുട്ടികൾ ഇവിടെ വരുന്നതുകൊണ്ട് ഒന്നും പരിഭവിക്കരുത്. അദ്ധ്യാത്മചൈതന്യം ഉണർന്നതിനുശേഷം ലോകത്തിൽ ജീവിക്കാൻ ഞാൻ ആളുകളോടു പറയുന്നു. വളരെ പണിപ്പെട്ട് സ്വർണ്ണം വേർതിരിച്ചെടുത്തശേഷം അതു പിന്നെ മണ്ണിനടിയിൽ വേണമെങ്കിൽ വെയ്ക്കാം; പെട്ടിക്കുള്ളിലും സൂക്ഷിക്കാം; വെള്ളത്തിനടിയിലും വെച്ചേയ്ക്കാം; എന്തായാലും സ്വർണ്ണത്തിന് ഒരു കേടും പറ്റുന്നതല്ല.

അനാസക്തരായിട്ട് ലോകത്തിൽ വാഴാൻ ഞാൻ ആളുകളോട് പറയുന്നു. കൈയിൽ എണ്ണ പുരട്ടിയിട്ട് ചക്ക മുറിക്കുക: എന്നാൽ മുളഞ്ഞ് കൈയിൽ ഒട്ടുകയില്ല.

പിഞ്ചുമനസ്സ് സംസാരത്തിൽ പാർക്കാൻപോയാൽ അതു മലിനമായിത്തീരും. ജ്ഞാനം സമ്പാദിച്ചശേഷം വേണം സംസാരത്തിൽ വസിക്കാൻ.

വെള്ളത്തിൽ പാലൊഴിച്ചാൽ പാൽ നഷ്ടമായ്പോകുന്നു. എന്നാൽ വെണ്ണയെടുത്തു വെള്ളത്തിലിട്ടാൽ ഒരു കുഴപ്പവും വരുകയില്ല.

ദ്വിജൻെറ അച്ഛൻ: അതെ, അതു ശരിയാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അങ്ങ് ഇവരെ ശാസിക്കുകയും ശകാരിക്കുകയും ചെയ്യുന്നതിൻെറ അർത്ഥം എനിക്ക് മനസ്സിലായി. അങ്ങ് ഭയപ്പെടുത്തുന്നതേ ഉള്ളു. ബ്രഹ്മചാരി സർപ്പത്തോടു പറഞ്ഞു: 'നീ തനി മണ്ടൻ. നിന്നോട് കടിക്കരുതെന്നല്ലേ ഞാൻ

പറഞ്ഞിരുന്നുള്ളു? ചീറ്റരുതെന്ന് നിന്നോട് ഞാൻ പറഞ്ഞില്ലല്ലോ? നീ ചീറ്റിയിരുന്നെങ്കിൽ നിൻെറ ശത്രുക്കൾ നിന്നെയിങ്ങനെ ചതയ്ക്കുമായിരുന്നില്ല.' താങ്കൾ മക്കളെ ശാസിക്കുന്നതും ശകാരിക്കുന്നതും വെറും ചീറ്റലുമാത്രമാണ്. (ദ്വിജൻെറ അച്ഛൻ ചിരിക്കുന്നു)

നല്ല പുത്രനുണ്ടാകുന്നത് പിതാവിൻെറ പുണ്യത്തിൻെറ അടയാളമാണ്. കുളം കുഴിക്കുമ്പോൾ നല്ല വെള്ളം കിട്ടുന്നെങ്കിൽ അത് കുളം കുഴിപ്പിക്കുന്നവൻെറ പുണ്യത്തിൻെറ ചിഹ്നമാകുന്നു.

മകനെ 'ആത്മജൻ' എന്നു പറയുന്നു, നിങ്ങളും നിങ്ങളുടെ മകനും തമ്മിൽ യാതൊരു ഭേദവുമില്ല. ഒരു വിധത്തിൽ നിങ്ങൾ തന്നെയാണ് പുത്രനായിത്തീർന്നിരിക്കുന്നത്. ഒരർത്ഥത്തിൽ നിങ്ങൾ ലൗകികനാണ്; ആപ്പീസിൽ പണിയെടുക്കുന്നു; സംസാരത്തിലെ ഭോഗങ്ങൾ അനുഭവിക്കുന്നു; വേറൊരർത്ഥത്തിൽ നിങ്ങൾതന്നെ ഭക്തനായും ഇരിക്കുന്നു - നിങ്ങളുടെ സന്താനരൂപത്തിൽ. നിങ്ങൾ വലിയ വിഷയാസക്തനാണെന്ന് ഞാൻ കേട്ടിരുന്നു; എന്നാൽ അങ്ങനെയല്ല എന്നിപ്പോൾ ഞാൻ കാണുന്നു. (ചിരിച്ചുകൊണ്ട്) ഇതൊക്കെ താങ്കൾക്കറിയാമല്ലോ. എന്നാൽ താങ്കൾ കാര്യത്തിൽ നല്ല പിടിപ്പും നോട്ടവുമുള്ളവനാണ്. അതുകൊണ്ടായിരിക്കും ഞാൻ പറയുന്നതിന് സമ്മതരൂപത്തിൽ തല കുലുക്കുന്നത്. (ദ്വിജൻെറ അച്ഛൻ മെല്ലെ ചിരിക്കുന്നു.)

താങ്കളുടെ മക്കൾ ഇവിടെ വന്നാൽ താങ്കളുടെ യഥാർത്ഥ സ്വരൂപം എന്താണെന്ന് അവർക്ക് മനസ്സിലാകും. അച്ഛൻ എത്ര വിലയേറിയ വസ്തുവാണ്! അച്ഛനെയും അമ്മയെയും വഞ്ചിച്ച് ഒരുവൻ ധർമ്മം നേടാൻ പോയാൽ അവനു വെണ്ണീറാണ് കിട്ടുക.

(വൃന്ദാവനത്തിൽ ശ്രീരാമകൃഷ്ണൻ അമ്മയെക്കുറിച്ചു വ്യാകുലൻ)

ശ്രീരാമ: മനുഷ്യന് പലതരത്തിലുള്ള കടങ്ങളുണ്ട്; പിതൃഋണം, ദേവഋണം, ഋഷിഋണം. ഇവ കൂടാതെ മാതൃഋണവുമുണ്ട്. പിന്നെ, ഭാര്യയോടുള്ള ഋണവും ഉണ്ട്. ഭാര്യയെ രക്ഷിക്കണം; ഭാര്യ സതിയാണെങ്കിൽ, തൻെറ മരണശേഷവും അവരുടെ ചെലവിനു വേണ്ട ഏർപ്പാടുകൾ ഭർത്താവ് ചെയ്തുവെയ്ക്കേണ്ടതുണ്ട്.

അമ്മയുടെ കാര്യം ഓർത്ത് എനിക്ക് വൃന്ദാവനത്തിൽ താമസിക്കാൻ കഴിഞ്ഞില്ല. ദക്ഷിണേശ്വരത്ത് കാളീക്ഷേത്രത്തിൽ അമ്മ താമസിക്കുന്നുണ്ടല്ലോ എന്ന് ഓർമ്മ വന്നപ്പോൾ എനിക്ക് വൃന്ദാവനത്തിൽ മനസ്സിനു സ്വസ്ഥതയില്ലാതായി.

ലോകത്തിൽ ജീവിക്കാനും അതേസമയം മനസ്സ് ഭഗവാനിൽ ഉറപ്പിക്കാനും ഞാനിവരോടു പറയുന്നു. സംസാരം ഉപേക്ഷിക്കാൻ ഞാനവരോടു പറയുന്നില്ല. 'ഇതും ചെയ്യിൻ. അതും ചെയ്യിൻ' എന്നവരോടു ഞാൻ പറയുന്നു.

ദ്വിജൻെറ അച്ഛൻ: വായിക്കുകയും പഠിക്കുകയും വേണം എന്ന് ഞാൻ കുട്ടികളോട് പറയുന്നു. അങ്ങയുടെ അടുത്തു വരുന്നത് ഞാൻ തടഞ്ഞിട്ടില്ല. പക്ഷേ ചെറുപ്പക്കാരുമായി ചേർന്ന് വേണ്ടാതന ങ്ങൾ കാട്ടി സമയം പാഴാക്കിക്കളയരുത്.

ശ്രീരാമ: (ദ്വിജനെ ഉദ്ദേശിച്ച്) ഇവനു തീർച്ചയായും നല്ല സംസ് കാരങ്ങൾ ഉണ്ടായിരുന്നു. അല്ലെന്നുവരികിൽ മറ്റു രണ്ടു സഹോദര ങ്ങളും ഭിന്നസ്വഭാവക്കാരായിരിക്കുന്നതെന്തുകൊണ്ട്? ഇവനു മാത്രം ഈശ്വരകാര്യങ്ങളിൽ ശ്രദ്ധയുണ്ടായതെങ്ങനെ? ഇവനെ ഇവിടെ വരുന്നതിൽനിന്നും ബലമായി നിങ്ങൾക്ക് തടയാനാവുമോ? ഓരോരു ത്തരുടെയും സംസ്കാരം യഥാകാലം വികസിക്കും.

ദ്വിജൻെറ അച്ഛൻ: അതെ, അതു വാസ്തവമാണ്.

ശ്രീരാമകൃഷ്ണൻ കട്ടിലിൽനിന്നും ഇറങ്ങി തറയിൽ ദ്വിജൻെറ അച്ഛൻെറ അടുത്ത് പായിൽ വന്നിരിപ്പായി. വർത്തമാനം പറയുന്നതി നിടയിൽ അദ്ദേഹം ദ്വിജൻെറ അച്ഛൻെറ മേൽ ഇടയ്ക്കിടെ തൊട്ടു കൊണ്ടിരുന്നു.

സന്ധ്യ ആകാറായി. ശ്രീരാമകൃഷ്ണൻ മാസ്റ്റർ മുതൽ പേരോടു പറഞ്ഞു: 'ഇദ്ദേഹത്തെ കൂട്ടിക്കൊണ്ടു അമ്പലങ്ങളൊക്കെ കാണിച്ചു കൊണ്ടുവരൂ. എനിക്കു സുഖമുണ്ടായിരുന്നെങ്കിൽ ഞാനും കൂടെ വന്നേനെ.' ചെറുപ്പക്കാർക്ക് സന്ദേശ് കൊടുക്കാൻ ഗുരുദേവൻ പറഞ്ഞു. എന്നിട്ട് ദ്വിജൻെറ അച്ഛനോടായി പറഞ്ഞു: 'കുട്ടികൾ വല്ലതും കഴിക്കട്ടെ. കുട്ടികൾക്ക് മധുരമെന്തെങ്കിലും കൊടുക്കേ ണ്ടതുണ്ടല്ലോ.'

ദ്വിജൻെറ അച്ഛൻ അമ്പലങ്ങളും ദേവതകളെയും ദർശിച്ചശേഷം തോട്ടത്തിൽ കുറച്ചൊന്നു ചുറ്റി നടന്നു. ശ്രീരാമകൃഷ്ണദേവൻ തൻെറ മുറിയുടെ തെക്കുകിഴക്കേ വരാന്തയിൽ ഭൂപൻ, ദ്വിജൻ, മാസ്റ്റർ മുതലായവരുമായി ആനന്ദപൂർവ്വം വർത്തമാനം പറഞ്ഞുകൊ ണ്ടിരുന്നു. അദ്ദേഹം ഭൂപൻെറയും മാസ്റ്ററുടെയും പുറത്ത് കളിയായി തട്ടി. ചിരിച്ചുകൊണ്ട് ദ്വിജനോട് പറഞ്ഞു: 'നിൻെറ അച്ഛനോട് ഞാനെങ്ങനെ സംസാരിച്ചു!'

സന്ധ്യകഴിഞ്ഞ് ദ്വിജൻെറ അച്ഛൻ വീണ്ടും ശ്രീരാമകൃഷ്ണൻെറ മുറിയിൽ വന്നു. അദ്ദേഹം ഉടനെ പുറപ്പെടും. അദ്ദേഹത്തിന് ഉഷ്ണിക്കുന്നുണ്ടായിരുന്നു. ശ്രീരാമകൃഷ്ണൻതന്നെ വിശറിയെടുത്ത് വീശിക്കൊടുത്തു. ദ്വിജൻെറ അച്ഛൻ യാത്ര ചോദിച്ചു. ശ്രീരാമ കൃഷ്ണൻ എഴുന്നേറ്റുനിന്ന് വിട നല്കി.

## അദ്ധ്യായം രണ്ട്

**ശ്രീരാമകൃഷ്ണൻ സിദ്ധപുരുഷനോ അവതാരമോ?**

രാത്രി എട്ടുമണിയായി. ശ്രീരാമകൃഷ്ണൻ മഹിമാചരണനുമായി സംസാരിച്ചുകൊണ്ടിരിക്കുന്നു. രാഖാൽ, മാസ്റ്റർ, മഹിമാചരണൻെറ ഒന്നുരണ്ടു കൂട്ടുകാർ എന്നിവരും മുറിയിലുണ്ട്. മഹിമാചരണൻ ഇന്നു രാത്രി ഇവിടെ താമസിക്കും.

ശ്രീരാമ: ആട്ടെ, കേദാരനെക്കുറിച്ച് നിനക്കെന്തു തോന്നുന്നു? അവൻ പാല് കണ്ടിട്ടേ ഉള്ളോ, അതോ കുടിച്ചിട്ടുമുണ്ടോ?

മഹിമൻ: അതെ, അദ്ദേഹം ആനന്ദം അനുഭവിക്കുന്നു.

ശ്രീരാമ: നിത്യഗോപാലൻ?

മഹിമൻ: ഭേഷ്! വളരെ നല്ല നില.

ശ്രീരാമ: അതെ, ആവട്ടെ, ഗിരീശഘോഷൻ എങ്ങനെയിരിക്കുന്നു?

മഹിമൻ: ഭേഷായിട്ടുണ്ട്. പക്ഷേ അദ്ദേഹം വകുപ്പൊന്നു വേറെ.

ശ്രീരാമ: നരേന്ദ്രനോ?

മഹിമൻ: ഞാൻ പതിനഞ്ചു വർഷംമുമ്പ് ആയിരുന്ന നിലയിലാണിപ്പോൾ നരേന്ദ്രൻ.

ശ്രീരാമ: കൊച്ചുനരനോ? അവനെന്തൊരു സരളൻ!

മഹിമൻ: അതെ, അതിസരളൻ.

ശ്രീരാമ: നീ പറഞ്ഞതു ശരിയാണ്. (അല്പം ആലോചിച്ചിട്ട്) പിന്നെ ആരുണ്ട്? ഇവിടെ വരുന്ന ചെറുപ്പക്കാർക്കൊക്കെ രണ്ടു സംഗതികൾ അറിഞ്ഞാൽ മതി. അതറിഞ്ഞുകഴിഞ്ഞാൽ പിന്നെ അവർക്ക് വളരെയധികം സാധനയും ഭജനയുമൊന്നും ചെയ്യേണ്ട

തായിട്ടില്ല. ആദ്യം ഞാനാര്, എന്നുള്ളത്; പിന്നെ അവരാര് എന്നുള്ളതും. ചെറുപ്പക്കാരിൽ പലരും അന്തരംഗസംഘത്തിൽ പെട്ടവരാണ്.

അന്തരംഗസംഘത്തിൽ പെട്ടവർക്ക് മുക്തി ലഭിക്കുകയില്ല. വായു കോണിൽ (വടക്കുപടിഞ്ഞാറെ ദിക്കിൽ) എനിക്കൊരിക്കൽക്കൂടി ദേഹമെടുത്തു വരേണ്ടതായ്വരും.

ചെറുപ്പക്കാരെ കണ്ട് എൻെറ പ്രാണന് കുളിർമ കിട്ടുന്നു. മക്കളേയും ജനിപ്പിച്ച്, കാമിനീകാഞ്ചനങ്ങളിൽ മുഴുകി, കോടതിയും കേസുമായി കറങ്ങിത്തിരിയുന്നവരെ കണ്ടാൽ എനിക്കേതു വിധത്തിൽ ആനന്ദം തോന്നും? പരിശുദ്ധാത്മാക്കളെ കാണാതെ ഞാനെങ്ങനെ ജീവിക്കും?

മഹിമാചരണൻ ശാസ്ത്രങ്ങളിൽനിന്ന് ശ്ലോകങ്ങൾ ഉദ്ധരിച്ചു കേൾപ്പിച്ചു. പിന്നെ തന്ത്രോക്തങ്ങളായ ഭൂചരി, ഖേചരി, ശാംഭവീ പ്രഭൃതി നാനാമുദ്രകളെക്കുറിച്ചും പറഞ്ഞുകേൾപ്പിച്ചു.

(ശ്രീരാമകൃഷ്ണന് അഞ്ചുവിധം സമാധി - ഷട്ചക്രഭേദം)

ശ്രീരാമ: ആട്ടെ, സമാധിക്കുശേഷം എൻെറ ആത്മാവ് മഹാകാശത്തിൽ പക്ഷിയെപ്പോലെ പറന്നുനടക്കുന്നു എന്ന് ചിലരൊക്കെപ്പറയുന്നു.

ഒരിക്കൽ ഹൃഷീകേശത്തുനിന്ന് ഒരു സാധു ഇവിടെ വന്നു. അദ്ദേഹം എന്നോടു പറഞ്ഞു: 'സമാധി അഞ്ചുപ്രകാരത്തിലുണ്ട്. അവയഞ്ചും അങ്ങ് അനുഭവിച്ചിട്ടുള്ളതായി ഞാൻ കാണുന്നു. ഇവയിൽ, അദ്ധ്യാത്മപ്രവാഹം പിപീലികയെപ്പോലെയും, മീനിനെപ്പോലെയും, കപിയെപ്പോലെയും, പക്ഷിയെപ്പോലെയും, സർപ്പത്തെപ്പോലെയും സഞ്ചരിക്കുന്നതായി അനുഭവപ്പെടും.'

ചിലപ്പോൾ വായു നട്ടെല്ലിൽക്കൂടെ ഉറുമ്പരിക്കുംപോലെ അരിച്ചരിച്ച് ഉയരും. ചില സമയത്ത് സമാധിനിലയിൽ ഭാവസമുദ്രത്തിനകത്ത് ആത്മാവ് മത്സ്യത്തെപ്പോലെ ആനന്ദത്തോടെ നീന്തിക്കളിക്കും.

ചിലപ്പോൾ ഒരു വശം ചെരിഞ്ഞ് കിടക്കുമ്പോൾ മഹാവായു ഒരു വാനരനെപ്പോലെ എന്നെ ഉന്തിക്കളിക്കും. ഞാൻ മിണ്ടാണ്ടിരിക്കും. ആ വായു ഹഠാൽ വാനരനെപ്പോലെ ഒറ്റച്ചാട്ടത്തിന് സഹസ്രാര

ത്തിൽ എത്തിച്ചേരും. അതുകൊണ്ടാണ് ഞാൻ ചിലപ്പോൾ 'തിഡിം' ന്ന് ഞെട്ടി ചാടി എഴുന്നേല്ക്കുന്നത്.

പിന്നെച്ചിലപ്പോൾ, ഒരു പക്ഷി ഈ കൊമ്പിൽനിന്ന് ആ കൊമ്പിലേയ്ക്കും ആ കൊമ്പിൽനിന്ന് ഈ കൊമ്പിലേക്കും തത്തിച്ചാടും പോലെ മഹാവായു ഉയരുന്നു. അതു തങ്ങുന്ന കൊമ്പ് തീയ്പോലെ തോന്നും. അത് മൂലാധാരത്തിൽനിന്നു സ്വാധിഷ്ഠാനത്തിലേക്കും, സ്വാധിഷ്ഠാനത്തിൽനിന്ന് ഹൃദയത്തിലേക്കും, അങ്ങനെ ക്രമേണ മസ്തകത്തിലേക്കും ചാടിച്ചാടി ഉയർന്നെന്നുവരും.

പിന്നെച്ചിലപ്പോൾ മഹാവായു ഇഴഞ്ഞിഴഞ്ഞ്, സർപ്പത്തെപ്പോലെ സഞ്ചരിക്കുന്നു. ഇങ്ങനെ വളഞ്ഞുപുളഞ്ഞു പോയിപ്പോയി ഒടുവിൽ മസ്തകത്തിലെത്തുമ്പോൾ ഞാൻ സമാധിയിലാഴുന്നു.

(പൂർവ്വകഥ - ഇരുപത്തിരണ്ട് ഇരുപത്തിമൂന്നു വയസ്സിൽ ആദ്യത്തെ ഉന്മാദം - 1858 -ൽ. ഷട്ചക്രഭേദം)

ശ്രീരാമ: കുലകുണ്ഡലിനി ഉണരാതെ അദ്ധ്യാത്മചൈതന്യം ഉദിക്കുകയില്ല. കുലകുണ്ഡലിനി മൂലാധാരത്തിലാണ് വസിക്കുന്നത്. അതിന് ചൈതന്യം ഉദിച്ചാൽ അത് സൂഷുമ്നാനാഡിയുടെ നടുക്കുകൂടി സ്വാധിഷ്ഠാനം, മണിപൂരം എന്നീ ചക്രങ്ങളൊക്കെ ഭേദിച്ച് ഒടുവിൽ ശിരോമദ്ധ്യത്തിൽ ചെന്നുചേരുന്നു. ഇതിന് മഹാവായുവിൻെറ ഗതി എന്നുപറയും. അത് ഒടുവിൽ സമാധിയിൽ അവസാനിക്കുന്നു.

വെറുതെ പുസ്തകം പഠിച്ചതുകൊണ്ടൊന്നും ചൈതന്യം ഉണരുകയില്ല. ഈശ്വരനെ വിളിക്കണം. ഈശ്വരനുവേണ്ടി വ്യാകുലനായാൽ കുലകുണ്ഡലിനി ഉണരും. പുസ്തകം വായിച്ചും കേട്ടും ജ്ഞാനമുണ്ടാവുമെന്നോ? അതുകൊണ്ടെന്തു സാധിക്കും?

ഏതു വിധത്തിലാണ് കുലകുണ്ഡലിനീശക്തി ഉണരുന്നത് എന്ന്, എനിക്കീ അവസ്ഥ വന്നുചേരുന്നതിന് തൊട്ടുമുമ്പ് വെളിപ്പെടുകയുണ്ടായി. ക്രമേണ പദ്മങ്ങളെല്ലാം വികസിച്ചു. സമാധിയും സംഭവിച്ചു. ഇത് അതിഗുഹ്യമായ ഒരു സംഗതിയാണ്. ശരിക്കും എന്നെപ്പോലെയുള്ള ഒരു യുവാവ്, ഇരുപത്തിരണ്ടോ ഇരുപത്തിമൂന്നോ വയസ്സ് പ്രായം കാണും. സുഷുമ്നാനാഡിക്കുള്ളിൽ കടന്ന് ജിഹ്വകൊണ്ട് പദ്മങ്ങളെ സ്പർശിച്ചു രമിക്കുന്നത് ഞാൻ കാണുകയുണ്ടായി. ആദ്യം ഗുഹ്യം, ലിംഗം, നാഭി, ഇവ സ്പർശിച്ചു; ചതുർദളം, ഷഡ്ദളം, ദശദളം

വീതം ഉള്ള ഇവയിലെ പദ്മങ്ങൾ അധോമുഖങ്ങളായിരുന്നു; ഇയാളുടെ സ്പർശമേറ്റപ്പോൾ അവ ഊർദ്ധ്വമുഖങ്ങളായി.

അയാൾ ഹൃദയത്തിലെത്തിയപ്പോൾ - അത് നന്നായിട്ട് ഓർമ്മയിൽ വരുന്നു - ജിഹ്വകൊണ്ട് സ്പർശിച്ചുകഴിഞ്ഞപ്പോൾ, അധോമുഖമായിരുന്ന ദ്വാദശദളപദ്മം ഊർദ്ധ്വമുഖമായി വികസിക്കുകയും ചെയ്തു. അത് കഴിഞ്ഞ് ഷോഡശദളപദ്മമുള്ള കണ്ഠത്തിലും ദ്വിദളപദ്മമുള്ള ഭ്രൂമദ്ധ്യത്തിലും സ്പർശിച്ചു. അവസാനം ശിരോമദ്ധ്യത്തിലുള്ള സഹസ്രദളപദ്മം വികസിച്ചു. അന്നുമുതൽ എനിക്കീ അവസ്ഥയാണ്.

(പൂർവ്വകഥ - ശ്രീരാമകൃഷ്ണൻ കാര്യങ്ങൾ തുറന്നുപറയുന്നു - അദ്ദേഹം സിദ്ധപുരുഷനോ അവതാരമോ? ഈശ്വരനുമായി സംഭാഷണം - മായാദർശനം - ഭക്തന്മാർ വരുന്നതിനുമുമ്പേ അവരെ കാണൽ - ഭാവാവേശത്തിൽ കേശവസേനനെ കണ്ടത് - അഖണ്ഡ സച്ചിദാനന്ദദർശനവും നരേന്ദ്രനും കേദാരനും - പ്രഥമോന്മാദത്തിൽ ജ്യോതിർമ്മയദേഹം - അച്ഛൻെറ സ്വപ്നം - നഗ്നനും മൂന്നു ദിവസത്തെ സമാധിയും - മഥുരൻെറ പതിന്നാലു സംവത്സരത്തെ സേവ, 1858 -'71. മാളികമുകളിൽ കയറിനിന്ന് ഭക്തന്മാർക്ക് വേണ്ടി കേഴൽ - അവിരതസമാധി - സകലവിധ സാധനകളും)

ശ്രീരാമകൃഷ്ണൻ ഇങ്ങനെ സംസാരിച്ചുകൊണ്ട് താഴെയിറങ്ങി തറയിൽ മഹിമാചരണൻെറ സമീപത്ത് ഇരുന്നു. അടുത്തു മാസ്റ്ററും വേറെ ഒന്നുരണ്ടു ഭക്തന്മാരുമുണ്ട്. രാഖാലുമുണ്ട് മുറിയിൽ.

ശ്രീരാമ: (മഹിമനോട്) എൻെറ അദ്ധ്യാത്മാനുഭവങ്ങളെക്കുറിച്ച് നിങ്ങളോട് പറയണമെന്ന് വളരെ നാളായി വിചാരിക്കാൻ തുടങ്ങിയിട്ട്; പക്ഷേ ഇതുവരെ കഴിഞ്ഞിട്ടില്ല. ഇന്നു പറയണമെന്നു വിചാരിക്കുന്നു.

സാധന ചെയ്താൽ എൻെറ ഈ അവസ്ഥ പോലെയുള്ള അവസ്ഥ പ്രാപിക്കാമെന്ന് നിങ്ങൾ പറയുന്നു; എന്നാൽ അങ്ങനെയല്ല. ഇതിൽ (എന്നുള്ളിൽ) അല്പം വിശേഷമുണ്ട്.

മാസ്റ്റർ, രാഖാൽ മുതലായ ഭക്തന്മാർ ആശ്ചര്യപൂർവ്വം എന്താണ് ഗുരുദേവൻ പറയുന്നത് എന്നു കേൾക്കാൻ ഉത്സുകരായി.

ശ്രീരാമ: ഈശ്വരൻ എന്നോടു വർത്തമാനം പറഞ്ഞു! വെറും ദർശനമല്ല. അതെ, അദ്ദേഹം എന്നോടു സംസാരിച്ചു. ഗംഗയിൽ,

നിന്നും കയറിവരുന്നത് വടവൃക്ഷമൂലത്തിൽ ഇരുന്നുകൊണ്ട് ഞാൻ കണ്ടു. എന്നിട്ട് ചിരിയോടു ചിരി! എൻെറ വിരൽ പിടിച്ച് കളിയായിട്ട് ഞൊട്ട പൊട്ടിച്ചു. അത് കഴിഞ്ഞു സംസാരിച്ചു. അതേ, എന്നോടു അദ്ദേഹം സംസാരിച്ചു.

മൂന്നുനാൾ തുടർച്ചയായി ഞാൻ കരഞ്ഞു. പിന്നെ വേദം, പുരാണം, തന്ത്രം ഈവക ശാസ്ത്രങ്ങളിൽ എന്താണുള്ളത് എന്ന് അദ്ദേഹം എനിക്കു കാണിച്ചുതന്നു!

മഹാമായയുടെ മായയെന്നാൽ എന്താണ് എന്ന് അദ്ദേഹം ഒരു ദിവസം എനിക്ക് കാണിച്ചുതന്നു. മുറിക്കുള്ളിൽ ഒരു ചെറിയ ദീപം. അത് ക്രമേണ വളരാൻ തുടങ്ങി. വളർന്ന് വളർന്ന് അത് ലോകമെല്ലാം മൂടി.

പിന്നെ വലിയൊരു കുളം കാണിച്ചുതന്നു. ഒക്കെ പായൽകൊണ്ടു മൂടിക്കിടക്കുന്നു. കാറ്റേറ്റ് പായൽ അല്പമൊന്നു നീങ്ങി. അതോടെ വെള്ളം കാണാറായി. പക്ഷേ ഞാൻ നോക്കിക്കൊണ്ടിരിക്കെ നാലു വശത്തുനിന്നും പായൽ തുള്ളിത്തുള്ളിവന്നു വീണ്ടും വെള്ളമെല്ലാം മുടിക്കളഞ്ഞു! ഈ ജലം സച്ചിദാനന്ദമെന്നും പായൽ മായയെന്നും ഈശ്വരൻ എനിക്ക് വെളിവാക്കിത്തന്നു. മായമൂലം സച്ചിദാനന്ദത്തെ കാണാനാവുന്നില്ല. ഇടയ്ക്കിടെ ഞൊടിയിട അത് കാണാനൊത്താലും വീണ്ടും അത് മായയാൽ മൂടപ്പെടുന്നു.

എങ്ങനെയുള്ള ഭക്തന്മാരാണ് ഇവിടെ വരുന്നത് എന്ന് അവർ വരുംമുമ്പേ ഈശ്വരൻ എനിക്ക് കാണിച്ചുതരുന്നു. വടവൃക്ഷമൂലം മുതൽ ഇലഞ്ഞിച്ചുവടുവരെ ചൈതന്യദേവൻെറ സങ്കീർത്തനസംഘം ആടുകയും പാടുകയും ചെയ്യുന്നത് ഞാൻ കണ്ടു. ആ കൂട്ടത്തിൽ ബലരാമനെ ഞാൻ കണ്ടു. അവനില്ലെങ്കിൽ കല്ക്കണ്ടവും മറ്റും ആരു കൊണ്ടെത്തരും? (മാസ്റ്ററെ ചൂണ്ടിക്കൊണ്ട്) ഇവനെയും കണ്ടു.

(ശ്രീരാമകൃഷ്ണനും കേശവസേനനും - കേശവസേനൻെറ സമാജത്തിൽ ഹരിനാമത്തിൻെറയും ദേവീനാമത്തിൻെറയും പ്രവേശം)

ശ്രീരാമ: കേശവസേനനെ നേരിൽ കാണുംമുമ്പേതന്നെ അവനെ ഞാൻ കണ്ടിരുന്നു. കേശവസേനനെയും അവൻെറ സമാജത്തെയും ഞാൻ സമാധ്യവസ്ഥയിൽ കാണുകയുണ്ടായി. ഒരു മുറി നിറയെ ആളുകൾ എൻെറ മുമ്പിലിരിക്കുന്നു. പീലി പരത്തിയ മയിലിനെപ്പോലെ ഇരിക്കുന്നതായിട്ടാണ് കേശവനെ കണ്ടത്. പീലി

കേശവന്റെ അനുയായികളും സമാജവുമാണ്. കേശവന്റെ ശിരസ്സിലൊരു ചുവന്ന രത്നം കണ്ടു. അത് രജോഗുണത്തിന്റെ ചിഹ്നമാണ്. കേശവൻ ശിഷ്യന്മാരോട് പറഞ്ഞു 'ഇദ്ദേഹം പറയുന്നത് നിങ്ങളൊക്കെ ശ്രദ്ധിക്കുവിൻ.' ഞാൻ അമ്മയോടു ചോദിച്ചു: 'അമ്മേ, ഇവരൊക്കെ ഇംഗ്ലീഷുകാരുടെ അഭിപ്രായക്കാരാണ്. ഞാനെന്തിനാണ് അവരോടു സംസാരിക്കുന്നത്?' കലിയുഗത്തിൽ ഈ വിധത്തിലായിരിക്കും എന്ന് അമ്മ പിന്നീട് എനിക്കു മനസ്സിലാക്കിത്തന്നു. കേശവനും കൂട്ടരും ഇവിടെനിന്നും ഹരിനാമവും ദേവീനാമവും കൈക്കൊണ്ടു. അതുകൊണ്ടാണ് അമ്മ വിജയനെ കേശവന്റെ സമാജത്തിൽനിന്നും വേർപിരിച്ചുകൊണ്ട് പോയത്. എന്നാലും വിജയൻ ആദിബ്രഹ്മസമാജത്തിൽ ചേർന്നില്ല.

(തന്നെ ചൂണ്ടിക്കാണിച്ചുകൊണ്ട്) എന്റെ ഉള്ളിൽ എന്തൊ ചിലതുണ്ട്. വളരെ നാൾമുമ്പ് ഗോപാലസേനൻ എന്നു പേരായി ഒരു ചെറുപ്പക്കാരൻ ഇവിടെ വന്നുകൊണ്ടിരുന്നു. എന്നുള്ളിൽ ഉള്ള ആൾ തന്റെ കാൽ ഗോപാലന്റെ നെഞ്ചത്തുവെച്ചു. അവൻ ഭാവാവിഷ്ടനായിട്ടു പറഞ്ഞു: 'അങ്ങേയ്ക്കു ഇനിയും താമസമുണ്ട്. എനിക്കീ ലൗകികന്മാരുടെകൂടെ പാർക്കാൻ സാദ്ധ്യമല്ല.' എന്നിട്ട്, 'ഞാൻ പോണ്' എന്നും പറഞ്ഞ് അയാൾ വീട്ടിലേക്കു പോയി. അയാൾ ദേഹത്യാഗം ചെയ്തു എന്ന് പിന്നീട് ഞാൻ കേട്ടു. അയാളായിരിക്കും ഒരു പക്ഷേ നിത്യഗോപാലനായി വന്നിരിക്കുന്നത്.

അനവധി ആശ്ചര്യകരങ്ങളായ ദർശനങ്ങൾ എനിക്കുണ്ടായിട്ടുണ്ട്. അഖണ്ഡസച്ചിദാനന്ദത്തിന്റെ ദർശമുണ്ടായി. അതിന്റെ നടുക്കൊരു വേലിയും ഇരുവശത്തും ഓരോ സംഘവും കണ്ടു. ഒരുവശത്ത് കേദാരൻ, ചുണി, വേറെയും അനേകം സാകാരവാദികളായ ഭക്തന്മാർ, വേലിയുടെ മറുവശത്ത് ചൊകചൊക തിളങ്ങുന്ന സുർക്കിയുടെ കൂമ്പാരംപോലെ ഒരു ജ്യോതിസ്സ്. അതിനുള്ളിലുണ്ട് നരേന്ദ്രനിരിക്കുന്നു, സമാധിമഗ്നനായിട്ട്. ധ്യാനസ്ഥനെന്നു കണ്ട്, 'ഓ നരേന്ദ്രാ!' എന്ന് ഞാൻ വിളിച്ചു. അവൻ കണ്ണ് അല്പമൊന്നു തുറന്നു. അവൻ വേറൊരു രൂപത്തിൽ *സിംലയിൽ ഒരു കാര്യസ്ഥന്റെ മകനായി പിറന്നിട്ടുണ്ട് എന്ന് ഞാൻ അറിഞ്ഞു. ഞാനുടനെ അമ്മയോടപേക്ഷിച്ചു: 'അമ്മേ, അവനെ മായയിൽ ബന്ധിക്കൂ: അല്ലെന്നുവരികിൽ അവൻ സമാധിയിലാണ്ട് ദേഹത്യാഗം ചെയ്യും.' സാകാരവാദിയായ കേദാരൻ ഒന്നെത്തിനോക്കിയിട്ടു നടുങ്ങി ഒറ്റയോട്ടം!

* കല്ക്കത്താനഗരത്തിന്റെ ഒരു ഭാഗം; അവിടെയാണ് നരേന്ദ്രൻ ജനിച്ചത്.

അതിനാൽ, അമ്മതന്നെയാണ് എന്നുള്ളിൽ വാണുകൊണ്ട് ഭക്തന്മാരുമായി ലീല ചെയ്യുന്നത് എന്ന് ഞാൻ കരുതുന്നു. ആദ്യം എനിക്കീ അവസ്ഥ ഉണ്ടായപ്പോൾ എൻെറ ശരീരം ജ്യോതിസ്സു കൊണ്ടു തിളങ്ങിയിരുന്നു. മാറിടം എപ്പോഴും തുടുത്തിരുന്നു. ഞാനപ്പോൾ അമ്മയോടപേക്ഷിച്ചു: 'അമ്മേ, പുറമെ പ്രകാശിക്കല്ലെ; അകത്തു പോയാലും!' അതുകൊണ്ടാണിപ്പോൾ എൻെറ നിറം മങ്ങിയിരിക്കുന്നത്.

ദേഹം പ്രകാശമാനമായി തുടർന്നിരുന്നെങ്കിൽ ആളുകളെന്നെ വല്ലാതെ ശല്യപ്പെടുത്തിയേനെ; എപ്പോഴും ആളുകളിവിടെ കൂട്ടം കൂടി തിരക്കിയേനെ. ഇപ്പോൾ പുറത്തു പ്രകാശമില്ല. അതുകൊണ്ട് കളയൊക്കെ പൊയ്ക്കോളും. യഥാർത്ഥഭക്തന്മാർ മാത്രം കൂടെയിരിക്കും. എനിക്കീ രോഗം വന്നതെന്തുകൊണ്ടാണ്? ഇതുതന്നെയാണ് അതിൻെറ ഉദ്ദേശവും. സ്വാർത്ഥോദ്ദേശ്യത്തോടുകൂടി ഭജിക്കുന്നവർ എൻെറ രോഗനില കാണുമ്പോൾ ഓടിപ്പോയ്ക്കോളും.

എനിക്കൊരാഗ്രഹമുണ്ടായിരുന്നു. അമ്മയോടു ഞാൻ പറഞ്ഞു: 'അമ്മേ, എനിക്കു ഭക്തന്മാരുടെ രാജാവാകണം?'

ഈ ചിന്തയും എൻെറ ഉള്ളിലുദിച്ചു: 'ആത്മാർത്ഥമായി ഈശ്വരനെ വിളിക്കുന്നവർ ഇവിടെ തീർച്ചയായും വരണം; വന്നേ മതിയാവൂ!' കണ്ടോ, അതുതന്നെയാണിപ്പോൾ സംഭവിക്കുന്നത്, അങ്ങനെയുള്ള ആളുകൾമാത്രം വരുന്നു!

എന്നുള്ളിൽ ആരാണുള്ളത് എന്ന് എൻെറ അച്ഛനമ്മമാർ അറിഞ്ഞിരുന്നു. അച്ഛന് ഗയയിൽവെച്ച് ഒരു സ്വപ്നമുണ്ടായി. 'ഞാൻ നിൻെറ പുത്രനായി പിറക്കും...... എന്ന് രഘുവീരൻ ആ സ്വപ്നത്തിൽ അച്ഛനോടരുളിച്ചെയ്തു.

ഇതിനുള്ളിൽ ഈശ്വരൻ മാത്രമേ ഉള്ളു. ഇതുമാതിരി കാമിനീ കാഞ്ചനത്യാഗം! ഇതെന്താ എൻെറ സ്വന്തം സാമർത്ഥ്യമോ? സ്വപ്നത്തിൽപ്പോലും സ്ത്രീസംഭോഗം ഉണ്ടായിട്ടില്ല.

നഗ്നൻ എനിക്ക് വേദാന്തം ഉപദേശിച്ചുതന്നു. മൂന്നുദിവസം കൊണ്ട് എനിക്ക് സമാധിയുണ്ടായി. മാധവീലതയുടെ അടിയിൽ എൻെറ ഈ സമാധ്യവസ്ഥ കണ്ട് ആശ്ചര്യസ്തബ്ധനായി അദ്ദേഹം ഉദ്ഘോഷിച്ചു: 'എന്ത്, ഇതെന്ത്!' ഇതിനുള്ളിൽ ആരാണുള്ളത് എന്ന് അപ്പോൾ അദ്ദേഹത്തിന് അറിയാൻ കഴിഞ്ഞു. 'എന്നെ

പോകാനനുവദിക്കൂ.' എന്നദ്ദേഹം എന്നോടു പറഞ്ഞു. അതുകേട്ടപ്പോൾ എനിക്കു ഭാവാവസ്ഥയുണ്ടായി. ആ അവസ്ഥയിൽ ഞാൻ പറഞ്ഞു: 'ഞാൻ വേദാന്തം ഗ്രഹിക്കുന്നതുവരെ അങ്ങു പോകാൻ പാടില്ല.'

അപ്പോൾ രാപകൽ ഞാൻ അദ്ദേഹത്തിൻെറ അടുത്തായിരുന്നു; വേദാന്തചർച്ചതന്നെ, ബ്രാഹ്മണി എന്നോടു പറഞ്ഞു: 'അപ്പനേ, വേദാന്തം കേൾക്കരുത്; അത് കേട്ടാൽ ഭക്തിക്കു ഭംഗംവരും.'

ഞാൻ അമ്മയുടെ അടുത്തുപോയി അപേക്ഷിച്ചു: 'അമ്മേ, ഒരു ധനികനെ കൊണ്ടുതരൂ. അല്ലെങ്കിൽ ദേഹരക്ഷ എങ്ങനെ നടക്കും? സാധുക്കളെയും ഭക്തന്മാരെയും ഞാനെങ്ങനെ കൂടെ ത്താമസിപ്പിക്കും?' അതുകൊണ്ടാണ് മഥുരബാബു പതിന്നാലു സംവത്സരം തുടർച്ചയായി എനിക്ക് വേണ്ടതൊക്കെ നല്കിക്കൊണ്ടിരുന്നത്.

എൻെറ അകത്തുള്ള ആൾ, എന്തുമാതിരി ഭക്തന്മാരാണ് എൻെറയടുക്കൽ വരാൻ പോകുന്നത് എന്ന് എന്നോടു നേരത്തേ കൂട്ടി പറയും. ഗൗരാംഗൻെറ ദർശനം ലഭിക്കുമ്പോൾ മനസ്സിലാകും ഗൗരാംഗൻെറ ഭക്തന്മാർ വരാറായി എന്ന്. ശക്തിരൂപം, കാളീരൂപം കാണുമ്പോൾ ശാക്തന്മാർ വരും എന്നറിയാം.

ദീപാരാധനസമയത്ത് മാളികയുടെ മുകളിൽക്കയറിനിന്ന് ഞാൻ വിളിച്ചു നിലവിളിക്കാറുണ്ട്; 'ആ, നിങ്ങളൊക്കെ എവിടെ? വരുവിൻ!' കണ്ടില്ലേ, എല്ലാവരും മെല്ലെമെല്ലെ വന്നുചേരുന്നു!

ഈ ശരീരത്തിനുള്ളിൽ ഈശ്വരൻ സ്വയം വസിക്കുന്നു. അദ്ദേഹം തന്നെയാണ് സ്വമേധയാ ഭക്തന്മാരെയും ചേർത്ത് ഈ കാര്യങ്ങൾ ചെയ്യുന്നത്.

ഓരോ ഭക്തന്മാരുടെ അവസ്ഥ എന്തൊരാശ്ചര്യകരം! കൊച്ചു നരന് കുംഭകം താനേ ഉണ്ടാകുന്നു; മാത്രമല്ല, സമാധിയും! ചില പ്പോഴൊക്കെ അവൻ രണ്ടരമണിക്കൂർ സമയം ആ നിലയലിരിക്കുന്നു; ചിലപ്പോൾ അതിലും കൂടുതൽ സമയം! എന്തൊരാശ്ചര്യം!

സകലവിധ സാധനകളും ഞാൻ ചെയ്തിട്ടുണ്ട്: ജ്ഞാനയോഗം, ഭക്തിയോഗം, കർമ്മയോഗം ഒക്കെ. ആയുസ്സു വർദ്ധിപ്പിക്കാനുള്ള ഹഠയോഗംകൂടി ശീലിച്ചിട്ടുണ്ട്. ഇതിനുള്ളിൽ ഒരാളുണ്ട്. അതില്ലെങ്കിൽ സമാധിക്കുശേഷം ഭക്തിയും ഭക്തനും കൈക്കൊണ്ട് എനിക്കെങ്ങനെ ജീവിക്കാൻ കഴിഞ്ഞു? കോയർസിങ് പറയാറുണ്ട്,

'സമാധിക്കുശേഷം മടങ്ങിവരുന്ന ആളുകളെ ഇതിനുമുമ്പ് ഒരിക്കലും ഞാൻ കണ്ടിട്ടില്ല. അവിടുന്നു നാനാക്തന്നെയാകുന്നു.'

(പൂർവ്വകഥ - കേശവൻ, പ്രതാപൻ, കുക് സായ്പ്
ഒന്നിച്ച് ബോട്ടിൽ - 1881)

ശ്രീരാമ: ചുറ്റും ലൗകികമനുഷ്യർ; നാലുദിക്കും കാമിനീകാഞ്ചനം. ഇവയുടെ നടുക്കു താമസിച്ചിട്ടും ഇതാണെൻെറ അവസ്ഥ! സമാധിയും ഭാവാവേശവുമായിട്ടുതന്നെ കഴിയുന്നു. അതുകൊണ്ടാണ് [1]പ്രതാപൻ, കുക്സായ്പ് ഇവിടെ വന്ന അവസരത്തിൽ, ബോട്ടിൽ വെച്ച് എൻെറ ഈ സമാധ്യവസ്ഥ കണ്ടിട്ട്, 'അയ്യപ്പോ, എന്തോ ഭൂതം ബാധിച്ചതുപോലെയിരിക്കുന്നുവല്ലോ!' എന്നു പറഞ്ഞത്.

രാഖാൽ, മാസ്റ്റർ മുതലായവർ ശ്രീരാമകൃഷ്ണദേവൻെറ ശ്രീമുഖത്തുനിന്നും ഈവക ആശ്ചര്യകരങ്ങളായ വാർത്തകൾ വിസ്മയസ്തബ്ധരായി കേട്ടുകൊണ്ടിരുന്നു.

മഹിമാചരണന് ഗുരുദേവൻെറ ഈ വാക്കുകളുടെ അർത്ഥം മനസ്സിലായോ? ഇതെല്ലാം കേട്ടിട്ടും അദ്ദേഹം പറഞ്ഞു: 'അതെ, അവിടുത്തെ പൂർവ്വപുണ്യത്തിൻെറ ഫലമായിട്ടാണ് ഇതൊക്കെ സംഭവിച്ചത്.' ശ്രീരാമകൃഷ്ണൻ ഒരു സാധുവോ ഭക്തനോ ആകുന്നു എന്നാണ് മഹിമൻെറ മനോഭാവമിപ്പോഴും. അദ്ദേഹം പറഞ്ഞത് ശരിയെന്നു തലകുലുക്കിക്കൊണ്ടു ഗുരുദേവനരുളി 'അതെ, പൂർവ്വപുണ്യഫലം. ഒരു പ്രഭുവിനെപ്പോലെയാണ് ഈശ്വരൻ; അദ്ദേഹത്തിന് അനവധി വീടുകൾ കാണും. ഇവിടെ (എന്നിൽ) അദ്ദേഹത്തിൻെറ സ്വീകരണമുറിയുണ്ട്. ഭക്തൻ ഭഗവാൻെറ സ്വീകരണമുറിയാകുന്നു.'

(മഹിമാചരണൻെറ ബ്രഹ്മചക്രം - തോതാപുരിയുടെ ഉപദേശം)

**നരേന്ദ്രൻെറ ഈശ്വരരൂപദർശനം**

രാത്രിനേരം മണി ഒമ്പതായി; ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിൽ ഇരിക്കുന്നു. മഹിമാചരണന് ഒരാഗ്രഹം, ശ്രീരാമകൃഷ്ണൻെറ സന്നിധിയിൽ ഒരു [2]ബ്രഹ്മചക്രം നിർമ്മിക്കണമെന്ന്. രാഖാൽ, മാസ്റ്റർ, കിശോരി വേറെ ഒന്നുരണ്ടു ഭക്തന്മാർ, ഇവരെയെല്ലാം

1 ബ്രഹ്മസമാജത്തിലെ പ്രതാപചന്ദ്രമജുംദാർ 2 തന്ത്രശാസ്ത്രോക്തമായ ഒരു ചക്രവിശേഷം

കൊണ്ട് മഹിമൻ തറയിൽ ഒരു ചക്രം നിർമ്മിച്ചു. എല്ലാവരോടും ധ്യാനിക്കുവാൻ അദ്ദേഹം പറഞ്ഞു. രാഖാലിന് ഭാവാവസ്ഥയുണ്ടായി. ഗുരുദേവൻ താഴെയിറങ്ങിവന്ന് രാഖാലിൻെറ നെഞ്ചത്ത് കൈയ്വെച്ചുകൊണ്ട് ദേവിയുടെ നാമം ജപിക്കാൻ തുടങ്ങി. രാഖാലിൻെറ ഭാവാവേശം അടങ്ങി.

രാത്രി ഒരു മണി സമയമായിരിക്കും. കൃഷ്ണപക്ഷത്തിലെ ചതുർദ്ദശീതിഥിയാണ്. നാലുദിക്കും കനത്ത കൂരിരുട്ട്. ഒന്നുരണ്ടു ഭക്തന്മാർ ഗംഗയുടെ മതില്ക്കെട്ടിനു മുകളിൽക്കൂടി തനിച്ചു നടക്കുന്നു. ശ്രീരാമകൃഷ്ണദേവൻ ഒരിയ്ക്കൽ എഴുന്നേറ്റു. അദ്ദേഹവും പുറത്തുവന്നു; എന്നിട്ട് ഭക്തന്മാരോടു പറഞ്ഞു: 'നഗ്നൻ പറയാറുണ്ട്, ഈ സമയത്ത് ഇമ്മാതിരി ഗംഭീരരാത്രിയിൽ അനാഹതശബ്ദം കേൾക്കാം' എന്ന്.

രാത്രിയുടെ അന്ത്യയാമത്തിൽ മഹിമാചരണനും മാസ്റ്ററും ഗുരുദേവൻെറ മുറിയുടെ തറയിൽ കിടന്നു. രാഖാൽ മടക്കുകട്ടിലിലും കിടന്നു.

ശ്രീരാമകൃഷ്ണൻ അഞ്ചുവയസ്സായ കുട്ടിയെപ്പോലെ ദിഗംബരനായി മുറിക്കകത്ത് അങ്ങോട്ടുമിങ്ങോട്ടും ഇടയ്ക്കിടെ നടന്നുകൊണ്ടിരുന്നു.

1885 ആഗസ്റ്റ് 10, തിങ്കളാഴ്ച

**സ്വപ്നത്തിൽ ദർശനമുണ്ടാകുന്നത് നിസ്സാരമോ?**

പ്രഭാതമായി, ശ്രീരാമകൃഷ്ണൻ ദേവീനാമം ജപിക്കുന്നു. അദ്ദേഹം പടിഞ്ഞാറെ വരാന്തയിൽ നിന്നുകൊണ്ട് ഗംഗാദർശനം ചെയ്തു. അതുകഴിഞ്ഞ് മുറിയിലുള്ള ദേവീദേവന്മാരുടെയെല്ലാം ചിത്രത്തിനു മുമ്പിൽ ചെന്നു നമസ്കരിച്ചു. ഭക്തന്മാർ എഴുന്നേറ്റു ഗുരുദേവനെ പ്രണമിച്ച് പ്രാതഃകൃത്യങ്ങൾക്കായി പുറത്തേയ്ക്കു പോയി.

ശ്രീരാമകൃഷ്ണൻ പഞ്ചവടിയിൽ ഒരു ഭക്തനുമായി സംസാരിച്ചുകൊണ്ടിരുന്നു. ഭക്തൻ സ്വപ്നത്തിൽ ചൈതന്യദേവനെ ദർശിക്കുകയുണ്ടായി.

ശ്രീരാമ: (ഭാവാവിഷ്ടനായി) ആഹാ! ആഹാ!

ഭക്തൻ: അതെ, പക്ഷേ അതു സ്വപ്നത്തിലായിരുന്നു.

ശ്രീരാമ: സ്വപ്നമെന്താ നിസ്സാരമാണോ?

ഗുരുദേവൻെറ കണ്ണിൽ ജലം നിറഞ്ഞു; ശബ്ദം ഇടറി!

ഒരു ഭക്തന് ജാഗ്രദവസ്ഥയിലും ദർശനം ഉണ്ടാകുന്നു എന്നു കേട്ടപ്പോൾ ഗുരുദേവൻ പറഞ്ഞു: 'അതിലെന്താശ്ചര്യം! നരേന്ദ്രനും ഇപ്പോൾ ഈശ്വരരൂപങ്ങൾ കാണുന്നുണ്ടല്ലോ!'

മഹിമാചരണൻ പ്രാതഃകൃത്യങ്ങൾ കഴിച്ച്, ശിവക്ഷേത്രങ്ങളിലൊന്നിൽ ചെന്നിരുന്ന് ഏകാകിയായി വേദമന്ത്രങ്ങൾ ഉച്ചരിച്ചുകൊണ്ടിരുന്നു.

മണി എട്ടായി. മാസ്റ്റർ ഗംഗാസ്നാനം കഴിഞ്ഞ് ഗുരുദേവൻെറ അടുത്തെത്തി. ശോകാതുരയായ ബ്രാഹ്മണിയും ദർശനത്തിനു വന്നിട്ടുണ്ട്.

ശ്രീരാമ: (ബ്രാഹ്മണിയോട്) ഇവനു കഴിക്കാൻ കുറച്ചു പ്രസാദം കൊടുക്കൂ. വല്ല ലൂച്ചിയോ മറ്റോ. അലമാരിയുടെ മുകളിലുണ്ട്.

ബ്രാഹ്മണി: ആദ്യം അവിടുന്ന് അല്പം കഴിച്ചാലും. അതുകഴിഞ്ഞ് അദ്ദേഹം പ്രസാദംകഴിക്കും.

ശ്രീരാമ: (മാസ്റ്ററോട്) നീ ആദ്യം ജഗന്നാഥൻെറ പ്രസാദം കഴിക്കുക; എന്നിട്ടെന്തെങ്കിലും കഴിച്ചോളുക.

പ്രസാദം കഴിച്ചശേഷം മാസ്റ്റർ ശിവക്ഷേത്രങ്ങളിൽ പോയി തൊഴുതു വന്നു ഗുരുദേവനോടു യാത്ര പറഞ്ഞു.

ശ്രീരാമ: (സ്നേഹപുരസ്സരം) എന്നാൽ പോയിവാ. നിനക്ക് ജോലിക്ക് പോവേണ്ടതുണ്ടല്ലോ.

## അദ്ധ്യായം മൂന്ന്

1885 ആഗസ്റ്റ് 11, ചൊവ്വാഴ്ച

### ശ്രീരാമകൃഷ്ണൻ മൗനമവലംബിക്കുന്നു – മായാദർശനം

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്ത് കാലത്ത് എട്ടുമണി മുതൽ ഉച്ചതിരിഞ്ഞ് മൂന്നു മണിവരെ മൗനം പൂണ്ടിരിക്കുകയായിരുന്നു ഇന്ന് ചൊവ്വാഴ്ച. ഇന്നലെ, തിങ്കളാഴ്ച അമാവാസ്യയായിരുന്നു.

ശ്രീരാമകൃഷ്ണൻെറ അസുഖത്തിൻെറ ആരംഭമാണ്. താനിനി വേഗത്തിൽ ദേഹത്യാഗം ചെയ്യുമെന്നുള്ള സംഗതി അദ്ദേഹം അറിഞ്ഞിരിക്കുമോ? വീണ്ടും ജഗന്മാതാവിൻെറ അങ്കതലത്തിൽ വിനാവിളംബം ചെന്നിരിക്കും എന്നറിഞ്ഞുവോ? അതുകൊണ്ടാണോ

മൗനം അവലംബിച്ചിരുന്നരുളുന്നത്? അദ്ദേഹം മിണ്ടുന്നില്ലെന്ന് കണ്ട് മാതൃദേവി കരയുന്നു; രാഖാലും ലാട്ടുവും കരയുന്നു. ഈ സമയത്ത് ബാഗ്ബസാറിലെ ബ്രാഹ്മണിയെത്തി; അവരും കരയുന്നു. അദ്ദേഹം എന്നേയ്ക്കുമിനി മൗനം ദീക്ഷിക്കുമോ എന്ന് ഭക്തന്മാർ ഇടയ്ക്കിടെ ചോദിക്കുന്നു. ഇല്ലെന്ന് അദ്ദേഹം അടയാളം കാണിച്ചു.

മൂന്നു മണി സമയത്ത് നാരായണൻ വന്നു. ശ്രീരാമകൃഷ്ണൻ നാരായണനോടരുളി: 'അമ്മ നിന്നെ അനുഗ്രഹിക്കും.' ഗുരുദേവൻ വർത്തമാനം പറഞ്ഞു എന്ന വിവരം നാരായണൻ സന്തോഷപൂർവ്വം ഭക്തന്മാരെ അറിയിച്ചു. രാഖാൽ തുടങ്ങിയ ഭക്തന്മാരുടെ ഹൃദയത്തിൽനിന്നും വലിയൊരു ഭാരം നീങ്ങി. അവരെല്ലാവരും ഗുരുദേവൻെറ അടുത്തുവന്നു ഇരുന്നു.

ശ്രീരാമ: (രാഖാൽ മുതലായ ഭക്തന്മാരോട്) ഇതൊക്കെ മായയാണെന്ന് അമ്മ കാണിച്ചുതന്നിരിക്കുന്നു! അമ്മ മാത്രം സത്യം; ബാക്കിയെല്ലാം മായാവിലാസം!

ഭക്തന്മാരിൽ ആരൊക്കെ എത്രയൊക്കെ മുന്നേറിയിട്ടുണ്ടെന്നും കണ്ടു.

ഭക്തന്മാർ : ആരെത്ര മുന്നേറിയിട്ടുണ്ടെന്നു പറഞ്ഞുതന്നാലും.

ശ്രീരാമ: ഇവരെക്കുറിച്ചെല്ലാം ഞാനറിഞ്ഞു. നിത്യഗോപാലൻ, രാഖാൽ, നാരായണൻ, പൂർണ്ണൻ, മഹിമാചക്രവർത്തി മുതലായവരെക്കുറിച്ചും.

1885 ആഗസ്റ്റ് 16, ഞായറാഴ്ച

### ഗിരീശൻ, ശശധരപണ്ഡിതൻ മുതലായ ഭക്തന്മാരൊത്ത്

ശ്രീരാമകൃഷ്ണൻെറ അസുഖത്തെക്കുറിച്ചുള്ള വാർത്ത കല്ക്കത്തയിലെ ഭക്തന്മാർ അറിഞ്ഞു. തൊണ്ടയിലെന്തോ വ്രണം എന്നാണ് എല്ലാവരും കരുതിയിരുന്നത്. ഞായാറാഴ്ച ശ്രീരാമകൃഷ്ണനെ കാണാൻ അനേകം ഭക്തന്മാർ വന്നുചേർന്നു; ഗിരീശൻ, രാമൻ, നിത്യഗോപാലൻ, മഹിമാചക്രവർത്തി, കിശോരീഗുപ്തൻ, പണ്ഡിത ശശധരതർക്കചൂഡാമണി എന്നിങ്ങനെ പലരും. ശ്രീരാമകൃഷ്ണൻ പഴയപടി ആനന്ദമയൻ; അദ്ദേഹം ഭക്തന്മാരുമായി സംസാരിച്ചു കൊണ്ടിരുന്നു.

ശ്രീരാമ: രോഗത്തെക്കുറിച്ച് എനിക്ക് അമ്മയോടു പറയാനാവുന്നില്ല; പറയാൻ നാണമാവുന്നു.

ഗിരീശൻ: എൻെറ നാരായണൻ അവിടുത്തെ രോഗം ഭേദമാക്കും.

രാമൻ: സുഖമാകും.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെ, അതിനെന്നെ അനുഗ്രഹിക്കൂ. (എല്ലാവരും ചിരിക്കുന്നു)

ഗിരീശൻ ഈയിടെയായി വരാൻ തുടങ്ങിയ ആളാണ്. ഗുരുദേവൻ അദ്ദേഹത്തോട് പറഞ്ഞു: 'നീ പലേ കുഴപ്പത്തിനുമകത്താണ് താമസം; ജോലിയും പലതുണ്ട്. നീയിനി ഇവിടെ മൂന്നു പ്രാവശ്യം കൂടിയേ വരേണ്ടൂ.'

പിന്നെ ശശധരനുമായി സംസാരിക്കാൻ ആരംഭിച്ചു.

(ശശധരപണ്ഡിതന് ഉപദേശം - ബ്രഹ്മവും ആദ്യാശക്തിയും അഭിന്നം)

ശ്രീരാമ: (ശശധരനോട്) ആദ്യാശക്തിയെക്കുറിച്ച് എന്തെങ്കിലും പറയൂ.

ശശധരൻ: എനിക്കെന്തറിയാം?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഒരു മനുഷ്യന് വേറൊരാളോട് വലിയ ഭക്തിയായിരുന്നു. അയാൾ ആ ഭക്തനോട് പുകക്കുഴൽ തയ്യാറാക്കാൻ അല്പം തീയ് കൊണ്ടുവരാനാവശ്യപ്പെട്ടു. ഭക്തൻ അയാളോട് പറഞ്ഞു: 'എന്ത്, ഞാൻ അങ്ങേയ്ക്കു അഗ്നികൊണ്ടുവരാൻ യോഗ്യനോ?' എന്നിട്ടയാൾ തീയ് കൊണ്ടുവന്നുമില്ല. (എല്ലാവരും ചിരിക്കുന്നു.)

ശശധരൻ: ആട്ടെ, ആദ്യാശക്തിതന്നെ നിമിത്തകാരണം; ഉപാദാനകാരണവും ആ ശക്തിതന്നെ. ജീവന്മാരെയും ജഗത്തിനെയും സൃഷ്ടിച്ചതും ആ ശക്തിയാകുന്നു. മാത്രമല്ല, ആ ശക്തിതന്നെയാണ് ജീവജഗത്തുകളായിത്തീർന്നിരിക്കുന്നതും. ഏതുപോലെയെന്നാൽ; എട്ടുകാലി സ്വയം വല നിർമ്മിക്കുന്നു - അപ്പോൾ നിമിത്തകാരണം; ഉപാദാനകാരണമായി, ആ വല തന്നിൽനിന്നുതന്നെ പുറത്തുകൊണ്ടുവരുകയും ചെയ്യുന്നു; അതുപോലെ.

ശ്രീരാമ: പുരുഷൻതന്നെ പ്രകൃതി; ബ്രഹ്മംതന്നെ ശക്തിയും എന്നും പറഞ്ഞിട്ടുണ്ട്. നിഷ്ക്രിയനായിരിക്കുമ്പോൾ, അതായത്

സൃഷ്ടിസ്ഥിതിസംഹാരങ്ങളിൽ ഏർപ്പെടാതിരിക്കുമ്പോൾ, അദ്ദേഹത്തെ പുരുഷനെന്നു പറയുന്നു, ബ്രഹ്മമെന്നു പറയുന്നു. ആ വ്യാപാരങ്ങൾ നടത്തുമ്പോൾ ശക്തിയെന്നും പ്രകൃതിയെന്നും പറയുന്നു. എന്നാൽ ബ്രഹ്മംതന്നെശക്തി; പുരുഷൻതന്നെയാണ് പ്രകൃതിയായിത്തീർന്നിരിക്കുന്നത്. ജലം നിശ്ചലമായാലും ജലം, ചഞ്ചലമായാലും ജലം. പാമ്പ് വളഞ്ഞുപുളഞ്ഞ് ഇഴഞ്ഞാലും പാമ്പ്; അനങ്ങാതെ വട്ടമിട്ടു കിടന്നാലും പാമ്പ്.

(ബ്രഹ്മജ്ഞാനത്തെക്കുറിച്ച് സംസാരിക്കെ ശ്രീരാമകൃഷ്ണൻ സമാധിയിൽ - ഭോഗവും കർമ്മവും)

ശ്രീരാമ: ബ്രഹ്മം എന്താണെന്ന് വായ്കൊണ്ടു പറയാനാവില്ല. വാക്ക് അവിടെ നിലച്ചുപോകുന്നു. 'നിത്തായ് മമ മത്തഹസ്തീ, നിത്തായ് മമ മത്തഹസ്തീ' എന്നിങ്ങനെ കീർത്തനത്തിൽ ആദ്യം പാടും; പാടിപ്പാടി ആവേശം ഏറിയേറി ഒടുവിൽ ഒന്നും മിണ്ടാൻ വയ്യാതാവും. 'ഹസ്തി ഹസ്തി' എന്നുമാത്രം പറയും. പിന്നെയും ആവേശം മൂർച്ഛിക്കുമ്പോൾ 'ഹ' എന്നു മാത്രമാവും. ഒടുവിൽ അതും ഉച്ചരിക്കാനാവില്ല; തികച്ചും ബാഹ്യബോധമറ്റവരാകും.

ഇതും പറഞ്ഞുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണൻ സമാധിയിലാണ്ടു. നില്ക്കുന്ന നില്പിൽ സമാധിമഗ്നൻ.

സമാധിയുണർന്ന് അല്പം കഴിഞ്ഞപ്പോൾ അരുളി: 'ക്ഷരത്തിനും അക്ഷരത്തിനും അപ്പുറം എന്താണുള്ളത് എന്ന് വായ്കൊണ്ടു ഉരിയാടാനാവില്ല.'

സകലരും നിശ്ശബ്ദരായിരിക്കുന്നു. ഗുരുദേവൻ വീണ്ടും അരുൾ ചെയ്തു: 'ഭോഗം സ്വല്പമെങ്കിലും ബാക്കിയുണ്ടെങ്കിൽ, കർമ്മം ബാക്കി ഉണ്ടെങ്കിൽ അതു തീരുംവരെ സമാധിയുണ്ടാവില്ല.*

ശ്രീരാമ: (ശശധരനോട്) ഇപ്പോൾ ഈശ്വരൻ നിന്നെക്കൊണ്ട് കർമ്മം ചെയ്യിക്കുന്നു. പ്രസംഗിക്കുക മുതലായവ, ഇപ്പോൾ നീയിതൊക്കെ ചെയ്യുകതന്നെ വേണം. കർമ്മം അവസാനിച്ചാൽ പിന്നെ ഒന്നും വേണ്ട. വീട്ടമ്മ, വീട്ടിലെ പണികളൊക്കെ തീർത്തിട്ട് കുളിക്കാൻ പുറപ്പെട്ടാൽ, പിന്നെ വിളിച്ചുകൂവിയാലുംകൂടി തിരിച്ചു വരുകയില്ല.

---

* ഭോഗൈശ്വര്യപ്രസക്താനാം തയാപഹൃതചേതസാം
വ്യവസായാത്മികാ ബുദ്ധിഃ സമാധൗ ന വിധീയതേ - ഗീത, 2, 44

# അദ്ധ്യായം നാല്

1885 ആഗസ്റ്റ് 27, വ്യാഴാഴ്ച

## ദക്ഷിണേശ്വരം ക്ഷേത്രത്തിൽ ഭക്തൻമാരുമൊരുമിച്ച്

ശ്രീരാമകൃഷ്ണൻ ഒന്നുരണ്ടു ഭക്തൻമാരുമൊരുമിച്ച് തൻെറ മുറിയിൽ ഇരിക്കുന്നു. അപരാഹ്നം അഞ്ചുമണിനേരം വ്യാഴാഴ്ച. ശ്രാവണത്തിലെ കൃഷ്ണദ്വിതീയ.

ശ്രീരാമകൃഷ്ണന് അസുഖം ആരംഭിച്ചു. എന്നാലും ഭക്തൻമാരാരെങ്കിലും വന്നാൽ അദ്ദേഹം ശരീരത്തെക്കുറിച്ച് ഓർമ്മിക്കാറേ ഇല്ല. ദിവസം മുഴുവൻ അവരുമായി സംസാരിച്ചു കഴിച്ചെന്നുവരും; ചിലപ്പോൾ കീർത്തനങ്ങളും പാടും.

ഡോക്ടർ മധുവാണ് ശ്രീരാമകൃഷ്ണനെ ചികിത്സിച്ചിരുന്നത്. അദ്ദേഹം വഞ്ചിയിലാണ് അധികവും ദക്ഷിണേശ്വരത്ത് വരാറ്. ഭക്തൻമാർ ശ്രീരാമകൃഷ്ണനെക്കുറിച്ച് വല്ലാതെ വ്യാകുലരായി. ഡോക്ടർ മധു ദിവസവും വന്നു ഗുരുദേവനെ നോക്കണം എന്നാണ് ഭക്തൻമാരുടെ ആഗ്രഹം. മാസ്റ്റർ ഗുരുദേവനോടു പറഞ്ഞു: 'ഡോക്ടർ മധു പരിചയസമ്പന്നനായ ഒരാളാണ്, അദ്ദേഹം എന്നും വന്നു നോക്കിയാൽ നന്നായിരിക്കും.'

പണ്ഡിതശ്യാമാപദഭട്ടാചാര്യൻ ശ്രീരാമകൃഷ്ണനെ കാണാൻ വന്നു. അനന്തപ്പൂർ ഗ്രാമത്തിലാണ് അദ്ദേഹത്തിൻെറ താമസം. നേരം സന്ധ്യയായി. 'സന്ധ്യാവന്ദനം ചെയ്യാൻ പോകട്ടെ' എന്നും പറഞ്ഞ് അദ്ദേഹം ഗംഗയിലെ കുളക്കടവിലേക്കു പോയി. സന്ധ്യാനുഷ്ഠാനം ചെയ്തുകൊണ്ടിരിക്കുമ്പോൾ പണ്ഡിതന് പലേ അദ്ഭുതദർശനങ്ങളും ഉണ്ടായി. സന്ധ്യാവന്ദനം കഴിഞ്ഞ് അദ്ദേഹം ഗുരുദേവൻെറ മുറിയിൽ വന്ന് തറയിലിരുന്നു. ഗുരുദേവൻ ദേവിയുടെ നാമകീർത്തനവും ധ്യാനവും കഴിഞ്ഞ് ചെറിയ കട്ടിലിൽ ഇരിക്കുന്നു. ചവിട്ടുമെത്തയുടെ മുകളിൽ മാസ്റ്റർ; രാഖാൽ, ലാട്ടു മുതൽപേർ വന്നും പോയുമിരിക്കുന്നു.

ശ്രീരാമ: (പണ്ഡിതനെ കാണിച്ചുകൊണ്ട് മാസ്റ്ററോട്) ഇദ്ദേഹം നല്ല ഒരാൾ. (പണ്ഡിതനോട്) 'നേതി നേതി' ക്രമേണ പോയി

മനസ്സിന് ശാന്തി ലഭിക്കുന്നതെവിടെയോ അവിടെയാണ് ബ്രഹ്മം.

(ഈശ്വരദർശനത്തിൻെറ ലക്ഷണവും പണ്ഡിതശ്യാമാപദനും)

ശ്രീരാമ: ഏഴു പടിക്കപ്പുറം രാജാവ് വാഴുന്നു. ഒരു സന്ദർശകൻ ആദ്യത്തെ പടിക്കലെത്തുന്നു. അവിടെ പ്രഭാവശാലിയായ ഒരാളിരിപ്പുണ്ട്. അനേകമാളുകൾ അകമ്പടി സേവിക്കുന്നു; വലിയ ധാടിയും മോടിയും! 'സന്ദർശകൻ കൂട്ടുകാരനോട്, 'ഇതാണോ രാജാവ്?' എന്നു ചോദിച്ചു. ഒന്നു പതുക്കെച്ചിരിച്ചുകൊണ്ട്, 'അല്ല' എന്നു പറഞ്ഞു കൂട്ടുകാരൻ.

രണ്ടാമത്തെ പടിക്കലും പിന്നെയുള്ള സ്ഥാനങ്ങളിലും ഇതുപോലെ ചോദിച്ചു. മുന്നേറുംതോറും പ്രഭാവം ഏറിയേറി വരുന്നു; പ്രൗഢിയും പ്രതാപവും കൂടിക്കൂടി വരുന്നു. ഏഴു പടിയും കഴിഞ്ഞു നോക്കിയപ്പോൾ പിന്നെ, കൂട്ടുകാരനോട് ഒന്നും ചോദിക്കുകയുണ്ടായില്ല. രാജാവിൻെറ അതുല്യൈശ്വര്യം കണ്ട് അദ്ഭുതസ്തബ്ധനായി നിന്നുപോയി! ഇതാണ് രാജാവ് എന്നയാൾക്ക് മനസ്സിലായി. അതിനെപ്പറ്റി തീരെ സംശയമില്ല!

(ഈശ്വരൻ, മായ, ജീവൻ ജഗത് -
അദ്ധ്യാത്മരാമായണം - യമലാർജ്ജുനസ്തവം)

പണ്ഡിതൻ: മായയുടെ രാജ്യത്തിനു അപ്പുറം കടന്നാൽ ഈശ്വരനെ കാണാം.

ശ്രീരാമ: പക്ഷേ, ഈശ്വരനെ സാക്ഷാത്കരിച്ചുകഴിയുമ്പോൾ കാണാം, ഈ മായയും ജീവനും ജഗത്തുമായിത്തീർന്നിരിക്കുന്നത് അദ്ദേഹംതന്നെയാകുന്നു എന്ന്. 'നേതി നേതി' എന്നു വിചാരം ചെയ്യുമ്പോൾ ഈ സംസാരമൊരു മായാപഞ്ജരമെന്ന്, സ്വപ്നസദൃശമെന്നു ബോധം വരും, വാസ്തവം. ഈശ്വരദർശനത്തിനുശേഷം ഇതേ സംസാരംതന്നെ ആനന്ദമന്ദിരമായും മാറും.

വെറുതെ ശാസ്ത്രം പഠിച്ചതുകൊണ്ടെന്തു കിട്ടും? പണ്ഡിതന്മാർ ചുമ്മാ വാദിക്കുക മാത്രം ചെയ്യുന്നു.

പണ്ഡിതൻ: ആരെങ്കിലും എന്നെ പണ്ഡിതനെന്നു വിളിച്ചാൽ എനിക്ക് വെറുപ്പ് തോന്നുന്നു.

ശ്രീരാമ: അത് ഈശ്വരൻെറ കൃപകൊണ്ടാണ്. പണ്ഡിതന്മാർ വെറുതെ വാദിക്കുന്നു. ചിലർ പാലെന്നു കേട്ടിട്ടുണ്ട്; ചിലർ പാൽ

കുടിച്ചിട്ടുണ്ട്. സാക്ഷാത്കാരത്തിനുശേഷം സർവ്വവും നാരായണ നാണെന്നു കാണും. നാരായണൻതന്നെയാണ് എല്ലാമായിത്തീർന്നിരിക്കുന്നത്.

പണ്ഡിതൻ നാരായണനെക്കുറിച്ച് ഒരു സ്തോത്രം ചൊല്ലി. അത് കേട്ട് ശ്രീരാമകൃഷ്ണൻ ആനന്ദപരവശനായി.

പണ്ഡിതൻ: സർവ്വഭൂതസ്ഥമാത്മാനം സർവ്വഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ സർവ്വത്ര സമദർശനഃ[1]

ശ്രീരാമ: നിങ്ങൾ അദ്ധ്യാത്മരാമായണം നോക്കിയിട്ടുണ്ടോ?

പണ്ഡിതൻ: ഉവ്വ്, കുറച്ചൊന്ന് നോക്കിയിട്ടുണ്ട്.

ശ്രീരാമ: അത് ജ്ഞാനവും ഭക്തിയുംകൊണ്ട് നിറഞ്ഞതാണ്. ശബരിയുടെ ഉപാഖ്യാനവും അഹല്യയുടെ സ്തവവുമൊക്കെ ഭക്തി പരിപൂർണ്ണമാണ്.

പക്ഷേ ഒരു കാര്യമുണ്ട്; ഈശ്വരൻ വിഷയബുദ്ധിയിൽനിന്നും വളരെ ദൂരയാണ്.

പണ്ഡിതൻ: അതെ, വിഷയബുദ്ധി ഉള്ളേടത്തുനിന്നും അദ്ദേഹം 'സുദൂരം'; എവിടെ അതില്ലയോ അവിടെ അദ്ദേഹം 'അദൂരം' ഉത്തരപാറ[2] യിൽ ഒരു സെമിന്ദാരെ, ഒരു മുഖർജിയെ, ഞാൻ കാണുകയുണ്ടായി. ആൾക്ക് വയസ്സായിരിക്കുന്നു. എന്നാലും അയാൾ നോവലും കഥകളും മാത്രമേ കേൾക്കൂ!

ശ്രീരാമ: ഈശ്വരൻതന്നെയാണ് ജീവനും ജഗത്തുമായിത്തീർന്നിരിക്കുന്നത് എന്നും അദ്ധ്യാത്മരാമായണത്തിൽ പറഞ്ഞിട്ടുണ്ട്.

പണ്ഡിതൻ ആനന്ദമാർന്ന് ശ്രീമദ്ഭാഗവതം ദശമസ്കന്ധത്തിലെ യമലാർജ്ജുനസ്തുതിയിൽ ഈ ആശയം പ്രകാശിപ്പിക്കുന്ന ഭാഗം ചൊല്ലി:

കൃഷ്ണ കൃഷ്ണ മഹായോഗിൻ ത്വമാദ്യഃ പുരുഷഃ പരഃ
വ്യക്താവ്യക്തമിദം വിശ്വം രൂപം തേ ബ്രാഹ്മണാ വിദുഃ 10.29

ത്വമേകഃ സർവ്വഭൂതാനാം ദേഹാസ്വാത്മേന്ദ്രിയേശ്വരഃ
ത്വമേവ കാലോ ഭഗവാൻ വിഷ്ണുരവ്യയ ഈശ്വരഃ. 10. 30

---

1 സകലതിലും തന്നെയും തന്നിൽ സകലതും, സമദർശനനായ യോഗി സദാ കാണുന്നു. ഗീത. 6. 29

2 കല്ക്കത്തയുടെ ഒരു ഭാഗം

ത്വം മഹാൻ പ്രകൃതിഃ സൂക്ഷ്മാ രജഃ സത്വതമോമയീ
ത്വമേവ പുരുഷോ$f$ദ്ധ്യക്ഷഃ സർവ്വക്ഷേത്രവികാരവിത്. 10.31

(ഹേ കൃഷ്ണ, മഹായോഗിൻ, അവിടുന്നാണ് ആദ്യനായ പരംപുമാൻ. സ്ഥൂലസൂക്ഷ്മങ്ങളായ ഈ പ്രപഞ്ചം അവിടുത്തെ സ്വരൂപമാകുന്നു എന്ന് ജ്ഞാനികൾ അറിയുന്നു. അവിടുന്നുതന്നെ സർവ്വഭൂതങ്ങളുടെയും ദേഹവും പ്രാണനും ഇന്ദ്രിയങ്ങളും അഹങ്കാരവും ഈശ്വരനും. സർവ്വൈശ്വര്യപരിപൂർണ്ണനും സർവ്വവ്യാപിയും പരിപൂർണ്ണനുമായ അവിടുന്നുതന്നെ കാലസ്വരൂപനും. ത്രിഗുണാത്മികയായ പ്രകൃതിയും മഹത്തത്ത്വവും അവിടുന്നുതന്നെ, സർവ്വഭൂതങ്ങളുടെയും അന്തര്യാമിയായ അവിടുന്ന് സകലരുടെയും അന്തർഗതം അറിയുന്നു.)

(ശ്രീരാമകൃഷ്ണൻ സമാധിയിൽ - ആത്മാർത്ഥമായി ധ്യാനവും ജപവും നടത്തിയിട്ടുള്ളവർ വരികതന്നെ ചെയ്യും.)

സ്തവം കേട്ട് ശ്രീരാമകൃഷ്ണൻ സമാധിയിലാണ്ടു നിലകൊണ്ടു. പണ്ഡിതൻ ഇരിക്കുകയാണ്. പണ്ഡിതൻെറ മടിയിലും മാറത്തും ഒരു കാലെടുത്തു വെച്ചിട്ട് ശ്രീരാമകൃഷ്ണൻ മന്ദഹാസം തൂകി.

പണ്ഡിതൻ, ആ പാദപദ്മം കെട്ടിപ്പിടിച്ചുകൊണ്ടപേക്ഷിച്ചു; 'ഗുരോ, ചൈതന്യം ദേഹി.' ഗുരുദേവൻ ചെറിയ കട്ടിലിനടുത്ത് പൂർവ്വാഭിമുഖനായി നില്ക്കുന്നു.

പണ്ഡിതൻ മുറിയിൽനിന്നു പുറത്തുപോയപ്പോൾ ശ്രീരാമകൃഷ്ണൻ മാസ്റ്ററോടു പറഞ്ഞു: 'കണ്ടില്ലേ ഞാൻപറഞ്ഞത് ശരിയായി വരുന്നത്? ആത്മാർത്ഥമായി ധ്യാനവും ജപവും നടത്തിയിട്ടുള്ളവർ ഇവിടെ വന്നേ തീരൂ.'

രാത്രി പത്തുമണിയായി. ഗുരുദേവൻ അല്പം റവപ്പായസം കഴിച്ച് ഉറങ്ങാൻ കിടന്നു. മാസ്റ്ററോട് 'കാലൊന്നു തടവിത്തരൂ' എന്നു പറഞ്ഞു. അല്പം കഴിഞ്ഞ് മേലും മാറത്തും മെല്ലെ തിരുമ്മിക്കൊടുക്കാൻ ആവശ്യപ്പെട്ടു. അല്പമൊന്നുറങ്ങിയശേഷം മാസ്റ്ററോടു പറഞ്ഞു: 'നീ പോയി കിടക്കൂ. തനിച്ചായാൽ ഉറക്കം വരുമോ എന്ന് നോക്കട്ടെ.' ഗുരുദേവൻ രാമലാലനെ വിളിച്ചു പറഞ്ഞു: 'ഇവനും (മാസ്റ്ററും) രാഖാലും മുറിക്കകത്തു കിടന്നോട്ടെ.'

# അദ്ധ്യായം അഞ്ച്

1885 ആഗസ്റ്റ് 28, വെള്ളിയാഴ്ച

## ശ്രീരാമകൃഷ്ണദേവനും യേശുക്രിസ്തുവും

പ്രഭാതമായി. ശ്രീരാമകൃഷ്ണദേവൻ എഴുന്നേറ്റ് ദേവിയെ ധ്യാനിക്കുന്നു. അസുഖം തുടങ്ങിയതിൽപ്പിന്നെ ഭക്തന്മാർക്ക് ഗുരുദേവൻെറ ശ്രീമുഖത്തുനിന്നും ആ മധുരനാമം കേൾക്കാനൊക്കു ന്നില്ല. അദ്ദേഹം പ്രാതഃകൃത്യങ്ങൾ കഴിച്ചു മുറിയിൽ സ്വസ്ഥാനത്ത് ഇരിക്കുന്നു. അദ്ദേഹം മാസ്റ്ററോടു ചോദിച്ചു: 'ആട്ടെ, എനിക്കെന്തു കൊണ്ടാണ് ഈ രോഗം വന്നത്?'

മാസ്റ്റർ: അതോ, എല്ലാ വിധത്തിലും സാധാരണ മനുഷ്യരെ പ്പോലെ ആയില്ലെങ്കിൽ ആളുകൾക്ക് അവിടുത്തെ സമീപിക്കാൻ ധൈര്യം വരികയില്ല. ശരീരത്തിന് ഇത്ര അസുഖമായിട്ടും ഈശ്വരനെ ഒഴിച്ച് മറ്റൊന്നും അവിടുന്നറിയുന്നില്ല എന്ന് കണ്ട് ആളുകൾ ആശ്ചര്യപ്പെടുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ബലരാമനും പറഞ്ഞു, 'അങ്ങേയ്ക്കും കൂടി ഇങ്ങനെ! അപ്പോൾപ്പിന്നെ ഞങ്ങൾക്ക് അസുഖം വരുന്നതിൽ എന്താണദ്ഭുതം?' സീതാവിരഹശോകംകൊണ്ട് രാമന് വില്ലുപൊക്കാൻ കഴിയാതിരുന്നത് കണ്ട് ലക്ഷ്മണന് ആശ്ചര്യമായി. പഞ്ചഭൂതജാല ത്തിൽ കുടുങ്ങി ബ്രഹ്മവും കേഴുന്നു.

മാസ്റ്റർ: ഭക്തന്മാരുടെ ദുഃഖം കണ്ട് യേശുക്രിസ്തുവും സാധാരണ മനുഷ്യരെപ്പോലെ കരഞ്ഞിട്ടുണ്ട്.

ശ്രീരാമ: എന്തുണ്ടായി?

മാസ്റ്റർ: മാർത്തയും മറിയവും രണ്ടു സഹോദരികൾ; അവർക്ക് ലസാറസ് എന്നു പേരായി ഒരു സോദരനുണ്ടായിരുന്നു. അവർ മൂവരും യേശുക്രിസ്തുവിൻെറ ഭക്തരായിരുന്നു. ലസാറസ് മരിച്ചു. യേശു അവരുടെ വീട്ടിലേക്ക് പോവുകയായിരുന്നു. സോദരിമാരി ലൊരുവൾ, മറിയം, പുറത്തേക്ക് ഓടിവന്നു. അവൾ അദ്ദേഹത്തി ൻെറ കാൽത്താരിൽ വീണ് കേണുകൊണ്ട് പറഞ്ഞു: 'പ്രഭോ, അവിടുന്ന് അവിടെ ഉണ്ടായിരുന്നെങ്കിൽ എൻെറ അനുജൻ മരിക്കുമാ

യിരുന്നില്ല.' അവൾ കരയുന്നത് കണ്ട് യേശുവും കരഞ്ഞു.

**ശ്രീരാമകൃഷ്ണനും സിദ്ധികളും**

മാസ്റ്റർ: എന്നിട്ട് യേശുദേവൻ ശവക്കുഴിയുടെ അടുത്തുചെന്ന് അവനെ പേരു ചൊല്ലി വിളിച്ചു. തല്ക്ഷണം ലസാറസ് പ്രാണൻ വീണ്ടുകിട്ടി കുഴിയിൽനിന്നും പുറത്തുകടന്നു!

ശ്രീരാമ: പക്ഷേ, ഇതൊന്നും ചെയ്യാൻ എന്നെക്കൊണ്ടാവില്ല.

മാസ്റ്റർ: അതവിടുന്ന് മനപ്പൂർവ്വം വേണ്ടെന്ന് വെയ്ക്കുന്നതു കൊണ്ട്, സിദ്ധികളാണിവയൊക്കെ. അതുകൊണ്ടാണ് അവിടുന്നിതൊന്നും ചെയ്യാത്തത്. ഇതൊക്കെ ചെയ്താൽ ആളുകളുടെ ശ്രദ്ധ ദേഹത്തിലേക്കു പോകും; ശുദ്ധഭക്തിയിലേക്കു അവരുടെ മനസ്സ് പോവുകയില്ല. അതാണ് അവിടുന്ന് ഇതൊന്നും ചെയ്യാത്തത്. അങ്ങും യേശുക്രിസ്തുവും തമ്മിൽ പല കാര്യങ്ങളിലും സാദൃശ്യമുണ്ട്!

ശ്രീരാമ: (ചിരിച്ചുകൊണ്ട്) പിന്നെയെന്തൊക്കെയാണ് സാദൃശ്യങ്ങൾ?

മാസ്റ്റർ: ഭക്തന്മാരോട് ഉപവസിക്കാനോ വേറെ എന്തെങ്കിലും തരത്തിലുള്ള കഠിനസാധനകൾ ചെയ്യാനോ അവിടുന്ന് ആവശ്യപ്പെടുന്നില്ല. ആഹാരാദികാര്യങ്ങളിലും കർക്കശമായ നിയമമൊന്നും അങ്ങ് വിധിക്കുന്നില്ല. യേശുക്രിസ്തുവിൻെറ ശിഷ്യന്മാരും ഞായറാഴ്ച ഉപവസിക്കാതെ, ആഹാരം കഴിച്ചു. അതിനാൽ നിയമപണ്ഡിതന്മാരായ പരീശന്മാർ അവരെ ശകാരിച്ചു. അപ്പോൾ യേശുക്രിസ്തു പറഞ്ഞു: 'അവർ ആഹാരം കഴിച്ചതുനന്നായി. വരനൊരുമിച്ചുള്ളപ്പോൾ വരയാത്രയിൽപ്പെട്ടവർ ആനന്ദിക്കുകതന്നെ ചെയ്യും.'

ശ്രീരാമ: എന്താണതിൻെറ അർത്ഥം?

മാസ്റ്റർ: അവതാരപുരുഷൻ തങ്ങളുടെകൂടെയുള്ള കാലത്തോളം പാർഷദന്മാർ ആനന്ദിക്കുക മാത്രമേ ചെയ്യാവൂ എന്നാണ് യേശുക്രിസ്തു അതുകൊണ്ടുദ്ദേശിച്ചത്. അവരെന്തിന് സങ്കടപ്പെടണം? എന്നാൽ അദ്ദേഹം സ്വധാമത്തേക്ക് മടങ്ങിക്കഴിയുമ്പോൾ സങ്കടപ്പെടാനുള്ള സമയം സമാഗതമാകും.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) വേറെ എന്തിലെങ്കിലും യോജിപ്പുണ്ടോ?

മാസ്റ്റർ: ഉണ്ട്. അവിടുന്ന് ഇപ്രകാരം പറയുന്നു, 'ചെറുപ്പക്കാരുടെ ഉള്ളിൽ കാമിനീകാഞ്ചനം പ്രവേശിച്ചിട്ടില്ല. അവർക്ക് ആദ്ധ്യാത്മികോപദേശം ഗ്രഹിക്കാൻ കഴിയും. പുതിയ പാത്രത്തിൽ പാൽ വെയ്ക്കുംപോലെയാണത്. തൈരുണ്ടാക്കിയ പാത്രത്തിൽ പാലൊഴിച്ചാൽ പാൽ പിരിഞ്ഞുപോകും.' യേശുക്രിസ്തുവും അമ്മാതിരി പറഞ്ഞിട്ടുണ്ട്.

ശ്രീരാമ: എന്തു പറഞ്ഞിട്ടുണ്ട്?

മാസ്റ്റർ: പുതിയ വീഞ്ഞ് പഴയ കുപ്പിയിലാക്കിയാൽ കുപ്പി പൊട്ടിപ്പോകാനിടയുണ്ട്. പഴന്തുണിയിൽ പുതുതുണി തുന്നിച്ചേർത്താൽ പഴന്തുണി വേഗം കീറിപ്പോകും.

'അമ്മയും ഞാനും ഒന്നാകുന്നു' എന്നവിടുന്നരുളുന്നു. അതുപോലെ യേശുക്രിസ്തുവും , 'ഞാനുമെൻതാതനുമൊന്നുതാൻ.' എന്ന് അരുളിയിട്ടുണ്ട്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) പിന്നെ വല്ലതും?

മാസ്റ്റർ: 'വ്യാകുലനായിട്ടു വിളിച്ചാൽ ഈശ്വരൻ വിളികേൾക്കും, തീർച്ച' എന്നവിടുന്നു പറയുന്നതുപോലെ, 'മുട്ടുവിൻ തുറക്കപ്പെടും' എന്ന് യേശുവും പറയുന്നു.

ശ്രീരാമ: ആവട്ടെ, അവതാരമെന്നു വരികിൽ, പൂർണ്ണമോ അംശമോ കലയോ? പൂർണ്ണമെന്നു ചിലരൊക്കെ പറയുന്നു.

മാസ്റ്റർ: പൂർണ്ണമോ അംശമോ കലയോ എന്നൊന്നും എനിക്ക് ശരിക്ക് അറിഞ്ഞുകൂടാ. എന്നാൽ, മതിലിലെ വട്ടത്തിലുള്ള ദ്വാരം എന്ന് അങ്ങു പറഞ്ഞത് എനിക്ക് ശരിക്കു മനസ്സിലായിട്ടുണ്ട്.

ശ്രീരാമ: എന്താ അത്, ഒന്നു പറയൂ.

മാസ്റ്റർ: മതിലിൽ വട്ടത്തിലൊരു ദ്വാരമുണ്ട്. ആ ദ്വാരത്തിൽക്കൂടി മതിലിനപ്പുറം മൈതാനത്തിൻെറ ഏതാനും ഭാഗം കാണാൻ കഴിയും. അതുമാതിരി അങ്ങയിൽക്കൂടി ആ അനന്തമായ ഈശ്വരൻെറ കുറച്ചുഭാഗം കാണാൻ സാധിക്കും.

ശ്രീരാമ: അതെ, അഞ്ചാറുമൈൽ ദൂരം ഒറ്റയടിക്കു കാണാനാവും.

മാസ്റ്റർ ഗംഗാസ്നാനം കഴിഞ്ഞ് വീണ്ടും ഗുരുദേവൻെറ മുറിയിലെത്തി. മണി എട്ടായി. മാസ്റ്റർ ലാട്ടുവിനോടു ശ്രീ ജഗന്നാഥക്ഷേത്ര

ത്തിലെ അന്നപ്രസാദം* ചോദിച്ചു. ശ്രീരാമകൃഷ്ണൻ അടുത്തുവന്നു. മാസ്റ്ററോടു പറഞ്ഞു: 'നീ പതിവായി ഈ പ്രസാദം കഴിക്കുക. ഭക്തന്മാരായുള്ളവർ പ്രസാദം കഴിക്കാതെ വേറൊന്നും കഴിക്കുക യില്ല.'

മാസ്റ്റർ: ഇന്നലെ ബലരാമബാബുവിൻെറ വീട്ടിൽനിന്ന് ജഗന്നാഥ ത്തെ കുറച്ചു പ്രസാദം കിട്ടി. പതിവായി ഒന്നുരണ്ട് വറ്റ് ദിവസവും കഴിക്കുന്നുണ്ട്.

മാസ്റ്റർ സാഷ്ടാംഗനമസ്കാരം ചെയ്തു യാത്ര പറഞ്ഞു. ഗുരു ദേവൻ സ്നേഹപൂർവ്വം അരുളി; 'എന്നാൽ നീ നാളെ അതിരാവിലെ വരിക. ചിങ്ങമാസത്തിലെ വെയിൽ ദേഹത്തിനു വളരെ ചീത്ത യാണ്.'

## അദ്ധ്യായം ആറ്

1885 ആഗസ്റ്റ് 31, തിങ്കളാഴ്ച

### സുബോധൻെറ വരവ്

ശ്രീരാമകൃഷ്ണൻ തൻെറ മുറിയിൽ വിശ്രമിച്ചുകൊണ്ടിരിക്കുന്നു. രാത്രി എട്ടുമണി സമയം; തിങ്കളാഴ്ച, ശ്രാവണമാസത്തിലെ കൃഷ്ണഷഷ്ഠി.

ശ്രീരാമകൃഷ്ണന് സുഖമില്ല. കണ്ഠരോഗം പിടിപെട്ടിരിക്കുന്നു. എന്നിരുന്നാലും ദിവാനിശം ഒരേ ചിന്ത, ഭക്തന്മാർക്ക് എങ്ങനെ മംഗളമുണ്ടാകും എന്ന്. ഇടയ്ക്കിടെ ഒരു കുട്ടിയെപ്പോലെ സുഖക്കേ ടിനെക്കുറിച്ച് വ്യാകുലനാകും. അടുത്തനിമിഷം സർവ്വവും മറന്ന് ഈശ്വരപ്രേമംകൊണ്ട് മത്തനായ്ത്തീരും. ഭക്തന്മാരോടുള്ള സ്നേഹ വും വാത്സല്യവും കൊണ്ട് ഉന്മത്തനെപ്പോലെയാകും.

രണ്ടുദിവസം മുമ്പ്, കഴിഞ്ഞ ശനിയാഴ്ച രാത്രിയിൽ, അദ്ദേഹ ത്തിന് പൂർണ്ണൻെറ ഒരു കത്തുകിട്ടി. അതിലിങ്ങനെ എഴുതിയിരുന്നു: 'എനിക്ക് അത്യന്തം ആനന്ദം തോന്നുന്നു. ഇടയ്ക്കിടെ ആനന്ദം കൊണ്ട് രാത്രിയിൽ ഉറക്കം വരുന്നില്ല!' എഴുത്തു വായിച്ചു കേട്ടിട്ട് ഗുരുദേവൻ പറഞ്ഞു: 'ഇത് കേട്ട് എനിക്ക് മേലൊക്കെ കോരിത്തരി

* പുരിയിലെ ജഗന്നാഥക്ഷേത്രത്തിൽ നിവേദിച്ച ചോറ് ഉണക്കിവെച്ച് പ്രസാദമായി അല്പാല്പം ദൂരസ്ഥലങ്ങളിലുള്ളവർ കഴിക്കാറുണ്ട്.

ക്കുന്നു. ഈ ആനന്ദാവസ്ഥ അവന് പില്ക്കാലത്തേയ്ക്കും നില നില്ക്കും. എഴുത്തൊന്നു നോക്കട്ടെ.'

എഴുത്തെടുത്ത് ഉള്ളംകൈയിൽ വെച്ചമർത്തികൊണ്ട് ശ്രീരാമ കൃഷ്ണൻ പറഞ്ഞു: 'എനിക്ക് മറ്റുള്ളവരുടെ എഴുത്ത് തൊടാൻ വയ്യ. എന്നാലിതു നല്ല എഴുത്താണ്.'

അന്നുരാത്രി, അല്പം ഉറങ്ങിക്കഴിഞ്ഞ് പെട്ടെന്ന് ശ്രീരാമകൃഷ്ണ ൻെറ ദേഹമെല്ലാം വിയർത്തു. അദ്ദേഹം കട്ടിലിൽ എഴുന്നേറ്റിരുന്നു കൊണ്ട് പറഞ്ഞു: 'ഈ സുഖക്കേട് ഭേദമാവുകയില്ല എന്നെനിക്കു തോന്നുന്നു.' ഇതു കേട്ട് ഭക്തന്മാരെല്ലാം വ്യാകുലരായി.

ശ്രീ മാതൃദേവി ഗുരുദേവൻെറ ശുശ്രൂഷയ്ക്കായി വന്നെത്തിയി ട്ടുണ്ട്; വളരെ ഒതുങ്ങി സംഗീതശാലയിൽ താമസിക്കുന്നു. ദേവി സംഗീതശാലയിൽ പാർക്കുന്നുണ്ടെന്ന വിവരം ഭക്തന്മാരിൽ ഒന്നോ രണ്ടോ പേർക്കല്ലാതെ ബാക്കിയാർക്കും അറിഞ്ഞുകൂടാ. ഒരു ഭക്ത (ഗോലാപ്മ) കുറച്ചു ദിവസമായി ദേവിയോടൊത്തു സംഗീതശാല യിൽ താമസമുണ്ട്. അവർ കൂടെക്കൂടെ ഗുരുദേവൻെറ മുറിയിൽ ദർശനത്തിനു വന്നുകൊണ്ടിരുന്നു.

ഇന്നലെ ഞായറാഴ്ച, ശ്രീരാമകൃഷ്ണൻ ആ ഭക്തയോടു പറഞ്ഞു: 'നീ ഇവിടെയായിട്ട് കുറെ ദിവസമായല്ലോ. ആളുകളെന്തു വിചാരിക്കും? പത്തു ദിവസം വീട്ടിൽപോയി താമസിക്കുന്നതു നന്നായിരിക്കും' ഈവക വിവരങ്ങളെല്ലാം മാസ്റ്റർ കേട്ടു.

ഇന്നു തിങ്കളാഴ്ച, ഗുരുദേവൻ സുഖമില്ലാതെ കിടക്കുന്നു. രാത്രി എട്ടുമണി. അദ്ദേഹം ചെറിയ കട്ടിലിൽ തെക്കോട്ടു തലയുമായി വശം ചെരിഞ്ഞു കിടക്കുന്നു. സന്ധ്യയ്ക്കുശേഷം ഗംഗാധരൻ, മാസ്റ്ററുമൊരുമിച്ച് കല്ക്കത്തയിൽനിന്നും വന്നുചേർന്നു. ഗംഗാധരൻ ഗുരുദേവൻെറ കാല്ക്കലിരിക്കുന്നു. ഗുരുദേവൻ മാസ്റ്ററുമായി സംസാരിക്കുന്നു.

ശ്രീരാമ: ഇന്നാളൊരു ദിവസം രണ്ടു കുട്ടികൾ ഇവിടെ വന്നി രുന്നു. ശങ്കരഘോഷൻെറ പ്രപൗത്രൻ സുബോധനാണൊന്ന്; മറ്റത് അവൻെറ അയൽക്കാരൻ ക്ഷീരോദനും. രണ്ടുപേരും നല്ല കുട്ടിക ളാണ്. എനിക്കിപ്പോൾ സുഖമില്ല എന്നും നിൻെറയടുക്കൽ വന്ന് ഉപദേശം ഗ്രഹിക്കണമെന്നും ഞാനവരോടു പറഞ്ഞു. നീ അവരുടെ കാര്യത്തിൽ അല്പമൊന്നു ശ്രദ്ധിക്കണം.

മാസ്റ്റർ: അങ്ങനെയാവാം. എൻെറ തെരുവിനടുത്താണ് അവരുടെ വീട്.

(രോഗത്തിൻെറ ആരംഭം - ഭഗവാൻ ഡോക്ടർ - നിത്തായ് ഡോക്ടർ)

ശ്രീരാമ: അന്നൊരു ദിവസം വീണ്ടും മേലൊക്കെ വിയർത്ത് ഉറക്കമുണർന്നുപോയി. ഇതെന്തൊരു രോഗമാണോ ആവോ?

മാസ്റ്റർ: ഭഗവാൻ രുദ്രനെ വിളിച്ചുകാണിക്കാൻ ഞങ്ങൾ തീർച്ച യാക്കിയിട്ടുണ്ട്. എം. ഡി. പാസായിട്ടുള്ള ആളാണ്; വളരെ നല്ല ഡോക്ടർ.

ശ്രീരാമ: എന്തു കൊടുക്കണം?

മാസ്റ്റർ: അദ്ദേഹത്തിൻെറ സാധാരണ ഫീസ് ഇരുപതോ ഇരുപത്തഞ്ചോ രൂപയാണ്.

ശ്രീരാമ: എന്നാൽ തല്ക്കാലം വേണ്ട.

മാസ്റ്റർ: പക്ഷേ, ഞങ്ങൾ നാലോ അഞ്ചോ രൂപയേ കൊടുക്കൂ.

ശ്രീരാമ: ആട്ടെ, ഇങ്ങനെയൊന്നു പറഞ്ഞു നോക്കിയാലോ, 'ദയവുചെയ്ത് അദ്ദേഹത്തെ ഒന്നുവന്നു നോക്കിയാൽ വേണ്ടില്ല' എന്ന്? അദ്ദേഹം ഇവിടുത്തെ കാര്യങ്ങളൊന്നും കേട്ടിട്ടില്ലേ?

മാസ്റ്റർ: കേട്ടിട്ടുണ്ടെന്നു തോന്നുന്നു. ഒന്നും മേടിക്കുകയില്ല എന്നൊരു വിധത്തിലൊക്കെ പറഞ്ഞിട്ടുണ്ട്. പക്ഷേ ഞങ്ങൾ എന്തെ ങ്കിലും കൊടുക്കും. കാരണം, അങ്ങനെ ചെയ്താൽ വീണ്ടുംവരും.

ശ്രീരാമ: നിത്തായ് ഡോക്ടറെ കൊണ്ടുവന്നാൽ നന്നായിരിക്കും; അദ്ദേഹം നല്ല ഡോക്ടറാണ്. പക്ഷേ, ഡോക്ടർമാർ വന്നാൽ അവർ ക്ക് എന്തുചെയ്യാൻ കഴിയും? അവർ കഴുത്തുപിടിച്ചു ഞെക്കി സുഖക്കേട് അധികമാക്കും.

രാത്രി ഒമ്പതുമണി. ഗുരുദേവൻ അല്പം റവപ്പായസം കഴിക്കാനി രുന്നു. അത് ഇറക്കാൻ വിഷമമൊന്നും ഉണ്ടായില്ല. അതിനാൽ സന്തോഷത്തോടെ അദ്ദേഹം മാസ്റ്ററോടു പറഞ്ഞു: 'കുറച്ചു കഴി ക്കാൻ കഴിഞ്ഞു; മനസ്സിന് വളരെ സന്തോഷം തോന്നുന്നു.'

## അദ്ധ്യായം ഏഴ്

1885 സെപ്റ്റംബർ 1, ചൊവ്വാഴ്ച

**ജന്മാഷ്ടമിദിവസം നരേന്ദ്രാദി ഭക്തന്മാരോടൊത്ത്**

(ബലരാമൻ, മാസ്റ്റർ, ഗോപാലമാതാവ്, രാഖാൽ, ലാട്ടു, കൊച്ചു നരൻ, പഞ്ചാബിസാധു, നവഗോപാലൻ, കാട്ടോവയിലെ വൈഷ്ണവൻ, രാഖാലഡോക്ടർ)

ഇന്ന് ജന്മാഷ്ടമി, ചൊവ്വാഴ്ച. ശ്രീരാമകൃഷ്ണൻ കുളിക്കാൻ തുടങ്ങുന്നു. ഒരു ഭക്തൻ അദ്ദേഹത്തിൻെറ മെയ്യിൽ എണ്ണ തേച്ചുകൊടുക്കുന്നു. അദ്ദേഹം തെക്കെ വരാന്തയിലിരുന്നാണ് എണ്ണ തേയ്ക്കുന്നത്. മാസ്റ്റർ ഗംഗാസ്നാനം കഴിഞ്ഞുവന്ന് ഗുരുദേവനെ നമസ്കരിച്ചു.

കുളികഴിഞ്ഞ് തോർത്തുമുടുത്ത് ശ്രീരാമകൃഷ്ണൻ അതേ വരാന്തയിൽ തെക്കോട്ടു തിരിഞ്ഞുനിന്ന് അമ്പലത്തിലെ ദേവീദേവന്മാരെ വന്ദിച്ചു. സുഖമില്ലാതിരുന്നതുകൊണ്ട് അദ്ദേഹത്തിന് കാളീക്കോവിലിലോ വിഷ്ണുക്ഷേത്രത്തിലോ പോകാൻ കഴിഞ്ഞില്ല.

ഇന്ന് ജന്മാഷ്ടമിയാണല്ലോ. രാമൻ മുതലായ ഭക്തന്മാർ ശ്രീരാമകൃഷ്ണനുവേണ്ടി പുതിയ വസ്ത്രങ്ങൾ കൊണ്ടുവന്നിട്ടുണ്ട്. അദ്ദേഹം പുതുവസ്ത്രങ്ങൾ ധരിച്ചു; ഉടുക്കാൻ വൃന്ദാവനം ധോത്തി; ചുവന്ന പട്ട് മേൽമുണ്ടും. അദ്ദേഹത്തിൻെറ ശുദ്ധവും അപാപവിദ്ധവുമായ ദേഹം നവവസ്ത്രത്തിൽ കൂടുതൽ ശോഭായമാനമായി. വസ്ത്രധാരണത്തിനുശേഷം അദ്ദേഹം വീണ്ടും ദേവീദേവന്മാരെ വന്ദിച്ചു.

ഗോപാലമാതാവ് തൻെറ* ഗോപാലനു നല്കാൻ ചില ഭക്ഷണപദാർത്ഥങ്ങൾ കാമാർഹാട്ടിയിൽ, വീട്ടിൽ ഉണ്ടാക്കിക്കൊണ്ടുവന്നിട്ടുണ്ട്. അവർ വന്നു സങ്കടത്തോടുകൂടി പറഞ്ഞു: 'നീയൊന്നും കഴിക്കുകയില്ലല്ലൊ!'

---

* ആ ഭക്ത ശ്രീരാമകൃഷ്ണനെ ഗോപാലനായിട്ടാണ് കണ്ടിരുന്നത്; വിളിക്കാറ് ഗോപാലനെന്നുതന്നെ.

ശ്രീരാമ: ഇതു കണ്ടില്ലേ, എനിക്കു സുഖമില്ല.

ഗോപാലമാതാവ്: അതെൻെറ നിർഭാഗ്യം. അല്പം കൈയിലെടുക്കൂ.

ശ്രീരാമ: ഭവതി എന്നെ ആശീർവദിച്ചാലും.

ഗോപാലമാതാവ് ശ്രീരാമകൃഷ്ണനെ ഗോപാലൻ എന്നു നിനച്ചാണ് സേവ ചെയ്യുന്നത്. ഭക്തന്മാർ കല്ക്കണ്ടം കൊണ്ടുവന്നിട്ടുണ്ട്. ഗോപാലമാതാവ് പറഞ്ഞു: 'ഞാനിതു സംഗീതശാലയിലേക്കു കൊണ്ടുപോകാം.' അപ്പോൾ ഗുരുദേവൻ പറഞ്ഞു: 'വേണ്ട, ഇവിടെത്തന്നെ ഇരിക്കട്ടെ. ഇവിടെ ഭക്തന്മാർക്ക് കൊടുക്കാൻ വേണ്ടി വരും. നൂറുവട്ടം ആരങ്ങോട്ടാളയ്ക്കും? ഇവിടെത്തന്നെ ഇരിക്കട്ടെ.'

മണി പതിനൊന്നോളമായി. കല്ക്കത്തയിൽനിന്നു ഭക്തന്മാർ ക്രമേണ വന്നുകൊണ്ടിരിക്കുന്നു. ബലരാമൻ, നരേന്ദ്രൻ, കൊച്ചുനരൻ, നവഗോപാലൻ, കാട്ടോവയിൽനിന്നും ഒരു വൈഷ്ണവൻ ഇവരെല്ലാം ക്രമേണ വന്നുചേർന്നു. രാഖാലും ലാട്ടുവും ഈയിടെ ഗുരുദേവൻെറ കൂടെ ഇവിടെത്തന്നെയാണ് താമസം. കുറച്ചുദിവസമായി ഒരു പഞ്ചാബിസാധു പഞ്ചവടിയിൽ താമസമുണ്ട്.

കൊച്ചുനരൻെറ നെറ്റിയിൽ ഒരു മുഴയുണ്ട്. ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് പഞ്ചവടിയിൽ നടന്നുകൊണ്ടിരിക്കുന്നു. അദ്ദേഹം കൊച്ചുനരനോട് ചോദിച്ചു; 'നിനക്ക് ആ മുഴ കീറിച്ചു കളഞ്ഞുകൂടേ? അതു കഴുത്തിലൊന്നുമല്ലല്ലോ. തലയിലല്ലേ? അതു കൊണ്ട് കുഴപ്പമൊന്നുമില്ല. വൃദ്ധി വന്നാൽ ആളുകൾ കീറിക്കളയുന്നുണ്ടല്ലോ.' (ചിരി).

പഞ്ചാബിസാധു ഉദ്യാനത്തിലെ വഴിയെ പൊയ്ക്കൊണ്ടിരുന്നു. ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഞാൻ അദ്ദേഹത്തെ ആകർഷിക്കുന്നില്ല. ജ്ഞാനിയുടെ ഭാവമാണദ്ദേഹത്തിന്. വിറകുപോലെ വരണ്ടവനായിട്ടാണ് കണ്ടത്.'

ശ്രീരാമകൃഷ്ണനും ഭക്തന്മാരും മുറിയിലേക്കു മടങ്ങി. ശ്യാമാപദഭട്ടാചാര്യനെക്കുറിച്ചു സംസാരിച്ചുകൊണ്ടിരുന്നു.

ബലരാമൻ: ശ്യാമാപദൻ പറയുന്നു, 'ഗുരുദേവൻ നരേന്ദ്രൻെറ മാറത്ത് കാൽ വെച്ചപ്പോൾ നരേന്ദ്രന് ഭാവാവേശമുണ്ടായി. പക്ഷേ എനിക്കൊന്നുമുണ്ടായില്ലല്ലോ എന്ന്.'

ശ്രീരാമ: കാര്യമെന്തെന്നോ? കാമിനീകാഞ്ചനങ്ങളിൽ ചിതറിക്കിടക്കുന്ന മനസ്സ് ഒരുമിച്ചുചേർക്കാൻ വലിയ പ്രയാസമാണ്. അദ്ദേഹത്തിന് ആളുകൾ തമ്മിലുള്ള വഴക്കിൽ മാദ്ധ്യസ്ഥ്യം വഹിക്കേണ്ടതായിട്ടുണ്ട് എന്ന് പറഞ്ഞു; കൂടാതെ, വീട്ടിൽ കുട്ടികളുടെ കാര്യത്തെക്കുറിച്ച് ആലോചിക്കണം. എന്നാൽ നരേന്ദ്രൻ മുതൽ പേരുടെ മനസ്സ് ആ വിധത്തിൽ ചിതറിപ്പോയിട്ടില്ല. അവരുടെ ഉള്ളിൽ ഇനിയും കാമിനീകാഞ്ചനം പ്രവേശിച്ചിട്ടില്ല.

എന്നിരുന്നാലും ശ്യാമാപദൻ വളരെ നല്ലയാൾതന്നെ.

കാട്ടോവയിലെ വൈഷ്ണവർ ശ്രീരാമകൃഷ്ണനോട് ചോദ്യം ഓരോന്നു ചോദിക്കാൻ തുടങ്ങി വൈഷ്ണവന് അല്പം കോങ്കണ്ണുണ്ട്.

(ജന്മാന്തരകാര്യങ്ങൾ - ഭക്തി നേടാൻ വേണ്ടി മനുഷ്യജന്മം)

വൈഷ്ണവൻ; മഹാശയ, മനുഷ്യന് വീണ്ടും ജന്മമുണ്ടോ?

ശ്രീരാമ: മരണസമയത്ത് എന്തു ചിന്തയോടെ ദേഹം ത്യജിക്കുന്നുവോ അതേ വാസനയോടുകൂടി വീണ്ടും ജനിക്കേണ്ടതായ് വരും എന്ന് ഗീതയിലുണ്ട്. ഭരതരാജൻ ഹരിണത്തെ നിനച്ചുകൊണ്ടു മരിച്ചതിനാൽ ഹരിണമായി പിറന്നു.

വൈഷ്ണവൻ: പുനർജ്ജന്മം ഉണ്ട് എന്ന് നേരിൽ കണ്ട ആൾ പറഞ്ഞാലെ എനിക്കു വിശ്വാസം വരികയുള്ളു.

ശ്രീരാമ: എനിക്കതൊന്നും അറിയില്ലപ്പാ! എനിക്കെൻെറ രോഗം മാറ്റാനാവുന്നില്ല! അപ്പോൾപ്പിന്നെ മരണശേഷമുള്ള കാര്യത്തെപ്പറ്റി എന്തു പറയാൻ?

നീ പറയുന്നത് നിൻെറ ഹീനബുദ്ധിയെയാണ് കാണിക്കുന്നത്. ഈശ്വരനിൽ ഭക്തിയുണ്ടാകാൻ എന്താണ് വഴി എന്ന് അന്വേഷിക്കുക. ഭക്തി നേടാൻ വേണ്ടി മാത്രമാണ് മനുഷ്യനായിട്ടു ജനിച്ചിരിക്കുന്നത്. നീ മാമ്പഴം തിന്നാൻ തോട്ടത്തിൽ വന്നിരിക്കുന്നു; എത്രായിരം കൊമ്പുണ്ട്, എത്ര ലക്ഷം ഇലയുണ്ട് ഈവക വിവരങ്ങളറിഞ്ഞിട്ട് എന്തുകാര്യം? ജന്മജന്മാന്തരങ്ങളിലെ കാര്യങ്ങളെക്കുറിച്ച് തല പുണ്ണാക്കുന്നതെന്തിന്?

(പരിശുദ്ധനാര്? വിശ്വാസവും ഭക്തിയുമുള്ളവൻ)

ശ്രീ ഗിരീശഘോഷൻ ഒന്നുരണ്ടു സ്നേഹിതന്മാരുമൊരുമിച്ച്

വണ്ടിയിൽ വന്നുചേർന്നു. സ്വല്പം കുടിച്ചിട്ടുണ്ട്. കരഞ്ഞു കൊണ്ടാണ് വന്നത്, അദ്ദേഹം ശ്രീരാമകൃഷ്ണൻെറ കാൽത്തളിരിൽ തലയർപ്പിച്ചു കൊണ്ട് കരഞ്ഞു.

ശ്രീരാമകൃഷ്ണൻ സ്നേഹപൂർവ്വം അദ്ദേഹത്തിൻെറ പുറത്തു തട്ടി; എന്നിട്ട് ഒരു ഭക്തനെ വിളിച്ചു പറഞ്ഞു; 'നോക്കു, ഇയാൾക്ക് പുകവലിക്കാൻ തയ്യാറാക്കിക്കൊടുക്കു.'

ഗിരീശൻ തലയുയർത്തി കൈയ്കൂപ്പിക്കൊണ്ടു പറഞ്ഞു: 'അവിടുന്നുതന്നെ പൂർണ്ണബ്രഹ്മം! അല്ലെന്നുവരികിൽ സർവ്വവും മിഥ്യ! അവിടുത്തെ സേവ ചെയ്യാൻ എനിക്കു കഴിഞ്ഞില്ലല്ലോ! അതാണെൻെറ വലിയ സങ്കടം!'

ഗിരീശൻെറ കാതരസ്വരത്തിലുള്ള ഈ വാക്ക് കേട്ട് ഒന്നുരണ്ടു ഭക്തന്മാർ കരഞ്ഞുപോയി.

ഗിരീശൻ തുടർന്നു; 'ഭഗവാനേ, എനിക്കീ വരമരുളിയാലും, ഒരു സംവത്സരം അവിടുത്തെ സേവ ചെയ്യാൻ കഴിയുമാറ് എന്നെ അനുഗ്രഹിച്ചാലും. മുക്തി വലിച്ചെറിയിൻ! അതെങ്ങും കിട്ടും. ഞാനതിന്മേൽ മൂത്രമൊഴിക്കുന്നു! ഒരു സംവത്സരം എൻെറ സേവ സ്വീകരിക്കാമെന്ന് അരുൾചെയ്താലും.'

ശ്രീരാമ: ഇവിടുത്തെ ആളുകൾ നല്ലവരല്ല. വല്ലവരും വല്ലതുമൊക്കെ പറയും!

ഗിരീശൻ: അതുകൊണ്ടൊന്നുമില്ല. അവിടുന്നു പറയു.

ശ്രീരാമ: ശരി, ഞാൻ നിൻെറ വീട്ടിൽ വരുമ്പോൾ.

ഗിരീശൻ: അല്ല. അതുപോര. ഇവിടെത്തന്നെ വേണം.

ശ്രീരാമ: (ഗിരീശൻെറ നിർബ്ബന്ധം കണ്ടിട്ട്) ശരി, അതൊക്കെ ഈശ്വരേച്ഛ.

ശ്രീരാമകൃഷ്ണൻെറ തൊണ്ടയ്ക്കു സുഖമില്ല. ഗിരീശൻ അതിനെക്കുറിച്ച് പറഞ്ഞു: ''രോഗം മാറട്ടെ.' എന്ന് സദയം പറഞ്ഞാലും. ശരി, ഞാനത് അടിച്ചോടിച്ചു തരാം. കാളി, കാളി!''

ശ്രീരാമ: എനിക്കു വേദനിക്കും.

ഗിരീശൻ: ഒഴിയട്ടെ രോഗം! ('ഫൂ' എന്ന് ഒരു മന്ത്രവാദിയെപ്പോലെ ഊതുന്നു) എന്താ മാറിയില്ലേ? ഇനിയും മാറിയില്ലെന്നുവരികിൽ,

എനിക്ക് അവിടുത്തെ അടിമലരിൽ അല്പമെങ്കിലും ഭക്തിയുണ്ടെങ്കിൽ, അതു തീർച്ചയായും മാറും! പറയൂ 'ഭേദമായി' എന്ന്.

ശ്രീരാമ: (നീരസത്തിൽ) ചുമ്മായിരിക്ക്. ആ വകയൊന്നും എനിക്കു പറയാനാവില്ല. രോഗം മാറ്റിത്തരണം എന്ന് എനിക്ക് അമ്മയോടു അപേക്ഷിക്കാനാവില്ല. ശരി, ഈശ്വരേച്ഛയുണ്ടെങ്കിൽ മാറും.

ഗിരീശൻ: അവിടുന്നെന്നെ കളിപ്പിക്കാൻ നോക്കുകയാണ്, ഒക്കെ അവിടുത്തെ ഇച്ഛകൊണ്ട്!

ശ്രീരാമ: അങ്ങനെയിനി പറഞ്ഞുപോകരുത്. 'ഭക്തവത്, ന ച കൃഷ്ണവത്.' ഞാനെന്നെ കൃഷ്ണൻെറ ഭക്തനായിട്ടാണെണ്ണുന്നത്; അല്ലാതെ കൃഷ്ണനായിട്ടല്ല. നീ നിൻെറ ഇഷ്ടംപോലെ വിചാരിച്ചോളുക. അവനവൻെറ ഗുരു ഭഗവാനാണെന്നു കരുതാം. എന്നുവെച്ച് ഇതുമാതിരിയൊക്കെ പറഞ്ഞാൽ ദോഷമുണ്ടാകും. ആവക വാക്കുകൾ മേലാൽ പറഞ്ഞുപോകരുത്.

ഗിരീശൻ: അങ്ങയുടെ രോഗം മാറും എന്നു പറഞ്ഞാലും.

ശ്രീരാമ: ആട്ടെ, ഒക്കെ ശരിയാകും. നിനക്കങ്ങനെയാണിഷ്ടമെങ്കിൽ.

ഗിരീശൻ അപ്പോഴും സ്വല്പമൊരു ലഹരിയിലായിരുന്നു. ആ ഭാവത്തിൽ ശ്രീരാമകൃഷ്ണനെ സംബോധനചെയ്തുകൊണ്ടു പറഞ്ഞു; 'അതേ, ഇത്തവണയെന്താ ആ മദനമോഹനരൂപവും കൊണ്ടു പോരാഞ്ഞത്?'

അല്പനിമിഷങ്ങൾക്കുശേഷം ഗിരീശൻ പിന്നെയും പറഞ്ഞു; 'ഇപ്പോൾ മനസ്സിലായി. ഇത്തവണ വംഗദേശത്തിൻെറ ഉദ്ധരണം നടക്കും!

ഒരു ഭക്തൻ ഉള്ളിൽ നിനച്ചു; 'വംഗദേശത്തിൻെറ മാത്രമോ? സമസ്തജഗത്തിൻെറയും ഉദ്ധരണം!'

ഗിരീശൻ ഭക്തന്മാരോടായിട്ട് വീണ്ടും പറഞ്ഞു: 'ഇദ്ദേഹം ഇവിടെ ഇരിക്കുന്നതെന്തിനാണെന്ന് നിങ്ങൾക്കാർക്കെങ്കിലും മനസ്സിലായോ? ജീവന്മാരുടെ ദുഃഖം കണ്ടു കാതരനായി വന്നിരിക്കുകയാണ്, അവരെ ഉദ്ധരിക്കാൻ വേണ്ടി!'

വണ്ടിക്കാരൻ ഗിരീശനെ വിളിച്ചു. ഗിരീശൻ എഴുന്നേറ്റ് അയാളുടെ അടുത്തേക്കുപോയി. ശ്രീരാമകൃഷ്ണൻ മാസ്റ്ററോടു പറഞ്ഞു: 'നോക്കൂ എങ്ങോട്ടാ പോണതെന്ന്. വണ്ടിക്കാരനെ തല്ലുകയി ല്ലല്ലോ?' മാസ്റ്ററും ഗിരീശൻെറകൂടെ പോയി.

ഗിരീശൻ തിരിച്ചുവന്ന് ശ്രീരാമകൃഷ്ണനോട് പ്രാർത്ഥിച്ചു; 'ഭഗവൻ, എനിക്ക് പവിത്രത നല്കിയാലും. ഒരിക്കലും ഒട്ടും, പാപചിന്തപോലും, തീണ്ടാതിരിക്കുമാറ് എന്നെ അനുഗ്രഹിച്ചാലും.'

ശ്രീരാമ: നീ പവിത്രനാണല്ലോ, നിനക്കെന്തൊരു വിശ്വാസവും ഭക്തിയും! നീ ഇപ്പോഴേ ആനന്ദത്തിലല്ലേ?

ഗിരീശൻ: അല്ല. എൻെറ മനസ്സ് കെട്ടതാണ്. മനസ്സമാധാനമില്ല. അതുകൊണ്ടാണ് ഞാനിത്ര മദ്യം കുടിച്ചത്.

സ്വല്പസമയം കഴിഞ്ഞ് ഗിരീശൻ വീണ്ടും പറഞ്ഞു: 'ഭഗവൻ, എനിക്കാശ്ചര്യമാകുന്നു. എനിക്കുംകൂടി പൂർണ്ണബ്രഹ്മമായ ഭഗവാ ൻെറ സേവ ചെയ്യാൻ കഴിയുന്നല്ലോ എന്ന്. ഇങ്ങനെ ഭഗവത്സേവ ചെയ്യാൻ അർഹനാകുന്നതിന് ഞാനെന്തു തപസ്സാണോ ആചരിച്ചി രിക്കുന്നത്?'

ശ്രീരാമകൃഷ്ണൻ മദ്ധ്യാഹ്നഭക്ഷണം കഴിച്ചു. അസുഖമായതു കൊണ്ട് വളരെ കുറച്ചേ കഴിച്ചുള്ളു.

ശ്രീരാമകൃഷ്ണൻെറ മനസ്സ് സ്വാഭാവികമായി സർവ്വദാ ഭാവാവ സ്ഥയിലാണ്. അദ്ദേഹം ബലം പ്രയോഗിച്ചാണ് മനസ്സിനെ ശരീര ത്തിലേക്ക് കൊണ്ടുവരുന്നത്. ഒരു ബാലനെപ്പോലെ സ്വന്തം ശരീരം രക്ഷിക്കാൻ അദ്ദേഹത്തിനു കഴിവില്ല. ഒരു കുട്ടിയെപ്പോലെ അദ്ദേഹം ഭക്തന്മാരോടരുളി: 'ഇപ്പോളല്പം ആഹാരം കഴിച്ചു. ഇനിയിത്ര കിടക്കട്ടെ. നിങ്ങളിത്തിരി പുറത്തുപോയി ഇരിക്കിൻ, ശ്രീരാമ കൃഷ്ണൻ അല്പം വിശ്രമിച്ചു. ഭക്തന്മാർ മുറിയിൽ വീണ്ടും വന്നു ചേർന്നു.

(ഗിരീശഘോഷൻ - ഗുരു ഇഷ്ടദേവതതന്നെ - രണ്ടുതരം ഭക്തന്മാർ)

ഗിരീശൻ: ങ്ഹ്, ഗുരുവും, ഇഷ്ടദേവനും. ഗുരുവിൻെറ രൂപം എനിക്ക് വളരെ ഇഷ്ടമാണ്. ഗുരുവിനെ എനിക്കു ഭയമില്ല. അതെന്താ അങ്ങനെ? ഭാവാവേശം കണ്ടാൽ ഞാൻ പത്തുമുഴം അകലെക്കൂടി പോകും; എനിക്കതു ഭയമാണ്.

ശ്രീരാമ: ഇഷ്ടദേവതതന്നെയാണ് ഗുരുരൂപേണ വരുന്നത്. *ശവസാധനയ്ക്കുശേഷം ഇഷ്ടദേവതയുടെ ദർശനം ഉണ്ടാകുമ്പോൾ ഗുരുതന്നെയാണ് വന്ന് ശിഷ്യനോട്, 'ഇതുതന്നെ അത്.' എന്നു പറയുന്നത്. ഇതു പറഞ്ഞിട്ട് ഗുരു ഇഷ്ടദേവതാരൂപത്തിൽ ലയിക്കുന്നു. ശിഷ്യനു പിന്നെ ഗുരുവിൻെറ രൂപം കാണാൻ സാധിക്കുകയില്ല. പൂർണ്ണജ്ഞാനം ഉണ്ടാകുമ്പോൾ ഗുരുവാര്, ശിഷ്യനാര്? അതൊരു വല്ലാത്ത നില; ഗുരുവും ശിഷ്യനും പരസ്പരം കാണുന്നില്ല.

ഒരു ഭക്തൻ: ഗുരുവിൻെറ ശിരസ്സ്, ശിഷ്യൻെറ പാദം.

ഗിരീശൻ: (ആനന്ദത്തോടെ) ഹാ അതേ, അതു ശരിയാണ്.

നവഗോപാലൻ: അതിൻെറ അർത്ഥം കേട്ടോളൂ. ശിഷ്യൻെറ ശിരസ്സ് ഗുരുവിൻെറ വകയാണ്; ഗുരുവിൻെറ പാദം ശിഷ്യന് അവകാശപ്പെട്ടതും. മനസ്സിലായോ?

ഗിരീശൻ: അതല്ല അതിൻെറ അർത്ഥം. അച്ഛൻെറ തോളത്തു കുട്ടി കയറാറില്ലേ? അതുകൊണ്ടാണ് ശിഷ്യൻെറ പാദം എന്നു പറഞ്ഞിട്ടുള്ളത്.

നവഗോപാലൻ: അപ്പോൾ ശിഷ്യൻ തന്നെ ഒരു പിഞ്ചു പൈതലായിട്ടു കരുതണം.

(പൂർവ്വകഥ - സിക്ഭക്തന്മാർ - മർക്കടകിശോരവും മാർജ്ജാരകിശോരവും)

ശ്രീരാമ: രണ്ടുതരം ഭക്തന്മാരുണ്ട്. ഒരു കൂട്ടർക്ക് പൂച്ചക്കുഞ്ഞിൻെറ സ്വഭാവമാണ്. പൂച്ചക്കുഞ്ഞ് അമ്മയെ സമ്പൂർണ്ണം ആശ്രയിക്കുന്നു. അമ്മ എന്തു ചെയ്യുന്നുവെന്നാലങ്ങനെ. അതു വെറുതെയിരുന്ന് 'മ്യൂ മ്യൂ' എന്നു കരയുകമാത്രം ചെയ്യുന്നു. എവിടെ പോകണം. എന്തു ചെയ്യണം എന്നൊന്നും അതിനറിഞ്ഞുകൂടാ. തള്ള കുഞ്ഞിനെ ചിലപ്പോൾ അടുപ്പിനടുത്തു കൊണ്ടുവെയ്ക്കും; ചിലപ്പോൾ കൊണ്ടുപോയി കിടക്കയിൽ കിടത്തും. ഇതുമാതിരിയുള്ള ഭക്തന്മാർ ഈശ്വരന് മുക്തിയാർകൊടുക്കുന്നു. മുക്തിയാർ കൊടുത്തിട്ട് അവർ നിശ്ചിന്തരായിരിക്കുന്നു.

ഒരിക്കൽ കുറെ സിക്കുകാർ, 'ഈശ്വരൻ ദയാലുവാണ്', എന്ന് എന്നോടു പറഞ്ഞു. ഞാനപ്പോൾ പറഞ്ഞു: ഈശ്വരൻ നമ്മുടെ

---

* താന്ത്രികസാധനകളിൽ ഒന്ന്

അച്ഛനും അമ്മയുമാണ്. പിന്നെ അദ്ദേഹം ദയാലുവാണെന്ന് എന്താണ് പറയാനുള്ളത്? മക്കളെ ജനിപ്പിച്ച അച്ഛനും അമ്മയും അവരെ ലാളിക്കുകയും പാലിക്കുകയും ചെയ്കയില്ലേ? അതുപിന്നെ ബ്രാഹ്മണത്തെരുവിലെ ആളുകൾ വന്നു ചെയ്യുമോ? ഈശ്വരൻ തങ്ങളുടെ അച്ഛനും അമ്മയുമാകുന്നു, എന്ന് ഈ ഭക്തന്മാർക്ക് ദൃഢവിശ്വാസമുണ്ട്.

ഇനി വേറൊരുതരം ഭക്തന്മാരുണ്ട് അവർക്ക് കുട്ടിക്കുരങ്ങൻെറ സ്വഭാവമാണ്. കുരങ്ങിൻെറ കുഞ്ഞ് സ്വയം തള്ളയെ അള്ളിപ്പിടിച്ചു കൊണ്ടിരിക്കുന്നു. ഇത്തരം ഭക്തന്മാർക്ക് അല്പം കർത്തൃത്വബോധ മുണ്ട്. 'നാം തീർത്ഥാടനം നടത്തണം; ജപതപങ്ങൾ ചെയ്യണം; ഷോഡശോപചാരപൂർവ്വം പൂജ നടത്തണം; ഇങ്ങനെ ഒക്കെ ചെയ്താൽ മാത്രമേ നമുക്ക് ഈശ്വരനെ പ്രാപിക്കാൻ സാധി ക്കുകയുള്ളു.' ഇതാണ് അവരുടെ ഭാവം.

ഇരുകൂട്ടരും ഭക്തന്മാർതന്നെ. മുന്നേറുംതോറും കാണാം ഈശ്വരൻ തന്നെയാണ് സർവ്വവുമായിരിക്കുന്നത്; അദ്ദേഹംതന്നെ യാണ് സകലതും ചെയ്യുന്നത്, എന്ന്. ഈശ്വരൻതന്നെ ഗുരു; അദ്ദേഹം തന്നെ ഇഷ്ടദേവതയും. ജ്ഞാനവും ഭക്തിയും സർവ്വവും തരുന്നതും ഈശ്വരൻതന്നെ.

(പൂർവ്വകഥ - 'മുന്നേറുക' - കേശവസേനന് ഉപദേശം)

ശ്രീരാമ: മുമ്പോട്ടു പോകുംതോറും, ചന്ദനവനത്തിനപ്പുറം പലതുമുണ്ട് എന്ന് കാണാറാകും; വെള്ളിഖനി, സ്വർണ്ണഖനി, ഹീരവും മാണിക്യവും എന്നിവ. അതുകൊണ്ട് മുന്നോട്ടു പോവുക. എന്നാൽ 'മുമ്പോട്ടു പോവുക.' എന്ന് ഞാൻ ആളുകളോടെങ്ങനെ പറയും? സംസാരികളായ ആളുകൾ അധികം മുന്നോട്ടു പോയാൽ അവരുടെ സംസാരവും കിംസാരവുമൊക്കെ തവിടുപൊടിയാകും. ഒരു ദിവസം കേശവസേനൻ ഉപാസന നടത്തുകയായിരുന്നു. കേശവൻ പറഞ്ഞു: 'അല്ലയോ ഈശ്വര, അവിടുത്തെ ഭക്തിസിന്ധുവിൽ ഞങ്ങളെല്ലാം മുങ്ങുമാറാകേണമേ.' ആരാധനയൊക്കെ കഴിഞ്ഞപ്പോൾ ഞാൻ കേശവനോടു ചോദിച്ചു: 'നോക്കൂ, നീയെങ്ങനെ ഭക്തിയിൽ മുങ്ങി പ്പോകും? മുങ്ങിപ്പോയാൽ *മറയുടെ പിന്നിലിരിക്കുന്നവരുടെ കഥയെന്താകും? എന്നാൽ ഒരു കാര്യം ചെയ്യൂ; ഇടയ്ക്കിടക്കു

* സ്ത്രീകൾ

മുങ്ങുക; വീണ്ടും വീണ്ടും കരയ്ക്കും കയറുക.' (എല്ലാവരും ചിരിക്കുന്നു.)

(വൈഷ്ണവരുടെ 'കലകല' - ഗ്രഹിക്കുക - സത്യകഥനം തപസ്സ്)

കാട്ടോവയിലെ വൈഷ്ണവൻ തർക്കിച്ചുകൊണ്ടിരുന്നു. ശ്രീരാമകൃഷ്ണൻ അദ്ദേഹത്തോട് പറഞ്ഞു: 'നീ ആ കലകല നിർത്തുക. വെണ്ണ ഉരുകുമ്പോൾ കലകലാന്ന് കേൾക്കും.'

ഈശ്വരന്റെ ആനന്ദം ഒരിക്കൽ നുകർന്നുകഴിഞ്ഞാൽ തർക്കവിചാരം പമ്പകടക്കും. തേനീച്ച തേനുണ്ടു രസം പിടിച്ചാൽ പിന്നെ മുരളുകയില്ല. പുസ്തകം വായിച്ച് ചിലതൊക്കെ ഉരുവിടാൻ പഠിച്ചതുകൊണ്ടെന്തു ലാഭം? പണ്ഡിതന്മാർക്ക് കുറെ ശ്ലോകം ചൊല്ലാനറിയാം, ''ശീർണ്ണാ ഗോകുലമണ്ഡലി'' എന്നൊക്കെ.

കഞ്ചാവ്, കഞ്ചാവ് എന്ന് വായ്കൊണ്ടു പറഞ്ഞിട്ടെന്തു ഫലം? അതു കുറെ കലക്കി കുലുക്കുഴിഞ്ഞതുകൊണ്ടും കാര്യമില്ല. അതു വയറ്റിലെത്തണം; അപ്പോഴേ ലഹരി പിടിക്കുകയുള്ളു. ഏകാന്തത്തിൽ രഹസ്യമായി വ്യാകലുതയോടെ ഈശ്വരനോടു പ്രാർത്ഥിക്കാതെ കണ്ട് ഞാനീ പറയുന്നതൊന്നും ഗ്രഹിക്കാനാവില്ല.'

ഡോക്ടർ രാഖാൽ ശ്രീരാമകൃഷ്ണനെ നോക്കാൻ വന്നു. ശ്രീരാമകൃഷ്ണൻ ഔത്സുക്യത്തോടെ പറഞ്ഞു: 'വരൂ വരൂ. ഇരിക്കു.'

വൈഷ്ണവനുമായുള്ള സംഭാഷണം തുടർന്നു.

ശ്രീരാമ: മനുഷ്യനായാൽ അന്തസ്സും അവധാനതയും വേണം. അദ്ധ്യാത്മബോധമുള്ളവനുമാത്രമേ ഈ അന്തസ്സും അവധാനതയും ഉണ്ടാകൂ. ആത്മചൈതന്യം ഉണർന്നില്ലെങ്കിൽ മനുഷ്യജന്മം വ്യർത്ഥം.

(പൂർവ്വകഥ - കാമാർപുക്കൂരിൽ, ധർമ്മിഷ്ഠരും
സത്യവാദികളുമായവർവഴി മാദ്ധ്യസ്ഥ്യം)

ശ്രീരാമ: ഞങ്ങളുടെ നാട്ടിൽ കുടവയറും കൊമ്പൻമീശയും ഉള്ള ആളുകൾ പലരുമുണ്ട്. എന്നിരുന്നാലും ആളുകൾ പല്ലക്കും കൊണ്ട് ഇരുപതുമൈൽദൂരം പോയി ധർമ്മിഷ്ഠരും സത്യവാദികളുമായ നല്ല മനുഷ്യരെ കൊണ്ടുവരുന്നു, ആളുകൾ തമ്മിലുള്ള

വഴക്കുകൾ പറഞ്ഞൊതുക്കാൻ. വെറും പണ്ഡിതന്മാരെ അവർ കൊണ്ടുവരുന്നില്ല.

സത്യകഥനമാണ് കലികാലത്തെ തപസ്സ്. സത്യകഥനം, ഈശ്വര വിധേയത്വം, പരദാരങ്ങളിൽ മാതൃദൃഷ്ടി, ഇവയാണ് ഈശ്വരദർശനത്തിനുള്ള ഉപായങ്ങൾ.

ഒരു ബാലനെപ്പോലെ ശ്രീരാമകൃഷ്ണൻ ഡോക്ടറോടു പറഞ്ഞു: 'ഡോക്ടർ എൻെറ രോഗം മാറ്റിത്തരൂ.'

ഡോക്ടർ: ഞാൻ മാറ്റിത്തരികയോ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഡോക്ടരും നാരായണനാണ്. ഞാൻ സകലരെയും മാനിക്കുന്നു.

(സ്വതന്ത്രേച്ഛയും ഈശ്വരേച്ഛയും തമ്മിൽ സമന്വയം - സ്വാതന്ത്ര്യവും നിയതിയും - ആനക്കാരൻ നാരായണനും ഈശ്വരൻതന്നെ.)

ശ്രീരാമ: സകലരേയും നാരായണനായിട്ടാണ് കാണുന്നതെങ്കിൽ ഞാൻ ഒന്നും മിണ്ടാതെയിരിക്കണം എന്നു പറയുമായിരിക്കും. പക്ഷേ ഞാൻ ആനക്കാരൻനാരായണനെയും ആദരിക്കുന്നു.

ശുദ്ധമനസ്സും ശുദ്ധാത്മാവും ഒന്നുതന്നെ. ശുദ്ധമനസ്സിൽ ഉദിക്കുന്നത് ഈശ്വരൻെറ അരുളപ്പാടുകളാകുന്നു. ഈശ്വരൻതന്നെയാണ് ആനക്കാരൻ നാരായണനും.

ഈശ്വരൻെറ വാക്ക് ഞാനെന്തിന് കേൾക്കാതിരിക്കണം? അദ്ദേഹം തന്നെ കർത്താവ്. എത്രനാൾ 'അഹം' ബോധം അദ്ദേഹം എന്നിൽ വെച്ചുകൊണ്ടിരിക്കുന്നുവോ അത്രനാൾ അദ്ദേഹത്തിൻെറ ആദേശം കേട്ട് അതനുസരിച്ച് ഞാൻ കാര്യങ്ങൾ ചെയ്യും.

ശ്രീരാമകൃഷ്ണൻെറ തൊണ്ടയിലെ അസുഖം ഡോക്ടർ പരിശോധിക്കാൻ തുടങ്ങുന്നു. ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'മഹേന്ദ്ര സർക്കാർ എൻെറ നാക്ക് ഞെക്കിക്കളഞ്ഞു, പശുവിൻെറ നാക്കു ഞെക്കുംപോലെ.'

ശ്രീരാമകൃഷ്ണൻ ഒരു കുട്ടിയെപ്പോലെ പിന്നെയും പിന്നെയും ഡോക്ടറുടെ കുപ്പായത്തിൽ പിടിച്ചുവലിച്ചുംകൊണ്ട് പറഞ്ഞു; 'ഡോക്ടർ എൻെറ പൊന്നു ഡോക്ടർ, എൻെറ തൊണ്ടയൊന്നു നേരെയാക്കിത്തരൂ.'

*കണ്ഠനാളദർശിനിയന്ത്രം കണ്ടു ചിരിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു: 'എനിക്കു മനസ്സിലായി. അതിൽ ഛായ പതിയും.'

നരേന്ദ്രൻ പാട്ടുപാടി. പക്ഷേ, ഗുരുദേവന് സുഖമില്ലാതിരുന്നതു കൊണ്ട് അധികം പാട്ടുണ്ടായില്ല.

## അദ്ധ്യായം എട്ട്

1885 സെപ്റ്റംബർ 2, ബുധനാഴ്ച

### ഡോക്ടർ ഭഗവാൻ രുദ്രനും ശ്രീരാമകൃഷ്ണദേവനും

മദ്ധ്യാഹ്നഭക്ഷണം കഴിഞ്ഞ് ശ്രീരാമകൃഷ്ണദേവൻ തൻെറ മുറിയിൽ ചെറിയ കട്ടിലിൽ ഇരുന്നുകൊണ്ട് ഡോക്ടർ ഭഗവാൻ രുദ്രനോടും മാസ്റ്ററോടും സംസാരിക്കുന്നു. മുറിയിൽ രാഖാൽ, ലാട്ടു മുതലായ ഭക്തന്മാരുമുണ്ട്.

ഇന്നു ബുധനാഴ്ച, നന്ദോത്സവം. ശ്രാവണത്തിലെ അഷ്ടമീനവമിതിഥി.

ശ്രീരാമകൃഷ്ണൻെറ രോഗവിവരമെല്ലാം ഡോക്ടർ കേട്ടു. ഗുരുദേവൻ താഴെയിറങ്ങി തറയിൽ ഡോക്ടറുടെ അടുത്തു വന്നിരുന്നു.

ശ്രീരാമ: നോക്കൂ, മരുന്ന് എൻെറ ദേഹത്ത് പിടിക്കുന്നില്ല. എൻെറ ദേഹപ്രകൃതി വേറെയാണ്.

(പണം തൊടുക, കെട്ടിടുക, സഞ്ചയിക്കുക ഇവ ഗുരുദേവനു സാദ്ധ്യമല്ല.)

ശ്രീരാമ: ആട്ടെ, ഇതിനെപ്പറ്റി നിങ്ങൾക്കെന്തു തോന്നുന്നു? രൂപ തൊട്ടാൽ എൻെറ കൈയ് വളഞ്ഞുപിരിയുന്നു; ശ്വാസം നിലച്ചുപോകുന്നു. പിന്നെ, തുണിത്തുമ്പിൽ ഒരു കെട്ടിട്ടാൽ, ആ കെട്ടഴിക്കുന്നതുവരെ എൻെറ ശ്വാസം നിന്നുപോകുന്നു!

ഇത്രയും പറഞ്ഞ് ശ്രീരാമകൃഷ്ണൻ ഒരു ഭക്തനോട് ഒരു രൂപകൊണ്ടുവരാൻ പറഞ്ഞു. രൂപ കൈയിൽ വെച്ചപ്പോൾ കൈയ് വേദനകൊണ്ടു പുളഞ്ഞു. ശ്വാസോച്ഛ്വാസവും നിലച്ചു! രൂപ എടുത്തുമാറ്റിയശേഷം മൂന്നു തവണ ദീർഘശ്വാസം വിട്ട് കഴിഞ്ഞ് കൈയ് വീണ്ടും അയഞ്ഞു. ഈ കാഴ്ച കണ്ട് ഡോക്ടർ ആശ്ചര്യപരതന്ത്രനായി.

* Laryngoscope

ഡോക്ടർ മാസ്റ്ററോടു പറഞ്ഞു: 'സ്നായുക്കളിന്മേലുള്ള പ്രവർത്തനം.'

(പൂർവ്വകഥ - ശംഭുമല്ലികൻെറ ഉദ്യാനത്തിൽവെച്ച് കറുപ്പ് പൊതിഞ്ഞെടുത്തത് - കമാർപുക്കൂരിൽ മാമ്പഴം പെറുക്കിയത് - സഞ്ചയം സാദ്ധ്യമല്ല.)

ശ്രീരാമ: (ഡോക്ടറോട്) ഇനി വേറൊരു അവസ്ഥാവിശേഷം കൂടിയുണ്ട് എനിക്കൊന്നും സമ്പാദിച്ചുവെയ്ക്കാൻ വയ്യ. ഞാനൊരു ദിവസം ശംഭുമല്ലികൻെറ ഉദ്യാനവാടിയിൽ പോയി. അക്കാലത്ത് വയറ്റിൽ വല്ലാത്ത അസുഖമുണ്ടായിരുന്നു. ശംഭു എന്നോടു പറഞ്ഞു: 'അല്പാല്പം കറുപ്പ് സേവിക്കു; എന്നാൽ നോവു കുറയും.' എൻെറ തുണിത്തുമ്പിൽ അല്പം കറുപ്പ് കെട്ടിത്തന്നു. മടങ്ങി പടിക്കലെത്തിയപ്പോൾ, എങ്ങനെയോ എന്തോ കിടന്നുകറങ്ങാൻ തുടങ്ങി. വഴിനോക്കിയിട്ട് കാണാൻ കഴിഞ്ഞില്ല. എന്നിട്ടു കറുപ്പ് വലിച്ചെറിഞ്ഞപ്പോൾ, പിന്നെ സാധാരണ നില വീണ്ടുകിട്ടി. അമ്പലത്തിലേക്കു മടങ്ങിപ്പോരുകയും ചെയ്തു.

നാട്ടിൽവെച്ച് ഒരിക്കൽ മാമ്പഴവും പെറുക്കിക്കൊണ്ടുവരികയായിരുന്നു. പക്ഷേ അനങ്ങാൻ വയ്യാതായി. ഒരിടത്തുനിന്നു പോയി. എന്നിട്ടു മാമ്പഴമൊക്കെ ഒരു മടയിൽവെച്ചു. അപ്പോൾ പോരാനൊത്തു. ആട്ടെ, ഇതെന്താണ്?

ഡോക്ടർ: അതിൻെറ പിന്നിൽ ഒരു ശക്തിയുണ്ട്, മനശ്ശക്തി.

മാസ്റ്റർ: ഇദ്ദേഹം പറയുന്നു അത് ഈശ്വരശക്തിയെന്ന്; മനശ്ശക്തിയെന്നു പറയുന്നു താങ്കൾ.

ശ്രീരാമ: (ഡോക്ടറോട്) ആരെങ്കിലും എന്നോട്, എൻെറ രോഗം കുറവുണ്ട് എന്നു പറഞ്ഞാൽ ഉടനെ എനിക്ക് വളരെ ഭേദം തോന്നും; അങ്ങനെയൊരവസ്ഥയിലാണ് ഞാൻ. കഴിഞ്ഞ ദിവസം ബ്രാഹ്മണി പറഞ്ഞു: 'അങ്ങയുടെ രോഗം പകുതി കുറഞ്ഞു.' അതു കേട്ടപാടേ ഞാൻ തുള്ളിച്ചാടാൻ തുടങ്ങി.

ഡോക്ടറുടെ സ്വഭാവം കണ്ട് ശ്രീരാമകൃഷ്ണൻ സന്തുഷ്ടനായി. അദ്ദേഹം ഡോക്ടറോടു പറഞ്ഞു: ' നിങ്ങളുടെ സ്വഭാവം വളരെ നല്ലതാണ്. ജ്ഞാനത്തിനു രണ്ടു ലക്ഷണങ്ങളുണ്ട്; ശാന്തസ്വഭാവവും അഹങ്കാരഭാവവും.'

മാസ്റ്റർ: ഇദ്ദേഹത്തിൻെറ (ഡോക്ടറുടെ) ഭാര്യ മരിച്ചുപോയി.

ശ്രീരാമ: (ഡോക്ടറോട്) മൂന്നുതരം ആകർഷണങ്ങളുണ്ടെങ്കിൽ ഭഗവാനെ പ്രാപിക്കാൻ സാധിക്കും എന്നു ഞാൻ പറയുന്നു; അമ്മയ്ക്കു തൻെറ കുട്ടിയോടുള്ള വാത്സല്യം, ഒരു സതിക്ക് പതിയോടുള്ള പ്രേമം, ഒരു വിഷയിക്ക് വിഷയങ്ങളോടുള്ള ആസക്തി.

അതിരിക്കട്ടെ, ഡോക്ടർ, എൻെറ ഈ തൊണ്ടയൊന്നു നേരെയാക്കിത്തരൂ.

ഡോക്ടർ ഇപ്പോൾ രോഗസ്ഥാനം പരിശോധിക്കാൻ ഭാവിക്കുകയാണ്. ശ്രീരാമകൃഷ്ണൻ വർത്തുളവരാന്തയിൽ ഒരു കസേരയിലിരിക്കുന്നു. ഡോക്ടർ സർക്കാരെ കുറിച്ച് ശ്രീരാമകൃഷ്ണൻ ഈവിധം പറയുകയുണ്ടായി: 'ശുംഭൻ! അയാൾ പശുവിൻെറ നാക്കുപോലെ എൻെറ നാക്കു പിടിച്ചു ഞെക്കി.'

ഡോക്ടർ: അദ്ദേഹം അങ്ങനെ മനപ്പൂർവ്വം ചെയ്തിരിക്കയില്ല.

ശ്രീരാമ: അല്ല. അതല്ല, വളരെ നന്നായിട്ടു നോക്കാൻവേണ്ടി ഞെക്കിയതാണ്.

1885 സെപ്തംബർ 20, ഞായറാഴ്ച

**രോഗബാധിതനായ ശ്രീരാമകൃഷ്ണനും ഡോക്ടർ രാഖാലും**

ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് ദക്ഷിണേശ്വരത്ത് തൻെറ മുറിയിൽ ഇരിക്കുന്നു. ആശ്വിനമാസത്തിലെ ശുക്ലഏകാദശി. നവഗോപാലൻ, ഹിന്ദുസ്ക്കൂളിലെ അദ്ധ്യാപകൻ ഹരലാലൻ, രാഖാൽ, ലാട്ടു മുതലയാവർ ഹാജർ. ഗായകനായ ഒരു ഗോസ്വാമിയുമുണ്ട്. കൂടാതെയും പലരും.

ബഹുബസാറിലെ ഡോക്ടർ രാഖാലിനെയും കൂട്ടിക്കൊണ്ട് മാസ്റ്റർവന്നുചേർന്നു. ശ്രീരാമകൃഷ്ണൻെറ രോഗസ്ഥിതി ഡോക്ടറെ കാണിക്കണം.

ശ്രീരാമകൃഷ്ണൻെറ തൊണ്ടയിൽ എന്താണ് കുഴപ്പം എന്ന് ഡോക്ടർ നോക്കുന്നു. ഡോക്ടർ ആൾ കുറെ തടിച്ചാണ്; തടിയൻ വിരലുകളും.

ശ്രീരാമ: (ചിരിച്ചുകൊണ്ട്, ഡോക്ടറോട്) നിങ്ങളുടെ വിരലുകൾ ഗുസ്തിക്കാരുടെ വിരലുകൾപോലെയിരിക്കുന്നു. മഹേന്ദ്രസർക്കാരും

എന്നെ പരിശോധിക്കുകയുണ്ടായി. പക്ഷേ അദ്ദേഹം എൻെറ നാക്കു പിടിച്ചു മുറുകെ ഞെക്കി; എനിക്ക് വല്ലാതെ നൊന്തു. പശുവിൻെറ നാക്കു ഞെക്കുംപോലെ ഞെക്കിക്കളഞ്ഞു!

ഡോ. രാഖാൽ: അങ്ങേയ്ക്കു വേദനയൊന്നുമെടുക്കാതെ ഞാൻ നോക്കിക്കോളാം.

ഡോക്ടർ മരുന്നു കുറിച്ചു. ശ്രീരാമകൃഷ്ണൻ സംസാരിച്ചു കൊണ്ടിരുന്നു.

(ശ്രീരാമകൃഷ്ണന് രോഗം എന്തുകൊണ്ട്?)

ശ്രീരാമ: (ഭക്തന്മാരോട്) ഇദ്ദേഹം ഇത്രവലിയ മഹാത്മാവാണെങ്കിൽ എങ്ങനെയാണ് അദ്ദേഹത്തിന് രോഗം വന്നതെന്ന് ആളുകൾ ചോദിക്കുന്നു.

താരകൻ: ഭഗവാൻദാസ് ബാബാജിയും വളരെ നാൾ രോഗം പിടിച്ച് കിടപ്പിലായിരുന്നു.

ശ്രീരാമ: മധുഡോക്ടറെ നോക്കൂ. അയാൾ അറുപതാം വയസ്സിലും വെപ്പാട്ടിയുടെ വീട്ടിലെക്ക് ആഹാരവും ചുമന്നുകൊണ്ടു പോകുന്നു; അയാൾക്കാണെങ്കിൽ ഒരു രോഗവുമില്ല.

ഗോസ്വാമി: അവിടുത്തെ അസുഖം അന്യർക്ക് വേണ്ടിയാണ്. അങ്ങയുടെ അടുത്തു വരുന്നവരുടെ പാപമെല്ലാം അങ്ങേയ്ക്ക് ഏറ്റെടുക്കേണ്ടതായിവരുന്നു. ആവക പാപവും ദോഷവും ഏറ്റെടുക്കുക കാരണമാണ് അങ്ങേയ്ക്കു രോഗം വന്നുകൂടിയത്.

ഒരു ഭക്തൻ: അവിടുന്ന് അമ്മയോട്, 'അമ്മേ, ഈ രോഗം മാറ്റിത്തരൂ,' എന്നൊന്നപേക്ഷിച്ചാൽ രോഗം മാറിക്കിട്ടും.

ശ്രീരാമ: രോഗം മാറ്റുന്ന കാര്യം എനിക്ക് പറയാനാവില്ല. പിന്നെ, ഈയിടെയായി സേവ്യസേവകഭാവം കുറഞ്ഞുപോയിരിക്കുന്നു. വല്ലപ്പോഴും, 'അമ്മേ, ഈ വാളുറ ഒന്നുകേടുപാടു നീക്കിത്തരൂ' എന്നു പറയും. പക്ഷേ അമ്മാതിരി പ്രാർത്ഥനയും കുറവായിരിക്കുന്നു. ഈയിടെ എൻെറ 'ഞാനി'നെ തേടിയിട്ടു കാണാറില്ല. ഈശ്വരൻതന്നെ ഈ ഉറയിൽ വാഴുന്നതായിട്ടാണ് കാണുന്നത്.

കീർത്തനം പാടാനായിട്ടാണ് ഗോസ്വാമിയെ കൊണ്ടുവന്നിരിക്കുന്നത്. 'കീർത്തനം ഉണ്ടാവുമോ?' എന്നൊരു ഭക്തൻ ചോദിച്ചു.

ശ്രീരാമകൃഷ്ണന് സുഖമില്ല; കീർത്തനം കേട്ടാൽ ലഹരി കയറും, രോഗം വർദ്ധിക്കും എന്നെല്ലാവർക്കും ഭയം.

ശ്രീരാമകൃഷ്ണൻ അരുളി: 'കുറച്ചു നടക്കട്ടെ. എനിക്ക് ഭാവാവേശം ഉണ്ടായെങ്കിലോ എന്നാണ് ഭയം. ആവേശമുണ്ടായാൽ തൊണ്ടയിലെ അസുഖം വർദ്ധിക്കും.

ഗോസ്വാമി കീർത്തനം തുടങ്ങി. കീർത്തനം കേട്ടുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണന് ആവേശം അടക്കിനിർത്താൻ കഴിയാതെയായി. അദ്ദേഹം എഴുന്നേറ്റ് ഭക്തന്മാരുടെകൂടെ നൃത്തംവെയ്ക്കാനാരംഭിച്ചു.

ഡോക്ടർ രാഖാൽ ഇതെല്ലാം നോക്കിക്കൊണ്ടിരുന്നു. വാടകയ്ക്കു വിളിച്ച ഒരു വണ്ടി അദ്ദേഹത്തിനുവേണ്ടി കാത്തുനില്പുണ്ട്. അദ്ദേഹവും മാസ്റ്ററും കല്ക്കത്തയ്ക്കു മടങ്ങിപ്പോവാനായിട്ട് എഴുന്നേറ്റു. അവരിരുവരും ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു.

ശ്രീരാമ: (സസ്നേഹം, മാസ്റ്ററോട്) നീ വല്ലതും കഴിച്ചോ?

1885 സെപ്തംബർ 24, വ്യാഴാഴ്ച

**മാസ്റ്റർക്ക് ആത്മജ്ഞാനോപദേശം – ദേഹം ഉറമാത്രം**

പൂർണ്ണിമനാൾ രാത്രി, ശ്രീരാമകൃഷ്ണൻ തന്റെ മുറിയിൽ ചെറിയ കട്ടിലിൽ ഇരിക്കുന്നു. കണ്ഠരോഗംമൂലം അദ്ദേഹം വ്യാകുലനാണ്. മാസ്റ്റർ മുതലായ ഭക്തന്മാർ തറയിൽ ഇരിക്കുന്നുണ്ട്.

ശ്രീരാമ: (മാസ്റ്ററോട്) ദേഹം വെറുമൊരു ഉറമാത്രമാണെന്ന് എനിക്ക് ഇടയ്ക്കിടെ തോന്നുന്നു. ആ അഖണ്ഡസച്ചിദാനന്ദമല്ലാതെ വേറെ യാതൊന്നുമില്ല.

ഭാവാവേശമുണ്ടാകുമ്പോൾ തൊണ്ടയിലെ രോഗം ഒരു വശത്തേയ്ക്കു മാറിയിരിക്കുന്നു. ഇപ്പോൾ ആ ഭാവം അല്പസ്വല്പമുണ്ട്; അതുകൊണ്ടെനിക്കു ചിരിക്കാൻ തോന്നുന്നു.

ദ്വിജന്റെ പെങ്ങളും കൊച്ചു ജ്യേഷ്ഠത്തിയും ശ്രീരാമകൃഷ്ണന് സുഖക്കേടാണെന്ന് കേട്ട് അദ്ദേഹത്തെ കാണാൻ വന്നിരിക്കുന്നു. അവർ അദ്ദേഹത്തെ നമസ്കരിച്ച് ഒരരുകിൽ ഇരുന്നു. ദ്വിജന്റെ കൊച്ചുജ്യേഷ്ഠത്തിലെ ചൂണ്ടിക്കാണിച്ചുകൊണ്ട് ശ്രീരാമകൃഷ്ണൻ ചോദിച്ചു: ഇവരാരാണ്? ദ്വിജനെ വളർത്തിക്കൊണ്ടു വന്ന ആളാണോ? ആട്ടെ, ദ്വിജനെന്തിനാണ് ഒറ്റക്കമ്പിയുള്ള വീണ വാങ്ങിച്ചത്?'

മാസ്റ്റർ: അതിനു രണ്ടു കമ്പിയുണ്ട്.

ശ്രീരാമ: ദ്വിജൻെറ അച്ഛൻ ദ്വിജൻെറ അഭിപ്രായത്തിനെതിരാണ്. ആളുകളൊക്കെ അയാളെപ്പറ്റി എന്തു പറയും? രഹസ്യമായിട്ട് ഈശ്വരനെ വിളിക്കുന്നതാണ് അയാൾക്ക് നല്ലത്.

ശ്രീരാമകൃഷ്ണൻെറ മുറിയുടെ ചുമരിൽ, ഗൗരാംഗനും നിത്തായിയും നൃത്തംവെയ്ക്കുന്ന രണ്ടു ചിത്രമുണ്ടായിരുന്നു. ഗൗരാംഗനും നിത്തായിയും അനുചരന്മാരുമൊന്നിച്ച് നൃത്തംവെയ്ക്കുന്നതാണ് ചിത്രം.

രാമലാലൻ: (ശ്രീരാമകൃഷ്ണനോട്) എന്നാൽ അതിൽ ഒരു ചിത്രം ഇദ്ദേഹത്തിന് (മാസ്റ്റർക്ക്) കൊടുക്കട്ടേ?

ശ്രീരാമ: ശരി, ഭേഷ്.

(ശ്രീരാമകൃഷ്ണനും ഹരീശൻെറ ശുശ്രൂഷയും)

ശ്രീരാമകൃഷ്ണൻ കുറച്ചുദിവസമായി ഡോക്ടർ പ്രതാപൻെറ മരുന്നാണ് കഴിക്കുന്നത്. ഗുരുദേവൻ അർദ്ധരാത്രിക്ക് എഴുന്നേറ്റു. വല്ലാതെ പ്രാണസഞ്ചാരമെടുക്കുന്നു. അദ്ദേഹത്തെ ശുശ്രൂഷിക്കുന്ന ഹരീശൻ മുറിയിലുണ്ട്. രാഖാലുമുണ്ട്. രാമലാൽ പുറത്തെ വരാന്തയിൽ കിടന്നുറങ്ങുന്നു. ഗുരുദേവൻ പിന്നീട് പറഞ്ഞു: 'എൻെറ പ്രാണൻ കിടന്നു പിടയുകയായിരുന്നു. ഹരീശനെ കെട്ടിപ്പിടിക്കാൻതോന്നി. മദ്ധ്യമനാരായണതൈലം തേപ്പിച്ചപ്പോൾ സമാധാനം കിട്ടി. അപ്പോൾപ്പിന്നെ നൃത്തംവെയ്ക്കാൻ തുടങ്ങി.'



# നാല്പത്തിമൂന്നാം ഭാഗം

## ശ്രീരാമകൃഷ്ണൻ ശ്യാമപുക്കൂരിൽ

### അദ്ധ്യായം ഒന്ന്

1885 ഒക്ടോബർ 18, ഞായറാഴ്ച

**ശ്രീരാമകൃഷ്ണൻ ശ്യാമപുക്കൂരിലെ കെട്ടിടത്തിൽ**

വിജയദശമി. ശ്രീരാമകൃഷ്ണൻെറ രോഗം അർബ്ബുദമാണെന്ന് ഡോക്ടർമാർ നിർണ്ണയിച്ചു. ദക്ഷിണേശ്വരത്ത് അദ്ദേഹത്തിൻെറ ശരിയായ ചികിത്സയ്ക്കോ ശുശ്രൂഷയ്ക്കോ വേണ്ട സൗകര്യങ്ങൾ ഉണ്ടായിരുന്നില്ല. ഒരു വൈദ്യൻെറ സഹായം നിരന്തരം വേണ്ടിയിരുന്നു; അതു ദക്ഷിണേശ്വരത്തു കിട്ടുകയില്ല. കൂടാതെ, കല്ക്കത്തയിലെ ഭക്തന്മാർക്ക് ഗുരുദേവനെ നിത്യവും പരിചരിക്കാനും പ്രയാസമായിരുന്നു. അതിനാൽ പ്രായംകൂടിയ ഭക്തന്മാർ കല്ക്കത്തയിൽ ബാഗ്ബസാറിൽ ഒരു രണ്ടുനിലക്കെട്ടിടം വാടകയ്ക്കെടുത്ത് ശ്രീരാമകൃഷ്ണനെ അങ്ങോട്ടു കൊണ്ടുപോന്നു. പക്ഷേ ശ്രീരാമകൃഷ്ണന് സ്ഥലം കണ്ടപ്പോൾ പിടിച്ചില്ല. അദ്ദേഹം നേരെ ബലരാമൻെറ വീട്ടിലേക്ക് പോയി. കുറച്ചുദിവസത്തിനകം കല്ക്കത്തയുടെ വടക്കുഭാഗത്ത് ശ്യാമപുക്കൂരിൽ ഒരു വീട് വാടകയ്ക്കെടുത്ത് അദ്ദേഹത്തെ അങ്ങോട്ടു കൊണ്ടുപോയി. ഡോക്ടർ മഹേന്ദ്രലാൽ സർക്കാരുടെ ചികിത്സയും ആരംഭിച്ചു. ഈ പുതിയ കെട്ടിടത്തിൽ മുകളിലത്തെ നിലയിൽ രണ്ടു വലിയ മുറികളും രണ്ടു ചെറിയ മുറികളും ഉണ്ട്. വലിയ മുറികളിലൊന്ന് സ്വീകരണമുറിയാക്കി; മറ്റതിൽ ശ്രീരാമകൃഷ്ണൻ താമസിച്ചു. ചെറിയ മുറികളിലൊന്ന് ഭക്തന്മാരുടെ കിടപ്പുമുറിയാക്കി; മറ്റത് ശ്രീ മാതൃദേവിയും ഉപയോഗിച്ചു. മട്ടുപ്പാവിനു മുകളിൽ മേലോട്ടുള്ള വാതിലിനടുത്ത് ഒരു ചെറിയ സമചതുരമായ മറച്ചുകെട്ടിയ സ്ഥലമുണ്ടായിരുന്നു. അവിടെയാണ് ശ്രീ മാതൃദേവി പകൽസമയം താമസിച്ചിരുന്നതും ശ്രീരാമകൃഷ്ണനുവേണ്ട ആഹാരം പാകം ചെയ്തിരുന്നതും.

ശ്രീരാമകൃഷ്ണൻെറ ശുശ്രൂഷയ്ക്കായി ഭക്തന്മാർ എപ്പോഴും കൂടെയുണ്ട്. ഭക്തന്മാരിലാരും ഇനിയും സംസാരം ഉപേക്ഷിച്ചു കഴിഞ്ഞി

ട്ടില്ല. ഓരോരുത്തരും തങ്ങളുടെ വീട്ടിൽനിന്ന് വന്നും പോയുമിരിക്കുന്നു.

(സുരേന്ദ്രൻെറ ഭക്തി - 'അമ്മേ, ഉൾക്കാമ്പിൽ വാണരുളിയാലും')

ശീതകാലം, രാവിലെ എട്ടുമണി സമയം. ശ്രീരാമകൃഷ്ണൻ സുഖമില്ലാതെ കിടക്കയിൽ ഇരിക്കുന്നു. പക്ഷേ, അഞ്ചുവയസ്സായ ഒരു ബാലനെപ്പോലെ; അമ്മയെ അല്ലാതെ മറ്റൊന്നും അറിഞ്ഞുകൂടാ. സുരേന്ദ്രൻ വന്നുചേർന്നു. നവഗോപാലനും മാസ്റ്ററും വേറെ ചിലരും സന്നിഹിതരായുണ്ട്. സുരേന്ദ്രൻെറ വീട്ടിൽ ദുർഗ്ഗാപൂജ നടത്തിയിരുന്നു. ശ്രീരാമകൃഷ്ണനു പോകാൻ കഴിഞ്ഞില്ല; എങ്കിലും ദേവിയെ തൊഴാൻ അദ്ദേഹം ചില ഭക്തന്മാരെ അയച്ചിരുന്നു. ഇന്നു വിജയദശമിയാണ്; ദേവിയുടെ വിഗ്രഹം ജലത്തിൽ ആഴ്ത്തണം. തന്മൂലം സുരേന്ദ്രൻെറ മനസ്സ് അസ്വസ്ഥമാണ്.

സുരേന്ദ്രൻ: ഞാൻ വീട്ടിൽനിന്ന് ഓടിപ്പോരുകയാണ് ചെയ്തത്.

ശ്രീരാമ: (മാസ്റ്ററോട്) വിഗ്രഹം വെള്ളത്തിലാഴ്ത്തിയതുകൊണ്ടെന്താ? അമ്മ അകക്കാമ്പിൽ വാണരുളട്ടെ!

സുരേന്ദ്രൻ, 'അമ്മേ, അമ്മേ,' എന്നുവിളിച്ചുകൊണ്ട് ദേവിയോടു പലതും പറഞ്ഞുകൊണ്ടിരുന്നു. സുരേന്ദ്രനെ കണ്ടു ഗുരുദേവൻ കണ്ണീർവാർത്തു. അദ്ദേഹം മാസ്റ്ററുടെ നേരെ നോക്കിക്കൊണ്ടു ഗദ്ഗദസ്വരത്തിൽ പറഞ്ഞു: 'എന്തു ഭക്തി! ആഹാ, ഇവന് എന്തൊരു ഭക്തി!'

ശ്രീരാമ: (സുരേന്ദ്രനോട്) ഇന്നലെ വൈകുന്നേരം ഏഴു ഏഴര മണിക്ക് ഭാവാവസ്ഥയിൽ നിൻെറ ആരാധനാശാല ഞാൻ കണ്ടു. ദേവിയുടെ വിഗ്രഹം ഞാൻ ജ്യോതിർമയമായി കണ്ടു. ഇവിടവും അവിടവും ഒന്നുചേർന്നു. ഒരു പ്രകാശവാഹിനി രണ്ടു സ്ഥലത്തിനുമിടയ്ക്ക്, ഈ വീടിനും നിൻെറ വീടിനുമിടയ്ക്കുകൂടി ഒഴുകുന്നതുപോലെ കാണായി.

സുരേന്ദ്രൻ: ആ സമയത്ത് ഞാൻ ആരാധനാസ്ഥലത്ത് 'അമ്മേ, അമ്മേ,' എന്നു വിളിച്ചുകേഴുകയായിരുന്നു. എൻെറ ജ്യേഷ്ഠന്മാർ മുകളിലത്തെ നിലയിലേക്കു പോയി. 'ഞാനിനിയും വരാം' എന്ന് അമ്മ പറയുംപോലെ എനിക്കു തോന്നി.

(ശ്രീരാമകൃഷ്ണദേവനും ഭഗവദ്ഗീതയും)

മണി പതിനൊന്നായിരിക്കും. ശ്രീരാമകൃഷ്ണൻ പഥ്യമനുസരിച്ചുള്ള ആഹാരം കഴിച്ചു. കൈയും വായും കഴുകാൻ മാസ്റ്റർ വെള്ളമൊഴിച്ചുകൊടുത്തു.

ശ്രീരാമ: (മാസ്റ്ററോട്) മുതിര കഴിച്ച് രാഖാലിന് ദഹനക്കേടു പിടിച്ചു. സാത്വികമായ ആഹാരം കഴിക്കുന്നതാണ് നല്ലത്. അതിനെക്കുറിച്ച് നീ ഗീതയിൽ വായിച്ചിട്ടില്ലേ? നീ ഗീതവായിക്കാറില്ലേ?

മാസ്റ്റർ: ഉവ്വ്, യുക്താഹാരത്തെക്കുറിച്ച് അതിൽ പറയുന്നുണ്ട്. സാത്വികാഹാരം രാജസാഹാരം, താമസാഹാരം; പിന്നെ, സാത്വികദയ, രാജസദയ, താമസദയ; സാത്വികാഹങ്കാരം ഇവയെക്കുറിച്ചെല്ലാം ഗീത പ്രതിപാദിക്കുന്നു.

ശ്രീരാമ: ഗീതയുണ്ടോ നിൻെറ കൈയ്വശം?

മാസ്റ്റർ: ഉണ്ട്.

ശ്രീരാമ: അതിൽ സർവ്വശാസ്ത്രങ്ങളുടെയും സാരം ഉണ്ട്.

**മാസ്റ്റർ: അതെ, ഈശ്വരനെ പല വഴിക്കും കണ്ടെത്താനുള്ള ഉപായം അതിൽ പറയുന്നുണ്ട്. അവിടുന്നു പറയുംപോലെ പല വഴിക്കും ഈശ്വരൻെറ അടുത്തെത്താം. ജ്ഞാനം, ഭക്തി, കർമ്മം, ധ്യാനം ഇവയിൽക്കൂടിയൊക്കെ.***

ശ്രീരാമ: കർമ്മയോഗമെന്നാൽ എന്താണർത്ഥമെന്നറിയാമോ? സകലകർമ്മങ്ങളുടെയും ഫലം ഭഗവാനു സമർപ്പിക്കുക, എന്ന്.

മാസ്റ്റർ: അതെ, അങ്ങനെ ഞാൻ ഗീതയിൽ കണ്ടിട്ടുണ്ട്. കർമ്മം മൂന്നു വിധത്തിൽ ചെയ്യാൻ കഴിയുമെന്നും അതിലുണ്ട്.

ശ്രീരാമ: എന്തെല്ലാം വിധത്തിലാണ്?

മാസ്റ്റർ: ഒന്ന്, ജ്ഞാനത്തിനുവേണ്ടി; രണ്ട്, ലോകശിക്ഷണത്തിനായിട്ട്; മൂന്ന്, സ്വഭാവം ഹേതുവായിട്ട്.

മുഖം കഴുകിയശേഷം ശ്രീരാമകൃഷ്ണൻ താംബൂലം കഴിച്ചു; മാസ്റ്റർക്കും താംബൂലപ്രസാദം നല്കി.

(ശ്രീരാമകൃഷ്ണനും സർ ഹംഫ്രി ഡേവിയും** അവതാരവാദവും)

ശ്രീരാമകൃഷ്ണൻ മാസ്റ്ററുമായി ഡോക്ടർ സർക്കാരെക്കുറിച്ചു സംസാരിച്ചുകൊണ്ടിരുന്നു. തലേദിവസം ഗുരുദേവൻെറ രോഗനില അറിയിക്കാൻ മാസ്റ്റർ ഡോക്ടറുടെ അടുത്തു പോയിരുന്നു.

ശ്രീരാമ: നിങ്ങളെന്തിനെക്കുറിച്ചൊക്കെയാണ് സംസാരിച്ചിരുന്നത്?

---

* ധ്യാനേനാത്മനി പശ്യന്തി കേചിദാത്മാനമാത്മനാ
അന്യേ സാംഖ്യേന യോഗേന കർമ്മയോഗേന ചാപരേ. ഗീത. 13 24

** Sir Humphry Davy

മാസ്റ്റർ: ഡോക്ടറുടെ മുറിയിൽ ധാരാളം പുസ്തകങ്ങളുണ്ട്. അതിലൊരു പുസ്തകമെടുത്ത് ഞാനവിടെയിരുന്നു മുഴുവൻ വായിച്ചു; ഇടയ്ക്കിടെ ചില ഭാഗങ്ങൾ ഡോക്ടറെ വായിച്ചു കേൾപ്പിക്കുകയും ചെയ്തു. സർ ഹംഫ്രി ഡേവിയുടെ ഒരു പുസ്തകമായിരുന്നു അത്. അതിൽ അവതാരത്തിൻെറ ആവശ്യകതയെപ്പറ്റി പറഞ്ഞിട്ടുണ്ട്.

ശ്രീരാമ: നേര്? നീയെന്തു പറഞ്ഞു?

മാസ്റ്റർ: ഈശ്വരതത്ത്വം മനുഷ്യൻെറ ഉള്ളിൽക്കൂടി വന്നാലല്ലാതെ മനുഷ്യന് മനസ്സിലാക്കാൻ സാധിക്കുകയില്ല; അത് കൊണ്ട് അവതാരം ആവശ്യമാകുന്നു, എന്ന് അതിൽ ഒരിടത്ത് പറയുന്നുണ്ട്.

ശ്രീരാമ: ഓ! ഇതൊക്കെ നല്ല കാര്യങ്ങളാണല്ലോ.

മാസ്റ്റർ: സായ്പ് സൂര്യൻെറ ഉദാഹരണം തരുന്നു. സൂര്യൻെറ നേരെ നമുക്ക് നോക്കാനാവില്ല; എന്നാൽ സൂര്യൻെറ രശ്മി പ്രതിഫലിക്കുന്ന സ്ഥാനത്ത് നമുക്കു നോക്കാൻ സാധിക്കും.

ശ്രീരാമ: ഭേഷ്. പിന്നെയെന്തെങ്കിലുമുണ്ടോ?

മാസ്റ്റർ: വേറൊരിടത്തു പറയുന്നു, ജ്ഞാനമന്നാൽ വിശ്വാസമാണ് എന്ന്.

ശ്രീരാമ: അതും നല്ല സംഗതിയാണല്ലോ. വിശ്വാസമുണ്ടായാൽ ഒക്കെയായി.

മാസ്റ്റർ: സായ്പ് റോമാക്കാരുടെ ദേവീദേവന്മാരെ സ്വപ്നത്തിൽ കണ്ടു.

ശ്രീരാമ: ഇമ്മാതിരി പുസ്തകങ്ങളുമുണ്ടോ? ഈശ്വരൻതന്നെ എഴുതിച്ചതായിരിക്കണം ഇത്. വേറെ എന്തൊക്കെ സംസാരിച്ചു?

(ശ്രീരാമകൃഷ്ണനും ലോകോപകാരവും അഥവാ കർമ്മയോഗവും)

മാസ്റ്റർ: ലോകോപകാരം ചെയ്യണം എന്ന് ഡോക്ടർ സർക്കാരും മറ്റും പറയുന്നു. അതുകൊണ്ട് അങ്ങു പറഞ്ഞ കാര്യം ഞാൻ അദ്ദേഹത്തോടു പറഞ്ഞു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്തു കാര്യം?

മാസ്റ്റർ: ശംഭുമല്ലികൻെറ കാര്യം. അദ്ദേഹം അങ്ങയോടു പറഞ്ഞു: 'എൻെറ പണംകൊണ്ട്, ആശുപത്രി, ഡിസ്പെൻസറി, പള്ളിക്കൂടം ഇവയൊക്കെ ഉണ്ടാക്കണമെന്നാണ് എൻെറ ആഗ്രഹം. അങ്ങനെ ചെയ്താൽ പലർക്കും, ഉപകാരമാകും.' അപ്പോൾ അവിടുന്ന് അദ്ദേഹത്തോടു പറഞ്ഞു: 'ഈശ്വരൻ നിൻെറ മുമ്പിൽ വന്നുവെന്നു വിചാരിക്കുക; എന്നാൽ നീയെന്തു പറയും? 'എനി

ക്കു കുറെ ആശുപത്രികളും ഡിസ്പെൻസറികളും പള്ളിക്കൂടങ്ങളും ഉണ്ടാക്കിത്തരൂ,' എന്നു പറയുമോ? ഞാൻ വേറൊരു കാര്യംകൂടി ഡോക്ടറോടു പറഞ്ഞു.

ശ്രീരാമ: കർമ്മം ചെയ്യാൻ വന്നവർ, അവരൊരു വകുപ്പു വേറെയാണ്. പിന്നെയെന്തു പറഞ്ഞു?

മാസ്റ്റർ: ഞാൻ പറഞ്ഞു: 'കാളീദർശനമാണ് ഉദ്ദേശമെന്നു വരികിൽ, വഴിയിൽക്കണ്ട പിച്ചക്കാർക്കൊക്കെ ധർമ്മവും കൊടുത്തുകൊണ്ടു കാലം കളഞ്ഞാൽ എന്തുകിട്ടും? വേണ്ടത്, എങ്ങനെയെങ്കിലും ദേവിയെ ഒന്നു തൊഴുതുപോരുകയാണ്. അതിനുശേഷം എത്രവേണമെങ്കിലും ധർമ്മം കൊടുത്തോളൂ.'

ശ്രീരാമ: പിന്നെയെന്തെങ്കിലും പറഞ്ഞോ?

(ശ്രീരാമകൃഷ്ണദേവന്റെ ഭക്തന്മാരും കാമജയവും)

മാസ്റ്റർ : ഉവ്വ്. അവിടുത്തെ അടുത്തു വരുന്നവരിൽ മിക്കപേരു കാമജയം സാധിച്ചിരിക്കുന്നു എന്നു ഞാൻ പറഞ്ഞു. അപ്പോൾ ഡോക്ടർ ചോദിച്ചു: 'എന്റെയും കാമവും കീമവും പൊയ്പോയി എന്നറിയാമോ?' അതിനു ഞാൻ പറഞ്ഞു: 'അവിടുന്ന് ഒരു വലിയ ആൾ. അവിടുന്നു കാമജയം സാധിച്ചു എന്നുപറയുന്നത് ആശ്ചര്യമല്ല. എന്നാൽ ക്ഷുദ്രജീവികളുംകൂടി അദ്ദേഹത്തിന്റെ അടുത്തെത്തി ഇന്ദ്രിയജയം സാധിക്കുന്നു; ഇത് ആശ്ചര്യംതന്നെയാണ്' പിന്നെ ഞാൻ, അവിടുന്ന് ഗിരീശഘോഷിനോട് പറഞ്ഞതും പറഞ്ഞു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഞാനെന്തു പറഞ്ഞു?

മാസ്റ്റർ 'ഡോക്ടർക്ക് നിന്നെ കവച്ചുവെയ്ക്കാൻ സാധിച്ചില്ല.' എന്ന് അവിടുന്ന് ഗിരീശഘോഷിനോടു പറയുകയുണ്ടായി. അങ്ങ് അവതാരപുരുഷനാണെന്ന് ഗിരീശൻ പറയുന്നതിനെക്കുറിച്ചായിരുന്നു അങ്ങതു പറഞ്ഞത്.

ശ്രീരാമ: അവതാരകാര്യം, നീ ഡോക്ടറോടു പറയണം. തരണം ചെയ്യിക്കുന്ന ആളാണ് അവതാരം. ദശാവതാരങ്ങളുമുണ്ട്; ഇരുപത്തിനാലവതാരങ്ങളുമുണ്ട്. അസംഖ്യം അവതാരങ്ങളുമുണ്ട്.

(മദ്യപാനം പതുക്കെപ്പതുക്കെ തീർത്തും ഉപേക്ഷിക്കൽ)

മാസ്റ്റർ: ഡോക്ടർ സർക്കാർക്ക് ഗിരീശന്റെ കാര്യത്തിൽ വലിയ താല്പര്യമാണ്. ഗിരീശൻ മദ്യപാനം നിർത്തിയോ എന്നു കാണുമ്പോഴൊക്കെ ചോദിക്കും. ഡോക്ടർ ഗിരീശന്റെ മേൽ കണ്ണുറപ്പിച്ചിരിക്കുകയാണ്.

ശ്രീരാമ: നീ ഗിരീശനോട് അക്കാര്യം പറഞ്ഞോ?

മാസ്റ്റർ: ഉവ്വ്, ഞാൻ പറഞ്ഞു. മദ്യപാനം നിർത്തുന്നതിനെക്കുറിച്ചും പറഞ്ഞു.

ശ്രീരാമ: എന്നിട്ടവനെന്തു പറഞ്ഞു?

മാസ്റ്റർ: 'നിങ്ങളൊക്കെ പറയുമ്പോൾ, അത് ഗുരുദേവന്റെ വാക്കുകളായിട്ട് ഞാൻ സ്വീകരിക്കാം; എന്നാൽ ഒന്നും ഞാൻ ഉറപ്പിച്ചു പറയുകയില്ല.' എന്നാണ് ഗിരീശൻ പറഞ്ഞത്.

ശ്രീരാമ: (ആനന്ദത്തോടെ) കുടി തീർത്തും ഉപേക്ഷിച്ചു എന്ന് കാളീപദൻ എന്നോടു പറയുകയുണ്ടായി.

## അദ്ധ്യായം രണ്ട്

### നിത്യ- ലീലായോഗം

നേരം ഉച്ചതിരിഞ്ഞു. ഡോക്ടർ സർക്കാർ, മകൻ അമൃതനുമൊരുമിച്ചു വന്നുചേർന്നു. ഹേമനും ഡോക്ടറുടെ കൂടെ വന്നു. നരേന്ദ്രൻ മുതലായ ഭക്തന്മാരും ഹാജരുണ്ട്.

ശ്രീരാമകൃഷ്ണൻ അമൃതനോടു രഹസ്യമായി സംസാരിക്കുന്നു. അദ്ദേഹം അമൃതനോട് ചോദിച്ചു: 'നീ ധ്യാനിക്കാറുണ്ടോ?' അദ്ദേഹം പിന്നെയും പറഞ്ഞു: 'ധ്യാനാവസ്ഥ എന്തുമാതിരിയാണെന്നറിയാമോ? മനസ്സ് തൈലധാരപോലെ ആയിത്തീരുന്നു. ഒരേ ചിന്ത, ഈശ്വരനെക്കുറിച്ച്. മറ്റൊരു ചിന്തയും മനസ്സിൽ കാണുകയില്ല.'

പിന്നെ ശ്രീരാമകൃഷ്ണൻ എല്ലാവരോടുമായി സംസാരിച്ചുതുടങ്ങി.

ശ്രീരാമ: (ഡോക്ടറോട്) നിങ്ങളുടെ മകൻ അവതാരത്തെ അംഗീകരിക്കുന്നില്ല. അതുകൊള്ളാം. അതംഗീകരിച്ചില്ലെങ്കിലും തരക്കേടൊന്നുമില്ല.

നിങ്ങളുടെ മകൻ നല്ല കൂട്ടത്തിലാണ്. അതങ്ങനെയല്ലേ വരൂ? നല്ല ബോംബേമാവിൽ പുളിയൻമാങ്ങയുണ്ടാകുമോ? അവന് ഈശ്വരനിൽ എന്ത് വിശ്വാസമാണ്! ഈശ്വരനിൽ മനസ്സ് നിർത്തുന്നവൻതന്നെ മനുഷ്യൻ. അദ്ധ്യാത്മചൈതന്യം ഉണർന്നവൻ തന്നെ മാനുഷൻ. ചൈതന്യമുണർന്നവൻ, 'ഈശ്വരൻമാത്രം സത്യം, ബാക്കിയൊക്കെ അസത്യം,' എന്ന് നിശ്ചിതമായിട്ടറിയുന്നു. അവനാണ് ജ്ഞാനവാൻ. ഇവൻ അവതാരത്തിൽ വിശ്വസിക്കുന്നില്ല; അതുകൊണ്ടെന്താ ദോഷം? ഈശ്വരനിൽ വിശ്വസിക്കുകയും, ഇക്കാണായ

ജീവജഗത്തെല്ലാം അദ്ദേഹത്തിൻെറ ഐശ്വര്യമാണ് എന്നു വിശ്വസിക്കുകയും ചെയ്താൽ മതി; ഒരു ധനികനും അയാളുടെ ഉദ്യാനവും പോലെ.

അവതാരങ്ങൾ പത്ത് എന്നു ചിലർ; ഇരുപത്തിനാല് എന്ന് വേറെ ചിലർ; അസംഖ്യം എന്ന് മറ്റു ചിലർ. എവിടെയെങ്കിലും ഈശ്വരൻെറ ശക്തി വിശേഷമായി പ്രകാശിക്കുന്നുണ്ടെങ്കിൽ അവിടെ അവതാരമുണ്ട്. അതാണ് എൻെറ പക്ഷം.

വേറൊരു അഭിപ്രായമുണ്ട്, കാണുന്നതൊക്കെ ഈശ്വരനാകുന്നു എന്ന്. കൂവളക്കായ്പോലെ, കുരു, തൊണ്ട, ദശ മൂന്നുംകൂടി ചേർന്നിട്ടൊന്ന്. നിത്യത്തിൻെറതന്നെ ലീല; ലീലയുടെതന്നെ നിത്യവും. നിത്യത്തെ വിട്ടുകളഞ്ഞാൽ വെറും ലീലയെ മനസ്സിലാക്കാനാവില്ല. ലീലയുള്ളതുകൊണ്ടാണ് മെല്ലെമെല്ലെ അതിനെ അതിക്രമിച്ച് നിത്യത്തിൽ എത്തിച്ചേരാൻ സാധിക്കുന്നത്.

അഹംബുദ്ധി നിലനില്ക്കുന്ന കാലത്തോളം ലീലയെ മറികടന്നു പോകാൻ ഒക്കുകയില്ല. ധ്യാനയോഗത്തിൽ 'നേതി നേതി' പ്രകാരേണ നിത്യത്തിൽ എത്തിച്ചേരാൻ കഴിയും. എന്നാൽ യഥാർത്ഥത്തിൽ ഒന്നും നിഷേധിക്കാനാവില്ല; കൂവളക്കായുടെ കാര്യത്തിൽ പറഞ്ഞതുപോലെ.

ഡോക്ടർ: വളരെ വാസ്തവം.

ശ്രീരാമ: കചൻ നിർവ്വികല്പസമാധിയിലായിരുന്നു. സമാധിയിൽ നിന്നും ഉണർന്നപ്പോൾ ആരോ ചോദിച്ചു: 'നീയിപ്പോൾ കാണുന്നതെന്താണ്?' കചൻ പറഞ്ഞു: 'ലോകം ഈശ്വരനിൽ കുതിർന്നിരിക്കും പോലെ കാണുന്നു. സകലതും ഈശ്വരനെക്കൊണ്ടു നിറഞ്ഞിരിക്കുന്നു! ഞാൻ കാണുന്നതൊക്കെ ഈശ്വരരൂപങ്ങളാണ്. ഇതിനുള്ളിൽ എന്തു കൈയ്വിടണം, എന്തുകൈക്കൊള്ളണം എന്നു തീർച്ചപ്പെടുത്താൻ കഴിയുന്നില്ല.'

എന്താണ് വേണ്ടതെന്നോ? നിത്യവും ലീലയും സാക്ഷാത്കരിച്ച ശേഷം ദാസൻ എന്ന ഭാവത്തിൽ വാഴണം. ഹനുമാൻ സാകാരവും നിരാകാരവും സാക്ഷാത്കരിച്ചിരുന്നു. എന്നിട്ട് ദാസഭാവത്തിൽ, ഭക്തഭാവത്തിൽ, ജീവിച്ചു.

മാസ്റ്റർ: (സ്വഗതം) അപ്പോൾ, നിത്യവും ലീലയും, രണ്ടും കൈക്കൊള്ളണം. വേദാന്തചിന്ത ജർമ്മനിയിൽ എത്തിയതുമുതൽ യൂറോപ്പിലെ തത്ത്വചിന്തകന്മാരിൽ ചിലരും ഈ അഭിപ്രായക്കാരാണ്. പക്ഷേ, ഗുരുദേവനരുളുന്നു, സർവ്വവും ത്യജിക്കാതെ, കാമിനീ കാഞ്ചനത്യാഗം കൂടാതെ, നിത്യത്തിൻെറയും ലീലയുടെയും സാക്ഷാ

ത്കാരം സാധിക്കുകയില്ലെന്ന്. അങ്ങനെയുള്ള ആൾ യഥാർത്ഥ ത്യാഗിയായിരിക്കണം; സമ്പൂർണ്ണം അനാസക്തൻ. ഇവിടെയാണ് ഹെഗെൽ തുടങ്ങിയ പണ്ഡിതന്മാരിൽനിന്നും ഗുരുദേവൻെറ സവിശേഷത കാണപ്പെടുന്നത്.

**പൗരുഷവും വിധിയും തമ്മിൽ സമന്വയം**

ഡോക്ടർ അഭിപ്രായപ്പെടുന്നു, ഈശ്വരൻ നമ്മെ സൃഷ്ടിച്ചിരിക്കുന്നു; നമ്മുടെയെല്ലാം ആത്മാവ് അനന്തമായി പുരോഗമിക്കും, എന്ന്. ഒരു മനുഷ്യൻ വേറൊരു മനുഷ്യനെക്കാൾ വലിയവനാകുന്നു എന്ന കാര്യം സ്വീകരിക്കാൻ അദ്ദേഹം ഒരുക്കമല്ല. അതുകൊണ്ടാണ് അവതാരത്തെ അംഗീകരിക്കാത്തത്.

ഡോക്ടർ: അനന്തമായ പുരോഗമനം! അതില്ലെന്നുവരികിൽ അഞ്ചോ ആറോ വർഷംകൂടി ജീവിച്ചിരുന്നിട്ടെന്തുകാര്യം? അതിൽ ഭേദം കഴുത്തിനു കയറിടുകയാണ്!

അവതാരം! എന്താണ്? മലവും മൂത്രവും വിസർജ്ജിക്കുന്ന ഒരു മനുഷ്യൻെറ കാല്ക്കൽ കുമ്പിടുകയോ? എന്നാൽ ഈശ്വരൻെറ പ്രകാശം മനുഷ്യനിൽ പ്രതിഫലിക്കുന്നു എന്നു പറഞ്ഞാൽ ഞാനതു സ്വീകരിക്കാം.

ഗിരീശൻ: (ചിരിച്ചുകൊണ്ട്) താങ്കൾ ഈശ്വരൻെറ പ്രകാശം കണ്ടിട്ടില്ല.

ഡോക്ടർ ഇതിനുത്തരം പറയാൻ അല്പമൊന്നു സംശയിച്ചു. അടുത്തിരുന്ന ഒരു സ്നേഹിതൻ അദ്ദേഹത്തിൻെറ കാതിലെന്തോ മന്ത്രിച്ചു.

ഡോക്ടർ: (ഗിരീശനോട്) താങ്കളും പ്രതിബിംബമല്ലാതെ മറ്റൊന്നും കണ്ടിട്ടില്ല.

ഗിരീശൻ: ഞാൻ കാണുന്നു; ഞാൻ പ്രകാശം കാണുന്നു! ശ്രീകൃഷ്ണൻ ഒരവതാരമാണെന്നും ഞാൻ തെളിയിക്കാം; ഇല്ലെന്നുവരികിൽ ഞാനെൻെറ നാക്കറുത്തു കളയുന്നുണ്ട്!

(സന്നിപാതജ്വരം പിടിച്ചവൻെറ വിചാരം, പൂർണ്ണജ്ഞാനത്തിൽ വിചാരം നിലച്ചുപോകുന്നു.)

ശ്രീരാമ: ഇതൊക്കെ വീൺവാക്കുകളാണ്. ഇതെല്ലാം സന്നിപാതം ബാധിച്ചവൻെറ പുലമ്പൽപോലെയാണ്. സന്നിപാതം പിടിച്ചവൻ പറയുന്നു: 'ഞാൻ ഒരു ഭരണി വെള്ളം കുടിക്കും; ഒരു കലം ചോറുണ്ണും.' വൈദ്യൻ പറയും, 'ആവാം ആവാം, ഒക്കെ കഴിക്കാം. രോഗം മാറി പഥ്യമാചരിക്കുമ്പോൾ വേണ്ടതൊക്കെ തരാം.'

നെയ്യ് മൂക്കുന്നതുവരെ അതു കലകല എന്നു കേൾപ്പിക്കും. മൂത്തു കഴിഞ്ഞാൽ പിന്നെ ഒച്ചയൊന്നും കേൾക്കുകയില്ല. ഓരോരുത്തരും അവരവരുടെ മനസ്സിനനുസരിച്ച് ഈശ്വരനെ ഭാവന ചെയ്യുന്നു. പണക്കാരുടെ വീട്ടിൽ പടം. വെച്ചിരിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്, *രാജ്ഞിയുടെയും മറ്റും പടം എന്നാൽ ഭക്തന്മാരുടെ വീട്ടിൽ ദേവീദേവന്മാരുടെ പടങ്ങൾ വെച്ചിരിക്കും.

ലക്ഷ്മണൻ രാമനോട് പറഞ്ഞു: 'ജ്യേഷ്ഠ, വസിഷ്ഠദേവൻ പോലും പുത്രശോകംകൊണ്ടു കേഴുന്നല്ലോ!' രാമൻ മറുപടി പറഞ്ഞു: 'അനിയാ, ജ്ഞാനമുള്ളവന് അജ്ഞാനവുമുണ്ട്. പ്രകാശത്തെക്കുറിച്ചു ബോധമുള്ളവന് അന്ധകാരത്തെക്കുറിച്ചും ബോധമുണ്ടായിരിക്കും. അതുകൊണ്ട് ജ്ഞാനത്തിനും അജ്ഞാനത്തിനും അപ്പുറം പോവുക.' ഈശ്വരനെ അടുത്തറിഞ്ഞാൽ ആ അവസ്ഥയുണ്ടാകും. ഇതിനാണ് വിജ്ഞാനം എന്നു പറയുന്നത്.

കാലിൽ മുള്ളു തറച്ചാൽ വേറൊരു മുള്ളു തേടിപ്പിടിച്ചുകൊണ്ടു വരേണ്ടതുണ്ട്; കൊണ്ടുവന്ന് തറച്ച മുള്ളു പുറത്തെടുക്കണം. എടുത്തു കഴിഞ്ഞാൽ രണ്ടു മുള്ളും വലിച്ചെറിയുന്നു. ജ്ഞാനകണ്ടകം കൊണ്ട് അജ്ഞാനകണ്ടകത്തെ നീക്കിയിട്ട് ജ്ഞാനവും അജ്ഞാനവുമാകുന്ന രണ്ടു കണ്ടകങ്ങളെയും വലിച്ചെറിയണം.

പൂർണ്ണജ്ഞാനത്തിന് ചില അടയാളങ്ങളുണ്ട്. അവിടെ യുക്തിവിചാരം നിലച്ചുപോകുന്നു. ഞാനിപ്പോൾ പറഞ്ഞതുപോലെ, നെയ്യു മൂക്കുന്നതുവരെ അതു കലകലാന്ന് പൊട്ടിക്കൊണ്ടിരിക്കും.

ഡോക്ടർ: പക്ഷേ പൂർണ്ണജ്ഞാനം സ്ഥിരമായി നില്ക്കുമോ? സർവ്വവും ഈശ്വരൻ എന്ന് നിങ്ങൾ പറയുന്നു. എന്നാൽ പിന്നെ എന്തിനാണീ പരമഹംസപട്ടം കെട്ടിയിരിക്കുന്നത്? ഇവരൊക്കെ വന്ന് നിങ്ങളുടെ സേവ ചെയ്യുന്നതെന്തിനാണ്? എന്താണ് നിങ്ങൾ വായും മൂടി ഇരിക്കാത്തത്?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നിശ്ചലമായാലും ചഞ്ചലമായാലും ജലം ജലംതന്നെ, തിരയടിച്ചാലും ജലംതന്നെ.

(ഈശ്വരവാണി അഥവാ മനസ്സാക്ഷി - ആനക്കാരൻ നാരായണൻ)

ശ്രീരാമ: പിന്നെയൊരു കാര്യം; ആനക്കാരൻ നാരായണൻെറ വാക്കും ഞാനെന്തുകൊണ്ട് കേട്ടുകൂടാ? സകലതും നാരായണനാണ് എന്നൊരു ഗുരു ശിഷ്യനെ പഠിപ്പിച്ചിരുന്നു. മദംപൊട്ടിയ ഒരാന ശിഷ്യൻെറ നേർക്കു പാഞ്ഞുവന്നു. ഗുരുവാക്യത്തിൽ വിശ്വസിച്ച് ശിഷ്യൻ വഴിയിൽനിന്നും മാറിയില്ല. ആനയും നാരായണനല്ലേ?

* വിക്റ്റോറിയാ രാജ്ഞി

പക്ഷേ, ആനക്കാരൻ വിളിച്ചുപറഞ്ഞുകൊണ്ടിരുന്നു: 'എല്ലാരും ഓടിക്കോളിൻ! എല്ലാരും ഓടിക്കോളിൻ!' ശിഷ്യനനങ്ങിയില്ല. ആന അയാളെ പിടിച്ചുവലിച്ചെറിഞ്ഞിട്ടുപോയി. പ്രാണൻ പോയില്ല. മുഖത്തു വെള്ളം തളിച്ചപ്പോൾ പതുക്കെ ബോധം വന്നു. അയാൾ ഒഴിഞ്ഞുമാറാഞ്ഞതെന്തുകൊണ്ടാണെന്ന് ആരോ ചോദിച്ചപ്പോൾ അയാൾ ചോദിച്ചു: 'അതെന്തിന്? സകലതും നാരായണനാണെന്ന് ഗുരുദേവൻ പറഞ്ഞിട്ടില്ലേ?' അപ്പോൾ ഗുരു ചോദിച്ചു: 'അപ്പനേ, ആനക്കാരൻ നാരായണൻെറ വാക്കു കേൾക്കാതിരുന്നതെന്തു കൊണ്ടാണ്?'

ശുദ്ധമനസ്സായും ശുദ്ധബുദ്ധിയായും ഉള്ളിൽ വാഴുന്നത് ഈശ്വരൻതന്നെയാകുന്നു. ഞാൻ യന്ത്രം, ഈശ്വരൻ യന്ത്രി, ഞാൻ ഗൃഹം, ഈശ്വരൻ ഗൃഹനാഥൻ. ആനക്കാരൻ നാരായണനും ഈശ്വരൻ തന്നെ.

ഡോക്ടർ: എന്നാൽ വേറൊന്നു ചോദിക്കട്ടെ. അങ്ങനെയാണെങ്കിൽ, സുഖക്കേടു മാറ്റിത്തരൂ, എന്നെന്തിനാണ് പറയുന്നത്?

ശ്രീരാമ: 'ഞാൻ' എന്ന കുടത്തെക്കുറിച്ച് ബോധമുള്ളപ്പോൾ ഞാനതുമാതിരി പറയുന്നു. എങ്ങും ജലം നിറഞ്ഞ ഒരു മഹാസമുദ്രത്തെ സങ്കല്പിക്കുക. അതിനുള്ളിൽ ഒരു കുടം മുക്കിയിരിക്കുന്നു. കുടത്തിൻെറ അകത്തും പുറത്തും ജലം. എന്നാലും കുടം ഉടയാതെ ജലം ഒന്നാകുന്നില്ല. ഈശ്വരൻതന്നെയാണ് 'ഞാൻ' എന്ന കുടം എന്നുള്ളിൽ വെച്ചിരിക്കുന്നത്.

**ഞാനാര്?**

ഡോക്ടർ: നിങ്ങളീ പറയുന്ന 'ഞാനും' മറ്റുമുണ്ടല്ലോ, അതൊക്കെയെന്തോന്നാണ്? അതിൻെറ അർത്ഥം പറഞ്ഞുതരണം. ഈശ്വരൻ നമ്മെയിട്ടു കളിപ്പിക്കുകയാണെന്നോ?

ഗിരീശൻ: മഹാശയ, ഈശ്വരൻ കളിപ്പിക്കുകയല്ല എന്നു താങ്കളെങ്ങനെ അറിഞ്ഞു?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഈശ്വരൻതന്നെയാണ് ഈ 'അഹം' നമ്മിൽ വെച്ചിരിക്കുന്നത്. ഇതെല്ലാം അദ്ദേഹത്തിൻെറ കേളി, അദ്ദേഹത്തിൻെറ ലീല. ഒരു രാജാവിനു നാലു മക്കൾ, നാല്വരും രാജകുമാരന്മാർ. അവർ കളിക്കുന്നു; അപ്പോൾ ഒരാൾ മന്ത്രിയാകുന്നു, വേറൊരാൾ പോലീസുദ്യോഗസ്ഥൻ, അങ്ങനെയോരോന്ന്. രാജാവിൻെറ മകനാണെങ്കിലും പോലീസുദ്യോഗസ്ഥനായിട്ട് കേളിയാടുന്നു.

(ഡോക്ടറോട്) കേൾക്കു, നിങ്ങൾക്ക് ആത്മസാക്ഷാത്കാരമുണ്ടായാൽ, ഞാനീ പറയുന്നതൊക്കെ നിങ്ങൾ സ്വീകരിക്കും. ഈശ്വരദർശനമുണ്ടായാൽ സർവ്വസംശയങ്ങളും നീങ്ങുന്നു.

(പുത്രഭാവവും പിതാവും - ജ്ഞാനയോഗവും ശ്രീരാമകൃഷ്ണനും)

ഡോക്ടർ: സർവ്വസംശയങ്ങളും നീങ്ങുമോ?

ശ്രീരാമ: എൻെറ അടുത്തുനിന്നു ഇത്രയും കേട്ടുകൊണ്ടു പോവുക. അതുകഴിഞ്ഞ് കൂടുതൽ വല്ലതും അറിയണമെന്നുണ്ടെങ്കിൽ, ഏകാന്തത്തിൽ ഈശ്വരനോടു പ്രാർത്ഥിക്കുക. അദ്ദേഹം എന്തിനാണിങ്ങനെയൊക്കെ ചെയ്തുവെച്ചിരിക്കുന്നത് എന്ന് അദ്ദേഹത്തോടുതന്നെ ചോദിക്കുക.

ഒരു പിച്ചക്കാരന് ഒരുപിടി അരികൊടുക്കാൻ കഴിയും വീട്ടിലെ കുട്ടിക്ക്. തീവണ്ടിക്ക് പോകാൻ വേണ്ട യാത്രാകൂലി കൊടുക്കണമെങ്കിൽ ഗൃഹനാഥനോടു ചോദിക്കണം.

ഡോക്ടർ മിണ്ടാതെയിരിക്കുന്നു.

ശ്രീരാമ: ശരി, നിങ്ങൾക്ക് യുക്തിവിചാരം ഇഷ്ടമാണല്ലൊ. സ്വല്പം യുക്തിവിചാരം ചെയ്യാം. കേട്ടോളു. ജ്ഞാനിയുടെ അഭിപ്രായത്തിൽ അവതാരമില്ല. കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു: 'എന്നെ നീ അവതാരം, അവതാരം എന്നു പറയുന്നുണ്ടല്ലൊ; നിനക്കു ഞാനൊരു സാധനം കാണിച്ചുതരാം. എൻെറ കൂടെ വരൂ. അർജ്ജുനൻ കൂടെചെന്നു. കുറച്ചുദൂരം ചെന്നപ്പോൾ കൃഷ്ണൻ ചോദിച്ചു: 'നീയവിടെ എന്തു കാണുന്നു?' 'ഒരു വൻമരം; കറുത്ത പഴങ്ങൾ കുലകുലയായി തൂങ്ങുന്നു.' എന്ന് അർജ്ജുനൻ. 'അവ കറുത്ത പഴങ്ങളല്ല. ഒന്നുകൂടി അടുത്തുചെന്നു നോക്കൂ.' എന്ന് പറഞ്ഞു കൃഷ്ണൻ. അർജ്ജുനൻ അടുത്തുചെന്നു നോക്കിയപ്പോൾ കൃഷ്ണൻമാർ കുലകുലയായി കായ്ച്ചു തൂങ്ങുന്നതാണ് കണ്ടത്. കൃഷ്ണൻ ചോദിച്ചു: 'ഇപ്പോൾ കണ്ടോ? എന്നെപ്പോലെ എത്ര കൃഷ്ണൻമാർ കായ്ച്ചിരിക്കുന്നു!'

കബീർദാസൻ ശ്രീകൃഷ്ണനെക്കുറിച്ചു പറഞ്ഞു: 'അദ്ദേഹം ഗോപികളുടെ താളത്തിനൊത്തു കുരങ്ങാട്ടും ആടി.'

അടുത്തെത്തുന്തോറും ഭഗവാൻെറ ഉപാധികൾ കുറഞ്ഞുകുറഞ്ഞേ കാണപ്പെടുകയുള്ളു. ഭക്തൻ ആദ്യം ദശഭുജയായ ദേവിയായിട്ട് ദർശിച്ചെന്നുവരാം. കുറേകൂടി അടുത്തു ചെല്ലുമ്പോൾ ഷഡ്ഭുജയായിട്ടു കാണും. പിന്നെയും കുറെക്കൂടി അടുത്തെത്തുമ്പോൾ ദ്വിഭുജഗോപബാലനായി കാണും. എത്രയും അടുത്തെത്തുന്നുവോ

അത്രയും വിഭൂതികൾ കുറഞ്ഞു കാണും. പിന്നെയും മുന്നോട്ടു ചെന്നാൽ, ജ്യോതിദർശനമുണ്ടാകുന്നു; അപ്പോൾ ഉപാധിയൊന്നു മില്ല.

സ്വല്പം വേദാന്തവിചാരം കേട്ടോളു. ഒരു രാജാവിൻെറ അടുത്ത് ഒരാൾ ചെപ്പടിവിദ്യ കാണിക്കാൻ ചെന്നു. അയാൾ അല്പം മാറി നിന്നപ്പോൾ ഒരാൾ കുതിരപ്പുറത്തു കയറി വരുന്നതായി രാജാവു കണ്ടു. പളപളപ്പാർന്ന വേഷം; കൈയിൽ അസ്ത്രശസ്ത്രങ്ങൾ. ഇക്കാണുന്നതിൽ എന്തുണ്ട് സത്യമായിട്ട്, എന്ന് രാജാവും സഭാവാസികളും ആലോചിക്കാൻ തുടങ്ങി. കുതിര വാസ്തവമല്ല, വേഷഭൂഷ വാസ്തവമല്ല. അസ്ത്രശസ്ത്രങ്ങളും വാസ്തവമല്ല. ഒടുവിൽ, സവാരിക്കാരൻ മാത്രമേ സത്യമായിട്ടുള്ളു, എന്ന് അവർ ശരിക്ക് കണ്ടുപിടിച്ചു. ഇതിൻെറ അർത്ഥം, ബ്രഹ്മം മാത്രം സത്യം, ജഗത് മിഥ്യ, എന്നാകുന്നു. വിചാരം ചെയ്തുനോക്കിയാൽ ഒന്നും ബാക്കി കാണുകയില്ല.

ഡോക്ടർ: ഇതിലെനിക്കു വിസമ്മതമില്ല

(സംസാരവും പേടിക്കോലവും)

ശ്രീരാമ: എന്നാൽ ഈ ഭ്രമം എളുപ്പത്തിൽ പോവുകയില്ല. ജ്ഞാനത്തിനുശേഷവും അത് തങ്ങിനില്ക്കും. ഒരാൾ ഒരു കടുവയെ സ്വപ്നം കണ്ടു. അയാളുണർന്നു. സ്വപ്നം മറഞ്ഞു; പക്ഷേ നെഞ്ചു കിടന്നു പിടഞ്ഞുകൊണ്ടിരുന്നു.

ഒരു പറമ്പിൽ മോഷ്ടിക്കാൻ കുറെ കള്ളന്മാർ വന്നു. കള്ളന്മാരെ പേടിപ്പിക്കാൻ കച്ചികൊണ്ട് ഒരു കോലം ഉണ്ടാക്കി അവിടെ വെച്ചിരുന്നു. അതു കണ്ടു പേടിയാണ്ട കള്ളന്മാർക്ക് അകത്തു കടക്കാൻ ഒരു തരത്തിലും ധൈര്യം വന്നില്ല. ഒരുത്തൻ ഒരു വിധത്തിൽ അടുത്തു ചെന്ന് അതു വെറും വയ്ക്കോൽകൊണ്ടുള്ള കോലമാണെന്നു കണ്ടുപിടിച്ചു. അയാൾ കൂട്ടുകാരുടെ അടുത്തു വന്ന്, 'ഒന്നും പേടിക്കാനില്ല' എന്നു പറഞ്ഞു. എന്നിട്ടും അവർ പോകാൻ കൂട്ടാക്കിയില്ല. നെഞ്ചു കിടന്നു പിടയുന്നു എന്നവർ പറഞ്ഞു. അപ്പോൾ തൻേറടമാർന്ന കള്ളൻ ആ കോലം തല്ലിത്താഴെയിട്ടിട്ട്, 'ഇതൊന്നുമില്ല, ഒന്നുമില്ല.' എന്നു പറഞ്ഞു. ഇതാണ് 'നേതി നേതി' മാർഗ്ഗം.

ഡോക്ടർ: ഇതൊക്കെ അസ്സൽ സംഗതികൾ

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ങ്ഹാ! എന്തുമാതിരി?

ഡോക്ടർ: അസ്സൽ.

ശ്രീരാമ: എന്നാലെനിക്കൊരു താങ്ക്യൂ'* തരൂ.

* Thank you = താങ്കൾക്കു നന്ദി

ഡോക്ടർ: എൻെറ ഉള്ളിലെ ഭാവം അങ്ങേയ്ക്കറിഞ്ഞുകൂടേ? ഞാൻ എത്ര കഷ്ടപ്പെട്ടാണ് അങ്ങയെ നോക്കാനിവിടെ വരുന്നതെന്നോ!

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതല്ലപ്പാ. മൂഢന്മാരുടെ അറിവാനായി വല്ലതും പറയുക. രാവണവധത്തിനുശേഷം വിഭീഷണൻ ലങ്കയിൽ രാജാവാകാൻ ഇഷ്ടപ്പെട്ടില്ല. വിഭീഷണൻ പറഞ്ഞു: 'രാമ, എനിക്കങ്ങയെ കിട്ടി. ഇനി രാജാവായിട്ടെന്തു വേണം?' അപ്പോൾ രാമൻ പറഞ്ഞു "വിഭീഷണ, നീ മൂഢന്മാർക്കുവേണ്ടി രാജാവാവുക. 'നീയിത്രയൊക്കെ രാമനെ സേവിച്ചിട്ട് നിനക്കെന്തു സമ്പത്തു കിട്ടി?' എന്നാരെങ്കിലും ചോദിച്ചാൽ, അവർക്ക് കാണാൻ വേണ്ടി; അവർക്കൊരു പാഠമാകാൻവേണ്ടി രാജാവാവുക."

ഡോക്ടർ: അമ്മാതിരി മൂഢന്മാർ ഇവിടെയുണ്ടോ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) പിന്നെയില്ലാതെ! ഇവിടെ ശംഖും കാണും, ഞണ്ടും ഞവണിയും കാണും. (എല്ലാവരും ചിരിക്കുന്നു.)

## അദ്ധ്യായം മൂന്ന്

### പുരുഷനും പ്രകൃതിയും – അധികാരി

ഹോമിയോപ്പതി ഡോക്ടറായ സർക്കാർ ശ്രീരാമകൃഷ്ണനു സേവിക്കാൻ രണ്ടു ഗുളിക കൊടുത്തു. എന്നിട്ടു പറഞ്ഞു: 'ഈ രണ്ടു ഗുളിക തരുന്നു, ഒന്നു പുരുഷനും ഒന്നു പ്രകൃതിയും.' (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: അതെ, അവരൊരുമിച്ചാണ് താമസം. പ്രാവുകളെ കണ്ടിട്ടില്ലേ? അവയ്ക്കു പിരിഞ്ഞുപാർക്കാൻ വയ്യ. പുരുഷൻ എവിടെയോ അവിടെത്തന്നെ പ്രകൃതിയും; പ്രകൃതി എവിടെയോ അവിടെത്തന്നെ പുരുഷനും.

ഇന്നു വിജയദശമി. ശ്രീരാമകൃഷ്ണൻ ഡോക്ടറോടു പലഹാരം കഴിക്കാൻ പറഞ്ഞു. ഭക്തന്മാർ അദ്ദേഹത്തിനു പലഹാരം കൊണ്ടുവന്നു കൊടുത്തു.

ഡോക്ടർ: (പലഹാരം കഴിച്ചുകൊണ്ടിരിക്കെ) പലഹാരം തന്നതിന് ഞാൻ അങ്ങേയ്ക്ക്, 'താങ്ക്യൂ' തരുന്നു; അവിടുന്നു തന്ന ഉപദേശത്തിനല്ല. അതിന് 'താങ്ക്യു' വാക്കുകൊണ്ടെന്തിനു ഞാൻ പറയണം?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഈശ്വരനിൽ മനസ്സു നിർത്തുക. വേറെ ഞാനെന്തു പറയട്ടെ? പിന്നെ, കുറേശ്ശെ ധ്യാനം ശീലിക്കുക.

(കൊച്ചുനരനെ ചൂണ്ടിക്കാണിച്ചുകൊണ്ട്) നോക്കൂ നോക്കൂ, ഇവൻെറ മനസ്സ് തികച്ചും ഈശ്വരനിൽ ലയിച്ചുപോയിരിക്കുന്നു. ഞാൻ നിങ്ങളോടു പറഞ്ഞ കാര്യങ്ങൾ -

ഡോക്ടർ: ഇവർക്കൊക്കെയും പറഞ്ഞുകൊടുക്കുക.

ശ്രീരാമ: ഓരോരുത്തരുടെയും വയറ്റിനു ദഹിക്കുംപോലെ, ആവക കാര്യങ്ങൾ എന്താ എല്ലാവർക്കും ഗ്രഹിക്കാനാവുമോ? നിങ്ങളോടു പറഞ്ഞത് നിങ്ങൾക്കുള്ളതാണ്. അമ്മ വീട്ടിൽ ഒരു മീൻ മേടിച്ചു എന്നു വിചാരിക്കുക. എല്ലാ മക്കളുടെയും വയറ് ഒന്നുപോലെയല്ല. ചിലർക്ക് മീൻ ബിരിയാണി ഉണ്ടാക്കിക്കൊടുക്കുന്നു; ചിലർക്ക് മീൻചാറും. ചാറുകാരുടെ ദഹനശക്തി മോശമാണ്. (എല്ലാവരും ചിരിക്കുന്നു)

ഡോക്ടർ പോയി. വിജയദശമിനാളിൽ ആളുകൾ മുതിർന്നവരെ നമസ്കരിക്കുക പതിവാണ്. ഭക്തന്മാരെല്ലാവരും ശ്രീരാമകൃഷ്ണനെ സാഷ്ടാംഗം നമസ്കരിച്ച് അദ്ദേഹത്തിൻെറ പാദധൂളി ശിരസ്സിലണിഞ്ഞു. അതുകഴിഞ്ഞ് ഭക്തന്മാർ പരസ്പരം ആലിംഗനം ചെയ്തു. ആനന്ദത്തിന് അതിരില്ല. ഗുരുദേവനാണെങ്കിൽ കടുത്തരോഗം; പക്ഷേ അദ്ദേഹം അതൊക്കെ എല്ലാവരെക്കൊണ്ടും വിസ്മരിപ്പിച്ചു. സ്നേഹപുരസ്സരമുള്ള ആലിംഗനവും അഭിവാദനവും ഏറെനേരം നീണ്ടുനിന്നു. ഭക്തന്മാർ മധുരപലഹാരം കഴിച്ചു. കൊച്ചുനരൻ, മാസ്റ്റർ, വേറെയും രണ്ടുനാലു ഭക്തന്മാർ എന്നിവർ ഗുരുദേവൻെറ സമീപം ഇരുന്നു. അദ്ദേഹം ആനന്ദത്തോടെ വർത്തമാനം പറഞ്ഞു. ഡോക്ടർ സർക്കാരെക്കുറിച്ചു സംസാരിച്ചു.

ശ്രീരാമ: ഡോക്ടറോടു ഇനിയധികം പറയേണ്ടതായി വരികയില്ല. മരംവെട്ടി മറുപുറമെത്താറായാൽ വെട്ടുകാരൻ മാറി നില്ക്കുന്നു. അല്പം കഴിയുമ്പോൾ മരം താനേ മറിഞ്ഞുവീഴുന്നു.

കൊച്ചുനരൻ: (ചിരിച്ചുകൊണ്ട്) ഇവിടെയെല്ലാം തത്ത്വമനുസരിച്ചാണ്!

ശ്രീരാമ: (മാസ്റ്ററോട്) ഡോക്ടർ വളരെ മാറിപ്പോയിരിക്കുന്നു, ഇല്ലേ?

മാസ്റ്റർ: ഉവ്വ്, ഇവിടെ വരുമ്പോൾ അദ്ദേഹത്തിൻെറ ബുദ്ധി മയങ്ങിപ്പോകുന്നു. എന്തു മരുന്നാണ് തരേണ്ടത് എന്നൊന്നും മിണ്ടാറേ ഇല്ല. ഞങ്ങളാരെങ്കിലും ഓർമ്മിപ്പിച്ചാൽ, 'അതെയതെ, മരുന്നു കൊടുക്കണം,' എന്നു പറയും.

സ്വീകരണമുറിയിലിരുന്നു ചില ഭക്തന്മാർ പാടുന്നുണ്ടായിരുന്നു. അവർ ശ്രീരാമകൃഷ്ണൻെറ മുറിയിൽ മടങ്ങിവന്നപ്പോൾ അദ്ദേഹം

അവരോടു പറഞ്ഞു: 'നിങ്ങൾ പാട്ടു പാടിയിരുന്നല്ലോ. താളം തെറ്റിച്ചതെന്താണ്? ആരോ ഒരാൾ അവതാരസിദ്ധനുണ്ടായിരുന്നു എന്നു കേട്ടിട്ടുണ്ട്. അവൻെറ പാട്ടുപോലിരുന്നു ഇതും.' (എല്ലാവരും ചിരിക്കുന്നു)

കൊച്ചുനരൻെറ ബന്ധു ഒരു ചെറുപ്പക്കാരൻ വന്നു; വലിയ മോടിയിൽ അണിഞ്ഞൊരുങ്ങി കണ്ണടയും വെച്ച ആൾ. ശ്രീരാമകൃഷ്ണൻ കൊച്ചുനരനുമായി സംസാരിച്ചുകൊണ്ടിരുന്നു.

ശ്രീരാമ: നോക്കൂ, ഈ വഴിയെ ഒരു ചെറുപ്പക്കാരൻ പോയി. ഞൊറിഞ്ഞു തൂങ്ങിയ കുപ്പായമാണയാൾ ഇട്ടിരുന്നത്. നടക്കുമ്പോൾ എന്തൊരു കുഴച്ചിലായിരുന്നെന്നോ! രണ്ടാംമുണ്ട് ഞൊറിച്ചിലിൻെറ മേലെ ഇടും. എടുക്കും; എന്നിട്ട് അങ്ങുമിങ്ങും നോക്കും തൻെറ മേനിയും മോടിയും ആരെങ്കിലും കാണുന്നില്ലേ എന്ന്. നടക്കുമ്പോൾ അരക്കെട്ടിനൊരു ഒടിവും വളവും. (എല്ലാവരും ചിരിക്കുന്നു) അതൊന്നും കണ്ടില്ലേ? മയിൽ അതിൻെറ പീലി പരത്തിക്കാണിക്കുന്നു. പക്ഷേ അതിൻെറ കാല് വൃത്തിക്കെട്ടതാണ്. (എല്ലാവരും ചിരിക്കുന്നു) ഒട്ടകം മഹാ വൃത്തികെട്ട ജന്തു. അതിൻെറയൊക്കെ വളരെ മോശം.

നരൻെറ ബന്ധു: പക്ഷേ അതിൻെറ പ്രവൃത്തി നന്ന്.

ശ്രീരാമ: നന്ന്. പക്ഷേ മുൾച്ചെടിയാണ് തീറ്റ. വായിൽ നിന്നുചോരയൊഴുകിയാലും പിന്നെയും മുള്ളു തിന്നുകൊണ്ടിരിക്കും. സംസാരികളുടെ സന്താനങ്ങൾ മരിച്ചുപോകുന്നു; എന്നാലും പിന്നെയും സന്താനങ്ങൾക്കായി ആഗ്രഹിക്കുന്നു.

## അദ്ധ്യായം നാല്

1885 ഒക്ടോബർ 22, വ്യാഴാഴ്ച

### ശ്രീരാമകൃഷ്ണൻ ഗൃഹസ്ഥാശ്രമത്തെക്കുറിച്ച്

കന്നിമാസത്തിലെ ശുക്ലചതുർദ്ദശീതിഥി. സപ്തമി, അഷ്ടമി, നവമി എന്നീ മൂന്നു തിഥികളിൽ ദുർഗ്ഗാപൂജാമഹോത്സവം കൊണ്ടാടപ്പെട്ടു. വിജയദശമിനാളിൽ അഭിവാദനവും പ്രണാമവും അർപ്പിച്ച് ആളുകളാനന്ദിച്ചു. ശ്രീരാമകൃഷ്ണദേവൻ കല്ക്കത്താനഗരാന്തരവർത്തിയായ ശ്യാമപുക്കൂരിൽ ഒരു കെട്ടിടത്തിൽ താമസിക്കുന്നു. ശരീരം കഠിന രോഗത്തിനധീനം; കണ്ഠനാളത്തിൽ അർബ്ബുദം . ശ്രീരാമകൃഷ്ണൻ

ബലരാമഗൃഹത്തിൽ താമസിക്കുമ്പോൾ ഗംഗാപ്രസാദകവിരാജൻ* അദ്ദേഹത്തെ നോക്കാൻ വന്നിരുന്നു. തൻെറ രോഗം മാറുന്നതോ മാറാത്തതോ എന്ന് ഗുരുദേവൻ വൈദ്യനോടു ചോദിച്ചു. വൈദ്യൻ ആ ചോദ്യത്തിനു ഉത്തരമൊന്നും പറയാതെ മൗനം ദീക്ഷിച്ചു. ഇംഗ്ലീഷ് ഡോക്ടർമാരും രോഗം അസാദ്ധ്യമാണെന്നു സൂചന നല്കിയിരുന്നു. ഡോക്ടർ സർക്കാരാണ് ഇപ്പോൾ ചികിത്സിച്ചു കൊണ്ടിരിക്കുന്നത്.

ഇന്നു വ്യാഴാഴ്ച, 1885 ഒക്ടോബർ 22 -ാം തീയതി. ശ്യാമപുക്കൂരിലെ കെട്ടിടത്തിൽ രണ്ടാം നിലയിൽ ഒരു മുറിയിൽ തൻെറ കിടക്കയിൽ ശ്രീരാമകൃഷ്ണദേവൻ ഇരിക്കുന്നു. ഡോക്ടർ സർക്കാർ, ശ്രീ ഈശാനചന്ദ്രമുഖോപാദ്ധ്യായൻ, വേറെയും ഭക്തന്മാർ ചുറ്റും ഇരിക്കുന്നു. ഈശാനൻ വലിയ ദാനശീലനാണ്; പെൻഷൻ കിട്ടുന്നത് ദാനം ചെയ്യും; കടം മേടിച്ചും ദാനം ചെയ്യും; ഏതു നേരവും ഈശ്വരചിന്തയിലാണ് കഴിക്കുന്നത്. ഗുരുദേവന് സുഖമില്ലെന്നു കേട്ട് അദ്ദേഹത്തെ കാണാൻ വന്നിരിക്കുകയാണ് ഈശാനൻ. ഡോക്ടർ സർക്കാർ വളരെ ജോലിത്തിരക്കുള്ള ആളാണ്; എന്നിട്ടും ശ്രീരാമകൃഷ്ണനെ ചികിത്സിക്കാൻ വന്നാൽ ആറും ഏഴും മണിക്കൂർ സമയം അദ്ദേഹത്തിൻെറ അടുത്തു കഴിച്ചുകൂട്ടും. അദ്ദേഹത്തിനു ശ്രീരാമകൃഷ്ണദേവനോടു അത്യധികം ശ്രദ്ധാഭക്തികളുണ്ട്; അദ്ദേഹത്തിൻെറ ഭക്തന്മാരെ സ്വന്തം ആളുകളായിട്ടാണ് ഡോക്ടർ കണക്കാക്കുന്നത്.

രാത്രി നേരം മണി ഏഴ്. പുറത്തെങ്ങും പൂനിലാവ്; മുഴു തിങ്കൾ അമൃതകിരണങ്ങൾ പൊഴിക്കുന്നു. അകത്തു വിളക്കിൻെറ വെളിച്ചം. മുറിയിൽ അനേകമാളുകൾ. അധികംപേരും ഈ മഹാപുരുഷനെ ദർശിക്കാൻ വന്നിരിക്കുകയാണ്. സകലരും കണ്ണെടുക്കാതെ അദ്ദേഹത്തിൻെറ നേരെതന്നെ നോക്കിക്കൊണ്ടിരിക്കുന്നു. അദ്ദേഹം എന്താണ് പറയുന്നതെന്നു കേൾക്കണം; എന്താണ് ചെയ്യുന്നതെന്നു കാണണം.

(നിസ്സംഗനായ സംസാരി)

ഈശാനൻെറ നേരെ നോക്കിക്കൊണ്ടു ശ്രീരാമകൃഷ്ണൻ അരുളി: 'ഈശ്വരൻെറ പാദപദ്മത്തിൽ ഭക്തി പുലർത്തിക്കൊണ്ടു ലൗകിക ധർമ്മങ്ങൾ ചെയ്യുന്ന ഗൃഹസ്ഥൻ ധന്യൻ; അവനൊരു വീരപുരുഷൻ! രണ്ടുമന്നു ഭാരമുള്ള ഒരു ചുമട് തലയിൽ വെച്ചുകൊണ്ട് വരയാത്ര നോക്കിനില്ക്കുന്ന മനുഷ്യനെപ്പോലെയാണ് അയാൾ.

* കവിരാജൻ എന്നാൽ ബംഗാളിയിൽ വൈദ്യനെന്ന് അർത്ഥമുണ്ട്

തലയിൽ ചുമട്; എന്നിട്ടും ഘോഷയാത്ര കണ്ടുനില്ക്കുന്നു. നല്ല കരുത്തില്ലെങ്കിൽ അതു സാദ്ധ്യമല്ല. അതുപോലെ നല്ല ആദ്ധ്യാത്മി കബലമില്ലാതെ ഇമ്മാതിരിയൊരു ജീവിതം നയിക്കാൻ സാദ്ധ്യമല്ല. അത്തരം ഗൃഹസ്ഥനെ ഒരു ചേർമീനിനോടു ഉപമിക്കാം. ചേർമീൻ ചേറിനകത്ത് ജീവിക്കുന്നു; എന്നാലും മേത്ത് അല്പംപോലും ചേർ പുരളുന്നില്ല. നീർക്കോഴി എപ്പോഴും വെള്ളത്തിൽ ഊളിയിടുന്നു; എന്നാലും ചിറകൊന്നു കുടഞ്ഞാൽ വെള്ളമൊക്കെ തെറിച്ചു പോകുന്നു. അതുമാതിരിയാണ് ഭക്തനായ ഗൃഹസ്ഥനും.'

(നിസ്സംഗനാവാനുള്ള ഉപായം)

ശ്രീരാമ: എന്നാൽ, നിർലിപ്തനായിട്ട് ലോകത്തിൽ ജീവിക്കണമെ ന്നുവരികിൽ ചില സാധനകളൊക്കെ ചെയ്യേണ്ടതായുണ്ട്. കുറച്ചു കാലം ഏകാന്തത്തിൽ കഴിച്ചുകൂട്ടണം; ഒരു വർഷമോ, ആറു മാസ മോ, മൂന്നു മാസമോ, അല്ലെങ്കിൽ ഒരു മാസമെങ്കിലുമോ അങ്ങനെ ചെയ്യണം. ആ ഏകാന്തത്തിൽ ഈശ്വരധ്യാനം ചെയ്യണം; വ്യാകുലത യോടുകൂടി ഭക്തിയുണ്ടാവാൻ വേണ്ടി സർവ്വദാ ഈശ്വരനോടു പ്രാർത്ഥിക്കണം; കൂടാതെ, ഉള്ളിൽ തന്നെത്താൻ ഇങ്ങനെ പറയുക യും വേണം; 'ഈ ലോകത്തിൽ എനിക്ക് എൻെറ സ്വന്തമെന്നു പറയാൻ ആരുമില്ല. സ്വന്തമെന്നു ഞാൻ കരുതുന്നവർ രണ്ടു നാളേ യ്ക്കു മാത്രം! ഭഗവാൻ മാത്രമേ എനിക്കു സ്വന്തമായിട്ടുള്ളു. അദ്ദേഹ മാണ് എൻെറ സർവ്വസ്വവും. ഹാ, ഏതുവിധം ഞാൻ അദ്ദേഹത്തെ അറിഞ്ഞുകൊൾവൂ!'

ഭക്തിനേടിയതിനുശേഷം ലോകത്തിൽ ജീവിക്കാം. കൈയിൽ എണ്ണ പുരട്ടിയിട്ട് ചക്ക മുറിക്കുംപോലെയാണത്; അപ്പോൾപ്പിന്നെ മുളഞ്ഞ് കൈയിൽ ഒട്ടുകയില്ല. സംസാരം ജലംപോലെയാണ്; മനു ഷ്യൻെറ മനസ്സ് പാലുപോലെയും. പാൽ വെള്ളത്തിലൊഴിച്ചാൽ അത് വെള്ളത്തിൽ കലർന്നുപോകും. അതിനാൽ അത് നിർബ്ബാധ മായ ഒരിടത്ത് തൈരാകാൻ സൂക്ഷിച്ചുവെയ്ക്കണം. എന്നിട്ട് തൈരിൽ നിന്ന് വെണ്ണ കടഞ്ഞെടുക്കണം. വെണ്ണയെടുത്തു വെള്ളത്തിലിട്ടാൽ അതു കലങ്ങിപ്പോവുകയില്ല. വെള്ളം പറ്റാതെ പൊങ്ങിക്കിടക്കും.

ബ്രഹ്മസമാജത്തിലെ ചിലയാളുകൾ എന്നോടു പറഞ്ഞു: 'മഹാശയാ, ഞങ്ങൾ ജനകരാജനെപ്പോലെയാണ്. അദ്ദേഹത്തെ പ്പോലെ നിർലിപ്തരായിട്ട് ഞങ്ങൾ സംസാരത്തിൽ വസിക്കും.' ഞാന പ്പോൾ അവരോടു പറഞ്ഞു: 'നിർലിപ്തരായിട്ടു സംസാരത്തിൽ വസി ക്കാൻ വലിയ പ്രയാസമാണ്. നാവുകൊണ്ട് പറഞ്ഞതുകൊണ്ടൊ ന്നും ജനകരാജാവാകാനൊക്കുകയില്ല. ജനകരാജൻ അധോമുഖനും

ഊർദ്ധ്വപാദനുമായി എത്ര തപസ്സു ചെയ്തു! നിങ്ങളാരും തലകീഴും കാലുമേലും ആക്കി നില്ക്കേണ്ടതില്ല; പക്ഷേ സാധന ചെയ്യണം, ഏകാന്തത്തിൽ വസിക്കണം. ഏകാന്തത്തിൽ പാർത്ത് ജ്ഞാനവും ഭക്തിയും നേടിയിട്ട് സംസാരത്തിൽ വസിച്ചോളിൻ. അനക്കാതെ വെച്ചിരുന്നാലേ പാൽ ഉറകൂടു. അങ്ങുമിങ്ങും മാറ്റുകയോ ഇളകുക യോ മറിക്കുകയോ ചെയ്താൽ തൈർ ഉറയുകയില്ല.'

ജനകൻ നിർലിപ്തനായിരുന്നതുകൊണ്ട് അദ്ദേഹത്തിന് 'വിദേഹൻ' എന്നും ഒരു പേരുണ്ട്; അതായത് അദ്ദേഹത്തിനു ദേഹബോധം ഉണ്ടായിരുന്നില്ല എന്നർത്ഥം. ലോകത്തിൽ ജീവിച്ചെങ്കിലും അദ്ദേഹം ജീവന്മുക്തനായിട്ടാണ് വാണത്. പക്ഷേ ദേഹബുദ്ധി പോകുന്ന കാര്യം വലിയ പാടാണ്. അതിന് ഒട്ടേറെ സാധന ചെയ്യണം.

(ഗൃഹസ്ഥാശ്രമത്തിലെയും സന്ന്യാശ്രാമത്തിലെയും ജ്ഞാനം)

ശ്രീരാമ: ഗൃഹസ്ഥാശ്രമത്തിലെ ജ്ഞാനിയും സന്ന്യാസാശ്രമ ത്തിലെ ജ്ഞാനിയും തമ്മിൽ വ്യത്യാസമുണ്ടോ എന്നു നിങ്ങൾ ചോദിച്ചേയ്ക്കാം. അതിനുത്തരം രണ്ടും ഒരേ വകുപ്പിൽ പെടുന്നു എന്നാണ്. ഇയാളുടെയും അയാളുടെയും ജ്ഞാനം ഒരേ വസ്തു തന്നെയാണ്. പക്ഷേ, സംസാരത്തിലെ ജ്ഞാനിക്ക് ഭയത്തിനവകാ ശമുണ്ട്. കാമിനീകാഞ്ചനത്തിന് നടുക്ക് പാർക്കാൻ പോയാൽ എന്തെങ്കിലുമൊക്കെ ഭയമുണ്ടാകും. പുകപിടിച്ച മുറിയിൽ താമസി ച്ചാൽ എത്ര സൂക്ഷിച്ചിരുന്നാലും കുറച്ചൊക്കെ കരി മേൽ പുരളുക തന്നെ ചെയ്യും.

വെണ്ണയെടുത്തിട്ടു പുതുക്കലത്തിൽ വെച്ചിരുന്നാൽ അതു കേടുവരാനിടയില്ല. മോരിൻെറ ഭരണിയിൽ ഇട്ടിരുന്നാൽ കേടുവരാ തെയിരിക്കുമോ എന്ന കാര്യം സംശയത്തിലാണ്. (എല്ലാവരും ചിരിക്കുന്നു.)

മലരുണ്ടാകുമ്പോൾ രണ്ടുനാലു മലർ കലത്തിൽനിന്നും ചാടി പുറത്തു കടക്കും. അവ മുല്ലപ്പൂപോലെ വെളുത്തിരിക്കും. യാതൊരു പാടും കാണുകയില്ല. കലത്തിനകത്തു കിടക്കുന്ന മലരും നല്ലതു തന്നെ; പക്ഷേ മുല്ലപ്പൂപോലെ അത്ര ശുദ്ധമല്ല; അല്പം ചില പാടുകൾ കാണും. സംസാരത്യാഗിയായ സന്ന്യാസി ജ്ഞാനം നേടിയാൽ ഈ മുല്ലപ്പൂപോലെ പരിശുദ്ധനായിരിക്കും. എന്നാൽ ജ്ഞാനം ലഭിച്ചിട്ട് സംസാരമാകുന്ന വറകലത്തിൽ കിടക്കുന്നവൻെറ മേത്ത് ചില പൊള്ളലിൻെറ പാടുകൾ കാണാനിടയുണ്ട്. (എല്ലാവരും ചിരി ക്കുന്നു.)

ഒരിക്കൽ ജനകരാജൻെറ സദസ്സിൽ ഒരു ഭൈരവി വന്നുചേർന്നു. സ്ത്രീയെ കണ്ടപ്പോൾ ജനകൻ തലകുനിച്ച് കീഴോട്ടും നോക്കിയിരുന്നു. അതു കണ്ടു ഭൈരവി പറഞ്ഞു: 'ഹേ ജനക, അങ്ങേയ്ക്കു ഇപ്പോഴും സ്ത്രീകളെ കണ്ടാൽ ഭയമുണ്ടല്ലൊ! പൂർണ്ണജ്ഞാനമുണ്ടായാൽ അഞ്ചു വയസ്സായ ബാലൻെറ സ്വഭാവമായിത്തീരും. അപ്പോൾ സ്ത്രീയെന്നോ പുരുഷനെന്നോ ഉള്ള ഭേദബുദ്ധി ഉണ്ടായിരിക്കയില്ല.

സംസാരത്തിൽ വസിക്കുന്ന ജ്ഞാനിയുടെ മേൽ അല്പം പാടുകൾ വന്നുപെട്ടാലും അതുകൊണ്ട് കേടൊന്നും വരികയില്ല. ചന്ദ്രനിൽ കളങ്കമുണ്ട്, വാസ്തവം. പക്ഷേ, അതുകൊണ്ട് വെളിച്ചത്തിന് തടവൊന്നുമില്ല.

(ജ്ഞാനത്തിനുശേഷം കർമ്മം - ലോകസംഗ്രഹത്തിനുവേണ്ടി)

ശ്രീരാമ: ചിലർ ജ്ഞാനലാഭത്തിനുശേഷം ലോകശിക്ഷണത്തിനായി കർമ്മം ചെയ്യുന്നു; ജനകനും നാരദനും മറ്റും ഈ കൂട്ടത്തിൽ പെടുന്നു. എന്നാൽ ലോകശിക്ഷണം ചെയ്യാൻ ശക്തികൂടിയേ കഴിയൂ. പഴയകാലത്തെ മഹർഷിമാർ സ്വന്തം ജ്ഞാനപ്രാപ്തിക്കായി വ്യഗ്രരായിരുന്നു. നാരദൻ മുതലായ ആചാര്യന്മാർ ലോകഹിതത്തിനായി ചുറ്റിസഞ്ചരിച്ചിരുന്നു. വീരപുരുഷന്മാരായിരുന്നു അവർ.

ഒരു ചുള്ളിക്കമ്പ് വെള്ളത്തിൽ പൊങ്ങിയൊഴുകുന്നു; എന്നാലൊരു പക്ഷിയിരുന്നാൽ അതു മുങ്ങിപ്പോകും. നേരെമറിച്ച് ഒരു വലിയ തടി ഒഴുകിപ്പോകുമ്പോൾ, അതിന്മേൽ പശുവിനോ മനുഷ്യനോ ഒരാനയ്ക്കുപോലുമോ കയറിപ്പോകാം. ആവിക്കപ്പൽ സ്വയം മറുകര പറ്റുക മാത്രമല്ല, അനേകമാളുകളെ മറുകരെ എത്തിക്കുകയും ചെയ്യുന്നു. നാരദാദ്യാചാര്യന്മാർ ആ വൻതടിപ്പോലെയോ ആവിക്കൽപ്പോലെയോ ആകുന്നു.

ചിലർ എന്തെങ്കിലും നല്ല സാധനം കഴിച്ചിട്ട് തോർത്തെടുത്തു മുഖും തുടയ്ക്കുന്നു, വേറാരും അറിയാതിരിക്കാൻ. (എല്ലാവരും ചിരിക്കുന്നു.) വേറെ ചിലർ ഒരു മാമ്പഴം കിട്ടിയാൽ അതു പൂളി ഓരോ കഷണം എല്ലാവർക്കും കൊടുക്കുന്നു; താനും കഴിക്കുന്നു.

നാരദൻ തുടങ്ങിയ ആചാര്യന്മാർ ജ്ഞാനലാഭത്തിനുശേഷവും ലോകമംഗളത്തിനായിട്ട് ഭക്തികൈക്കൊണ്ടു വർത്തിച്ചു.

## അദ്ധ്യായം അഞ്ച്

**ജ്ഞാനയോഗവും ഭക്തിയോഗവും – യുഗധർമ്മം**

ഡോക്ടർ: ജ്ഞാനം മനുഷ്യനെ നിശ്ശബ്ദനാക്കുന്നു; അയാളുടെ കണ്ണടയുന്നു; കണ്ണിൽനിന്ന് വെള്ളം ഒഴുകുന്നു, അപ്പോൾ ഭക്തിയുടെ ആവശ്യം വരുന്നു.

ശ്രീരാമ: ഭക്തി സ്ത്രീയാണ്; അതുകൊണ്ട് അന്തഃപുരംവരെ പോകാം. ജ്ഞാനത്തിന് പുറത്തെ മുറിവരെ പോകാനേ പറ്റൂ. (എല്ലാവരും ചിരിക്കുന്നു.)

ഡോക്ടർ: പക്ഷേ കണ്ട പെണ്ണുങ്ങൾക്കൊക്കെ അന്തഃപുരത്തിൽ പോകാനാവില്ല. വേശ്യകളെ അകത്തു വിടില്ല. അതുകൊണ്ട് ജ്ഞാനം ആവശ്യമാണ്.

ശ്രീരാമ: ഒരുവന് ശരിയായ വഴി അറിഞ്ഞുകൂടെങ്കിലും, അയാൾക്ക് ഈശ്വരനിൽ ഭക്തിയുണ്ട്, അദ്ദേഹത്തെ അറിയാൻ ആഗ്രഹമുണ്ട്, എന്നുവരികിൽ, അയാൾ ഭക്തിയുടെ ശക്തികൊണ്ടുതന്നെ ഈശ്വരനെ പ്രാപിക്കും. അതിഭക്തനായ ഒരാൾ ഒരിക്കൽ പുരിയിലെ ജഗന്നാഥക്ഷേത്രത്തിൽ ദർശനം നടത്താൻ പുറപ്പെട്ടു. പുരി ഏതു ദിക്കിലാണ് എന്നയാൾക്കറിഞ്ഞുകൂടാ. തെക്കോട്ടു പോകേണ്ടതിനുപകരം അയാൾ പടിഞ്ഞാട്ടുപോയി. അയാൾക്ക് വഴിതെറ്റി, വാസ്തവം; പക്ഷേ അയാൾ ആകാംക്ഷയോടെ ആളുകളോടന്വേഷിച്ചു. അവർ പറഞ്ഞുകൊടുത്തു; 'ഇതല്ല വഴി, ആ വഴിക്കു പോവൂ.' ഒടുവിൽ ഭക്തൻ പുരിയിൽ പോയി ജഗന്നാഥദർശനം നടത്തി. കണ്ടില്ലേ, നിങ്ങൾക്കറിഞ്ഞുകൂടെങ്കിലും ആത്മാർത്ഥതയുണ്ടെങ്കിൽ ആരെങ്കിലും ശരിയായ മാർഗ്ഗം പറഞ്ഞുതരും.

ഡോക്ടർ: പക്ഷേ അയാൾക്ക് വഴിതെറ്റിയല്ലൊ!

ശ്രീരാമ: ഉവ്വ്, അതുണ്ടായി, നേരുതന്നെ പക്ഷേ ഒടുവിൽ കിട്ടേണ്ടതു കിട്ടി.

(ഈശ്വരൻ സാകാരനോ നിരാകാരനോ)

ഒരു ഭക്തൻ: ഈശ്വരൻ സാകാരനോ നിരാകാരനോ?

ശ്രീരാമ: അദ്ദേഹം സാകാരനുമാണ് നിരാകാരനുമാണ്. ഒരു സന്ന്യാസി ഒരിക്കൽ ജഗന്നാഥദർശനത്തിനു പോയി. ദർശനം നടത്തിക്കൊണ്ടിരിക്കെ, ഈശ്വരൻ സാകാരനോ നിരാകാരനോ എന്ന്

ആ സന്ന്യാസിക്കു സംശയമായി. അദ്ദേഹം കൈയ്വശമുണ്ടായിരുന്ന ദണ്ഡുകൊണ്ട് ജഗന്നാഥൻെറ മേൽ തൊട്ടുനോക്കി. ആദ്യം ഇടത്തുനിന്നു വലത്തോട്ട് വടി കടത്തിനോക്കിയപ്പോൾ അത് ജഗന്നാഥൻെറ മെയ്യിൽ തൊട്ടില്ല. അവിടെ ദേവൻെറ വിഗ്രഹമില്ല, ഈശ്വരനു രൂപമില്ല എന്നദ്ദേഹം നിശ്ചയിച്ചു. അനന്തരം വടി വലത്തുനിന്നു ഇടത്തോടു കടത്തിനോക്കി. അപ്പോളത് വിഗ്രഹത്തിൽ തട്ടി. ഈശ്വരൻ സാകാരനുമാണ്, നിരാകാരനുമാണ് എന്ന് അപ്പോൾ ആ സന്ന്യാസി മനസ്സിലാക്കി.

പക്ഷേ ഇതു ഗ്രഹിക്കാൻ വളരെ പ്രയാസമാണ്. ഈശ്വരൻ നിരാകാരനെങ്കിൽ പിന്നെ സാകാരനാകുന്നതെങ്ങനെ, എന്ന സംശയം മനസ്സിൽ ഉയർന്നുവരും. കൂടാതെ, സാകാരനെങ്കിൽ, നാനാരൂപം എന്തുകൊണ്ട്?

ഡോക്ടർ: ഈശ്വരൻ ഈവക രൂപങ്ങളൊക്കെ സൃഷ്ടിച്ചിരിക്കുന്നു; അതുകൊണ്ട് അദ്ദേഹം സാകാരനാണ്. അദ്ദേഹം പിന്നെ മനസ്സ് സൃഷ്ടിച്ചിരിക്കുന്നു; അതുകൊണ്ട് അദ്ദേഹം നിരാകാരനുമാണ്. ഈശ്വരന് സകലതുമാകാൻ കഴിയും.

ശ്രീരാമ: ഈശ്വരനെ കാണുന്നതുവരെ ഈവക കാര്യങ്ങളൊന്നും മനസ്സിലാക്കാനാവില്ല. സാധകന്മാർക്കുവേണ്ടി അദ്ദേഹം നാനാഭാവങ്ങളും നാനാരൂപങ്ങളും കൈക്കൊള്ളുന്നു. ഒരാൾ ഒരു തൊട്ടിയിൽ കുറെ ചായം കലക്കിവെച്ചിരുന്നു. പലരും തങ്ങളുടെ തുണി ചായം മുക്കാൻ അയാളുടെ അടുക്കൽകൊണ്ടുവന്നു. അയാൾ ചോദിക്കും: 'നിങ്ങളുടെ തുണി എന്തു ചായത്തിൽ മുക്കണം?' ഒരാൾ, തനിക്ക് ചുവപ്പുചായത്തിൽ മുക്കിക്കിട്ടണം എന്നു പറഞ്ഞു എന്നു വിചാരിക്കുക. അയാളുടെ തുണിയെടുത്തു തൻെറ തൊട്ടിയിൽ മുക്കിയെടുത്തിട്ട്, 'ഇതാ പിടിക്കൂ, നിങ്ങളുടെ തുണിയിൽ ചുവപ്പുചായം പിടിപ്പിച്ചിരിക്കുന്നു,' എന്നു പറയും. വേറൊരാൾ, തൻെറ തുണി മഞ്ഞച്ചായത്തിൽ മുക്കണമെന്നു പറഞ്ഞാൽ, അയാൾ വേഗം തുണിയെടുത്ത് അതേ തൊട്ടിയിൽ മുക്കിയിട്ടു പറയും, 'ഇതാ മഞ്ഞമുക്കിയ നിങ്ങളുടെ തുണി,' മറ്റൊരാൾക്ക് നീലനിറത്തിലാണ് മുക്കിക്കിട്ടേണ്ടതെന്നു വരികിൽ അയാൾ തുണി അതേ തൊട്ടിയിൽത്തന്നെ മുക്തിയെടുത്തിട്ട് അത് പോലെതന്നെ പറയും, 'ഇതാ പിടിക്കൂ, നീലച്ചായം മുക്കിയ നിങ്ങളുടെ തുണി.' ഇതുമാതിരി ആരൊക്കെ എന്തൊക്കെ നിറത്തിൽ വേണമെന്നു പറഞ്ഞാലും അയാൾ ഒരേ തൊട്ടിയിൽ മുക്കി ഒരോരുത്തർക്കും വേണ്ട നിറം ഉണ്ടാക്കിക്കൊടുത്തു. ഒരു മനുഷ്യൻ ഈ അദ്ഭുത കൃത്യം നോക്കിനിന്നിരുന്നു. ചായം മുക്കുന്നവൻ ആ മനുഷ്യനോടു

ചോദിച്ചു, 'എന്താ ഹേ, നിങ്ങൾക്ക് എന്തു നിറത്തിലാണ് മുക്കേണ്ടത്?' ആ മനുഷ്യൻ പറഞ്ഞു, 'അനിയാ, നീ ഏതുനിറമാണതിൽ കലക്കി യിരിക്കുന്നതെന്നുവെച്ചാൽ ആ നിറത്തിൽ എനിക്കു മുക്കിത്തരൂ.' (എല്ലാവരും ചിരിക്കുന്നു.)

ഒരാൾ വെളിക്കിറങ്ങാൻ കാട്ടിൽപ്പോയി. അവിടെ ഒരു മരത്തി ന്മേൽ നല്ല ഭംഗിയുള്ള ഒരു ജന്തുവിനെ കണ്ടു. അയാൾ പിന്നീട് ഒരു ചങ്ങാതിയോടു പറഞ്ഞു: 'അനിയാ, അവിടെ ആ മരത്തിൽ ഒരു ചുവന്ന ജന്തുവിനെ ഞാൻ കണ്ടു.' ചങ്ങാതി പറഞ്ഞു: 'ഞാനും അതിനെ കണ്ടിട്ടാണ് വരുന്നത്; അതിന് ചുവപ്പാണെന്നു താനെന്താ പറയുന്നത്? അതിൻെറ നിറം പച്ചയാണ്.' മൂന്നാമതൊരാൾ പറഞ്ഞു: 'അല്ലല്ല, അതെങ്ങനെയാ പച്ചയാവണത്? മഞ്ഞയാണതിൻെ നിറം,' ഇമ്മാതിരി വേറെയും ഓരോരുത്തർ ആ ജന്തു തവിട്ടുനിറമാണ്, നീലയാണ്, കറുപ്പാണ് എന്നിങ്ങനെ ഓരോ വിധത്തിൽ പറഞ്ഞു. ഒടുവിൽ ലഹളയായി. എന്നിട്ടവരൊക്കെകൂടി മരത്തിൻെറ ചുവട്ടി ലേക്ക് പോയി. അവിടെ ഒരാൾ ഇരിക്കുന്നതു കണ്ടു. അവരുടെ ചോദ്യത്തിനു മറുപടിയായി അയാൾ പറഞ്ഞു: ഞാനീ മരത്തിൻെറ ചുവട്ടിലാണ് താമസിക്കുന്നത്. ആ ജന്തുവിനെ എനിക്കു നല്ലതു പോലെ അറിയാം. നിങ്ങളോരോരുത്തരും പറഞ്ഞതു നേരാണ്. ചിലപ്പോളതു ചുവപ്പാണ്, ചിലപ്പോൾ പച്ച, ചിലപ്പോൾ മഞ്ഞ, ചിലപ്പോൾ നീല, പിന്നെയും വേറെ എന്തൊക്കെയോ നിറങ്ങൾ അതിനുണ്ട്. പിന്നെച്ചിലപ്പോൾ യാതൊരു നിറവുമില്ലാതെയും കാണാം!

സർവ്വദാ ഈശ്വരചിന്ത ചെയ്യുന്ന ആൾക്കുമാത്രം അറിയാം അദ്ദേഹത്തിൻെറ ശരിയായ സ്വരൂപമെന്താണ് എന്ന്, ഈശ്വരൻ നാനാരൂപത്തിലും നാനാഭാവത്തിലും ദർശനമരുളും എന്ന് ആ ആൾ ക്കറിയാം. ഈശ്വരൻ സഗുണനാണെന്നും നിർഗുണനാണെന്നും അയാളറിയുന്നു. മരത്തിൻെറ ചുവട്ടിൽ താമസിക്കുന്ന ആൾക്കറി യാം ഓന്തിന് പല നിറമുണ്ടെന്ന്; ചിലപ്പോൾ നിറമൊന്നുമില്ലെന്നും അറിയാം. മറ്റാളുകൾ വെറുതെ തർക്കിച്ചു തമ്മിൽത്തല്ലി കഷ്ടപ്പെടുന്നു.

അതെ, ഈശ്വരൻ സാകാരനാണ്, നിരാകാരനുമാണ്. അതെങ്ങ നെയാണെന്നോ? ബ്രഹ്മം സച്ചിദാനന്ദസമുദ്രമാണ്; അതിന് അതിരും അറുതിയും ഇല്ല. സമുദ്രത്തിൽ അവിടവിടെ ജലം ഉറ ഞ്ഞു മഞ്ഞുകട്ടയായിത്തീരുന്നു. അതുപോലെ ഭക്തിശൈത്യംമൂലം ആ സച്ചിദാനന്ദസമുദ്രം രൂപം പൂണ്ടുവരുന്നു; അതായത് ഭക്തൻെറ മുമ്പിൽ ചിലപ്പോഴൊക്കെ വ്യക്തിരൂപേണ പ്രത്യക്ഷമാകുന്നു. സൂര്യോദയത്തിൽ മഞ്ഞുരുകി ജലമാകുന്നു. അമ്മാതിരി ജ്ഞാന

സൂര്യനുദിക്കുമ്പോൾ സാകാരേശ്വരൻ സച്ചിദാനന്ദസാഗരത്തിൽ ലയിച്ചുപോകുന്നു.

ഡോക്ടർ: സൂര്യനുദിക്കുമ്പോൾ മഞ്ഞുരുകി ജലമാകുന്നു; അതുമാത്രമല്ല, സൂര്യതാപത്തിൽ ജലം ആവിയായും തീരുന്നു.

ശ്രീരാമ: അതെ, അതു ശരിയാണ്. 'ബ്രഹ്മസത്യം ജഗദ്മിഥ്യാ' എന്ന വിവേചനത്തിനുശേഷം സാധകൻ സമാധി പ്രാപിക്കുന്നു. ആ അവസ്ഥയിൽ രൂപവും ഗുണവുമൊക്കെ പൊയ്പോകുന്നു. അപ്പോൾപിന്നെ ഈശ്വരൻ ഒരു വ്യക്തിയാണെന്ന ബോധം കാണുകയില്ല. ഈശ്വരൻെറ സ്വരൂപമെന്താണ് എന്നു വായ്കൊണ്ടു പറയാനാവില്ല. പറയാനാരുണ്ട്? പറയേണ്ടവനേ ഇല്ല. അവൻ തൻെറ 'ഞാൻ' തേടിയിട്ടു കണ്ടെത്തുന്നില്ല. അപ്പോൾ ബ്രഹ്മം നിർഗുണം; ബോധത്തിൽ ബോധമായിട്ടുമാത്രം അനുഭവപ്പെടുന്നു. മനസ്സുകൊണ്ടോ ബുദ്ധികൊണ്ടോ ബ്രഹ്മത്തെ ഗ്രഹിക്കാനാവില്ല. അത് അജ്ഞാതവും അജ്ഞേയവുമാകുന്നു.

അതുകൊണ്ടാണ് ഭക്തിയെ ചന്ദ്രനെന്നും ജ്ഞാനത്തെ സൂര്യനെന്നും പറയുന്നത്. വളരെ വടക്കും വളരെ തെക്കും തണുപ്പിൻെറ കൂടുതൽകൊണ്ട് വെള്ളം കട്ടിയായി അവിടെവിടെ വലിയ വലിയ മഞ്ഞിൻകട്ടകളുള്ള സമുദ്രം ഉണ്ടെന്നു ഞാൻ കേട്ടിട്ടുണ്ട്. കപ്പലിനൊന്നും പോകാനാവില്ല; അവിടെ ചെന്നാൽ മഞ്ഞുകട്ടകൾ തടഞ്ഞു നിർത്തുന്നു.

ഡോക്ടർ: അപ്പോൾ ഭക്തിപഥത്തിൽ മനുഷ്യന് തടസ്സങ്ങൾ നേരിടുന്നല്ലൊ.

ശ്രീരാമ: അതെ, അതു വാസ്തവം. പക്ഷേ അതുകൊണ്ട് ദോഷമൊന്നും ഉണ്ടാവുകയില്ല. ആ സച്ചിദാനന്ദസാഗരത്തിലെ ജലം തന്നെയാണല്ലൊ ഉറഞ്ഞു മഞ്ഞായിരിക്കുന്നത്. വീണ്ടും വിവേചനം ചെയ്തുകൊണ്ടിരുന്നാൽ, 'ബ്രഹ്മസത്യം, ജഗത് മിഥ്യാ' എന്ന് വിചാരം ചെയ്തുകൊണ്ടിരുന്നാൽ, അതുകൊണ്ടു ദോഷമൊന്നും വരികയില്ല. ജ്ഞാനസൂര്യൻെറ ചൂടുകൊണ്ട് മഞ്ഞൊക്കെ ഉരുകിപ്പോകും; പിന്നെ ആ സച്ചിദാനന്ദസാഗരം മാത്രം ഉണ്ടാകും.

(പാകമാകാത്ത 'അഹ'വും പാകംവന്ന 'അഹ'വും - ഭക്തൻെറ അഹം)

ശ്രീരാമ: ജ്ഞാനവിചാരത്തിനുശേഷം ഉണ്ടാകുന്ന സമാധിയിൽ 'ഞാനും' മറ്റുമൊന്നും കാണുകയില്ല. പക്ഷേ സമാധിയുണ്ടാവാൻ വളരെ പ്രയാസമാണ്. 'ഞാൻ' ഒരുതരത്തിലും പോവാൻ കൂട്ടാക്കുകയില്ല. അങ്ങനെ പോകാൻ കൂട്ടാക്കാത്തതുകൊണ്ടാണ് വീണ്ടും വീണ്ടും ഈ സംസാരത്തിലെക്ക് തിരിച്ചുവരേണ്ടതായ് വരുന്നത്.

കാള 'ഹംബാ ഹംബാ' (അഹം, അഹം) എന്നമറുന്നത് കൊണ്ടാണ് ഇത്ര കഷ്ടപ്പെടുന്നത്. പകലെല്ലാം കലപ്പ വലിക്കണം, വെയിലായാലും മഴയായാലും; അല്ലെങ്കിൽ കശാപ്പുകാരൻ അതിനെ അറക്കുന്നു. അതുകൊണ്ടും തീർന്നില്ല. തോൽ ഊറയ്ക്കിട്ടു ചെരുപ്പുകുത്തി ചെരിപ്പു തുന്നുന്നു. ഒടുവിൽ അതിൻെറ നാഡിയും ഞരമ്പുംകൊണ്ട് ഞാൺ ഉണ്ടാക്കുന്നു. പഞ്ഞി കടയുന്നവൻ ഈ ഞാൺ വില്ലിൽ കെട്ടി പഞ്ഞികടയുമ്പോൾ 'തുഹു തുഹു' (ത്വംത്വം) എന്നു പറയുമ്പോൾ അതിൻെറ കഷ്ടപ്പാടവസാനിക്കുന്നു.

അതുപോലെ ജീവൻ, 'നാഹം നാഹം, ഞാനാരുമല്ല; അല്ലയോ ഈശ്വരാ, കർത്താവ് അവിടുന്നാണ്. ഞാൻ ദാസൻ,. അവിടുന്നു പ്രഭു,' എന്നു പറയുമ്പോൾ, അയാളുടെ കഷ്ടപ്പാടുകൾ തീരുന്നു; അയാൾക്കു മുക്തി കിട്ടുന്നു.

ഡോക്ടർ: പക്ഷേ പഞ്ഞിക്കാരൻെറ കൈയിൽ ചെന്നു പെടണമല്ലൊ. (എല്ലാവരുംചിരിക്കുന്നു)

ശ്രീരാമ: ഈ 'ഞാൻ' തീർത്തും പോവില്ലെങ്കിൽ, ആ ശുംഭൻ 'ജഗദീശൻെറ ദാസൻ ഞാൻ' എന്ന നിലയിലിരുന്നോട്ടെ. (എല്ലാവരും ചിരിക്കുന്നു)

സമാധിക്കുശേഷവും ചിലരൊക്കെ ഈ 'അഹം' വെച്ചുകൊണ്ടിരിക്കുന്നു; 'ദാസൻ ഞാൻ; ഭക്തൻ ഞാൻ' എന്ന ഭാവം. ശങ്കരാചാര്യർ ലോകശിക്ഷണത്തിനുവേണ്ടി 'വിദ്യയുടെ അഹം' വെച്ചുകൊണ്ടിരുന്നു. ദാസൻെറ 'അഹം' വിദ്യയുടെ 'അഹം', ഭക്തൻെറ 'അഹം' ഇതു പാകംവന്ന 'അഹ'മാണ്. പാകമാകാത്ത 'അഹം' എന്തുമാതിരിയാണെന്നറിയാമോ? 'ഞാൻ കർത്താവാകുന്നു. ഞാൻ ഇത്ര വലിയ ഒരു ധനികൻെറ മകനാകുന്നു! ഞാൻ വിദ്വാൻ; ഞാൻ ധനികൻ. എന്നോടീ വിധം പറയുകയോ!' ഇമ്മാതിരി ഭാവം പാകംവരാത്ത 'അഹംഭാവത്തിൽ'നിന്ന് ഉണ്ടാകുന്നതാണ്. അത്തരമൊരുത്തൻെറ വീട്ടിൽ ഒരു കള്ളൻ കയറി എന്നു വിചാരിക്കുക. കള്ളനെ പിടികൂടാൻ പറ്റിയെങ്കിൽ, ആദ്യംതന്നെ സാമാനങ്ങളൊക്കെ പിടിച്ചു മേടിക്കും; എന്നിട്ട് പൊതിരെ തല്ലും. എന്നിട്ട് പോലീസിലേല്പിക്കും. അയാൾ പറയും, 'എന്ത്! അവനറിയില്ല. എവിടെയാണ് കയറിയതെന്ന്!'

(ബാലകൻെറ അഹം)

ശ്രീരാമ: ഈശ്വരദർശനം ഉണ്ടായ്ക്കഴിഞ്ഞാൽ അഞ്ചുവയസ്സായ കുട്ടിയുടെ സ്വഭാവമായ്ത്തീരും. ആ മനുഷ്യൻെറ 'അഹ'ത്തെ ബാലകൻെറ 'അഹം' എന്നു പറയാം; പാകം വന്ന 'അഹ'മാണത്.

ബാലകൻ ഒരു ഗുണത്തിനും അധീനനല്ല; അവൻ ത്രിഗുണാതീതനാണ്. സത്വരജസ്തമസ്സുകളിൽ ഒന്നിനും അധീനനല്ലവൻ. ഒരു കുട്ടിയെ നോക്കിക്കോളൂ. അവൻ തമോഗുണത്തിനു വശപ്പെട്ടവനല്ലെന്നു കാണാം. ഈ നിമിഷം ചങ്ങാതിയുമായി ലഹളയും അടിപിടിയുമായിരിക്കും; അടുത്ത നിമിഷം കഴുത്തിൽ കെട്ടിപ്പിടിച്ച് എന്തൊരു സ്നേഹം, എന്തു കളി! അവൻ രജോഗുണത്തിൻെറയും സ്വാധീനത്തിലല്ല. അവൻ തൻെറ കേളീസൗധം വളരെ ശ്രദ്ധിച്ച് പണിതുണ്ടാക്കി മോടിപ്പിടിപ്പിക്കുന്നു; ഞൊടിയിടയ്ക്കുള്ളിൽ ഒക്കെ ഇട്ടെറിഞ്ഞ് അമ്മയുടെ അടുത്തേക്ക് പായുന്നു. വിലപിടിച്ച കമനീയമായ ഒരു മുണ്ടും ഉടുത്തുകൊണ്ട് ഓടി നടക്കുന്നതു കാണാം ഈ നിമിഷം. അടുത്ത നിമിഷം മുണ്ട് അഴിഞ്ഞു നിലത്തുവീണിരിക്കും; അവൻ അതിനെക്കുറിച്ചു മറന്നേ പോയിരിക്കും - അലാത്ത പക്ഷം ചുരുട്ടിക്കൂട്ടി കക്ഷത്തിൽവെച്ചുകൊണ്ടുചുറ്റിനടക്കും (ചിരി.)

'അസ്സൽ മുണ്ട്. അതാരുടെ മുണ്ടാണപ്പാ?' എന്ന് നിങ്ങൾ അവനോടു ചോദിക്കുന്നുവെന്നിരിക്കട്ടെ. അപ്പോളവൻ പറയും: 'എൻെറ മുണ്ട്. എൻെറച്ഛൻ തന്നതാ.' 'എൻെറ ഓമനക്കുട്ടനല്ലേ, ആ മുണ്ടെനിക്കു തന്നേയ്ക്കരുതേ?' എന്നു നിങ്ങൾ ചോദിച്ചാൽ, 'തരില്ല; എൻെറ മുണ്ടാണ്. എൻെറച്ഛൻ തന്നതാണ്. ഞാൻ തരൂല്ല' എന്നവൻ പറയും. അല്പനേരം കഴിഞ്ഞ്, ഒരു പാവയോ പീപ്പിയോ കൈയിൽ കൊടുത്തു നോക്കൂ; അഞ്ചുരൂപാ വിലപിടിച്ച ആ മുണ്ട് നിങ്ങൾക്കു തന്നിട്ട് അവൻ അവൻെറ പാട്ടിനു പോകും. അഞ്ചുവയസ്സായ കുട്ടി സത്വഗുണത്തിനും അധീനനല്ല. അയൽപക്കത്തെ ചങ്ങാതിമാരുമായി എന്തൊരു സ്നേഹമാണ്! ഒരു നിമിഷം പിരിഞ്ഞിരിക്കാൻ മേല. എന്നാൽ അച്ഛനും അമ്മയുമൊന്നിച്ച് വേറൊരു ദിക്കിലേക്ക് പോയാൽ; അവിടെ പുതിയ തോഴരെ കണ്ടെത്തുകയായി. അപ്പോൾ ഇഷ്ടം മുഴുവൻ അവരോടായി. പഴയ ചങ്ങാതിമാരെക്കുറിച്ച് മിക്കവാറും മറന്നേ പോകുന്നു. കുട്ടിക്ക് ജാത്യഭിമാനവുമില്ല. 'ഇത് നിൻെറ ചേട്ടനാണ്.' എന്നൊരാളെക്കുറിച്ച് അമ്മ പറഞ്ഞുകൊടുക്കുന്നപക്ഷം, അയാൾ തൻെറ ചേട്ടനാകുന്നു എന്നു കുട്ടി തികച്ചും വിശ്വസിക്കുന്നു. ഒരുവൻ ബ്രാഹ്മണബാലനായിരിക്കാം; മറ്റവൻ കൊല്ലൻെറ കുട്ടിയായിരിക്കാം; എന്നാലും അവർ ഒരേ ഇലയിൽനിന്നും ഊണു കഴിക്കും. കുട്ടിക്ക് ശുദ്ധാശുദ്ധബോധമില്ല. മലവും മണ്ണും തിന്നും! പിന്നെ നാണവുമില്ല. ശൗചിച്ചുകഴിഞ്ഞ് ആരെയും ആസനം കാണിച്ചുകൊണ്ടു പറയും, 'നോക്കൂ, ഞാൻ ചമതിച്ചില്ലേന്നു നോക്കൂ.'

അതുകഴിഞ്ഞ് കിഴവൻെറ 'അഹ'മുണ്ട്, (ഡോക്ടർ ചിരിക്കുന്നു.) വയസ്സന്മാർക്ക് പലതരം പാശങ്ങളുണ്ട്. ആഭിജാത്യം, അഭിമാനം,

നാണം, പേടി, വെറുപ്പ് എന്നിങ്ങനെ. ഇതുകൂടാതെ ലൗകിക സാമർത്ഥ്യം, വ്യാപാരമനഃസ്ഥിതി, കാപട്യം ഇവയും കാണും. ആരോടെങ്കിലും ദേഷ്യം തോന്നിയാൽ അതെളുപ്പത്തിൽ പോവുക യില്ല. ഒരുപക്ഷേ ചാവുംവരെ അതു വെച്ചുകൊണ്ടിരിക്കും. പിന്നെ യുണ്ട് പാണ്ഡിത്യത്തിൻെറ അഹങ്കാരവും ധനത്തിൻെറ അഹങ്കാര വും. അങ്ങനെ പലതും. വൃദ്ധൻെറ 'അഹം' പാകമാകാത്ത 'അഹ' മാകുന്നു.

**ആർക്ക് ജ്ഞാനമുണ്ടാവില്ല ?**

ശ്രീരാമ: (ഡോക്ടറോട്) നാലഞ്ചു കൂട്ടർക്ക് ജ്ഞാനമുണ്ടാവില്ല. വിദ്യയുടെ അഹങ്കാരം, പാണ്ഡിത്യത്തിൻെറ അഹങ്കാരം, ധനത്തി ൻെറ അഹങ്കാരം, ഇതുള്ളവർക്ക് ജ്ഞാനം ഉണ്ടാവുകയില്ല. ഇത്തരം ആളുകളോട്, ഇന്ന സ്ഥലത്ത് ഒരു നല്ല മഹാത്മാവുണ്ട്; കാണാൻ പോകുന്നോ, എന്നു ചോദിച്ചാൽ അവർ ഓരോ തരം ഒഴിവുകഴിവു പറയും; ഒട്ടും പോവുകയുമില്ല. അവർ ഉള്ളിൽ ഈ വിധം കരുതു കയും ചെയ്യും. ഞങ്ങളെന്തു വലിയ ആളുകൾ! ഞങ്ങൾ വല്ലവരേ യും കാണാൻ പോവുകയോ!'

(സത്വഗുണവും ഈശ്വരലാഭവും - ഇന്ദ്രിയസംയമത്തിനുള്ള ഉപായം)

ശ്രീരാമ: തമോഗുണത്തിൻെറ അടയാളം അഹങ്കാരമാണ്, അഹങ്കാരമുണ്ടാകുന്നത് അജ്ഞാനത്തിൽനിന്നാണ്, തമോഗുണത്തിൽ നിന്നാണ്.

രാവണന് രജോഗുണവും കുംഭകർണ്ണന് തമോഗുണവും വിഭീഷ ണന് സത്വഗുണവും ഉണ്ടായിരുന്നു എന്ന് പുരാണത്തിൽ പറയുന്നു. അതുകൊണ്ടാണ് വിഭീഷണന് രാമനെ പ്രാപിക്കാൻ സാധിച്ചത്. തമോഗുണത്തിൻെറ വേറൊരു ലക്ഷണം ക്രോധമാണ്. ക്രോധം കൊണ്ട് മതികെട്ട് വേണ്ടതും വേണ്ടാത്തതും തിരിച്ചറിയാൻ വയ്യാതാ കുന്നു. ഹനുമാൻ കലി കയറി ലങ്ക ചുട്ടുപൊട്ടിച്ചു, സീതയുടെ കുടിലും എരിഞ്ഞുപോവുമോ എന്നൊന്നും ആലോചിക്കാതെ.

പിന്നെ തമോഗുണത്തിൻെറ മറ്റൊരു ലക്ഷണം കാമമാകുന്നു. പഥൂറിയാഘട്ടിലെ ഗിരീന്ദ്രഘോഷൻ ഒരിക്കലിങ്ങനെ പറയുകയു ണ്ടായി: 'കാമക്രോധാദി രിപുക്കൾ എന്തായാലും പോവില്ല; അതു കൊണ്ട് അവയുടെ ഗതി തിരിച്ചുവിടുക. ഈശ്വരനെ കാമിക്കുക; സച്ചിദാനന്ദവുമൊത്തു രമിക്കുക. ഇനി, ക്രോധം, പോവില്ലെന്നു വരികിൽ ഭക്തിയുടെ തമസ്സു കൈക്കൊള്ളുക; 'എന്ത്! ഞാൻ ദുർഗ്ഗയുടെ തിരുനാമം ഉച്ചരിച്ചിരിക്കെ, എനിക്ക് മോചനം ഉണ്ടാവാതിരി

ക്കയോ? എനിക്കിനിയെന്തു പാപം? എനിക്കിനി എന്തു ബന്ധനം!' ഈശ്വരലാഭത്തിനുവേണ്ടി ലോഭം കൊള്ളുക. ഈശ്വരകാന്തിയിൽ മോഹിതനായിത്തീരുക. അഹങ്കരിക്കണമെന്നുണ്ടെങ്കിൽ, 'ജഗദീശ ൻെറ ദാസൻ ഞാൻ. ജഗദീശൻെറ പുത്രൻ ഞാൻ.' എന്നിങ്ങനെ അഹങ്കരിക്കുക. ഇങ്ങനെ ഷഡ്രിപുക്കളുടെയും ഗതി തിരിച്ചുവിടണം.'

ഡോക്ടർ: ഇന്ദ്രിയങ്ങളെ അടക്കാൻ മഹാപ്രയാസമാണ്. പിണങ്ങിയ കുതിരകളെപ്പോലെയാണവ; അവയ്ക്കു ഇരുവശത്തും കൺമൂടി വെയ്ക്കണം. ചില കുതിരകളുടെ കണ്ണ് തീർത്തും അടച്ചു കളയണം.

ശ്രീരാമ: ഒരിക്കൽ ഈശ്വരകൃപ ലഭിച്ചാൽ, ഒരിക്കൽ ഈശ്വര ദർശനം സമ്പാദിച്ചാൽ, ആത്മസാക്ഷാത്കാരം ഒരിക്കൽ സാധിച്ചു കഴിഞ്ഞാൽ, പിന്നെ യാതൊരു ഭയവും വേണ്ട. അപ്പോൾപിന്നെ ഷഡ്രിപുക്കൾക്കും ഒന്നും ചെയ്യാനാവില്ല.

നാരദൻ, പ്രഹ്ലാദൻ തുടങ്ങിയ നിത്യസിദ്ധന്മാരായ മഹാപുരുഷ ന്മാർക്ക് അത്ര പണിപ്പെട്ടു രണ്ടു കണ്ണിനും കൺമൂടി വെയ്ക്കേ ണ്ടതായി വന്നില്ല. വയലിൻെറ വരമ്പത്തുകൂടി താൻതന്നെ അച്ഛൻെറ കൈയിൽ പിടിച്ചുകൊണ്ടു നടക്കുന്ന കുട്ടി ഓർക്കാതെ പിടിവിട്ട് കുഴിയിൽ വീണുപോയെന്നുവരാം. നേരെമറിച്ച് അച്ഛൻ മകൻെറ കൈയ് പിടിച്ചിരിക്കുകയാണെങ്കിൽ ഒരിക്കലും കുഴിയിൽ വീഴുക യില്ല.

ഡോക്ടർ: പക്ഷേ അച്ഛൻ മകൻെറ കൈയ് പിടിക്കുന്നത് ശരിയല്ല.

ശ്രീരാമ: അങ്ങനെയല്ല, മഹാപുരുഷന്മാർക്ക് കുട്ടികളുടെ സ്വഭാവമാണ്. ഈശ്വരൻെറ മുമ്പിൽ അവരെപ്പോഴും കുട്ടികളാണ്. അവർക്ക് അഹങ്കാരം കാണുകയില്ല. അവരുടെ സർവ്വശക്തിയും ഈശ്വരൻെറ ശക്തിയാണ്; തങ്ങളുടെ അച്ഛൻെറ ശക്തി. അവർക്ക് തനതായിട്ടൊന്നുമില്ല. ഇതവർക്ക് ദൃഢവിശ്വാസമുണ്ട്.

(വിചാരപഥവും - ആനന്ദപഥവും -

ജ്ഞാനയോഗവും ഭക്തിയോഗവും)

ഡോക്ടർ: ആദ്യം കുതിരയ്ക്കു കൺമൂടി വെയ്ക്കാതെ അതിനെ മുമ്പോട്ടു നീക്കാനൊക്കുമോ? വൈരികളെ വശത്തു വരുത്താതെ ഈശ്വരനെ പ്രാപിക്കാൻ സാധിക്കുമോ?

ശ്രീരാമ: നിങ്ങളിപ്പറയുന്നത് വിചാരപഥമനുസരിച്ചാണ്; ജ്ഞാന യോഗമെന്നാണതിനു പേർ. ആ വഴിക്കും ഈശ്വരനെ പ്രാപിക്കാൻ സാധിക്കും. ആദ്യം ചിത്തശുദ്ധി സമ്പാദിക്കേണ്ടത് അത്യാവശ്യമാണ്

എന്ന് ജ്ഞാനികൾ പറയുന്നു. ആദ്യം സാധന വേണം; പിന്നെ ജ്ഞാനമുണ്ടാകും.

ഭക്തിപഥത്തിൽക്കൂടിയും ഈശ്വരനിലെത്താൻ കഴിയും. ഭഗവാന്റെ പാദപദ്മത്തിൽ ഒരിക്കൽ ഭക്തിയുണ്ടായാൽ, അദ്ദേഹത്തിന്റെ നാമഗുണകീർത്തനത്തിൽ ഒരിക്കൽ അഭിരുചി തോന്നിയാൽ, പിന്നെ ഇന്ദ്രിയസംയമനത്തിനായിട്ട് പ്രത്യേകം പ്രയത്നിക്കേണ്ടതായിട്ടില്ല. അത്തരം ഭക്തന് രിപുക്കൾ താനേ വശപ്പെടുന്നു.

ഒരാൾ, തന്റെ മകൻ മരിച്ചിട്ട് ദുഃഖിച്ചുകൊണ്ടിരിക്കുകയാണെന്നു വെയ്ക്കുക. ആ ദിവസം അയാൾ മറ്റുള്ളവരുമായി ലഹളയ്ക്കു പോകുമോ? സദ്യയുണ്ണാൻ പോകാനാവുമോ? ആളുകളുടെ മുമ്പിൽ അഹങ്കരിച്ചു ഞെളിഞ്ഞു നടക്കാൻ കഴിയുമോ? സുഖഭോഗങ്ങൾ അനുഭവിക്കാൻ സാധിക്കുമോ? വെളിച്ചം കണ്ടാൽപ്പിന്നെ ഈയാംപാറ്റ ഇരുട്ടത്തിരിക്കുമോ?

ഡോക്ടർ: (ചിരിച്ചുകൊണ്ട്) അതില്ല; എരിഞ്ഞുചത്താലും തീയിലേക്കു കുതിക്കും.

ശ്രീരാമ: അങ്ങനെയല്ലപ്പാ! ഭക്തൻ ഈയലിനെപ്പോലെ എരിഞ്ഞു മരിക്കുന്നില്ല. ഭക്തൻ പാഞ്ഞെത്തുന്ന വെളിച്ചം രത്നത്തിന്റെ വെളിച്ചമാണ്. രത്നത്തിന്റെ വെളിച്ചത്തിനു നല്ല തിളക്കമുണ്ട്. പക്ഷേ അത് ശാന്തവും ശീതളവുമാകുന്നു. ആ വെളിച്ചമേറ്റാൽ പൊള്ളുകയില്ല; ആ പ്രകാശം ശാന്തിയും ആനന്ദവുമരുളുന്നു.

(ജ്ഞാനയോഗം വളരെ പ്രയാസം)

ശ്രീരാമ: വിചാരമാർഗ്ഗത്തിൽക്കൂടി, ജ്ഞാനയോഗത്തിൽക്കൂടി ഈശ്വരനെ പ്രാപിക്കാൻ കഴിയും. പക്ഷേ ഈ വഴി വളരെ വിഷമം പിടിച്ചതാണ്. 'ഞാൻ ശരീരമല്ല, മനമല്ല, ബുദ്ധിയല്ല; എനിക്ക് രോഗമില്ല, ശോകമില്ല. അശാന്തിയില്ല; ഞാൻ സച്ചിദാനന്ദസ്വരൂപൻ, ഞാൻ സുഖദുഃഖങ്ങൾക്കതീതൻ; ഇന്ദ്രിയങ്ങൾക്കു വശഗനല്ല ഞാൻ.' എന്നൊക്കെ നാവുകൊണ്ടു പറയാൻ വളരെയെളുപ്പം. ഈ ആശയങ്ങൾ ഗ്രഹിക്കാനും നടപ്പിൽ വരുത്താനും വളരെ പ്രയാസം. മുള്ളു കുത്തി കൈയ് കീറി ഝർഝർന്ന് ചോരയൊലിക്കുന്നു. എന്നിട്ടു പറയുകയാണ്, 'എന്ത്! എന്റെ കൈയൊന്നും മുറിഞ്ഞിട്ടില്ല! ഞാൻ സുഖമായിരിക്കുന്നു!' ഇങ്ങനെയൊക്കെ പറയുന്നതു ശരിയല്ല. അങ്ങനെ പറയാനാവണമെങ്കിൽ ആദ്യം ആ മുള്ള് ജ്ഞാനാഗ്നിയിൽ എരിച്ചു കളയണം.

(പുസ്തകം പഠിച്ചിട്ടുള്ള ജ്ഞാനവും പാണ്ഡിത്യവും - ഗുരുദേവന്റെ ശിക്ഷണക്രമം)

ശ്രീരാമ: പുസ്തകം വായിക്കാതെ ഈശ്വരനെക്കുറിച്ചുള്ള ജ്ഞാനമോ വിദ്യയോ ഉണ്ടാവില്ല എന്നാണ് പലരുടെയും വിചാരം. എന്നാൽ വായിക്കുന്നതിനെക്കാൾ കേൾക്കുന്നതാണ് നല്ലത്; കേൾക്കുന്നതിലും നല്ലതു കാണുകയാണ്. കാശിയെക്കുറിച്ചു വായിക്കുന്നതും കേൾക്കുന്നതും കാണുന്നതും തമ്മിൽ വളരെ വ്യത്യാസമുണ്ട്.

ചതുരംഗം കളിച്ചുകൊണ്ടിരിക്കുന്നവർക്ക് കരുവിന്റെ നീക്കം അത്ര ശരിക്കു മനസ്സിലാവുകയില്ല. എന്നാൽ കളിയിലേർപ്പെടാതെ കണ്ടുകൊണ്ടിരിക്കുന്നവർക്ക് കളിക്കാരെക്കാൾ നന്നായിട്ട് കുരുവിന്റെ നീക്കം നിശ്ചയിക്കാൻ കഴിയും. തങ്ങൾ വലിയ ബുദ്ധിമാന്മാരാണെന്നാണ് ലൗകികമനുഷ്യരുടെ വിചാരം; പക്ഷേ അവർ വിഷയാസക്തന്മാരാണ്. അവർ സ്വയം കളിയിലേർപ്പെട്ടിരിക്കുന്നു. അതിനാൽ സ്വന്തം നീക്കം ശരിക്കു മനസ്സിലാക്കാൻ ശക്തരല്ല. സംസാരം ഉപേക്ഷിച്ച സാധുക്കൾ അനാസക്തരാണ്; അവർ യഥാർത്ഥത്തിൽ സംസാരികളെക്കാൾ ബുദ്ധിമാന്മാരാകുന്നു. അവർ സ്വയം കളിയിലേർപ്പെടുന്നില്ല. സാക്ഷികളാണവർ; കാര്യങ്ങളവർ കൂടുതൽ വ്യക്തമായി കാണുന്നു. അതുകൊണ്ടവർക്ക് അടുത്ത നീക്കം ശരിക്കു പറഞ്ഞുതരാൻ സാധിക്കും.

ഡോക്ടർ: (ഭക്തന്മാരോട്) ഇദ്ദേഹം പുസ്തകം വായിച്ചിരുന്നെങ്കിൽ ഇത്രയും ജ്ഞാനം ഉണ്ടാകുമായിരുന്നില്ല. *ഫാരഡേ സ്വയം പ്രകൃതിയെ നിരീക്ഷിച്ചു; അതുകൊണ്ടാണ് അദ്ദേഹത്തിന് ഇത്രയേറെ ശാസ്ത്രീയരഹസ്യങ്ങൾ കണ്ടുപിടിക്കാൻ കഴിഞ്ഞത്. പുസ്തകം വായിച്ചു വിദ്യനേടിയിരുന്നെങ്കിൽ ഇത്ര സാധിക്കുമായിരുന്നില്ല. ഗണിതശാസ്ത്രങ്ങൾ തലച്ചോറിനെ താറുമാറാക്കുകയേ ചെയ്യൂ; തനതു നിരീക്ഷണത്തിന്റെ വഴിയിൽ അതു വിലങ്ങായിത്തീരുന്നു.

(ഈശ്വരദത്തമായ ജ്ഞാനവും പുസ്തകപാണ്ഡിത്യവും)

ശ്രീരാമ: പഞ്ചവടിയിലെ പൂഴിയിൽ വീണുരുണ്ട് അമ്മയെ വിളിച്ചു കേണിരുന്ന കാലത്ത് ഞാനമ്മയോട് അപേക്ഷിച്ചു: 'അമ്മേ കർമ്മികൾ കർമ്മം ചെയ്തു നേടുന്നതും, യോഗികൾ യോഗമനുഷ്ഠിച്ച് കണ്ടെത്തുന്നതും, ജ്ഞാനികൾ വിചാരം ചെയ്ത് അറിഞ്ഞുകൂടുന്നതും എനിക്ക് കാണിച്ചുതന്നാലും.' പിന്നെയും എന്തൊക്കെ ഉണ്ടായി! അതൊക്കെ ഞാനെങ്ങനെ പറഞ്ഞുകേൾപ്പിക്കും?

* Faraday, the great scientific discoverer

ആഹാ! എന്തെല്ലാം അവസ്ഥകളിൽക്കൂടി ഞാൻ കടന്നു പോന്നു! ഉറക്കം പൊയ്പോയി.

ഇതും പറഞ്ഞ് പരമഹംസദേവൻ പാട്ടുപാടി വർണ്ണിച്ചു:

നിദ്രയെന്നെ വെടിഞ്ഞു ഞാനെങ്ങനെ
ഭദ്രമായിനി വീണ്ടുമുറങ്ങുന്നു?
യോഗയാഗമിവ രണ്ടിനത്തിലും
ജാഗരം ഞാൻ പുലർത്തിയിന്നേവരേ
യോഗനിദ്രയിലിപ്പൊഴുതമ്മയൊ-
ത്തേകതയിൽ ലയിച്ചു ഞാനൊന്നായി.
നിദ്രയെപ്പുനരേതുകാലത്തേക്കും
കെല്പെഴും ഗാഢനിദ്രയിലാഴ്ത്തിനേൻ
രാത്രിയില്ലാത്ത രാജ്യത്തിൽനിന്നേതോ
മൂർത്തിയെൻ മുമ്പിലാവിർഭവിക്കയാൽ
സാന്ധ്യ മാഹ്നികസ്തോത്രാദികർമ്മങ്ങൾ
വന്ധ്യമായി ഭവിച്ചെനിക്കൊക്കെയും.

ശ്രീരാമ: ഞാനാണെങ്കിൽ ശാസ്ത്രവും സൂത്രവുമൊന്നും പഠിച്ചിട്ടില്ല. പക്ഷേ, അമ്മയുടെ നാമം ഉരുവിടുന്നതുകൊണ്ട് എല്ലാവരും എന്നെ ബഹുമാനിക്കുന്നു. എന്നെക്കുറിച്ച് 'വാളും പരിചയുമില്ലാത്ത പയറ്റു കാരൻ ശാന്തിരാമസിംഹൻ,' എന്ന് ശംഭുമല്ലികൻ പറയുകയുണ്ടായി. (എല്ലാവരും ചിരിക്കുന്നു)

ശ്രീ ഗിരീശചന്ദ്രഘോഷൻ എഴുതിയ ബുദ്ധദേവചരിതം എന്ന നാടകത്തെക്കുറിച്ചായി സംഭാഷണം. ഗിരീശൻ ഡോക്ടറെ ക്ഷണിച്ചു കൊണ്ടുപോയി ഈ നാടകം കാണിച്ചു. നാടകം കണ്ട് ഡോക്ടർ അതിയായി സന്തോഷിച്ചു.

ഡോക്ടർ: (ഗിരീശനോട്) താനൊരു വലിയ ചീത്തയാൾ! ഞാനൊന്നും തീയേറ്ററിൽ പോകണമെന്നോ?

ശ്രീരാമ: (മാസ്റ്ററോട്) എന്താ അയാൾ പറയണത്? എനിക്കു കാര്യം മനസ്സിലായില്ലല്ലൊ.

മാസ്റ്റർ: ഡോക്ടർക്ക് നാടകം നന്നേ പിടിച്ചു.

# അദ്ധ്യായം ആറ്

## അവതാരകാര്യം

ശ്രീരാമ: (ഈശാനനൊട്) നീയെന്താ ഒന്നും മിണ്ടാത്തത്? (ഡോക്ടറെ ചൂണ്ടിക്കാണിച്ചുകൊണ്ട്) ഇയാൾ അവതാരത്തെ അംഗീകരിക്കുന്നില്ല.

ഈശാനൻ: ഞാനെന്തു വാദിക്കാനാണ്? എനിക്കിപ്പോൾ വാദം ഇഷ്ടപ്പെടുന്നില്ല.

ശ്രീരാമ: (നീരസഭാവത്തിൽ) എന്ത്, വേണ്ട കാര്യം മിണ്ടുകയില്ലെന്നോ?

ഈശാനൻ: (ഡോക്ടറോട്) അഹങ്കാരം കാരണം ഞങ്ങൾക്കു വിശ്വാസം കുറവാണ്.

കാകഭുശുണ്ഡി ആദ്യം ശ്രീരാമനെ ഒരവതാരമായി സ്വീകരിച്ചിരുന്നില്ല. ഒരിക്കലത് രാമന്റെ അപ്രീതിക്ക് പാത്രമായി. എന്നിട്ട് ഇന്ദ്രലോകം, ചന്ദ്രലോകം, കൈലാസമൊക്കെ പറന്നു നടന്നിട്ടും ഒരു വിധത്തിലുമൊരു രക്ഷയുമില്ലെന്നു കണ്ടു. അപ്പോളതു തനിയെ വന്ന് രാമനെ ശരണം പ്രാപിച്ചു. രാമൻ അതിനെ എടുത്ത് വായിലിട്ടങ്ങു മിഴുങ്ങി. അപ്പോളത് മരത്തിൽ തന്റെ കൂട്ടിൽ ഇരിക്കുന്നതായി കണ്ടു. അതിന്റെ അഹങ്കാരം തകർന്നു കഴിഞ്ഞപ്പോൾ ഭുശുണ്ഡിക്ക് മനസ്സിലായി, ശ്രീരാമൻ കാഴ്ചയിൽ നമ്മെപ്പോലെ ഒരു മനുഷ്യനാണെന്നിരുന്നാലും അദ്ദേഹത്തിന്റെ ഉദരത്തിലാണ് ബ്രഹ്മാണ്ഡം എന്ന്. അദ്ദേഹത്തിന്റെ ഉദരത്തിനുള്ളിലാണ് ആകാശവും സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും സമുദ്രവും പർവ്വതങ്ങളും; പിന്നെ, മനുഷ്യരും മൃഗങ്ങളും മരങ്ങളും മറ്റുമെല്ലാം.

(അവതാരവും ജീവനും - ജീവന്റെ അല്പബുദ്ധി)

ശ്രീരാമ: (ഡോക്ടറോട്) വ്യഷ്ടിയും സമഷ്ടിയും ഈശ്വരൻ തന്നെ എന്നത് മനസ്സിലാക്കാൻ വലിയ പ്രയാസമാണ്. നിത്യവും ലീലയും അദ്ദേഹത്തിന്റെ രണ്ടു ഭാവങ്ങളാണ്. ഈശ്വരന് മനുഷ്യനാവാൻ സാധിക്കയില്ല എന്ന് നമ്മുടെ അല്പബുദ്ധി വെച്ചു കൊണ്ട് നാമെങ്ങനെ ഉറപ്പിച്ചുപറയും? നമ്മുടെ അല്പബുദ്ധി കൊണ്ട് ഈവക കാര്യങ്ങൾ മനസ്സിലാക്കാനൊക്കുമോ? ഒരിടങ്ങഴി കൊള്ളുന്ന മൊന്തയിൽ നാലിടങ്ങഴി പാൽ കൊള്ളുമോ?

അതിനാൽ സാധുക്കളുടെയും മഹാപുരുഷന്മാരുടെയും - ഈശ്വരസാക്ഷാത്കാരം സാധിച്ചിട്ടുള്ളവരുടെ - വാക്കു വിശ്വസി

ക്കണം. വക്കീലന്മാർ കേസിനെക്കുറിച്ച് നിനയ്ക്കുന്നതുപോലെ സാധുക്കൾ എപ്പോഴും ഈശ്വരനെ ധ്യാനിച്ചുവാഴുന്നു. കാകഭുശുണ്ഡിയുടെ കഥ നിങ്ങൾ വിശ്വസിക്കുന്നുണ്ടോ?

ഡോക്ടർ: എനിക്ക് ശരിയെന്നു തോന്നിയിടത്തോളം ഞാൻ വിശ്വസിക്കുന്നു. ഈശ്വരൻ സ്വയം കാണിച്ചുതന്നാൽ കുഴപ്പമൊക്കെ തീരും. രാമനെ അവതാരമെന്ന് ഞാനെങ്ങനെയാണ് സമ്മതിക്കുക? ആദ്യംതന്നെ ബാലിവധം എടുക്കുക. കള്ളനെപ്പോലെ ഒളിച്ചുനിന്നുകൊണ്ട് അമ്പയച്ചു കൊന്നുകളഞ്ഞു. ഇതുമനുഷ്യൻ ചെയ്യുന്ന പണിയാണ്; ഈശ്വരൻെറയല്ല.

ഗിരീശൻ: മഹാശയാ, ഇക്കാര്യം ഈശ്വരനേ സാധിക്കൂ.

ഡോക്ടർ: പിന്നെ നോക്കൂ, സീതാപരിത്യാഗം

ഗിരീശൻ: മഹാശയാ, ഇതും ഈശ്വരനേ സാധിക്കൂ, മനുഷ്യനു സാദ്ധ്യമല്ല.

(ഭൗതികശാസ്ത്രമോ മഹാപുരുഷവാക്യമോ)

ഈശാനൻ: (ഡോക്ടറോട്) അങ്ങെന്തുകൊണ്ടാണ് അവതാരത്തിൽ വിശ്വസിക്കാത്തത്? ഇപ്പോൾ അങ്ങു പറഞ്ഞല്ലൊ, ഈശ്വരൻ രൂപങ്ങൾ സൃഷ്ടിച്ചിരിക്കുന്നു. അതിനാൽ സാകാരനാണ്; അദ്ദേഹം മനസ്സ് നിർമ്മിച്ചിരിക്കുന്നു, അതിനാൽ നിരാകാരനുമാണ് എന്ന്. ഇപ്പോൾത്തന്നെയല്ലേ അങ്ങു പറഞ്ഞത് ഈശ്വരനു എന്തും സാധിക്കുമെന്ന്?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഈശ്വരന് അവതാരമെടുക്കാൻ സാധിക്കും എന്ന സംഗതി ഈയാളുടെ സയൻസിൽ പറഞ്ഞിട്ടില്ല! അപ്പോൾപിന്നെ എങ്ങനെ വിശ്വസിക്കും? (എല്ലാവരുംചിരിക്കുന്നു.)

ഒരു കഥകേട്ടോളൂ. ഒരു മനുഷ്യൻ അയാളുടെ സ്നേഹിതനോടു പറഞ്ഞു: 'അവിടെ ആ തെരുവിൽ ഇന്നാരുടെ വീട് തടുപിടോന്ന് ഇരുണ്ടുവീഴുന്നതു കണ്ടിട്ടാണ് ഞാൻ വരുന്നത്.' ഈ വൃത്താന്തം കേട്ടയാൾ ഇംഗ്ലീഷ് പഠിച്ചവനാണ്. അയാൾ പറഞ്ഞു, 'നില്ക്കു, പത്രത്തിലുണ്ടോ എന്നൊന്നു നോക്കിക്കൊട്ടെ.' അയാൾ പത്രം വായിച്ചുനോക്കി; അതിലെങ്ങും കെട്ടിടം തകർന്ന കാര്യം കണ്ടില്ല. അയാളപ്പോൾ കൂട്ടുകാരനോടു പറഞ്ഞു: 'എടോ, താൻ പറഞ്ഞതു ഞാൻ വിശ്വസിക്കുന്നില്ല. എന്താണ്ടോ? കെട്ടിടം മറിഞ്ഞുവീണ കാര്യം പത്രത്തിലെഴുതിയിട്ടില്ല! അതുകൊണ്ട് അതൊക്കെ പൊളിയാണ്.' (എല്ലാവരും ചിരിക്കുന്നു.)

ഗിരീശൻ: (ഡോക്ടറോട്) താങ്കൾ ശ്രീകൃഷ്ണനെ ഈശ്വരനെന്ന് അംഗീകരിക്കണം. അദ്ദേഹത്തെ മനുഷ്യനായിട്ട് കരുതാൻ ഞാൻ

താങ്കളെ അനുവദിക്കുകയില്ല. ഒന്നുകിൽ ദൈത്യൻ അല്ലെങ്കിൽ ദൈവം ഒന്നു സമ്മതിച്ചേ തീരൂ.

(സരളതയും ഈശ്വരവിശ്വാസവും)

ശ്രീരാമ: സരളനല്ലെങ്കിൽ അത്ര പെട്ടെന്നൊന്നും ഈശ്വരനിൽ വിശ്വാസം വരികയില്ല. വിഷയബുദ്ധിയിൽനിന്നു വളരെ വളരെ ദൂരെയാണീശ്വരൻ. ലൗകികബുദ്ധി പലതരം സംശയങ്ങൾക്കും ഇടയാക്കുന്നു. അതുവഴി പലേ അഹങ്കാരങ്ങളും വന്നുചാടുന്നു; പാണ്ഡിത്യംകൊണ്ടുള്ള അഹങ്കാരം, ധനംകൊണ്ടുള്ള അഹങ്കാരം, അങ്ങനെ പലതും. (ഡോക്ടറെ ചൂണ്ടിക്കാണിച്ചുകൊണ്ട് ഭക്തന്മാരോട്) എന്നാൽ ഇദ്ദേഹം സരളനാണ്.

ഗിരീശൻ: (ഡോക്ടറോട്) താങ്കളെന്ത് പറയുന്നു, കുരുട്ടുബുദ്ധിക്കു ജ്ഞാനമുണ്ടാവുമോ?

ഡോക്ടർ: രാമനെ വിളിക്കൂ; എന്നാൽ ഒരുപക്ഷേ ഉണ്ടാകും.

ശ്രീരാമ: കേശവസേനൻ എത്ര സരളനായിരുന്നുവെന്നോ! കേശവനൊരു ദിവസം ദക്ഷിണേശ്വരത്തു വന്നു. ഏകദേശം നാലുമണിയോടുകൂടി പാവങ്ങൾക്കു ചോറുകൊടുക്കുന്ന ഊട്ടുപുര പോയിക്കണ്ടു. എന്നിട്ട്, 'എപ്പോഴാണ് പാവങ്ങൾക്ക് ചോറു കൊടുക്കാൻ പോണത്?' എന്നു ചോദിച്ചു. ആഹാരം കൊടുക്കാനുള്ള സമയമൊക്കെ കഴിഞ്ഞുപോയി എന്നു പാവത്തിനു നിശ്ചയമുണ്ടായിരുന്നില്ല. വിശ്വാസം വളരുന്നതോടെ ജ്ഞാനവും വളരും. തൂക്കിപ്പെറുക്കി തീറ്റ തിന്നുന്ന പശു തുള്ളിതുള്ളിയായിട്ടെ പാൽ തരൂ. ചവറും ചെടിയും പുല്ലുംതൊണ്ടും തവിടും കച്ചിയും പിണ്ണാക്കും എന്നുവേണ്ട കിട്ടുന്നതൊക്കെ വലിച്ചുവാരി തിന്നുന്ന പശു ശൂറു ശുറോന്നു പാൽ ചൊരിയും. (എല്ലാവരും ചിരിക്കുന്നു.)

ശിശുക്കളുടേതുപോലെയുള്ള വിശ്വാസം വരാതെ ഈശ്വരനെ പ്രാപിക്കാനാവില്ല. ഒരു കുട്ടിയെ ചൂണ്ടിക്കാണിച്ചുകൊണ്ട് അമ്മ മകനോട്, 'അതു നിന്റെ ചേട്ടനാണ്' എന്നു പറയുന്നു. ഉടനടി അത് തന്റെ ചേട്ടനാണ് എന്ന് ആ ശിശു തികച്ചും വിശ്വസിക്കുന്നു. 'ആ മുറിയിൽ ഭൂതമുണ്ട്' എന്നമ്മ പറഞ്ഞാൽ അവിടെ ഭൂതമുണ്ട് എന്നു കുട്ടി പൂർണ്ണമായും വിശ്വസിക്കുന്നു. ഇങ്ങനെ ഒരു ബാലനെപ്പോലെ വിശ്വാസമുണ്ടായാൽ ഈശ്വരൻ ദയ കാണിക്കുന്നു. ലൗകികബുദ്ധിയിൽക്കൂടി ഈശ്വരനെ പ്രാപിക്കാൻ കഴിയുകയില്ല.

ഡോക്ടർ: (ഭക്തന്മാരോട്) പശുവിന് കണ്ണിൽ കണ്ടതൊക്കെ കൊടുത്ത് കൂടുതൽ പാലുണ്ടാക്കുന്നത് നല്ലതല്ല. എന്റെ ഒരു പശുവിന് ഇങ്ങനെ അതുമിതും തിന്നാൻ കൊടുത്തു. അതിന്റെ

പാൽ കഴിച്ചതുകൊണ്ട് എനിക്ക് കടുത്ത രോഗം പിടിച്ചു. അതിൻെറ കാരണം ആദ്യമെനിക്കു പിടികിട്ടിയില്ല. വളരെ അന്വേഷിച്ചപ്പോൾ മനസ്സിലായി പശുവിന് അരിയുടെ തരങ്ങും മറ്റെന്തൊക്കെയോ സാധനങ്ങളും തിന്നാൻ കൊടുത്തു എന്ന്. ഞാൻ വല്ലാത്ത വിഷമ ത്തിലായി! രോഗം മാറാൻ ലക്നൗവിൽ പോയി താമസിക്കേണ്ടതായി വന്നു. ഒടുവിൽ നോക്കിയപ്പോൾ പന്തീരായിരം രൂപ ചെലവ്! (എല്ലാവരും ചിരിക്കുന്നു)

എന്തുകൊണ്ട് എന്തു വരുന്നു എന്നു തീർത്തുപറയാൻ പ്രയാസ മാണ്. പാകപ്പാറയിലെ ബാബുമാരുടെ വീട്ടിലെ ഏഴുമാസം പ്രായ മുള്ള ഒരു പെൺകുട്ടിക്കു സുഖക്കേടു പിടിച്ചു, വില്ലൻചുമ, ഞാൻ നോക്കാൻ പോയി. ഒന്നുകൊണ്ടും രോഗത്തിൻെറ കാരണം കണ്ടു പിടിക്കാൻ കഴിഞ്ഞില്ല. ഒടുവിൽ മനസ്സിലായി മഴ നനഞ്ഞ ഒരു കഴുതയുടെ പാൽ ആ കുട്ടിക്കു കുടിക്കാൻ കൊടുത്ത് എന്ന്. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ഭക്തന്മാരോട്) എന്താണ് പറയണത്? 'എൻെറ വണ്ടി പുളിമരത്തിൻെറ കീഴിൽക്കൂടി പോയതുകൊണ്ട് എനിക്ക് പുളിച്ചു തികട്ടൽ പിടിച്ചു,' എന്നു പറയുംപോലെയാണല്ലോ അത്! (എല്ലാവരും ചിരിക്കുന്നു.)

ഡോക്ടർ: (ചിരിച്ചുകൊണ്ട്) ഒരു കപ്പലിലെ കപ്പിത്താന് അസഹ്യ മായ തലവേദനെ. കപ്പലിലെ ഡോക്ടർമാർ തമ്മിലാലോചിച്ച് കപ്പലി ൻെറ പള്ളയ്ക്കു മരന്നുവെച്ചുകെട്ടി. (എല്ലാവരും ചിരിക്കുന്നു.)

(സാധുസംഗവും ഭോഗവിലാസത്യാഗവും)

ശ്രീരാമ: (ഡോക്ടറോട്) സാധുസംഗം സർവ്വദാ ആവശ്യമാണ്, രോഗം പഴകിപ്പോയി. സജ്ജനങ്ങൾ പറയുന്നതനുസരിച്ചു നടക്ക ണം. വെറുതെ കേട്ടതുകൊണ്ടെന്തു കാര്യം? മരുന്നു സേവിക്കണം, അതോടുകൂടി ആഹാരനിയന്ത്രണവും പാലിക്കണം. പഥ്യം വേണ്ട താണ്.

ഡോക്ടർ: അതെ, പഥ്യംകൊണ്ടാണ് രോഗം മാറുന്നത്.

ശ്രീരാമ: വൈദ്യന്മാർ മൂന്നു തരമുണ്ട്; ഉത്തമവൈദ്യൻ, മദ്ധ്യമവൈദ്യൻ, അധമവൈദ്യൻ. വന്നു നാഡി പിടിച്ചുനോക്കിയിട്ട്, 'മരുന്ന് കഴിക്കണം കേട്ടോ,' എന്നും പറഞ്ഞു പോകുന്നവൻ അധമവൈദ്യനാണ്. രോഗി മരുന്നു സേവിക്കുന്നുണ്ടോ എന്നൊന്നും അയാളന്വേഷിക്കുന്നില്ല. മദ്ധ്യമവൈദ്യൻ രോഗിയോടു മരുന്നു കഴിക്കണം എന്ന് പലതരത്തിൽ പറഞ്ഞു മനസ്സിലാക്കുന്നു. അയാൾ വളരെ മധുരമായി പറയും, 'നോക്കൂ, മരുന്നു കഴിക്കാണ്ടെ

ങ്ങനെയാ രോഗം മാറുന്നത്? എൻെറ പൊന്നോമനയല്ലേ, മരുന്നു സേവിക്കൂ; ഞാൻതന്നെ മരുന്നു കൂട്ടിത്തരാം, വായ് തുറക്കൂ' ഇനിയത്തെ തരക്കാരൻ, രോഗി ഒരു പ്രകാരത്തിലും മരുന്നു കഴിക്കുന്നില്ല എന്നു കണ്ടാൽ മുട്ടു മടക്കി രോഗിയുടെ നെഞ്ചത്ത് വെച്ചമർത്തിക്കൊണ്ട് ബലമായിട്ട് മരുന്നു കഴിപ്പിക്കുന്നു. അയാളാണ് ഉത്തമവൈദ്യൻ.

ഡോക്ടർ: രോഗിയുടെ നെഞ്ഞത്തു മുട്ടുകൊണ്ട് അമർത്തേണ്ട ആവശ്യമില്ലാത്ത ചികിത്സാസമ്പ്രദായമുണ്ട്; ഉദാഹരണത്തിനു ഹോമിയോപ്പതി.

ശ്രീരാമ: ഉത്തമവൈദ്യൻ നെഞ്ഞത്ത് മുട്ടുവെച്ചുവെന്നുവെച്ച് ഒന്നും ഭയപ്പെടാനില്ല. വൈദ്യന്മാരെപ്പോലെ ആചാര്യന്മാരുമുണ്ട് മൂന്നുവിധം. വെറുതെ ഉപദേശം കൊടുത്തിട്ട് ശിഷ്യനെക്കുറിച്ച് പിന്നെയൊന്നും അന്വേഷിക്കാത്തയാൾ അധമാചാര്യനാണ്. ഉൾ കൊള്ളാൻ തക്കവാറു പറയുകയും ശിഷ്യൻെറ മംഗളത്തിനു വേണ്ടി വീണ്ടും വീണ്ടും കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കുകയും, അനുനയവും അനുകമ്പയും ഉപയോഗിച്ചും സ്നേഹത്തോടും ഉപദേ ശിക്കുകയും ചെയ്യുന്നയാൾ മദ്ധ്യമാചാര്യൻ. എന്തു പറഞ്ഞാലും ചെവികൊള്ളുന്നില്ല ശിഷ്യൻ എന്നു കണ്ടാൽ ബലമുപയോഗിച്ചും അവനെ നേർവഴി നടത്തുന്ന ആചാര്യനാണ് ഉത്തമൻ.

(സ്ത്രീയും സന്ന്യാസിയും - സന്ന്യാസിയുടെ കഠിനനിയമം)

ശ്രീരാമ: (ഡോക്ടറോട്) സന്ന്യാസി കാമിനീകാഞ്ചനം ത്യജി ക്കണം. സ്ത്രീകളുടെ പടംപോലും സന്ന്യാസി നോക്കാൻ പാടില്ല. ആണുങ്ങൾക്ക് സ്ത്രീയെന്തുമാതിരിയാണെന്നോ? ഉപ്പിലിട്ട പുളി പോലെ, ഓർത്താൽ നാക്കിൽ വെള്ളം വരും. ഉപ്പിലിട്ടത് അടു ത്തെങ്ങും കൊണ്ടുവരികയേ വേണ്ട.

പക്ഷേ ഈ ത്യാഗം നിങ്ങളെപ്പോലുള്ള ഗൃഹസ്ഥന്മാർക്കല്ല, സന്ന്യാസിമാർക്കാണ്. നിങ്ങൾ ആവുന്നത്ര അനാസക്തരായിട്ട് സ്ത്രീക ളുടെകൂടെ താമസിച്ചോളുക. ഇടയ്ക്കിടെ നിർജ്ജനസ്ഥാനത്തു പോയി ഈശ്വരധ്യാനം ചെയ്യണം. അവിടെ സ്ത്രീകളെ ആരെയും വരാനനുവദിക്കരുത്. പിന്നെ, ഈശ്വരനിൽ ഭക്തിയും വിശ്വാസവും വന്നുകഴിഞ്ഞാൽ ഒട്ടൊക്കെ അനാസക്തനായിട്ടു ജീവിക്കാൻ സാധി ക്കും. ഒന്നുരണ്ടു കുട്ടികൾ പിറന്നുകഴിഞ്ഞാൽ ഭാര്യയും ഭർത്താവും ആങ്ങളും പെങ്ങളുംപോലെ ജീവിക്കണം. എന്നിട്ട്, ഇനി മനസ്സ് ഇന്ദ്രിയസുഖങ്ങളുടെ പിന്നാലെ പോകരുതേ, പിള്ളകളൊന്നും പിറ ക്കാനിടവരരുതേ, എന്ന് സർവ്വദാ ഈശ്വരനോടു പ്രാർത്ഥിക്കണം.

ഗിരീശൻ: (ചിരിച്ചുകൊണ്ട്, ഡോക്ടറോട്) താങ്കളിവിടെയായിട്ടു മൂന്നുനാലു മണിക്കൂറായി. എന്താ, രോഗികളെ നോക്കാൻ പോകണ്ടേ?

ഡോക്ടർ: ആവൂ, എന്റെ ചികിത്സയും എന്റെ രോഗികളും! നിങ്ങളുടെ പരമഹംസൻ കാരണം എന്റെ എല്ലാം തുലഞ്ഞു! (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ഡോക്ടറോട്) നോക്കു, കർമ്മനാശാ എന്നു പേരായിട്ട് ഒരു പുഴയുണ്ട്. അതിൽ മുങ്ങിയാൽ വലിയ ആപത്താണ്. മുങ്ങിയാൽ കർമ്മനാശംവരും. ആ ആൾക്ക് പിന്നെ കർമ്മമൊന്നും ചെയ്യാനാവില്ല. (എല്ലാവരും ചിരിക്കുന്നു.)

ഡോക്ടർ: (മാസ്റ്റർ, ഗിരീശൻ മുതലായവരോട്) നോക്കിൻ, എന്നെ എന്റെ കൂട്ടുകാർ നിങ്ങളിൽ ഒരാളായിട്ടാണ് കണക്കാക്കുന്നത്. ചികിത്സയ്ക്കുവേണ്ടി പറയുന്നതല്ല ഞാനിത്. എന്നാൽ നിങ്ങളെന്നെ നിങ്ങളുടെ സ്വന്തമാളായി എണ്ണുന്നെങ്കിൽ ഞാൻ നിങ്ങളുടെയാണ്.

(അഹൈതുകീഭക്തി)

ശ്രീരാമ: (ഡോക്ടറോട്) അഹൈതുകീഭക്തി എന്നൊന്നുണ്ട്. ഇതു സമ്പാദിക്കാമെങ്കിൽ വളരെ നല്ലതാണ്. പ്രഹ്ലാദന് അഹൈതുകീഭക്തി ഉണ്ടായിരുന്നു. പ്രഹ്ലാദനെപ്പോലെയുള്ള ഭക്തൻ പറയും, 'അല്ലയോ സർവ്വേശ്വര, ഞാൻ ധനമോ മാനമോ ഇന്ദ്രിയഭോഗങ്ങളോ ഒന്നും കാംക്ഷിക്കുന്നില്ല. അവിടുത്തെ പാദപദ്മത്തിൽ ശുദ്ധമായ ഭക്തിയുണ്ടാവാൻ അനുഗ്രഹിച്ചാലും.'

ഡോക്ടർ: അതെ, അങ്ങു പറഞ്ഞതു ശരിയാണ്. കാളീക്കോവിലിൽ ആളുകൾ തൊഴുതുനില്ക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്; അവരുടെ അകംനിറയെ കാമനകളാണ്, 'എനിക്ക് ഉദ്യോഗം ഉണ്ടാക്കിത്തന്നാലും എന്റെ രോഗം മാറ്റിത്തന്നാലും.' അങ്ങനെ പലതും.

(ശ്രീരാമകൃഷ്ണനോട്) അങ്ങയുടെ രോഗനില നോക്കിയാൽ ആളുകളുമായി വർത്തമാനം പറയാൻ പാടില്ല. എന്നാൽ എന്റെ കാര്യം വ്യത്യസ്തമാണ്. ഞാനിവിടെ വരുമ്പോൾ എന്നോടുമാത്രം സംസാരിക്കാം. (എല്ലാവരുംചിരിക്കുന്നു.)

ശ്രീരാമ: ഈ സുഖക്കേടൊന്നു മാറ്റിത്തരൂ, കണ്ടില്ലേ, എനിക്ക് ഭഗവാന്റെ നാമങ്ങളും ഗുണങ്ങളും കീർത്തിക്കാനാവുന്നില്ല.

ഡോക്ടർ: ധ്യാനിച്ചാൽ മതിയല്ലൊ.

ശ്രീരാമ: എന്താ പറഞ്ഞത്? ഞാനെന്തിനാണ് ഒരേ സ്വരം മൂളിക്കൊണ്ടിരിക്കുന്നത്? മീൻ അഞ്ചുതരത്തിൽ വെച്ചുകഴിക്കാനാണെനിക്കിഷ്ടം. ചുട്ടും വറുത്തും എരിച്ചും പൊരിച്ചും കഴിക്കണം. ചിലപ്പോൾ ഞാൻ പൂജ ചെയ്യുന്നു, ചിലപ്പോൾ ജപം, ചിലപ്പോൾ ധ്യാനം; പിന്നെ ചിലപ്പോൾ അദ്ദേഹത്തിൻെറ ഗുണങ്ങൾ ഗാനം ചെയ്യുന്നു. ചിലപ്പോൾ അദ്ദേഹത്തിൻെറ നാമം കീർത്തിച്ച് നൃത്തം വെയ്ക്കുന്നു.

ഡോക്ടർ: ഞാനും ഒരേ സ്വരക്കാരനല്ല.

(അവതാരത്തെ അംഗീകരിച്ചില്ലെങ്കിൽ എന്താ·ദോഷമുണ്ടോ)

ശ്രീരാമ: (ഡോക്ടറോട്) നിങ്ങളുടെ മകൻ അമൃതൻ അവതാരത്തിൽ വിശ്വസിക്കുന്നില്ല. അതിലെന്താ തെറ്റ്? ഈശ്വരൻ നിരാകാരനാണെന്നു വിശ്വസിച്ചാലും അദ്ദേഹത്തെ പ്രാപിക്കാൻ സാധിക്കും. പിന്നെ, സാകാരനാണെന്നു വിശ്വസിച്ചാലും അദ്ദേഹത്തെ പ്രാപിക്കാം. ഈശ്വരനിൽ വിശ്വസിക്കുക, അദ്ദേഹത്തെ ശരണം പ്രാപിക്കുക, ഇതു രണ്ടുകൂട്ടവും അത്യാവശ്യമാണ്. മനുഷ്യൻ അജ്ഞനാണ്; തെറ്റു പറ്റുക സ്വാഭാവികമാണ്. ഇടങ്ങഴിപ്പാത്രത്തിൽ നാലിടങ്ങഴി കൊള്ളുമോ? എന്നാൽ ഏതു വഴി കൈക്കൊണ്ടാലും വ്യാകുലതയോടെ ഈശ്വരനെ വിളിക്കണം. ഈശ്വരൻ അന്തര്യാമിയാണ്; ആത്മാർത്ഥമായുള്ള വിളി അദ്ദേഹം തീർച്ചയായും ചെവിക്കൊള്ളും. വ്യാകുലതയോടുകൂടി സാകാരവാദിയുടെ വഴിക്കോ നിരാകാരവാദിയുടെ വഴിക്കോ പൊയ്ക്കോളൂ. ഈശ്വരനെ പ്രാപിക്കും. ശർക്കരയപ്പം തലങ്ങനെ കടിച്ചാലും വിലങ്ങനെ കടിച്ചാലും മധുരിക്കും. നിങ്ങളുടെ മകൻ അമൃതൻ നല്ലവൻ.

ഡോക്ടർ: അവൻ അങ്ങയുടെ ശിഷ്യനാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട് ഡോക്ടറോട്) ഒരു കൊശവനും എൻെറ ശിഷ്യനല്ല. എന്നാൽ ഞാൻ സകലരുടെയും ശിഷ്യനാണ്. സകലരും ഈശ്വരൻെറ സന്താനങ്ങൾ; സകലരും ഈശ്വരൻെറ ദാസന്മാർ. ഞാനും ഈശ്വരൻെറ സന്താനം; ഞാനും ഈശ്വരൻെറ ദാസൻ.

അമ്പിളി അമ്മാമൻ എല്ലാവരുടെയും അമ്മാമനാണ്.

സഭയിൽ സന്നിഹിതരായിരുന്നവരെല്ലാം ആനന്ദപുരസ്സരം മന്ദഹാസം പൊഴിച്ചു.



# നാല്പത്തിനാലാം ഭാഗം

## ഗുരുദേവനും ഡോക്ടർ സർക്കാരും

### അദ്ധ്യായം ഒന്ന്

1885 ഒക്ടോബർ 23, വെള്ളിയാഴ്ച

**ശ്യാമപുക്കൂരിൽ ഭക്തന്മാരുമൊരുമിച്ച്**

ശ്രീരാമകൃഷ്ണദേവൻ ചികിത്സക്കായി ഭക്തന്മാരോടൊരുമിച്ച് ശ്യാമപുക്കൂരിലെ കെട്ടിടത്തിൽ താമസിക്കുന്നു. ഇന്നു കന്നിമാസത്തിലെ പൂർണ്ണിമ, വെള്ളിയാഴ്ച. നേരം രാവിലെ പത്തുമണി. ഗുരുദേവൻ മാസ്റ്ററുമായി വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുന്നു. മാസ്റ്റർ ഗുരുദേവൻെറ കാലിൽ കാലുറ ഇട്ടുകൊടുക്കുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) കഴുത്തിൽ ചുറ്റുന്ന കമ്പിളിയുറ രണ്ടായി മുറിച്ച് കാലിൽ ചുറ്റിക്കൂടേ? നല്ല ചൂടായിരിക്കുമല്ലോ.

മാസ്റ്റർ ചിരിച്ചു. ഇന്നലെ രാത്രി ശ്രീരാമകൃഷ്ണൻ ഡോക്ടർ സർക്കാരുമായി വളരെ നേരം സംസാരിക്കുകയുണ്ടായി. അതിനെ സൂചിപ്പിച്ചുകൊണ്ട് ശ്രീരാമകൃഷ്ണൻ ചിരിച്ചുകൊണ്ട് മാസ്റ്ററോടു പറഞ്ഞു: 'ഇന്നലെയെങ്ങനെ ''തൂഹു തൂഹു'' കഥ പറഞ്ഞു!'

(പൂർവ്വകഥ - ഉന്മാദാവസ്ഥയിൽ മാളികയുടെ പിന്നിൽ വെച്ച് ദേഹം ഹോമാഗ്നിപോലെ കത്തിക്കാളി - പണ്ഡിതപദ്മലോചനൻെറ വിശ്വാസവും അദ്ദേഹത്തിൻെറ മരണവും)

'ജീവന്മാർ ത്രിതാപത്താൽ എരിഞ്ഞുകൊണ്ടിരിക്കുന്നു; എന്നാലും തങ്ങൾക്ക് ക്ഷേമമെന്നവർ പറയുന്നു. മുള്ളു കുത്തി കൈയ്കീറി നില്ക്കാതെ ചോരയൊഴുകുന്നു. എന്നിട്ട് ''എൻെറ കൈയ്ക്കു കുഴപ്പമൊന്നുമില്ല'' എന്നു പറയുന്നു. ജ്ഞാനാഗ്നിയിൽ ഈ മുള്ള് എരിച്ചു കളയണം.' എന്നിങ്ങനെ ഇന്നലെ ശ്രീരാമകൃഷ്ണൻ പറഞ്ഞു. ഇതിനെ ഓർമ്മിപ്പിച്ചുകൊണ്ട് കൊച്ചുനരൻ പറഞ്ഞു: 'ഇന്നലെ അവിടുന്ന് പറഞ്ഞ മുള്ളുകൊള്ളുന്ന കാര്യവും ജ്ഞാനാഗ്നിയിൽ അതിനെ ദഹിപ്പിക്കുന്ന കാര്യവും വളരെ ഭംഗിയായി.'

ശ്രീരാമ: ഈവക സംഗതികളൊക്കെ ഞാൻ നേരിൽ കണ്ടവയാണ്. ഞാനൊരു ദിവസം ദക്ഷിണേശ്വരത്തെ മാളിക*യുടെ പിന്നിൽക്കൂടി പോവുകയായിരുന്നു. അപ്പോൾ എന്റെ ശരീരം മുഴുവൻ ഹോമാഗ്നിയിൽ എരിഞ്ഞുപോയതുപോലെ തോന്നി

ഒരിയ്ക്കൽ പദ്മലോചനൻ എന്നോടു പറഞ്ഞു: 'ഞാനൊരു സഭ വിളിച്ചുകൂട്ടി അങ്ങയുടെ ഈ അനുഭൂതികൾ വിളംബരംചെയ്യും.' പക്ഷേ അതു കഴിഞ്ഞ് അധികം താമസിയാതെ അദ്ദേഹം മരിച്ചുപോയി.

ശ്രീരാമകൃഷ്ണന്റെ രോഗവിവരം അറിയിക്കാൻ പതിനൊന്നു മണിക്ക് മാസ്റ്റർ ഡോക്ടർ സർക്കാരുടെ വീട്ടിലെത്തി. ശ്രീരാമകൃഷ്ണന്റെ വിവരം കേട്ട ഡോക്ടർ അദ്ദേഹത്തെക്കുറിച്ചുതന്നെ സംസാരിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ വാർത്തകൾ കേൾക്കാൻ ഡോക്ടർ വലിയ താല്പര്യം പ്രദർശിപ്പിച്ചു.

ഡോക്ടർ: (ചിരിച്ചുകൊണ്ട്) 'തുഹു തുഹു' എന്നു പറയണമെങ്കിൽ ഒന്നാംതരം കടച്ചിൽക്കാരന്റെ കൈയിൽ പെടണം, എന്ന് ഞാനിന്നലെ പറഞ്ഞത് എന്താ നന്നായില്ലേ?

മാസ്റ്റർ: ഉവ്വ്, നന്നായി, അമ്മാതിരിയൊരു ഗുരുവിന്റെ കൈയിൽ ചെന്നുപെടാതെ അഹങ്കാരം പോവുകയില്ല. ഇന്നലെ ഭക്തിയെക്കുറിച്ച് അദ്ദേഹം എത്ര ഭംഗിയായി പറഞ്ഞു! ഭക്തി ഒരു സ്ത്രീയാണ്, അന്തഃപുരത്തിലും പോകാം.

ഡോക്ടർ: അതേ, അതു അസ്സലായി. പക്ഷേ എന്നുവെച്ച് ജ്ഞാനം കൈയ്‌വിടാവതല്ല.

മാസ്റ്റർ: പരമഹംസദേവൻ അങ്ങനെ പറയുന്നില്ല. അദ്ദേഹം ജ്ഞാനവും ഭക്തിയും രണ്ടും സ്വീകരിക്കുന്നു. സാകാരവും നിരാകാരവും സ്വീകരിക്കുന്നു. അദ്ദേഹം പറയുന്നു, ഭക്തിശൈത്യംകൊണ്ട് ജലത്തിൽ ചിലഭാഗം ഉറഞ്ഞു മഞ്ഞാകുന്നു; ജ്ഞാനസൂര്യൻ ഉദിക്കുമ്പോൾ മഞ്ഞുരുകിപ്പോകുന്നു. അതായത് ഭക്തിയോഗംകൊണ്ട് സാകാരത്തെയും ജ്ഞാനയോഗംകൊണ്ട് നിരാകാരത്തെയും സാക്ഷാത്കരിക്കുന്നു.

ശ്രീരാമകൃഷ്ണൻ ഈശ്വരനെ വളരെ അടുത്തു കണ്ട് അദ്ദേഹവുമായി സംസാരിക്കുന്നത് അങ്ങു കണ്ടിരിക്കും. വേദനകൊണ്ടു വിഷമിക്കുമ്പോൾ, അദ്ദേഹം കൊച്ചുകുട്ടികളെപ്പോലെ, 'അമ്മേ, എനിക്കു നോവുന്നു,' എന്നു പറയുന്നു.

അദ്ദേഹത്തിന്റെ നിരീക്ഷണശക്തി എന്താശ്ചര്യകരം! അവിടെ മൃഗത്തിന്റെ ഭാഗങ്ങൾ ശിലാഭൂതമായിത്തീർന്നിരിക്കുന്നതു കണ്ടു.

* ക്ഷേത്രാധികാരികൾ താമസിക്കാനുപയോഗിച്ചിരുന്ന രണ്ടുനിലക്കെട്ടിടം.

കണ്ടമാത്രയിൽ അത് സാധുസംഗത്തിന് ഒരുപമയായിത്തീർന്നു. ഒരു സാധനം പാറയുമായി ചേർന്നിരുന്നാൽ പാറയായി മാറുന്നതു പോലെ. ഒരുവൻ സാധുക്കളുടെകൂടെ വസിച്ചാൽ സാധുവായി ത്തീരും.

ഡോക്ടർ: ഇന്നലെ ഈശാനബാബു അവതാരം അവതാരം എന്നും പറഞ്ഞോണ്ടിരുന്നു.

എന്തോന്നാണീ അവതാരം! ഒരു മനുഷ്യനെ ഈശ്വരനെന്നു വിളിക്കുകയോ!

മാസ്റ്റർ: ഓരോരുത്തർക്കും അവരവരുടെ വിശ്വാസമുണ്ട്; അതിൽ കൈയ്കടത്തിയിട്ടെന്താണാവശ്യം?

ഡോക്ടർ: അതെ, എന്താണാവശ്യം?

മാസ്റ്റർ: പിന്നെ ആ കഥ പറഞ്ഞു നമ്മെ എങ്ങനെ ചിരിപ്പിച്ചു! 'കെട്ടിടം മറിഞ്ഞുവീഴുന്നത് ഒരാൾ കണ്ടിട്ടുവന്നു; പക്ഷേ അക്കാര്യം പത്രത്തിലില്ല എന്നും പറഞ്ഞ് വേറൊരുത്തൻ വിശ്വസിക്കാൻ കൂട്ടാക്കിയില്ല.

ഡോക്ടർ ഒന്നും മിണ്ടിയില്ല. എങ്ങനെ മിണ്ടും? 'നിൻെറ സയൻസിൽ അവതാരത്തിൻെറ കാര്യമില്ല; അതുകൊണ്ടവതാരമില്ല' എന്ന് ഇന്നലെ പറഞ്ഞിരുന്നു.

നേരം ഉച്ചയായി. ഡോക്ടർ മാസ്റ്ററേയുംകൂട്ടി വണ്ടിയിൽ കയറി. മറ്റു രോഗികളെ നോക്കി ഒടുവിൽ ശ്രീരാമകൃഷ്ണനെ കാണാൻ പോകും.

കുറച്ചുദിവസം മുമ്പ് ഗിരീശൻെറ ക്ഷണപ്രകാരം ഡോക്ടർ 'ബുദ്ധലീല' എന്ന നാടകം കാണാൻ പോയിരുന്നു. അദ്ദേഹം വണ്ടിയിൽവെച്ച് മാസ്റ്ററോടിങ്ങനെ പറഞ്ഞു: 'ബുദ്ധനെ ദയയുടെ അവതാരം എന്നു പറയുകയായിരുന്നു നല്ലത്; വിഷ്ണുവിൻെറ അവതാരമെന്നു പറഞ്ഞതെന്തിനാണ്?'

ഡോക്ടർ മാസ്റ്ററെ കോൺവാലിസ് നാൽക്കവലയിൽ ഇറക്കിവിട്ടു.

(ശ്രീരാമകൃഷ്ണൻെറ പരമഹംസാവസ്ഥ - ചുറ്റും ആനന്ദനീഹാര ദർശനം - ഭഗവതീദർശനം - ഭഗവതിയരുളുന്നു, 'വാ, ഇന്ദ്രജാലം.')

മണി മൂന്ന്. ഒന്നുരണ്ടു ഭക്തന്മാർ ശ്രീരാമകൃഷ്ണൻെറ അടു ത്തിരിപ്പുണ്ട്. 'എപ്പോഴാണ് ഡോക്ടർ വരുന്നത്? മണിയെത്രയായി?' എന്നിങ്ങനെ അക്ഷമനായി കുട്ടികളെപ്പോലെ അദ്ദേഹം പിന്നെയും പിന്നെയും ചോദിച്ചുകൊണ്ടിരുന്നു. ഡോക്ടർ ഇന്നു സന്ധ്യ കഴിഞ്ഞുവരും.

പെട്ടെന്ന് ശ്രീരാമകൃഷ്ണന് ഒരു കുട്ടിയുടേതുപോലുള്ള അവസ്ഥവന്നു. തലയിണയെടുത്തു മടിയിൽവെച്ച് ഒരു ശിശുവിനെ എന്നപോലെ വാത്സല്യത്തോടെ തലോടിക്കൊണ്ട് മുല കുടിപ്പിക്കാൻ തുടങ്ങി. അദ്ദേഹം ഭാവാവിഷ്ടനായി. ശിശുവിനെപ്പോലെ പുഞ്ചിരി പൊഴിക്കുന്നു. ഒരു പ്രത്യേകതരത്തിൽ തുണിയെടുത്തു ചുറ്റി. മാസ്റ്റർ മുതലായവർ ആശ്ചര്യത്തോടെ നോക്കിക്കൊണ്ടിരുന്നു.

അല്പംകഴിഞ്ഞ് ഭാവം ശമിച്ചു. അദ്ദേഹത്തിൻെറ ആഹാരത്തിനു സമയമായി; അല്പം റവക്കഞ്ഞി കഴിച്ചു.

മാസ്റ്ററോട് ഗുരുദേവൻ രഹസ്യമായി അതിഗുഹ്യമായ കാര്യങ്ങൾ പറഞ്ഞു.

ശ്രീരാമ: (മാസ്റ്ററോട്, സ്വകാര്യമായിട്ട്) ഇപ്പോൾ ഭാവാവസ്ഥയിൽ ഞാനെന്താണ് കണ്ടതെന്നോ? അഞ്ചെട്ടു മൈൽ പരന്നു കിടക്കുന്ന ഒരു മൈതാനം; അതിനു നടുക്കുകൂടി സിഹോറിലേക്കു പോകാനുള്ള പാത. ആ മൈതാനത്തിൽ ഞാൻ മാത്രം. പതിനഞ്ചോ പതിനാറോ വയസ്സുള്ള ഒരു പരമഹംസനെ, പഞ്ചവടിയിൽ കണ്ടതു മാതിരിതന്നെ ഒരാളെ കണ്ടു.

നാലുഭാഗത്തും ആനന്ദത്തിൻെറ മൂടൽമഞ്ഞ്! അതിനുള്ളിൽക്കൂടി പതിമ്മൂന്നോ പതിന്നാലോ വയസ്സായ ഒരു പയ്യൻ പ്രത്യക്ഷമായി; മുഖം കാണാൻ കഴിഞ്ഞു. പൂർണ്ണൻെറ ആകൃതി. ഞങ്ങളിരുവരും ദിഗംബരർ. അതുകഴിഞ്ഞ് ഞങ്ങൾ രണ്ടുപേരും ആനന്ദത്തോടെ ഓടിച്ചാടിക്കളിച്ചു.

ഓടിച്ചാടി നടന്ന് പൂർണ്ണന് ദാഹം തോന്നി. അവൻ ഒരു പാത്രത്തിൽനിന്ന് കുറെ വെള്ളം കുടിച്ചു. ബാക്കിയുള്ളത് എനിക്കു തരാൻ പുറപ്പെട്ടു. ഞാൻ പറഞ്ഞു: 'അനിയാ, എനിക്കു നിൻെറ എച്ചില് കഴിക്കാൻ പറ്റില്ല.' അപ്പോളവൻ ചിരിച്ചുകൊണ്ടു പോയി ഗ്ലാസ് കഴുകി വേറെ നല്ലവെള്ളം എനിക്കു കൊണ്ടു വന്നുതന്നു.

(ഭയങ്കരയായ കാലകാമിനീ - സർവ്വവും കൺകെട്ട്)

ഗുരുദേവൻ പിന്നെയും സമാധിയിലാണ്ടു. അല്പം കഴിഞ്ഞ് സാധാരണ നിലയിലായപ്പോൾ വീണ്ടും മാസ്റ്ററുമായി സംസാരിക്കാൻ തുടങ്ങി.

ശ്രീരാമ: പിന്നെയും എൻെറ മനോഭാവവും മാറിക്കൊണ്ടിരിക്കുന്നു. എനിക്കിപ്പോൾ പ്രസാദം കഴിക്കാൻ മേല. എനിക്കു സത്യവും മിഥ്യയും ഒന്നായിത്തീർന്നുകൊണ്ടിരിക്കുന്നു. ഇപ്പോൾ ഞാനെന്താ കണ്ടതെന്നോ? ഒരു ദിവ്യരൂപം, ഭഗവതിയുടെ മൂർത്തി;

വയറ്റിൽ കുട്ടിയുണ്ട്. അതിനെ പെറ്റിട്ട് ഉടനെ എടുത്തു മിഴുങ്ങി ത്തുടങ്ങി. അകത്തു പോയിടത്തോളം ഭാഗം ശൂന്യമായിത്തീർന്നു. സർവ്വവും ശൂന്യമെന്ന് എനിക്കു കാണിച്ചുതന്നു.

'വരട്ടെ വരട്ടെ, ഇന്ദ്രജാലം വരട്ടെ, ഇന്ദ്രജാലം' എന്ന് ദേവി എന്നോടു പറയുംപോലെ തോന്നി.

'കൺകെട്ടുകാരൻ മാത്രം വാസ്തവം. ബാക്കിയൊക്കെ മിഥ്യ' എന്ന ഗുരുദേവൻെറ വാക്കുകൾ മാസ്റ്ററപ്പോൾ ഓർമ്മിച്ചു.

(സിദ്ധി നല്ലതല്ല - താണതരം സിദ്ധികൾ)

ശ്രീരാമ: ആട്ടെ, അന്നു ഞാൻ പൂർണ്ണനെ ആകർഷിക്കാൻ നോക്കി; പക്ഷേ ഫലിച്ചില്ലല്ലൊ. അതുകൊണ്ട് എൻെറ വിശ്വാസം അല്പം കുറഞ്ഞുപോയിരിക്കുന്നു.

മാസ്റ്റർ: അങ്ങനെയൊക്കെ ചെയ്യുന്നത് സിദ്ധി പ്രയോഗിക്കുക യാവും.

ശ്രീരാമ: അതെ, ഘോരമായ സിദ്ധിപ്രയോഗം.

മാസ്റ്റർ: അന്നൊരിക്കൽ അധരസേനൻെറ വീട്ടിൽനിന്ന് നമ്മൾ വണ്ടിയിൽ ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങുമ്പോൾ ഒരു കുപ്പി ഉടയുകയുണ്ടായല്ലൊ. 'ഇതുകൊണ്ട് നമുക്കെന്തെങ്കിലും ആപത്തുണ്ടാ കുമോ, അങ്ങെന്തു പറയുന്നു?' എന്നൊരാൾ അങ്ങയോടു ചോദിച്ചു: 'അതിനു ഞാനെന്തു വേണം? അതൊക്കെ സിദ്ധി കാണിക്കുക യായിരിക്കും,' എന്ന് അങ്ങു പറയുകയും ചെയ്തു.

ശ്രീരാമ: അതെ, ആളുകൾ രോഗം ബാധിച്ച കുട്ടികളെ ഭജന നടക്കുന്നിടത്തു കിടത്തുന്നു, രോഗം മാറിക്കിട്ടാൻവേണ്ടി, അദ്ഭുത ശക്തികൾകൊണ്ടു രോഗം മാറ്റാനും നോക്കാറുണ്ട്. ഇതൊക്കെ സിദ്ധിപ്രകടനമാണ്. വളരെ താണ പടിയിലുള്ള കൂട്ടർ മാത്രമേ രോഗം മാറിക്കിട്ടാൻ വേണ്ടി ഈശ്വരനെ ഭജിക്കുകയുള്ളു.

## അദ്ധ്യായം രണ്ട്

### പൂർണ്ണജ്ഞാനം – ദേഹവും ആത്മാവും വേറെ

സന്ധ്യയായി. ശ്രീരാമകൃഷ്ണൻ കട്ടിലിലിരുന്നു നാമം ജപിക്കുക യും ധ്യാനിക്കുകയും ചെയ്യുന്നു. ഭക്തന്മാർ പലരും നിശ്ശബ്ദമായി അദ്ദേഹത്തിൻെറ അടുത്തിരിക്കുന്നു. അല്പം കഴിഞ്ഞപ്പോൾ ഡോക്ടർ സർക്കാർവന്നുചേർന്നു. ലാട്ടു, ശശി, ശരത്, കൊച്ചുനരൻ, പല്ടു, ഭൂപതി, ഗിരീശൻ തുടങ്ങി അനേകം ഭക്തന്മാർ ഹാജരുണ്ട്. ഗിരീശ

ൻെറ കൂടെ സ്റ്റാർ തീയേറ്ററിലെ ശ്രീ രാമതാരണൻ പാട്ടു പാടാനായി വന്നിരിക്കുന്നു.

ഡോക്ടർ: (ശ്രീരാമകൃഷ്ണനോട്) ഇന്നലെ രാത്രി മൂന്നു മണിക്ക് ഞാൻ അങ്ങയെക്കുറിച്ച് വല്ലാതെ വ്യാകുലനായി. മഴ പെയ്യുന്നുണ്ടായിരുന്നു. 'മുറിയുടെ ജനലും വാതിലും തുറന്നു കിടക്കുകയാണോ, അതോ അടച്ചോ എന്തോ?' എന്നൊക്കെയായിരുന്നു എൻെറ വിചാരം.

ഡോക്ടറുടെ സ്നേഹം കണ്ട് ശ്രീരാമകൃഷ്ണൻ സന്തുഷ്ടനായി. അദ്ദേഹം ചോദിച്ചു: 'എന്ത് അങ്ങനെ വിചാരിച്ചോ?'

ശ്രീരാമ: ദേഹമുള്ള കാലത്തോളം അതിനെ കാത്തു രക്ഷിക്കണം. പക്ഷേ ദേഹം ആത്മാവിൽനിന്നും ഭിന്നമാണെന്നു ഞാൻ കാണുന്നു. കാമിനീകാഞ്ചനങ്ങളിലുള്ള ആശ തീർത്തും പൊയ്ക്കഴിഞ്ഞാൽ, ദേഹം വേറെ, ആത്മാവു വേറെ എന്ന് വ്യക്തമായിട്ട് മനസ്സിലാക്കാൻ സാധിക്കും. നാളികേരത്തിൻെറ വെള്ളം വറ്റിയാൽ ചിരട്ടയും കഴമ്പും വേറെവേറെയാകുന്നു. അപ്പോൾ നാളികേരം കുലുക്കിയാൽ കാമ്പ് അകത്ത് കുടുകുടേന്ന് കുടുങ്ങുന്നത് കേൾക്കാം. വാളും ഉറയും പോലെ എന്നും പറയാം. ഉറ വേറെ, വാളുവേറെ.

അതുകൊണ്ടെനിക്ക് ദേഹത്തിൻെറ അസുഖത്തെക്കുറിച്ച് അമ്മയോടു അധികമൊന്നും പറയാൻ വയ്യ.

ഗിരീശൻ: (ഭക്തന്മാരോട്) പണ്ഡിതശശധരൻ ഇദ്ദേഹത്തോട് പറഞ്ഞു: 'സമാധിസമയത്ത് അവിടുന്ന് മനസ്സ് ശരീരത്തിലേക്ക് കൊണ്ടുവരൂ; എന്നാൽ സുഖക്കേടു മാറിക്കിട്ടും.' ശരീരമെന്നാൽ കുറെ എല്ലും ഇറച്ചിയും വാരിക്കൂട്ടിയതാണ് എന്ന് ഇദ്ദേഹമപ്പോൾ ഒരു ദർശനത്തിൽ കണ്ടു.

(കാഴ്ചബംഗ്ലാവ് കണ്ടത് - സുഖക്കേടുകാലത്ത് പ്രാർത്ഥിച്ചത്)

ശ്രീരാമ: വളരെനാൾ മുമ്പ് എനിക്ക് കലശലായ സുഖക്കേടായിരുന്നു. കാളീക്ഷേത്രത്തിൽ ഇരിക്കുകയാണ് ഞാൻ. രോഗം മാറ്റിത്തരണമെന്ന് അമ്മയോടു പ്രാർത്ഥിക്കാൻ തോന്നി. പക്ഷേ, അതെനിക്ക് സ്വയം നേരിട്ടു ചെയ്യാൻ വയ്യായിരുന്നു. ഞാൻ പറഞ്ഞു: 'അമ്മേ, അവിടുത്തെ അടുക്കൽ എൻെറ സുഖക്കേടിനെക്കുറിച്ചു പറയാൻ ഹൃദയൻ പറയുന്നു.' പിന്നെ അധികം പറയാൻ സാധിച്ചില്ല. പറഞ്ഞുകൊണ്ടിരിക്കെ പെട്ടെന്ന് ഏഷ്യാറ്റിക് സൊസൈറ്റിയും അവിടെ കമ്പിയിട്ട് കൂട്ടിക്കെട്ടിവെച്ചിരിക്കുന്ന അസ്ഥിപഞ്ജരവും മനസ്സിൻെറ മുമ്പിൽ വന്നു. ഞാനപ്പോൾ പറഞ്ഞു: 'അമ്മേ എനിക്കവിടുത്തെ ഗുണങ്ങളും നാമങ്ങളും കീർത്തിച്ചുകൊണ്ട് നടക്കണം;

അതിന് ഈ ദേഹത്തിൻെറ കമ്പികളൊന്നു മുറുക്കിക്കെട്ടിത്തരൂ, ആ കാഴ്ചബംഗ്ലാവിലത്തെപ്പോലെ.' സിദ്ധികൾക്കുവേണ്ടി അപേക്ഷിക്കാൻ എനിക്കു സാദ്ധ്യമല്ല.

ആദ്യമാദ്യം ഹൃദയൻ എന്നോടു പറയാറുണ്ടായിരുന്നു - അപ്പോൾ ഞാൻ ഹൃദയൻെറ അധീനത്തിലായിരുന്നല്ലോ - എന്നോട് അമ്മയുടെ അടുക്കൽ അദ്ഭുതശക്തികൾക്കുവേണ്ടി പ്രാർത്ഥിക്കാൻ. ശക്തിക്കുവേണ്ടി പ്രാർത്ഥിക്കാൻ അമ്പലത്തിൽ അമ്മയുടെ അടുത്തുപോയി. അപ്പോളൊരു ദർശനമുണ്ടായി. മുപ്പതുമുപ്പത്തഞ്ചു വയസ്സുള്ള ഒരു വേശ്യ വന്നിരുന്നു. ഭറുഭറോന്നു വെളിയ്ക്കിറങ്ങുന്നു. സിദ്ധികൾ ആ മലംപോലെയാണെന്ന് എന്നെ മനസ്സിലാക്കി. എനിക്കപ്പോൾ ഹൃദയൻെറ നേരെ ദേഷ്യം വന്നു. അവനല്ലേ സിദ്ധികൾ ചോദിക്കാൻ എന്നെ പറഞ്ഞയച്ചത്.

(ശ്രീ രാമതാരണൻെറ ഗാനം - ഗുരുദേവൻെറ ഭാവാവസ്ഥ)

(കണികാണുംനേരം)

ഇതുകണ്ടോ കണ്ടോ മധുരനാദങ്ങൾ
മലർപോലെ തൂകും മണിവീണ!
ഒരു വിരൽത്തുമ്പാലരിയ കമ്പിയിൽ
പരിചിലാരാനും തൊടുകിലൊ
ഉടനുടൻ നൂറു വഴിയായ്മോഹന-
മൃദുനിനദങ്ങൾ പൊഴികയായ്
അമിതമായ്ക്കമ്പി മുറുകിടുന്നാകിൽ
മുറിയും നൂനമതുടനെ താൻ.
അരിയ തന്ത്രികളയവാർന്നീടിലൊ
ഉരിയാടാതാകും മണിവീണ
ഇതുകണ്ടോ കണ്ടോ മധുരനാദങ്ങൾ
മലർപോലെ തൂകും മണിവീണ!

ഡോക്ടർ: (ഗിരീശനോട്) പാട്ടിതൊക്കെ പുതിയതാണോ?

ഗിരീശൻ: അല്ല, എഡ്വിൻ ആർനോൾഡിൻെറ ആശയം. രാമതാരണൻ ആദ്യം ബുദ്ധചരിതത്തിൽനിന്നു പാടാൻ തുടങ്ങി:

നേടിടുന്നുണ്ടു നാം ശാന്തിയെന്നാകിലും
നേടുവാനിപ്പോഴുമായതില്ലേതുമേ.
എങ്ങുനിന്നുദ്ഭവിച്ചെങ്ങൊഴുകീടുന്നി-
തിന്നദിയെന്നതുമില്ലത്ര നിശ്ചയം
ദുഃഖസുഖങ്ങൾ നാം മാറിമാറി ഭുജി-
ച്ചെത്രയോ നാളുകൾ മുമ്പോട്ടു പാഞ്ഞുപോയ്.

ലക്ഷ്യത്തിലേതിലെത്തിച്ചിടും നമ്മളെ
മിത്ഥ്യാഭിമാനമീ രഥ്യയെന്നുള്ള-
തത്യുത്സുകമാരാഞ്ഞറിവാൻ ശ്രമിപ്പതു
നിഷ്ഫലമായ് വന്നതെന്നുള്ളതദ്ഭുതം
ഉണ്ടുണർന്നുവെങ്കിലും നമ്മളിന്നോർക്കുകിൽ
പണ്ടേതിലും മോഹനിദ്രയിലാണ്ടവർ
ഈയിരുൾ നീങ്ങിയുടനരുണോദയ-
മാവതു നാമിനിക്കാണുകയില്ലയൊ!
ആർത്തടിച്ചീടുന്ന കാറ്റുപോലത്രയ്ക്കു
പേർത്തുമശാന്തമായ്ത്തീരുന്നു ജീവിതം
നമ്മളാരെന്നതറിവില്ല നമ്മൾക്ക്
എങ്ങുനിന്നാഗതരായവരെന്നതും
ഒന്നുമറിവില്ല മുജ്ജന്മമോരോന്നി-
ലെന്തെന്തു കർമ്മങ്ങൾ ചെയ്തുവെന്നുള്ളതും.
എന്തിനായ് വന്നു നാമെങ്ങോട്ടു പോകുന്നു
ഹന്ത! നമ്മൾക്കതുമില്ലൊരു നിശ്ചയം
പേർത്തും ഹൃദന്തം തുളയ്ക്കുന്നു ദുഃഖങ്ങൾ
മൂർച്ചയേറീടും ശരനിരമാതിരി
സന്തുഷ്ടരാകട്ടെ സന്തപ്തരാകട്ടെ
ഇന്നു കണ്ടുള്ളവരല്ല നാളേയ്ക്കവർ
എങ്ങും നിലയ്ക്കാതെ ചുമ്മാതൊഴുകുന്നു
നമ്മൾ നദീജലതുല്യം നിരർഗ്ഗളം
'നിത്യചൈതന്യമേ, ഞങ്ങളെ ബന്ധിച്ച
നിദ്രാകവാടമടിച്ചുടച്ചീടു നീ
നിഷ്ഫലമാകുമീ ലൗകികജീവിത-
സ്വപ്നങ്ങൾ കണ്ടുകൊണ്ടെത്രനാൾ പോകണം?
മറ്റില്ലൊരാശ്രയം ഞങ്ങൾക്കു താവക-
തൃപ്പദം മാത്രം ശരണമെന്നോർക്കണേ!'

ഈ പാട്ട് കേട്ട് ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി.

രാമതാരണൻ പിന്നെയും പാടി:

ആഞ്ഞടിക്കു കൊടുങ്കാറ്റെ
പാഞ്ഞിടട്ടെ മഴക്കാറ്
വാനിടത്തിൽ തെളിയട്ടെ
വാർമതിബിംബം.

ഈ പാട്ട് തീർന്നപ്പോൾ ശ്രീരാമകൃഷ്ണൻ ചോദിച്ചു: "എന്താണീ കാണിച്ചത്? പായസത്തിനുശേഷം വേപ്പിലച്ചാറോ?

'നിദ്രാകവാടമടിച്ചുടച്ചീടു നീ' എന്നു പാടിയെപ്പൊഴേ ഞാൻ സൂര്യനെകണ്ടു. ഉദയമായതോടെ ഇരുളെല്ലാം പാഞ്ഞൊളിച്ചു. ആ സൂര്യൻെറ കാല്ക്കൽ സകലരും ശരണം പ്രാപിച്ചു.'

രാമതാരണൻ വീണ്ടുംപാടി:

ദീനതാരിണി ദുരിതവാരിണി ത്രിഗുണസഞ്ചയധാരിണി
സൃജനപാലനനിധനകാരിണി സഗുണനിർഗുണരൂപിണി
ദേവി നീ ഭവതാരിണി ജയ ശോകമോഹവിമോചിനി
പാഹി പാഹി ഭവാനി താവകപാദപങ്കജമാശ്രയേ.
മത്സ്യകൂർമ്മവരാഹനരഹരിതൊട്ടു പത്തവതാരവും
ചിത്സമേ, ഭവദംശമല്ലയോ പഞ്ചഭൂതസമാജവും?
ദർശനങ്ങളിലാറിലും തവ ദൃശ്യമല്ല സ്വരൂപവും
പാഹി പാഹി ഭവാനി താവകപാദപങ്കജമാശ്രയേ
ആദിയും പുനരന്തവും തവ ദേവി നഹി നഹിയെങ്കിലും
പാദസേവകരായവർക്കായി, രൂപഭേദമെടുപ്പു നീ;
കാലഭേദമതിങ്കലും സ്ഥിതിചെയ്വൂ നീ ജഗദംബികേ!
പാഹി പാഹി ഭവാനി താവകപാദപങ്കജമാശ്രയേ
രൂപമുള്ളിൽ നിനച്ചിടുന്നൊരു സാധകന്നു സരൂപിണി
രൂപഹീനമതായുപാസിതയാകിൽ ദേവിയരൂപിണി
ജ്യോതിരൂപമതായ് ലസിപ്പൊരു ബ്രഹ്മരൂപസനാതനി
പാഹി പാഹി ഭവാനി താവകപാദപങ്കജമാശ്രയേ
സ്വന്തമാകിയ കഴിവെഴുന്നവരുണ്മയെയഥ കാൺകയാൽ
ചിന്മയേ, അതു താനഹോ പരബ്രഹ്മമെന്നുരിയാടുവോർ
അംബ, ദേവി, തുരീയമെന്നതു നിർവ്വചിക്കുക സാദ്ധ്യമോ?
പാഹി പാഹി ഭവാനി താവകപാദപങ്കജമാശ്രയേ.

തോഴിയെൻ ധർമ്മവും കർമ്മവും പോയി, ഞാൻ
പൂജ ചെയ്വാനുമശക്തയായി
ലജ്ജയാലെൻമുഖം താഴുന്നു തോഴിയെൻ-
ചിത്തം നിയന്ത്രണം വിട്ടിടുന്നു.
കണ്ഠത്തിലാടും കപാലമാല്യത്തോടും
കൈയ്യിൽ തിളങ്ങിടും വാളുമായി
കാളിതൻ രൂപമെന്നുള്ളിൽ നിറയുമ്പോൾ
കാണ്മതോ കാറൊളിവർണ്ണനെ ഞാൻ
ചെഞ്ചുണ്ടിൽ ചേർത്തുള്ള പൊന്നിൻ മുരളിയും
കണ്ഠേ വിളങ്ങും വനമാലയും
രണ്ടുമിണങ്ങും മുകിൽവർണ്ണനെയാണു
മുന്നിൽത്തിളങ്ങി ഞാൻ കാണ്മതപ്പോൾ.

തൃക്കണ്ണു മൂന്നുള്ളൊരമ്മയെ പെട്ടെന്നു
തക്കത്തിലെങ്ങാൻ നിനച്ചുപോയാൽ
കണ്ണൻെറ ചില്ലീവിലാസവും കൺകളും
തിണ്ണം മനസ്സിൽ നിറയുകയായ്
ശ്യാമതൻ തൃപ്പദപൂജയ്ക്കു സൗരഭം
ചേരും സുമങ്ങളൊരുക്കിടുമ്പോൾ
കായാമ്പൂവർണ്ണൻെറ പൂമേനി തൊട്ടപോൽ
രോമാഞ്ചമാർന്നീടുമെൻെറ ഗാത്രം.

ഇതുകേട്ട് ശ്രീരാമകൃഷ്ണൻ വീണ്ടും ഭാവാവിഷ്ടനായി.

നിൻപാദപദ്മത്തിലിജ്ജപാപുഷ്പങ്ങൾ
ചെമ്മേ സമർപ്പിച്ചതാരു തായേ?
അമ്മേ, അവയിൽനിന്നൊന്നുരണ്ടെണ്ണം നീ
എൻമുടിയിൽ വെച്ചുതന്നീടുമോ?
എങ്കിലന്നേരം ഞാൻ 'അമ്മേ, അമ്മേ,' ഏവം
നിന്നെയുച്ചത്തിൽ വിളിക്കാമമ്മേ.
നിന്നെ പ്രദക്ഷിണംവെച്ചു ഞാൻ കൈയ്കൊട്ടി-
ക്കൊണ്ടു നൃത്തം ചെയ്തുകൊള്ളാമിപ്പോൾ
അന്നേരം നീയെന്നെ നോക്കിച്ചിരിച്ചുടൻ
എൻമുടിയിൽ പുഷ്പം ചൂടിപ്പിക്കും.

## അദ്ധ്യായം മൂന്ന്

### സന്ന്യാസിയുടെയും ഗൃഹസ്ഥൻെറയും കർത്തവ്യം

ഗാനമവസാനിച്ചു. ഭക്തന്മാർ പലരും ഭാവാവിഷ്ടർ. സകലരും നിശ്ശബ്ദരായിരിക്കുന്നു.കൊച്ചുനരൻ ധ്യാനമഗ്നനായി, നിശ്ചേഷ്ട കാഷ്ഠതുല്യം ഇരിപ്പുണ്ട്.

ശ്രീരാമ: (കൊച്ചുനരനെ ചൂണ്ടി, ഡോക്ടറോട്) ഇവൻ അതി ശുദ്ധൻ; വിഷയബുദ്ധി ലേശംപോലും ഇവനിൽ പ്രവേശിച്ചിട്ടില്ല.

ഡോക്ടർ കൊച്ചുനരനെ നോക്കി. ഇനിയും ധ്യാനത്തിൽനിന്നും ഉണർന്നിട്ടില്ല.

മനോമോഹനൻ: (ഡോക്ടറോട്, ചിരിച്ചുകൊണ്ട്) ഇദ്ദേഹം അങ്ങ യുടെ മകനെക്കുറിച്ചു പറയുന്നു, 'മകനെ എനിക്കു കിട്ടിയാൽ അച്ഛനെ ആവശ്യമില്ല' എന്ന്.

ഡോക്ടർ: അതെ, അതുതന്നെയാണ് ഞാൻ പറയുന്നത്, നിങ്ങൾ മകനെ കണ്ട് ബാക്കിയൊക്കെ മറക്കുന്നു എന്ന്. (അതായത് ഈശ്വരനെ വെടിഞ്ഞ് അവതാരത്തെ അല്ലെങ്കിൽ ഭക്തനെ സ്വീകരിക്കുന്നു, മറ്റെല്ലാം മറക്കുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അച്ഛനെ ആവശ്യമില്ല, എന്നു ഞാൻ പറയുന്നില്ല.

ഡോക്ടർ: അതൊക്കെ എനിക്കു മനസ്സിലായി! അങ്ങനെ ചിലതൊക്കെ പറയാതെ അങ്ങേയ്ക്കെങ്ങനെ നേരെ നോക്കാനൊക്കും?

ശ്രീരാമ: നിങ്ങളുടെ മകൻ അതിസരളൻ. ഒരു ദിവസം ശംഭു തുടുത്ത മുഖത്തോടു പറഞ്ഞു. 'സരളഭാവത്തിൽ ഈശ്വരനെ വിളിച്ചാൽ അദ്ദേഹം തീർച്ചയായും കേൾക്കും.'

എനിക്ക് കുട്ടികളോട് ഇത്ര സ്നേഹമെന്താണെന്നോ? അവർ തനി പാലാണ്; അല്പമൊന്നു ചൂടാക്കിയാൽ മതി. തേവർക്ക് നിവേദിക്കാനും കൊള്ളാം. വെള്ളം ചേർത്ത പാലാണെങ്കിൽ ഒട്ടേറെ കാച്ചണം; കുറേയേറെ വിറകെരിക്കണം. ചെറുപ്പക്കാർ പുതുക്കലം പോലെയാണ്. നല്ലപാത്രങ്ങൾ പാലൊഴിച്ചുവെയ്ക്കാൻ പേടിയ്കണ്ട. അവർക്ക് ജ്ഞാനോപദേശം നല്കിയാൽ വേഗത്തിൽ ഉണർവ്വുണ്ടാകും.

വിഷയബുദ്ധിയുള്ളവർക്ക് എളുപ്പത്തിൽ ഉണർവ്വുണ്ടാവുകയില്ല. തൈരുണ്ടാക്കാൻ ഉപയോഗിച്ച പാത്രത്തിൽ പാൽ വെച്ചിരിക്കാൻ പേടിയാകും, അത് പിരിഞ്ഞുപോയെങ്കിലോ എന്ന്.

നിങ്ങളുടെ മകൻെറ ഉള്ളിൽ ഇനിയും വിഷയബുദ്ധി, കാമിനീ കാഞ്ചനം പ്രവേശിച്ചിട്ടില്ല.

ഡോക്ടർ: അത്, അവനിപ്പോൾ അച്ഛൻെറ ചെലവിൽ കഴിയുന്നതുകൊണ്ടാണ്. തന്നെത്താൻ തേടി ജീവിക്കുമ്പോൾ വിഷയബുദ്ധി കയറുമോ ഇല്ലയോ എന്ന് എനിക്കൊന്നു കാണണം.

(സന്ന്യാസിയും നാരീത്യാഗവും - സന്ന്യാസിയും കാഞ്ചനത്യാഗവും)

ശ്രീരാമ: അതെയതെ, അതു ശരിയാണ്. പക്ഷേ ഒന്നു ധരിച്ചോളു, ഈശ്വരൻ വിഷയബുദ്ധിയുള്ളവരിൽനിന്നും വളരെ അകലെയാണ്; അതില്ലെങ്കിലോ, കൈയ്ക്കുള്ളിലും.

(ഡോക്ടർ സർക്കാർ, ഡോക്ടർ ദുകരി എന്നിവരോട്) കാമിനീ കാഞ്ചനത്യാഗം നിങ്ങൾക്കുള്ളതല്ല. നിങ്ങൾ മനസ്സുകൊണ്ട് ത്യജിക്കണം. അതുകൊണ്ടാണ് ഞാൻ ഗോസ്വാമികളോട്, 'നിങ്ങൾ

എന്തിനാണ് ത്യാഗത്തിൻെറ സംഗതി പറയുന്നത്? ത്യാഗം സ്വീക രിച്ചാൽ നിങ്ങളുടെ കാര്യം നടക്കുകയില്ല. നിങ്ങൾക്ക് ശ്യാമസുന്ദര ൻെറ ആരാധന നടത്തേണ്ടതുണ്ടല്ലൊ.' എന്നു പറഞ്ഞത്.

പൂർണ്ണത്യാഗം സന്ന്യാസിമാർക്കുള്ളതാണ്. അവർ സ്ത്രീകളുടെ ചിത്രംപോലും നോക്കരുത്. അവർക്ക് സ്ത്രീകൾ വിഷംപോലെയാണ്. കുറഞ്ഞതു പത്തു മുഴമെങ്കിലും അവരിൽനിന്നും അകന്നിരിക്കണം; അതിനു കഴിഞ്ഞില്ലെങ്കിൽ ഒരു മുഴമെങ്കിലും അകന്നേ ഇരിക്കാവൂ. സ്ത്രീകൾ എത്രതന്നെ ഭക്തിയുള്ളവരെന്നിരുന്നാലും അവരുമായി അധികം സംഭാഷണം ചെയ്യാൻ പാടില്ല.

സ്ത്രീകളുടെ മുഖം കാണാനിടയില്ലാത്ത, അഥവാ വല്ലപ്പോഴും മാത്രം കാണുന്ന, സ്ഥാനം നോക്കി പാർപ്പുറപ്പിക്കുന്നതാണ് സന്ന്യാസിമാർക്കുചിതം.

പണവും സന്ന്യാസിക്ക് വിഷമാകുന്നു. പണം വെച്ചുകൊണ്ടിരു ന്നാൽ മനസ്സിന് അല്ലൽ, അഹങ്കാരം, ക്രോധം, ഇന്ദ്രിയസുഖങ്ങൾ ക്കുള്ള ആശ ഇവയൊക്കെ വന്നുചാടും. പണം രജോഗുണത്തെ വർദ്ധിപ്പിക്കുന്നു. പിന്നെ രജോഗുണത്തിൽനിന്ന് തമോഗുണം വന്നു ചേരുന്നു. അതിനാൽ സന്ന്യാസി കാഞ്ചനം തൊട്ടുകൂടാ, കാമിനീ കാഞ്ചനങ്ങൾ ഈശ്വരനെ വിസ്മരിക്കാനിടയാക്കുന്നു.

(ഡോക്ടർക്ക് ഉപദേശം - ധനത്തിൻെറ ശരിയായ ഉപയോഗം - ഗൃഹസ്ഥന് സ്വദാരഗമനം)

ശ്രീരാമ: നിങ്ങൾക്ക് പണംകൊണ്ട് അരിയും പരിപ്പും മേടിക്കാം, ഉടുക്കാൻ തുണി വാങ്ങാം; കിടക്കാൻ ഒരിടവും നേടാം; സാധു ക്കളെയും ഭക്തന്മാരെയും സേവിക്കുകയും ചെയ്യാം. പണം നേടിവെയ്ക്കുന്നതു പാഴ്‌വേലയാണ്. തേനീച്ച വളരെ പാടുപെട്ടു കൂടുണ്ടാക്കുന്നു; മനുഷ്യരാരെങ്കിലും വന്നു കൂടുപൊളിച്ചു തേനും കൊണ്ടുപോകുന്നു.

ഡോക്ടർ: ഞങ്ങൾ ആർക്കുവേണ്ടിയാണ് സമ്പാദിച്ചുവെയ്ക്കു ന്നത്? വല്ല കൊള്ളരുതാത്ത മകനും വേണ്ടിയോ?

ശ്രീരാമ: കൊള്ളരുതാത്ത മകൻ മാത്രമല്ല, ഭാര്യയും പിഴച്ചതായെ ന്നുവരാം, ജാരസംസർഗ്ഗം ഉണ്ടെന്നുവരാം. നിങ്ങളുടെ വാച്ചും ചങ്ങലയും അവൾ കാമുകന് കൊടുത്തെന്നും വന്നേയ്ക്കാം.

നിങ്ങൾ സ്ത്രീയെ തികച്ചും ഉപേക്ഷിക്കേണ്ടതില്ല; ഗൃഹസ്ഥന് സ്വദാരഗമനം ദോഷകരമല്ല. എന്നാൽ ഒന്നോ രണ്ടോ കുട്ടികൾ പിറന്നുകഴിഞ്ഞാൽ ഭാര്യഭർത്താക്കന്മാർ സോദരീസോദരന്മാരെപ്പോ ലെ ജീവിക്കണം.

കാമിനീകാഞ്ചനങ്ങളിൽ ആസക്തി ഉണ്ടെന്നുവന്നാൽ വിദ്യാമദം, ധനമദം, സ്ഥാനമദം ഇവയൊക്കെ വന്നുചേരും.

(അഹങ്കാരം നന്നല്ല-വിദ്യയുടെ 'അഹം' നന്ന്-അതുവഴി ലോക ശിക്ഷണം നടക്കും.)

ശ്രീരാമ: അഹങ്കാരം പോകാതെ ജ്ഞാനം നേടാനാവില്ല. മല മുകളിൽ വെള്ളം തങ്ങിനില്ക്കുകയില്ല; താണയിടത്തേക്ക് നാലു വഴിക്കും കുതിച്ചുപാഞ്ഞു വരുന്നു.

ഡോക്ടർ: പക്ഷേ താണയിടത്തേക്ക് ഒഴുകിവരുന്ന വെള്ളത്തിൽ നല്ലതും ചീത്തയുമുണ്ട്; കലക്കൽവെള്ളവുമുണ്ട്, മലം കലർന്നവെള്ള വുമുണ്ട്, ഇതെല്ലാമുണ്ട്. പോരെങ്കിൽ, പർവ്വതത്തിനുമുകളിലും താണയിടങ്ങളുണ്ട്; നൈനിത്താൽ, മാനസരോവരം ഇവ പർവ്വത മുകളിലാണല്ലോ. അവിടെ ആകാശത്തിൽനിന്നു വീഴുന്ന ശുദ്ധജല മേ ഉള്ളു.

ശ്രീരാമ: ആകാശത്തിൽനിന്നു വീഴുന്ന ശുദ്ധജലം മാത്രം, അതുകൊള്ളാം.

ഡോക്ടർ: അതുമാത്രമല്ല, ഉയർന്ന സ്ഥാനത്തുനിന്നും ജലം നാലു ദിക്കിലേക്കും കൊടുക്കാനും സാധിക്കും.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഒരാൾക്ക് ഒരു സിദ്ധമന്ത്രം കിട്ടി. അയാൾ കുന്നിൻെറ മുകളിൽ കയറിനിന്നുകൊണ്ട് വിളിച്ചുകൂവി, 'നിങ്ങൾ ഈ മന്ത്രം ജപിക്കുവിൻ, എന്നാൽ നിങ്ങൾക്ക് ഈശ്വരനെ പ്രാപിക്കാൻ സാധിക്കും.'

ഡോക്ടർ: എന്നിട്ട്?

ശ്രീരാമ: പക്ഷേ ഒരു സംഗതിയുണ്ട്; ഈശ്വരനെ കാണാൻ വേണ്ടി പ്രാണൻ കിടന്നു പിടയുമ്പോൾ സ്വച്ഛജലം, മലിനജലം എന്നൊക്കെയുള്ള ഭേദദൃഷ്ടി കാണുകയില്ല. ഈശ്വരനെ അറിയാ നായി ഒരുവൻ ചിലപ്പോൾ നല്ലയാളുകളുടെ അടുക്കൽ പോകുന്നു, ചിലപ്പോൾ പക്വത വരാത്തവരുടെ അടുത്തും പോകുന്നു. ഈശ്വര കൃപ ലഭിച്ചാൽ മലിനജലംകൊണ്ട് ഒരു ദോഷവും വരികയില്ല. ഈശ്വരൻ ഒരുവന് ജ്ഞാനമരുളുമ്പോൾ ഏതാണ് നല്ലത്, ഏതാണ് തീയത് എന്ന് അദ്ദേഹം മനസ്സിലാക്കിക്കൊടുക്കുന്നു.

കുന്നിൻെറ മുകളിൽ താണയിടങ്ങളിൽ ഉണ്ടായെന്നു വരാം; എന്നാൽ ദുരഹങ്കാരമാകുന്ന കുന്നിൻമുകളിൽ കാണുകയില്ല. വിദ്യയുടെ അഹന്തയോ ഭക്തിയുടെ അഹന്തയോ ആണെന്നു വരുകിൽ മാത്രമേ അവിടെ ആകാശത്തിൽനിന്നുള്ള ശുദ്ധജലം വന്ന് ഒന്നിച്ചു ചേരൂ.

ഉയർന്ന സ്ഥലത്തുനിന്നും ജലം നാലു ദിക്കിലേക്കും നല്കാൻ സാധിക്കും, നേരുതന്നെ; പക്ഷേ അതു വിദ്യാഹന്താരൂപമായ കുന്നിൻമുകളിൽനിന്നേ ഒക്കൂ.

ഈശ്വരൻെറ ആദേശം കിട്ടാതെ ലോകശിക്ഷണം സാധിക്കുകയില്ല. ശങ്കരാചാര്യർ ജ്ഞാനപ്രാപ്തിക്കുശേഷവും വിദ്യാഹന്തവെച്ചുകൊണ്ടിരുന്നു, ലോകശിക്ഷണത്തിനുവേണ്ടി ഈശ്വരനെ ദർശിക്കും മുമ്പ് 'ലക്ചർ' ചെയ്കയോ? അതുകൊണ്ട് ആളുകൾക്ക് എന്തു പ്രയോജനം കിട്ടും?

(സമാദ്ധ്യായിയുടെ 'ലക്ചർ' - നന്ദനബാഗാനിലെ സമാജദർശനം)

ശ്രീരാമ: നന്ദനബാഗാനിലെ ബ്രഹ്മസമാജത്തിൽ ഞാൻ പോയി. അവരുടെ ഉപാസനയ്ക്കുശേഷം ആചാര്യൻ വേദിയിലിരുന്ന് പ്രസംഗിച്ചു. അയാൾ എഴുതിക്കൊണ്ടുവന്നിരുന്നു. വായിക്കുന്നതിനിടയ്ക്ക് ചുറ്റും നോക്കും. ധ്യാനിക്കുമ്പോഴും ഇടയ്ക്കിടെ കണ്ണു തുറന്നു നാലുപാടും നോക്കിയിരുന്നു!

ഈശ്വരദർശനം ഉണ്ടാകാത്ത ആളുടെ ഉപദേശം ശരിയായ ഫലം ഉണ്ടാക്കുന്നില്ല. അയാൾ ഒരു സംഗതി ശരിയായിട്ടു പറഞ്ഞെന്നുവരും; പക്ഷേ വേറൊന്നു വരുമ്പോൾ അയാൾ കിടന്നു കുഴഞ്ഞുമറിയും.

സമാദ്ധ്യായി 'ലക്ചർ' ചെയ്തു. അദ്ദേഹം പറഞ്ഞു: 'ഈശ്വരൻ വാക്കിനും മനസ്സിനും അതീതനാകുന്നു. ഈശ്വരനിൽ യാതൊരു രസവുമില്ല. നിങ്ങൾ പ്രേമഭക്തസ്വരൂപമായ രസം പകർന്ന് അദ്ദേഹത്തെ ഭജിക്കുവിൻ.' കണ്ടോ, രസസ്വരൂപനെ, ആനന്ദസ്വരൂപനെ, അദ്ദേഹത്തെ ഈ വിധം വർണ്ണിക്കുന്നു! അമ്മാതിരി 'ലക്ചർ' കൊണ്ട് എന്തു പ്രയോജനം? ഇതുകൊണ്ട് ആളുകൾക്ക് ശിക്ഷണം ലഭിക്കുമോ? 'എൻെറ അമ്മാവൻെറ വീട്ടിൽ ഒരു പശുത്തൊഴുത്തു നിറയെ കുതിരകളുണ്ട്' എന്നൊരാൾ പറഞ്ഞതുപോലെയാണ് അത്തരം പ്രസംഗങ്ങൾ. പശുത്തൊഴുത്തിൽ കുതിരകളുണ്ടത്രെ! (എല്ലാവരും ചിരിക്കുന്നു) അതുകൊണ്ട് മനസ്സിലാക്കാം കുതിരയൊന്നുമില്ലെന്ന്.

ഡോക്ടർ: (ചിരിച്ചുകൊണ്ടു) പശുവുമില്ല. (എല്ലാവരും ചിരിക്കുന്നു.)

ഭക്തന്മാരിൽ ഇതുവരെ ഭാവാവിഷ്ടരായിരുന്നവർ ഇപ്പോൾ സാധാരണ നിലയിലായി. ഭക്തന്മാരെ കണ്ട് ഡോക്ടർ സന്തുഷ്ടനായി.

ഡോക്ടർ അവരെക്കുറിച്ച്, 'ഇദ്ദേഹമാര്, ഇദ്ദേഹമാര്?' എന്നിങ്ങനെ അന്വേഷിച്ചു. പല്ടു, കൊച്ചുനരൻ, ഭൂപതി, ശരത്, ശശി തുടങ്ങിയ യുവഭക്തന്മാരെ ഓരോരുത്തരെയായി മാസ്റ്റർ ഡോക്ടർക്ക് പരിചയപ്പെടുത്തിക്കൊടുത്തു.

ശ്രീ ശശിയെക്കുറിച്ച് മാസ്റ്റർ പറഞ്ഞു: 'ഇദ്ദേഹം ബി. ഏ. പരീക്ഷയ്ക്കു ചേരാൻ പോകുന്നു.' ഡോക്ടർ അല്പം അന്യമനസ്കനായിരുന്നു.

ശ്രീരാമ: (ഡോക്ടറോട്) നോക്കപ്പൊ, അയാൾ പറയുന്നത് എന്താണെന്ന് ശ്രദ്ധിക്ക്.

ഡോക്ടർ: ശശിയെക്കുറിച്ചു കേട്ടു.

ശ്രീരാമ: (മാസ്റ്ററെ കാണിച്ചുകൊണ്ട്, ഡോക്ടറോട്) ഇയാൾ പള്ളിക്കൂടത്തിൽ കുട്ടികളെ പഠിപ്പിക്കുന്നു.

ഡോക്ടർ: അതു ഞാൻ കേട്ടിട്ടുണ്ട്.

ശ്രീരാമ: എന്തൊരാശ്ചര്യം! ഞാനൊരു മറയൻ! എന്നിരുന്നാലും എഴുത്തും വായനയും പഠിച്ച കൂട്ടർ ഇവിടെ വരുന്നു. അതെന്തൊരദ്ഭുതമാണ്! അതുകൊണ്ട് ഇത് ഈശ്വരന്റെ കളിയാണെന്നു സമ്മതിച്ചേ തീരു.

ഇന്നു പൂർണ്ണിമ. രാത്രി ഒമ്പതുമണിയോളമായി. ഡോക്ടർ ആറുമണിമുതൽ ഇവിടുത്തെ സംഗതികളൊക്കെ വീക്ഷിച്ചുകൊണ്ട് ഇവിടെ ഇരിക്കുന്നു.

ഗിരീശൻ: (ഡോക്ടറോട്) ആട്ടെ മഹാശയ, ഒന്നു ചോദിക്കട്ടെ; ഇവിടെ വരില്ല, വരില്ല എന്നു വിചാരിച്ചാലും എന്തോ ഒരു ശക്തി പിടിച്ചുവലിച്ച് ഇവിടെ കൊണ്ടുവരുന്നതായി താങ്കൾക്കു തോന്നുന്നുണ്ടോ? എനിക്കങ്ങനെ തോന്നുന്നുണ്ട്; അതാണ് ഞാൻ ചോദിക്കുന്നത്.

ഡോക്ടർ: അങ്ങനെയുള്ളതായി തോന്നുന്നില്ല. പക്ഷേ ഹൃദയത്തിന്റെ മൊഴികൾ ഹൃദയത്തിനേ അറിഞ്ഞുകൂടൂ. (ശ്രീരാമകൃഷ്ണനോട്) പിന്നെ, ഇതൊന്നും പറഞ്ഞിട്ടും വലിയ കാര്യമില്ല,

# അദ്ധ്യായം നാല്

1885 ഒക്ടോബർ 24, ശനിയാഴ്ച

## ഡോക്ടർ സർക്കാരും സർവ്വമതതാരതമ്യപരീക്ഷണവും

നരേന്ദ്രൻ, മഹിമാചരണൻ, മാസ്റ്റർ, ഡോക്ടർ സർക്കാർ മുതലായ ഭക്തന്മാരോടൊരുമിച്ച് ശ്രീരാമകൃഷ്ണദേവൻ ശ്യാമപുക്കൂരിലെ കെട്ടിടത്തിൽ രണ്ടാം നിലയിലെ മുറിയിൽ ഇരിക്കുന്നു. നേരം ഉച്ചതിരിഞ്ഞ് ഒരു മണിയോളമായി.

ശ്രീരാമ: നിങ്ങളുടെ ഈ ഹോമിയോപ്പതി ചികിത്സ വളരെ നല്ലതാണ്.

ഡോക്ടർ: ഈ സമ്പ്രദായത്തിൽ രോഗലക്ഷണങ്ങൾ പുസ്തകത്തിൽ പറയുന്നതുമായി ഒത്തുനോക്കണം. അതു പാശ്ചാത്യ സംഗീതം പോലെയാണ്; നോക്കി വായിക്കുക, എന്നിട്ടു പാടുക.

ഗിരീശഘോഷനെവിടെ? അല്ലെങ്കിൽ വേണ്ട. അദ്ദേഹമിന്നലെ ഉറക്കമിളച്ചു.

ശ്രീരാമ: ആട്ടെ; ഭാവാവസ്ഥയിൽ കഞ്ചാവ് പിടിച്ചാലുണ്ടാകുന്നമാതിരി ലഹരിയുണ്ടാകുന്നു; അതെന്തുകൊണ്ടാണ്?

ഡോക്ടർ: (മാസ്റ്ററോട്) ആ അവസ്ഥയിൽ സിരാകേന്ദ്രങ്ങളുടെ പ്രവർത്തനം നിലച്ചുപോകുന്നു. അപ്പോൾ അവയവങ്ങൾ സ്തംഭിച്ചു പോകും. പിന്നെ, കാലിടറും. കാരണം, ഊർജ്ജമെല്ലാം മസ്തിഷ്കത്തിലേക്കു കുതിക്കുന്നു. ഈ സിരാസരണിയാണ് ജീവിതം. കഴുത്തിന്റെ പിന്നിൽ മസ്തിഷ്കം നട്ടെല്ലിലെക്കു യോജിക്കുന്ന ഒരു *ഭാഗമുണ്ട്. അതിനു കേടു പറ്റിയാൽ മരണം സംഭവിച്ചെന്നു വരാം.

ശ്രീ മഹിമാചക്രവർത്തി സുഷുമ്നാനാഡിക്കുള്ളിലുള്ള കുലകുണ്ഡലിനീശക്തിയെക്കുറിച്ചു പറഞ്ഞുതുടങ്ങി: 'നട്ടെല്ലിനുള്ളിൽ സുഷുമ്നാനാഡി സൂക്ഷ്മഭാവത്തിലുണ്ട്. ആർക്കുമതു കാണാൻ സാധിക്കയില്ല. ഇപ്രകാരമാണ് പരമശിവൻ അരുളിയിട്ടുള്ളത്.'

ഡോക്ടർ: മഹാദേവൻ മനുഷ്യനെ പ്രായപൂർത്തിയായതിനു ശേഷമേ പരിശോധിച്ചുള്ളു. യൂറോപ്യന്മാരാകട്ടെ മനുഷ്യനെ ഭ്രൂണം മുതൽ പ്രായപൂർത്തിവരെ എല്ലാ അവസ്ഥകളിലും പരിശോധിച്ചു നോക്കിയിട്ടുണ്ട്. ചരിത്രമെല്ലാം താരതമ്യപ്പെടുത്തി പഠിക്കേണ്ടതാണ്.

---

* Medulla oblongata

സാന്താലരുടെ[1] ചരിത്രം നോക്കിയാൽ കാണാം കാളി ഒരു സാന്താൽ സ്ത്രീ ആയിരുന്നു എന്ന്. അവൾ നല്ലൊരു പോരാളിയായിരുന്നു. (എല്ലാവരും ചിരിക്കുന്നു.)

നിങ്ങൾ ചിരിക്കണ്ട. ശരീരഘടനയെക്കുറിച്ചു താരതമ്യപഠനം നടത്തിയതുകൊണ്ട് എത്ര ഉപകാരം ഉണ്ടായിട്ടുണ്ടെന്നു കേട്ടോളിൻ: ആദ്യം പചനദ്രാവകത്തിൻെറയും[2] പിത്തരസത്തിൻെറയും[3] പ്രവർത്തനഭേദം അറിഞ്ഞുകൂടായിരുന്നു. പിന്നീട് ക്ലോഡ് ബെർനാഡ്[4] മുയലിൻെറ ആമാശയം, യകൃത്[5] മുതലായവ പരിശോധിച്ച്, പിത്തരസത്തിൻെറയും പചനദ്രാവകത്തിൻെറയും പ്രവർത്തനം ഭിന്നമാണെന്നു വെളിപ്പെടുത്തുകയുണ്ടായി. അതിനാൽ നാം താണജീവികളെയും നിരീക്ഷിക്കേണ്ടതാണെന്നു സിദ്ധിക്കുന്നു. മനുഷ്യനെ മാത്രം നിരീക്ഷിച്ചതുകൊണ്ടായില്ല.

അമ്മാതിരി മതങ്ങളെയും താരതമ്യപ്പെടുത്തി പഠിക്കുന്ന പക്ഷം വലിയ പ്രയോജനമുണ്ടാകും.

എന്തുകൊണ്ടാണ് ഇദ്ദേഹത്തിൻെറ (പരമഹംസദേവൻെറ) വാക്കുകൾ ഇത്രയേറെ ഉള്ളിൽ തറയ്ക്കുന്നത്? ഇദ്ദേഹം സർവ്വധർമ്മങ്ങളുടെയും സത്യം കണ്ടറിഞ്ഞിരിക്കുന്നു; ഹിന്ദു, മുസ്സൽമാൻ, കൃസ്ത്യാനി, ശാക്തൻ, വൈഷ്ണവൻ എന്നിവരുടെയെല്ലാം സാധനാമാർഗ്ഗങ്ങൾ ഇദ്ദേഹം സ്വയം പരീക്ഷിച്ചുനോക്കിയിരിക്കുന്നു. തേനീച്ച പല പൂക്കളിൽനിന്നും തേൻ ശേഖരിച്ചാൽ മാത്രമേ നല്ല തേൻ ഉണ്ടാവുകയുള്ളു.

മാസ്റ്റർ: (ഡോക്ടറോട്) ഇദ്ദേഹം (മഹിമാചരണൻ) വളരെ സയൻസ് പഠിച്ചിട്ടുണ്ട്.

ഡോക്ടർ: (ചിരിച്ചുകൊണ്ട്) എന്തു സയൻസ്, മാക്സ്മുള്ളർ എഴുതിയ മതത്തിൻെറ സയൻസോ?[6]

മഹിമാചരണൻ: (ശ്രീരാമകൃഷ്ണനോട്) അങ്ങേയ്ക്കു സുഖമില്ല. അതിനു ഡോക്ടർക്ക് എന്തു ചെയ്യാൻ സാധിക്കും? അവിടെക്കു സുഖമില്ലെന്നു കേട്ടപ്പോൾ തോന്നി അതു ഡോക്ടരുടെ അഹങ്കാരം വർദ്ധിപ്പിക്കാനുള്ള ഒരു പുറപ്പാടാണ് എന്ന്.

ശ്രീരാമ: ഇദ്ദേഹം (ഡോ. സർക്കാർ) വളരെ നല്ല ഒരു ഡോക്ടറാണ്; വളരെ പഠിച്ച ആളും.

മഹിമാചരണൻ: അതെ, അദ്ദേഹമൊരു ആവിക്കപ്പൽ, ഞങ്ങളൊക്കെ കൊച്ചോടങ്ങളും.

---

1 ബീഹാറിലെ പർവ്വതപ്രദേശങ്ങളിൽ വസിക്കുന്ന ഒരു വർഗ്ഗം ആളുകൾ
2 Pancreatic juice 3 Bile 4 Claude Bernard 5 Liver
6 Max Muller's `Science of Religion'

ഡോക്ടർ സർക്കാർ വിനീതനായി കൈകൾ കൂപ്പി.

മഹിമാചരണൻ: എന്നാലിവിടെ (ശ്രീരാമകൃഷ്ണദേവൻെറ സമക്ഷത്തിൽ) സകലരും സമാനം.

ഗുരുദേവൻ നരേന്ദ്രനോട് പാട്ടുപാടാൻ പറഞ്ഞു.നരേന്ദ്രൻ പാടി:

(നരനായിങ്ങനെ)

ഭവജലധിതൻ നടുവിൽ പെട്ടു ഞാൻ
വഴിയും കാണാതെയുഴലുമ്പോൾ
പ്രണതപാലക, വരണേ നീ വേഗം
ധ്രുവതാരമായി മമ മുന്നിൽ.
അതിരില്ലാതയ്യോ വളരുന്നാശകൾ
അവലേപമാർന്നോരകതാരിൽ
പരമസുന്ദരമുലകിൽ താവക-
രചനാവൈഭവമനവദ്യം.

നരേന്ദ്രൻ പിന്നെയും പാടി:

വിശ്വധാതാവേ, നീ വിഷ്ടരസംസ്ഥനായ്
വിശ്വസംഗീതം ശ്രവിച്ചീടുമ്പോൾ
മൃണ്മയഗാത്രനാം കേവലമർത്ത്യൻ ഞാൻ
ത്വന്മന്ദിരദ്വാരമെത്തി കാൺക.
ത്വദ്ദർശനം മാത്രമിച്ഛിപ്പോനാണു ഞാൻ
മറ്റൊന്നും വേണ്ടാ വരമെനിക്ക്.
നിന്നെക്കുറിച്ചല്പം പാടുവാൻ മാത്രമാ-
ണിങ്ങു ഞാനാഗതനായതിപ്പോൾ.
സൂര്യചന്ദ്രാദികളെല്ലാം മഹാസഭാ-
വാസികളായി സ്തുതിക്കുന്നേരം,
ആരാലൊഴിഞ്ഞൊരു കോണിൽ വസിച്ചു ഞാൻ
ആദരാൽ നിന്നെ സ്തുതിച്ചുകൊള്ളാം.
നൂനമിബ്ഭൃത്യന്നുള്ളേകമാം പ്രാർത്ഥന-
യീവിധമൊന്നുതാനെന്നും നാഥാ. (നൂന......)

മനക്കണ്ണാൽ തവ രൂപം തെളിഞ്ഞു ഞാൻ കണ്ടീടട്ടെ
കനിഞ്ഞൊന്നു കടാക്ഷിക്കുകെന്നെ നീ നാഥ!
പ്രപഞ്ചമാമെരിതീയിൽ കെട്ടടങ്ങുമെൻെറ ജീവ-
സ്ഫുലിംഗകം തവ മുന്നിൽ സമർപ്പിക്കുന്നേൻ
ജീവിക്കുന്നു മൃതപ്രായനായടിയൻ മമ നാഥ,
പാപിയായും മായയിൽ വിമോഹിതനായും;

എങ്കിലുമെൻ ജീവിതത്തെ ശങ്കിയാതെ വെച്ചിടുന്നേൻ
നിൻകഴലിലുപായനമായിതാ നാഥ.
പാഹി പാഹി കൃപാസുധാശീകരം പൊഴിച്ചു നീയെൻ-
മോഹനിദ്രാലീനചിത്തമുണർത്തു നാഥ!

സ്വർഗ്ഗീയമദ്യം കുടിച്ചു കുടിച്ചു നീ
ചിത്തമേ, മത്തനായ് തീർന്നിടുക.
ഭൂമിയിൽ വീണിട്ടുരുണ്ടു കരഞ്ഞു നീ
പാടൂ ഹരിതൻ മധുരനാമം.

ശ്രീരാമ: ഇതും കൂടി - 'ഉണ്മ വഹിപ്പതു നീ മാത്രം.'

ഡോക്ടർ: ആഹാ!

നരേന്ദ്രൻ പാടി:

മന്മാനസമതു നിന്നോടു ചേർത്തേൻ
ഉണ്മയിൽ മേവും ചിന്മയനേ!
നീയല്ലാതാരുടയവനായി
മായികമാമീയുലകത്തിൽ?
കാണ്മതു ഞാൻ നിൻ പൂവുടൽമാത്രം
ഉണ്മ വഹിപ്പതു നീ മാത്രം.

ഗാനം അവസാനിച്ചു. ഡോക്ടർ മന്ത്രമുഗ്ദ്ധനെപ്പോലെ കേട്ടിരുന്നു. അല്പം കഴിഞ്ഞ് ഡോക്ടർ അതിഭക്തിയോടെ കൈയ്ക്കൂപ്പികൊണ്ട് ഗുരുദേവനോട് പറഞ്ഞു: 'എന്നാൽ ഞാനിന്നു യാത്ര പറയട്ടെ, നാളെ വീണ്ടും വരാം.'

ശ്രീരാമ: അല്പംകൂടി കഴിയട്ടെ, ഗിരീശഘോഷന് ആളയിച്ചിട്ടുണ്ട്. (മഹിമനെ ചൂണ്ടിക്കാണിച്ചുകൊണ്ട്) ഇദ്ദേഹമൊരു പണ്ഡിതൻ; എന്നിട്ടും ഹരിനാമവും കീർത്തിച്ചു നൃത്തം വെയ്ക്കും. ഇദ്ദേഹത്തിന് അഹങ്കാരമില്ല; കോന്നഗരത്തിൽ പോയിരുന്നു. ഞങ്ങളവിടെ പോയിരുന്നതുകൊണ്ടുമാത്രം. പിന്നെ, ധനവാനാണ്. സ്വതന്ത്രനാണ്; ആരുടെ കീഴിലും ജോലി ചെയ്യുന്നില്ല. (നരേന്ദ്രനെ കാണിച്ചുകൊണ്ട്) ഇവനെങ്ങനെ?

ഡോക്ടർ: വളരെ നല്ലവൻ.

ശ്രീരാമ: (ഒരു ഭക്തനെ കാണിച്ചുകൊണ്ട്)പിന്നെയിവനോ?

ഡോക്ടർ: ആഹാ!

മഹിമാചരണൻ: ഹിന്ദുക്കളുടെ ദർശനങ്ങൾ പഠിക്കാതെ ദർശനം പഠിച്ചു എന്നു പറയാൻ പാടില്ല. യൂറോപ്പിലെ ചിന്തകന്മാർക്കു

സാംഖ്യന്മാരുടെ ചതുർവ്വിംശതിതത്ത്വങ്ങൾ അറിഞ്ഞുകൂടാ. അവർക്കതു ഗ്രഹിക്കാനേ കഴിയുന്നില്ല.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നീ പറയാറുള്ള മൂന്നു പഥങ്ങളേതൊക്കെയാണ്?

മഹിമാചരണൻ: സത്പഥം, അതായത് ജ്ഞാനപഥം; പിന്നെ ചിത്പഥം, യോഗത്തിൻെറ അതായത് കർമ്മയോഗത്തിൻെറ പഥം. ചതുരാശ്രമങ്ങളുടെയും കർമ്മങ്ങളും കർത്തവ്യങ്ങളും ഇതിലുൾപ്പെടും. പിന്നത്തേത് ആനന്ദപഥം, അതായത് ഭക്തി പ്രേമങ്ങളുടെ പഥം. അവിടുന്നു മൂന്നു പഥങ്ങളിലും വ്യാപരിക്കുന്നു. മൂന്നു വഴിക്കുമുള്ള വിശേഷങ്ങൾ അവിടെക്കു സാധികാരം പറയാൻ സാധിക്കും.

ശ്രീരാമകൃഷ്ണൻ ചിരിച്ചു.

മഹിമാചരണൻ: ഞാനിനിയെന്തു പറയട്ടെ! ജനകൻ വക്താവ്, ശുകദേവൻ ശ്രോതാവും!

ഡോക്ടർ സർക്കാർ യാത്രയായി.

(സന്ധ്യയ്ക്കുശേഷം സമാധിയിൽ - നിത്യഗോപാലനും നരേന്ദ്രനും - 'ജപാത് സിദ്ധിഃ')

അന്തി കഴിഞ്ഞു. തിങ്കളുദിച്ചു. ഇന്നു വെളുത്തവാവിൻെറ അടുത്തനാൾ. കാർത്തികമാസം, ശനിയാഴ്ച, ഗുരുദേവൻ സമാധിയിൽ! എഴുന്നേറ്റു നില്ക്കുകയാണ്. നിത്യഗോപാലനും അദ്ദേഹത്തിൻെറ സമീപത്തു ഭക്തിപുരസ്സരം നില്ക്കുന്നുണ്ട്.

ശ്രീരാമകൃഷ്ണൻ ഇരുന്നു. നിത്യഗോപാലൻ അദ്ദേഹത്തിൻെറ കാൽ തടവുന്നു. ദേവേന്ദ്രൻ, കാളീപദൻ തുടങ്ങി അനേകം ഭക്തന്മാർ ഗുരുദേവൻെറ സമീപം ഇരിക്കുന്നുണ്ട്.

ശ്രീരാമ: (ദേവേന്ദ്രൻ മുതലായവരോട്) നിത്യഗോപാലൻെറ ഇപ്പോഴത്തെ മനോഭാവം അടുത്തുതന്നെ മാറും എന്നെൻെറ മനസ്സു പറയുന്നു. ഇവൻെറ മനം മുഴുവൻ എന്നിൽ കേന്ദ്രീകരിക്കും - എന്നിൽ വാഴുന്നവനിൽ. നരേന്ദ്രനെ കാണുന്നില്ലേ? അവൻെറ മനസ്സു മുഴുവൻ എന്നിലെയ്ക്കൊഴുകുന്നു.

ഭക്തന്മാർ പലരും യാത്ര പറയുന്നു. ശ്രീരാമകൃഷ്ണൻ എഴുന്നേറ്റു. ഒരു ഭക്തനോട് അദ്ദേഹം ജപത്തെക്കുറിച്ചു അരുൾചെയ്തു: 'നിർജ്ജനത്തിൽ നിശ്ശബ്ദമായി ഈശ്വരനാമം ചൊല്ലുന്നതിനാണ് ജപമെന്നു പറയുന്നത്. ഏകാഗ്രമനസ്സോടെ നാമം ജപിച്ചു ജപിച്ച്, ജപം ചെയ്തു ചെയ്തു വരുമ്പോൾ, ഈശ്വരൻെറ രൂപം ദർശിക്കാ

റാകുന്നു. അദ്ദേഹത്തിൻെറ സാക്ഷാത്കാരം ഉണ്ടാകുന്നു. ചങ്ങല യിട്ടു കെട്ടിയ ഒരു മരത്തടി ഗംഗാജലത്തിൽ ആഴ്ത്തിയിട്ടിട്ടുണ്ടെന്നു വിചാരിക്കുക. ചങ്ങലയുടെ മറ്റേത്തല കരയിൽ പിടിച്ചു കെട്ടിയി ട്ടുമുണ്ട്. ചങ്ങലയുടെ ഓരോ കണ്ണിയിലും പിടിച്ചു പിടിച്ചുപോയി പതുക്കെ വെള്ളത്തിൽ മുങ്ങുന്നു. വീണ്ടും ചങ്ങലക്കണ്ണിയിൽ പിടിച്ചുകൊണ്ട് പോയിപ്പോയി മരത്തിൽ തൊടാൻ കഴിയുന്നു. ശരിക്കും അമ്മാതിരി, ജപം ചെയ്തു ചെയ്ത് ഈശ്വരനിൽ മഗ്നനാ യാൽ ക്രമേണ ഭഗവാനെ സാക്ഷാത്കരിക്കാൻ സാധിക്കുന്നു.

കാളീപദൻ: (ചിരിച്ചുകൊണ്ട്, ഭക്തന്മാരോട്) നമ്മുടെ ഗുരു ഗംഭീരൻ! നമുക്ക് ജപമോ ധ്യാനമോ തപസ്സോ ചെയ്യേണ്ടതായിട്ടില്ല!

ആ സമയത്ത് ശ്രീരാമകൃഷ്ണൻ പെട്ടെന്നു പറഞ്ഞു: 'ഇതെന്നെ കഷ്ടപ്പെടുത്തുന്നു. ' അദ്ദേഹത്തിൻെറ കണ്ഠത്തിൽ വേദന യുണ്ട്. ദേവേന്ദ്രൻ പറഞ്ഞു: 'ഇങ്ങനെയൊന്നും ഞങ്ങളെ ഇനി പറഞ്ഞു പറ്റിക്കാനാവില്ല.' ഭക്തന്മാരെ കബളിപ്പിക്കാനായി ശ്രീരാമകൃഷ്ണൻ അസുഖം ഭാവിക്കുകയാണെന്നായിരുന്നു ദേവേന്ദ്ര ൻെറ ആന്തരമായ വിചാരം.

ഭക്തന്മാർ മിക്കവരും പോയി. ഏതാനും യുവഭക്തന്മാർ രാത്രിയിൽ ശ്രീരാമകൃഷ്ണനെ തവണവെച്ചു ശുശ്രൂഷിക്കുന്നതിനു വേണ്ടി താമസിക്കുന്നു. ഇന്നുരാത്രി മാസ്റ്ററും ഇവിടെ താമസിക്കും.

## അദ്ധ്യായം അഞ്ച്

1885 ഒക്ടോബർ 25, ഞായറാഴ്ച

### ഭഗവാനും ഭക്തന്മാരും

ശ്രീ വിജയകൃഷ്ണഗോസ്വാമി, നരേന്ദ്രൻ, മാസ്റ്റർ, ഡോക്ടർ സർക്കാർ, മഹിമാചരണചക്രവർത്തി മുതലായ ഭക്തന്മാർ ശ്രീരാമ കൃഷ്ണദേവനുമായി സംഭാഷണം ചെയ്തു ആനന്ദംകൊള്ളുന്നു.

ഇന്നു ഞായറാഴ്ച, കാർത്തികമാസത്തിലെ കൃഷ്ണപക്ഷദ്വിതീയ. ശ്രീരാമകൃഷ്ണദേവൻ കല്ക്കത്തയിൽ ശ്യാമപുക്കൂരിലെ കെട്ടിട ത്തിൽ താമസിക്കുന്നു. കഴുത്തിലെ അർബ്ബുദത്തിലെ ചികിത്സ ക്കുവേണ്ടി താമസിക്കുകയാണ്. ഇപ്പോൾ ഡോക്ടർ സർക്കാരാണ് ചികിത്സിച്ചുകൊണ്ടിരിക്കുന്നത്.

ശ്രീരാമകൃഷ്ണദേവൻെറ രോഗനില ഡോക്ടറെ അറിയിക്കാൻ ദിവസവും മാസ്റ്ററെ അയച്ചുപോരുന്നു. ഇന്നു കാലത്ത് ആറരമണി ക്ക് മാസ്റ്റർ ഗുരുദേവനെ നമസ്കരിച്ചുകൊണ്ട് ചോദിച്ചു: 'ഇന്നെങ്ങ നെയിരിക്കുന്നു?' ശ്രീരാമകൃഷ്ണദേവൻ പറഞ്ഞു: 'ഡോക്ടറോടു പറയണം. വെളുപ്പാൻ കാലത്തു വായിൽ വെള്ളം നിറയുന്നു; ചുമയുണ്ട്. കുളിക്കാമോ എന്നും ചോദിക്കണം.'

ഏഴുമണി കഴിഞ്ഞ് മാസ്റ്റർ ഡോക്ടർ സർക്കാരുടെ വീട്ടിലെത്തി വിവരങ്ങളെല്ലാം ധരിപ്പിച്ചു. ഡോക്ടറുടെ വയസ്സായ ഒരദ്ധ്യാപകനും വേറെ ഒന്നുരണ്ട് ആളുകളും മുറിയിലുണ്ടായിരുന്നു.

ഡോക്ടർ: (അദ്ധ്യാപകനോട്) മഹാശയ, രാത്രി മൂന്നുമണി മുതൽ പരമഹംസനെക്കുറിച്ചുള്ള വിചാരമാരംഭിച്ചു. ഉറക്കം വന്നില്ല. ഇപ്പോഴും പരമഹംസൻ മനസ്സിൽനിന്നും പോകുന്നില്ല. (എല്ലാവരും ചിരിക്കുന്നു.)

ഡോക്ടറുടെ ഒരു സ്നേഹിതൻ: (ഡോക്ടറോട്) മഹാശയ, പരമഹം സനെ ചിലരൊക്കെ അവതാരമെന്നു പറയുന്നതായി കേൾക്കുന്നു. താങ്കൾ അദ്ദേഹത്തെ ദിവസവും കാണുന്നുണ്ടല്ലോ. താങ്കളുടെ അഭിപ്രായമെന്താണ്?

ഡോക്ടർ: ഒരു മനുഷ്യനെന്ന നിലയിൽ എനിക്കദ്ദേഹത്തോട് അത്യാദരമുണ്ട്.

മാസ്റ്റർ: (ഡോക്ടറുടെ സ്നേഹിതനോട്) ഡോക്ടർ മഹാശയൻ സദയം അദ്ദേഹത്തെ വേണ്ടപോലെ നോക്കുന്നുണ്ട്.

ഡോക്ടർ: സദയമോ?

മാസ്റ്റർ: ദയ ഞങ്ങളിൽ, പരമഹംസദേവനോടെന്നു ഞാൻ പറയുന്നില്ല.

ഡോക്ടർ: അതൊന്നുമല്ല ഹേ, എനിക്കു വാസ്തവത്തിൽ എത്ര നഷ്ടം വരുന്നുണ്ടെന്ന് നിങ്ങൾക്കറിഞ്ഞുകൂടാ. ദിവസവും രണ്ടു മൂന്നു രോഗികളെ നോക്കാൻ പോകാനൊക്കുന്നില്ല. അതു കഴിഞ്ഞ് പിറ്റേ ദിവസം ഞാൻ രോഗികളുടെ വീട്ടിലേക്കു അങ്ങോട്ടു ചെല്ലും: പക്ഷെ ഫീസ് മേടിക്കുകയില്ല. തന്നെത്താൻ ചെന്നിട്ടു ഫീസു വാങ്ങുന്നതെങ്ങനെ?

സംഭാഷണം മഹിമാചക്രവർത്തിയെ കുറിച്ചായി. കഴിഞ്ഞ ശനിയാഴ്ച ഡോക്ടർ പരമഹംസദേവനെ നോക്കാൻ വന്നപ്പോൾ മഹിമാചക്രവർത്തി അവിടെ സന്നിഹിതനായിരുന്നു. ഡോക്ടറെ ചൂണ്ടിക്കാണിച്ചുകൊണ്ട് അദ്ദേഹം ശ്രീരാമകൃഷ്ണനോടു പറയുക യുണ്ടായി: 'മഹാശയ, അവിടുന്ന് ഡോക്ടറുടെ അഹങ്കാരം വർദ്ധിപ്പി ക്കാനായി ഈ രോഗം വരുത്തിവെച്ചതാണ്,' എന്ന്.

മാസ്റ്റർ: (ഡോക്ടറോട്) മഹിമാചക്രവർത്തി അങ്ങയുടെ സ്ഥല ത്തു മുമ്പു വരാറുണ്ടായിരുന്നു. അങ്ങ് വീട്ടിൽവെച്ച് ചികിത്സാ ശാസ്ത്രത്തെക്കുറിച്ചു പ്രഭാഷണങ്ങൾ നടത്താറുണ്ടല്ലോ. അതു കേൾക്കാൻ അദ്ദേഹം വന്നുകൊണ്ടിരുന്നു.

ഡോക്ടർ: അങ്ങനെയോ! അയാളെന്തൊരു താമസൻ! നിങ്ങൾ കണ്ടില്ലേ? ഈശ്വരസൃഷ്ടിയിലെ താണ മൂന്നാമത്തെ മൂർത്തിയായി കണ്ടു ഞാൻ നമസ്കരിച്ചു. ഈശ്വരൻെറ ഉള്ളിൽ സത്വം, രജസ്സ്, തമസ്സ് എന്ന എല്ലാ ഗുണങ്ങളുമുണ്ട്. തമസ്സാണ് മൂന്നാമത്തെ താണഗുണം. 'അങ്ങ് ഡോക്ടറുടെ അഹങ്കാരം വർദ്ധിപ്പിക്കാൻ വേണ്ടി രോഗവും ഭാവിച്ചിരിക്കുകയാണ്,' എന്നയാൾ പറയുന്നത് നിങ്ങൾ കേട്ടില്ലേ?

മാസ്റ്റർ: പരമഹംസദേവന് വേണമെന്നു വിചാരിച്ചാൽ ഈ രോഗം മാറ്റാൻ കഴിയുമെന്നാണ് മഹിമാചക്രവർത്തിയുടെ വിശ്വാസം.

ഡോക്ടർ: എന്താ അത്? സ്വയം രോഗം ഭേദമാക്കുകയോ! ഞങ്ങൾ ഡോക്ടർമാർ, ഞങ്ങൾക്കറിയാം കാൻസർ എന്നു വെച്ചാലെന്താണ് എന്ന്. ഞങ്ങൾക്കുപോലും അതു ഭേദമാക്കാൻ സാദ്ധ്യമല്ല. അദ്ദേഹ ത്തിനു യാതൊന്നും അറിഞ്ഞുകൂടാ. അദ്ദേഹം സ്വയം രോഗം ഭേദ മാക്കുംപോലും! (സ്നേഹിതന്മാരോട്) നോക്കൂ, അതൊരു മാറാവ്യാ ധിയാണ്, തീർച്ച, എന്നാലിവരെല്ലാം വളരെ ഭക്തിയോടുകൂടി അദ്ദേഹ ത്തെ ശുശ്രൂഷിക്കുന്നുണ്ട്.

ഡോക്ടറോടു ശ്രീരാമകൃഷ്ണനെ നോക്കാൻ വരാൻ അപേക്ഷി ച്ചിട്ട് മാസ്റ്റർ വീട്ടിലെക്കു മടങ്ങി. ഊണും മറ്റും കഴിഞ്ഞ് മൂന്നു മണിയോടുകൂടി മാസ്റ്റർ ശ്രീരാമകൃഷ്ണൻെറ അടുത്തെത്തി നടന്ന കാര്യങ്ങളൊക്കെ പറഞ്ഞുകേൾപ്പിച്ചു.

മാസ്റ്റർ: ഡോക്ടർ ഇന്നെന്നെ ഉത്തരം മുട്ടിച്ചുകളഞ്ഞു.

ശ്രീരാമ: എന്തു പറ്റി?

മാസ്റ്റർ: 'ഭാഗ്യംകെട്ട ഡോക്ടർമാരുടെ അഹങ്കാരം വർദ്ധിപ്പിക്കാ നാണ് അവിടുന്ന് ഈ രോഗം സ്വീകരിച്ചിരിക്കുന്നത്,' എന്നിന്നലെ ഇവിടെ പറയുന്നതു അദ്ദേഹം കേട്ടിട്ടാണ് പോയത്.

ശ്രീരാമ: ആരാണത് പറഞ്ഞത്?

മാസ്റ്റർ: മഹിമാചക്രവർത്തി.

ശ്രീരാമ: എന്നിട്ട്?

മാസ്റ്റർ: അദ്ദേഹം മഹിമാചക്രവർത്തിയെ തമോമൂർത്തിയെന്നു പറഞ്ഞു. ഈശ്വരനിൽ എല്ലാ ഗുണങ്ങളും സത്വരജസ്തമസ്സുകളും

ഉണ്ടെന്ന് ഡോക്ടർ ഇപ്പോൾ സമ്മതിക്കുന്നു. (പരമഹംസദേവൻ ചിരിക്കുന്നു.)

മാസ്റ്റർ: പിന്നെ എന്നോടു പറഞ്ഞു, 'രാത്രി മൂന്നുമണിക്ക് ഉറക്കമുണർന്നു; അതുമുതൽ പരമഹംസനെക്കുറിച്ചു ചിന്തിക്കുക യായിരുന്നു എന്ന്. എട്ടുമണിക്കാണ് ഞാൻ അദ്ദേഹത്തെ കണ്ടത്. അപ്പോൾ അദ്ദേഹം പറഞ്ഞു, 'ഇപ്പോഴും പരമഹംസൻ എൻെറ മനസ്സിൽ നിന്നും പോകുന്നില്ല' എന്ന്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അദ്ദേഹം ഇംഗ്ലീഷ് പഠിച്ച ആൾ. എന്നെക്കുറിച്ചു ധ്യാനിക്കാൻ അദ്ദേഹത്തോടു പറയുന്നതു ശരിയല്ല. എന്നാലിപ്പോൾ അതു തന്നെത്താൻ ചെയ്യുന്നു.

മാസ്റ്റർ: പിന്നെ പറഞ്ഞു, 'ഒരു മനുഷ്യനെന്ന നിലയിൽ എനിക്ക ദ്ദേഹത്തോടു അങ്ങേയറ്റം ആദരമുണ്ട്.' ഇതിൻെറ അർത്ഥം, 'ഞാൻ അദ്ദേഹത്തെ അവതാരമെന്നു പറയുന്നില്ല, എന്നാൽ ഒരു മനുഷ്യ നോട് എത്രമാത്രം ഭക്തിയുണ്ടാകാമോ അത്ര ഭക്തിയുണ്ട് - എനിക്ക് അദ്ദേഹത്തോട്.'

ശ്രീരാമ: പിന്നെയെന്തെങ്കിലും സംസാരിക്കുകയുണ്ടായോ?

മാസ്റ്റർ: ഞാൻ ചോദിച്ചു: 'ഇന്നെന്താണ് രോഗിക്കു വേണ്ട ഏർപ്പാട്?' എന്ന്. ഡോക്ടർ പറഞ്ഞു: 'ഏർപ്പാടോ? ഉലക്കേടെമൂട്! വീണ്ടും ഇന്നു ഞാൻതന്നെ വരണം, അല്ലാണ്ടെന്തേർപ്പാടാണ്?' (ശ്രീരാമകൃഷ്ണൻ ചിരിക്കുന്നു) പിന്നെ പറഞ്ഞു, 'നിങ്ങൾക്കറിഞ്ഞു കൂടാ എനിക്കു ദിവസവും എത്ര രൂപ വീതം നഷ്ടപ്പെടുന്ന് എന്ന്. ദിവസം രണ്ടുമൂന്നിടത്തെങ്കിലും പോകാതെയിരിക്കേണ്ടി വരുന്നു.'

(വിജയാദിഭക്തന്മാരോടൊരുമിച്ച് പ്രേമാനന്ദത്തിൽ)

അല്പസമയം കഴിഞ്ഞപ്പോൾ ശ്രീ വിജയകൃഷ്ണഗോസ്വാമി പരമഹംസദേവനെ ദർശിക്കാനായി വന്നു. അദ്ദേഹത്തിൻെറ കൂടെ ഏതാനും ബ്രഹ്മഭക്തന്മാരുമുണ്ട്. വിജയകൃഷ്ണൻ വളരെക്കാലം ഡാക്കയിൽ താമസിച്ചിരുന്നു. അദ്ദേഹം ഉത്തരേന്ത്യയിൽ പല തീർത്ഥസ്ഥാനങ്ങളും ദർശിച്ച് കല്ക്കത്തയിൽ ഈയിടെയാണ് മടങ്ങിയെത്തിയത്. അദ്ദേഹം വന്ന് ശ്രീരാമകൃഷ്ണദേവനെ സാഷ് ടാംഗം നമസ്കരിച്ചു. ശ്രീരാമകൃഷ്ണൻ വിജയകൃഷ്ണനെ അദ്ദേഹ ത്തിൻെറ ഭക്തിയും ശ്രദ്ധയും കാരണം വളരെ സ്നേഹിച്ചിരുന്നു. ശ്രീരാമകൃഷ്ണൻെറ ഒരു ശിഷ്യനല്ലെന്നുവരികിലും വിജയന് അദ്ദേഹ ത്തോടു വലിയ സ്നേഹവും ആദരവുമുണ്ട്. മുറിയിൽ ഭക്തന്മാർ പലരുമുണ്ട്: നരേന്ദ്രൻ, മഹിമാചക്രവർത്തി, നവഗോപാലൻ, ഭൂപതി, ലാട്ടു, മാസ്റ്റർ, കൊച്ചുനരൻ ഇങ്ങനെ പലരും.

മഹിമാചക്രവർത്തി: (വിജയനോട്) മഹാശയ, തീർത്ഥാടനം കഴിഞ്ഞു വന്നിരിക്കുകയാണല്ലൊ; അനേകം ദേശങ്ങൾ കണ്ടുവല്ലൊ. എന്തൊക്കെയാണ് കണ്ടതെന്നു പറഞ്ഞാലും.

വിജയൻ: ഞാനെന്തു പറയട്ടെ! നാമിപ്പോൾ എവിടെയാണിരിക്കുന്നതെന്നു വെച്ചാൽ അവിടെയാണ് സർവ്വവും എന്നെനിക്കു മനസ്സിലായി. അലഞ്ഞുതിരിയുന്നത് വെറുതെയാണ്. ഓരോരോ ദിക്കുകളിൽ ഇദ്ദേഹത്തിൻെറ അഞ്ചോ പത്തോ പതിനഞ്ചോ, എങ്ങാനും ഇരുപത്തഞ്ചോ ശതമാനംവരെ കാണാൻ കഴിഞ്ഞു. ഇവിടെ മാത്രമാണ് തികച്ചും നൂറുശതമാനം ഞാൻ കാണുന്നത്.

മഹിമാചക്രവർത്തി: അങ്ങ് പറഞ്ഞതു ശരിയാണ്, പിന്നെ, ഇദ്ദേഹംതന്നെയാണ് നമ്മെച്ചുറ്റിക്കറക്കുന്നതും ഒരിടത്തിരുത്തുന്നതും.

ശ്രീരാമ: (നരേന്ദ്രനോട്) കണ്ടോ, വിജയന് എന്തു മാറ്റം വന്നിരിക്കുന്നുവെന്ന്! ലക്ഷണമൊക്കെ മാറിപ്പോയിരിക്കുന്നു. ഇപ്പോൾ കാച്ചിക്കുറുക്കിയ പാലുപോലെ ആയിരിക്കുന്നു. എനിക്ക് ഒരു പരമഹംസൻെറ കഴുത്തും നെറ്റിയും കണ്ടാൽ തിരിച്ചറിയാം. ഒരാൾ പരമഹംസനാണോ അല്ലയോ എന്ന് എനിക്ക് കണ്ടാലറിയാം.

മഹിമാചക്രവർത്തി: (വിജയനോട്) മഹാശയ, താങ്കളുടെ ആഹാരം കുറഞ്ഞുപോയിരിക്കുന്നുവെന്നു തോന്നുന്നല്ലോ?

വിജയൻ: ഉവ്വെന്നു തോന്നുന്നു. (ശ്രീരാമകൃഷ്ണനോട്) അവിടുത്തെ രോഗവാർത്ത കേട്ടു ഞാൻ കാണാൻ വന്നതാണ്. പിന്നെ, ഡാക്കയിൽവെച്ച് -

ശ്രീരാമ: എന്തുണ്ടായി?

വിജയൻ ഉത്തരമൊന്നും പറഞ്ഞില്ല; സ്വല്പനേരം നിശ്ശബ്ദമായി ഇരുന്നു.

വിജയൻ: ഇദ്ദേഹം സ്വയം മനസ്സിലാക്കിത്തന്നില്ലെങ്കിൽ ഇദ്ദേഹത്തെ മസ്സിലാക്കാൻ പ്രയാസമാണ്. ഇവിടെ മാത്രമാണ് നൂറു ശതമാനവും ഈശ്വരപ്രകാശനം.

ശ്രീരാമ: ഇന്നാളൊരിക്കൽ *കേദാരൻ പറഞ്ഞു, 'മറ്റിടങ്ങളിൽ തിന്നാനൊന്നും കിട്ടുകയില്ല; ഇവിടെ വന്നാൽ വയറു നിറയെ കിട്ടും.'

* ശ്രീ കേദാരചാറ്റർജി വളരെനാൾ ഡാക്കയിൽ പാർത്തിരുന്നു. ഈശ്വര കഥകൾ കേട്ടാൽ അദ്ദേഹത്തിൻെറ കണ്ണുനിറയും. ഒരു പരമഭക്തൻ.

മഹിമാചക്രവർത്തി: വയറുനിറയെ മാത്രമോ? വയർ കവിഞ്ഞൊഴുകുന്നു.

വിജയൻ: (തൊഴുകൈയോടെ, ശ്രീരാമകൃഷ്ണനോട്) അവിടുന്നാരാണെന്ന് എനിക്കു മനസ്സിലായി, ഇനി പറഞ്ഞുതരേണ്ടതായിട്ടില്ല.

ശ്രീരാമ: (ഭാവാവസ്ഥയിൽ) അങ്ങനെയെങ്കിൽ, അങ്ങനെയാവട്ടെ.

വിജയൻ: എനിക്കു മനസ്സിലായിരിക്കുന്നു.

ഇതും പറഞ്ഞ് വിജയൻ ശ്രീരാമകൃഷ്ണദേവൻെറ പാദമൂലത്തിൽ പതിച്ച്, അദ്ദേഹത്തിൻെറ അടിമലർ തൻെറ മാറോടു ചേർത്തുപിടിച്ചു. ശ്രീരാമകൃഷ്ണൻ ഈശ്വരാവേശം കൊണ്ട് ബാഹ്യബോധശൂന്യനായി ചിത്രാർപ്പിതനെപ്പോലെ ഇരുന്നരുളുന്നു.

ഈ പ്രേമാവേശം, ഈ അദ്ഭുതദൃശ്യം കണ്ട് സന്നിഹിതരായ ഭക്തന്മാരിൽ ചിലർ കരഞ്ഞുതുടങ്ങി. ചിലർ സ്തോത്രം ചെയ്യാൻ തുടങ്ങി. ഓരോരുത്തരും താന്താങ്ങളുടെ മനോഭാവമനുസരിച്ച് അദ്ദേഹത്തെ കണ്ടു. ഏവരും ദൃഷ്ടികൾ ശ്രീരാമകൃഷ്ണനിൽ ഉറപ്പിച്ചു. ചിലർ അദ്ദേഹത്തെ ഒരു പരമഭക്തനായി കണ്ടു; ചിലർ ഒരു പരമഹംസനായി കണ്ടു; ചിലർ സാക്ഷാൽ സർവ്വേശ്വരൻ ഉടലെടുത്തു വന്നിരിക്കുന്നതായും കണ്ടു; ഓരോരുത്തരുടെയും ഭാവന പോലെ.

ശ്രീ മഹിമാചക്രവർത്തി നിറഞ്ഞ മിഴികളോടെ വാഴ്ത്തി: 'കാണുവിൻ കാണുവിൻ പ്രേമമൂർത്തിയെ.' ബ്രഹ്മദർശനം ലഭിച്ചവനെന്നപോലെ അദ്ദേഹം ഇടക്കിടെ ചൊല്ലി: 'തുരീയം സച്ചിദാനന്ദം ദ്വൈതാദ്വൈതവിവർജ്ജിതം.'

നവഗോപാലൻ കരഞ്ഞുകൊണ്ടിരുന്നു. ഭൂപതി പാടി:

ജയ ജയ പരബ്രഹ്മ - ജയ ജയ പരബ്രഹ്മ
അപാരനങ്ങുന്ന്, അഗമ്യനങ്ങുന്ന്
പരാത്പരൻ സർവ്വസാരാത്സാരൻ
സത്യസ്വരൂപൻ നീ പ്രേമജലധാര
മംഗളനിലയം നീ. (ജയ ജയ)

നാനാരസയുതപ്രപഞ്ചസൃഷ്ടി - നിൻ
വിചാരകവിതകൾ താൻ - നാഥ
മഹാകവേ തവ വിചാരഛന്ദസ്സിൽ
ജനിച്ചോർ ശശിസൂര്യർ. (ജയ ജയ)

രത്നത്തിരികൾപോൽ തിളങ്ങും താരകൾ
സദാപി വാനത്തിൽ ലോകനാഥ,

തവ ഗീതത്തിലെ അക്ഷരമോരോ-
ന്നെഴുതിക്കൊള്ളുകയാം. (ജയ ജയ)

സംവത്സരവും ഋതുക്കളാറും
ചരാചരങ്ങളും ജഗദ്വിശാലമാം
പുകഴ്ത്തിപാടുന്നു തവ മാഹാത്മ്യം
പരിചിലെന്നെന്നും. (ജയ ജയ)

കുസുമകാന്തിയും ജലത്തിൻ ശാന്തിയും
തുറന്നു കാണിപ്പൂ തവ ഗുണങ്ങൾ
ഇടിമുഴക്കം നിൻ നിയമശാസന
ഭയത്തെ സൂചിപ്പൂ. (ജയ ജയ)

അഗാധമാം തവ മഹിമയെ മൂഢ-
മതികൾക്കറിവാനെളുതാമോ?
യുഗയുഗങ്ങളായ് മനം സവിസ്മയം
ഭവാനെ ധ്യാനിപ്പൂ. (ജയ ജയ)

അസംഖ്യമയുതം ശശാങ്കരവികളും
താരകളെന്നിവ മമ നാഥ,
ഭവച്ചരണത്തിൽ നമിപ്പൂ - ആനന്ദ-
ഭരിതചേതരായ്. (ജയ ജയ)

വിചിത്രമാം തവ പ്രപഞ്ചരചനയെ
സദാപി വീക്ഷിച്ചുകൊണ്ടു നാഥ,
നരന്മാർ നാരിമാർ ഇവരൊഴുകുന്നു
മുദശ്രുജലധാര. (ജയ ജയ)

ഋഭുക്കളും സുരനരസമേതരായ്
വിഭോ തവ പാദകമലത്തെ
ഭജിച്ചുകൊള്ളുന്നു സദാപി സപ്രേമം
മംഗളനിലയേശ. (ജയ ജയ)

തരേണമേ ജ്ഞാനം തരേണമേ പ്രേമം
തരേണമേ ഭക്തി ജഗദീശ
തരേണമേ ക്ഷേമം തരേണമേ തവ
പദാശ്രയം നാഥ. (ജയ ജയ)

ഭൂപതി പിന്നെയും പാടി:

ചിദാനന്ദസിന്ധുവിൻെറ മുകൾപ്പരപ്പിങ്കലിതാ
പ്രേമാനന്ദലഹരിതൻ അലകൾ പൊങ്ങി,
ദിവ്യാനന്ദാതിരേകമേ, ദിവ്യാനന്ദവിലാസമേ,
ഭവ്യശാലിനി നീയെന്നേ പറഞ്ഞീടാവൂ.

നിത്യനൂതനങ്ങളായും ചിത്തതോഷകങ്ങളായും
വിസ്ഫുരിക്കും ചിദ്രസത്തിൽ മാധുരിചേരും
തരംഗങ്ങളിതാ നവംനവങ്ങളാം രൂപം പൂണ്ടു
അബ്ധിതൻ മുകൾപ്പരപ്പിലുയർന്നിടുന്നു.
കാലദേശങ്ങൾതൻ പെരുംകന്മതിൽ വീണുടഞ്ഞങ്ങു
കൺമറഞ്ഞുപോകുന്നേരമൊരിക്കൽക്കൂടി.
മഹായോഗസമുദ്രത്തിലവയെല്ലാം ലയിച്ചീടും
മനസ്സേ, നീയന്നേരത്തിൽ നൃത്തമാടുക.
പാവനമാം ഹരിനാമമാലപിച്ചു നീ മനമേ,
ആനന്ദലഹരി പൂണ്ടു നൃത്തമാടുക.

പിന്നെയും ഭൂപതി തുടർന്നു:

സർവ്വവും പൊയ്പോയെൻ ഭീതിഭയങ്ങളെൻ
കർമ്മധർമ്മങ്ങളെൻ നീതിബോധം
ജാതിമാഹാത്മ്യമെന്നാഭിജാത്യം തഥാ
മാനമെന്നീവകയെല്ലാം പൊയ്പോയ്.
എങ്ങു ഞാൻ എൻഹരേ, എങ്ങു ഭവാൻ ഹരേ,
എങ്ങു ഞാനിസ്സാധു, എങ്ങു ഭവാൻ?
മാമകപ്രാണനുമാത്മാവും കൊള്ളചെ-
യ്തെന്നെവിട്ടെങ്ങു പോയ് എൻെറ തോഴാ?
കഷ്ടമിപ്രേമമഹാസിന്ധുതീരത്തിൽ
ആഗതനായ ഞാൻ എന്തു മൂഢൻ!
ആനന്ദമെൻെറ കൊച്ചാത്മാവിൽ സർവ്വദാ
ആകെ നിറഞ്ഞുതുളുമ്പുകയാം.
ദൈവികസത്യങ്ങൾ സർവ്വവുമിമ്മട്ടെ-
ന്നാരാലറിയുക മാലോകരേ.

വളരെ നേരം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ ബാഹ്യബോധവാനായി.

(ബ്രഹ്മജ്ഞാനവും അദ്ഭുതഗണിതവും)

ശ്രീരാമ: (മാസ്റ്ററോട്) ആവേശം വരുമ്പോൾ എനിക്കെന്തോ സംഭവിക്കുന്നു. അപ്പോളെനിക്കു ലജ്ജയാകുന്നു. ഭൂതം ബാധിച്ചതുപോലെ, ഞാനപ്പോൾ ഞാനല്ല, ആ അവസ്ഥയിൽനിന്നു താഴോട്ടു വരുമ്പോൾ ശരിയായിട്ടെണ്ണാനാവില്ല. എണ്ണാൻ പുറപ്പെട്ടാൽ, ഒന്ന്, ഏഴ്, എട്ട് എന്നൊക്കെ ആയിത്തീരും.

നരേന്ദ്രൻ: എല്ലാം ഒന്നല്ലേ?

ശ്രീരാമ: അല്ല, ഒന്നിനും രണ്ടിനും അപ്പുറം.

മഹിമാചക്രവർത്തി: അതെ. ദ്വൈതാദ്വൈതവിവർജ്ജിതം.

ശ്രീരാമ: അവിടെ കണക്കൊക്കെ കുഴങ്ങുന്നു. പാണ്ഡിത്യം കൊണ്ട് ഈശ്വരനെ പ്രാപിക്കാനാവില്ല. അദ്ദേഹം ശാസ്ത്രങ്ങൾക്കെല്ലാം - വേദത്തിനും പുരാണത്തിനും തന്ത്രത്തിനും - അതീതനാകുന്നു. ഒരാളുടെ കൈയിൽ ഒരു പുസ്തകമെങ്കിലും കണ്ടാൽ, അയാൾ ജ്ഞാനിയാണെങ്കിൽ കൂടി, ഞാനയാളെ രാജർഷിയെന്നു വിളിക്കുന്നു. ബ്രഹ്മർഷിക്ക് ബാഹ്യമായി യാതൊരു ചിഹ്നവും കാണുകയില്ല. ശാസ്ത്രത്തിൻെറ പ്രയോജനമെന്താണെന്നറിയാമോ? ഒരാൾ ഒരിക്കൽ തൻെറ ഒരു ബന്ധുവിന്, 'പത്തു റാത്തൽ സന്ദേശും ഒരു മുണ്ടും മേടിച്ചയയ്ക്കണം' എന്നൊരെഴുത്തയച്ചു. എഴുത്തു കിട്ടിയ ആൾ അതു വായിച്ചു: പത്തു റാത്തൽ സന്ദേശും ഒരു മുണ്ടുമാണ്. അയയ്ക്കേണ്ടത് എന്നു ഓർമ്മവെച്ചു. എന്നിട്ട് എഴുത്തു ദൂരെക്കളഞ്ഞു. അയാൾക്കു പിന്നെ എഴുത്തുകൊണ്ട് എന്താണാവശ്യം?

(അവതാരത്തിൻെറ പ്രയോജനം)

വിജയൻ: സന്ദേശ് അയച്ചു കഴിഞ്ഞിരിക്കുന്നു. എനിക്ക് മനസ്സിലായി.

ശ്രീരാമ: ഈശ്വരൻ മനുഷ്യദേഹം സ്വീകരിച്ച്, അവതരിക്കുന്നു. അദ്ദേഹം സർവ്വദിക്കിലും സകല ഭൂതങ്ങളിലും ഉണ്ട് എന്നുള്ളതു വാസ്തവംതന്നെ; പക്ഷെ അവതാരരൂപത്തിൽ കണ്ടില്ലെങ്കിൽ ജീവൻെറ ആഗ്രഹം പൂർത്തിയാവുകയില്ല മനുഷ്യൻെറ ഉദ്ദേശം സാധിതമാവുകയില്ല. അതെന്തുമാതിരിയെന്നോ? പശുവിൻെറ ഏതു ഭാഗത്തു തൊട്ടാലും പശുവിനെത്തന്നെയാണ് തൊടുന്നത്, വാസ്തവം. കൊമ്പിൽ തൊട്ടാലും പശുവിനെ തൊട്ടു. പക്ഷെ പശുവിൻെറ അകിട്ടിൽക്കൂടിയേ പാൽ കിട്ടു. (ചിരി)

മഹിമാചക്രവർത്തി: പാലു വേണമെങ്കിൽ കൊമ്പു വായിലാക്കിയാൽ കിട്ടുമോ? അതിന് അകിട്ടിൽ വായ്ചേർക്കണം. (എല്ലാവരും ചിരിക്കുന്നു.)

വിജയൻ: പക്ഷെ പശുക്കുട്ടി ആദ്യമൊക്കെ അങ്ങുമിങ്ങും ചെന്നു മുട്ടുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) പശുക്കുട്ടി അങ്ങനെ ചെയ്യുന്നതു കണ്ട് ആരെങ്കിലും അകിടു പിടിച്ചു വായിലാക്കിക്കൊടുത്തെന്നും വരും. (എല്ലാവരും ചിരിക്കുന്നു)

ഈ വക സംഭാഷണം നടന്നുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണനെ നോക്കാനായി ഡോക്ടർ സർക്കാർ വന്നു ഇരുന്നു.

ഡോക്ടർ സർക്കാർ: ഇന്നലെ വെളുപ്പിന് മൂന്നുമണിക്ക് ഉണർന്നു. അപ്പോൾ മുതൽ അങ്ങയെക്കുറിച്ചായിരുന്നു ചിന്ത; അങ്ങേയ്ക്കു

ജലദോഷം പിടിക്കുമോ എന്നായിരുന്നു പേടി. വേറെ എന്തൊക്കെയോ വിചാരിച്ചു.

ശ്രീരാമ: ചുമയുണ്ട്, തൊണ്ട നോവുന്നു. വെളുപ്പാൻ കാലത്ത് വായിൽ വെള്ളം നിറഞ്ഞു. മേലെല്ലാം വേദനകൊണ്ടു തുളയുന്നു.

ഡോക്ടർ: വിവരമെല്ലാം ഞാൻ കാലത്തെ അറിഞ്ഞു.

മഹിമാചരണൻ തൻെറ ഭാരതപര്യടനത്തെക്കുറിച്ച് പറഞ്ഞുകൊണ്ടിരുന്നു. അക്കൂട്ടത്തിൽ, 'സിലോണിൽ ചിരിക്കുന്നവരാരുമില്ല' എന്നു പറഞ്ഞു. ഡോക്ടർ സർക്കാർ പറഞ്ഞു: 'അങ്ങനെയായിരിക്കാം. പക്ഷേ അത് അന്വേഷിച്ചു നോക്കണം' (എല്ലാവരും ചിരിക്കുന്നു.)

## അദ്ധ്യായം ആറ്

### ഡോക്ടറുടെ ജോലിയും ശ്രീരാമകൃഷ്ണദേവനും

ഡോക്ടർജോലിയെക്കുറിച്ചുള്ള വർത്തമാനം വന്നുപെട്ടു.

ശ്രീരാമ: (ഡോക്ടറോട്) ഡോക്ടറുടെ ജോലി വളരെ ഉത്കൃഷ്ടമാണ് എന്നു പലരും കരുതുന്നു. പണം മേടിക്കാതെ, അന്യരുടെ ദുഃഖം കണ്ടു ദയ തോന്നി ആരെങ്കിലും ചികിത്സിക്കുന്നുവെങ്കിൽ അതു വളരെ ശ്രേഷ്ഠമാണ്. അപ്പോളത് മഹത്തായ ഒരു പ്രവൃത്തിയാണ്. പക്ഷെ പണത്തിനുവേണ്ടി ഈ വക കാര്യങ്ങൾ ചെയ്തു ചെയ്തു മനുഷ്യൻ നിർദ്ദയനായിത്തീരുന്നു. വ്യാപാരമനോഭാവത്തോടെ പണത്തിനു വേണ്ടി മലവും മൂത്രവും മറ്റും പരിശോധിക്കുകയോ? മഹാമോശം.

ഡോക്ടർ: അതിനുവേണ്ടി മാത്രം ചെയ്താൽ അത് മഹാമോശം തന്നെ. അങ്ങയുടെ അടുക്കൽ ഞാൻ മേനി പറയുകയല്ല-

ശ്രീരാമ: 'അതെ, ഡോക്ടറുടെ ജോലി നിസ്സ്വാർത്ഥഭാവത്തിൽ പരോപകാരത്തിനായി ചെയ്യുന്ന പക്ഷം അതു വളരെ ഉത്കൃഷ്ടമാണ്.

ഒരു ഗൃഹസ്ഥൻ ലോകത്തിൽ എന്തുതന്നെ പ്രവൃത്തിചെയ്തുകൊണ്ടിരുന്നാലും ഇടയ്ക്കിടെ സ്ജ്ജനസംസർഗ്ഗം ചെയ്യേണ്ടത് വളരെ ആവശ്യമാണ്. ഈശ്വരനിൽ ഭക്തിയുണ്ടെങ്കിൽ ആളുകൾ സ്വയമേ സാധുസംഗം തേടിക്കൊള്ളും. കഞ്ചാവുവലിക്കാരൻെറ ഉദാഹരണം എടുക്കാം. കഞ്ചാവുവലിക്കാരൻ കഞ്ചാവുവലിക്കാരൻെറ കൂടെ ചേരുന്നു; മറ്റാളുകളെ കണ്ടാൽ അയാൾ മുഖവും താഴ്ത്തി നടക്കുന്നു; അല്ലെങ്കിൽ എവിടെയെങ്കിലും പോയി ഒളിക്കുന്നു.

നേരെമറിച്ച് വേറൊരു കഞ്ചാവു വലിക്കാരനെ കണ്ടാലോ, അയാൾക്ക് അത്യാനന്ദം. അവർ പരസ്പരം കെട്ടിപ്പിടിച്ചെന്നും വരും. (എല്ലാവരും ചിരിക്കുന്നു) പിന്നെ, കഴുകൻ കഴുകൻെറക്കൂടെ കഴിയുന്നു.

(സാധുവും സർവ്വഭൂതദയയും)

ഡോക്ടർ: പക്ഷെ, കാക്കയെ പേടിച്ച് കഴുകൻ പറന്നു പോകുന്നു. എൻെറ അഭിപ്രായത്തിൽ മനുഷ്യരെ മാത്രമല്ല, സർവ്വ ജീവികളെയും സേവിക്കേണ്ടതാണ്. പലപ്പോഴും ഞാൻ കുരുവിപ്പക്ഷിക്ക് തീറ്റ കൊടുക്കാറുണ്ട്. മയ്ദാമാവ് ചെറു ചെറു ഗുളികകളാക്കി ഞാൻ എറിഞ്ഞുകൊടുക്കും. കുരുവികൾ പുരപ്പുറത്തുനിന്നും കൂട്ടം കൂട്ടമായി വന്ന് ആനന്ദത്തോടെ തിന്നുന്നു.

ശ്രീരാമ: ഭേഷ്! അതു നന്നല്ലോ. ജീവികൾക്കു ആഹാരം നല്കുകയെന്നതു സാധുക്കളുടെ കർത്തവ്യമാണ്. സാധുക്കൾ ഉറുമ്പിനു പഞ്ചസാര നല്കുന്നു.

ഡോക്ടർ: ഇന്ന് പാട്ടുണ്ടാവുകയില്ലേ?

ശ്രീരാമ: (നരേന്ദ്രനോട്) കുറച്ചൊന്നു പാടിക്കൂടെ?

നരേന്ദ്രൻ, തംബുരു തുടങ്ങിയ വാദ്യങ്ങളോടൊത്തു പാടിത്തുടങ്ങി.

ദീനബന്ധോ തവ നാമം
മധുരം മധുരം അതിമധുരം
കർണ്ണപീയൂഷം തവ നാമം (മധുരം)
ശാന്തിസ്വരൂപം തവ നാമം (മധുരം)
അനർഘമാണത്തിരുനാമം (മധുരം)
അമൃതാലയമത്തിരുനാമം (ദീന)
മധുമയമാണത്തിരുനാമം (മധുരം)
ആനന്ദപൂർണ്ണം തവ നാമം. (മധുരം) (ദീന)
അനർഘനിധിയാം തവ തിരുനാമം
അമരത്വത്തിൻ നിവാസഭവനമല്ലോ.
തിരുനാമം കീർത്തിക്കുന്ന ജനങ്ങളെല്ലാം
അമരന്മാരായ്ത്തീരും സംശയമെന്യേ.
തിരുനാമം കർണ്ണങ്ങളിൽ പതിച്ചിടുമ്പോൾ
ഹൃദയവ്യഥയുടനെയകലുമല്ലോ.
തിരുനാമം കീർത്തിക്കുമ്പോളെന്നാത്മനാഥാ,
മധുമയമായീ മമ ഹൃദയമാകെ.

നരേന്ദ്രൻ പിന്നെയും പാടി

നിൻപ്രേമംകൊണ്ടെന്നെ ഉന്മത്തനാക്കുകെ-
ന്നമ്മേയവിടുന്നു സ്നേഹപൂർവ്വം
ജ്ഞാനവും യുക്തിവിചാരവും കൊണ്ടെനി-
യ്ക്കേതും പ്രയോജനമുണ്ടോ തായേ?
താവകപ്രേമസുധാകണമേകി നീ-
യാകെയുന്മത്തനായ് തീർക്കുകമ്മേ!
ഭക്തജനമനോഹാരിണി നീയെന്നെ
മുക്കുക നിൻപ്രേമനിർത്ധരിയിൽ.
ആശാഭരിതരീ സംസാരവേദിയിൽ
പേശലനൃത്തം നടത്തിടുന്നു
പൊട്ടിച്ചിരിക്കും ചിലരുണ്ടവിടെ, വാ-
വിട്ടു കേഴും ചിലർ ദുഃഖമാർന്നും
ഗൗരാംഗ - ശ്രീബുദ്ധ - യേശു മോസസ്സിവ-
രേവരുമീശ്വരപ്രേമമത്തർ
ധന്യമായിടും തദീയസംഗാലിവൻ
ധന്യനാകുന്ന നാളെന്നു തായേ?

ഗാനം തീർന്നപ്പോൾ ഒരദ്ഭുദൃശ്യം! സകലരും ഭാവാവേശത്താൽ ഉന്മത്തർ! പണ്ഡിതൻ പാണ്ഡിത്യാഭിമാനം വെടിഞ്ഞ് എഴുന്നേറ്റ് നിന്നു പാടി: 'നിൻപ്രേമം കൊണ്ടെന്നെ ഉന്മത്തനാക്കുകെന്നമ്മേയ വിടുന്നു സ്നേഹപൂർവ്വം.' വിജയനാണ് ഒന്നാമതായി ഭാവോന്മത്ത നായി ആസനം വിട്ടെഴുന്നേറ്റു നിലകൊണ്ടത്. അതു കഴിഞ്ഞു ശ്രീരാമകൃഷ്ണൻ, അദ്ദേഹം തൻെറ നൊന്തു നീറുന്ന കടുംരോഗ മെല്ലാം നിശ്ശേഷം മറന്നു. അദ്ദേഹത്തിൻെറ മുമ്പിലിരുന്നിരുന്ന ഡോ ക്ടറും എഴുന്നേറ്റു. നരേന്ദ്രൻെറ ഗാനത്താൽ മോഹിതനായ രോഗി ക്കും ബോധമില്ല. ഡോക്ടർക്കും ബോധമില്ല. കൊച്ചുനരൻ ഭാവ സമാധിയിലാണ്ടു. ലാട്ടുവും ഭാവസമാധിയിൽ. മുറിയിലെ അന്തരീ ക്ഷം വിദ്യുദുദ്വേജിതം. ഭഗവത്സാന്നിദ്ധ്യം ഏവരും അനുഭവിച്ചു. ശാസ്ത്രം പഠിച്ച ഡോക്ടറും ഈ അദ്ഭുതദൃശ്യം കണ്ട് സ്തബ്ധമൂക നായിനിലകൊണ്ടു. ഭാവസമാധിയിലാണ്ടവർക്കു ബാഹ്യബോധം തെല്ലുമില്ലെന്നു ഡോക്ടർ കണ്ടു. സകലരും സ്ഥിരം നിഷ്പന്ദം! ക്രമേണ ഭാവാവേശം നിലച്ച് ബാഹ്യബോധതലത്തിലെക്കു വന്നപ്പോൾ ചിലർ കേഴുന്നു. ചിലർ ചിരിക്കുന്നു. കുറെ കള്ളുകുടിയന്മാർ ഒരിടത്തു ഒന്നിച്ചുകൂടിയതുപോലെ.

(ഭക്തന്മാരോടൊരുമിച്ച്)

ഈ കോലാഹലത്തിനുശേഷം സകലരും ഇരുന്നു. രാത്രി മണി എട്ടായി. വീണ്ടും സംഭാഷണം ആരംഭിച്ചു.

ശ്രീരാമ: (ഡോക്ടറോട്) ഈശ്വരാവേശത്തിൻെറ ശക്തി കണ്ടല്ലോ. ഇതിനെക്കുറിച്ച് നിങ്ങളുടെ സയൻസ് എന്തു പറയുന്നു? ഇതൊക്കെ വെറും വേഷമാണെന്നു വിചാരിക്കുന്നുണ്ടോ?

ഡോക്ടർ: (ശ്രീരാമകൃഷ്ണനോട്) ഇത്രയും ആളുകൾക്ക് അനുഭവപ്പെടുമ്പോൾ അത് യഥാർത്ഥമാണെന്നുതന്നെ തോന്നുന്നു. വെറും വേഷമൊന്നുമല്ല, (നരേന്ദ്രനോട്) നിങ്ങൾ, 'നിൻപ്രേമം കൊണ്ടെന്നെ ഉന്മത്തനാക്കുകന്നമ്മേയവിടുന്നു സ്നേഹപൂർവ്വം.' എന്നു പാടിയപ്പോൾ എനിക്ക് അടങ്ങിയിരിക്കാൻ വയ്യാതായി. ചാടി എഴുന്നേൽക്കാൻ പോയതാണ്. വളരെ പണിപ്പെട്ട് ഒരു പ്രകാരത്തിൽ ആവേശം അടക്കി. 'ഇല്ല, ആവേശം പുറത്തു കാണിക്കാൻ പാടില്ല' എന്ന് തന്നെത്താൻ വിചാരിച്ചു.

ശ്രീരാമ: (ഡോക്ടറോട് ചിരിച്ചുകൊണ്ട്) നിങ്ങൾ സുമേരുപർവ്വതം പോലെ അപ്രകമ്പ്യനും അചലനും! (എല്ലാവരും ചിരിക്കുന്നു) നിങ്ങൾ ഗംഭീരപുരുഷൻ. രൂപസനാതനന്മാരുടെ ഗാഢമായ ഭാവാവേശത്തെക്കുറിച്ച് ആർക്കും അറിയാൻ കഴിഞ്ഞിരുന്നില്ല. ഒരു ചെറിയ കുളത്തിൽ ആനയിറങ്ങിയാൽ വെള്ളം ഇളകിമറിയും; ഒരു വലിയ പൊയ്കയിലാണെങ്കിൽ അനക്കമൊന്നും ഉണ്ടാകുന്നില്ല. അതാരും അറിഞ്ഞെന്നേ വരില്ല. രാധ തോഴിയോടു പറഞ്ഞു: 'തോഴി, നിങ്ങളൊക്കെ കൃഷ്ണവിരഹംകൊണ്ടു എത്രമാത്രം കരയുന്നു! എന്നാൽ എന്നെക്കണ്ടോ? എന്തൊരു കഠിന ഞാൻ! എൻെറ കണ്ണിൽ ഒരു തുള്ളിവെള്ളംപോലും വരുന്നില്ല!' അപ്പോൾ സഖി വൃന്ദ പറഞ്ഞു: 'സഖി, നിൻമിഴിയിൽ നീരില്ല; അതിനു വലിയ അർത്ഥമുണ്ട്. നിൻ നെഞ്ചിൽ വിരഹാഗ്നി സദാ എരിയുന്നു. കണ്ണിൽ നീർ പൊടിയുമ്പോഴേയ്ക്കും ഈ അകത്തെ തീയുടെ ചൂടേറ്റ് നീർ വറ്റിപ്പോകുന്നു.'

ഡോക്ടർ: വർത്തമാനത്തിൽ അവിടുത്തെ തോല്പിക്കാൻ ആർക്കുമാവില്ല! (എല്ലാവരും ചിരിക്കുന്നു)

(ശ്രീരാമകൃഷ്ണനും ക്രോധജയവും)

സംഭാഷണം ക്രമേണ മറ്റു കാര്യങ്ങളെക്കുറിച്ചായി. ശ്രീരാമകൃഷ്ണൻ തൻെറ ആദ്യകാലത്തെ ഭാവാവസ്ഥയെക്കുറിച്ചു വർണ്ണിച്ചു. കാമക്രോധാദികളെ എങ്ങനെ ജയിക്കാം എന്നതിനെപ്പറ്റിയും സംസാരിച്ചു.

ഡോക്ടർ: അങ്ങൊരിക്കൽ ഭാവാവസ്ഥയിൽ നിലത്തുവീണു കിടക്കുമ്പോൾ ഒരു ദുഷ്ടൻ അങ്ങയെ ബൂട്ട് ഇട്ട് തൊഴിച്ചു എന്നു കേട്ടിട്ടുണ്ടല്ലോ.

ശ്രീരാമ: മാസ്റ്റർ പറഞ്ഞു കേട്ടിരിക്കും. അങ്ങനെ ചെയ്തയാൾ കാളീഘട്ടം ക്ഷേത്രത്തിലെ പൂജാരി ചന്ദ്രഹാൽദാരാണ്. അയാൾ മഥുരബാബുവിൻെറ അടുത്ത് മിക്കപ്പോഴും വരാറുണ്ട്. ഒരു ദിവസം ഞാൻ ഈശ്വരാവേശംകൊണ്ട് മണ്ണിൽ ഇരുട്ടത്തു കിടക്കുകയായിരുന്നു. മഥുരബാബുവിൻെറ സേവപിടിക്കാൻ വേണ്ടി ഞാനീവിധത്തിൽ കാട്ടിക്കൂട്ടുകയാണെന്ന് ചന്ദ്രഹാൽദാർ വിചാരിച്ചു. അയാൾ ഇരുട്ടിൽ വന്ന് ബൂട്ട്സിട്ട് ചവിട്ടു തുടങ്ങി. മെലൊക്കെ പാടുവീണു. വിവരം മഥുരബാബുവിനോടു പറയാൻ എല്ലാരും ഒരുമ്പെട്ടു. ഞാനവരെ തടഞ്ഞു.

ഡോക്ടർ: ഇതും ഈശ്വരൻെറ കളി. ഇതിൽനിന്നും ആളുകൾ പാഠം പഠിക്കും. എങ്ങനെയാണ് ക്രോധമടക്കുന്നത്, ക്ഷമയെന്നു വെച്ചാലെന്താണ് എന്ന് ആളുകൾ മനസ്സിലാക്കും.

(വിജയൻെറയും നരേന്ദ്രൻെറയും ഈശ്വരരൂപദർശനം)

ഇതിനിടയിൽ വിജയനും മറ്റു ഭക്തന്മാരും സംഭാഷണത്തിലേർപ്പെട്ടു.

വിജയൻ: ആരോ ഒരാൾ ഏതുനേരവും എൻെറ കൂടെ നടക്കുന്നു. ഞാൻ ദൂരെയിരുന്നാലും എവിടെ എന്തൊക്കെ നടക്കുന്നു എന്ന് അയാൾ കാണിച്ചുതരുന്നു.

നരേന്ദ്രൻ: ഒരു രക്ഷാദേവതയെപ്പോലെ

വിജയൻ: ഞാൻ ഇദ്ദേഹത്തെ (പരമഹംസദേവനെ) ഢാക്കയിൽ കണ്ടു. ഇദ്ദേഹത്തിൻെറ മേത്തു തൊടുകകൂടി ചെയ്തു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതു മറ്റു വല്ലവരെയും ആയിരിക്കും.

നരേന്ദ്രൻ: ഞാനും ഇദ്ദേഹത്തെ പല തവണ കണ്ടിട്ടുണ്ട്. (വിജയനോട്) അതിനാൽ, അങ്ങയുടെ വാക്കു ഞാൻ വിശ്വസിക്കുന്നില്ല, എന്നു ഞാനെങ്ങനെ പറയും?



# നാല്പത്തിയഞ്ചാം ഭാഗം

## ശിഷ്യശിക്ഷണം

### അദ്ധ്യായം ഒന്ന്

1885 ഒക്ടോബർ 26, തിങ്കളാഴ്ച

**അഹേതുകദയാസിന്ധു**

ശ്രീരാമകൃഷ്ണദേവനോടൊരുമിച്ച് ഗിരീശഘോഷൻ, മാസ്റ്റർ, കൊച്ചുനരൻ, കാളി, ശരത്, രാഖാൽ, ഡോക്ടർ സർക്കാർ മുതലായ അനേകം ഭക്തന്മാരുടെ സംഭാഷണവും ആനന്ദവും.

പിറ്റേന്ന് കന്നിമാസത്തിലെ കൃഷ്ണപക്ഷതൃതീയ. പരമഹംസ ദേവൻ കല്ക്കത്തെയിൽ ശ്യാമപുക്കൂരിലെ ഈ വീട്ടിൽ ചികിത്സ യ്ക്കുവേണ്ടി താമസിക്കുന്നു. ഡോക്ടർ സർക്കാർ ചികിത്സ നടത്തുന്നു. അദ്ദേഹം മിക്കവാറും എന്നും വരുന്നുണ്ട്; കൂടാതെ രോഗവിവരം അറിയിക്കാൻ ആളുകൾ അദ്ദേഹത്തിൻെറ അടുത്തു കൂടെക്കൂടെ പൊയ്ക്കൊണ്ടുമിരിക്കുന്നു.

ശരത്കാലം, ശാരദീയദുർഗ്ഗാപൂജ കഴിഞ്ഞിട്ടു കുറച്ചു ദിവസമായി. ഈ മഹോത്സവം ശ്രീരാമകൃഷ്ണൻെറ ശിഷ്യമണ്ഡലിഹർഷ വിഷാദങ്ങളോടെ കഴിച്ചുകൂട്ടി; കാരണം, മൂന്നു മാസമായി തങ്ങളുടെ ഗുരുദേവന് കഠിനരോഗമാണ്. കണ്ഠത്തിൽ അർബ്ബുദം. ചികിത്സ കൊണ്ടു പ്രയോജനമൊന്നുമില്ലെന്ന് സർക്കാർ മുതലായ ഡോക്ടർ മാർ സൂചിപ്പിച്ചുകഴിഞ്ഞിരിക്കുന്നു. ഹതഭാഗ്യരായ ശിഷ്യന്മാർ ഇതു കേട്ട് ഒറ്റയ്ക്കിരുന്നു നിശ്ശബ്ദമായി കണ്ണീർ വാർക്കുന്നു. ഇപ്പോൾ ശ്യാമപുക്കൂറിലെ ഈ കെട്ടിടത്തിൽ താമസിക്കുന്നു. ശിഷ്യന്മാർ പ്രാണാർപ്പണം ചെയ്തുകൊണ്ട് തങ്ങളുടെ ഗുരുവും സുഹൃത്തും മാർഗ്ഗദർശകനും ആരാദ്ധ്യദേവനുമായ ശ്രീരാമകൃഷ്ണദേവൻെറ ശുശ്രൂഷകൾ ചെയ്യുന്നു. കൗമാരവൈരാഗ്യയുക്തന്മാരായ നരേന്ദ്രാദി ശിഷ്യന്മാർ മഹത്തായ ഈ സേവാധർമ്മത്തിനായി കാമിനീകാഞ്ചന ത്യാഗയുക്തമായ ഒരു ജീവിതത്തിനു തയ്യാറെടുക്കുന്നു.

ശ്രീരാമകൃഷ്ണൻ അസഹ്യമായ വേദനയനുഭവിക്കുന്നു. ആളു കൾ സംഘംസംഘമായി അദ്ദേഹത്തെ ദർശിക്കാൻ വന്നുകൊണ്ടിരി

ക്കുന്നു. അദ്ദേഹത്തിന്റെ അടുക്കലെത്തിയാൽ മതി, ശാന്തിയും, ആനന്ദവും ലഭിക്കും. അദ്ദേഹം കേവലം ദയാലുവല്ല, അഹേതുകദയാസിന്ധുവാണ്. വരുന്നവരോടൊക്കെ അദ്ദേഹം സംസാരിക്കും. അവർക്ക് മംഗളം ഉണ്ടാകുവാൻ വേണ്ടി. ഒടുവിൽ ഡോക്ടർമാർ, വിശേഷിച്ചും ഡോക്ടർ സർക്കാർ അദ്ദേഹം വർത്തമാനം ഒട്ടും പറയാൻ പാടില്ല എന്നു വിലക്കി. പക്ഷെ, ഡോക്ടർ സർക്കാർതന്നെ ആറുമേഴും മണിക്കൂർനേരം അദ്ദേഹത്തിന്റെ അടുത്തിരിക്കും. അദ്ദേഹം പറഞ്ഞു: 'അങ്ങ് ആരോടും സംസാരിക്കരുത്; എന്നോടു മാത്രമാകാം.' ശ്രീരാമകൃഷ്ണന്റെ വചനാമൃതം പാനം ചെയ്തു ഡോക്ടർ തികച്ചും മുഗ്ദ്ധനായിത്തീർന്നു. അതിനാലാണ് ഇത്രയേറെ സമയം അദ്ദേഹം ശ്രീരാമകൃഷ്ണന്റെ അടുത്തു ചെലവഴിക്കുന്നത്.

ഏകദേശം പത്തുമണിയോടുകൂടി ഡോക്ടറെ വിവരം ധരിപ്പിക്കാൻ പോകുന്നതിനായി മാസ്റ്റർ ശ്രീരാമകൃഷ്ണന്റെ അടുത്തു വന്നു കാര്യങ്ങൾ അന്വേഷിച്ചു.

ശ്രീരാമ: (മാസ്റ്ററോട്) സുഖക്കേട് വളരെ കുറവുണ്ട്. എനിക്കു വളരെ ഭേദം തോന്നുന്നു. ആട്ടെ, മരുന്നു സേവിക്കകൊണ്ടാണോ ഈ കുറവു തോന്നുന്നത്? എങ്കിൽ ഈ മരുന്നുതന്നെ തുടർന്നു സേവിച്ചാലെന്താ?

മാസ്റ്റർ: ഞാൻ ഡോക്ടറുടെ അടുത്തേയ്ക്കു പോവുകയാണ്; അദ്ദേഹത്തോടു വിവരമെല്ലാം പറയാം. ഏതാണ് നല്ലതെന്ന് അദ്ദേഹം പറയും.

ശ്രീരാമ: നോക്കൂ, രണ്ടുമൂന്നു ദിവസമായിട്ട് പൂർണ്ണനെ കാണുന്നില്ല. അതുകൊണ്ട് മനസ്സിനു വല്ലാത്ത വിഷമം.

മാസ്റ്റർ: (കാളിയോട്) കാളിബാബു, നിങ്ങൾക്കൊന്നു പോയി പൂർണ്ണനെ വിളിച്ചോണ്ടു വന്നുകൂടേ?

കാളി: ഞാനിതാ പോകുന്നു.

ശ്രീരാമ: (മാസ്റ്ററോടു) ഡോക്ടറുടെ മകൻ നല്ല കുട്ടി. അവനോടൊന്നു വരാൻ പറയൂ.

(മാസ്റ്ററും ഡോക്ടറുമായുള്ള സംഭാഷണം)

മാസ്റ്റർ ഡോക്ടറുടെ വീട്ടിലെത്തിയപ്പോൾ അദ്ദേഹം രണ്ടുമൂന്നു സ്നേഹിതന്മാരുമൊരുമിച്ച് ഇരിക്കുന്നതായി കണ്ടു.

ഡോക്ടർ: (മാസ്റ്ററോട്) ഇതാ ഒരു മിനിട്ടേ ആയുള്ളു നിങ്ങളെക്കുറിച്ചു പറഞ്ഞിട്ട്. പത്തുമണിക്കു വരുമെന്നല്ലേ പറഞ്ഞിരുന്നത്? ഒന്നര മണിക്കൂറായി ഞാൻ കാത്തിരിക്കുകയാണ്. നിങ്ങൾ വരാൻ

വൈകിയതുകൊണ്ട്, അദ്ദേഹത്തിനെങ്ങനെയിരിക്കുന്നു, എന്തുപറ്റി, എന്നൊക്കെ വിചാരമായിരുന്നു.

(ഒരു സ്നേഹിതനോട്) ഹേ, ആ പാട്ടൊന്നു പാടൂ.

സ്നേഹിതൻ പാടി:

പ്രാണനുടലിലിരിപ്പോളമീശ്വര
നാമങ്ങൾ നിത്യവും കീർത്തിച്ചാലും
അമ്മഹാജ്യോതിസ്സുകൊണ്ടു ജഗത്തെല്ലാം
ചെമ്മേ പ്രകാശിച്ചുകൊൾകയല്ലോ.
തത്പ്രേമപീയൂഷവാഹത്തിനാൽ മർത്ത്യ-
മാനസമാകെ സുഖത്തിലാണ്ടു.
ഈശൻെറ കാരുണ്യമോർക്കുമ്പോൾ സർവ്വാംഗം
ഭാസുരം കോൾമയിർക്കൊണ്ടിടുന്നു.
തദ്ഗുണമാഹാത്മ്യം കീർത്തിപ്പാനാർക്കാനു-
മോർത്തുകണ്ടീടുകിൽ സാദ്ധ്യമാമോ?
ഈശപ്രസാദാൽ മുഹൂർത്തനേരംകൊണ്ടു
ക്ലേശങ്ങളെല്ലാം നശിച്ചുപോമേ.
ആഴിആകാശമീഭൂവിങ്കലെങ്ങുമേ
ആരാൽ തിരഞ്ഞു തിരഞ്ഞു മർത്ത്യൻ,
അന്തമെങ്ങീശന്ന്, അന്തമെങ്ങീശന്ന്?
എന്നു സവിസ്മയം ചോദിക്കുന്നു.

ജ്ഞാനനികേതനൻ സ്പർശമണി, അനിമേഷനയനൻ - നിരഞ്ജനൻ ആ ദേവൻെറ പൂമുഖദർശനത്താൽ ചിത്തക്ലേശമശേഷവും ദൂരെ നീങ്ങും.

ഡോക്ടർ: (മാസ്റ്ററോട്) വളരെ നല്ല പാട്ട്, അല്ലേ? 'അന്തമെങ്ങീശന്ന്, അന്തമെങ്ങീശന്ന്? എന്നു സവിസ്മയം ചോദിക്കുന്നു,' ഈ ഭാഗമെങ്ങനെ?

മാസ്റ്റർ: ഹാ ആ വരി അതിസുന്ദരം. അനന്തതയുടെ ഭാവം ഉണർത്തും.

ഡോക്ടർ: (സസ്നേഹം) മണി കുറെയായി, നിങ്ങൾ വല്ലതും കഴിച്ചോ? ഞാൻ പത്തിനുമുമ്പ് ആഹാരം കഴിക്കുന്നു. എന്നിട്ടേ രോഗികളെ നോക്കാനിറങ്ങൂ. ആഹാരം കഴിക്കാതെ പുറപ്പെട്ടാൽ ഒരു സുഖമില്ല. നോക്കൂ, നിങ്ങൾക്കൊക്കെ ഒരു ദിവസം ഒരു സദ്യതരണമെന്നു എനിക്കുദ്ദേശ്യമുണ്ട്.

മാസ്റ്റർ: അതു കൊള്ളാം.

ഡോക്ടർ: ആട്ടെ, എവിടെവെച്ചാണ് വേണ്ടത്. ഇവിടെയോ അവിടെയോ? നിങ്ങൾ പറയുംപോലെ.

മാസ്റ്റർ: മഹാശയ, ഇവിടെയായാലും കൊള്ളാം. അവിടെയായാലും കൊള്ളാം. എവിടെയായാലും സകലരും സസന്തോഷം പങ്കുകൊള്ളും.

കാളീദേവിയെക്കുറിച്ചായി സംഭാഷണം.

ഡോക്ടർ: കാളിയൊരു സാന്താൽകിഴവിയാണ്. (മാസ്റ്റർ പൊട്ടിച്ചിരിച്ചു)

മാസ്റ്റർ: ഇക്കഥ എവിടെനിന്നു കിട്ടി?

ഡോക്ടർ: അങ്ങനെ ഞാൻ കേട്ടിട്ടുണ്ട്. (മാസ്റ്റർ ചിരിക്കുന്നു)

തലേന്നാൾ വിജയകൃഷ്ണഗോസ്വാമിക്കും മറ്റു ഭക്തന്മാർക്കും ഭാവസമാധി ഉണ്ടായി. തദവസരത്തിൽ ഡോക്ടറും സന്നിഹിതനായിരുന്നു. സംസാരം അതിനെക്കുറിച്ചായി.

ഡോക്ടർ: ഉവ്വ്, ഭാവാവേശം ഞാൻ കണ്ടു. പക്ഷെ ഭാവാവേശം അധികമാകുന്നതു നല്ലതാണോ?

മാസ്റ്റർ: ഈശ്വരചിന്തയുടെ ഫലമായുണ്ടാകുന്ന ഭാവാവേശം അധികമായ്പോയെന്നുവെച്ചു ആർക്കുമൊരു ദോഷവുമില്ല എന്നാണ് പരമഹംസദേവൻ പറയുന്നത്. രത്നത്തിൻെറ പ്രഭകൊണ്ടു പ്രകാശം കിട്ടുന്നു; ശരീരത്തിനു കുളിർമ തോന്നുന്നു. അല്ലാതെ ശരീരം പൊള്ളുന്നില്ല എന്നും അദ്ദേഹം പറയുന്നു.

ഡോക്ടർ: രത്നത്തിൻെറ പ്രഭയോ? അതു പ്രതിഫലിച്ച പ്രഭയല്ലേ?

മാസ്റ്റർ: അമൃതസരോവരത്തിൽ മുങ്ങിയാൽ മരിക്കുകയില്ല എന്നു പരമഹംസദേവൻ പറയുന്നു. ഈശ്വരൻ അമൃതസരോവരമാണ്. അതിൽ മുങ്ങിയാൽ മനുഷ്യന് അപകടമൊന്നും ഉണ്ടാവുകയില്ല. നേരെമറിച്ച്, മർത്ത്യൻ അമർത്ത്യനായ്ത്തീരുന്നു അതെ, ഈശ്വരനിൽ വിശ്വാസമുണ്ടെങ്കിൽ.

ഡോക്ടർ: അതെ, അതു ശരിയാണ്.

ഡോക്ടർ മാസ്റ്ററെയും വണ്ടിയിൽ കയറ്റി പുറപ്പെട്ടു. വഴിക്കു രണ്ടുനാലു രോഗികളെ പരിശോധിച്ചിട്ട് പരമഹംസദേവനെ കാണാൻ പോകും. വഴിക്കു വീണ്ടും മാസ്റ്ററുമായി വർത്തമാനമാരംഭിച്ചു. മഹിമാചക്രവർത്തിയുടെ അഹങ്കാരത്തെക്കുറിച്ചു ഡോക്ടർ സംസാരിച്ചു.

മാസ്റ്റർ: അദ്ദേഹം പരമഹംസദേവൻെറ അടുത്തു വന്നുംപോയുമിരിക്കുന്നു. അഹങ്കാരം അല്പമുണ്ടെങ്കിൽത്തന്നെ അതധികം നാളത്തേയ്ക്കു നില്ക്കുകയില്ല. ഗുരുദേവൻെറ സമക്ഷത്തിൽ സ്വല്പനേര

മിരുന്നാൽ ജീവൻെറ അഹങ്കാരം പമ്പകടക്കുന്നു; അഹങ്കാരം തരിപ്പണമാകുന്നു. അദ്ദേഹത്തിന് അഹങ്കാരം തെല്ലുമില്ലാത്തതാണി തിനു കാരണം. വിനയത്തിനു മുമ്പിൽ അഹങ്കാരത്തിന് നില്ക്കക്കെ ള്ളിയില്ല. ഈശ്വരചന്ദ്രവിദ്യാസാഗരനെപ്പോലെ എത്രയോ മഹാനായ ഒരാൾ, ഗുരുദേവൻെറ മുമ്പിൽ എത്ര വിനയവും വണക്കവും കാണിച്ചുവെന്നോ! പരമഹംസദേവൻ വിദ്യാസാഗരനെ കാണാൻ അദ്ദേഹത്തിൻെറ ബാദുർബഗാനിലുള്ള വീട്ടിൽ പോയിരുന്നു. ഗുരുദേവൻ യാത്രപറഞ്ഞപ്പോൾ രാത്രി മണി ഒമ്പതായി. വിദ്യാസാ ഗരൻ കൈയിലൊരു വിളക്കുമായി ഒപ്പം വായനശാലയിൽനിന്നും പടിക്കൽവരെ വന്ന് അദ്ദേഹത്തെ വണ്ടിയിൽ കയറ്റി. വണ്ടി പുറപ്പെടുമ്പോൾ വിദ്യാസാഗരൻ തൊഴുകൈയുമായി നിന്നിരുന്നു.

ഡോക്ടർ: ആട്ടെ. ഇദ്ദേഹത്തെക്കുറിച്ച് വിദ്യാസാഗരൻെറ അഭിപ്രാ യമെന്താണ്?

മാസ്റ്റർ: അന്നു വളരെ ഭക്തി കാണിച്ചു. പക്ഷെ പിന്നീട് ഞാൻ അദ്ദേഹവുമായി സംസാരിച്ചപ്പോൾ വൈഷ്ണവന്മാർ ഭാവമെന്നും ആവേശമെന്നുമൊക്കെ പറയുന്നതിനോടു വലിയ താല്പര്യമൊന്നുമില്ല എന്നെനിക്കു മനസ്സിലായി. ആവക കാര്യത്തിൽ അദ്ദേഹം അങ്ങയുടെ അഭിപ്രായക്കാരനാണ്.

ഡോക്ടർ: കൈയ്തൊഴുക, തലകൊണ്ടു കാലിൽ തൊടുക ഈവകയൊന്നും എനിക്കും ഇഷ്ടമല്ല. എനിക്കു കാലും തലയും ഒന്നുപോലെയാണ്. എന്നാൽ കാലു വേറെയാണെന്നു വേറൊരാൾ വിചാരിക്കുന്നെങ്കിൽ അതയാളുടെ ഇഷ്ടം.

മാസ്റ്റർ: ഭാവവും വികാരവുമൊന്നും പ്രകടിപ്പിക്കാൻ അങ്ങ് ഇഷ്ടപ്പെടുന്നില്ല എന്നു ഞങ്ങൾക്കറിയാം. പരമഹംസദേവൻ ചിലപ്പോൾ അങ്ങയെ 'ഗാംഭീരപുരുഷൻ' എന്നു പറയുന്നത് അങ്ങ് ഓർക്കുന്നുണ്ടായിരിക്കും. കുളത്തിൽ ഒരാനയിറങ്ങിയാൽ വെള്ളം കിടന്ന് ഇളകിമറിയും. വലിയ തടാകത്തിലാണെങ്കിൽ അനക്കമൊ ന്നും അറിയുകയില്ല എന്ന് അദ്ദേഹം ഇന്നലെ അങ്ങയോടു പറയുക യുണ്ടായല്ലോ. ഭാവഹസ്തി ഗംഭീരപുരുഷനിൽ പ്രവേശിച്ചാൽ അതിന വിടെ ഒന്നും ചെയ്യാൻ സാധിക്കുകയില്ല. അങ്ങൊരു ഗംഭീരപുരുഷ നാണ് എന്ന് ഗുരുദേവൻ പറയുന്നു.

ഡോക്ടർ: ആ ബഹുമതി ഞാൻ അർഹിക്കുന്നില്ല. പിന്നെ, എന്തോന്നാണ് ഭാവമെന്നു വെച്ചാൽ? ഒരു വികാരം. ഭക്തിയും, മറ്റും ഓരോ വികാരവിശേഷങ്ങളാകുന്നു. അതു അധികമായാൽ ചിലർക്ക് അടക്കാനാകും. ചിലർക്കാവില്ല.

മാസ്റ്റർ: ദിവ്യഭാവാവേശം എങ്ങനെയാണുണ്ടാകുന്നത് എന്ന് ചിലർക്ക് പറയാൻ കഴിയും. ചിലർക്ക് കഴിയില്ല. അതെന്തായാലും ഭാവം ഭക്തി എന്നൊക്കെ പറയുന്നത് ഒരപൂർവ്വവസ്തുവാണ്. അങ്ങയുടെ വായനശാലയിൽ ഡാർവിൻെറ സിദ്ധാന്തത്തെക്കുറിച്ച് [1]സ്റ്റെബ്ബിങ് എഴുതിയ പുസ്തകം ഞാൻ കാണുകയുണ്ടായി. മാനവമനസ്സ് -അതെങ്ങനെ ഉണ്ടായതായാലും - പരിണാമംകൊണ്ടുണ്ടായതാകട്ടെ, ഈശ്വരൻ പ്രത്യേകം സൃഷ്ടിച്ചതാവട്ടെ എന്തായാലും - അത് അദ്ഭുതകരംതന്നെ എന്ന് സ്റ്റെബിങ് പറയുന്നു. അദ്ദേഹമതിന് നല്ലൊരു ഉപമയും നല്കുന്നു. പ്രകാശസിദ്ധാന്തം, പ്രകാശത്തെക്കുറിച്ചുള്ള തരംഗസിദ്ധാന്തം അറിഞ്ഞാലുമില്ലെങ്കിലും പ്രകാശം ഒരദ്ഭുതവസ്തുതന്നെ.

ഡോക്ടർ: അതെ, ഇതു നോക്കിയോ, സ്റ്റെബ്ബിങ് ഡാർവിൻെറ സിദ്ധാന്തത്തെയും സ്വീകരിക്കുന്നു. ഈശ്വരനെയും സ്വീകരിക്കുന്നു.

സംഭാഷണം വീണ്ടും പരമഹംസദേവനെക്കുറിച്ചായി.

ഡോക്ടർ: അദ്ദേഹം കാളിയുടെ ഉപാസകനാണല്ലോ.

മാസ്റ്റർ: അദ്ദേഹത്തിന് കാളി എന്നു പറഞ്ഞാൽ അർത്ഥം വേറെയാണ്. വേദങ്ങൾ പരബ്രഹ്മമെന്നു പറയുന്നതെന്തിനെയോ അതിനെയാണ് അദ്ദേഹം കാളി എന്നു പറയുന്നത്. മുസ്ലൽമാന്മാർ അള്ളായെന്നും ക്രിസ്ത്യാനികൾ[2] 'ഗോഡ്' എന്നും വിളിക്കുന്നതിനെ പരമഹംസദേവൻ കാളിയെന്നു വിളിക്കുന്നു. അദ്ദേഹം അനേകം ഈശ്വരന്മാരെ കാണുന്നില്ല. ഒരീശ്വരനെയേ കാണുന്നുള്ളു. പുരാതന ബ്രഹ്മജ്ഞാനികൾ ബ്രഹ്മമെന്ന് ഏതിനെ നിർദ്ദേശിക്കുന്നുവോ, യോഗികൾ എന്തിനെ ആത്മാവെന്നു പറയുന്നുവോ, ഭക്തന്മാർ ആരെ ഭഗവാനെന്നു വിളിക്കുന്നുവോ, ആ വസ്തുവിനെയാണ് പരമഹംസദേവൻ കാളി എന്നു വിളിക്കുന്നത്. അദ്ദേഹം ഇങ്ങനെ പറഞ്ഞുകേട്ടിട്ടുണ്ട്: 'ഒരാൾക്ക് ഒരു തൊട്ടിയുണ്ടായിരുന്നു. അതിൽ ചായം കലക്കിവെച്ചിരുന്നു' ആർക്കെങ്കിലും മുണ്ടിൽ ചായം പിടിപ്പിക്കണമെങ്കിൽ അതിനായി അയാളുടെ അടുത്തുവരും. 'തനിക്കെന്തു നിറമാണ് മുക്കേണ്ടത്?' എന്നയാൾ ചോദിക്കും. പച്ചനിറം വേണമെന്നാണ് വന്നയാൾ പറയുന്നതെങ്കിൽ ചായം മുക്കുകാരൻ മുണ്ടെടുത്തു തൊട്ടിയിൽ മുക്കി തിരിച്ചുകൊടുത്തുകൊണ്ട് പറയും 'ഇതാ പിടിച്ചോളു. പച്ച മുക്കിയ നിങ്ങളുടെ മുണ്ട്.' ആരെങ്കിലും ചുവപ്പു നിറമാണ് വേണ്ടതെന്നു പറഞ്ഞാൽ അതേ തൊട്ടിയിൽ തുണി

---

1 Stebbing on Darwinism

2 God = ദൈവം

മുക്കിയെടുത്തിട്ടു 'ഇതാ കൊണ്ടുപോയ്ക്കൊള്ളു. ചുവപ്പു ചായം കയറ്റിയ നിങ്ങളുടെ തുണി' എന്നു പറയും. ഈ ഒരേ തൊട്ടിയിൽത്തന്നെ പച്ച, നീല, മഞ്ഞ എന്നുവേണ്ട ഏതു നിറവും മുക്കാൻ സാധിക്കും. ഈ അദ്ഭുതസംഭവംകണ്ട് ഒരാൾ പറഞ്ഞു: 'ബാബു എനിക്കെന്തു നിറമാണ് വേണ്ടതെന്നോ! നിങ്ങൾ സ്വയം ഏതു നിറമാണോ കലക്കിയിരിക്കുന്നത് ആ നിറം.' ഇതുമാതിരി പരമഹംസദേവനിൽ സർവ്വഭാവങ്ങളുമുണ്ട്; സകല മതങ്ങളുടെയും സമ്പ്രദായങ്ങളുടെയും അനുയായികൾ അദ്ദേഹത്തിൻെറ അടുത്തുവന്നു ശാന്തി നേടുന്നു. സന്തോഷം പ്രാപിക്കുന്നു. അദ്ദേഹത്തിൻെറ സ്വന്തം ഭാവമെന്ത്. അദ്ദേഹത്തിൻെറ അവസ്ഥ എത്ര ഗഹനമാണ് എന്ന് ആർക്കറിയാൻ കഴിയും?

ഡോക്ടർ: എല്ലാം എല്ലാ മനുഷ്യർക്കും! അതു ശരിയല്ല, പൗലോസ് പുണ്യവാളൻ അങ്ങനെ പറയുന്നുണ്ടെങ്കിലും.

മാസ്റ്റർ: പരമഹംസദേവൻെറ അവസ്ഥ ആർക്ക് അറിയാനൊക്കും? നൂൽവ്യാപാരത്തിൽ ഏർപ്പെടാതെ നാല്പതാം നമ്പർ നൂലും നാല്പത്തൊന്നാം നമ്പരും തമ്മിൽ തിരിച്ചറിയാൻ സാദ്ധ്യമല്ല എന്ന് അദ്ദേഹംതന്നെ പറഞ്ഞുകേട്ടിട്ടുണ്ട്. ചിത്രമെഴുത്തുകാരനേ ചിത്രകല മനസ്സിലാവുകയുള്ളു. മഹാപുരുഷന്മാരുടെ മനസ്സ് ഗഹനമാണ്. ക്രിസ്തുവിനെപ്പോലെയാകാതെ ക്രിസ്തുവിൻെറ ഭാവങ്ങളൊക്കെ മനസ്സിലാക്കാൻ സാദ്ധ്യമല്ല. 'നിങ്ങളുടെ സ്വർഗ്ഗസ്ഥനായ പിതാവിനെപ്പോലെ പൂർണരാകുവിൻ,' എന്ന് യേശുക്രിസ്തു അരുളിയ ആ ഗംഭീരഭാവം പരമഹംസദേവൻെറ ഈ സാക്ഷാത്കാരമായിരിക്കാം.

ഡോക്ടർ: ആട്ടെ, അദ്ദേഹത്തിൻെറ ശുശ്രൂഷയ്ക്കു നിങ്ങൾ എന്തേർപ്പാടാണ് ചെയ്തിരിക്കുന്നത്?

മാസ്റ്റർ: ഇപ്പോൾ, ദിവസവും പ്രായം ചെന്നവരിലാരെങ്കിലും ഒരാൾ മേൽനോട്ടം വഹിക്കും; ഗിരീശബാബുവോ, രാമബാബുവോ, ബലരാമനോ, സുരേശബാബുവോ, നവഗോപാലനോ, കാളിബാബുവോ ആരെങ്കിലുമൊരാൾ. അങ്ങനെ നടന്നുപോരുന്നു.

# അദ്ധ്യായം രണ്ട്

## ഭക്തന്മാരുടെ കൂടെ

ഇങ്ങനെ ഓരോ വർത്തമാനവും പറഞ്ഞുകൊണ്ടു പൊയ്ക്കൊണ്ടിരിക്കെ, വണ്ടി , ശ്രീരാമകൃഷ്ണപരമഹംസദേവൻ ചികിത്സയ്ക്കായി താമസിച്ചുകൊണ്ടിരിക്കുന്ന ഗൃഹത്തിനു മുമ്പിലെത്തി. നേരം ഒരു മണിയായി. ഗുരുദേവൻ രണ്ടാം നിലയിൽ ഇരുന്നരുളുന്നു. മുഖത്തു പതിവുള്ള പുഞ്ചിരി; കൊടിയ ഒരു രോഗത്തിൻെറ പിടിയിലാണ് താനെന്നുള്ളതിൻെറ അടയാളമൊന്നും കാണുന്നില്ല. അനേകം ഭക്തന്മാർ മുമ്പിൽ ഇരിപ്പുണ്ട്. ഗിരീശഘോഷൻ കൊച്ചുനരൻ, ശരത്മുതൽപേർ അക്കൂട്ടത്തിലുണ്ട്. സകലരുടെയും നോട്ടം സദാനന്ദസ്വരൂപിയും മഹായോഗിയുമായ ആ മഹാപുരുഷൻെറ നേരെ മന്ത്രമുഗ്ദ്ധമായ സർപ്പത്തെപ്പോലെ സകലരും നിശ്ചേഷ്ടരായിരിക്കുന്നു. ചിലപ്പോൾ വരൻെറ ഘോഷയാത്രയിൽ പെട്ടവരെപ്പോലെ ആനന്ദംകൊള്ളുന്നു. ഡോക്ടറും മാസ്റ്ററും വന്നു നമസ്കരിച്ച് നിലത്ത് ഇരിപ്പായി. ഡോക്ടറെ കണ്ടപ്പോൾ ചിരിച്ചുകൊണ്ട് ശ്രീരാമകൃഷ്ണദേവൻ പറഞ്ഞു: 'ഇന്നെനിക്ക് വളരെ സുഖമുണ്ട്'.

ക്രമേണ ഈശ്വരപരമായ പലേ കാര്യങ്ങളും അരുളാനാരംഭിച്ചു.

(പണ്ഡിതനും ശ്രീരാമകൃഷ്ണദേവനും)

ശ്രീരാമ: വിവേകവും വൈരാഗ്യവുമില്ലാതെ വെറും പാണ്ഡിത്യം കൊണ്ട് എന്തു കാര്യം? ഈശ്വരൻെറ പാദപദ്മം നിനയ്ക്കുമ്പോൾ ഞാനൊരു പ്രത്യേകാവസ്ഥയിലെത്തുന്നു. അപ്പോൾ ഉടുത്തിരിക്കുന്ന തുണി ഊർന്നുപോകുന്നു; കാലിൽനിന്ന് എന്തോ തലവരെ ശിരുശിരോന്ന് അരിച്ചുകയറുന്നു. ആ നിലയിൽ സകലരും എനിക്ക് തൃണസമാനമെന്നു തോന്നുന്നു. പണ്ഡിതനെ കണ്ടാൽ, അയാൾക്ക് വിവേകവുമില്ല ഈശ്വരഭക്തിയുമില്ല എന്നുവരികിൽ അയാളെ ഞാൻ വെറും വയ്ക്കോൽത്തുറുമ്പായി കരുതുന്നു.

ഡോക്ടർ രാമനാരായണൻ ഒരു ദിവസം എന്നോടു തർക്കിക്കാൻ തുടങ്ങി. ഞാൻ പെട്ടെന്ന് ആ നിലയിലായി. ഞാനപ്പോൾ അയാളോടു പറഞ്ഞു: 'നീ എന്താണ് പറയുന്നത്? തർക്കംകൊണ്ട് ഈശ്വരനെക്കുറിച്ച് എന്തറിയാൻ കഴിയും? അദ്ദേഹത്തിൻെറ സൃഷ്ടിയെക്കുറിച്ചും എന്തറിയാനൊക്കും? കഷ്ടം! നിനക്ക് നെയ്ത്തുകാരൻെറ കുടിലബുദ്ധിയുണ്ട്!' എൻെറ ഭാവം കണ്ട് അയാൾ കരയാൻ തുടങ്ങി. എന്നിട്ട് എൻെറ കാല് തിരുമ്മാൻ ആരംഭിച്ചു.

ഡോക്ടർ: ഡോക്ടർ രാമനാരായണൻ ഒരു ഹിന്ദുവല്ലേ? അദ്ദേഹം പൂവിലും ചന്ദനത്തിലും വിശ്വസിക്കുന്നു. അദ്ദേഹം ശരിയായ ഒരു ഹിന്ദുവാണ്.

മാസ്റ്റർ: (സ്വഗതം) 'എനിക്ക് ശംഖിലും ചെങ്കലയിലും വിശ്വാസമില്ല' എന്ന് ഡോക്ടർ പറയുകയുണ്ടായല്ലൊ!

ശ്രീരാമ: (ഡോക്ടറോട്) ബങ്കിം നിങ്ങളുടെ ഒരു പണ്ഡിതനാണ്. ഞാനൊരിക്കൽ ബങ്കിമിനെ കാണുകയുണ്ടായി. 'മനുഷ്യൻെറ കർത്തവ്യമെന്ത്?' എന്നു ഞാനയാളോടു ചോദിച്ചു. 'ആഹാരം, നിദ്ര. പിന്നെ മൈഥുനം.' എന്നായിരുന്നു അയാളുടെ നാണംകെട്ട മറുപടി. അയാളുടെ മറുപടി കേട്ട് എനിക്കു അറച്ചു. ഞാൻ പറഞ്ഞു: 'എന്താണ് നീയിപ്പറയുന്നത്? നീ തനി പന്നൻ! നീ രാപകൽ നിനയ്ക്കുന്നത്, എല്ലാനേരവും ചെയ്തുകൊണ്ടിരിക്കുന്നത്, അതു വായിൽക്കൂടി വെളിക്കു വരുന്നു. മുള്ളങ്കി തിന്നാൽ മുള്ളങ്കി തികട്ടിവരും.' അതു കഴിഞ്ഞ് ഒട്ടേറെ ഈശ്വരകാര്യങ്ങൾ ഞങ്ങൾ പറഞ്ഞു. മുറിയിൽ സങ്കീർത്തനവും ഉണ്ടായി. ഞാൻ നൃത്തം വെച്ചു. ബങ്കിം അപ്പോളെന്നോടു പറഞ്ഞു': 'മഹാശയ, അവിടുന്ന് ഞങ്ങളുടെ അവിടെയും ഒരിക്കൽ വരണം' അതൊക്കെ ഈശ്വരൻെറ ഇച്ഛ' എന്നു ഞാൻ പറഞ്ഞു. 'ഞങ്ങളുടെ അവിടെയും ഭക്തന്മാരുണ്ട്, അങ്ങേയ്ക്കു കാണാം' എന്നു ബങ്കിം. ഞാൻ ചിരിച്ചുകൊണ്ടു ചോദിച്ചു: 'എന്ത് മാതിരി ഭക്തന്മാരാണ്? 'ഗോപാലൻ ഗോപാലൻ എന്നു പറഞ്ഞുകൊണ്ടിരുന്നവരെപ്പോലെയുള്ള ഭക്തന്മാരോ മറ്റോ ആണോ?'

ഡോക്ടർ: എന്താണീ 'ഗോപാലൻ ഗോപാലൻ' സംഗതി?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഒരു തട്ടാൻ ഒരു കട നടത്തിയിരുന്നു. വലിയ ഭക്തൻ. പരമവൈഷ്ണവൻ; കഴുത്തിൽ രുദ്രാക്ഷം, നെറ്റിയിൽ തിലകം. കൈയിൽ ജപമാല, സകലരും ഇയാളെ വിശ്വസിച്ച് ഇവിടെത്തന്നെ വരും; അവർ വിചാരിക്കും, ഇയാൾ പരമഭക്തൻ; ഒരിക്കലും നമ്മെ പറ്റിക്കുകയില്ല, എന്ന്. എന്തെങ്കിലും വാങ്ങാനോ വില്ക്കാനോ ആയി ആരെങ്കിലും കടയിലെത്തിയാൽ അവിടത്തെ പണിക്കാരിലൊരുവൻ 'കേശവ, കേശവ!' എന്നു പറയുന്നതു കേൾക്കാം. അല്പം കഴിഞ്ഞ് വേറൊരു പണിക്കാരൻ ജപിക്കും 'ഗോപാല, ഗോപാല!' എന്ന്. അപ്പോൾ വേറൊരുത്തൻ 'ഹരി, ഹരി, ഹരി!' എന്നു ചൊല്ലും. ഒടുവിലൊരുവൻ കീർത്തിക്കും, 'ഹര, 'ഹര!' വേലയ്ക്കിടയിൽ ഇത്രയേറെ ഭഗവന്നാമോച്ചാരണം കേൾക്കുമ്പോൾ വ്യാപാരത്തിനു വന്നവർ, ഈ കടക്കാരൻ വളരെ നല്ല മനുഷ്യനാണ് എന്ന് സ്വാഭാവികമായും കരുതും. പക്ഷെ അവരുടെ ഉദ്ദേശമെന്താ

ണെന്നറിയാമോ? *'കേശവ, കേശവ!' എന്നു പറഞ്ഞവൻ, 'ഇവരാര്?' എന്നു ചോദിക്കുകയായിരുന്നു. 'ഗോപാല, ഗോപാല' എന്നു പറഞ്ഞ വൻ, 'ഇവരുമായി സംസാരിച്ചു നോക്കിയിട്ട്, എൻെറ നോട്ടത്തിൽ ഇവർ തനി ഗോ - പാലന്മാരാണ്, മാടു മേയ്ക്കുന്നവരാണ്,' എന്നാണർത്ഥം ഉദ്ദേശിച്ചത്. (എല്ലാവരും ചിരിക്കുന്നു.) 'ഇവർ തനി മാടുമേയ്ക്കുന്നവരാണെങ്കിൽ, ഇവരെ ഞാൻ ഹരിക്കട്ടയോ, അപഹ രിക്കട്ടയോ, പറ്റിക്കട്ടയോ?' എന്നാണ് 'ഹരി, ഹരി!' എന്നു ചൊല്ലിയിരു ന്നവൻ ചോദിച്ചത്. (എല്ലാവരും ചിരിക്കുന്നു.) 'എന്നാൽ ഹരിച്ചോളു, പറ്റിച്ചോളു, ഇവർ വെറും മാടു മേയ്ക്കുന്നവരല്ലയോ!' എന്നാണ് 'ഹര ഹര!' എന്നു പറഞ്ഞവൻ അർത്ഥമുദ്ദേശിച്ചത്.' (എല്ലാവരും ചിരിക്കുന്നു.)

മഥുരബാബുവുമൊന്നിച്ച് ഒരിക്കൽ ഞാനൊരിടത്ത് പോയി. അനേ കം പണ്ഡിതന്മാർ എൻെറയടുത്ത് വാദിക്കാൻ വന്നു. ഞാനൊരു മണ്ടനാണെന്ന് നിങ്ങൾക്കൊക്കെ അറിയാം. (എല്ലാവരും ചിരിക്കുന്നു) എൻെറ ആ പ്രത്യേകാവസ്ഥ പണ്ഡിതന്മാർ കണ്ടു. ഞങ്ങൾ തമ്മിൽ സംസാരിച്ചു. എന്നിട്ടൊടുവിൽ അവർ പറഞ്ഞു: 'മഹാശയ, അങ്ങയുമായി സംഭാഷണം ചെയ്തശേഷം ഞങ്ങൾ മുമ്പുപഠിച്ചതൊ ക്കെ, ഞങ്ങളുടെ അറിവൊക്കെ, വെറും തുപ്പലായിത്തീർന്നിരിക്കുന്നു. ഈശ്വരകൃപയുണ്ടെങ്കിൽ അറിവിനു കുറവൊന്നും വരികയില്ലെന്നു ഇപ്പോൾ ഞങ്ങൾക്കു മനസ്സിലായി. അപ്പോൾ മൂഢൻ വിദ്വാനായി ത്തീരുന്നു. മൂകൻ വാചാലനും!' 'വെറുതെ പുസ്തകം പഠിച്ചതുകൊ ണ്ടൊന്നും പണ്ഡിതനാവുകയില്ല' എന്ന് അതുകൊണ്ടാണ് ഞാൻ പറയുന്നത്.

(ഈശ്വരാവിർഭാവവും മൂഢൻെറ നാവിൽ സരസ്വതിയും)

ശ്രീരാമ: ഹാ! ഈശ്വരൻെറ കൃപയുണ്ടെങ്കിൽ ജ്ഞാനത്തിനെന്തെ ങ്കിലും കുറവുണ്ടോ? എന്നെ നോക്കിൻ, ഞാനൊരു മൂഢൻ, എനി ക്കു യാതൊന്നും അറിഞ്ഞുകൂടാ. എന്നാലീവക കാര്യങ്ങൾ പറയുന്ന താരാണ്? ഈശ്വരൻെറ ജ്ഞാനഭണ്ഡാരം അക്ഷയമാകുന്നു. അവിടെ കമാർപുക്കൂരിൽ ആളുകൾ, 'രാമേ, രാമ, രാമേ രാമ' എന്നും പറഞ്ഞുകൊണ്ട് നെല്ലളക്കും. ഒരാൾ അളന്നുകൊണ്ടിരിക്കും; അളന്നുതീരുന്നതോടെ വേറൊരാൾ, അടുത്തു കുന്നുകൂടിയിരിക്കുന്ന നെല്ലിൽ നിന്ന് തള്ളിക്കൊടുത്തുകൊണ്ടേ ഇരിക്കും. അളന്നുതീരും തോറും കുന്നിൽനിന്നു നീക്കിക്കൊടുത്തുകൊണ്ടിരിക്കുകയാണ് രണ്ടാമൻെറ ജോലി. ഞാൻ വർത്തമാനം പറയുമ്പോഴും അങ്ങനെ തന്നെയാണ്. തീരാറാകുമ്പോഴെയ്ക്കും അമ്മ തൻെറ അക്ഷയജ്ഞാന

* കേ സബ്? = ആരിവർ?

ഭണ്ഡാരത്തിൽനിന്നും തുടരെത്തുടരെ തള്ളിതന്നുകൊണ്ടിരിക്കുന്നു.

എൻെറ കുട്ടിക്കാലത്ത് എന്നിൽ ഈശ്വരൻെറ ആവിർഭാവമുണ്ടായി. അന്നെനിക്ക് പതിനൊന്നു വയസ്സുണ്ട്. ഞാൻ പാടത്തുകൂടി നടന്നുപോകുമ്പോൾ എന്തോ കണ്ടു! പിന്നീട് ആളുകൾ പറഞ്ഞറിഞ്ഞു ഞാൻ ബോധംകെട്ടു വീണുപോയി എന്ന്. യാതൊരനക്കവുമില്ല. അന്നുമുതൽ ഞാൻ ആളൊന്നു വേറെയായി. എന്നുള്ളിൽ വേറൊരാളെ ഞാൻ കാണാൻ തുടങ്ങി. അമ്പലത്തിൽ പൂജ ചെയ്തുകൊണ്ടിരിക്കുമ്പോൾ, പലപ്പോഴും, കൈയ് തേവരുടെ നേരെ പോകാതെ എൻെറ തലയിലേക്കു പോകും. പൂക്കൾ തലയിൽ അർച്ചിക്കും! അക്കാലത്ത് എൻെറ കൂടെ താമസിച്ചിരുന്ന ഒരു ചെറുപ്പക്കാരന് അടുത്തുവരാൻ പേടിയായിരുന്നു. അയാൾപറയും, 'അങ്ങയുടെ മുഖത്ത് ഞാനൊരു ജോതിസ്സു കാണുന്നു. അങ്ങയുടെ വളരെ അടുത്തു വരാൻ എനിക്കു ഭയമാണ്,' എന്ന്.

**സ്വാതന്ത്ര്യേച്ഛയോ ഈശ്വരേച്ഛയോ? യന്ത്രാരൂഢൻ**

ശ്രീരാമ: ഞാനൊരു മഠയൻ; എനിക്കൊരു ചുക്കും അറിഞ്ഞുകൂടാ. പക്ഷെ, ഇതൊക്കെ പറയുന്നതാര്? ഞാനമ്മയോടു പറയുന്നു: 'അമ്മേ, ഞാനൊരു യന്ത്രം, അവിടുന്നാണ് യന്ത്രി. ഞാൻ വീട്, വീട്ടുകാരി അവിടുന്ന്. ഞാൻ തേര്, അവിടുന്നു തേരാളി. അവിടുന്നു ചെയ്യിക്കുംപോലെ ഞാൻ ചെയ്യുന്നു. പറയിയ്ക്കുംപോലെ പറയുന്നു: ചലിപ്പിക്കുംപോലെ ചലിക്കുന്നു. നാഹം നാഹം, ത്വമേവ ത്വമേവ.' മഹിമയെല്ലാം ദേവിയുടെ, ഞാനൊരു യന്ത്രം മാത്രം. ഒരിക്കൽ രാധ ആയിരം ദ്വാരങ്ങളുള്ള ഒരു കുടത്തിൽ ജലം നിറച്ച് തലയിൽ ചുമന്നു കൊണ്ടുപോയി. ഒരു തുള്ളിവെള്ളമെങ്കിലും ചോർന്നു പോയില്ല. സകലരും അവളെ പ്രശംസിക്കാൻ തുടങ്ങി. 'ഇതുമാതിരി ഒരു പതിവ്രത ഇനി ഉണ്ടാവുകയില്ല.' അപ്പോൾ രാധ, 'നിങ്ങളെന്തിനാണ് എന്നെ പ്രശംസിക്കുന്നത്? ഇതെല്ലാം കൃഷ്ണൻെറ മഹിമയാണെന്നു പറയുവിൻ; ജയ കൃഷ്ണ! ഞാൻ തന്തിരുവടിയുടെ ചേടി മാത്രം.'

ഇമ്മാതിരി ഭാവാവസ്ഥയിൽ ഞാനൊരിക്കൽ വിജയൻെറ നെഞ്ചത്ത് കാൽ വെച്ചു. എനിക്കു വിജയനെ എന്തു ബഹുമാനമാണെന്നോ? എന്നിട്ടും ആ വിജയൻെറ മേൽ ഞാൻ കാൽവെച്ചു! അതിനെന്തു പറയുന്നു?

ഡോക്ടർ: ഇനിയിപ്പോൾ കരുതിയിരിക്കുകയാണ് വേണ്ടത്.

ശ്രീരാമ: (കൈയ്കൂപ്പികൊണ്ട്) ഞാനെന്തു ചെയ്യട്ടെ? ആ അവസ്ഥ വന്നാൽ എനിക്കു ബോധമില്ലാതായിത്തീരുന്നു. എന്താണ് ഞാൻ ചെയ്യുന്നത് എന്ന് എനിക്കൊരു ബോധവുമില്ല.

ഡോക്ടർ: സൂക്ഷിച്ചിരിക്കുകയാണ് വേണ്ടത്. ഇപ്പോൾ സങ്കടപ്പെട്ടു കൈയ്കൂപ്പിയതുകൊണ്ടെന്തു കാര്യം?

ശ്രീരാമ: ആ അവസ്ഥയിൽ എനിക്കെന്തെങ്കിലും ചെയ്യാൻ കഴിയുമോ? എൻെറ ആ അവസ്ഥയെക്കുറിച്ച് നീയിപ്പോൾ എന്താണ് വിചാരിക്കുന്നത്? ഇതു വെറും വേഷമാണെന്ന് നിൻെറ വിചാരമെങ്കിൽ നിൻെറ സയൻസും കിയൻസുമൊക്കെ വെറും വെണ്ണീറ്!

ഡോകടർ: മഹാശയ, ഇതു വെറും വേഷമാണെന്നു ഞാൻ കരുതിയിരുന്നെങ്കിൽ ഇത്രയേറെ പ്രാവശ്യം ഞാനിവിടെ വരുമായിരുന്നോ? ഇതു നോക്കൂ, ബാക്കികാര്യങ്ങളൊക്കെ വേണ്ടെന്നു വെച്ചിട്ടാണ് ഞാനിവിടെ വരുന്നത്. ഇവിടെ വന്ന് ആറും ഏഴും മണിക്കൂർ തുടർന്നു ചെലവാക്കുന്നതുകൊണ്ട് എനിക്ക് പലേ രോഗികളുടെ വീട്ടിലും പോകാൻ കഴിയുന്നില്ല.

('ന യോത്സ്യ' - ഗീത)

ശ്രീരാമ: ഞാനൊരിക്കൽ മഥുരബാബുവിനോടു പറഞ്ഞു: 'പണക്കാരനായ നീ എന്നെ മാനിക്കുന്നു എന്നുവെച്ച് ഞാൻ കൃതകൃത്യനായി എന്നു നീ കരുതരുത്. നീയെന്നെ മാനിച്ചാലും മാനിച്ചില്ലെങ്കിലും എനിക്കൊന്നുമില്ല.' പക്ഷെ ഒന്നുണ്ട് - മനുഷ്യന് എന്തു ചെയ്യാൻ കഴിയും? ഈശ്വരനാണ് വേറൊരാളെ മാനിക്കാൻ ഒരുവനെ പ്രേരിപ്പിക്കുന്നത്. ഈശ്വരശക്തിയുടെ മുമ്പിൽ മനുഷ്യൻ വെറും ഉണക്കപ്പുല്ലാണ്.

ഡോക്ടർ: ഒരു മുക്കുവൻ അങ്ങയെ മാനിച്ചു എന്നുവെച്ച് ഞാൻ മാനിക്കും എന്നു വിചാരിക്കുന്നോ? എന്നാൽ ഞാനങ്ങയെ ബഹുമാനിക്കുന്നു എന്നുള്ളത് വാസ്തവമാണ്. ഒരു മനുഷ്യനെ ബഹുമാനിക്കുംപോലെ ഞാനങ്ങയെ ബഹുമാനിക്കുന്നു.

ശ്രീരാമ: എന്നെ മാനിക്കണമെന്ന് ഞാൻ പറയുന്നുണ്ടോ?

ഗിരീശൻ: തന്നെ മാനിക്കണം എന്ന് അദ്ദേഹം നിങ്ങളോടു പറയുന്നുണ്ടോ?

ഡോക്ടർ: (ശ്രീരാമകൃഷ്ണനോട്) അങ്ങെന്താണ് പറയുന്നത്? ഇത് ഈശ്വരേച്ഛയെന്നോ?

ശ്രീരാമ: അല്ലാതെ ഞാനെന്താണ് പറയുക? ഈശ്വരശക്തിയുടെ മുമ്പിൽ മനുഷ്യന് എന്തു ചെയ്യാൻ സാധിക്കും? കുരുക്ഷേത്രയുദ്ധസമയത്ത് അർജ്ജുനൻ കൃഷ്ണനോട് പറഞ്ഞു: 'എന്നെക്കൊണ്ട് യുദ്ധം ചെയ്യാൻ സാദ്ധ്യമല്ല. ജ്ഞാതിവധം ചെയ്യാൻ ഞാൻ തയ്യാറില്ല'

അപ്പോൾ ശ്രീരാമകൃഷ്ണനരുളി: 'അർജ്ജുന, നീ യുദ്ധം ചെയ്തേ മതിയാകൂ. നിൻെറ സ്വഭാവം നിന്നെക്കൊണ്ടു ചെയ്യിക്കും.' *'ഇവരൊക്കെ മരിച്ചുകഴിഞ്ഞിരിക്കുന്നു.' എന്ന് ശ്രീകൃഷ്ണൻ അർജ്ജുനന് വെളിപ്പെടുത്തിക്കൊടുത്തു.

ഒരിക്കൽ കുറേ സിക്കുകാർ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ വന്നിരുന്നു. അവരുടെ അഭിപ്രായത്തിൽ അരയാലിൻെറ ഇല അനങ്ങുന്നതും കൂടി ഈശ്വരേച്ഛകൊണ്ടാണ്. ഈശ്വരേച്ഛകൂടാതെ ഒരില പോലും അനങ്ങുന്നതല്ല.

(പൗരുഷമോ വിധിയോ? സ്വതന്ത്രേച്ഛയോ ഈശ്വരേച്ഛയോ?)

ഡോക്ടർ: സകലതും ഈശ്വരേച്ഛകൊണ്ടാണ് നടക്കുന്നതെന്നു വരികിൽ നിങ്ങളെന്തിനാണിത്ര കിടന്നു ചിലക്കുന്നത്? ആളുകൾക്ക് അറിവുണ്ടാക്കാൻ വേണ്ടി ഇത്രയേറെ വായലയ്ക്കുന്നത്.

ശ്രീരാമ: ഈശ്വരൻ പറയിക്കുന്നു, ഞാൻ പറയുന്നു. ഞാൻ യന്ത്രം, ഈശ്വരൻ യന്ത്രി.

ഡോക്ടർ: നിങ്ങളൊരു യന്ത്രമാണെന്നു പറയുന്നു, അങ്ങനെ പറഞ്ഞോളു, അല്ലെങ്കിൽ മിണ്ടാതിരിക്കൂ, സർവ്വവും ഈശ്വരനല്ലേ?

ഗിരീശൻ: (ഡോക്ടറോട്) മഹാശയ, താങ്കളെന്തു വിചാരിച്ചാലും കൊള്ളാം, ഈശ്വരൻ ചെയ്യിക്കുന്നത് നാം ചെയ്യുന്നു എന്നതാണ് വാസ്തവം. ആ സർവ്വശക്തൻെറ ഇച്ഛയ്ക്കു വിപരീതമായി ഒരടി മുമ്പോട്ടു വെയ്ക്കാൻ ആർക്കെങ്കിലും സാധിക്കുമോ?

(സ്വാഭിലാഷത്തിൻെറ സ്വാധീനം)

ഡോക്ടർ: പക്ഷെ ഈശ്വരൻ നമുക്ക് സ്വതന്ത്രേച്ഛ തന്നിട്ടുണ്ടല്ലോ. എനിക്കു വേണമെന്നു വെച്ചാൽ ഈശ്വരചിന്ത ചെയ്യാം. അല്ലെങ്കിൽ വേണ്ടെന്നു വെയ്ക്കാം.

ഗിരീശൻ: ഈശ്വരചിന്തയോ മറ്റേതെങ്കിലും സത്കർമ്മമോ താങ്കൾചെയ്യുന്നത് അതു ചെയ്യാനിഷ്ടപ്പെടുന്നതുകൊണ്ടാണ്. വാസ്തവത്തിൽ താങ്കളല്ല ചെയ്യുന്നത്, ആ ഇഷ്ടമാണെന്ന തോന്നൽ താങ്കളെക്കൊണ്ടു ചെയ്യിക്കുകയാണ്.

ഡോക്ടർ: എന്തിനാണങ്ങനെ പറയുന്നത്? ഞാനെൻെറ കർത്തവ്യകർമ്മമാണെന്നു കരുതി ചെയ്യുന്നു.

ഗിരീശൻ: അതും ആ കർത്തവ്യകർമ്മം ചെയ്യാൻ ഇഷ്ടപ്പെടുന്നതുകൊണ്ടാണ്.

---

* മയൈവൈതേ നിഹതാഃ പൂർവ്വമേവ, നിമിത്തമാത്രം ഭവ സവ്യസാചിൻ
ഗീത - 11 , 33

ഡോക്ടർ: (ഗിരീശനോട്) ഒരു കുട്ടിക്ക് പൊള്ളലേല്ക്കുന്നു എന്നു വിചാരിക്കുക. കർത്തവ്യബോധംകൊണ്ട് അതിനെ രക്ഷിക്കാൻ ഞാൻ ഓടിയെത്തുന്നു.

ഗിരീശൻ: കുട്ടിയെ രക്ഷിക്കുന്നതിൽ താങ്കൾക്ക് ആനന്ദം തോന്നുന്നു; അതുകൊണ്ടാണ് തീയുടെ നടുവിലെക്കു പാഞ്ഞു ചെല്ലുന്നത്. ആനന്ദമാണ് താങ്കളെ ഓടിക്കുന്നത്. ഉപ്പേരി തിന്നാനുള്ള കൊതികൊണ്ട് കറുപ്പ് തിന്നുംപോലെയാണത്. (എല്ലാവരും ചിരിക്കുന്നു)

(ജ്ഞാനം ജ്ഞേയം പരിജ്ഞാതാ ത്രിവിധാ കർമ്മചോദനാ)

ശ്രീരാമ: കർമ്മം ചെയ്യാൻ പുറപ്പെട്ടാൽ, ആദ്യംതന്നെ ഒരു വിശ്വാസം വേണം. അതോടൊപ്പം കാര്യത്തെക്കുറിച്ചാലോചിക്കുമ്പോൾ ആനന്ദം തോന്നണം. എന്നാൽ ആ വ്യക്തി കാര്യം സാധിക്കാൻ പുറപ്പെടുന്നു. ഒരു കുടം മോഹർ മണ്ണിനടിയിൽ കുഴിച്ചിട്ടിട്ടുണ്ടെന്നു വിചാരിക്കുക. ഈ അറിവ്, ഈ വിശ്വാസം, ആദ്യംതന്നെ വേണം. ആ കുടത്തെക്കുറിച്ച് ആലോചിക്കുമ്പോൾതന്നെ ആനന്ദം തോന്നും. അതു കഴിഞ്ഞ് കുഴിക്കാൻ തുടങ്ങുന്നു. കുഴിച്ചു കുഴിച്ചു ചെല്ലുമ്പോൾ റങ് റങ് എന്ന ശബ്ദം കേൾക്കുന്നു. ആനന്ദം പെരുകുന്നു. അതു കഴിഞ്ഞു കുടത്തിൻെറ ഒരു കോണു കാണുമ്പോൾ ആനന്ദം വീണ്ടും വർദ്ധിക്കും. ഈ വിധത്തിൽ അയാളുടെ ആനന്ദം അനുക്രമം വർദ്ധിച്ചുകൊണ്ടുവരുന്നു. വൈരാഗികൾ കഞ്ചാവ് തയ്യാറാക്കുന്നത് കാളീക്ഷേത്രത്തിൻെറ വരാന്തയിൽ നിന്നുകൊണ്ട് ഞാൻ കാണാറുണ്ട്. കഞ്ചാവ് തയ്യാറായിവരുംതോറും അവരുടെ ആനന്ദം ഏറിയേറിവരും.

ഡോക്ടർ: തീയ് ചൂടും തരുന്നു, വെളിച്ചവും തരുന്നു. വെളിച്ചം കൊണ്ടു കാണാൻ കഴിയുന്നു. വാസ്തവംതന്നെ; പക്ഷെ ചൂടുകൊണ്ട് മേലു പൊള്ളുന്നു. അതുപോലെ, കർത്തവ്യകർമ്മം അനുഷ്ഠിക്കാൻ പോയാൽ ആനന്ദം മാത്രമല്ല കിട്ടുന്നത്, കഷ്ടപ്പാടും ഉണ്ട്.

മാസ്റ്റർ: (ഗിരീശനോട്) വയറ്റിൽ ചോറു ചെന്നാൽ പുറം തല്ലു താങ്ങും. കഷ്ടപ്പാടിലും ആനന്ദമുണ്ട്.

ഗിരീശൻ: (ഡോക്ടറോട്) കർത്തവ്യം ശുഷ്കമാണ്.

ഡോക്ടർ: എന്തുകൊണ്ട്?

ഗിരീശൻ: എന്നാൽ രസമുള്ളതാണ്. (സകലരും ചിരിക്കുന്നു.)

മാസ്റ്റർ: വല്ലാത്ത ഏടാകൂടം. ഉപ്പേരിക്കുവേണ്ടി കറപ്പു തിന്നുക എന്ന നിലയിൽ പിന്നെയും വന്നുചാടി.

ഗിരീശൻ: (ഡോക്ടറോട്) കർത്തവ്യം രസമുള്ളതാവണം; അല്ലാത്തപക്ഷം എന്തുകൊണ്ടാണ് കർത്തവ്യം അനുഷ്ഠിക്കുന്നത്?

ഡോക്ടർ: അങ്ങനെയാണ് മനസ്സിൻെറ വാസന.

മാസ്റ്റർ: (ഗിരീശനോട്) ആ കുരുത്തംകെട്ട വാസന മനസ്സിനെ വലിച്ചിഴച്ചു കൊണ്ടുപോകുന്നു. (ചിരി) വാസന വലിച്ചുകൊണ്ടു പോകുന്നുവെന്നു വന്നാൽ സ്വതന്ത്രേച്ഛ പിന്നെയെവിടെ?

ഡോക്ടർ: ഇച്ഛ തികച്ചും സ്വതന്ത്രമാണെന്ന് ഞാൻ പറയുന്നില്ല. ഒരു പശുവിനെ കുറ്റിയിൽ പിടിച്ചുകെട്ടിയിരിക്കുന്നു; കയറിനെത്ര നീളമുണ്ടോ അത്രയും അത് സ്വതന്ത്രമാണ്. പക്ഷെ കയറിൻെറ വലി അനുഭവപ്പെടുമ്പോൾ -

(ശ്രീരാമകൃഷ്ണനും സ്വതന്ത്രേച്ഛയും)

ശ്രീരാമ: ഈ ഉപമ യദുമല്ലികനും പറയുകയുണ്ടായി. (കൊച്ചു നരനോട്) ഇതു വല്ല ഇംഗ്ലീഷ് പുസ്തകത്തിലും പറഞ്ഞിട്ടുണ്ടോ?

(ഡോക്ടറോട്) നോക്കൂ, ഈശ്വരനാണ് സകലതും ചെയ്യുന്നത്. അദ്ദേഹം യന്ത്രി, ഞാൻ യന്ത്രം, ഈ വിശ്വാസം ഒരുവന് ദൃഢമായി ട്ടുണ്ടായാൽ അവൻ ജീവന്മുക്തനാണ്. 'നിൻവേല നീ ചെയ്യുന്നു: തങ്ങളാണ് ചെയ്യുന്നത് എന്ന് ആളുകൾ പറയുന്നു.' അതെന്തു പോലെയാണെന്നറിയാമോ? വേദാന്തത്തിൽ ഒരു ഉദാഹരണമുണ്ട്: ഒരു കലത്തിൽ അരി അടുപ്പത്തിട്ടിരിക്കുന്നു. ഉരുളക്കിഴങ്ങ്, വഴുതി നങ്ങ, അങ്ങനെ പലതും അരിയുടെ കൂടെ ഇട്ടിട്ടുണ്ട്. സ്വല്പം കഴി യുമ്പോൾ, ഉരുളക്കിഴങ്ങ്, വഴുതിനങ്ങ, അരി തുടങ്ങിയവ കലത്തിന കത്തു കിടന്നു ചാടാൻ തുടങ്ങും. 'ഞാൻ ചാടുന്നു, ഞാൻ തുള്ളു ന്നു.' എന്ന് അവ അഭിമാനിക്കുന്നു. കൊച്ചുകുട്ടികൾ അതു കണ്ടിട്ട് ഉരുളക്കിഴങ്ങ്, വഴുതിനങ്ങ, അരി തുടങ്ങിയവയ്ക്കു ജീവനുണ്ട്. അതുകൊണ്ടാണവ തുള്ളിച്ചാടുന്നത്, എന്നു വിചാരിക്കും. എന്നാൽ, ഉരുളക്കിഴങ്ങിനും വഴുതിനങ്ങയ്ക്കുമൊന്നിനും ജീവനില്ല, അവ സ്വയം ചാടുന്നതല്ല. കലത്തിനടിയിൽ തീയെരിയുന്നതുകൊണ്ടാണ് ഇവ കിടന്നു ചാടുന്നത് എന്ന് അറിവുള്ളവർ കുട്ടികളെ പറഞ്ഞു മനസ്സിലാക്കുന്നു. വിറകുകൊള്ളി എടുത്തു മാറ്റിയാൽ ഇവയുടെ ചാട്ടം അതോടെ നില്ക്കും. അതുപോലെ 'ഞാനാണ് കർത്താവ്' എന്ന ജീവൻെറ അഭിമാനം അജ്ഞാനത്തിൽനിന്നും ഉണ്ടാകുന്ന താണ്. ഈശ്വരൻെറ ശക്തികൊണ്ട് സകലരും ശക്തിമാന്മാരാകുന്നു. ആ കത്തുന്ന കൊള്ളി എടുത്തു മാറ്റിയാൽ സർവ്വവും നിശ്ശബ്ദം. പാവകളിക്കാരൻെറ പാവ അയാളുടെ കൈയിലിരിക്കുമ്പോൾ ഭേഷാ യി തുള്ളും; അയാളുടെ കൈയിൽനിന്നും വീണു പോയാൽ പിന്നെ തുള്ളുകയില്ല, അനങ്ങുകയില്ല.

ഈശ്വരദർശനം ഉണ്ടാവാത്ത കാലത്തോളം, ആ സ്പർശമണിയെ സ്പർശിക്കാത്ത കാലത്തോളം, ഞാൻ കർത്താവാകുന്നു എന്ന മോഹം നിലനില്ക്കും. അത്രകാലവും, 'ഞാൻ സത്കർമ്മം ചെയ്യുന്നു. ഞാൻ അസത്കർമ്മം ചെയ്യുന്നു, എന്ന ഭേദബുദ്ധി നിലനില്കുകയും ചെയ്യും. ഈ ഭേദബോധം ഈശ്വരൻെറ മായാമൂലം ഉണ്ടാകുന്നതാണ്. അദ്ദേഹത്തിൻെറ മായാസംസാരം നടന്നുപോകാൻ വേണ്ടിയുള്ള ഒരേർപ്പാടാണത്. വിദ്യാമായയെ ആശ്രയിച്ചാൽ, സന്മാർഗ്ഗം അനുസരിച്ചാൽ, ഈശ്വരനെ പ്രാപിക്കാൻ സാധിക്കും. ഈശ്വരനെ പ്രാപിക്കുന്നവന്, അദ്ദേഹത്തെ ദർശിക്കുന്നവന്, ഈ മായയെ അതിക്രമിക്കാൻ കഴിയുന്നു. 'ഈശ്വരനൊരുവൻ മാത്രമാണ് കർത്താവ്; ഞാൻ കർത്താവല്ല' എന്ന വിശ്വാസം ദൃഢമായി ആർക്കുണ്ടോ അവൻ ജീവന്മുക്തനാകുന്നു. ഞാനിക്കാര്യം കേശവസേനനോടു പറയുകയുണ്ടായി.

ഗിരീശൻ: (ഡോക്ടറോട്) സ്വതന്ത്രേച്ഛ ഉണ്ടെന്ന് താങ്കളെങ്ങനെയറിഞ്ഞു?

ഡോക്ടർ: യുക്തിവിചാരം വഴിക്കല്ല; എനിക്കങ്ങനെ തോന്നുന്നു.

ഗിരീശൻ: എന്നാൽ എനിക്കും മറ്റുള്ളോർക്കും നേരെമറിച്ചും തോന്നുന്നു. ഞങ്ങൾ പരതന്ത്രരാണെന്നു ഞങ്ങൾക്കു തോന്നുന്നു. (എല്ലാവരും ചിരിക്കുന്നു.)

ഡോക്ടർ: കർത്തവ്യത്തിൽ രണ്ടംശങ്ങളുണ്ട്: കർത്തവ്യം ചെയ്തേ മതിയാകൂ എന്നുള്ളതൊന്ന്; രണ്ടാമത്തേത്, അതിൽനിന്നു കിട്ടുന്ന ആഹ്ലാദം. എന്നാൽ തുടക്കത്തിൽ ആനന്ദമല്ല പ്രേരകശക്തി നിവേദ്യത്തിനുള്ള 'സന്ദേശി'ൽ ഉറുമ്പു കയറിയതു കണ്ട് പൂജാരി വല്ലായ്മപ്പെടുന്നതു കുട്ടിക്കാലത്ത് ഞാൻ കണ്ടിട്ടുണ്ട്. പലഹാരം കണ്ടിട്ട് പൂജാരിക്ക് ആദ്യം സന്തോഷമല്ല ഉണ്ടായത്. (ചിരി) ആദ്യം വലിയ സങ്കടം.

മാസ്റ്റർ: (സ്വഗതം) കർത്തവ്യം ചെയ്തുകൊണ്ടിരിക്കുമ്പോഴോ അതു കഴിഞ്ഞോ ആനന്ദം തോന്നുന്നത് എന്നു പറയാൻ വലിയ പ്രയാസം. ആനന്ദത്തിൻെറ ആകർഷണംകൊണ്ടാണ് മനുഷ്യൻ പ്രവർത്തിക്കുന്നതെങ്കിൽ സ്വതന്ത്രേച്ഛ പിന്നെയെവിടെയാണ്?

# അദ്ധ്യായം മൂന്ന്

**അഹൈതുകീഭക്തി**

ശ്രീരാമ: ഡോക്ടർ പറയുന്നതിൻെറ പേര് അഹൈതുകീ ഭക്തിയെന്നാണ്. 'ഡോക്ടർ മഹേന്ദ്രസർക്കാരുടെ അടുക്കൽനിന്നും എനിക്കു യാതൊന്നും ആവശ്യമില്ല; അദ്ദേഹത്തെക്കൊണ്ടു നേടേണ്ട പ്രയോജനമൊന്നും എനിക്കില്ല. എന്നാലും വേണ്ടില്ല, എനിക്കദ്ദേഹത്തെ കാണാനിഷ്ടമാണ്.' ഇതിൻെറ പേരാണ് അഹൈതുകീഭക്തി. അല്പം ആനന്ദം ഉണ്ടായേക്കും; അതിനു ഞാനെന്തു കാട്ടും?

അഹല്യ ഒരിക്കൽ രാമനോട് പറഞ്ഞു: 'ഹേ രാമ, സൂകരയോനിയിൽ പോയി പിറക്കണമെന്നുവന്നാലും, എനിക്കു വിരോധമില്ല; അവിടുത്തെ പാദപദ്മത്തിൽ പരിശുദ്ധമായ ഭക്തി ഉണ്ടായിരിക്കണമെന്നുമാത്രം. എനിക്കു വേറൊന്നും വേണ്ടതില്ല' [1]രാവണവധകാര്യം ഓർമ്മിപ്പിക്കാൻ വേണ്ടി നാരദനൊരിക്കൽ അയോദ്ധ്യയിൽ ശ്രീരാമൻെറ അടുത്തുചെന്നു. സീതാരാമന്മാരെ കണ്ട് അദ്ദേഹം അവരെ സ്തോത്രം ചെയ്യാൻ തുടങ്ങി. സ്തോത്രം കേട്ട് സന്തുഷ്ടനായ ശ്രീരാമനരുളി: 'നാരദ, അങ്ങയുടെ സ്തോത്രംകൊണ്ട് ഞാൻ സന്തുഷ്ടനായിരിക്കുന്നു. അങ്ങ് എന്തെങ്കിലും വരം ചോദിച്ചുകൊള്ളുക'. നാരദൻ മറുപടി പറഞ്ഞു: [2]'അല്ലയോ രാമ, എനിക്കൊരു വരം തരണമെന്ന് അവിടെക്കു നിർബ്ബന്ധമാണെങ്കിൽ, അവിടുത്തെ അടിമലരിൽ പരിശുദ്ധമായ ഭക്തിയുണ്ടാവാൻ അനുഗ്രഹിച്ചാലും; അവിടുത്തെ ഭുവനമോഹനിയായ മായ എന്നെ മോഹിപ്പിക്കാതിരിക്കാനും അനുഗ്രഹിച്ചാലും.' 'വേറെ എന്തെങ്കിലും വരംകൂടി ചോദിക്കു,' എന്നരുളി രാമൻ. നാരദൻ പറഞ്ഞു: 'ഞാൻ വേറൊന്നും ആഗ്രഹിക്കുന്നില്ല, അങ്ങയുടെ പാദപദ്മത്തിൽ ശുദ്ധഭക്തിയുണ്ടാവണമെന്നുമാത്രമേ ഞാനാഗ്രഹിക്കുന്നുള്ളു.

ഇതാണ് ഡോക്ടറുടെ മനോഭാവം. ഈശ്വരദർശനത്തിനുവേണ്ടി മാത്രം കാംക്ഷിക്കുന്നതുപോലെ, വേറൊന്നിനും വേണ്ടിയല്ല. ധനത്തിനോ മാനത്തിനോ ഭോഗത്തിനോ ഒന്നും വേണ്ടിയല്ല. ശുദ്ധഭക്തിയെന്നു പറയുന്നത് ഇതാണ്.

---

1 പ്രതിജ്ഞാ തേ കൃതാ രാമ ഭൂഭാരഹരണായ വൈ
തത് സത്യം കുരു രാജേന്ദ്ര സത്യസന്ധസ്ത്വമേവ ഹി.

അദ്ധ്യാത്മരാമായണം, അയോദ്ധ്യ. 1. 33

2 അഹം ത്വദ്ഭക്തഭക്താനാം തദ്ഭക്താനാം ച കിങ്കരഃ
അതോ മാമനുഗൃഹ്ണീഷ്വ മോഹയസ്വ ന മാം പ്രഭോ

അ. രാ. അയോദ്ധ്യ. 1. 30

ഇതിൽ അല്പം ആനന്ദമുണ്ട്. നേരുതന്നെ; പക്ഷെ അതു് വിഷയാനന്ദമല്ല. ഭക്തിയുടെയും പ്രേമത്തിൻെറയും ആനന്ദമാണത്. ഞാൻ കൂടെക്കൂടെ ശംഭുമല്ലികൻെറ വീട്ടിൽ പോകാറുണ്ട്. ഒരിക്കൽ ശംഭു എന്നോടു പറഞ്ഞു: 'അങ്ങ് ഇവിടെ പലപ്പോഴും വരുന്നു. ഞാനുമായി വർത്തമാനം പറയുന്നതിൽ തീർച്ചയായും അങ്ങേയ്ക്കു സന്തോഷമുണ്ട്; അതു കൊണ്ടാണിവിടെ വരുന്നത്. ഉവ്വ്, അല്പം ആനന്ദമുണ്ട്.

എന്നാൽ ഇതിനും മേലെ ഒരവസ്ഥയുണ്ട്. ആ അവസ്ഥയിൽ ഒരു ബാലനെപ്പോലെ നടക്കുന്നു. എന്തുകൊണ്ട്? എന്തോ, തീർച്ചയില്ല, ചുമ്മാ, വല്ല പച്ചക്കുതിരയെയും കണ്ടെന്നും പിടിച്ചെന്നും വരാം. ആ ഉച്ചാവസ്ഥയിലെത്തിയ ആൾക്കും പ്രത്യേകിച്ച് ലക്ഷ്യമൊന്നുമില്ല. (ഭക്തന്മാരോട്) ഡോക്ടറുടെ മനോഭാവം നിങ്ങൾക്കു മനസ്സിലാകുന്നില്ലേ? 'അല്ലയോ ഭഗവാനെ, എനിക്ക് സദ്ബുദ്ധി അരുളണേ, അസത്കാര്യങ്ങളിൽ മനസ്സ് പോകാതിരിക്കണേ.' എന്നുള്ള ഭക്തൻെറ പ്രാർത്ഥനയാണത്.

എനിക്കും ഈ അവസ്ഥ ഉണ്ടായിട്ടുണ്ട്. ഇതിനു ദാസ്യം എന്നാണ് പറയുന്നത്. 'അമ്മേ, അമ്മേ,' എന്നു വിളിച്ചുകൊണ്ട് ഞാൻ കരഞ്ഞ കരച്ചിൽ കാണാൻ ആളുകൾ നിരന്നു നില്കുമായിരുന്നു. ഞാൻ ആ അവസ്ഥയിൽക്കൂടി കടന്നുപോകുമ്പോൾ എന്നെ പരീക്ഷിക്കാനും എൻെറ കിറുക്ക് കളയാനുംവേണ്ടി ആരോ ഒരു വേശ്യയെ കൊണ്ടുവന്ന് എൻെറ മുറിയിലാക്കിയിട്ടു പോയി. അഴകുള്ള ഒരുവൾ, നല്ല കണ്ണ്, 'അമ്മേ, അമ്മേ,' എന്നു വിളിച്ചുകൊണ്ട് ഞാൻ മുറിയുടെ പുറത്തേയ്ക്കോടി. ഓടി ഹലധാരിയുടെ അടുത്തു ചെന്നു പറഞ്ഞു: 'ചേട്ടാ, വരൂ, നോക്കൂ ആരാണെൻെറ മുറിയിൽ വന്നിരിക്കുന്നതെന്നു നോക്കൂ' ഹലധാരിയോടും മറ്റു സകലരോടും ഞാൻ ആ സ്ത്രീയെക്കുറിച്ചു പറഞ്ഞു. ആ നിലയിൽ 'അമ്മേ, അമ്മേ' എന്നു വിളിച്ചു കരഞ്ഞിരുന്നു. കരഞ്ഞുകൊണ്ട് പറയും: 'അമ്മേ, എന്ന രക്ഷിച്ചാലും: അമ്മേ, എന്നെ നിഷ്കളങ്കനാക്കിയാലും; സത്തിൽനിന്നും അസത്തിലേക്കു എൻെറ മനം പോവാതെ കാത്താലും.' (ഡോക്ടറോട്) നിൻെറ ഈ ഭാവവും വളരെ നല്ലതാണ്. ഇതു ശരിയായ ഭക്തിഭാവമാണ്. ദാസഭാവം.

(ലോകോപകാരവും നിസ്സാരജീവനും)

ശ്രീരാമ: ഒരുവന് ശുദ്ധമായ സത്വഗുണം ഉണ്ടായാൽ അവൻ ഈശ്വരചിന്തമാത്രം ചെയ്യുന്നു. മറ്റൊന്നും അവന് ഹിതമായി തോന്നുകയില്ല. ചിലയാളുകൾ അവരുടെ പ്രാരബ്ധഗുണംകൊണ്ട് ജന്മനാ തന്നെ സത്വഗുണശാലികളാണ്. കാമനകൂടാതെ കർമ്മം ചെയ്യാൻ ശ്രമിച്ചാൽ ഒടുവിൽ ശുദ്ധസത്വം പ്രാപിക്കാം. രജോമിശ്രിതമായ

സത്വഗുണം ഉണ്ടെങ്കിൽ മനസ്സ് ക്രമേണ നാനാദിക്കിലേക്കും പോകുന്നു. അതുവഴി, ലോകത്തിനു ഉപകാരം ചെയ്യണം എന്നും മറ്റുമുള്ള അഹങ്കാരം വന്നുചേരുന്നു. ഈ നിസ്സാരമനുഷ്യന് ലോകത്തിനു ഉപകാരം ചെയ്യുക എന്നത് വളരെ പ്രയാസമാണ്. എന്നാൽ ആരെങ്കിലും പരോപകാരാർത്ഥം നിഷ്കാമമായി കർമ്മം ചെയ്യുന്നുവെങ്കിൽ അതുകൊണ്ട് ദോഷമില്ല. ഇതിനു നിഷ്കാമകർമ്മമെന്നു പറയുന്നു. ഈ വിധത്തിൽ കർമ്മം ചെയ്യാൻ ശ്രമിക്കുന്നത് വളരെ നല്ലതാണ്. പക്ഷെ എല്ലാവർക്കുമത് സാധിക്കുകയില്ല. ബഹു പ്രയാസമാണത്. സകലരും കർമ്മം ചെയ്യണം. ഒന്നോ രണ്ടോ പേർക്ക് കർമ്മം ത്യജിക്കാൻ കഴിഞ്ഞെന്നുവരാം. ശുദ്ധസത്വശാലികളായി ഒന്നോ രണ്ടോ ആളുകളെ കാണാൻ കഴിഞ്ഞേക്കാം. ഈ നിഷ്കാമകർമ്മം ചെയ്തുചെയ്തു രജോമിശ്രിതമായ സത്വഗുണം ക്രമേണ ശുദ്ധസത്വഗുണമായി മാറും. ശുദ്ധസത്വഗുണം വന്നാൽ, ഒരുവന് ഈശ്വരലാഭം ഉണ്ടാകുന്നു. അദ്ദേഹത്തിൻെറ കരുണകൊണ്ട്.

സാധാരണയാളുകൾക്ക് ശുദ്ധസത്വത്തിൻെറ നില മനസ്സിലാക്കാനാവില്ല. ഹേമനൊരിക്കൽ എന്നോടു ചോദിച്ചു: 'എന്താ ഭട്ടരേ, ലോകത്തിൽ സ്ഥാനമാനങ്ങൾ നേടുകയാണ് മാനവജീവിതത്തിൻെറ ലക്ഷ്യം, എന്താ, അങ്ങനെയല്ലേ?

1885 ഒക്ടോബർ 27, ചൊവ്വാഴ്ച

**രോഗം എന്തുകൊണ്ട്? നരേന്ദ്രന് സന്ന്യസിക്കാൻ ഉപദേശം**

ശ്രീരാമകൃഷ്ണൻ ശ്യാമപുക്കൂരിലെ വീട്ടിൽ നരേന്ദ്രൻ മുതലായ ഭക്തന്മാരോടൊരുമിച്ച് ഇരിക്കുന്നു. നേരം പത്തുമണി. ഇന്ന് കന്നിമാസത്തിലെ കൃഷ്ണചതുർത്ഥി. ഗുരുദേവൻ നരേന്ദ്രൻ, മാസ്റ്റർ മുതലായവരുമായി സംസാരിച്ചുകൊണ്ടിരിക്കുന്നു.

നരേന്ദ്രൻ: ഇന്നലെ ഡോക്ടർ എന്താണ് കാട്ടിക്കൂട്ടിയത്?

ഒരു ഭക്തൻ: മത്സ്യം ചൂണ്ട മിഴുങ്ങി, പക്ഷെ ചരടു പൊട്ടിപ്പോയി.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ചൂണ്ട വായിൽ കോർത്തിട്ടുണ്ട്; ചത്തു പൊങ്ങും.

നരേന്ദ്രൻ പുറത്തേയ്ക്കൊന്നുപോയി. ഉടനെ മടങ്ങും. ഗുരുദേവൻ മാസ്റ്ററോട് പൂർണ്ണനെക്കുറിച്ചു സംസാരിച്ചു.

ശ്രീരാമ: നിന്നോടുമാത്രം പറയുന്നു: സാധാരണയാളുകൾ ഇതൊന്നും കേട്ടുകൂടാ. പ്രകൃതിഭാവേന ഭക്തൻ പുരുഷനെ, ഈശ്വരനെ, ആലിംഗനം ചെയ്യാനും ചുംബിക്കാനും ഇച്ഛിക്കുന്നു.

മാസ്റ്റർ: ഈശ്വരൻെറ ലീലകൾ പലതരം. അവിടുത്തെ രോഗം കൂടി ആ ലീലയിലൊന്നാണ്. ഈ രോഗം പിടികൂടിയതു കൊണ്ട് പുതിയ പുതിയ ഭക്തന്മാർ ഇവിടെ വരുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഭൂപതി ചോദിച്ചു: 'രോഗമൊന്നുമില്ലാതെ വെറുതെ വീടു വാടകയ്ക്കെടുത്തു താമസിച്ചാൽ ആളുകളെന്തു പറയും?' ആട്ടെ, ഡോക്ടർക്കു എന്തുപറ്റി?

മാസ്റ്റർ: ഈശ്വരനെ സംബന്ധിച്ചേടത്തോളം ദാസ്യഭാവം അദ്ദേഹം അംഗീകരിക്കുന്നുണ്ട്. 'ഞാൻ ദാസൻ, അവിടുന്ന് പ്രഭു' എന്നദ്ദേഹം പറയുന്നു. 'മനുഷ്യനെ ഈശ്വരനോടുപമിക്കുന്നതെന്തിന്? ' എന്നും അദ്ദേഹം ചോദിക്കുകയുണ്ടായി.

ശ്രീരാമ: കണ്ടില്ലേ? നീയിന്ന് അയാളുടെ അടുക്കൽ പോകുന്നുണ്ടോ?

മാസ്റ്റർ: അവിടുത്തെ വിവരം അറിയിക്കേണ്ടതുണ്ടെങ്കിൽ പോകാം.

ശ്രീരാമ: ഈ കുട്ടി ബങ്കിം എങ്ങനെയുണ്ട്? അവന് ഇവിടെ വരാനാവില്ലെങ്കിൽ നീ വേണ്ടതൊക്കെ പറഞ്ഞുകൊടുക്കണം. അവൻെറ ചൈതന്യം ഉണരും.

(ആദ്യം ലൗകികകാര്യങ്ങൾ ഒരുക്കലോ ഈശ്വരനോ?)

നരേന്ദ്രൻ മടങ്ങിവന്ന് ഇരുന്നു. അച്ഛൻെറ മരണശേഷം നരേന്ദ്രൻ വീട്ടുകാര്യങ്ങളെക്കുറിച്ചു വല്ലാതെ വിഷമിക്കുന്നു. അമ്മയേയും സഹോദരന്മാരെയും രക്ഷിക്കേണ്ട ഭാരം നരേന്ദ്രനാണ്. കൂടാതെ, നരേന്ദ്രൻ നിയമപരീക്ഷക്കു പഠിച്ചുകൊണ്ടിരിക്കുകയുമാകുന്നു. ഇടയ്ക്കു കുറച്ചുമാസം ബൗബസ്സാറിലെ വിദ്യാസാഗരവിദ്യാലയത്തിൽ അദ്ധ്യാപകനായി ജോലി നോക്കുകയുണ്ടായി. വീട്ടുകാര്യങ്ങൾക്ക് എന്തെങ്കിലും ഏർപ്പാടു ചെയ്തിട്ട് നിശ്ചിന്തനാകണം എന്നു കരുതി അദ്ദേഹം പാടുപെടുന്നു. ശ്രീരാമകൃഷ്ണന് ഇതൊക്കെ അറിയാം. അദ്ദേഹം കണ്ണെടുക്കാതെ സ്നേഹപൂർവ്വം നരേന്ദ്രനെ നോക്കിക്കൊണ്ടിരുന്നു.

ശ്രീരാമ: (മാസ്റ്ററോട്) കേട്ടോ, ഞാൻ കേശവസേനനോടു പറയുകയുണ്ടായി: 'ഒരുവൻ യദൃച്ഛാലാഭസന്തുഷ്ടനാവണം.' വലിയ വീട്ടിലെ കുട്ടി ആഹാരകാര്യത്തെക്കുറിച്ച് വ്യാകുലപ്പെടുന്നില്ല. അയാൾക്കു സ്വകാര്യച്ചെലവിനായി മാസപ്പടി കിട്ടുന്നു. നരേന്ദ്രനും ഉയർന്ന കുലത്തിലെയാണല്ലോ. എന്നിട്ടും അവനെന്താണ് ഒന്നും കിട്ടാത്തത്? മനം മുഴുവൻ ഭഗവാനിൽ സമർപ്പിച്ചാൽ വേണ്ടതൊക്കെ അദ്ദേഹം ഏർപ്പാടു ചെയ്യും.

മാസ്റ്റർ: ഉവ്വ്, നരേന്ദ്രനും കിട്ടും. അതിനുള്ള സമയം ഇനിയും വൈകിയിട്ടില്ല.

ശ്രീരാമ: പക്ഷെ തീവ്രവൈരാഗ്യമുണ്ടായാൽ ആവക കണക്കു കൂട്ടലൊന്നും കാണുകയില്ല. 'വീട്ടിൽ വേണ്ട ഏർപ്പാടുകളൊക്കെ ചെയ്തു വെയ്ക്കും; എന്നിട്ടു സാധന ചെയ്യും.' എന്നൊന്നും തീവ്ര വൈരാഗ്യമുള്ള ആൾ കരുതുകയില്ല. (ചിരിച്ചുകൊണ്ട്) ഒരു ഗോസ്വാമി പ്രസംഗത്തിനിടയിൽ പറഞ്ഞു: 'പതിനായിരം രൂപയുണ്ടെങ്കിൽ അതിൽനിന്നുള്ള ആദായംകൊണ്ടു ഒരാൾക്കു ഉണ്ണാനും ഉടുക്കാനും മറ്റുമൊക്കെ സാധിക്കും. അപ്പോൾ നിശ്ചിന്തനായിട്ട് ശരിക്ക് ഈശ്വരനെ വിളിക്കാം.'

കേശവസേനനും അങ്ങനെയെന്തോ സൂചിപ്പിക്കുകയുണ്ടായി. കേശവൻ എന്നോടു ചോദിച്ചു: 'മഹാശയാ, ഒരുവൻ തൻെറ സ്വത്തിനും സമ്പാദ്യത്തിനും ശരിയായ ഏർപ്പാടുകൾ ചെയ്തുവെച്ചിട്ട് ഈശ്വരചിന്ത ചെയ്യാൻ വിചാരിക്കുന്നു: എന്താ അതു പറ്റുമോ? അതുകൊണ്ട് അയാൾക്കെന്തെങ്കിലും ദോഷം വരുമോ?' ഞാനപ്പോൾ പറഞ്ഞു: 'തീവ്രവൈരാഗ്യം വന്നാൽ ഈ ലോകം ഒരു പൊട്ടക്കിണറായും സ്വജനങ്ങൾ കാളസർപ്പങ്ങളായും തോന്നും. അപ്പോൾ പിന്നെ, 'പണം നേടും, സ്വത്ത് നടത്താനേർപ്പാടു ചെയ്യും.' എന്നിങ്ങനെയുള്ള ആലോചനകളൊന്നും വരികയില്ല. ഈശ്വരൻ മാത്രമാണ് സത്യം. മറ്റെല്ലാം അനിത്യം. ഈശ്വരനെ വെടിഞ്ഞ് വിഷയചിന്ത ചെയ്കയോ?

ഒരു സ്ത്രീയ്ക്കു വല്ലാത്ത ദുഃഖമേർപ്പെട്ടു. ആദ്യംതന്നെ അവൾ മൂക്കുത്തിയെടുത്ത് മുണ്ടിൻെറ തുമ്പത്ത് കെട്ടിവെച്ചു. എന്നിട്ട്, 'അയ്യോ എന്താണെനിക്കു വന്നുകൂടിയത്!' എന്നു മുറയിട്ടുംകൊണ്ട് നിലത്തു തല്ലിയലച്ചു വീണു. പക്ഷെ മൂക്കുത്തി പൊട്ടിപ്പോകാതെ വളരെ സൂക്ഷിച്ചു!

സകലരും ചിരിച്ചു. ഈവക കഥകളെല്ലാം കേട്ട് നരേന്ദ്രൻ അമ്പേറ്റതുപോലെ നൊന്തുകൊണ്ട്, നിലത്ത് ഒരുവശം ചെരിഞ്ഞു കിടന്നു. നരേന്ദ്രൻെറ മനസ്സിലെ അവസ്ഥ മാസ്റ്റർക്കു മനസ്സിലായി.

മാസ്റ്റർ: (നരേന്ദ്രനോട് ചിരിച്ചുകൊണ്ട്) ങ് ഹാ, എന്താ കിടന്നുകളഞ്ഞത്?

ശ്രീരാമ: (മാസ്റ്ററോട് ചിരിച്ചുകൊണ്ട്) 'ഞാനോ സ്വന്തം അളിയൻെറ കൂടെയാണ് പൊറുപ്പ്; എന്നിട്ടുതന്നെ ഞാൻ നാണം കൊണ്ടു ചാകുന്നു. ഇക്കണ്ട പെണ്ണുങ്ങൾ എങ്ങനെയാണാവോ കണ്ടോരുടെ കൂടെ പാർക്കണത്?'

മാസ്റ്റർ സ്വയമൊരു സംസാരി. അതിൽ ലജ്ജിക്കുകയായിരുന്നു വേണ്ടത്. അതിനു പകരം മാസ്റ്റർ നരേന്ദ്രനെ നോക്കി ചിരിച്ചു. തൻതെറ്റ് ആരും കാണാറില്ലല്ലോ. അന്യരുടേതു കാണുകയും ചെയ്യും! അതുകൊണ്ടാണ് ശ്രീരാമകൃഷ്ണൻ ഈ കഥ പറഞ്ഞത്. ഒരു സ്ത്രീ അളിയന്റെ കൂടെ പാർത്തു പിഴച്ചുപോയി. തന്റെ തെറ്റു സാരമില്ല. മറ്റുള്ളവരുടെ തെറ്റ് വളരെ വലുത് എന്നു കരുതി. അതുകൊണ്ടാണവൾ, 'അളിയൻ ഒന്നുമല്ലെങ്കിലും സ്വന്തത്തിൽ പെട്ടയാളാണല്ലോ; എന്നിട്ടും കൂടി നാണംകൊണ്ടു ചാകുന്നു.' എന്നു പറഞ്ഞത്.

(ഉദാരനാര്? ദാസവൃത്തികൊണ്ടും മുഖസ്തുതികൊണ്ടും നേടുന്ന പണത്തോടു ആസക്തി കൂടും)

താഴെയൊരു വൈഷ്ണവൻ പാടിക്കൊണ്ടിരുന്നു. പാട്ടു കേട്ട് ശ്രീരാമകൃഷ്ണന് വളരെ സന്തോഷം തോന്നി; വൈഷ്ണവന് എന്തെങ്കിലും പൈസ കൊടുക്കണമെന്നു പറഞ്ഞു. ഒരു ഭക്തൻ എന്തോ കൊടുക്കാൻ പോയി. അയാളെന്തു കൊടുത്തു എന്നു ശ്രീരാമകൃഷ്ണൻ അന്വേഷിച്ചു. 'അദ്ദേഹം അരയണ കൊടുത്തു' എന്നൊരു ഭക്തൻ പറഞ്ഞു. അപ്പോൾ ഗുരുദേവൻ ചോദിച്ചു: 'അത്ര യേ കൊടുത്തുള്ളു? ദാസവൃത്തികൊണ്ടു നേടിയ പണമാണല്ലോ! വളരെ കഷ്ടപ്പെട്ടു കിട്ടിയ കാശ്! മുഖസ്തുതി ചെയ്തു നേടിയ പണം! നാലണയെങ്കിലും കൊടുക്കുമെന്നു വിചാരിച്ചു.'

(വൈദ്യുതയന്ത്രം - ബാഗ്ചി വരച്ച ഷഡ്ഭുജമൂർത്തിയുടെയും ശ്രീരാമന്റെയും ചിത്രങ്ങൾ കാണുന്നു - പൂർവ്വകഥ - ദക്ഷിണേശ്വരത്തെ ദീർഘകേശനായ സന്ന്യാസി)

ഒരു യന്ത്രം കൊണ്ടുവന്നു വിദ്യുച്ഛക്തിയുടെ സ്വരൂപം കാണിച്ചു കൊടുക്കാമെന്നു കൊച്ചുനരൻ പറഞ്ഞിരുന്നു. ഇന്നതു കൊണ്ടു വന്നു കാണിക്കുകയുണ്ടായി.

നേരം രണ്ടു മണിയായി. ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് മുറിയിൽ ഇരിക്കുന്നു. അതുലൻ തന്റെ സ്നേഹിതനായ ഒരു മുൻസിഫിനെയും കൂട്ടിക്കൊണ്ടുവന്നു. ശിക്ദാർപാറയിലെ പ്രസിദ്ധചിത്രകാരനായ ബാഗ്ചി വന്നു ചേരുന്നു. അദ്ദേഹം ചില ചിത്രങ്ങൾ ശ്രീരാമകൃഷ്ണനു സമ്മാനിച്ചു. ആനന്ദപൂർവ്വം ശ്രീരാമകൃഷ്ണൻ പടങ്ങൾ നോക്കിക്കണ്ടു. ഷഡ്ഭുജമൂർത്തിയുടെ ചിത്രം കണ്ട് അദ്ദേഹം ഭക്തന്മാരോടായി പറഞ്ഞു: 'നോക്കൂ, എത്ര നന്നായിരിക്കുന്നു.!'

ഭക്തന്മാരെ കാണിക്കുന്നതിനായി 'കല്ലായ്കിടന്നൊരഹല്യ'യുടെ പടം കൊണ്ടുവരാൻ പറഞ്ഞു. അതിൽ ശ്രീരാമനെ കണ്ട് ഗുരുദേവൻ, സന്തോഷമാർന്നു.

ശ്രീ ബാഗ്ചിക്കു സ്ത്രീകളുടെ മാതിരി നീണ്ട മുടിയുണ്ട്. ശ്രീരാമകൃഷ്ണൻ പറഞ്ഞു: ''വളരെക്കാലം മുമ്പ് ദക്ഷിണേശ്വരത്ത് ഒരു സന്ന്യാസിയെ കണ്ടു. അദ്ദേഹത്തിൻെറ മുടിക്ക് ഒമ്പതു മുഴം നീളം. ആ സന്ന്യാസി 'രാധേ, രാധേ' എന്നു ജപിച്ചിരുന്നു. അദ്ദേഹം കപടനൊന്നുമല്ല.''

അല്പസമയം കഴിഞ്ഞ് നരേന്ദ്രൻ പാടാൻ തുടങ്ങി: വൈരാഗ്യ പൂർണ്ണങ്ങളായ പാട്ടുകൾ. ശ്രീരാമകൃഷ്ണൻെറ മുഖത്തുനിന്നും തീവ്രവൈരാഗ്യത്തിൻെറയും സന്ന്യാസത്തിൻെറയും ഉപദേശം ശ്രവിച്ച് നരേന്ദ്രന് വൈരാഗ്യോദ്ദീപനം ഉണ്ടായോ? നരേന്ദ്രൻ പാടി:

ഞാനഹോരാത്രം നിന്നെ വ്യാകുലനായിക്കാത്തു
നാളുകളെത്രയെത്ര കഴിഞ്ഞു നാഥ!
നിൻതിരുമുഖമൊന്നു കാണ്മാൻ തരപ്പെടാതെ
ഹന്ത മൽജനിയേവം വിഫലമോ?
ഈരേഴുലകങ്ങൾക്കുമീശനാണവിടുന്നു
നേരോർക്കിൽ ഞാനോ വെറും ഏഴയല്ലൊ!
എൻചിത്തമതിൽ നിൻെറ പൊൻകഴലൊന്നുവെയ്ക്കിൽ
ശങ്കയില്ലെന്നേ ഞാനും ധന്യനാവേൻ.

നേർവഴി കാട്ടിക്കൊണ്ടെന്നുമെന്നുള്ളത്തിൽ
ജാഗ്രതയോടെ വസിക്കുമമ്മേ,
എന്നുമഹർന്നിശം നിൻെറ മടിത്തട്ടി-
ലെന്നെയവിടുന്നിരുത്തീടുന്നു.
ഏറ്റമനർഹനാം നിൻെറയിപ്പുത്രനോ -
ടെന്തേ നിനക്കിത്ര സ്നേഹമമ്മേ?

നാഥ, ദയാമയ, എന്മനോഭൃംഗം നിൻ-
പാദപയോജത്തിൽ ബദ്ധമായി
വാഴുന്നതില്ലെങ്കിലുണ്ടോ സുഖമെനി-
യ്ക്കാരാലിജ്ജീവിതയാത്രയിങ്കൽ?
ഉത്കൃഷ്ടമാകുമാ രത്നത്തെ നേടുവാ-
നല്പയത്നംപോലും ചെയ്തിടാതെ,
എത്രയധികം ധനം നേടിയെന്നാലും
കിട്ടും ഫലങ്ങളോ നിഷ്ഫലങ്ങൾ.
ഓമനക്കുഞ്ഞിൻെറ പൂമുഖപദ്മത്തിൽ
കാണ്മീല നിന്മുഖച്ഛായയെങ്കിൽ,
ഇല്ലെനിക്കല്പം സുഖമെന്നു വന്നിടും
അമ്മുഖദർശനംകൊണ്ടു നാഥാ....

(ശ്രീ നരേന്ദ്രൻ, ഗിരീശഘോഷൻ, ഡോക്ടർ സർക്കാർ മുതലായവരുമായി ശ്രീരാമകൃഷ്ണൻെറ സംഭാഷണവും ആനന്ദവും - ഭജനാനന്ദത്തിൽ - സമാധിയിൽ)

മണി അഞ്ചരയായി. നരേന്ദ്രൻ, ഡോക്ടർ സർക്കാർ, ശ്യാമവസു, ഗിരീശൻ, ഡോക്ടർ ദൊകരി, കൊച്ചുനരൻ, രാഖാൽ, മാസ്റ്റർ മുതലായി അനേകം ഭക്തന്മാർ ഹാജരുണ്ട്. ഡോക്ടർ സർക്കാർ വന്ന് നാഡി നോക്കിയിട്ട് മരുന്നു നിശ്ചയിച്ചു. ഡോക്ടർ ശ്രീരാമകൃഷ്ണൻെറ രോഗത്തെക്കുറിച്ചു, ചിലതു സംസാരിച്ചു: അദ്ദേഹം മരുന്നു സേവിക്കുന്നതു കണ്ടു. ശ്രീരാമകൃഷ്ണൻ ശ്യാമവസുവുമായി സംസാരിക്കാൻ തുടങ്ങി. അപ്പോൾ ഡോക്ടർപറഞ്ഞു: 'എന്നാൽ ശ്യാമവസുവുമായി സംസാരിക്കൂ. ഞാൻ യാത്രപറയട്ടെ.' 'പാട്ടു കേൾക്കണ്ടേ?' എന്നു ശ്രീരാമകൃഷ്ണനും ഒരു ഭക്തനും ചോദിച്ചു.

ഡോക്ടർ : (ശ്രീരാമകൃഷ്ണനോട്) പാട്ടു കേൾക്കാനിഷ്ടമാണ്. പക്ഷെ അങ്ങ് തുള്ളിച്ചാടാൻ തുടങ്ങുമല്ലോ. ആവേശം ഒതുക്കി നിർത്തണം.

ഡോക്ടർ വീണ്ടും ഇരുന്നു. നരേന്ദ്രൻ മധുരസ്വരത്തിൽ ഗാനമാരംഭിച്ചു. പാട്ടിനൊപ്പം തംബുരുവും മൃദംഗവും വായിക്കുന്നുണ്ടായിരുന്നു.

പ്രഭോ, ഭവാനുടെ പ്രപഞ്ചരചനയിതനന്തമജ്ഞാതം
മനോജ്ഞമാമീയുലകം താവക വിഭുത്വസംഭൂതം;
താരാനികരമൊരായിരമുണ്ടവ രചിപ്പൂ മണിഹാരം
സൂരനിശാകരരോ പുനരിവിടെ പുതപ്പൂ നീഹാരം
നാനാവിഭവശതങ്ങൾ നിറഞ്ഞു വിരാജിതയായ് വസുധ
നാമാവലികളുതിർപ്പു മഹേശ്വരാ, താവകഭക്തജനം.

അമ്മേ, നിൻരൂപം തിളങ്ങിപ്രകാശിപ്പൂ
ചെമ്മേ നിബിഡാന്ധകാരത്തിങ്കൽ;
ആകയാലമ്മയെ ധ്യാനിപ്പൂ യോഗികൾ
ആരാൽ ഗിരിഗുഹാവാസികളായ്.
അന്ധകാരത്തിന്നനന്തമടിത്തട്ടിൽ,
ആ മഹാനിർവാണവീചികളിൽ.
ശാന്തിപരിമളമെന്നുമവിരള-
ധാരയായല്ലോ പ്രവഹിക്കുന്നു!
അന്ധകാരത്തെ വസനമാക്കിക്കൊണ്ടും
ചെമ്മേ മഹാകാലരൂപം പൂണ്ടും
ഏകാകിനിയായ് സമാധിയാം മന്ദിരേ
വാഴും നീയാരെന്നറിയില്ലമ്മേ.

നിൻെറയഭയപാദങ്ങളിൽനിന്നു
ചിന്നുന്ന പ്രേമത്തിൻ കന്ദളങ്ങൾ
തുംഗാട്ടഹാസങ്ങൾ ശോഭിപ്പൂ നിൻ-
ചിന്മയമാകും വദനബിംബം.

' ഈ പാട്ട് അദ്ദേഹത്തിന് ആപത്കരമാണ്. എന്ന് ഡോക്ടർ മാസ്റ്ററോട് പറഞ്ഞു. ഡോക്ടർ എന്താണ് പറഞ്ഞത് എന്ന് ശ്രീരാമകൃഷ്ണൻ മാസ്റ്ററോടു ചോദിച്ചു. മാസ്റ്റർ മറുപടി പറഞ്ഞു: 'പാട്ടുകേട്ട് അങ്ങേയ്ക്കു ഭാവസമാധി ഉണ്ടായെങ്കിലോ എന്നു ഡോക്ടർ ഭയപ്പെടുന്നു.'

ഇതു പറഞ്ഞുകൊണ്ടിരിക്കുമ്പോഴേയ്ക്കും ശ്രീരാമകൃഷ്ണൻ കുറഞ്ഞൊന്നു ഭാവമഗ്നനായിക്കഴിഞ്ഞു. ഡോക്ടറുടെ മുഖത്തു നോക്കിക്കൊണ്ട്, കൂപ്പുകൈയോടെ പറഞ്ഞു: 'ഇല്ലില്ല, എന്തിനു ഭാവാവേശം ഉണ്ടാവണം?' പക്ഷെ ഇതു പറഞ്ഞമാത്രയിൽ അദ്ദേഹം ഗംഭീരഭാവസമാധിയിൽ മഗ്നനായി. ശരീരം നിഷ്പന്ദം, നയനം നിശ്ചലം; നിശ്ചേഷ്ടകാഷ്ഠതുല്യം നിശ്ശബ്ദമായി ഇരിക്കുന്നു. ബാഹ്യബോധം തീരെയില്ല. മനസ്സും ബുദ്ധിയും ചിത്തവും അഹങ്കാരവും സകലതും അന്തർമുഖം. അദ്ദേഹമിപ്പോൾ ആളൊന്നു വേറെ.

നരേന്ദ്രൻ മധുരകണ്ഠത്തിൽ മോഹനഗാനം തുടർന്നു:

ഹാ കാണ്മതെന്തു ഞാൻ, എന്തൊരു സുന്ദര -
മേകാന്തമോഹനമാകും വക്ത്രം!
ഇന്നിതാ വന്നു കരേറിയെൻ ഗേഹത്തിൽ
എൻ പ്രേമമൂർത്തി, ഹൃദയനാഥൻ;
പ്രേമോർമ്മിമാലകൾ പൊങ്ങിയെല്ലാടവും
ആകവേ ചുറ്റും നനയ്ക്കയായി.
പ്രേമസർവ്വസ്വമേ, പ്രാണനാഥാ, എന്തു
പ്രേമോപഹാരം ഞാൻ നൽകിടേണ്ടു?
മാമകപ്രാണനുമാമത്മാവും സ്വീകരി-
ച്ചീടുക മറ്റൊന്നും നല്കാനില്ല.
എൻേറതായുള്ളവയെല്ലാമെടുത്താലും
എൻെറ സർവ്വസ്വവും സ്വീകരിക്കൂ.

നാഥ, ദയാമയ, എന്മനോഭൃംഗം നിൻ-
പാദപയോജത്തിൽ ബദ്ധമായി
വാഴുന്നതില്ലെങ്കിലുണ്ടോ സുഖമെനി-
യ്ക്കാരാലിജ്ജീവിതയാത്രയിങ്കൽ
ഉത്കൃഷ്ടമാകുമാ രത്നത്തെ നേടുവാ
നല്പയത്നംപോലും ചെയ്തിടാതെ.

എത്രയധികം ധനം നേടിയെന്നാലും
കിട്ടും ഫലങ്ങളോ നിഷ്ഫലങ്ങൾ
ഓമനക്കുഞ്ഞിൻെറ പൂമുഖപദ്മത്തിൽ
കാൺമീല നിന്മുഖച്ഛായയെങ്കിൽ,
ഇല്ലനിക്കല്പം സുഖമെന്നു വന്നിടും
അമ്മുഖദർശനംകൊണ്ടു നാഥാ.
എൻഹൃദയാകാശമദ്ധ്യത്തിൽ നിൻപ്രേമ-
ചന്ദ്രനുദിച്ചു വിളങ്ങിടായ്കിൽ,
ആകെ തമോമയമായിടും ലൗകിക-
രാകേന്ദുവിൻെറ നിലാവുപോലും.
നിൻപ്രേമരത്നം പതിച്ചിടാതുള്ളൊരു
സംപൂതചാരിത്രകാഞ്ചനവും,
കേവലം നാഥാ, മലിനതാപൂർണ്ണമായ്
കാണുകയാണെൻെറ ചിത്തമിപ്പോൾ.
മോഹം പ്രമാദമിവയാൽ മമ ചിത്തം
ഹാ, നിന്നെ സംശയിക്കുന്നുവെങ്കിൽ,
തീക്ഷ്ണവിഷവ്യാളദംശനമേറ്റപോൽ
വേദനകൊണ്ടു പിടയുകയായ്.
കൂടുതലായൊന്നും ചൊല്ലുവനില്ലെൻെറ
നാഥാ, ഭവാനോടെനിക്കിദാനീം
എന്നുമേ അങ്ങെൻ ഹൃദയരത്നംതന്നെ
മാമകാനന്ദനിലയമങ്ങ്.

'സംപൂതചാരിത്രകാഞ്ചനവും' എന്ന ഭാഗം കേട്ടപ്പോൾ ഡോക്ടറുടെ കണ്ണിൽ വെള്ളം നിറഞ്ഞു. 'ആഹാ! ആഹാ!' എന്നദ്ദേഹം വിളിച്ചുപറഞ്ഞു.

നരേന്ദ്രൻ വീണ്ടും പാടി:

ഭക്തിയെൻ ചിത്തത്തിൽ ചെമ്മേയുണരുന്ന
ധന്യമപ്പൊന്നുഷസ്സെന്നുദിക്കും?
നാമം ജപിച്ചു സംതൃപ്തനായ് ഞാൻ പ്രേമ-
പൂരം പൊഴിക്കുമന്നാൾ വരുമോ?
മാമകചിത്തവും ആത്മാവും ശുദ്ധമായ്
മേവുമന്നാളെന്നു വന്നുകൂടും?
വൃന്ദാവനത്തിലെ ധന്യകുഞ്ജങ്ങളി-
ലെന്നു ഞാൻ ചെന്നണഞ്ഞീടുമാവോ?
ജ്ഞാനാഞ്ജനത്താൽ 'തിമിര'മകന്നെന്നെൻ -
ലോചനം ദോഷവിമുക്തമാകും?

ഞാനാപ്പരമാർത്ഥരാസവിദ്യ പഠി-
ച്ചെന്നു ചിന്താമണിസ്പർശനത്താൽ
എൻെറ ശരീരമാകുന്നോരയഃപിണ്ഡം
ചിന്മയസ്വർണ്ണമായ് മാറ്റു കൂട്ടും?
ഈശമയമായി ലോകത്തെ കണ്ടെന്നു
പ്രേമത്താൽ ഭൂവിൽ ഞാൻ വീണുരുളും?
ഭക്തിയും ധർമ്മവും ജാതിവിചാരവും
എന്നുപേക്ഷിക്കും ഞാനാകമാനം?
മാമൂലും ലജ്ജയും ക്ലേശവും മാനവും
ഞാനുപേക്ഷിക്കുന്ന നാൾ വരുമോ?
ഭക്തിപദധൂളികൊണ്ടുസർവ്വാംഗവും
ഭക്തിപുരസ്സരം ഞാനണിയും
ത്യാഗത്തിൻഭാണ്ഡം ചുമലിലെടുത്തു ഞാൻ
പോയിടും യാമുനസൈകതത്തിൽ
അന്നദിതന്നിലെ പുണ്യസലിലമോ
സഞ്ജീവനൗഷധിതന്നെയല്ലൊ.
കൈയ്ക്കുമ്പിൾകൊണ്ടതു മുക്കിക്കുടിക്കവേ
ചിക്കെന്നു ഞാൻ പ്രേമോന്മത്തനാകും.
പൊട്ടിച്ചിരിച്ചീടുമാനന്ദമത്തനായ്.
പെട്ടെന്നുതന്നെ വാവിട്ടു കേഴും.
ധന്യമാം സച്ചിദാനന്ദപയോധിയി-
ലങ്ങിങ്ങു നീന്തിക്കളിച്ചിടും ഞാൻ,
ഭക്തിപ്രമത്തൻ ഞാൻ മറ്റുള്ളവരെയും
ഭക്തിസുധയൂട്ടി മത്തരാക്കും.
ശ്രീഹരിപാദത്തിൽ സർവ്വദാ വാണു ഞാൻ
ഹാ, ലീലയാടിക്കൊണ്ടാനന്ദിക്കും.

## അദ്ധ്യായം നാല്

### ജ്ഞാനവിജ്ഞാനവിചാരം

ഇതിനിടയിൽ ശ്രീരാമകൃഷ്ണനു ബാഹ്യബോധം വന്നു. ഗാനം അവസാനിച്ചു. അതിനുശേഷം പണ്ഡിതൻെറയും പാമരൻെറയും ബാലൻെറയും വൃദ്ധൻെറയും സ്ത്രീയുടെയും, പുരുഷൻെറയും സമൃദ്ധൻെറയും നിർദ്ധനൻെറയും മനസ്സിനെ മോഹിപ്പിക്കുന്ന ആ അമൃതധാര പ്രവഹിച്ചുതുടങ്ങി. സഭാവാസികളെല്ലാം സ്തബ്ധമൂകർ! സകലരും ആ ശ്രീമുഖവും നോക്കുക്കൊണ്ടിരിക്കുന്നു. കൊടിയ

രോഗപീഡയിപ്പൊളെവിടെ? മുഖമിപ്പോഴും വികസിച്ചു ചെന്താമരപൂ പോലെ ശോഭിക്കുന്നു. മുഖത്തുനിന്നും ഏതോ ദിവ്യജ്യോതിസ്സു പ്രവഹിക്കുന്നു!

ഡോക്ടറെ സംബോധനചെയ്തുകൊണ്ട് ശ്രീരാമകൃഷ്ണൻ അരുളിച്ചെയ്തു: 'ലജ്ജ കൈയ്‌വിടൂ. ഈശ്വരനാമം ജപിക്കണം, അതിലെന്താണിത്ര ലജ്ജിക്കാനുള്ളത്? നാണം, വെറുപ്പ്, പേടി ഇവയുണ്ടെങ്കിൽ ഈശ്വരലാഭം ഉണ്ടാവുകയില്ല. "ഞാനെത്ര വലിയ ആൾ! ഞാൻ 'ഹരിഹരി'യെന്നും ചൊല്ലി തുള്ളുകയോ? വലിയ വലിയ ആളുകൾ ഇക്കഥയറിഞ്ഞാൽ എന്നെക്കുറിച്ചെന്തു പറയും? 'കേട്ടില്ലേ, ഡോക്ടർ, പാവം. ഹരിഹരിയെന്നും പാടി തുള്ളിച്ചാടിയിരുന്നു; ലജ്ജാവഹം!' എന്നാളുകൾ പറയും. " ഈ വക വിചാരങ്ങളൊക്കെ ഉപേക്ഷിക്കുക.

ഡോക്ടർ: ആ വഴിക്കു ഞാൻ പോവാറില്ല, ആളുകളുടെ അഭിപ്രായം എനിക്കു പുല്ലുവിലയാണ്.

ശ്രീരാമ: ആ ഭാവം നിങ്ങൾക്കു ശക്തിയായുണ്ട്! (എല്ലാവരും ചിരിക്കുന്നു.)

(വിജ്ഞാനം എങ്ങനെയുണ്ടാകും! ബ്രഹ്മദർശനം)

ശ്രീരാമ: നോക്കൂ ജ്ഞാനത്തിനും അജ്ഞാനത്തിനും അപ്പുറം പോവുക; അപ്പോൾ മാത്രമേ ഈശ്വരനെ അറിയുവാൻ കഴിയുകയുള്ളു. നാനാജ്ഞാനം അജ്ഞാനമാണ്; പാണ്ഡിത്യത്തിൻെറ അഹങ്കാരവും അജ്ഞാനമാണ്. സർവ്വഭൂതങ്ങളിലും വസിക്കുന്നത് ഏകനായ ഈശ്വരൻ മാത്രമാണ് എന്ന നിശ്ചിതബുദ്ധിയുടെ പേരാണ് ജ്ഞാനം. അദ്ദേഹത്തെ വിശേഷരൂപത്തിൽ അറിയുന്നതിനു വിജ്ഞാനമെന്നും പേർ. കാലിലൊരു മുള്ളു തറച്ചാൽ അതു പുറത്തെടുക്കാൻ വേറൊരു മുള്ളു വേണം. മുള്ളെടുത്തുകഴിഞ്ഞാൽ രണ്ടുമുള്ളും വലിച്ചെറിയുന്നു. അജ്ഞാനമാകുന്ന മുള്ളു പുറത്തെടുക്കാൻ ജ്ഞാനമാകുന്ന മുള്ളു സമ്പാദിക്കണം. അതിനുശേഷം ജ്ഞാനവും അജ്ഞാനവും രണ്ടും ദൂരെക്കളയണം. ഈശ്വരൻ ജ്ഞാനത്തിനും അജ്ഞാനത്തിനും അപ്പുറമാകുന്നു. ലക്ഷ്മണനൊരിക്കൽ രാമനോടു പറഞ്ഞു: 'ജ്യേഷ്ഠാ, ഇതെന്തൊരാശ്ചര്യം! ഇത്ര വലിയ ജ്ഞാനിയായ വസിഷ്ഠദേവൻകൂടി പുത്രശോകംകൊണ്ടു വിവശനായികരഞ്ഞുവല്ലോ!' അപ്പോൾ രാമൻ പറഞ്ഞു: 'അനിയാ, ജ്ഞാനമുള്ളവന് അജ്ഞാനവുമുണ്ട്; ഒന്നിനെക്കുറിച്ച് അറിയുന്നവന് അനേകത്തെക്കുറിച്ചും അറിവുണ്ട്. പ്രകാശത്തെക്കുറിച്ച് ബോധമുള്ളവന് അന്ധകാരത്തെക്കുറിച്ചും ബോധമുണ്ട്.' ബ്രഹ്മം ജ്ഞാനത്തിനും അജ്ഞാ

നത്തിനും അപ്പുറമാണ്; പുണ്യപാപങ്ങൾക്കും ധർമ്മാധർമ്മങ്ങൾക്കും ശുദ്ധാശുദ്ധങ്ങൾക്കും അപ്പുറമാണ്.

അനന്തരം ശ്രീരാമകൃഷ്ണൻ രാമപ്രസാദൻെറ ഈ പാട്ടുപാടി:

കാളിയാകുന്ന കല്പകവൃക്ഷമൂലത്തിൽ നാം
ചേതസ്സേ, മെല്ലെ നടന്നു ചെല്ലാം;
ആയതിൻകീഴിലായ് വീണുകിടക്കുന്ന
നാലു പുരുഷാർത്ഥം ശേഖരിക്കാം.
രാഗിണിയെന്നും വിരാഗിണിയെന്നും നിൻ-
കാമിനിമാരവർ രണ്ടുപേരിൽ
രാഗിണി വേണ്ട, വിരാഗിണി പോരട്ടെ
ചിത്തമേ, വൃക്ഷമൂലത്തിലേയ്ക്കു
നിന്മകനാകും വിവേകത്തിൽനിന്നു നീ
ഉണ്മയെന്തെന്നു മനസ്സിലാക്കൂ.
ശുദ്ധിയോടൊത്തങ്ങശുദ്ധിയേയുമിരു-
പാർശ്വങ്ങളിൽ മെല്ലെ വെച്ചുകൊണ്ട്
ആനന്ദമാകും നിലയത്തിൽ വാഴുവാൻ
ചേതസ്സേ, എന്നു പഠിക്കുമോ നീ?
നിൻെറയിക്കാമിനിമാരൊരുമിച്ചൊരേ
ഗേഹത്തിൽ തൃപ്തരായ് വാഴ്കിൽമാത്രം
മാതാവിൻ ദർശനം നേരിൽനിനക്കിന്നു
സാധിയ്ക്കും, സംശയിക്കേണ്ട തെല്ലും.

ശ്യാമവസു: രണ്ടുമുള്ളും വലിച്ചെറിഞ്ഞാൽ പിന്നെ ബാക്കിയെന്തു കാണും?

ശ്രീരാമ: നിത്യശുദ്ധബോധരൂപം - ഞാനതെങ്ങനെ നിങ്ങൾക്കു വ്യക്തമാക്കിത്തരും? നെയ്യ് ഒരിക്കലും കഴിച്ചിട്ടില്ലാത്ത ഒരാൾ, 'നെയ്യുടെ സ്വാദെന്താണ്?' എന്നു ചോദിച്ചാൽ അതെങ്ങനെ അയാളെ പറഞ്ഞുമനസ്സിലാക്കും? 'നെയ്യെങ്ങനെ?' 'നെയ്യ് നെയ്യുപോലെ' എന്നുമാത്രം കൂടിപ്പോയാൽ പറയാൻ കഴിയും. ഒരു പെൺകുട്ടി തൻെറ കൂട്ടുകാരിയോടു ചോദിച്ചു: 'നിൻെറ ഭർത്താവു വന്നിട്ടുണ്ടല്ലോ. ആട്ടെ തോഴി, ഭർത്താവ് വന്നാൽ എന്തുസുഖമാണ് നിനക്കു കിട്ടുന്നത്?' കൂട്ടുകാരി പറഞ്ഞു: 'അനിയത്തി, നിനക്കു ഭർത്താവുണ്ടാകുമ്പോൾ നിനക്കും മനസ്സിലാകും. ഇപ്പോൾ നിന്നെ ഞാനതെങ്ങനെ പറഞ്ഞുമനസ്സിലാക്കും?'

ഭഗവതിയൊരിക്കൽ ഹിമവാൻെറ പുത്രിയായി പിറന്നു എന്ന് പുരാണത്തിലുണ്ട്. ജനിച്ചശേഷം ദേവി അച്ഛന് പലരൂപത്തിലും

ദർശനം നല്കി. സർവ്വരൂപങ്ങളും ദർശിച്ചശേഷം ഗിരിരാജൻ ഭഗവതി യോടു അപേക്ഷിച്ചു: 'ദേവി, വേദത്തിൽ പ്രതിപാദിച്ചിരിക്കുന്ന ബ്രഹ്മത്തിൻെറ ദർശനം എനിക്ക് നല്കിയാലും.' ഭഗവതി അപ്പോൾ പറഞ്ഞു: 'അച്ഛാ, ബ്രഹ്മദർശനം ഉണ്ടാവണമെന്നുണ്ടെങ്കിൽ സാധു സംഗം ചെയ്താലും.'

ബ്രഹ്മം എന്തു വസ്തുവാണ് എന്നു വാക്കുകൊണ്ട് പറയാനാവില്ല. 'സകലതും ഉച്ഛിഷ്ടമായിപ്പോയിരിക്കുന്നു: ബ്രഹ്മംമാത്രം ഉച്ഛിഷ്ടമാ യിട്ടില്ല.' എന്നാരോ പറഞ്ഞിട്ടുണ്ട്. വേദം, പുരാണം, തന്ത്രം എന്നു വേണ്ട, സർവ്വശാസ്ത്രങ്ങളും വായ്കൊണ്ട് ഉച്ചരിക്കുക കാരണം ഉച്ഛിഷ്ടമായിപ്പോയി എന്നു പറയാം. എന്നാൽ ബ്രഹ്മം ഏതൊരു വസ്തുവാണ് എന്നു ഇതുവരെ ആർക്കും നാവുകൊണ്ടു പറയാൻ കഴിഞ്ഞിട്ടില്ല, എന്നാണ് ആ പറഞ്ഞതിൻെറ അർത്ഥം. അതുകൊണ്ട് ബ്രഹ്മം ഇതുവരെയും ഉച്ഛിഷ്ടമായിട്ടില്ല. സച്ചിദാനന്ദവുമായുള്ള ക്രീഡ, രമിക്കൽ, അതിൽനിന്നു ലഭിക്കുന്ന ആനന്ദം എമ്മാതിരി യുള്ളതാണ് എന്നു വായ്കൊണ്ടു ഉരിയാടാനാവില്ല. അനുഭവിച്ചവ നാരോ അവനറിയാം.

(പണ്ഡിതനും അഹങ്കാരവും)

ശ്രീരാമകൃഷ്ണദേവൻ വീണ്ടും ഡോക്ടറെ സംബോധനചെയ്തു കൊണ്ടരുളി: "നോക്കൂ, അഹങ്കാരം പോകാതെ ജ്ഞാനം ഉണ്ടാവുക യില്ല. 'എന്നു ഞാൻ മുക്തനാകും? ഞാനെന്നു പോകുന്നോ അന്ന്' എന്നൊരു ചൊല്ലുണ്ട്. 'ഞാൻ,' 'എൻെറ,' ഇതു രണ്ടും അജ്ഞാന മാകുന്നു. 'നീ' 'നിൻെറ' ഇതു രണ്ടും ജ്ഞാനമാണ്. ഒരു യഥാർ ത്ഥഭക്തൻ പറയുന്നു: 'പ്രഭോ, അവിടുന്നാണ് കർത്താവ്, അവിടു ന്നാണ് സർവ്വവും ചെയ്യുന്നത്. ഞാൻ വെറും യന്ത്രം, അവിടു ന്നെന്നെക്കൊണ്ട് എങ്ങനെ ചെയ്യിക്കുന്നുവോ അങ്ങനെ ഞാൻ ചെയ്യുന്നു. ഇക്കാണായതൊക്കെ, ധനവും ഐശ്വര്യവും ഈ ജഗത്തു തന്നെയും അവിടുത്തെ വക. ഈ ഗൃഹവും ബന്ധുജനങ്ങളും അവിടുത്തെ വക; എൻേറതായിട്ടൊന്നുമില്ല. ഞാൻ ദാസൻ. അവിടു ത്തെ ആജ്ഞയെങ്ങനെയോ അങ്ങനെ സേവ ചെയ്യാനേ എനിക്കധി കാരമുള്ളു.'

ആരെങ്കിലും കുറെച്ചെന്തെങ്കിലും പുസ്തകം വായിച്ചിട്ടുണ്ടെങ്കിൽ, ഉടനെ അഹങ്കാരം വന്നുചാടുന്നു. ഒരിക്കൽ കാളീകൃഷ്ണ ടാഗുറു മായി ഞാൻ ഈശ്വരനെക്കുറിച്ച് സംസാരിച്ചു. അയാൾ പറഞ്ഞു: 'അതൊക്കെ എനിക്കറിയാം' ഞാൻ ചോദിച്ചു: 'ദില്ലിക്കു പോയിട്ടുള്ള ആൾ, താൻ ദില്ലിക്കു പോയി വന്ന ആളാകുന്നു എന്നു വിളിച്ചുപറ ഞ്ഞോണ്ടു നടക്കാറുണ്ടോ? ഒരു മാന്യൻ താൻ മാന്യനാണെന്നു പറയാറുണ്ടോ?'

ശ്യാമവസു: കാളീകൃഷ്ണടാഗുറിനു അങ്ങയെ വലിയ ബഹുമാന മാണല്ലോ.

ശ്രീരാമ: എന്തു കഥയാണിപ്പറയുന്നത്? ദക്ഷിണേശ്വരം ക്ഷേത്ര ത്തിൻെറ കീഴിൽ ഒരു തോട്ടിക്കാരത്തിയുണ്ടായിരുന്നു. അമ്പോ അവളുടെ ഗർവ്വ്! അവളുടെ മേത്ത് ഒന്നോ രണ്ടോ ആഭരണങ്ങളു ണ്ടായിരുന്നതാണ് കാരണം. ഒരു ദിവസം ഒന്നു രണ്ടാളുകൾ അവളുടെ അടുത്തുകൂടി വഴിയേ കടന്നുപോയി. തോട്ടിപ്പെണ്ണ് വിളിച്ചു കൂവിയല്ലൊ, 'ഏയ്, മാറിപ്പോവിൻ:' ഒരു തോടിപ്പെണ്ണിന് ഇങ്ങനെ സംസാരിക്കാമെങ്കിൽ, മറ്റാളുകളുടെ അഹങ്കാരത്തെക്കുറിച്ച് എന്തു പറയാനാണ്!

(പുണ്യവും പാപവും)

ശ്യാമവസു: മഹാശയ, ഈശ്വരനാണ് സകലതും ചെയ്യുന്നത് എന്നുവരികിൽ, പാപത്തിന് മനുഷ്യൻ ശിക്ഷിക്കപ്പെടുന്നതെന്തു കൊണ്ടാണ്?

ശ്രീരാമ: ഒരു തട്ടാൻെറ ബുദ്ധിയാണല്ലൊ നിനക്ക്!

നരേന്ദ്രൻ: തട്ടാൻെറ ബുദ്ധി എന്നു വെച്ചാൽ, പൊൻപണിക്കാര ൻെറ മാതിരി അളന്നുതൂക്കി കണക്കുകൂട്ടുന്ന ബുദ്ധി എന്നർത്ഥം.

ശ്രീരാമ: 'എടോ പപ്പൂ, നീ മാമ്പഴം തിന്നിട്ട് നിൻെറ പാട്ടിനു പോ. തോട്ടത്തിൽ എത്ര നൂറു മാവുണ്ട്. അവയ്ക്കു എത്രായിരം കൊമ്പുണ്ട്, അവയിൽ എത്ര കോടി ഇലയുണ്ട്, ഇതിൻെറയൊക്കെ കണക്കെടുത്തിട്ടു നിനക്കെന്താവശ്യം? നീ വന്നു മാമ്പഴം തിന്നാൻ. തിന്നിട്ടു നിൻെറ പാട്ടിനു പോ.' (ശ്യാമവസുവിനോട്) ഈശ്വരനെ സാക്ഷാത്ക്കരിക്കാൻ വേണ്ടി നിനക്ക് ഈ സംസാരത്തിൽ മാനവ ജന്മം ലഭിച്ചിരിക്കുന്നു. അതുകൊണ്ട്, ഈശ്വരൻെറ പാദപദ്മത്തിൽ ഭക്തിയുണ്ടാവാൻ എന്താണ് വഴി എന്നാലോചിക്കുക. വേറെ നൂറ്റെ ട്ടു കാര്യങ്ങൾകൊണ്ടു നിനക്കെന്തു പ്രയോജനം? തത്ത്വചിന്തയെക്കു റിച്ച് വാദിച്ചിട്ടു നിനക്കെന്തു ലാഭം? നോക്കൂ, ഒരു കോപ്പ കുടിച്ചാൽ നിൻെറ തലയ്ക്കു മത്തു പിടിക്കും. കള്ളുഷാപ്പിൽ എത്ര ചാറകളള്ളു ണ്ടെന്നു കണക്കെടുത്തിട്ട് നിനക്കെന്താവശ്യം?

ഡോക്ടർ: അതു ശരിയാണ്. മാത്രമല്ല, ഈശ്വരൻെറ ഷാപ്പിലെ മദ്യം അളവറ്റതാണ്. അതിനവസാനമില്ല.

ശ്രീരാമ: (ശ്യാമവസുവിനോട്) നിൻെറ മുക്തിയാർ ഈശ്വരനങ്ങു കൊടുത്തേയ്ക്കരുതേ? സർവ്വഭാരങ്ങളും ഈശ്വരനെ ഏല്പിക്കുക.

ഒരു നല്ല മനുഷ്യനെ ആരെങ്കിലും എന്തെങ്കിലും ചുമതലയേല്പിച്ചാൽ അദ്ദേഹം എന്തെങ്കിലും അന്യായം പ്രവർത്തിക്കുമോ? പാപത്തിനു ശിക്ഷ തരണമോ, വേണ്ടയോ ഈശ്വരനുമാത്രം അറിയാം.

ഡോക്ടർ: ഈശ്വരൻെറ ഉള്ളിലെന്താണുള്ളത് എന്ന് ഈശ്വരനു മാത്രം അറിയാം. മനുഷ്യൻ അതെങ്ങനെ കണക്കാക്കി പറയും? ഈശ്വരൻ നമ്മുടെ കണക്കുകൂട്ടലിനൊക്കെ അപ്പുറത്താണ്.

ശ്രീരാമ: (ശ്യാമവസുവിനോട്) നിങ്ങൾ കല്ക്കത്തെക്കാരുടെ ഒരേ ഒരു പല്ലവി ഇതാണ്! ഈശ്വരന് 'വൈഷമ്യദോഷം' ഉണ്ടു പോലും! എന്തുകൊണ്ടെന്നാൽ അദ്ദേഹം ഒരാളെ സുഖത്തിലും വേറൊരുവനെ ദുഃഖത്തിലും വെച്ചിരിക്കുന്നു! ഈ കൊശവന്മാർ തങ്ങളുടെ ഉള്ളിലെന്തുണ്ടോ അതു ഈശ്വരൻെറ ഉള്ളിലും കാണുന്നു!

(ലോകബഹുമാനമോ ജീവിതോദ്ദേശം?)

ശ്രീരാമ: ഹേമൻ ദക്ഷിണേശ്വരത്തു വരാറുണ്ട്. എന്നെ കണ്ടാലുടനെ അയാൾ ചോദിക്കും, 'എന്തു പറയുന്നു ഭട്ടരേ, ലോകത്തിൽ വേണ്ടതായിട്ടൊന്നു മാത്രമുണ്ട്, ലോകബഹുമാനം; എന്താ അങ്ങനെയല്ലേ?' ഈശ്വരപ്രാപ്തിയാണ് മനുഷ്യജീവിതത്തിൻെറ ഉദ്ദേശം എന്നു വളരെ കുറച്ചാളുകൾ മാത്രമേ പറയാറുള്ളു.

(സൂക്ഷ്മശരീരം)

ശ്യാമവസു: സൂക്ഷ്മശരീരത്തെക്കുറിച്ചു പലരും പലതും പറയുന്നതു കേൾക്കാം. അതാർക്കെങ്കിലും കാണിച്ചുതരാൻ സാധിക്കുമോ? അതു ശരീരത്തിൽനിന്നു പുറത്തേയ്ക്കു പോകുന്നതു കാണിച്ചു തരാൻ ആർക്കാനും കഴിയുമോ?

ശ്രീരാമ: അതു നിനക്ക് കാണിച്ചുതരാഞ്ഞ്, ശരിയായ ഭക്തന്മാർക്കാർക്കെങ്കിലും എന്തെങ്കിലും മെയ്ക്കടച്ചിലുണ്ടോ? ഏതെങ്കിലും ശുംഭൻ അവരെ മാനിക്കുകയോ മാനിക്കാതിരിക്കുകയോ ചെയ്തു എന്നുവെച്ചിട്ട് അവർക്കെന്തുലക്കയാണ്? വലിയ ആളെ ആരെയെങ്കിലും കൈയ്വശം വെയ്ക്കണമെന്ന ആഗ്രഹം അവർക്കില്ല.

ശ്യാമവസു: ആട്ടെ, സ്ഥൂലദേഹവും സൂക്ഷ്മദേഹവും, ഇവ തമ്മിലുള്ള ഭേദമെന്താണ്?

(സ്ഥൂലം, സൂക്ഷ്മം, കാരണം, മഹാകാരണം)

ശ്രീരാമ: പഞ്ചഭൂതങ്ങൾകൊണ്ടുള്ള ദേഹം സ്ഥൂലദേഹം, മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം, ഇവ ചേർന്നതാണ് സൂക്ഷ്മശരീരം. കാരണശരീരം എന്നൊന്നുണ്ട്. അതിൽക്കൂടിയാണ് ഭഗവദാനന്ദം, അദ്ദേഹവുമായുള്ള സംയോഗം അനുഭവിക്കുന്നത്.

തന്ത്രത്തിൽ അതിനു ഭാഗവതീതനു എന്നു പറയുന്നു. ഇവയ്ക്കെല്ലാം അതീതമാണ് മഹാകാരണം, തുരീയം; അതിൻെറ സ്വരൂപം വാക്കുകൊണ്ടു വർണ്ണിക്കാനാവില്ല.

(സാധനയുടെ പ്രയോജനം)

ശ്രീരാമ: വെറുതെ കേട്ടതുകൊണ്ടുമാത്രം എന്തു കാര്യം? കുറച്ചെന്തെങ്കിലും ചെയ്യുക *'സിദ്ധി സിദ്ധി' എന്ന് നാവുകൊണ്ട് ഉരുവിട്ടതുകൊണ്ട് എന്തു ലാഭം? അതുകൊണ്ട് ലഹരി പിടിക്കുമോ? സിദ്ധി അരച്ചു മേത്തു തേച്ചാലും ലഹരിയുണ്ടാവുകയില്ല. കുറച്ച് അകത്തേയ്ക്കു കഴിക്കണം. ഏതാണ് നാല്പത്തൊന്നാംനമ്പർ നൂല്, ഏതാണ് നാല്പതാംനമ്പർ, എന്ന് നൂൽ വ്യവസായം ചെയ്യാത്ത ഒരാൾക്കു എങ്ങനെ പറയാൻ കഴിയും? നൂൽക്കച്ചവടത്തിൽ ഏർപ്പെട്ടിരിക്കുന്നവർക്ക് ഇത്രാംനമ്പർ നൂൽ വേണമെന്നു പറഞ്ഞാൽ അതെടുത്തുതരാൻ യാതൊരു പ്രയാസവുമില്ല. അതുകൊണ്ടു ഞാൻ പറയുന്നു. കുറച്ചു സാധന ചെയ്യുക. അപ്പോൾ സ്ഥൂലം, സൂക്ഷ്മം, കാരണം, മഹാകാരണം എന്നൊക്കെ വെച്ചാലെന്താണ് എന്നു മനസ്സിലാകും.

(ഈശ്വരനെ മാത്രം വേണം - ഇതാണ് ഭക്തിയുടെ സാരം)

ശ്രീരാമ: ഈശ്വരനോടു പ്രാർത്ഥിക്കുമ്പോൾ, അദ്ദേഹത്തിൻെറ പാദപദ്മത്തിൽ ഭക്തിവേണം എന്നു മാത്രമേ പ്രാർത്ഥിക്കാവൂ.

അഹല്യയ്ക്കു ശാപമോചനം നല്കിയശേഷം ശ്രീരാമചന്ദ്രൻ അഹല്യയോടു പറഞ്ഞു: 'ഭവതി എന്നൊടൊരു വരം ചോദിച്ചു കൊണ്ടാലും,' അപ്പോൾ അഹല്യ അപേക്ഷിച്ചു: 'അല്ലയോ രാമ, അവിടുന്നെനിക്കു ഒരു വരം തരാൻ കനിയുന്നുവെങ്കിൽ, എന്നെ ഇതിനായി അനുഗ്രഹിച്ചാലും; ഞാനൊരു സൂകരയോനിയിൽ പോയി പിറന്നാലും വിരോധമില്ല; പക്ഷെ എൻെറ മനസ്സ് അവിടുത്തെ പാദപദ്മത്തിൽ സർവ്വനേരവും ഉറയ്ക്കുമാറാകണം.'

ഞാൻ അമ്മയുടെ അടുത്തു ഭക്തിയൊന്നുമാത്രമേ ആവശ്യപ്പെട്ടുള്ളു. അമ്മയുടെ ചെന്താരടികളിൽ പൂവർച്ചിച്ചുകൊണ്ട് തൊഴുകൈയോടെ ഞാൻ പ്രാർത്ഥിച്ചു: 'അമ്മേ, ഇതാ എടുത്തോളു അവിടുത്തെ അജ്ഞാനം; ഇതാ എടുത്തോളു അവിടുത്തെ ജ്ഞാനവും. എനിക്ക് ശുദ്ധഭക്തിമാത്രം നല്കിയാലും. ഇതാ ഇരിക്കുന്നു അവിടുത്തെ ശുചി; ഇതാ ഇരിക്കുന്നു അവിടുത്തെ അശുചി. എനിക്കു

* കഞ്ചാവുചെടിയുടെ ഇല

ശുദ്ധഭക്തിമാത്രം നല്കിയാലും. ഇതാ അവിടുത്തെ പുണ്യം, ഇതാ അവിടുത്തെ പാപം. എനിക്കു ശുദ്ധഭക്തിമാത്രം നല്കിയാലും. ഇതാ തരുന്നു അവിടുത്തെ നന്മ, ഇതാ തരുന്നു അവിടുത്തെ തിന്മ; രണ്ടുമെടുത്തോളു, എനിക്കു ശുദ്ധഭക്തിമാത്രം നല്കിയാലും. ഇതാ തരുന്നു അവിടുത്തെ ധർമ്മം, ഇതാ തരുന്നു അവിടുത്തെ അധർമ്മവും. രണ്ടും എടുത്തിട്ട് എനിക്ക് ശുദ്ധഭക്തിമാത്രം അരുളിയാലും.'

ധർമ്മമെന്നാൽ ദാനാദികർമ്മങ്ങൾ. ധർമ്മം സ്വീകരിച്ചാൽ അധർമ്മവും സ്വീകരിക്കേണ്ടതായ്‌വരും. പുണ്യമെടുത്താൽ പാപവുമെടുക്കണം. ജ്ഞാനമെടുത്താൽ അജ്ഞാനവുമെടുക്കണം. ശുചി സ്വീകരിച്ചാൽ അശുചിയും സ്വീകരിച്ചേ തീരൂ. വെളിച്ചത്തെപ്പറ്റി ബോധമുള്ളവന് ഇരുട്ടിനെപ്പറ്റിയും ബോധമുള്ളതുപോലെ. ഒന്നിനെക്കുറിച്ചറിയുന്നവൻ അനേകത്തെക്കുറിച്ചും അറിയുന്നു. നന്മയറിയുന്നവൻ തിന്മയുമറിയുന്നു.

പന്നിയിറച്ചി തിന്നാലും ഈശ്വരൻെറ പാദപദ്മത്തിൽ ഭക്തിയുള്ളവൻ ധന്യൻ. നേരെമറിച്ചു, ഹവിഷ്യം മാത്രം കഴിച്ചാലും സംസാരത്തിൽ ആസക്തനെങ്കിൽ-

ഡോക്ടർ: എങ്കിൽ അവൻ അധമൻ! ഞാനിവിടെ ഒന്നു പറഞ്ഞുകൊള്ളട്ടെ, ബുദ്ധൻ പന്നിയിറച്ചി കഴിച്ചു. ശൂലനോവ് പിടിച്ചു, നോവു മാറാൻ കറുപ്പു തിന്നാൻ തുടങ്ങി. നിർവ്വാണം നിർവ്വാണം എന്നുവെച്ചാൽ എന്താണെന്നറിയാമോ? ബുദ്ധൻ കറുപ്പ് തിന്ന് ബുദ്ധി മന്ദിച്ച് ഇരിക്കും; ബാഹ്യബോധമൊന്നും കാണുകയില്ല. ഇതിൻെറ പേരാണ് നിർവ്വാണം.

ബുദ്ധദേവൻെറ നിർവ്വാണത്തെ സംബന്ധിച്ച ഈ വ്യാഖ്യാനം കേട്ട് എല്ലാവരും ചിരിക്കാൻ തുടങ്ങി. സംഭാഷണം പിന്നെയും തുടർന്നു.

## അദ്ധ്യായം അഞ്ച്

### ഗൃഹസ്ഥനും നിഷ്കാമകർമ്മവും

ശ്രീരാമ: (ശ്യാമവസുവിനോട്) ഗൃഹസ്ഥജീവിതം നയിക്കുന്നുവെന്നതുകൊണ്ട് ദോഷമില്ല; എന്നാൽ, ഈശ്വരൻെറ പാദപദ്മത്തിൽ മനസ്സുറപ്പിച്ചുകൊണ്ട്, കാമനാശൂന്യനായിട്ട്, നിൻെറ കർമ്മങ്ങളും ധർമ്മങ്ങളും ചെയ്യുക. ഇതു കണ്ടിട്ടില്ലേ, പുറത്തു വല്ല നീരും ഉള്ള ആൾ എല്ലാവരോടും സാധാരണ നിലയിൽ വർത്തമാനം പറയുന്നുണ്ടാവും; അയാളുടെ പതിവായുള്ള ജോലികൾ ചെയ്യുന്നു

ണ്ടെന്നും വരും. പക്ഷെ അയാളുടെ മനസ്സെപ്പോഴും ആ നീരിന്മേലായിരിക്കും; അതുപോലെ.

ഒരു പുംശ്ചലിയെപ്പോലെ ലോകത്തിൽ ജീവിക്കുക. അവൾ വീട്ടുവേലകളൊക്കെ ചെയ്തുകൊണ്ടിരിക്കും; പക്ഷെ മനസ്സൊക്കെ കാമുകൻെറ നേരെ. (ഡോക്ടറോട്: എന്താ മനസ്സിലായോ!)

ഡോക്ടർ: അത്തരം അനുഭവമില്ലാതെ എങ്ങനെ മനസ്സിലാക്കാനാണ്?

ശ്യാമവസു: നിങ്ങൾക്കു കുറച്ചൊക്കെ മനസ്സിലാകും ഇല്ലാതെ വരില്ല, (എല്ലാവരും ചിരിക്കുന്നു)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) പോരെങ്കിൽ, ഈ കച്ചവടം വളരെ നാളായി നടത്തുന്നുമുണ്ട്. എന്താ, അങ്ങനെയല്ലെ? (എല്ലാവരും ചിരിക്കുന്നു.

(തിയോസഫി - ബ്രഹ്മവിദ്യ)

ശ്യാമവസു: മഹാശയാ, തിയോസഫിയെക്കുറിച്ചു അങ്ങെന്തു പറയുന്നു?

ശ്രീരാമ: ചുരുക്കത്തിൽ, ശിഷ്യന്മാരെയും ഉണ്ടാക്കിക്കൊണ്ടു ചുറ്റിനടക്കുന്നവർ വളരെ താണ പടിയിൽ പെട്ടവരാണ്, സിദ്ധികൾ, അതായത് പലതരത്തിലുള്ള ശക്തികൾ, വേണമെന്നാഗ്രഹിക്കുന്നവരും താണ കൂട്ടരാണ്. ഗംഗയുടെ മുകളിൽക്കൂടി നടന്ന് അക്കരെ കടക്കുക, ഇതൊരു ശക്തിയാണ്. ഒരാൾ ദൂരെ സ്ഥലത്ത് ഇരുന്നുകൊണ്ട് പറയുന്നത് എന്താണെന്ന് പറയാൻ കഴിയുക. ഇതും ഒരു ശക്തിയാണ്. ഈവക കൂട്ടർക്ക് ഈശ്വരനിൽ ശുദ്ധമായ ഭക്തിയുണ്ടാവാൻ വലിയ പ്രയാസമാകുന്നു.

ശ്യാമവസു: എന്നാലും തിയോസഫിക്കാർ ഹിന്ദുമതം പുനഃസ്ഥാപിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു.

ശ്രീരാമ: എനിക്കവരെക്കുറിച്ച് ശരിക്കൊന്നും അറിഞ്ഞുകൂടാ.

ശ്യാമവസു: മരണാനന്തരം ജീവാത്മാവ് എങ്ങോട്ടാണ് പോകുന്നത്, ചന്ദ്രലോകത്തിലോ നക്ഷത്രലോകത്തിലോ എന്നൊക്കെയുള്ളത് തീയോസഫിയിൽനിന്നും അറിയാൻ കഴിയും.

ശ്രീരാമ: അതു സാധിക്കുമായിരിക്കും. എന്നാൽ എൻെറ ഭാവം എങ്ങനെയെന്നോ? 'ഇന്ന് തിഥിയെന്താണ്?' എന്നൊരാൾ ഹനുമാനോടൊരിക്കൽ ചോദിച്ചു 'എനിക്കു വാരമോ തിഥിയോ നക്ഷത്രമോ ആവക യാതൊന്നും അറിഞ്ഞുകൂടാ. രാമനെമാത്രം ഞാൻ ധ്യാനിക്കുന്നു.' എന്ന് അതിനു ഹനുമാൻ ഉത്തരവും പറഞ്ഞു. അതുതന്നെയാണ് എൻെറയും ഭാവം.

ശ്യാമവസു: മഹാത്മാക്കളും മറ്റും ഉണ്ടെന്ന് അവർ പറയുന്നു. അങ്ങയുടെ വിശ്വാസമെന്താണ്?

ശ്രീരാമ: എൻെറ വാക്ക് വിശ്വസിക്കുന്നെങ്കിൽ, അവർ ഉണ്ട്. ഈവക വർത്തമാനങ്ങൾ മതിയാക്കാം. എൻെറ അസുഖം കുറച്ചു കുറഞ്ഞിട്ട്, നീയിവിടെ വരുക. നിനക്ക് ശാന്തിയുണ്ടാവാനുള്ള വഴി, നിനക്കെന്നിൽ വിശ്വാസമുണ്ടെങ്കിൽ, കണ്ടുപിടിക്കാം. കണ്ടില്ലേ, ഞാൻ പണവും മേടിക്കുന്നില്ല, തുണിയും മേടിക്കുന്നില്ല; ഇവിടെ യൊട്ടു പിരിവുമില്ല. അതുകൊണ്ട് ഇവിടെ പലരും വരുന്നു. (എല്ലാ വരും ചിരിക്കുന്നു) (ഡോക്ടറോട്) നിന്നോട് ഞാൻ ഒരു കാര്യം പറയാം, ദേഷ്യം തോന്നരുത്. നിനക്ക് ഇതൊക്കെ വേണ്ടുവോളമായി, ധനം, മാനം, പ്രസംഗം ഇതൊക്കെ. ഇനി കുറച്ചു ദിവസത്തേയ്ക്കു മനസ്സ് ഈശ്വരൻെറ നേരെ തിരിക്കുക. ഇടയ്ക്കിടെ ഇവിടെ വരികയും ചെയ്ക. ഈശ്വരപരമായ കാര്യങ്ങൾ കേട്ടാൽ നിനക്ക് ആദ്ധ്യാത്മികമായ ഉദ്ദീപനമുണ്ടാകും.

കുറച്ചുകഴിഞ്ഞു ഡോക്ടർ യാത്ര പറയാനായി എഴുന്നേറ്റു. ആ സമയത്ത് ശ്രീ ഗിരീശഘോഷൻ വന്ന് ശ്രീരാമകൃഷ്ണൻെറ ചരണധൂളി ശിരസ്സിൽ ധരിച്ച് ഒരിടത്തിരുന്നു. അദ്ദേഹത്തെ കണ്ട് സന്തുഷ്ടനായ ഡോക്ടർ വീണ്ടും ആസനസ്ഥനായി.

ഡോക്ടർ: ഞാനിവിടെ ഉള്ളപ്പോൾ ഗിരീശബാബു വരികയില്ല. ഞാനങ്ങോട്ടു പുറപ്പെടാൻ തുടങ്ങുമ്പോഴേയ്ക്കും അദ്ദേഹം വന്നു കയറും (എല്ലാവരും ചിരിക്കുന്നു)

ഡോക്ടർ സർക്കാർ സ്ഥാപിച്ച* വിജ്ഞാനസഭയെക്കുറിച്ച് അദ്ദേഹം ഗിരീശനുമായി സംസാരിച്ചുതുടങ്ങി.

ശ്രീരാമ: (ഡോക്ടറോട്) എന്നെ ഒരു ദിവസം അവിടെ കൊണ്ടു പോകാമോ?

ഡോക്ടർ: അങ്ങവിടെപ്പോയാൽ, ഈശ്വരൻെറ ആശ്ചര്യവേലകൾ കണ്ട് അദ്ഭുതം പൂണ്ട് ബോധംകെട്ടുപോകും.

ശ്രീരാമ: അങ്ങനെയോ?

**ഗുരുപൂജ**

ഡോക്ടർ: (ഗിരീശനോട്) മറ്റെന്തു വേണമെങ്കിലും ചെയ്തോളു. പക്ഷെ ഇദ്ദേഹത്തെ ഈശ്വരനെന്നും പറഞ്ഞ് പൂജിക്കല്ലേ! ഇങ്ങ നെയൊരു നല്ല മനുഷ്യൻെറ തല നിങ്ങൾ തിരിച്ചുകളയുന്നു.

* Science Association - സയൻസ് അസ്സോസിയേഷൻ

ഗിരീശൻ: ഞാനെന്തു ചെയ്യട്ടെ മഹാശയാ? എന്നെ ഈ സംസാരസമുദ്രത്തിൻെറയും സന്ദേഹസാഗരത്തിൻെറയും മറുകര എത്തിച്ച ആളെ ഞാൻ വേറെ ഏതുവിധം കരുതും, പറയൂ. അദ്ദേഹത്തിൻെറ മലംപോലും എനിക്ക് മലമായി തോന്നുമോ?

ഡോക്ടർ: മലമെന്നു കേട്ടാൽ എനിക്കു കുഴപ്പമൊന്നുമില്ല. എനിക്കും അതിനോട് അറപ്പൊന്നുമില്ല. ഒരു കച്ചവടക്കാരൻെറ കുട്ടിയെ ചികിത്സയ്ക്കു കൊണ്ടുവന്നു. അതവിടെ വെളിക്കിറങ്ങിക്കളഞ്ഞു. എല്ലാവരും തുണികൊണ്ടു മൂക്കുപൊത്തി. ഞാനാ കുട്ടിയുടെ അടുത്തു അരമണിക്കൂർനേരം ഇരുന്നു; ഞാൻ മൂക്കിൽ തുണിയൊന്നും തിരുകിയില്ല. അതുമാത്രമല്ല, ഒരു തോട്ടി മലത്തൊട്ടിയും തലയിലേറ്റി അടുത്തുകൂടി പോകുമ്പോൾ, എനിക്കു മൂക്കുപൊത്താനാവില്ല. വയ്യ, എനിക്കതു വയ്യ. എനിക്കറിയാം അവനും ഞാനും തമ്മിൽ യാതൊരു വ്യത്യാസവുമില്ലെന്ന്. അവനെ ഞാനെന്തിന് അറയ്ക്കണം? എന്താ, എനിക്കിദ്ദേഹത്തിൻെറ പാദധൂളി അണിയാൻ വയ്യെന്നോ? ഇതാ നോക്കൂ, ഞാൻ അണിയുന്നു!

ഡോക്ടർ കുമ്പിട്ട് തൻെറ ശിരസ്സ് ശ്രീരാമകൃഷ്ണൻെറ പാദതലത്തിലർപ്പിച്ചു.

ഗിരീശൻ: ഈ ശുഭമുഹൂർത്തത്തെ ദേവന്മാർ ധന്യധന്യമെന്നു വാഴ്ത്തുന്നു.

ഡോക്ടർ: പാദധൂളി ഗ്രഹിക്കുന്നതിൽ എന്താണാശ്ചര്യപ്പെടാനുള്ളത്? എനിക്ക് സകലരുടെയും പാദധൂളി ഗ്രഹിക്കാൻ കഴിയും. ദാ തരൂ തരൂ!

ഡോക്ടർ സകല ഭക്തന്മാരുടെയും പാദം സ്പർശിച്ചു.

നരേന്ദ്രൻ: (ഡോക്ടറോട്) ഇദ്ദേഹത്തെ ഞങ്ങൾ ഈശ്വരനെപ്പോലെ കരുതുന്നു. എന്തുപോലെയെന്നറിയാമോ? ഉദ്ഭിജങ്ങളുടെയും പ്രാണിവർഗ്ഗത്തിൻെറയുമിടയ്ക്കു ഒരു സ്ഥാനമുണ്ട്; അവിടെയുള്ള ഒരു വസ്തു ഉദ്ഭിജമോ പ്രാണിയോ എന്ന് തീർച്ചയാക്കാൻ വലിയ പ്രയാസമാണ്. അതേമാതിരി നരലോകത്തിനും ദേവലോകത്തിനുമിടയ്ക്കു ഒരു സ്ഥാനമുണ്ട്. അവിടെയുള്ള ഒരു വ്യക്തി മനുഷ്യനോ ഈശ്വരനോ എന്നു പറയാൻ വളരെ വിഷമമാകുന്നു.

ഡോക്ടർ: അതേ എൻെറ അനിയാ, ഈശ്വരകാര്യങ്ങളിൽ ഉപമ പറ്റുകയില്ല.

നരേന്ദ്രൻ: അദ്ദേഹം ഈശ്വരനാണെന്നു ഞാൻ പറയുന്നില്ല; ഈശ്വരതുല്യനായ വ്യക്തിയാണെന്നാണ് ഞാൻ പറയുന്നത്.

ഡോക്ടർ: ആവക സ്വന്തം വികാരങ്ങൾ അടക്കിനിർത്തണം. അവയൊക്കെ പുറത്തു കാണിക്കുന്നതു നല്ലതല്ല. എൻെറ ഭാവം ആരും മനസ്സിലാക്കുന്നില്ല. എൻെറ ഉറ്റ സ്നേഹിതൻമാരും കൂടി എന്നെ നിർദ്ദയനെന്നും നിഷ്ഠൂരനെന്നും കരുതുന്നു. നിങ്ങളുംകൂടി എന്നെ ചെരിപ്പെടുത്തടിച്ച് പുറത്താക്കിയെന്നുവരാം.

ശ്രീരാമ: (ഡോക്ടറോട്) എന്താണിപ്പറയുന്നത്! ഇവർക്ക് നിന്നോടെത്ര സ്നേഹമാണ്! വരൻെറ വരവും കാത്തിരിക്കുന്ന വധുവിൻെറ തോഴിമാരെപ്പോലെ അവർ നിൻെറ വരവും നോക്കിയിരിക്കുന്നു.

ഗിരീശൻ: എല്ലാവർക്കും അങ്ങയോടു അത്യധികം ബഹുമാനമാണ്.

ഡോക്ടർ: എൻെറ മകനും ഭാര്യയുംകൂടി ഞാൻ കഠിനഹൃദയനെന്നാണ് വിചാരിക്കുന്നത്. എന്തിനെന്നോ, ഞാനെൻെറ വികാരമൊന്നും ആരുടെ അടുത്തും പ്രകടിപ്പിക്കുന്നില്ല, ആ കുറ്റത്തിന്.

ഗിരീശൻ: എന്നാലേ മഹാശയാ, താങ്കളുടെ ഹൃദയത്തിൻെറ കവാടമൊന്ന് തുറക്കുകയാണ് നല്ലത്; താങ്കളുടെ സ്നേഹിതൻമാരോടുള്ള അനുകമ്പകൊണ്ടെങ്കിലും. അല്ലെങ്കിൽ അവർക്കു താങ്കളെ മനസ്സിലാക്കാൻ കഴിയുകയില്ല എന്ന കാര്യം ഓർമ്മിക്കുമല്ലൊ.

ഡോക്ടർ: എന്താ ഹേ പറയണത്? നിങ്ങളെക്കാൾ കൂടുതൽ എൻെറ വികാരങ്ങൾ തിളച്ചുപൊങ്ങുന്നുണ്ടെന്നറിയാമോ? (നരേന്ദ്രനോട്) ഞാൻ തനിച്ചിരുന്നു കണ്ണുനീർ വാർക്കാറുണ്ട്)

(മഹാപുരുഷനും ജീവൻെറ പാപഗ്രഹണവും)

ഡോക്ടർ: (ശ്രീരാമകൃഷ്ണനോട്) ആട്ടെ, ഞാനൊരു കാര്യം പറയട്ടെ; ഭാവാവേശം വരുമ്പോൾ അങ്ങു മറ്റുള്ളവരുടെ മേത്തു കാൽവെയ്ക്കുന്നു; അതു നന്നല്ല.

ശ്രീരാമ: ആരുടെയെങ്കിലും മേൽ കാൽ വെയ്ക്കുന്നുണ്ട് എന്ന് അപ്പോളെനിക്കറിയാൻ കഴിയുമോ?

ഡോക്ടർ: അങ്ങനെ ചെയ്യുന്നത് ശരിയല്ല, എന്ന് അങ്ങേയ്ക്കു തോന്നുന്നുണ്ടല്ലോ?

ശ്രീരാമ: ഭാവാവസ്ഥയിൽ എനിക്കെന്താണ് സംഭവിക്കുന്നത് എന്ന് നിന്നോട് ഞാൻ എങ്ങനെ പറയും? അതു മൂലമാണോ രോഗം വരുന്നത് എന്ന് ആ അവസ്ഥയിൽനിന്നു താഴോട്ടു വരുമ്പോൾ ചിലപ്പോളെനിക്കു തോന്നും. ഈശ്വരചിന്തകൊണ്ട് എനിക്ക് ഉന്മാദമു

ണ്ടാകുന്നു. ആ ഉന്മാദാവസ്ഥയിൽ ഇങ്ങനെയൊക്കെ സംഭവിക്കുന്നു. അതിനു ഞാനെന്തു ചെയ്യട്ടെ!

ഡോക്ടർ: (ഭക്തന്മാരോട്) ഇദ്ദേഹം ഞാൻ പറഞ്ഞതു സമ്മതിക്കുന്നു. താൻ ചെയ്യുന്നതിനെക്കുറിച്ച് ഇദ്ദേഹം പശ്ചാത്താപം പ്രകടിപ്പിക്കുന്നു. താൻ ചെയ്യുന്നത് പാപമാണെന്ന് അദ്ദേഹത്തിന് ബോധമുണ്ട്.

ശ്രീരാമ: (നരേന്ദ്രനോട്) നീ വലിയ മിടുക്കനല്ലേ. നിനക്കു പറഞ്ഞുകൂടേ? ഇയാൾക്കു ഇതൊക്കെയൊന്ന് പറഞ്ഞുമനസ്സിലാക്കിക്കൊടുക്ക്.

ഗിരീശൻ: (ഡോക്ടറോട്) മഹാശയാ, താങ്കൾ തെറ്റിദ്ധരിച്ചിരിക്കുന്നു. സമാധിസമയത്ത് ഭക്തന്മാരുടെ മേൽ കാൽ വെയ്ക്കുന്നതിനെക്കുറിച്ചു ഇദ്ദേഹം സങ്കടപ്പെടുന്നില്ല. ഇദ്ദേഹത്തിൻെറ ദേഹം ശുദ്ധമാണ്. അപാപവിദ്ധം. ജീവൻെറ മംഗളത്തിനായ്ക്കൊണ്ടാണ് ഇദ്ദേഹം ഇങ്ങനെ മറ്റുള്ളവരെ സ്പർശിക്കുന്നത്. മറ്റുള്ളവരുടെ പാപം സ്വീകരിക്കുകമൂലമാണ് തനിക്കീ രോഗം വന്നുചേർന്നത് എന്നും അദ്ദേഹം ചിലപ്പോഴൊക്കെ വിചാരിക്കാറുണ്ട്.

താങ്കളുടെ കാര്യംതന്നെ എടുക്കുക; താങ്കൾക്കൊരിക്കൽ ശൂലവേദന പിടിച്ചു. രാത്രിയിൽ വളരെ നേരം ഉറക്കമിളച്ചിരുന്നു വായിച്ചതിനെപ്പറ്റി താങ്കൾക്കിപ്പോൾ പശ്ചാത്താപം തോന്നിയില്ലേ? എന്നുവെച്ച് രാത്രിയിൽ ഉറക്കമിളച്ചിരുന്നു വായിക്കുന്നത് തെറ്റായ കാര്യമാണെന്നു വരുന്നുണ്ടോ? ഇദ്ദേഹവും രോഗം ബാധിച്ചതിനെക്കുറിച്ചു പരിതപിക്കുന്നുണ്ടാവാം. എന്നതുകൊണ്ട്, മറ്റുള്ളവരുടെ മംഗളത്തിനുവേണ്ടി അവരെ സ്പർശിക്കുന്നത് തെറ്റായ കൃത്യമാണെന്ന് ഇദ്ദേഹം കരുതുന്നില്ല.

ഡോക്ടർ: (ഉത്തരം മുട്ടി, ഗിരീശനോട്) നിൻെറയടുത്ത് ഞാൻ തോറ്റു. തരൂ, നിൻെറ പാദധൂളി തരൂ.

ഡോക്ടർ, ഗിരീശൻെറ പാദംതൊട്ടു വന്ദിച്ചു.

ഡോക്ടർ: (നരേന്ദ്രനോട്) ഇയാളെക്കുറിച്ച് (ഗിരിശനെക്കുറിച്ച്) മറ്റെന്തു പറഞ്ഞാലും ഇയാളുടെ ബുദ്ധിശക്തി സമ്മതിച്ചേ തീരൂ.

നരേന്ദ്രൻ: (ഡോക്ടരേട്) വേറൊരു നിലയിലും ഇതു വീക്ഷിക്കാം. ശാസ്ത്രീയമായ കണ്ടുപിടിത്തത്തിനുവേണ്ടി അങ്ങ് സ്വജീവിതം സമർപ്പിച്ചെന്നുവരാം; അപ്പോൾ ആരോഗ്യത്തെക്കുറിച്ചോ സൗകര്യത്തെക്കുറിച്ചോ ഒന്നും നോക്കുകയില്ല. എന്നാൽ, ഈശ്വരനെ അറിയുക എന്നുള്ളതാണ് സർവ്വശ്രേഷ്ഠമായ വിജ്ഞാനം. അതിനു

വേണ്ടി ഇദ്ദേഹം ആരോഗ്യം പണയപ്പെടുത്തി എന്നുവന്നുകൂടെ?

(അവതാരാദികളും നരേന്ദ്രനും)

ഡോക്ടർ: എത്രയോ മതപരിഷ്കർത്താക്കൾ ഉണ്ടായിട്ടുണ്ട്. യേശു, ചൈതന്യൻ, ബുദ്ധൻ, മുഹമ്മദ് എന്നിങ്ങനെ. അവസാനം അവരൊക്കെ തികഞ്ഞ അഹങ്കാരികളായിത്തീർന്നു.' 'ഞാൻ പറഞ്ഞതു മാത്രം ശരി.' എന്നാവരൊക്കെ പറഞ്ഞു! എന്തൊരു ധിക്കാരം!

ഗിരീശൻ: (ഡോക്ടറോട്) മഹാശയാ, അതേ തെറ്റു താങ്കളും ചെയ്യുന്നു! അവരെല്ലാം അഹങ്കാരികളായിരുന്നു എന്ന് താങ്കൾ പറയുന്നു: താങ്കളവരെ കുറ്റം പറയുന്നു. അതേ തെറ്റ് താങ്കളും ചെയ്യുന്നു.

ഡോക്ടർ നിശ്ശബ്ദനായി.

നരേന്ദ്രൻ: (ഡോക്ടറോട്) ഈശ്വരപൂജയ്ക്കു സദൃശമായ പൂജ ഞങ്ങളിദ്ദേഹത്തിനു സമർപ്പിക്കുന്നു.

ശ്രീരാമകൃഷ്ണദേവൻ ആനന്ദം പൂണ്ട് ബാലകനെപ്പോലെ ചിരിക്കുന്നു.



# നാല്പത്തിയാറാം ഭാഗം

## ഭക്തന്മാരോടൊത്ത് ശ്യാമപുക്കൂരിൽ

### അദ്ധ്യായം ഒന്ന്

1885 ഒക്ടോബർ 29, വ്യാഴാഴ്ച

**ഡോക്ടറും മാസ്റ്ററും – സാരമായതെന്ത്?**

ഇന്നു വ്യാഴാഴ്ച കന്നിമാസത്തിലെ കൃഷ്ണഷഷ്ഠി. പത്തുമണി സമയം. ശ്രീരാമകൃഷ്ണൻ രോഗപീഡിതൻ. കല്ക്കത്തെയിൽ ശ്യാമ പുക്കൂരിൽ പാർക്കുന്നു. ഡോക്ടർ അദ്ദേഹത്തെ ചികിത്സിച്ചു വരുന്നു. ഡോക്ടറുടെ വീട് കല്ക്കത്തെയിൽ ശംഖാരിത്തോല യിലാണ്. ഇവിടെ ഡോക്ടറുടെ വീട്ടിൽവെച്ച് ശ്രീരാമകൃഷ്ണദേവ ൻെറ ഒരു സേവകൻ വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുന്നു. ശ്രീരാമകൃഷ്ണൻെറ അന്നന്നത്തെ രോഗവിവരം അറിയിക്കാനായി ആ സേവകൻ മിക്കവാറും എന്നും ഡോക്ടറുടെ അടുത്തുവന്നു കൊണ്ടിരിക്കുന്നു.

ഡോക്ടർ: കേട്ടോ, ഡോക്ടർ ബിഹാരിബാദുരിയുടെ ഒരു വർത്തമാനം! അദ്ദേഹം പറയുന്നു, ഗോഥേയുടെ സൂക്ഷ്മശരീരം പുറത്തുപോയി; ഗോഥേ അതു കാണുകയും ചെയ്തു എന്ന്! എന്തൊരാശ്ചര്യം!

മാസ്റ്റർ: പരമഹംസദേവൻ ചോദിക്കുംപോലെ ഈവക വർത്ത മാനങ്ങൾകൊണ്ട് നമുക്കെന്തു പ്രയോജനം? ഈശ്വരൻെറ പാദ പദ്മത്തിൽ ഭക്തി സമ്പാദിക്കാൻ വേണ്ടിയാണ് നാമീലോകത്തിൽ പിറന്നിരിക്കുന്നത്. മാമ്പഴം തിന്നാൻ തോട്ടത്തിലെത്തിയ ഒരാളുടെ കഥ അദ്ദേഹം പറയാറുണ്ട്, മാമ്പഴം തിന്നുന്നതിനു പകരം അയാൾ ഒരു കടലാസ്സും പെൻസിലും എടുത്ത്, അവിടെ എത്ര മരമുണ്ട്, കൊമ്പുണ്ട്, ഇലയുണ്ട് എന്നെല്ലാം എണ്ണി തിട്ടപ്പെടുത്തി കുറിക്കാൻ തുടങ്ങി. തോട്ടത്തിലെ ഒരു വേലക്കാരൻ ഇയാളെ കണ്ടു ചോദിച്ചു: 'നിങ്ങളെന്താണിവിടെ ചെയ്യുന്നത്? എന്തിനാണ് നിങ്ങളിവിടെ വന്നിരിക്കുന്നത്? വന്നയാൾ മറുപടി പറഞ്ഞു: 'ഇവിടെ എത്ര മരം, എത്ര കൊമ്പ്, എത്ര ഇല ഇതൊക്കെയുണ്ട് എന്ന് എണ്ണുകയാണ് ഞാൻ. മാമ്പഴം തിന്നാനാണ് ഞാനിവിടെ വന്നിരിക്കുന്നത്.'

തോട്ടത്തിലെ വേലക്കാരനപ്പോൾ പറഞ്ഞു: 'മാമ്പഴം തിന്നാൻ വന്നതാണെങ്കിൽ മാമ്പഴം തിന്നിട്ട് നിൻെറ പാട്ടിനുപോ. എത്രമരം, കൊമ്പ്, ഇല എന്നൊക്കെ എണ്ണിയിട്ടു നിങ്ങൾക്കെന്തു പ്രയോജനം?'

ഡോക്ടർ: പരമഹംസൻ കാതലായ കാര്യം കൈക്കൊണ്ടിരിക്കുന്നല്ലോ.

അതിനുശേഷം ഡോക്ടർ സർക്കാർ തൻെറ ഹോമിയോപ്പതി ഹോസ്പിറ്റലിനെ സംബന്ധിച്ച പല കഥകളും പറയാൻ തുടങ്ങി. ദിവസവും എത്ര രോഗികൾ വരുന്നുണ്ട് എന്നതിൻെറ പട്ടിക കാണിച്ചു. ഡോക്ടർ സാൽജാറും മറ്റു പലരും ആദ്യകാലത്ത് തന്നെ നിരുത്സാഹപ്പെടുത്തിയിരുന്നുവെന്നും തനിക്കെതിരായി പത്രങ്ങളിൽ എഴുതിയിരുന്നു എന്നും മറ്റും അദ്ദേഹം പറഞ്ഞു.

ഡോക്ടറും മാസ്റ്ററും ഡോക്ടറുടെ വണ്ടിയിൽ കയറി. ഡോക്ടർ പല രോഗികളെയും സന്ദർശിച്ചു. ആദ്യം *ചോരാബഗാനിൽ, പിന്നെ *മാഥാഘസാർതെരുവിൽ, അതു കഴിഞ്ഞ് *പഥൂറിയഘട്ടിൽ. എല്ലാ രോഗികളെയും നോക്കിക്കഴിഞ്ഞിട്ടു ശ്രീരാമകൃഷ്ണനെ നോക്കാൻ പോകും. പഥൂറിയാഘട്ടിൽ ടാഗുർ വീടുകളിലൊന്നിൽ ഡോക്ടർ കയറി. അവിടെ കുറച്ച് അമാന്തം വന്നു. വണ്ടിയിൽ തിരിച്ചെത്തി ഡോക്ടർ സംഭാഷണമാരംഭിച്ചു.

ഡോക്ടർ: ഇവിടത്തെ ബാബുവുമായി ഞാൻ പരമഹംസനെക്കുറിച്ചു സംസാരിക്കുകയായിരുന്നു. തിയോസഫിയെക്കുറിച്ചും കർണ്ണൽ ഓൽക്കോട്ടിനെക്കുറിച്ചും ഞങ്ങൾ സംസാരിക്കുകയുണ്ടായി. പരമഹംസന് ആ മനുഷ്യനോട് ദേഷ്യമാണ്. എന്താകാരണമെന്നോ? തനിക്കെല്ലാം അറിയാം എന്നു ബാബു പറയുന്നതുകൊണ്ട്.

മാസ്റ്റർ: അങ്ങനെയല്ല; പരമഹംസദേവനെന്തിനാണ് ദേഷ്യപ്പെടുന്നത്? അവർ തമ്മിൽ ഒരിക്കൽ കാണുകയുണ്ടായി എന്നു ഞാൻ കേട്ടിട്ടുണ്ട്. പരമഹംസദേവൻ ഈശ്വരകാര്യങ്ങൾ പറഞ്ഞുകൊണ്ടിരുന്നു. അപ്പോൾ ബാബു, 'അതെ, അതൊക്കെ എനിക്കറിയാം.' എന്നു പറയുകയുണ്ടായി, വാസ്തവം.

ഡോക്ടർ: ഈ ബാബു മുപ്പത്തീരായിരത്തിയഞ്ഞൂറു രൂപാ സയൻസ് അസ്സോസിയേഷന് സംഭാവന നല്കിയിട്ടുണ്ട്.

വണ്ടി പൊയ്ക്കൊണ്ടിരുന്നു; ബഡാബസ്സാറിൽ ചെന്ന് തിരിഞ്ഞു. ഡോക്ടർ ശ്രീരാമകൃഷ്ണൻെറ രോഗത്തെക്കുറിച്ചും ശുശ്രൂഷയെക്കുറിച്ചും സംസാരിച്ചുകൊണ്ടിരുന്നു.

* വഴിക്കുള്ള ഓരോ സ്ഥലങ്ങൾ

ഡോക്ടർ: അദ്ദേഹത്തെ ദക്ഷിണേശ്വരത്തേയ്ക്കു മടക്കി അയയ്ക്കണമെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ?

മാസ്റ്റർ: ഇല്ല, അങ്ങനെ ചെയ്താൽ ഭക്തന്മാർക്ക് വലിയ അസൗകര്യമാകും. കല്ക്കത്തയിൽ താമസിച്ചാൽ അവർക്കെപ്പോഴും വരികയും പോകയും ചെയ്യാം; ചെന്നു കാണാൻ സാധിക്കും.

ഡോക്ടർ: പക്ഷെ ഇവിടെ ചെലവാണല്ലോ.

മാസ്റ്റർ: അതിനെക്കുറിച്ച് ഭക്തന്മാർക്ക് ക്ലേശമൊന്നുമില്ല. അദ്ദേഹത്തിന് എങ്ങനെയാണ് സേവചെയ്യാൻ കഴിയുക എന്നു മാത്രമേ അവരാലോചിക്കുന്നുള്ളു. ചെലവ് ഇവിടെയായാലും അവിടെയായാലും ഉണ്ട്. അങ്ങോട്ടുപോയാൽ എപ്പോഴും പോയി കാണാൻ സാധിക്കയില്ല; അതുമൂലം വലിയ വ്യാകുലതയായിരിക്കും.

(ഡോ.സർക്കാർ, ഭാദുരി, ദോകരി, കൊച്ചുനരൻ, മാസ്റ്റർ, ശ്യാമവസു)

ഡോക്ടറും മാസ്റ്ററും ശ്യാമപുക്കൂരിലെ രണ്ടുനില കെട്ടിടത്തിൽ വന്നെത്തി. ആ കെട്ടിടത്തിൻെറ പുറത്തേ വരാന്തയുടെ മുകളിൽ രണ്ടു മുറികളുണ്ട്. ഒന്ന് കിഴക്കുപടിഞ്ഞാറും മറ്റൊന്നു തെക്കുവടക്കും നീളത്തിൽ. അതിൽ ആദ്യത്തെ മുറിയിൽ ചെന്നപ്പോൾ ശ്രീരാമകൃഷ്ണൻ ഇരിക്കുന്നതു കണ്ടു. അദ്ദേഹം പുഞ്ചിരി പൊഴിച്ചുകൊണ്ടിരിക്കുന്നു. അടുത്തായി ഡോക്ടർ ഭാദുരിയും മറ്റനേകം ഭക്തന്മാരുമുണ്ട്.

ഡോക്ടർ സർക്കാർ ശ്രീരാമകൃഷ്ണൻെറ നാഡി പരിശോധിച്ചു; രോഗവിവരമെല്ലാം ചോദിച്ചു മനസ്സിലാക്കി. ക്രമേണ ഈശ്വര സംബന്ധമായ സംഭാഷണമാരംഭിച്ചു.

ഡോക്ടർ ഭാദുരി: ഉള്ളതു പറയട്ടേ, സർവ്വം സ്വപ്നസദൃശം.

ഡോക്ടർ സർക്കാർ: സർവ്വവും ഭ്രാന്തിയോ? എന്നാൽ ആരുടെ ഭ്രാന്തിയാണ്? പിന്നെ, ഭ്രാന്തിയെന്തുകൊണ്ട്? ഇതെല്ലാം ഭ്രാന്തിയാണെന്ന് സകലർക്കും അറിയാമെങ്കിൽ ആളുകൾ വർത്തമാനം പറയുന്നതെന്തിന്? ഈശ്വരൻ സത്യമെന്നും അദ്ദേഹത്തിൻെറ സൃഷ്ടി മിഥ്യയെന്നും എനിക്കു വിശ്വസിക്കാനാവുന്നില്ല.

(സോ$f$ഹംഭാവവും ദാസഭാവവും - ജ്ഞാനവും ഭക്തിയും)

ശ്രീരാമ: അതു നല്ല ഒരുഭാവമാണ്. 'അവിടുന്ന് പ്രഭു, ഞാൻ ദാസൻ.' ദേഹം സത്യമെന്ന ബോധമുള്ള കാലത്തോളം, ഞാനെന്നും നീയെന്നും തോന്നുന്ന കാലത്തോളം സേവ്യസേവകഭാവം തന്നെയാണ് നല്ലത്. 'ഞാൻതന്നെയാണ് അത്.' എന്ന ഭാവം നന്നല്ല. വേറൊന്നു പറയട്ടെ: ഒരു വശത്തുനിന്നു മുറി കണ്ടാലും, അതിൻെറ നടുക്കു നിന്നു കണ്ടാലും മുറി മുറിതന്നെ.

ഡോക്ടർ ഭാദുരി: (ഡോക്ടർ സർക്കാരിനോട്) ഞാനിപ്പോൾ പറഞ്ഞ കാര്യങ്ങളൊക്കെ വേദാന്തത്തിലുണ്ട്. ശാസ്ത്രവും മറ്റും വായിച്ചുനോക്കൂ അപ്പോൾ മനസ്സിലാകും.

ഡോ.സർക്കാർ: അതെന്തിന്? ഇദ്ദേഹം ശാസ്ത്രം നോക്കിയിട്ടാണോ വിദ്വാനായിത്തീർന്നത്? ഇദ്ദേഹവും ഞാൻ പറഞ്ഞതു പോലെയാണല്ലോ പറയുന്നത്. ശാസ്ത്രം പഠിക്കാതെ വിദ്വാനായിക്കൂടെ?

ശ്രീരാമ: പക്ഷെ ഞാൻ ശാസ്ത്രമെത്ര കേട്ടിരിക്കുന്നു!

ഡോ. സർക്കാർ: വെറുതെ കേട്ടാൽ തെറ്റുപറ്റിയെന്നു വരാം. അങ്ങ് വെറുതെ കേൾക്കുക മാത്രമല്ല ചെയ്തിട്ടുള്ളു.

അതു കഴിഞ്ഞ് മറ്റു കാര്യങ്ങളെക്കുറിച്ചായി സംഭാഷണം.

('ഇദ്ദേഹം ഭ്രാന്തൻ' - ഗുരുദേവൻ പാദധൂളിനല്കുന്നത്)

ശ്രീരാമ: (ഡോ. സർക്കാരിനോട്) 'ഇദ്ദേഹം ഭ്രാന്തനാണ്.' എന്ന് എന്നെക്കുറിച്ച് താങ്കൾ പറഞ്ഞതായി കേട്ടു. അതുകൊണ്ടാണിവർ (മാസ്റ്റർ മുതൽപേരെ ചൂണ്ടിക്കാണിച്ചുകൊണ്ട്) നിങ്ങളുടെ അടുത്തു വരാനിഷ്ടപ്പെടാത്തത്.)

ഡോ. സർക്കാർ: (മാസ്റ്ററുടെ നേരെ നോക്കിക്കൊണ്ട്) ഭ്രാന്തനെന്ന് ഞാനെന്തിന് വിളിക്കണം? എന്നാൽ അങ്ങയുടെ അഹങ്കാരത്തെക്കുറിച്ചു ഞാൻ പറയുകയുണ്ടായി. അങ്ങെന്തിനാണ് ആളുകളെ പാദധൂളി ഗ്രഹിക്കാൻ അനുവദിക്കുന്നത്?

മാസ്റ്റർ: അല്ലെങ്കിൽ ആളുകൾ കരയുന്നു.

ഡോ. സർക്കാർ: അതവരുടെ തെറ്റ്. അതവർക്ക് പറഞ്ഞുമനസ്സിലാക്കിക്കൊടുക്കുകയാണ് വേണ്ടത്.

മാസ്റ്റർ: അതിനു താങ്കൾക്കെന്താണ് വിരോധം! സർവ്വഭൂതങ്ങളിലും നാരായണനുണ്ടല്ലോ.

ഡോ. സർക്കാർ: അതിനെനിക്കു വിരോധമൊന്നുമില്ല. എന്നാൽ എല്ലാവരുടെയും പാദധൂളി ഗ്രഹിക്കിൻ.

മാസ്റ്റർ: ചിലയാളുകളിൽ ഈശ്വരപ്രകാശം കൂടുതലുണ്ട്. വെള്ളം എങ്ങുമുണ്ട്; പക്ഷെ പൊയ്കയിൽ, പുഴയിൽ, കടലിൽ ധാരാളം കാണാം. താങ്കൾ [1]ഫാരഡേയെ ബഹുമാനിക്കുംപോലെ പുതുതായി പാസ്സായിവന്ന ഒരു സയൻസ് ബിരുദുകാരനെ ബഹുമാനിക്കുമോ?

1 Faraday

ഡോ. സർക്കാർ: അതിനോടു ഞാൻ യോജിക്കുന്നു. പക്ഷെ നിങ്ങളെന്തിനാണ് അദ്ദേഹത്തെ ഈശ്വരനെന്നു വിളിക്കുന്നത്?

മാസ്റ്റർ: നാം പരസ്പരം നമസ്കരിക്കുന്നതെന്തിനാണ്? [1]സകലരുടെയും ഹൃദയമദ്ധ്യത്തിൽ നാരായണൻ വാഴുന്നതുകൊണ്ട്. അങ്ങ് ഈവക വിഷയങ്ങൾ അധികം നോക്കിയിട്ടില്ല. ആലോചിച്ചിട്ടുമില്ല.

ശ്രീരാമ: (ഡോ. സർക്കാരോട്) ചിലചിലയാളുകളിൽ ഈശ്വരൻെറ പ്രകാശനം കൂടുതലുണ്ട് എന്ന് ഞാൻ താങ്കളോടു പറഞ്ഞിട്ടുണ്ട്. സൂര്യരശ്മി മണ്ണിൽ ഒരു വിധത്തിൽ പ്രതിഫലിക്കുന്നു; മരത്തിൽ മറ്റൊരു തരത്തിൽ; കണ്ണാടിയിൽ വേറൊരു തരത്തിലും. കണ്ണാടിയിൽ കുറെ കൂടുതൽ പ്രകാശനമുണ്ട്. ഇതു കാണുന്നില്ലേ. പ്രഹ്ലാദാദികളും ഇവരും തുല്യമാണോ? പ്രഹ്ലാദൻെറ പ്രാണനും മനസ്സുമെല്ലാം ഈശ്വരനിൽ സമർപ്പിക്കപ്പെട്ടിരുന്നു.

ഡോ. സർക്കാർ നിശ്ശബ്ദം ആരുമൊന്നും മിണ്ടിയില്ല.

ശ്രീരാമ: (ഡോ. സർക്കാരോട്) നോക്കു, നിനക്ക് ഇതിനോട് (എന്നോട്) ഇഷ്ടമുണ്ട്, 'അങ്ങയെ ഞാൻ സ്നേഹിക്കുന്നു.' എന്നു നീ എന്നോടു പറയുകയുണ്ടായിട്ടുണ്ട്.

(ശ്രീരാമകൃഷ്ണനും സംസാരജീവനും-'നീ ലോഭി, കാമി, അഹങ്കാരി')

ഡോ. സർക്കാർ: അങ്ങ് പ്രകൃതിയുടെ ഒരു സന്താനം. അതുകൊണ്ടാണ് ഞാനിതൊക്കെ പറയുന്നത്. ആളുകൾ അങ്ങയുടെ കാലിൽ തൊട്ടു വണങ്ങുന്നതു കാണുമ്പോൾ എനിക്കു വിഷമം തോന്നുന്നു. 'ഇതുപോലെയൊരു നല്ല മനുഷ്യനെ അവർ കേടു വരുത്തുന്നുവല്ലൊ.' എന്നു ഞാൻ വിചാരിച്ചുപോകുന്നു. കേശവസേനനെയും അദ്ദേഹത്തിൻെറ ശിഷ്യന്മാർ ഇങ്ങനെ കേടു വരുത്തി. ഞാൻ പറഞ്ഞുതരാം, കേൾക്കൂ -

ശ്രീരാമ: നീ പറയുന്നത് ഞാൻ കേൾക്കുകയോ? നീ ലോഭി, കാമി, അഹങ്കാരി.

ഡോ. ഭാദുരി: (ഡോ. സർക്കാരോട്) അതായത് നിങ്ങൾക്ക് ജീവത്വം ഉണ്ട്; ജീവൻെറ ധർമ്മമാണിവ. അതായത് ധനാശ,

1 പ്രത്യുദ്ഗമപ്രശ്രയണാഭിവാദനം
വിധീയതേ സാധു മിഥഃ സുമധ്യമേ,
പ്രാജ്ഞൈഃ പരസ്മൈ പുരുഷായ ചേതസാ
ഗുഹാശയാ വൈ ന ദേഹമാനിനേ.

ഭാഗ. 4. 3. 22. (ശിവൻ ദാക്ഷായണിയോട്)

സ്ഥാനമാനലോഭം, കാമം, അഹങ്കാരം. സകലജീവന്മാർക്കും ഈ ധർമ്മങ്ങളുണ്ട്.

ഡോ. സർക്കാർ: അങ്ങിങ്ങനെയൊക്കെ പറയുകയാണെങ്കിൽ അങ്ങയുടെ കഴുത്തിലെ രോഗം മാത്രം നോക്കിയിട്ട് ഞാൻ പൊയ്ക്കോളാം. അതായിരിക്കും അങ്ങേയ്ക്കു വേണ്ടത്. എങ്കിൽ വേറൊന്നും പറഞ്ഞിട്ടാവശ്യമില്ല. അല്ല, തർക്കിക്കുകയാണെന്നുണ്ടെങ്കിൽ, ഞാൻ എനിക്കു ശരിയാണെന്നു തോന്നുന്നതൊക്കെ പറയും.

എല്ലാവരും മിണ്ടാതെയിരുന്നു.

(അനുലോമവും വിലോമവും - പരിണാമവും
വിപരിണാമവും - മൂന്നുതരം ഭക്തന്മാർ)

അല്പം കഴിഞ്ഞ് ഗുരുദേവൻ ഡോ. ഭാദുരിയുമായി വീണ്ടും സംഭാഷണമാരംഭിച്ചു.

ശ്രീരാമ: എന്താ സംഗതിയെന്നോ? ഇദ്ദേഹം (ഡോ. സർക്കാർ) നേതിനേതിക്രമേണ അനുലോമവഴിക്കു പോവുകയാണ്. ജീവന്മാർ ഈശ്വരനല്ല, ജഗത്ത് ഈശ്വരനല്ല, സൃഷ്ടിയിൽനിന്നു ഭിന്നനാണീശ്വരൻ, എന്നിങ്ങനെ ഇദ്ദേഹം വിചാരം ചെയ്യുന്നു. പിന്നീട് വിലോമമാർഗ്ഗത്തിൽക്കൂടി വരുമ്പോൾ സർവ്വവും സ്വീകരിച്ചുകൊള്ളും.

വാഴയുടെ പോള ഒന്നൊന്നായി പൊളിച്ചുകളഞ്ഞാൽ പിണ്ടികിട്ടും. പോള സാധനമൊന്നു വേറെ, പിണ്ടി വേറൊന്നും. പിണ്ടി പോളയല്ല, പോളയൊട്ടു പിണ്ടിയുമല്ല. എന്നാലൊടുവിൽ മനുഷ്യൻ കണ്ടെത്തും പോളയുടെയാണു പിണ്ടി, പിണ്ടിയുടെയാണു പോള എന്ന്. അതുപോലെ ചതുർവ്വിംശതിതത്ത്വങ്ങളായിരിക്കുന്നത് ഈശ്വരനാണ്; മനുഷ്യനായിരിക്കുന്നതും അദ്ദേഹംതന്നെ.

ശ്രീരാമ: (ഡോ. സർക്കാരോട്) ഭക്തന്മാർ മൂന്നുതരമുണ്ട്. ഉത്തമൻ, മദ്ധ്യമൻ, അധമൻ, 'അതാ ഈശ്വരൻ അവിടെയാണ്.' എന്നു പറയുന്നു അധമഭക്തൻ. അവൻെറ പക്ഷത്തിൽ സൃഷ്ടി വേറെ, ഈശ്വരൻ വേറെ. ഈശ്വരൻ അന്തര്യാമിയാണെന്നു മദ്ധ്യമഭക്തൻ പറയുന്നു. അദ്ദേഹം സകലരുടെയും ഹൃദയമദ്ധ്യത്തിൽ വാഴുന്നു. അവൻ ഈശ്വരനെ ഹൃദയമദ്ധ്യത്തിൽ കാണുന്നു. ഇക്കാണായതൊക്കെ ആയിത്തീർന്നിരിക്കുന്നത് ഈശ്വരനാണ് എന്ന് ഉത്തമഭക്തൻ കാണുന്നു. ഈശ്വരൻതന്നെയാണ് ചതുർവ്വിംശതിതത്ത്വങ്ങളായിത്തീർന്നിരിക്കുന്നത്. മേലും കീഴും സർവ്വത്ര ഈശ്വരൻ പരിപൂർണ്ണനായിരിക്കുന്നു എന്നു കാണുന്നു ഉത്തമഭക്തൻ.

ഗീത, ഭാഗവതം, വേദാന്തം ഇതൊക്കെ നീ വായിച്ചു നോക്കുക. അപ്പോൾ ഇതൊക്കെ മനസ്സിലാകും. ഈശ്വരൻ തന്റെ സൃഷ്ടിയിലും ഇല്ലേ?

ഡോ. സർക്കാർ: ഒരു പ്രത്യേകവസ്തുവിലായിട്ടില്ല. അദ്ദേഹം എല്ലായിടത്തും ഉണ്ട്. എല്ലായിടത്തും ഉള്ളതുകൊണ്ട് അന്വേഷിക്കാനാവില്ല.

അല്പം കഴിഞ്ഞ് സംഭാഷണം മറ്റു കാര്യങ്ങളെക്കുറിച്ചായി. ശ്രീരാമകൃഷ്ണദേവന് ഏതുനേരവും ഈശ്വരഭാവാവേശം ഉണ്ടാകാറുണ്ട്. അതുകൊണ്ട് അദ്ദേഹത്തിന്റെ രോഗം വർദ്ധിക്കുമെന്നാണു ഡോക്ടറുടെ അഭിപ്രായം.

ഡോ. സർക്കാർ: (ശ്രീരാമകൃഷ്ണനോട്) അങ്ങ് ആവേശമടക്കണം. എനിക്കും ശക്തിയായിട്ടു ഭാവാവേശം ഉണ്ടാകും. അങ്ങയേക്കാൾ കൂടുതൽ എനിക്കു തുള്ളാൻ കഴിയും.

കൊച്ചുനരൻ: (ചിരിച്ചുകൊണ്ട്) ഭാവാവേശം അല്പംകൂടി വർദ്ധിച്ചാൽ അങ്ങെന്തു ചെയ്യും?

ഡോ. സർക്കാർ: എന്റെ നിയന്ത്രണശക്തിയും വർദ്ധിക്കും.

ശ്രീരാമകൃഷ്ണനും മാസ്റ്ററും എന്നൊക്കെ ഇപ്പോൾ പറയും!

മാസ്റ്റർ: അങ്ങേയ്ക്കു ഭാവാവേശം ഉണ്ടായാൽ എന്തു ചെയ്യുമെന്നു പറയാൻ സാധിക്കുമോ?

സംഭാഷണം പണത്തെ സംബന്ധിച്ചായി.

ശ്രീരാമ: (ഡോക്ടറോട്) എനിക്കതിൽ ആശയില്ല. അതു നിങ്ങൾക്കൊക്കെ അറിയാമല്ലൊ, ഇല്ലേ? ഇതൊരു പടമൊന്നുമല്ല.

ഡോ.സർക്കാർ: എനിക്കുംകൂടി അതിലാശയില്ല. പിന്നെയാണോ അങ്ങേയ്ക്ക്! എന്റെ പണപ്പെട്ടി തുറന്നാണ് കിടക്കുന്നത്.

ശ്രീരാമ: യദുമല്ലികനും ഇതുപോലെ അന്യമനസ്കനാണ്. അയാൾ ഉണ്ണാനിരിക്കുമ്പോൾ ആഹാരം നല്ലതായാലും ചീത്തയായാലും കഴിക്കും; നല്ലതോ അല്ലയോ എന്ന് അറിയുകയില്ല; അത്രയ്ക്കുണ്ട് അയാളുടെ ഓർമ്മക്കേട്. ആരെങ്കിലും, 'അതു കഴിക്കരുത്, അതു കേടു വന്നിരിക്കുന്നു, എന്നു പറഞ്ഞാൽ, 'എന്തു?' ഈ സാധനം നന്നല്ലെന്നോ? അതെ കേട്ടോ അതു ശരിയാണ്. എന്നു പറയും.

ഈശ്വരചിന്തകൊണ്ടുള്ള അന്യമനസ്കതയും വിഷയചിന്തകൊണ്ടുള്ള അന്യമനസ്കതയും തമ്മിൽ വളരെ വ്യത്യാസമുണ്ടെന്ന് സൂചിപ്പിക്കുകയായിരുന്നുവോ ഗുരുദേവൻ?

അനന്തരം ഭക്തന്മാരുടെ നേരെ നോക്കിക്കൊണ്ട്, ഡോക്ടർ സർക്കാരെ ചൂണ്ടിക്കാണിച്ചുകൊണ്ട് ശ്രീരാമകൃഷ്ണദേവൻ മന്ദഹാസത്തോടുകൂടി അരുളി; 'നോക്കിൻ, വെന്താൽ സാധനങ്ങൾ മൃദുവായിത്തീരും. ഇദ്ദേഹം ആദ്യം വളരെ കടുത്തതായിരുന്നു. ഇപ്പോൾ ഉള്ളുകുറച്ചൊക്കെ മൃദുവായി വരുന്നുണ്ട്.

ഡോ.സർക്കാർ: ഒരു സാധനം വേവിക്കുമ്പോൾ പുറത്തുനിന്നാണ് മൃദുവാകാൻ തുടങ്ങുന്നത്. പക്ഷെ എനിക്കത് ഇജ്ജന്മത്തിൽ ഉണ്ടാകുമെന്നു തോന്നുന്നില്ല. (എല്ലാവരും ചിരിക്കുന്നു.)

ഡോ.സർക്കാർ യാത്ര പറയാൻ തുടങ്ങുന്നു; വീണ്ടും അദ്ദേഹം ശ്രീരാമകൃഷ്ണനുമായി സംഭാഷണത്തിലേർപ്പെട്ടു.

ഡോ. സർക്കാർ: ആളുകൾ അങ്ങയുടെ കാലിലെ പൊടിയെടുക്കുന്നതു തടഞ്ഞുകൂടേ?

ശ്രീരാമ: സകലർക്കും അഖണ്ഡസച്ചിദാനന്ദത്തെ ഗ്രഹിക്കാനൊക്കുമോ?

ഡോ.സർക്കാർ: എന്നുവെച്ച്, ശരിയായിട്ടുള്ളത് പറഞ്ഞുകൊടുക്കരുതേ?

ശ്രീരാമ: ആളുകൾ ഭിന്നരുചിക്കാരാണ്; കൂടെ അധികാരിഭേദവും ഉണ്ട്.

ഡോ. സർക്കാർ; അതെങ്ങനെ?

ശ്രീരാമ: രുചിവ്യത്യാസം, അതെങ്ങനെയെന്നറിയില്ലേ? ചിലർക്കു മീൻചാറാണിഷ്ടം; ചിലർക്ക് പൊരിച്ച മീൻ, ചിലർക്കിഷ്ടം മീൻ ചമ്മന്തി. വേറെ ചിലർക്കു മീൻപിരിയാണി വേണം. പിന്നെ അധികാരിഭേദവുമുണ്ട്. ആദ്യം വാഴയിൽ എയ്തു പഠിക്കാൻ ഞാൻ ആളുകളോടു പറയുന്നു; പിന്നെ ദീപനാളത്തിന്മേൽ. അതിനു ശേഷം വേണം പറന്നുപോകുന്ന പക്ഷിയെ എയ്യാൻ.

(അഖണ്ഡദർശനം-ഡോ.സർക്കാരെയും ഹരിവല്ലഭനെയും കാണുന്നു.)

സന്ധ്യയായി. ശ്രീരാമകൃഷ്ണൻ ഈശ്വരധ്യാനത്തിൽ മുഴുകി. എത്രയോ കടുത്ത രോഗം. പക്ഷെ രോഗമൊക്കെ തല്ക്കാലം തികച്ചും മറന്നു. രണ്ടുനാലു അന്തരംഗശിഷ്യന്മാർ സമീപം നിർന്നിമേഷരായി അദ്ദേഹത്തെയും നോക്കിയിരിക്കുന്നു. അദ്ദേഹം ഏറെനേരം ഈ നിലയിൽ ഇരുന്നു; ബാഹ്യബോധം വന്നപ്പോൾ സമീപമിരിക്കുന്ന മാസ്റ്ററോടു മെല്ലെ പറഞ്ഞു: 'നോക്കൂ, എൻെറ മനസ്സ് അഖണ്ഡബ്രഹ്മത്തിൽ ലയിച്ചുപോയിരുന്നു. അതു കഴിഞ്ഞു ഞാൻ പലതും കണ്ടു. ഡോക്ടറെ കണ്ടു. അയാൾക്കു ചൈതന്യോദ്ദീപനം ഉണ്ടാകും;

പക്ഷെ കുറച്ചുനാൾ പിടിക്കും. ഇനി അധികമൊന്നും അയാൾക്കു പറഞ്ഞുകൊടുക്കേണ്ടതായി വരില്ല. ആ അവസ്ഥയിൽ വേറൊരാളെയും കണ്ടു. 'അവനെയും ആകർഷിക്കു.' എന്നെൻെറ മനസ്സു പറഞ്ഞു. അയാളെക്കുറിച്ചു ഞാൻ നിന്നോടു പിന്നെ പറയാം.

(സംസാരജീവന് നാനാതരം ഉപദേശങ്ങൾ)

ശ്രീ ശ്യാമവസുവും ഡോ.ദൊകരിയും വേറെ ഒന്നുരണ്ടാളുകളും വന്നുചേർന്നു. ശ്രീരാമകൃഷ്ണൻ അവരുമായി സംഭാഷണമാരംഭിച്ചു.

ശ്യാമവസു: ആഹ, അന്ന് അവിടുന്ന് പറഞ്ഞകാര്യം എത്ര മനോഹരമായിരുന്നു!

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്തായിരുന്നു കാര്യം?

ശ്യാമവസു: (ജ്ഞാനത്തിനും അജ്ഞാനത്തിനും അപ്പുറം പോയാൽ എന്തുണ്ട് എന്നവിടുന്നു പറഞ്ഞു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അത് വിജ്ഞാനമാണ്. നാനാജ്ഞാനം അജ്ഞാനമാകുന്നു. സർവ്വഭൂതങ്ങളിലും ഈശ്വരനുണ്ട് എന്നറിയുന്നതാണ് ജ്ഞാനം. വിശേഷരൂപത്തിൽ ഈശ്വരനെ അറിയുന്നതാണ് വിജ്ഞാനം. ഈശ്വരനുമായി സംഭാഷണം ചെയ്ക, അദ്ദേഹം സ്വന്തമാണെന്ന ബോധം ഉണ്ടാവുക. ഇതാണ് വിജ്ഞാനം.

വിറകിൽ തീയുണ്ട്, അഗ്നിതത്ത്വം ഉണ്ട്, എന്നറിയുന്നത് ജ്ഞാനം. ആ വിറകിൽ തീപിടിപ്പിച്ച്, അരി വെച്ച് ഊണുകഴിച്ച് സന്തുഷ്ടനും സമ്പുഷ്ടനുമാകുന്നതാണ് വിജ്ഞാനം.

ശ്യാമവസു: (ചിരിച്ചുകൊണ്ട്) പിന്നെ ആ മുള്ളിൻെറ കഥ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെ, കാലിൽ ഒരു മുള്ളു തറച്ചാൽ വേറൊരു മുള്ളു തേടിപ്പിടിക്കണം. എന്നിട്ടു കാലിലെ മുള്ള് എടുത്ത ശേഷം രണ്ടും വലിച്ചെറിയുന്നു. അതുമാതിരി അജ്ഞാനകണ്ടകം അകറ്റാൻവേണ്ടി ജ്ഞാനകണ്ടകം സമ്പാദിക്കണം. അജ്ഞാനനാശത്തിനുശേഷം ജ്ഞാനവും അജ്ഞാനവും രണ്ടും ഉപേക്ഷിക്കണം. അപ്പോൾ വിജ്ഞാനമുണ്ടാകുന്നു.

ശ്രീരാമകൃഷ്ണൻ ശ്യാമവസുവിൻെറ പേരിൽ പ്രീതനായി. ശ്യാമവസുവിനു വയസ്സായി. കുറച്ചുനാൾ ഈശ്വരചിന്ത ചെയ്യണം എന്നാണിപ്പോൾ അദ്ദേഹത്തിൻെറ ആഗ്രഹം. പരമഹംസദേവൻെറ പേരു കേട്ട് ഇവിടെ വന്നിരിക്കുകയാണ്. ഇതിനുമുമ്പും ഒരു ദിവസം ഇവിടെ വന്നിട്ടുണ്ട്.

ശ്രീരാമ: (ശ്യാമവസുവിനോട്) ലൗകികവർത്തമാനങ്ങൾ നിശ്ശേഷം വിട്ടുകളയുക; ഈശ്വരകാര്യങ്ങളല്ലാതെ വേറൊന്നും മിണ്ടരുത്. ലൗകികമനുഷ്യൻ അടുത്തു വരുന്നതു കണ്ടാൽ, മെല്ലെ സ്ഥലം വിട്ടോളുക. ഇത്ര നാളും ലൗകികജീവിതം നയിച്ചു; അതു തനി പൊള്ളയാണെന്നു കണ്ടുകഴിഞ്ഞു. ഇല്ലേ? ഈശ്വരൻമാത്രമേ വാസ്തവമായിട്ടുള്ളു. ബാക്കിയെല്ലാം നിസ്സാരം. ഈശ്വരൻമാത്രം സത്യം, ബാക്കിയെല്ലാം രണ്ടു നാളേയ്ക്കുമാത്രം. സംസാരത്തിൽ എന്തുണ്ട്? അമ്പഴങ്ങ ഉപ്പിലിട്ടത്; തിന്നാൻ കൊതിതോന്നും. പക്ഷെ അമ്പഴങ്ങയിലെന്തുണ്ട്? വെറും കുരുവും തോലും, തിന്നാൽ ശൂലനോവു പിടിക്കും.

ശ്യാമവസു: അതെ, അവിടുന്നു പറഞ്ഞതെല്ലാം സത്യമാണ്.

ശ്രീരാമ: വളരെക്കാലമായിട്ട് നിങ്ങൾ ലൗകികകാര്യങ്ങൾ ചെയ്തു പോരുന്നു. ഇനിയിപ്പോൾ ലോകത്തിലെ ഈ കോലാഹലത്തിൽ നിങ്ങൾക്ക് ധ്യാനമോ ഈശ്വരചിന്തയോ ചെയ്യാനാവില്ല. കുറച്ചൊരു ഏകാന്തത ആവശ്യമാണ്. ഏകാന്തത ഇല്ലെന്നുവരികിൽ മനസ്സു സ്ഥിരമാകയില്ല. അതുകൊണ്ട് വീട്ടിൽനിന്നും അരമൈലെങ്കിലും അകലെയായി ധ്യാനത്തിനു ഒരു സ്ഥലമുണ്ടാക്കണം.

ശ്യാമവസു സ്വല്പസമയം നിശ്ശബ്ദനായിരുന്നു; എന്തോ ചിന്തയിലാണ്ടതുപോലെ കാണപ്പെട്ടു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) പോരെങ്കിൽ, നിങ്ങളുടെ പല്ലൊക്കെ പോവുകയും ചെയ്തു; ഇനി ദുർഗ്ഗാപൂജയെന്തിന്? (എല്ലാവരും ചിരിക്കുന്നു) ഒരാൾ ദുർഗ്ഗാപൂജ വളരെ കേമമായി ആഘോഷിക്കാറുണ്ട്, അജബലിയും മറ്റും, മന്ത്രതന്ത്രങ്ങളോടുകൂടി അങ്ങനെ കുറെ വർഷങ്ങൾ നടത്തി, എന്നിട്ടു നിർത്തി. 'എന്താണിപ്പോൾ ദുർഗ്ഗാപൂജയൊന്നും നടത്താത്തത്?' എന്ന് ഒരു സ്നേഹിതൻ ചോദിച്ചു. അപ്പോളയാൾ മറുപടി പറഞ്ഞു: 'അനിയാ, എൻെറ പല്ലൊക്കെ പോയി. ഇനി ആട്ടിൻമുട്ടനെ തിന്നാനുള്ള ശക്തിയില്ല.'

ശ്യാമവസു: ആഹാ, എന്തൊരു മധുരമായ വാക്കുകൾ!

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഈ സംസാരത്തിൽ മണലും പഞ്ചസാരയും കലർന്നിരിക്കുന്നു. ഉറുമ്പിൻെറ മാതിരി മണൽ വിട്ട് പഞ്ചസാര എടുക്കണം. പഞ്ചസാര വേർതിരിച്ചെടുക്കാൻ കഴിയുന്നവൻ സമർത്ഥൻതന്നെ. ഈശ്വരചിന്ത ചെയ്യുന്നതിന് ഏകാന്തമായ ഒരു സ്ഥലം ഉണ്ടാക്കുക; ധ്യാനത്തിനുള്ള സ്ഥാനം അതൊന്നുണ്ടാക്കൂ ഞാനും അവിടെയൊന്നു വരാം.

സകലരും സ്വല്പനേരം നിശ്ശബ്ദമായിരുന്നു.

ശ്യാമവസു: മഹാശയ, പുനർജന്മം എന്നൊന്നുണ്ടോ? ഇനിയും ജനിക്കേണ്ടതായിവരുമോ?

ശ്രീരാമ: അതൊക്കെ ഈശ്വരനോടു ചോദിക്കുക. ആത്മാർത്ഥത യോടെ അദ്ദേഹത്തെ വിളിക്കുക. അദ്ദേഹം പറഞ്ഞുതരുന്നു, തരും. യദുമല്ലികനോടു സംസാരിക്കുക; തനിക്കെത്ര വീടുണ്ട്. എത്ര സർക്കാർ കടപ്പത്രങ്ങളുണ്ട്, എന്നൊക്കെ അദ്ദേഹംതന്നെ പറഞ്ഞു തരും. ആദ്യം അതൊക്കെ അറിയാൻ നോക്കുന്നത് ശരിയല്ല. ആദ്യം ഈശ്വരനെ പ്രാപിക്കുക; അതുകഴിഞ്ഞ് എന്താണ് വേണ്ടതെന്നു വെച്ചാൽ അതൊക്കെ ഈശ്വരൻതന്നെ മനസ്സിലാക്കിത്തരും.

ശ്യാമവസു: മഹാശയ, മനുഷ്യനെത്ര അന്യായങ്ങളും പാപ കർമ്മങ്ങളും ചെയ്യുന്നു! അങ്ങനെയുള്ള മനുഷ്യന് ഈശ്വരനെ പ്രാപിക്കാൻ സാധിക്കുമോ?

ശ്രീരാമ: ദേഹത്യാഗത്തിനു മുമ്പ് മനുഷ്യൻ ഈശ്വരലാഭത്തി നായി സാധന ചെയ്യുന്നുവെങ്കിൽ, സാധന ചെയ്തുചെയ്ത് ഈശ്വരനെ വിളിച്ചുകൊണ്ട് ദേഹം വെടിയുന്നുവെങ്കിൽ, അവനെ പിന്നെ എപ്പോൾ പാപം സ്പർശിക്കാനാണ്? കുളിപ്പിച്ചുകഴിഞ്ഞാലും മണ്ണും ചെളിയും വാരി മേത്തിടുകയെന്നതാണ് ആനയുടെ പ്രകൃതം. അതുശരിതന്നെ. എന്നാൽ കുളിപ്പിച്ചയുടനെ ആനക്കാരൻ ആനയെ കൊട്ടിലിൽ കൊണ്ടുപോയി തളച്ചാൽ മണ്ണും ചെളിയും വാരിയിടാൻ ഇട കിട്ടുകയില്ല.

ശ്രീരാമകൃഷ്ണന് അതികഠിനമായ രോഗം; ഭക്തന്മാർ വിസ്മയ സ്തബ്ധരായിപ്പോകുന്നു; അഹേതുകകൃപാസിന്ധുവും ദയാലുവുമായ ശ്രീരാമകൃഷ്ണൻ ജീവദുഃഖത്തിൽ കാതരൻ, അഹർന്നിശം ജീവമംഗളത്തെക്കുറിച്ച് അദ്ദേഹം ചിന്തിക്കുന്നു. ശ്യാമവസുവിന് അദ്ദേഹം ഉറപ്പുകൊടുത്തിരിക്കുന്നു, അഭയമരുളിയിരിക്കുന്നു. 'ഈശ്വരനെ വിളിച്ചുകൊണ്ട് ദേഹം വെടിഞ്ഞാൽ പിന്നെ പാപം സ്പർശിക്കുകയില്ല.

## അദ്ധ്യായം രണ്ട്

1885 ഒക്ടോബർ 30, വെള്ളിയാഴ്ച

### ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരോടൊത്ത്

വെള്ളിയാഴ്ച കന്നിമാസത്തിലെ കൃഷ്ണപക്ഷസപ്തമി. ശ്രീരാമകൃഷ്ണൻ ചികിത്സയ്ക്കായി ശ്യാമപുക്കൂരിൽ താമസിക്കുന്നു. രണ്ടാം നിലയിലെ മുറിയിൽ അദ്ദേഹം ഇരിക്കുന്നു. കാലത്തു ഒമ്പതുമണി സമയം. അദ്ദേഹം മാസ്റ്ററുമായി തനിച്ച് വർത്തമാനം പറയുന്നു. മാസ്റ്റർ ഡോ. സർക്കാരുടെ അടുത്തുപോയി രോഗവിവരം അറിയിച്ച് അദ്ദേഹത്തെ കൂട്ടിക്കൊണ്ടു വരും. ഗുരുദേവൻെറ ശരീരത്തിന് തീരെ സുഖമില്ലെങ്കിലും അദ്ദേഹം ഭക്തന്മാരെക്കുറിച്ചുമാത്രമാണ് ചിന്തിച്ചുകൊണ്ടിരിക്കുന്നത്.

ശ്രീരാമ: (മാസ്റ്ററോട്, ചിരിച്ചുകൊണ്ട്) പൂർണ്ണൻ ഇന്നുകാലത്തുവന്നിരുന്നു. എന്തൊരു നല്ല സ്വഭാവം! മണീന്ദ്രന് കുറച്ചു പ്രകൃതിഭാവമുണ്ട്. സ്ത്രീഭാവം. ചൈതന്യചരിതം വായിച്ച് ഗോപീഭാവം, അതായത് സഖീഭാവം, എന്താണെന്നു ഗ്രഹിച്ചു. ഈശ്വരൻ പുരുഷനെന്നും മനുഷ്യൻ പ്രകൃതിയെന്നും, മനുഷ്യൻ ഈശ്വരനെ സഖീഭാവത്തിൽ ഭജിക്കണമെന്നും മനസ്സിലാക്കിയിരിക്കുന്നു. എന്തൊരാശ്ചര്യം!

മാസ്റ്റർ: അതെ, അതുശരിയാണ്.

പൂർണ്ണചന്ദ്രൻ ഒരു വിദ്യാർത്ഥി. അന്നയാൾക്കു വയസ്സു പതിനഞ്ചോ പതിനാറോ. പൂർണ്ണനെ കാണാൻ ഗുരുദേവൻ വളരെ വ്യാകുലപ്പെടാറുണ്ട്. പക്ഷെ വീട്ടുകാർ അയാളെ വിടുകയില്ല. ആദ്യമൊക്കെ പൂർണ്ണനെ കാണാൻ ഏന്തൊരു വ്യാകുലതയായിരുന്നുവെന്നോ! ഒരു ദിവസം രാത്രി പെട്ടെന്ന് അദ്ദേഹം ദക്ഷിണേശ്വരത്തുനിന്നും കല്ക്കത്തയിൽ മാസ്റ്ററുടെ വീട്ടിൽ വന്നുചേർന്നു. മാസ്റ്റർ പൂർണ്ണൻെറ വീട്ടിൽ പോയി അയാളെ കൂട്ടിക്കൊണ്ടുവന്ന് ശ്രീരാമകൃഷ്ണനെ കാണിച്ചു. ഈശ്വരനോടു പ്രാർത്ഥിക്കേണ്ടത് എങ്ങനെ എന്നും മറ്റുമുള്ള കാര്യങ്ങളെക്കുറിച്ച് അയാളുമായി വളരെ നേരം സംസാരിച്ചശേഷം അദ്ദേഹം ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങി. മണീന്ദ്രനും വയസ്സ് പതിനഞ്ചോ പതിനാറോ വരും. ഭക്തന്മാർ അയാളെ *കുഞ്ഞേ,' എന്നാണ് വിളിക്കാറ്. ഭഗവാൻെറ നാമഗുണ

---

* ഖോകാ

ഗാനം കേട്ടാൽ അയാൾ ഭാവഭരിതനായി നൃത്തം ചെയ്യാൻ തുടങ്ങും.

**ഡോക്ടറും മാസ്റ്ററും**

പത്തുപത്തരമണിയോടുകൂടി മാസ്റ്റർ ഡോ. സർക്കാരുടെ വീട്ടിലെത്തി. നടവഴിക്കുമേല രണ്ടാംനിലയിലെ ഇരുപ്പുമുറിക്കടുത്തുള്ള വരാന്തയിൽ ഡോക്ടറുടെ അടുത്ത് ഒരു കസേരയിൽ മാസ്റ്റർ ആസനസ്ഥനായി. ഡോക്ടറുടെ മുൻവശത്ത് ഒരു കണ്ണാടിപ്പാത്രത്തിൽ ചുവന്ന മത്സ്യം കളിയാടുന്നു. ഇടയ്ക്കിടെ ഡോക്ടർ ആ പാത്രത്തിൽ ഏലക്കായുടെ തൊണ്ട് പെറുക്കിയിടുന്നു. ഇടയ്ക്കു മയ്ദാമാവ് ചെറിയ ഗുളികപ്രായത്തിലാക്കി കുരുവിപ്പക്ഷികൾക്കു എറിഞ്ഞുകൊടുക്കുന്നു. മാസ്റ്റർ ഇതൊക്കെ നോക്കിക്കൊണ്ടിരുന്നു.

ഡോക്ടർ: (മാസ്റ്ററോട്, ചിരിച്ചുകൊണ്ട്) ഇതു കണ്ടോ, ഈ ചുവന്ന മത്സ്യങ്ങൾ എൻെറ നേരെ മിഴിച്ചുനോക്കിക്കൊണ്ടിരിക്കുന്നു. ഭക്തന്മാർ ഈശ്വരൻെറ നേരെ നോക്കുംപോലെ, എന്നാൽ തീറ്റി ഇട്ടുകൊടുത്തത് അതു കാണുന്നില്ല. അതുകൊണ്ട് ഞാൻ ചോദിക്കുന്നു, വെറും ഭക്തികൊണ്ടു എന്തുകിട്ടും? ജ്ഞാനം കൂടിയേ കഴിയൂ. (മാസ്റ്റർ ചിരിക്കുന്നു) ആ കുരുവിപ്പക്ഷികൾ പറന്നുപോയി. തീറ്റി എറിഞ്ഞുകൊടുത്തു; അതു കണ്ട് അവയ്ക്കു പേടിയായി. അവയ്ക്കു ഭക്തിയില്ല ജ്ഞാനമില്ലാത്തതുകൊണ്ട്. അതു തിന്നാനുള്ള സാധനമാണെന്ന് അവയ്ക്കറിഞ്ഞുകൂടാ.

ഡോക്ടർ സർക്കാരും മാസ്റ്ററും ഇരുപ്പുമുറിയിൽ പ്രവേശിച്ചു. നാലുവശത്തും പുസ്തകം നിറച്ച അലമാരികൾ. ഡോക്ടർ അല്പം വിശ്രമിച്ചു. മാസ്റ്റർ പുസ്തകങ്ങൾ നോക്കിക്കൊണ്ടിരുന്നു; എടുത്തൊരിടത്തു പോയിരുന്നു വായിച്ചു. ഒടുവിൽ [1]കാനൺ ഫറാർ എഴുതിയ യേശുവിൻെറ ജീവിതചരിത്രം കുറച്ചുനേരം വായിച്ചു.

ഡോക്ടർ ഇടയ്ക്കിടെ സംസാരിച്ചുകൊണ്ടിരുന്നു. എത്ര വിഷമിച്ചാണ് ആദ്യത്തെ ഹോമിയോപ്പതി ഹോസ്പിറ്റൽ തുടങ്ങിയത് എന്നും മറ്റുമുള്ള കാര്യങ്ങൾ ഡോക്ടർ പറഞ്ഞു. അതിനെക്കുറിച്ചുള്ള എഴുത്തുകൾ, 1876 -ലെ [2]കല്ക്കട്ട ജർണൽ ഓഫ് മെഡിസിൻ എന്ന പ്രസിദ്ധീകരണത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളത് വായിച്ചു നോക്കാൻ അദ്ദേഹം മാസ്റ്ററോടു ആവശ്യപ്പെട്ടു. ഡോ. സർക്കാർക്ക് ഹോമിയോപ്പതിയിൽ അതിയായ താല്പര്യമാണ്.

---

1 Cannon Farrer's Life of Jesus 2 Calcutta Journal of Medicine.

മാസ്റ്റർ വേറൊരു പുസ്തകം പുറത്തെടുത്തു.* മുങ്ഗരുടെ 'ന്യൂതിയോളജി.' ഡോക്ടർ അതു കണ്ടു.

ഡോക്ടർ: മുങ്ഗർ* നല്ല ഒന്നാംതരം യുക്തിചിന്തയിന്മേലാണ് തൻെറ സിദ്ധാന്തം ഉറപ്പിച്ചിരിക്കുന്നത്. അല്ലാതെ, നിങ്ങളുടെ ചൈതന്യൻ ഇങ്ങനെ പറഞ്ഞു, അല്ലെങ്കിൽ ബുദ്ധൻ പറഞ്ഞു, അഥവാ യേശുക്രിസ്തു പറഞ്ഞു, അതുകൊണ്ട് വിശ്വസിക്കണം, എന്നു പറയുംപോലെയല്ല.

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) ചൈതന്യനോ ബുദ്ധനോ പറഞ്ഞതു വിശ്വസിക്കരുത്, പക്ഷെ മുങ്ഗർ പറഞ്ഞതു വിശ്വസിക്കണം.

ഡോക്ടർ: താനെന്തെങ്കിലും പറഞ്ഞോളു.

മാസ്റ്റർ: ആരെങ്കിലും പറഞ്ഞു എന്നു പറയണം; അതിനു ദാ നില്ക്കുന്നു മുങ്ഗർ (ഡോക്ടർ ചിരിക്കുന്നു)

ഡോ. സർക്കാരും മാസ്റ്ററും വണ്ടിയിൽ കയറി വണ്ടി ശ്യാമപുക്കൂരിലെക്കു പൊയ്ക്കൊണ്ടിരിക്കുന്നു. നട്ടുച്ചനേരം. ഇരുവരും ഓരോന്നു സംസാരിച്ചുകൊണ്ടാണ് യാത്ര. ഇടയ്ക്കിടെ ഗുരുദേവനെ കാണാൻ വന്നുകൊണ്ടിരിക്കുന്ന ഡോ. ഭാദുരിയെക്കുറിച്ചായി സംഭാഷണം.

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) അങ്ങ് ഇഷ്ടികയും സുർക്കിയും മുതൽ ഒക്കെ ആദിയെ ആരംഭിക്കണമെന്നു ഡോ. ഭാദുരി പറയുകയുണ്ടായി.

ഡോ. സർക്കാർ: അതെങ്ങനെ?

മാസ്റ്റർ: മഹാത്മാക്കൾ, സൂക്ഷ്മശരീരം, ഇവയൊന്നും അങ്ങ് അംഗീകരിക്കാത്തതുകൊണ്ട്. ഭാദുരിമഹാശയൻ തിയോസഫിക്കാരനാണെന്നു തോന്നുന്നു. എന്നുമാത്രമല്ല, അങ്ങ് അവതാരലീലയിലും വിശ്വസിക്കുന്നില്ല. അതുകൊണ്ടാണെന്നു തോന്നുന്നു, അങ്ങു മരിച്ചാൽ ഇത്തവണ മനുഷ്യജന്മം കിട്ടുകയില്ല എന്നു പറഞ്ഞു പരിഹസിച്ചത്. വല്ല ജന്തുവോ പ്രാണിയോ മരമോ ചെടിയോ പോലുമാവുകയില്ല. ഇഷ്ടിക, സുർക്കി മുതൽ ആരംഭിക്കേണ്ടതായിവരും. എന്നിട്ട് അനേകജന്മങ്ങൾക്കുശേഷം എപ്പൊഴെങ്കിലും മനുഷ്യനായ് പിറന്നെന്നു വരാം.

ഡോ. സർക്കാർ: എൻെറപ്പനേ!

മാസ്റ്റർ: അങ്ങയുടെ ശാസ്ത്രജ്ഞാനം മിഥ്യാജ്ഞാനമാണെന്നും അദ്ദേഹം പറയുകയുണ്ടായി. ഇതാ കണ്ടു, കണ്ടില്ല, ക്ഷണികം

* Munger's New Theology

അദ്ദേഹം ഒരുപമ പറഞ്ഞു: രണ്ടു കിണറുകൾപോലെ, ഒരു കിണറിന് അടിയിൽ ഉറവയിൽനിന്നും ജലം ലഭിക്കുന്നു. രണ്ടാമത്തേതിനു ഉറവയില്ല. മഴവെള്ളംകൊണ്ട് അതു നിറയുന്നു. പക്ഷെ ആ വെള്ളം അധികദിവസം നില്ക്കുകയില്ല. അങ്ങയുടെ ശാസ്ത്രജ്ഞാനം മഴവെള്ളംകൊണ്ടു നിറയുന്ന കിണറ്റിലെ വെള്ളംപോലെയാണ്. അതു വറ്റിപ്പോകുന്നു.

ഡോ. സർക്കാർ: (മെല്ലെ ചിരിച്ചുകൊണ്ട്) അങ്ങനെയോ?

വണ്ടി കോൺവാലീസ് തെരുവിലെത്തി, ഡോ. സർക്കാർ ഡോ. പ്രതാപമസുംദാരെയും വണ്ടിയിൽ കയറ്റി. പ്രതാപൻ തലേന്നാൾ ശ്രീരാമകൃഷ്ണനെ സന്ദർശിച്ചിരുന്നു. അവർ വേഗം ശ്യാമപുക്കൂരിലെത്തി.

(ഡോ. സർക്കാർക്ക് ഉപദേശം - ജ്ഞാനിയുടെ ധ്യാനം.)

ശ്രീരാമകൃഷ്ണദേവൻ ആ രണ്ടാം നിലയിലെ മുറിയിൽ ഏതാനും ഭക്തന്മാരുമൊരുമിച്ച് ഇരിക്കുന്നു.

ഡോ. സർക്കാർ: (ശ്രീരാമകൃഷ്ണനോട്) വീണ്ടും *'കാശി' (ചുമ)വന്നോ? (ചിരിച്ചുകൊണ്ട്) അങ്ങനെയാണെങ്കിൽ കാശിക്കു പോവുകയാണ് നല്ലത്. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അങ്ങനെ ചെയ്താൽ മുക്തി കിട്ടും, എനിക്കു മുക്തി വേണ്ട, ഭക്തിമതി. (എല്ലാവരും ചിരിക്കുന്നു.)

ശ്രീപ്രതാപൻ ഡോ. ഭാദുരിയുടെ ഗുണങ്ങൾ വാഴ്ത്തിപ്പറഞ്ഞു.

ശ്രീരാമ: (പ്രതാപനോട്) ആഹാ, അദ്ദേഹം എത്ര നല്ല മനുഷ്യനായിരിക്കുന്നു! ഈശ്വരചിന്ത ചെയ്യുന്നു, ശുദ്ധാചാരം അനുഷ്ഠിക്കുന്നു; സാകാരവും നിരാകാരവും ഇരുഭാവങ്ങളും സ്വീകരിക്കുകയും ചെയ്യുന്നു.

ഡോ. സർക്കാർക്ക് ഇഷ്ടികയോ സുർക്കിയോ ആയി വീണ്ടും ജന്മം എടുക്കേണ്ടതായ്‌വരും എന്ന ഡോ. ഭാദുരിയുടെ പ്രസ്താവം ഒന്നുകൂടി പരാമർശിക്കണം എന്ന് മാസ്റ്റർക്ക് വലിയ ആഗ്രഹം തോന്നി. അദ്ദേഹം കൊച്ചുനരനോട് മെല്ലെ, അതേസമയം ഗുരുദേവന് കേൾക്കുവാൻ കഴിയുമാറ്, 'ഇഷ്ടികയുടെയും സുർക്കിയുടെയും കാര്യം ഭാദുരി പറഞ്ഞതു ഓർമ്മയുണ്ടോ?' എന്നു ചോദിച്ചു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്, ഡോ. സർക്കാരോട്) നിന്നെക്കുറിച്ച് ഡോ. ഭാദുരി എന്താണ് പറഞ്ഞതെന്നറിയാമോ? നീ ഇതിലൊന്നും

* കാശി എന്നാൽ ബംഗാളിയിൽ ചുമ എന്നും അർത്ഥമുണ്ട്.

വിശ്വസിക്കാത്തതുകാരണം ഈ മന്വന്തരത്തിനുശേഷം നിനക്ക് ഇഷ്ടികയും സുർക്കിയും മുതൽ ആരംഭിക്കേണ്ടതായ് വരും, എന്നു പറഞ്ഞു (എല്ലാവരും ചിരിക്കുന്നു.)

ഡോ. സർക്കാർ: (ചിരിച്ചുകൊണ്ട്) ഇഷ്ടികയും സുർക്കിയും മുതലാരംഭിച്ച് അനേകജന്മങ്ങൾക്കുശേഷം മനുഷ്യനായാൽ പിന്നെയും ഇവിടെ വന്നുകഴിയുമ്പോൾ, വീണ്ടും ഇഷ്ടികയും സുർക്കിയും മുതൽ ആരംഭിക്കേണ്ടതായ്വരും. (ഡോക്ടറും എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമകൃഷ്ണന് ഇത്ര കൊടിയ രോഗമായിരുന്നിട്ടും, അദ്ദേഹത്തിന് ഈശ്വരഭാവാവേശമുണ്ടാകുന്നു, ഏതു നേരവും ഈശ്വരപരമായ കാര്യങ്ങൾ അരുളുന്നു; സംഭാഷണം ഇതിനെക്കുറിച്ചായി.

പ്രതാപൻ: ഇന്നലെ അങ്ങ് ഭാവാവസ്ഥയിലിരിക്കുന്നത് ഞാൻ കാണുകയുണ്ടായി.

ശ്രീരാമ: അതു തനിയെ വന്നുചേർന്നതാണ്; പക്ഷെ അതു അത്ര തീവ്രമായിരുന്നില്ല.

ഡോ. സർക്കാർ: ഭാവാവേശവും സംസാരവും അങ്ങേയ്ക്കിപ്പോൾ നല്ലതല്ല.

ശ്രീരാമ: (ഡോക്ടറോട്) ഇന്നലെ ഭാവാവസ്ഥയിൽ നിന്നെ ഞാൻ കണ്ടു. നീയൊരു ജ്ഞാനഖനിയാണെന്നു കണ്ടു; പക്ഷെ ഒക്കെ തനിശുഷ്കമായ ജ്ഞാനം. ആനന്ദരസം ആസ്വദിച്ചിട്ടില്ല. (പ്രതാപനോട്, ഡോക്ടറെക്കുറിച്ച്) ഇദ്ദേഹം ഒരിക്കൽ ആനന്ദം ആസ്വദിച്ചാൽ പിന്നെ, എല്ലാം മേലും കീഴും എങ്ങും അതുകൊണ്ടു പരിപൂർണ്ണമായിരിക്കുന്നതു കാണും. അപ്പോൾപ്പിന്നെ, 'ഞാൻ പറയുന്നതു മാത്രമാണ് ശരി. ബാക്കിയാരും പറയുന്നതു ശരിയല്ല' എന്നൊന്നും തോന്നുകയുമില്ല, പറയുകയുമില്ല. പിന്നെ കടുത്തതും കൂർത്തതും കുത്തുന്നതുമായ വാക്കുകൾ ഇദ്ദേഹത്തിന്റെ നാവിൽ നിന്നും വീഴുകയില്ല.

(ജീവിതത്തിന്റെ ഉദ്ദേശം - നഗ്നന്റെ ഉപദേശം)

ഭക്തന്മാരെല്ലാവരും നിശ്ശബ്ദരായിരിക്കുന്നു. ശ്രീരാമകൃഷ്ണദേവൻ പെട്ടെന്നു ഭാവാവിഷ്ടനായി ഡോ. സർക്കാരോടരുളി; 'മഹീന്ദ്രബാബു, എന്താണീ പണം പണമെന്നും പറഞ്ഞുള്ള ഭ്രാന്ത്? എന്തൊന്നാണീ ഭാര്യ ഭാര്യ, സ്ഥാനം മാനം ഇതൊക്കെ? ഇതൊക്കയിനി കൈയ്വിടുക; എന്നിട്ട് ഏകചിത്തനായി ഈശ്വരനിൽ മനസ്സുറപ്പിക്കുക; ഈശ്വരാനന്ദമനുഭവിക്കുക.'

ഡോ.സർക്കാർ നിശ്ശബ്ദം. ആരുമൊന്നും മിണ്ടിയില്ല.

ശ്രീരാമ: ജ്ഞാനി ധ്യാനിക്കുന്നതെങ്ങനെയെന്നു നഗ്നൻ എന്നോടു പറയാറുണ്ട്. എങ്ങും ജലം, മേലും കീഴും സർവ്വത്ര ജലം. ജീവൻ ഒരു മീനിനെപ്പോലെ ആ ജലത്തിൽ സാനന്ദം വിഹരിക്കുന്നു. ശരിയായ ധ്യാനമുണ്ടായാൽ ഇത് വാസ്തവത്തിൽ കാണാൻ കഴിയും.

അനന്തമായ സമുദ്രത്തെ എടുക്കുക. ജലത്തിന് അതിരോ അറുതിയോ ഇല്ല. അതിൽ ഒരു കുടം ആഴ്ത്തിയെന്നു വിചാരിക്കുക. കുടത്തിനു അകത്തും പുറത്തും ജലം. അകത്തും പുറത്തും ഒരേ പരമാത്മാവുതന്നെ എന്നു ജ്ഞാനി കാണുന്നു. എന്നാൽ എന്താണീ കുടം? 'അഹം' ബോധമണീ കുടം. കുടമുള്ളതുകൊണ്ടാണ് ജലം രണ്ടു ഭാഗമായി കാണപ്പെടുന്നത്; അകമെന്നും പുറമെന്നുമുള്ള ബോധം ഉണ്ടാകുന്നത്. 'അഹ'മാകുന്ന കുടമുള്ളതുകൊണ്ടാണ് ഈ വിധത്തിൽ തോന്നുന്നത്. ഈ 'അഹം' പൊയ്ക്കഴിഞ്ഞാൽ പിന്നെ ഉള്ളതെന്തോ അതുണ്ട്; അതു വാക്കുകൊണ്ടു വിവരിക്കാനാവില്ല.

ജ്ഞാനിയുടെ ധ്യാനം പിന്നെ എന്തു മാതിരിയാണെന്നറിയാമോ? അനന്തമായ ആകാശം. അതിൽ ഒരു പക്ഷി ചിറകുകൾ വിരിച്ച് ആനന്ദത്തോടെ പറക്കുന്നു. ചിദാകാശം, ആത്മാവു പക്ഷിയും, പക്ഷി കൂട്ടിലല്ല; ചിദാകാശത്തിൽ പറക്കുന്നു. അതിൻെറ ആനന്ദത്തിനതിരില്ല.*

ഭക്തന്മാർ അത്യന്തം ശ്രദ്ധയോടുകൂടി ഈ ധ്യാനയോഗോപദേശം ശ്രവിച്ചു. അല്പം കഴിഞ്ഞു പ്രതാപൻ സംഭാഷണമാരംഭിച്ചു.

പ്രതാപൻ: (ഡോ. സർക്കാരോട്) ആലോചിക്കാൻ പോയാൽ ഒക്കെ നിഴൽപോലെതോന്നും.

ഡോക്ടർ: നിഴലാണെന്നു പറയുന്നപക്ഷം മൂന്നെണ്ണം വേണ്ടതുണ്ട്; സൂര്യൻ, വസ്തു, നിഴൽ, വസ്തുവില്ലാതെ ഛായ എങ്ങനെയുണ്ടാകും? എന്നാൽ നിങ്ങൾ പറയുന്നു; ഈശ്വരൻ സത്യം, സൃഷ്ടി അസത്യവും എന്ന്. അങ്ങനെയല്ല, സൃഷ്ടിയും സത്യം.

പ്രതാപൻ: അങ്ങനെയാവട്ടെ, ഒരു കണ്ണാടിയിൽ പ്രതിബിംബം കാണുംപോലെ മനസ്സാകുന്ന കണ്ണാടിയിൽ ഈ ജഗത്തും കണ്ടോളുക.

ഡോ. സർക്കാർ: ഒരു വസ്തുവില്ലാതെ പ്രതിബിംബം എങ്ങനെയുണ്ടാകും?

---

* ഷെല്ലിയുടെ വാനമ്പാടി (Shelley's Skylark)നോക്കുക.

നരേന്ദ്രൻ: എന്ത്, ഈശ്വരൻതന്നെ വസ്തു.

ഡോക്ടർ നിശ്ശബ്ദമായിരുന്നു.

(ജഗത്തിന്റെ ചൈതന്യവും സയൻസും - ഈശ്വരൻതന്നെ കർത്താവ്)

ശ്രീരാമ: (ഡോക്ടറോട്) ഒരു കാര്യം നീ പറഞ്ഞതു ഭേഷായി; ഈശ്വരനുമായുള്ള മനസ്സിന്റെ യോഗംകൊണ്ടാണ് ഭാവാവസ്ഥ ഉണ്ടാകുന്നത് എന്ന കാര്യം വേറാരും ഇതിനു മുമ്പു പറഞ്ഞിട്ടില്ല. നീ മാത്രമേ അതു പറയുകയുണ്ടായുള്ളു. ഏറെ ഈശ്വരചിന്തചെയ്താൽ തലയ്ക്കു വെളിവില്ലാതാകും എന്ന് ശിവനാഥൻ പറയുകയുണ്ടായി. എന്നുവെച്ചാൽ വിശ്വചൈതന്യത്തെക്കുറിച്ചു ചിന്തിച്ചാൽ ഒരുവൻ അചേതനനായിപ്പോകുമത്രേ! ഏതൊന്നിന്റെ ചൈതന്യംകൊണ്ട് വിശ്വം സചേതനമാകുന്നുവോ ആ ബോധസ്വരൂപനെ നിനച്ചാൽ ബോധമില്ലാതായിപ്പോകുമമെന്നോ? എന്തൊരു കഥ!

ഇനി നിങ്ങളുടെ സയൻസിന്റെ കാര്യമോ? അതും ഇതും കൂടി ചേർത്താൽ മറ്റതുണ്ടാകും; മറ്റതും ഇതും കൂടി കൂട്ടിച്ചേർത്താൽ അതുണ്ടാകും. ഈവക കാര്യങ്ങളൊക്കുറിച്ചു ചിന്തിച്ചാൽ ബോധമില്ലാതായ്ത്തീരാൻ ഇടയുണ്ട്. വെറും ജഡവസ്തുക്കൾ കൈകാര്യം ചെയ്യുന്നതുകൊണ്ട്.

ഡോ.സർക്കാർ: അവയിൽ ഈശ്വരനെ കാണാൻ കഴിയും.

മാസ്റ്റർ: എങ്കിൽ മനുഷ്യനിൽ അതിലും സ്പഷ്ടമായി കാണാൻ സാധിക്കും. ഒരു മഹാപുരുഷനിൽ കുറേക്കൂടി സ്പഷ്ടമായി കാണാം. മഹാപുരുഷനിൽ ഈശ്വരപ്രകാശനം കൂടുതലുണ്ട്.

ഡോ.സർക്കാർ: അതെ, മനുഷ്യനിലുണ്ട്, വാസ്തവം.

ശ്രീരാമ: (ഈശ്വരനെ ധ്യാനിച്ചാൽ ചേതനയറ്റുപോകുമത്രേ! ഏതൊരുവന്റെ ചൈതന്യംകൊണ്ടാണ് ജഡംപോലും സചേതനമായിത്തീരുന്നത്, കൈയും കാലും മെയ്യും അനങ്ങുന്നത്, അദ്ദേഹത്തെ നിനച്ചാൽ! ശരീരം അനങ്ങുന്നു എന്നാളുകൾ പറയുന്നു; ഈശ്വരനാണ് അനക്കുന്നത് എന്നവർ അറിയുന്നില്ല. വെള്ളം വീണു കൈയ് പൊള്ളി എന്നാളുകൾ പറയുന്നു, പക്ഷെ വെള്ളംകൊണ്ട് പൊള്ളുകയില്ല. വെള്ളത്തിലുള്ള ചൂടുകൊണ്ടാണ്, തീയ്കൊണ്ടാണ് കൈയ് പൊള്ളുന്നത്.

കലത്തിൽ അരി കിടന്നു തിളയ്ക്കുന്നു. ഉരുളക്കിഴങ്ങും വഴുതിനങ്ങയും തിളച്ചു പൊങ്ങുന്നുണ്ട്. ഉരുളക്കിഴങ്ങും വഴുതിനങ്ങയും തനിയെ തുള്ളിച്ചാടുന്നു എന്ന് കൊച്ചുകുട്ടികൾ പറയും. അതിനടിയിൽ തീയുണ്ട് എന്നവർക്കറിഞ്ഞുകൂടാ. ഇന്ദ്രിയങ്ങൾ സ്വയം

തങ്ങളുടെ കാര്യം നടത്തുന്നു എന്നു പറയുന്നു മനുഷ്യൻ. ഉള്ളിൽ ആ ചൈതന്യസ്വരൂപൻ വാഴുന്നുണ്ടെന്നതു അവനോർക്കുന്നില്ല.

ഡോ.സർക്കാർ എഴുന്നേറ്റു. ഇപ്പോൾ യാത്രയാകും. ശ്രീരാമകൃഷ്ണദേവനും എഴുന്നേറ്റുനിന്നു.

ഡോ.സർക്കാർ: വിപത്തു വരുമ്പോൾ ആളുകൾ മധുസൂദനനെ വിളിക്കും. ചുമ്മാതെയാണോ ആളുകൾ, 'പ്രഭോ, അവിടുന്ന്, അവിടുന്ന്,' എന്നു പറയുന്നത്? കഴുത്തിൽ ഈ വിഷമം വന്നത് കൊണ്ടാണ് അങ്ങ് ഈശ്വരനെക്കുറിച്ചു സംസാരിക്കുന്നത്. അങ്ങു തന്നെ പറയുംപോലെ, അങ്ങിപ്പോൾ, ആ പഞ്ഞികടയുന്നവൻെറ കൈയിൽ പെട്ടിരിക്കുകയാണ്. ആ കട്ച്ചിൽക്കാരനോടുതന്നെ പറയൂ.

ശ്രീരാമ: എനിക്കൊന്നും പറയാനില്ല.

ഡോ.സർക്കാർ: എന്തുകൊണ്ട് പറഞ്ഞുകൂടാ? നാം ഈശ്വരൻെറ മടിയിൽ കിടക്കുന്നു, മടിയിൽ അപ്പിയിടുന്നു. സുഖക്കേടു പിടിച്ചാൽ അദ്ദേഹത്തോടു പറഞ്ഞുകൂടേ? അല്ലെങ്കിൽപ്പിന്നെ ആരോടു പറയും?

ശ്രീരാമ: അതുള്ളതുതന്നെ, വല്ലപ്പോഴും ഞാൻ പറഞ്ഞുനോക്കുന്നുണ്ട്. പക്ഷെ ഒന്നും നടക്കുന്നില്ല.

ഡോ.സർക്കാർ: അഥവാ. പറയേണ്ട ആവശ്യമെന്താണ്? അദ്ദേഹത്തിനറിഞ്ഞുകൂടേ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഒരു മുസ്സൽമാൻ പ്രാർത്ഥന ചൊല്ലുമ്പോൾ, 'ഹോ അള്ളാ, ഹോ അള്ളാ!' എന്നു ഉച്ചത്തിൽ വിളിച്ചു. വേറൊരാൾ അയാളോടു ചോദിച്ചു: 'താൻ അള്ളായെ വിളിക്കുന്നു; അതൊക്കെ ശരി, പക്ഷെ ഇങ്ങനെ വിളിച്ചുകൂവുന്നതെന്തിനാണ്? ഉറുമ്പിൻെറ കാലിലെ ചിലമ്പൊലിയുംകൂടി അദ്ദേഹം കേൾക്കുന്നു എന്ന് തനിക്കറിഞ്ഞുകൂടേ?'

(യോഗിയുടെ ലക്ഷണം - വില്വമംഗലം സ്വാമിയാർ)

ശ്രീരാമ: ഈശ്വരനുമായി മനസ്സിനു യോഗം സംഭവിക്കുമ്പോൾ ഈശ്വരനെ വളരെ അടുത്തു കാണുന്നു, ഹൃദയമദ്ധ്യത്തിൽ കാണുന്നു. പക്ഷെ ഒരു കാര്യമുണ്ട്; ഈ യോഗം എത്ര ഉണ്ടാകുന്നുവോ അത്രയും ബാഹ്യവസ്തുക്കളിൽനിന്നും മനസ്സ് തിരിഞ്ഞുപോകുന്നു. ഭക്തമാലയിൽ വില്വമംഗലത്തിൻെറ കഥയുണ്ട്. അദ്ദേഹം ഒരു വേശ്യാലയത്തിൽ പോകാറുണ്ട്. ഒരു ദിവസം പോകാൻ രാത്രി വളരെ വൈകി. വീട്ടിൽ അച്ഛൻെറയും അമ്മയുടെയും ശ്രാദ്ധമായിരുന്നു; അതുകൊണ്ടാണ് താമസം പറ്റിയത്.

ശ്രാദ്ധത്തിലെ സദ്യവട്ടങ്ങൾ വേശ്യയ്ക്കു കൊടുക്കാനായി കൈയിലെടുത്തുകൊണ്ടാണ് പോക്ക്. മനസ്സു മുഴുവൻ വേശ്യയിൽ ഉറച്ച അയാൾ ഏതു വഴിക്കാണു പോകുന്നത്, എന്തിൻെറ മേലേക്കൂടിയാണ് പോകുന്നത് എന്നൊന്നും അറിഞ്ഞിരുന്നില്ല. വഴിക്ക് ഒരു യോഗി കണ്ണുമടച്ച് ഈശ്വരധ്യാനം ചെയ്യുന്നുണ്ടായിരുന്നു. അദ്ദേഹത്തിൻെറ മേൽ ചവിട്ടിക്കൊണ്ട് വില്വമംഗലം കടന്നുപോയി. യോഗി കോപിച്ച് അലറിക്കൊണ്ടെഴുന്നേറ്റു: 'എന്ത്! നിനക്കു കണ്ണുകണ്ടുകൂടേ? ഞാൻ ഈശ്വരധ്യാനം ചെയ്യുന്നു. നീ എൻെറ മേൽ ചവിട്ടിമെതിച്ചുകൊണ്ടു കടന്നുപോകുന്നു!' അപ്പോൾ വില്വമംഗലം പറഞ്ഞു: 'അവിടുന്നെനിക്കു മാപ്പരുളിയാലും. പക്ഷെ ഞാനൊന്നു ചോദിച്ചു കൊള്ളട്ടെ: വേശ്യയെ നിനയ്ക്കുന്ന എനിക്ക് ബാഹ്യബോധമില്ല, ഈശ്വരനെ ധ്യാനിക്കുന്ന അവിടെക്കു ബാഹ്യബോധം നല്ലതുപോലെ ഉണ്ടുതാനും. ഇതെന്തൊരു തരം ഈശ്വരധ്യാനമാണ്?' അവസാനം വില്വമംഗലം സംസാരം വെടിഞ്ഞ് ഈശ്വരാരാധനയ്ക്കായി പോയി. അദ്ദേഹം വേശ്യയോടു പറഞ്ഞു: 'ഭവതിയാണെൻെറ ഗുരു. ഈശ്വരനിൽ എന്തുമാതിരി അനുരാഗം വേണമെന്നു ഭവതിയാണെന്നെ പഠിപ്പിച്ചത്.' ആ വേശ്യയെ 'അമ്മേ' എന്നു വിളിച്ച് അദ്ദേഹം വെടിഞ്ഞു.

ഡോ.സർക്കാർ: അതു താന്ത്രികോപാസനയാണ്. ജനനീ രമണി.

(ലോകശിക്ഷണം ചെയ്യാൻ സംസാരിക്ക് അധികാരമില്ല)

ശ്രീരാമ: ഒരു കഥ പറയാം. കേട്ടോളൂ. ഒരു രാജാവുണ്ടായിരുന്നു. ഒരു പണ്ഡിതൻെറ അടുക്കൽനിന്നും അദ്ദേഹം പതിവായി ഭാഗവതം വായിച്ചുകേൾക്കാറുണ്ട്. ദിവസവും ഭാഗവതം വായന കഴിഞ്ഞു പണ്ഡിതൻ രാജാവിനോട്, 'രാജൻ, മനസ്സിലായോ?' എന്നു ചോദിക്കും. 'നീയാദ്യം മനസ്സിലാക്കുക.' എന്നു രാജാവ് അതിനു പതിവായി മറുപടിയും പറയും. ഭാഗവതപണ്ഡിതൻ വീട്ടിൽ മടങ്ങിയെത്തിയിട്ട് ദിവസവും ആലോചിക്കും: രാജാവെന്താണ് എന്നും എന്നോടിങ്ങനെ പറയുന്നത്? എന്നും ഞാൻ എത്രയോ വ്യക്തമായി പറഞ്ഞുകൊടുക്കുന്നു. എന്നാലും രാജാവ് തിരിച്ചെന്നോട്, "നീയാദ്യം മനസ്സിലാക്കുക." എന്നു പറയുന്നല്ലോ! എന്താണിതിൻെറ അർത്ഥം?' പണ്ഡിതൻ സാധനഭജനകൾ ചെയ്യാറുണ്ട്. കുറച്ചുദിവസം കഴിഞ്ഞപ്പോൾ അദ്ദേഹത്തിനു മനസ്സിലായി, ഈശ്വരൻ മാത്രമേ സത്യമായുള്ളു, ബാക്കിയൊക്കെ, ഗൃഹവും ഗൃഹിണിയും ധനവും മാനവും പ്രശസ്തിയും പ്രതാപവുമെല്ലാം, മിഥ്യയാണ് എന്ന്. സംസാരം മിഥ്യയെന്നു ബോധം വന്നപ്പോൾ

അദ്ദേഹം അതുപേക്ഷിച്ചു പുറപ്പെട്ടു പോകുന്ന സമയത്ത്, 'ഇപ്പോൾ എനിക്കു മനസ്സിലായി' എന്ന സന്ദേശം രാജാവിനെ അറിയിക്കാൻ ഒരാളോടു പറഞ്ഞേല്പിച്ചു.

വേറൊരു കഥയുംകൂടി പറയാം. ഒരാൾക്കു ഒരു ഭാഗവത പണ്ഡിതൻെറ ആവശ്യം നേരിട്ടു; പണ്ഡിതൻ പതിവായി വന്ന് ശ്രീമദ്ഭാഗവതപ്രവചനം നടത്തണം. അതിനു പറ്റിയ ഭഗാവത പണ്ഡിതനെ കിട്ടാൻ പ്രയാസമായിരുന്നു. ഒട്ടേറെ അന്വേഷിച്ചതിനു ശേഷം ഒരാൾ വന്നു പറഞ്ഞു: 'ഞാൻ ശ്രേഷ്ഠനായ ഒരു ഭാഗവത പണ്ഡിതനെ കണ്ടെത്തിയിരിക്കുന്നു, 'ഭേഷ്, അദ്ദേഹത്തെ ഇവിടെ കൂട്ടിക്കൊണ്ടുവരൂ,' എന്നു പറഞ്ഞു ആദ്യത്തെ ആൾ. 'പക്ഷേ ഒരു ഏടാകൂടമുണ്ട്,' രണ്ടാമൻ പറഞ്ഞു: 'അയാൾക്കു കുറെ കന്നും കലപ്പയുമുണ്ട്. പകലെല്ലാം അവയുടെകൂടെ വേണം. കൃഷിപ്പണിനോക്കണം. അയാൾക്കു കാണിനേരം ഒഴിവില്ല.' അതുകേട്ടപ്പോൾ ഭാഗവതപണ്ഡിതനെ ആവശ്യപ്പെട്ട ആൾ പറഞ്ഞു: 'കന്നും കലപ്പയും പേറി നടക്കുന്ന ഭാഗവതപണ്ഡിതനെ എനിക്കാവശ്യമില്ല. എനിക്കു വേണ്ടത് സമയമുള്ള ആളെയാണ്, എനിക്ക് ഹരികഥ പറഞ്ഞുതരാൻ കഴിവുള്ള ആളെയാണ്.' (ഡോ.സർക്കാരോട്) മനസ്സിലായോ?

ഡോക്ടർ നിശ്ശബ്ദനായി നിന്നു.

## അദ്ധ്യായം മൂന്ന്

### വെറും പാണ്ഡിത്യവും ഡോക്ടറും

ശ്രീരാമ: ഉള്ളതു പറയട്ടെ? വെറും പാണ്ഡിത്യംകൊണ്ട് എന്തുകിട്ടും? പണ്ഡിതന്മാർ പലതും ശ്രവിക്കുന്നു, അവർക്ക് പലതും അറിയാം. വേദവും പുരാണവും തന്ത്രവുമൊക്കെ. പക്ഷെ വെറും പാണ്ഡിത്യംകൊണ്ടെന്തു പ്രയോജനം? വിവേകവും വൈരാഗ്യവും വേണം. ഒരുവന് വിവേകവും വൈരാഗ്യവും ഉണ്ടെങ്കിൽ അയാളുടെ വാക്കുകൾ കേൾക്കാം. സംസാരമാണ് സാരഭൂതമായിട്ടുള്ളത് എന്ന് കരുതുന്നവൻെറ വാക്കു കേട്ടിട്ട് എന്തു കാര്യം?

ഗീത വായിച്ചാൽ എന്തു കിട്ടും? 'ഗീതാ ഗീതാ' എന്നു പത്തു പ്രാവശ്യം പറഞ്ഞാൽ കിട്ടുന്നതെന്തോ അത്. 'ഗീതാ ഗീതാ' എന്നു പറഞ്ഞു പറഞ്ഞു താഗീ (ത്യാഗീ) എന്നായിത്തീരുന്നു. സംസാരത്തിലെ കാമിനീകാഞ്ചനങ്ങളിലുള്ള ആസക്തി ആരു ത്യജിച്ചിരിക്കുന്നു, ആർക്ക് പൂർണ്ണമായും ഈശ്വരനെ സ്നേഹിക്കാൻ

സാധിച്ചിരിക്കുന്നു, അവൻ ഗീതയുടെ മർമ്മം മനസ്സിലാക്കി. ഗീതാ പുസ്തകം മുഴുവൻ വായിക്കേണ്ട ആവശ്യമില്ല. ത്യാഗീത്യാഗീ എന്നു പറഞ്ഞാൽത്തന്നെ മതി; എന്നിട്ട് ത്യാഗം ശീലിക്കുക.

ഡോ. സർക്കാർ: ത്യാഗീ എന്നു പറയണമെങ്കിൽ താഗിയ്ക്കു 'യ'കാരം ആഗമം ചേർക്കണം.

മാസ്റ്റർ: 'യ' കാരാഗമം ചേർത്തില്ലെങ്കിലും അതു കിട്ടും, എന്ന് നവദ്വീപഗോസ്വാമി ഗുരുദേവനോടു പറയുകയുണ്ടായിട്ടുണ്ട്. ഗുരുദേവൻ പാനിഹാട്ടിയിലെ മഹോത്സവം കാണാൻ പോയിരുന്നു. അവിടെവെച്ച് നവദ്വീപഗോസ്വാമിയോടു ഗീതയുടെ ഈ വ്യാഖ്യാനം പറഞ്ഞു. അപ്പോൾ ഗോസ്വാമി പറയുകയുണ്ടായി, 'തഗ്' ധാതുവിനോടു 'ഘഞ' ചേർന്ന് 'താഗ' എന്നാകുന്നു. അതിനുശേഷം 'ഇൻ' പ്രത്യയം ചേർത്താൽ താഗിയായി. താഗിയും ത്യാഗിയും ഒരേ അർത്ഥമുള്ള പദങ്ങളാണ്.' എന്ന്.

ഡോ.സർക്കാർ: ഒരിക്കലൊരാൾ എനിക്ക് 'രാധാ'പദത്തിൻെറ അർത്ഥം പറഞ്ഞുതന്നു. അയാൾ പറഞ്ഞു: 'രാധാ എന്നാൽ എന്താണർത്ഥമെന്നോ? വാക്കു മറിച്ചിടുക; അപ്പോളതു 'ധാരാ ധാരാ' എന്നാകും' (എല്ലാവരും ചിരിക്കുന്നു) (ചിരിച്ചുകൊണ്ട്) ഇന്നു 'ധാര'വരെയായി: നമുക്കിനി നിർത്താം.

(ഐഹികജ്ഞാനം അഥവാ സയൻസ്)

ഡോ.സർക്കാർ പോയി. മാസ്റ്റർ ശ്രീരാമകൃഷ്ണദേവൻെറ അടുത്തിരുന്നു മെല്ലെ സംസാരിക്കുന്നു. മാസ്റ്റർ ഡോക്ടറുടെ വീട്ടിൽ പോയിരുന്നപ്പോൾ നടന്ന സംഗതികളാണ് പറഞ്ഞുകൊണ്ടിരുന്നത്.

മാസ്റ്റർ: (ശ്രീരാമകൃഷ്ണനോട്) ഡോക്ടർ ചുവന്ന മീനിന് ഏലക്കാത്തൊണ്ടും കുരുവിപ്പക്ഷിക്ക് മയ്ദാമാവ് ഉരുട്ടിയതും കൊടുത്തുകൊണ്ടിരുന്നു. അദ്ദേഹം എന്നോടു പറഞ്ഞു: 'കണ്ടില്ലേ, അവ ഏലക്കാത്തൊണ്ടു കണ്ടില്ല; അതുകൊണ്ട് അവ നീങ്ങിപ്പോയി. ആദ്യം ജ്ഞാനം വേണം. പിന്നെ ഭക്തി. ഒന്നുരണ്ടു കുരുവികളും മയ്ദാ ഗുളിക എറിഞ്ഞുകൊടുത്തപ്പോൾ പറന്നുപോയതു കണ്ടില്ലേ? അവയ്ക്കു ജ്ഞാനമില്ല. അതുകൊണ്ടു ഭക്തിയുമില്ല.'

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ആ ജ്ഞാനത്തിൻെറ അർത്ഥം ഐഹികജ്ഞാനമെന്നാണ്, ഇവരുടെ സയൻസിൻെറ ജ്ഞാനം.

മാസ്റ്റർ: അദ്ദേഹം പിന്നെയും പറഞ്ഞു: 'ചൈതന്യൻ പറഞ്ഞു, ബുദ്ധൻ പറഞ്ഞു, അല്ലെങ്കിൽ യേശുക്രിസ്തു പറഞ്ഞു എന്നു വെച്ച് വിശ്വസിക്കുകയോ? അതു ശരിയല്ല.' അദ്ദേഹിത്തനൊരു

പൗത്രൻ പിറന്നിട്ടുണ്ട്. അദ്ദേഹം ആ പുത്രവധുവിനെ വളരെ വാഴ്ത്തി ഇങ്ങനെ പറഞ്ഞു: 'അവളെ ഒരിക്കലെങ്കിലും എനിക്കു കാണാൻ കഴിയുന്നില്ല; അത്ര ശാന്തയും ലജ്ജാശീലയുമാണവൾ.'

ശ്രീരാമ: അദ്ദേഹം ഇവിടുത്തെ കാര്യങ്ങൾ വിചാരിക്കുന്നുണ്ട്. ക്രമേണ ശ്രദ്ധ വളർന്നുവരുന്നു. ഒറ്റയടിക്ക് അഹങ്കാരമങ്ങു പോകുമോ? എത്രയോ ധനം, മാനം, വിദ്യ! എന്നിരുന്നാലും ഞാൻ പറയുന്നതിനോട് അനാദരം കാണിക്കുന്നില്ല.

(അവതീർണ്ണശക്തിയോ സദാനന്ദമോ?)

അഞ്ചുമണി സമയം. ശ്രീരാമകൃഷ്ണൻ രണ്ടാം നിലയിലെ ആ മുറിയിൽ ഇരിക്കുകയാണ്. നാലുഭാഗത്തും ഭക്തന്മാർ നിശ്ശബ്ദരായി ഇരിക്കുന്നു. അക്കൂട്ടത്തിൽ അദ്ദേഹത്തെ കാണാനായി വന്ന പുറമെനിന്നുള്ള ആളുകളും പലരുമുണ്ട്. ആരുമൊന്നും മിണ്ടുന്നില്ല.

മാസ്റ്റർ ശ്രീരാമകൃഷ്ണൻെറ അടുത്താണ് ഇരിക്കുന്നത്. അവർ തമ്മിൽ ഇടയ്ക്കു ഒന്നുരണ്ടു വാക്കു സംസാരിച്ചിരുന്നു. ഗുരുദേവന് കുപ്പായമിടണം; മാസ്റ്റർ അദ്ദേഹത്തെ ഉടുപ്പിടുവിച്ചു.

ശ്രീരാമ: (മാസ്റ്ററോട്) നോക്കൂ, എനിക്കീയിടെ വളരെ ധ്യാനമൊന്നും ചെയ്യേണ്ട ആവശ്യമില്ല. പെട്ടെന്ന് അഖണ്ഡബോധം ഉണ്ടാകുന്നു. ഇപ്പോൾ നിരന്തരദർശനമാണ്.

മാസ്റ്റർ ഒന്നും മിണ്ടിയില്ല. മുറി നിറയെ ആളുകൾ; അവരും നിശ്ശബ്ദം. അല്പം കഴിഞ്ഞ് ഗുരുദേവൻ വീണ്ടും മാസ്റ്ററോട് ചിലതു പറഞ്ഞു.

ശ്രീരാമ: ആട്ടെ, ഇവരൊക്കെ ഒരക്ഷരം മിണ്ടാതെ ഇവിടെയിരിക്കുന്നു; എന്നെ നോക്കുന്നു. ഒന്നും മിണ്ടുന്നുമില്ല. പാടുന്നുമില്ല. അവരെന്നിലെന്താണ് കാണുന്നത്?

സാക്ഷാൽ ഈശ്വരശക്തി അവതരിച്ചിരിക്കുന്നു. അതുകൊണ്ടാണ് ഇത്രയേറെ ആളുകൾ ആകർഷിക്കപ്പെടുന്നത്; അതിനാലാണ് ഭക്തന്മാർ അദ്ഭുതസ്തബ്ധരായി അദ്ദേഹത്തിൻെറ നേരെ നോക്കിക്കൊണ്ടിരിക്കുന്നത്. ഇതായിരിക്കുമോ ഗുരുദേവൻെറ ചോദ്യത്തിനർത്ഥം?

മാസ്റ്റർ ഉത്തരം പറഞ്ഞു: ''ഇവരൊക്കെ അങ്ങയുടെ ഉപദേശങ്ങൾ പലതും നേരത്തേ കേട്ടിരിക്കുന്നു. വേറെങ്ങും ഒരിക്കലും കാണാൻ കിട്ടാത്ത ഒരു കാഴ്ച അവർ കണ്ടുകൊണ്ടിരിക്കുകയാണിപ്പോൾ. ഈശ്വരപ്രേമമത്തനും നിരഹംകാരിയും ബാലകസ്വഭാവനും സദാനന്ദപൂർണ്ണനുമായ അങ്ങയെ കാണുകയാണവർ. അന്നൊരു

ദിവസം ഈശാനമുക്കർജിയുടെ വീട്ടിൽ അങ്ങു പോയിരുന്നല്ലോ. ഞങ്ങളും ഉണ്ടായിരുന്നു കൂടെ. അങ്ങ് ആ പുറത്തെ മുറിയിൽ ഉലാത്തുകയായിരുന്നു. അപ്പോളൊരാൾവന്നു, 'ഇമ്മാതിരി സദാനന്ദ പൂർണ്ണനായ ഒരു മനുഷ്യനെ ഞാനെങ്ങും കണ്ടിട്ടില്ല' എന്നെന്നോടു പറഞ്ഞു.''

മാസ്റ്റർ വീണ്ടും നിശ്ശബ്ദനായി. മറ്റുള്ളവരും നിശ്ശബ്ദം. സ്വല്പസമയത്തിനുശേഷം ഗുരുദേവൻ വീണ്ടും മൃദുസ്വരത്തിൽ മാസ്റ്ററോടു ചോദിച്ചു:

ശ്രീരാമ: ആട്ടെ, ഡോക്ടർ എങ്ങനെ വളർന്നുവരുന്നു? ഇവിടുത്തെ ആശയങ്ങളൊക്കെ ഇപ്പോൾ വേണ്ടതിൻവണ്ണം സ്വീകരിക്കുന്നുണ്ടോ?

മാസ്റ്റർ: നല്ല വിത്തു വെറുതെ പോകുമോ? അതെന്നെങ്കിലും എങ്ങനയെങ്കിലും മുളയ്ക്കുകതന്നെ ചെയ്യും. അന്നൊരു ദിവസം അവിടുന്നു പറഞ്ഞ സംഗതിയോർക്കുമ്പോൾ എനിക്കു ചിരിവരുന്നു.

ശ്രീരാമ: എന്തു സംഗതി?

മാസ്റ്റർ: അന്നൊരിക്കൽ അവിടുന്നിങ്ങനെ പറയുകയുണ്ടായി: 'യദുമല്ലികന് ഏതു കറിയിൽ ഉപ്പുണ്ട്, ഏതിൽ ഇല്ല, എന്നറിയാൻ കഴിയുന്നില്ല; അത്രയ്ക്കും മറവിക്കാരനാണ്. 'ആ കറിയിൽ ഉപ്പില്ല' എന്നാരെങ്കിലും പറഞ്ഞാൽ, 'എന്ത്! എന്ത്? ഉപ്പിട്ടിട്ടില്ല, ഇല്ലേ?' എന്നു പറയും.'' അങ്ങിതു ഡോക്ടറെ പറഞ്ഞു കേൾപ്പിക്കുകയായിരുന്നു, അദ്ദേഹം അഹങ്കാരത്തോടുകൂടി, 'ഞാനും വളരെ അന്യമനസ്കനാകാറുണ്ട്.' എന്നങ്ങയോടു പറഞ്ഞു. അദ്ദേഹം വിഷയചിന്തകൊണ്ട് അന്യമനസ്കനാവുകയാണ്. ഈശ്വരചിന്തകൊണ്ടല്ല. എന്ന് അങ്ങ് മനസ്സിലാക്കിക്കൊടുത്തു.

ശ്രീരാമ: അദ്ദേഹം ഞാൻ പറയുന്നതു ശ്രദ്ധിക്കുകയില്ലേ?

മാസ്റ്റർ: ശ്രദ്ധിക്കും, സംശയമില്ല, പക്ഷെ ജോലിത്തിരക്കിനിടയിൽ പലതും മറന്നുപോകുന്നു. 'രമണിയെ ജനനിയായി കാണുന്നത് ഒരു താന്ത്രികോപാസനയാകുന്നു' എന്ന്. ഇന്നും അദ്ദേഹം ഒരു നല്ല കാര്യം പറഞ്ഞു.

ശ്രീരാമ: ഞാനതിനെന്തു പറഞ്ഞു?

മാസ്റ്റർ: അവിടുന്ന്, കന്നും കലപ്പയുമുള്ള ഭാഗവതപണ്ഡിതൻെറ കഥ പറഞ്ഞു. (ഗുരുദേവൻ ചിരിക്കുന്നു.) 'നീയാദ്യം മനസ്സിലാക്കുക' എന്ന് ഭാഗവതപണ്ഡിതനോടു പറഞ്ഞ രാജാവിൻെറ കഥയും അവിടുന്നു പറഞ്ഞു. (ഗുരുദേവൻ ചിരിക്കുന്നു) പിന്നെ പറഞ്ഞു ഗീതയെക്കുറിച്ച്; ഗീതയുടെ സാരം കാമിനീകാഞ്ചന ത്യാഗം,

കാമിനീകാഞ്ചനങ്ങളിലുള്ള ആസക്തിയുടെ ത്യാഗം, ആണ് എന്ന്. 'ഒരു സംസാരിക്ക്, കാമിനീകാഞ്ചനങ്ങൾ ത്യജിക്കാത്തവന്, എങ്ങനെ ജനങ്ങൾക്ക് ഉപദേശം കൊടുക്കാൻ സാധിക്കും?' എന്ന് അങ്ങ് ഡോക്ടറോടു ചോദിച്ചു. അത് അദ്ദേഹത്തിനു മനസ്സിലാക്കാൻ കഴിഞ്ഞില്ല എന്നു തോന്നുന്നു. അദ്ദേഹം ഒടുവിൽ 'ധാരാ ധാരാ' എന്നും പറഞ്ഞു വിഷയം മാറ്റി.

ശ്രീരാമകൃഷ്ണൻ ഭക്തന്മാരുടെ നന്മയെക്കുറിച്ചു ചിന്തിക്കുകയായിരുന്നു. ഭക്തന്മാരായ പൂർണ്ണനും മണീന്ദ്രനും ബാലന്മാർ. അവരെ കുറിച്ചു ചിന്തിച്ചുകൊണ്ടിരുന്നു ഗുരുദേവൻ. പൂർണ്ണനുമായി വർത്തമാനം പറയാൻ അദ്ദേഹം മണീന്ദ്രനെ പറഞ്ഞയച്ചു.

## അദ്ധ്യായം നാല്

### ശ്രീരാധാകൃഷ്ണതത്ത്വപ്രതിപാദനം – നിത്യലീല

സന്ധ്യയായിപ്പോയി. ശ്രീരാമകൃഷ്ണദേവന്റെ മുറിയിൽ വിളക്കു കത്തുന്നു. ഗുരുദേവനെ കാണാൻ ഏതാനും ഭക്തന്മാർ വന്നിട്ടുണ്ട്. അവർ അതേ മുറിയിൽ അല്പം അകലെയായി ഇരിക്കുന്നു. ഗുരുദേവൻ അന്തർമുഖൻ; വർത്തമാനമൊന്നും പറയുന്നില്ല. മുറിയിലുണ്ടായിരുന്ന ആളുകളും ഈശ്വരനെ ധ്യാനിച്ചു കൊണ്ട് മിണ്ടാതെയിരിക്കുന്നു.

അല്പം കഴിഞ്ഞപ്പോൾ നരേന്ദ്രൻ ഒരു സ്നേഹിതനെയും കൂട്ടിക്കൊണ്ടു വന്നുചേർന്നു. അദ്ദേഹം കൂട്ടുകാരനെ പരിചയപ്പെടുത്തി. "ഇദ്ദേഹം എന്റെയൊരു സ്നേഹിതനാണ്; ചില പുസ്തകങ്ങൾ എഴുതിയിട്ടുണ്ട്. 'കിരണ്മയി' എന്ന പുസ്തകം ഇദ്ദേഹമെഴുതിയതാണ്." കിരണ്മയീലേഖകൻ ഗുരുദേവനെ നമസ്കരിച്ച് ആസനസ്ഥനായി. അദ്ദേഹം ഗുരുദേവനുമായി സംസാരിക്കും.

നരേന്ദ്രൻ: ഇദ്ദേഹം രാധാകൃഷ്ണന്മാരെക്കുറിച്ച് എഴുതിയിട്ടുണ്ട്.

ശ്രീരാമ: (ലേഖകനോട്) എന്താണെഴുതിയിരിക്കുന്നത്? ഒന്നു പറയൂ, കേൾക്കട്ടെ.

ലേഖകൻ: രാധാകൃഷ്ണന്മാർതന്നെ പരബ്രഹ്മം; പ്രണവത്തിന്റെ ബിന്ദുസ്വരൂപം, ആ രാധാകൃഷ്ണപരബ്രഹ്മത്തിൽനിന്നും മഹാവിഷ്ണു; മഹാവിഷ്ണുവിൽനിന്നും ശിവനും ദുർഗ്ഗയും; പുരുഷനും പ്രകൃതിയും.

ശ്രീരാമ: ഭേഷ്, രാധയ്ക്കു നാനാഭാവങ്ങളുണ്ട്. കാമരാധാരൂപത്തിൽ ചന്ദ്രാവലിയാണവൾ. പ്രേമരാധയായിട്ടവൾ വൃന്ദാവനത്തിൽ

ശ്രീകൃഷ്ണനുമൊത്തു ലീലയാടി. നിത്യരാധാരൂപം നന്ദഘോഷൻ കാണുകയുണ്ടായി.

കാമരാധയും പ്രേമരാധയും കുറച്ചുകൂടി മുമ്പോട്ടു പോയാൽ നിത്യരാധയെ കാണാം. ഉള്ളിയുടെ തൊലി ഉരിക്കുംപോലെയാണത്. ആദ്യം ചുവന്ന തൊലി, പിന്നെ ഇളം ചുവപ്പാർന്ന തൊലി, അതു കഴിഞ്ഞ് വെളുത്തത്. അതും തീർന്നാൽ പിന്നെ തൊലി കാണാനില്ല. നിത്യരാധയുടെ സ്വരൂപം അതുമാതിരിയാണ്. നേതി നേതി വിചാരം നിലച്ചുപോകുന്നതെവിടെയോ അവിടെ.

രാധാകൃഷ്ണന്മാർക്ക് രണ്ടു ഭാവങ്ങളുണ്ട്, നിത്യമെന്നും ലീലയെന്നും. സൂര്യനും അതിൻെറ രശ്മിയുംപോലെയാണവ. നിത്യം സൂര്യൻെറ സ്വരൂപംപോലെ, ലീല രശ്മിയുടെ സ്വരൂപംപോലെയും.

യഥാർത്ഥഭക്തൻ ചിലപ്പോൾ നിത്യത്തിൽ വാഴുന്നു; ചിലപ്പോൾ ലീലയിലും, നിത്യവും ലീലയും ഒന്നിൻെറതന്നെ ഭാവങ്ങളാണ്. ഒന്നേ ഒന്ന്; രണ്ടുമില്ല. പലതുമില്ല.

ലേഖകൻ: 'വൃന്ദാവനത്തിലെ കൃഷ്ണനെ'ന്നും 'മഥുരയിലെ കൃഷ്ണ'നെന്നും പറയുന്നതെന്തുകൊണ്ടാണ്?

ശ്രീരാമ: അത് ഗോസ്വാമികളുടെ മതമാണ്. എന്നാൽ ഉത്തരേന്ത്യയിലെ പണ്ഡിതന്മാർ അങ്ങനെ പറയുന്നില്ല. അവരുടെ പക്ഷത്തിൽ കൃഷ്ണൻ മാത്രമേ ഉള്ളു; രാധയില്ല. ദ്വാരകയിലെ കൃഷ്ണൻെറ കൂടെ രാധയില്ലല്ലോ.

ലേഖകൻ: രാധാകൃഷ്ണന്മാർതന്നെയാണ് പരബ്രഹ്മം.

ശ്രീരാമ: അതു കൊള്ളാം. പക്ഷേ ഈശ്വരന് സകലതും സാധിക്കും. നിരാകാരനാരോ അവൻതന്നെ സാകാരനും. അവൻതന്നെ വ്യഷ്ടിയും വിരാട്ടും. അവൻതന്നെ ബ്രഹ്മവും. അവൻതന്നെ ശക്തിയും; അവന് അവധിയില്ല. അവസാനമില്ല. അവന് അസാദ്ധ്യമായിട്ടൊന്നുമില്ല, എല്ലാം സാധിക്കും. പരുന്തും കഴുകനും എത്ര ഉയരത്തിൽ പറന്നാലും അവയ്ക്കു ആകാശത്തിൻെറ മേലാപ്പിൽ ചെന്നു തട്ടാനാവില്ല. ബ്രഹ്മം എന്തുമാതിരിയാണെന്നു ചോദിക്കുന്നപക്ഷം, അതു പറയാനാവില്ല എന്നേ എനിക്കു പറയാൻ കഴിയൂ. സാക്ഷാത്കാരം സിദ്ധിച്ചാലും അതിനെ വാക്കുകൊണ്ടു വർണ്ണിക്കാനാവില്ല. 'നെയ്യ് എങ്ങനെയിരിക്കും?' എന്നൊരാൾ നിങ്ങളോടു ചോദിച്ചാൽ, 'നെയ്യെങ്ങനെയെന്നോ? നെയ്യെങ്ങനെയോ അങ്ങനെ' എന്നായിരിക്കും നിങ്ങളുടെ മറുപടി. ബ്രഹ്മത്തിനു ഉപമ ബ്രഹ്മംതന്നെ; വേറൊന്നുമില്ല.

# അദ്ധ്യായം അഞ്ച്

1885 ഒക്ടോബർ 31, ശനിയാഴ്ച

## ശ്രീ ബലരാമനെക്കുറിച്ച് ഹരിവല്ലഭവസു വ്യാകുലൻ

ശ്രീരാമകൃഷ്ണൻ ശ്യാമപുക്കൂരിലെ ഗൃഹത്തിൽ ചികിത്സയ്ക്കായി ഭക്തന്മാരുമൊരുമിച്ച് താമസിക്കുന്നു. ഇന്ന് ശനിയാഴ്ച. കന്നിമാസത്തിലെ കൃഷ്ണാഷ്ടമീതിഥി. ഒമ്പതുമണി സമയം.

ഗുരുദേവന്റെ ശുശ്രൂഷയ്ക്കായി ഭക്തന്മാർ ഇവിടെ രാപകൽ താമസിക്കുന്നു. ഇനിയും ആരും ഗൃഹജീവിതം ഉപേക്ഷിച്ചു കഴിഞ്ഞിട്ടില്ല.

ബലരാമനും കുടുംബവും ഗുരുദേവന്റെ ശുശ്രൂഷയിൽ ഏർപ്പെട്ടിരിക്കുന്നു. അദ്ദേഹത്തിന്റെ ജനനം ഒരു ഭക്തവംശത്തിലാണ്. അച്ഛൻ വൃദ്ധനായി. അദ്ദേഹം ഏകാകിയായി വൃന്ദാവനത്തിൽ താമസിക്കുന്നു. അവർതന്നെ പണിചെയ്യിച്ച ശ്രീ ശ്യാമസുന്ദര കുഞ്ജത്തിലാണ് താമസം. ബലരാമന്റെ പിതൃവ്യപുത്രനായ ഹരിവല്ലഭവസുവും കുടുംബത്തിലെ മറ്റംഗങ്ങളുമെല്ലാം വൈഷ്ണവരാണ്.

ഹരിവല്ലഭൻ കട്ടക്കിലെ ഒരു പ്രധാന വക്കീലും ഗവണ്മെൻറ് പ്ലീഡറുമാകുന്നു. ബലരാമൻ പരമഹംസദേവന്റെ അടുത്തുവരുന്നത്, വിശേഷിച്ചും സ്ത്രീകളെയും കൂട്ടിക്കൊണ്ടുവരുന്നത്, ഹരിവല്ലഭന് തീരെ പിടിച്ചില്ല. ബലരാമനൊരിക്കൽ ഹരിവല്ലഭനോട്, 'നീയൊന്ന് അദ്ദേഹത്തെ ചെന്നു കാണുക. എന്നിട്ടെന്താണെന്നു വെച്ചാൽ പറഞ്ഞോളൂ.' എന്നു പറഞ്ഞിരുന്നു.

ഇന്ന് ഹരിവല്ലഭൻ വന്നിട്ടുണ്ട്. അദ്ദേഹം ശ്രീരാമകൃഷ്ണനെ കണ്ട് വളരെ ഭക്തിയോടുകൂടി നമസ്കരിച്ചു. അവർ സംഭാഷണത്തിലേർപ്പെട്ടു.

ശ്രീരാമ: ഇതൊന്നു മാറിക്കിട്ടാൻ എന്താണ് ചെയ്യേണ്ടത്? ഇതൊരു കഠിനരോഗമാണെന്നു താങ്കൾക്കു തോന്നുന്നുണ്ടോ?

ഹരിവല്ലഭൻ: അതൊക്കെ ഡോക്ടർമാർക്ക് പറയാൻ കഴിയും.

ശ്രീരാമ: സ്ത്രീകൾ വന്ന് എന്റെ പാദധൂളി സ്വീകരിക്കുന്നു; അപ്പോൾ ഞാൻ കരുതുന്നു, അവർ എന്നുള്ളിൽ കുടികൊള്ളുന്ന ഈശ്വരനെ വന്ദിക്കുകയാണ് എന്ന്; അങ്ങനെയാണ് ഞാനതിനെ കണക്കാക്കുന്നത്.

ഹരിവല്ലഭൻ: അവിടുന്നൊരു മഹാത്മാവ്. സകലരും അങ്ങയെ നമസ്കരിക്കണം. അതിലെന്താണ് തെറ്റുള്ളത്?

ശ്രീരാമ: ധ്രുവനോ പ്രഹ്ലാദനോ നാരദനോ കപിലനോ ഇവരാരെങ്കിലും വന്നാൽ അങ്ങനെ ചെയ്യണം. ഞാനാരാണ്? താങ്കൾ ഇനിയും വരണം.

ഹരിവല്ലഭൻ: അങ്ങനെയാവാം. അവിടുന്നെന്നെ ആകർഷിക്കുന്നു. അവിടുന്നതു പ്രത്യേകം പറയേണ്ടതായിട്ടില്ല.

ഹരിവല്ലഭനിപ്പോൾ യാത്രയാകും. അദ്ദേഹം നമസ്കരിച്ചു: ഗുരുദേവൻെറ പാദധൂളി ഗ്രഹിക്കാൻ ഒരുമ്പെട്ടു. ഗുരുദേവൻ കാലു വലിച്ചുകളഞ്ഞു. പക്ഷെ ഹരിവല്ലഭൻ വിട്ടില്ല. അദ്ദേഹം നിർബ്ബന്ധപൂർവ്വം ഗുരുദേവൻെറ പാദധൂളി ഗ്രഹിച്ചു.

ഹരിവല്ലഭൻ എഴുന്നേറ്റു. അദ്ദേഹത്തെ ബഹുമാനിക്കാൻ വേണ്ടി ശ്രീരാമകൃഷ്ണനും എഴുന്നേറ്റുനിന്നു. ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ബലരാമന് വലിയ ദുഃഖം. ഞാൻ വീട്ടിൽ ചെല്ലാഞ്ഞിട്ട്. ഒരു ദിവസം വന്നു നിങ്ങളെയെല്ലാം കാണണമെന്നു വിചാരിച്ചു. പക്ഷെ, 'ആരാണിയാളെ ഇവിടെ വിളിച്ചോണ്ടുവന്നത്?' എന്ന് നിങ്ങൾ പറഞ്ഞെങ്കിലോ എന്നു പിന്നെ പേടിയായി.''

ഹരിവല്ലഭൻ: ആരാണിതൊക്കെ അങ്ങയോടു പറയുന്നത്? അങ്ങിതിനെക്കുറിച്ചൊന്നും ഒട്ടും വിചാരപ്പെടേണ്ട.

ഹരിവല്ലഭൻ യാത്രയായി.

ശ്രീരാമ: (മാസ്റ്ററോട്) ഭക്തിയുണ്ട്. അല്ലെന്നുവരികിൽ നിർബ്ബന്ധപൂർവ്വം പാദധൂളി ഗ്രഹിച്ചതെന്തിന്? ഭാവാവസ്ഥയിൽ ഡോക്ടറെയും വേറൊരാളെയും കാണുകയുണ്ടായി എന്ന് ഇന്നാളൊരു ദിവസം നിന്നോടു ഞാൻ പറഞ്ഞല്ലൊ, ഇയാളാണ് വേറൊരാൾ. അതുകൊണ്ടു വന്നതു കണ്ടില്ലേ?

മാസ്റ്റർ: അതെ, ഭക്തിയുടെ ഇരിപ്പിടം.

ശ്രീരാമ: എന്തൊരു സരളൻ!

ശ്രീരാമകൃഷ്ണൻെറരോഗവിവരം അറിയിക്കാനായി മാസ്റ്റർ ശംഖാരിതോലയിൽ ഡോക്ടറുടെ വീട്ടിലെത്തി. ഡോക്ടർ ഇന്നും ഗുരുദേവനെ കാണാൻ പോകും. ഡോക്ടർ മാസ്റ്ററോട് ഗുരുദേവനെക്കുറിച്ചും മഹിമാചരണൻ മുതലായ ഭക്തന്മാരെക്കുറിച്ചും സംസാരിച്ചു.

ഡോക്ടർ: ഏയ്, മഹിമാചരണൻ എന്നെ കാണിക്കാമെന്നു പറഞ്ഞ പുസ്തകം കൊണ്ടുവന്നില്ല. മറന്നുപോയി എന്നു പറഞ്ഞു. അതു ശരിയായിരിക്കും. എനിക്കും പറ്റാറുണ്ട്.

മാസ്റ്റർ: അദ്ദേഹം ഒട്ടേറെ വായിക്കുകയും പഠിക്കുകയും ചെയ്തിട്ടുണ്ട്.

ഡോക്ടർ: എന്നിട്ടുമെന്താണീ അവസ്ഥ?

ശ്രീരാമകൃഷ്ണനെ സംബന്ധിച്ച് ഡോക്ടർ പറഞ്ഞു: 'വെറും ഭക്തികൊണ്ടെന്താവും? ജ്ഞാനവും കൂടിയേ കഴിയൂ.'

മാസ്റ്റർ: എന്ത്, ജ്ഞാനത്തിനുശേഷമാണ് ഭക്തി എന്നാണല്ലോ ഗുരുദേവൻ പറയുന്നത്. പക്ഷെ, ജ്ഞാനത്തിനും ഭക്തിക്കും അദ്ദേഹം നല്കുന്ന അർത്ഥവും അങ്ങ് നല്കുന്ന അർത്ഥവും വളരെ വ്യത്യസ്തങ്ങളാണ്. ജ്ഞാനത്തിനുശേഷം ഭക്തി എന്ന് അദ്ദേഹം പറയുമ്പോൾ അദ്ദേഹം അർത്ഥമാക്കുന്നത്, തത്ത്വജ്ഞാനത്തിനുശേഷം ഭക്തി, ബ്രഹ്മജ്ഞാനത്തിനുശേഷം ഭക്തി, ഭഗവാനെ അറിഞ്ഞുകഴിഞ്ഞിട്ടു ഭക്തി, എന്നാണ്. അങ്ങയുടെ ജ്ഞാനത്തിനർത്ഥം ഇന്ദ്രിയജന്യജ്ഞാനം എന്നാകുന്നു. അദ്ദേഹം ഉദ്ദേശിക്കുന്ന ജ്ഞാനം നമ്മുടെ മാനദണ്ഡംവെച്ച് അളക്കാവുന്നതല്ല. തത്ത്വജ്ഞാനം ഇന്ദ്രിയജന്യജ്ഞാനംകൊണ്ട് പരീക്ഷിക്കാവതല്ല. എന്നാൽ അങ്ങു പറയുന്ന ജഡജ്ഞാനം ഇന്ദ്രിയവിധേയമാകുന്നു.

ഡോക്ടർ നിശ്ശബ്ദം. അതു കഴിഞ്ഞ് അദ്ദേഹം അവതാരത്തെക്കുറിച്ചു സംസാരിച്ചു.

ഡോക്ടർ: എന്തോന്നാണീ അവതാരം? കാലിലെ പൊടിയെടുക്കുന്നത് എന്തൊരേർപ്പെടാണ്?

മാസ്റ്റർ: അതിനെന്ത്? അങ്ങു പറഞ്ഞുവല്ലോ, ശാസ്ത്രീയപരീക്ഷണങ്ങൾ നടത്തുമ്പോൾ ഈശ്വരൻെറ സൃഷ്ടിവൈഭവം കണ്ട് ഭാവാവേശം ഉണ്ടാകാറുണ്ട്. മനുഷ്യനെ കാണുമ്പോഴും ഭാവഭരിതനാകാറുണ്ട്, എന്ന്. അങ്ങനെയാണെങ്കിൽ എന്തുകൊണ്ട് ഈശ്വരൻെറ മുമ്പിൽ തല കുനിച്ചുകൂടാ? മനുഷ്യൻെറ ഹൃദയത്തിനുള്ളിൽ ഈശ്വരൻ ഉണ്ട്.

ഹിന്ദുമതവിശ്വാസപ്രകാരം സർവ്വഭൂതങ്ങളിലും നാരായണൻ വസിക്കുന്നു. ഈ വിഷയം അങ്ങ് അത്രയൊന്നും നോക്കിയിട്ടില്ല. സർവ്വഭൂതങ്ങളിലും ഈശ്വരൻ വസിക്കുന്നുണ്ടെങ്കിൽ അദ്ദേഹത്തെ നമസ്കരിക്കുന്നതുകൊണ്ട് എന്താണ് തെറ്റ്?

ചില ചില വസ്തുക്കളിൽ ഈശ്വരൻെറ പ്രകാശനം കൂടുതലുണ്ട് എന്ന് പരമഹംസദേവൻ പറയുന്നു. സൂര്യൻെറ പ്രകാശം ജലത്തിലും കണ്ണാടിയിലും കൂടുതൽ കാണുന്നുണ്ടല്ലോ. അതുപോലെ, ജലം സർവ്വദിക്കിലുമുണ്ട്; എന്നാൽ ഒരു പുഴയിലോ പൊയ്കയിലോ കൂടുതൽ വ്യക്തമായി കാണാം. ഈശ്വരനെയാണ് നമസ്കരിക്കേ

ണ്ടത്, മനുഷ്യനെയല്ല. ഈശ്വരനാണ് ഈശ്വരൻ. അല്ലാതെ, മനുഷ്യൻ ഈശ്വരനല്ല.

ഈശ്വരനെ യുക്തിചിന്തകൊണ്ട് അറിയാനാവില്ല. സകലതും വിശ്വാസത്തെ ആശ്രയിച്ചാണിരിക്കുന്നത്. ഗുരുദേവൻ പറഞ്ഞിട്ടുള്ള കാര്യങ്ങളാണ് ഞാൻ പറയുന്നത്.

ഇന്ന് ഡോക്ടർ താൻ എഴുതിയിട്ടുള്ള [1]'മനഃശാസ്ത്രത്തിൻെറ ശാരീരികാധിഷ്ഠാനം' എന്ന ഒരു പുസ്തകം മാസ്റ്റർക്ക് സമ്മാനിച്ചു. അതിൻെറ ആദ്യത്തെ താളിൽ, 'സോദരസ്നേഹസൂചകം' എന്നെഴുതിയിരുന്നു.

(ശ്രീരാമകൃഷ്ണനും യേശുക്രിസ്തുവും)

ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് ഇരുന്നരുളുന്നു. പതിനൊന്നു മണി സമയം. മിശ്രൻ എന്നു പേരായ ഒരു ക്രൈസ്തവ ഭക്തനുമായി അദ്ദേഹം സംസാരിച്ചുകൊണ്ടിരിക്കുന്നു. മിശ്രന് മുപ്പത്തിയഞ്ചു വയസ്സു കാണും. അദ്ദേഹം ഒരു ക്രൈസ്തവകുടുംബത്തിലാണ് ജനിച്ചത്. [2]ക്വേകർ സമ്പ്രദായത്തിൽ പെട്ട ആൾ. പുറമെ ധരിച്ചിരിക്കുന്നത് സായിപ്പന്മാരുടെ വേഷമാണെങ്കിലും ഉള്ളിൽ കാവിവസ്ത്രം ഉടുത്തിട്ടുണ്ട്. ഇപ്പോൾ അദ്ദേഹം ഒരു സന്ന്യാസിയാകുന്നു. ഇന്ത്യയുടെ വടക്കുപടിഞ്ഞാറെ പ്രവിശ്യയിലാണ് ജനനസ്ഥലം. അദ്ദേഹത്തിൻെറ രണ്ടു സഹോദരന്മാർ ഒരേ ദിവസം മരിച്ചു; അതും അതിലൊരാളുടെ വിവാഹം നടത്താൻ നിശ്ചയിച്ചിരുന്ന ദിവസം. ആ ദിവസംതന്നെ മിശ്രൻ സംസാരം ഉപേക്ഷിച്ചു.

മിശ്രൻ: രാമനാണ് സർവ്വഭൂതങ്ങളിലും വസിക്കുന്നത്.

ശ്രീരാമകൃഷ്ണൻ മെല്ലെ കൊച്ചുനരനോട്, മിശ്രനു കേൾക്കാവുന്ന വിധത്തിൽ പറഞ്ഞു: ''രാമനേകൻ, അദ്ദേഹത്തിനായിരം നാമങ്ങൾ'. ക്രിസ്ത്യാനികൾ ഗോഡ്[3] എന്നാരെ പറയുന്നുവോ അദ്ദേഹത്തെ ഹിന്ദുക്കൾ രാമൻ, കൃഷ്ണൻ, ഈശ്വരൻ എന്നൊക്കെ വിളിക്കുന്നു. ഒരു പൊയ്കയ്ക്കു പല കടവുകൾ; ഒരു കടവിൽനിന്നും ഹിന്ദുക്കൾ വെള്ളം കുടിക്കുന്നു, അതിനെ ജലമെന്നു പറയുന്നു. ക്രിസ്ത്യാനികൾ വേറെ കടവിൽനിന്നു വെള്ളം കുടിക്കുന്നു, 'വാട്ടർ' എന്നതിനെ വിളിക്കുന്നു. മുസ്സൽമാന്മാർ മറ്റൊരു കടവിൽനിന്നും വെള്ളം കുടിക്കുന്നു. പാനിയെന്നതിനെ പറയുന്നു. അതുപോലെ ഹിന്ദുക്കളുടെ ഈശ്വരനും ക്രിസ്ത്യാനികളുടെ ഗോഡും മുസ്സൽമാന്മാരുടെ അള്ളാവും ഒന്നുതന്നെ.''

---

1. The Physiological Basis of Psychology 2 Quaker sect 3 God

മിശ്രൻ: യേശു മറിയത്തിന്റെ മകനല്ല, യേശു ഈശ്വരൻ തന്നെയാണ്. (ഭക്തന്മാരോട്, ശ്രീരാമകൃഷ്ണനെ ചൂണ്ടിക്കാണിച്ചു കൊണ്ട്) ഇദ്ദേഹം ഇപ്പോൾ ഇങ്ങനെയുണ്ട്. പിന്നെച്ചിലപ്പോൾ സാക്ഷാൽ ഈശ്വരൻ, നിങ്ങൾക്ക് ഇദ്ദേഹത്തെ തിരിച്ചറിയാൻ കഴിയുന്നില്ല. ഞാനിദ്ദേഹത്തെ മുമ്പേ ദർശനത്തിൽ കണ്ടിട്ടുണ്ട്; ഇപ്പോൾ നേരിൽ കാണുന്നു. ഒരു ഉദ്യാനം കണ്ടു; അതിൽ ഒരുയർന്ന പീഠത്തിൽ ഇദ്ദേഹം ഇരുന്നരുളുന്നു; നിലത്ത് വേറൊരാൾ ഇരിപ്പുണ്ട്. അദ്ദേഹം ഇത്രയ്ക്കു ഉയർന്നിട്ടില്ല.

ഈ രാജ്യത്തും ഈശ്വരന്റെ നാലു ദ്വാരപാലകന്മാരുണ്ട്; ബോംബെ പ്രവിശ്യയിൽ തൂക്കാരാമൻ. കാശ്മീരിൽ റോബർട്ട് മൈക്കൽ. ഇവിടെ ഇദ്ദേഹം, പിന്നെ കിഴക്കൻനാടുകളിൽ വേറൊ രാളുമുണ്ട്.

ശ്രീരാമ: നിനക്കു വല്ല ദർശനമോ മറ്റോ ഉണ്ടാകാറുണ്ടോ?

മിശ്രൻ: ഉവ്വ്, വീട്ടിൽ താമസിച്ചുകൊണ്ടിരുന്നപ്പോഴും ജ്യോതിർ ദർശനമുണ്ടാകാറുണ്ട്. അതു കഴിഞ്ഞ് യേശുവിന്റെ ദർശനമു ണ്ടായി. ആ സൗന്ദര്യം ഞാനെങ്ങനെ വർണ്ണിക്കേണ്ടു! ആ സൗന്ദര്യത്തിന്റെ സമീപം സ്ത്രീയുടെ സൗന്ദര്യമെവിടെ?

ഭക്തന്മാരുമായി കുറച്ചുനേരം സംസാരിച്ചുകൊണ്ടിരുന്നശേഷം മിശ്രൻ തന്റെ കാൽസ്രായും കുപ്പായവും ഊരി ഉടുത്തിരിക്കുന്ന കാവി കൗപീനം അവർക്കു കാണിച്ചുകൊടുത്തു.

ശ്രീരാമകൃഷ്ണൻ വരാന്തയിൽ പോയി തിരിച്ചു മുറിയിൽ വന്നിട്ടു പറഞ്ഞു: 'വെളിക്കു പോയില്ല. ഇയാൾ (മിശ്രൻ) വീരഭാവത്തിൽ നില്ക്കുന്നതായിക്കണ്ടു.' ഇക്കാര്യം പറഞ്ഞുകൊണ്ടിരിക്കെ ഗുരു ദേവൻ സമാധിയിലാണ്ടു. പടിഞ്ഞാറോട്ടു മുഖവുമായി സമാധിമ ഗ്നനായി നില്ക്കുന്നു.

അല്പമൊന്നു ബാഹ്യബോധം വന്നപ്പോൾ മിശ്രനെ നോക്കിക്കൊ ണ്ടു ചിരിക്കാൻ തുടങ്ങി. ഭാവാവേശത്തിൽ മിശ്രന് ഹസ്തദാനം ചെ യ്തു, ചിരിച്ചു. മിശ്രന്റെ കൈയ്യിൽ പിടിച്ചുകൊണ്ട് അദ്ദേഹമരുളി: 'നീ ആഗ്രഹിക്കുന്നതെന്തോ അതു സാധിക്കും.'

ശ്രീരാമകൃഷ്ണന് യേശുവിന്റെ ഭാവാവേശം ഉണ്ടായി എന്നു തോന്നുന്നു. എന്ത്, അദ്ദേഹവും യേശുവും ഒന്നുതന്നെയോ?

മിശ്രൻ: (കൈയ് കൂപ്പിക്കൊണ്ട്) ഞാനന്നുമുതൽ എന്റെ മനസ്സും പ്രാണനും ശരീരവും സർവ്വവും അവിടെയ്ക്കു സമർപ്പിച്ചി രിക്കുന്നു.

ശ്രീരാമകൃഷ്ണൻ ഭാവാവസ്ഥയിൽ ചിരിച്ചുകൊണ്ടു നില്ക്കുന്നു.

ഗുരുദേവൻ ആസനസ്ഥനായി. മിശ്രൻ ഭക്തന്മാരോട് തൻെറ പൂർവ്വകഥയെല്ലാം വർണ്ണിച്ചുകേൾപ്പിക്കുന്നു. വരമണ്ഡപത്തിൽ വെച്ച് മണ്ഡപത്തിൻെറ മേൽക്കൂര ഇടിഞ്ഞുവീണ് രണ്ടു സഹോദര ന്മാരും മൃതിയടഞ്ഞ സംഗതിയും പറഞ്ഞു.

മിശ്രന് വേണ്ടതൊക്കെ ചെയ്തുകൊടുക്കണമെന്ന് ഗുരുദേവൻ ഭക്തന്മാരെ പറഞ്ഞേല്പിച്ചു.

(നരേന്ദ്രൻ, ഡോ.സർക്കാർ മുതലായവരുമൊത്തു കീർത്തനാനന്ദത്തിൽ)

ഡോക്ടർ സർക്കാർ വന്നു. ഡോക്ടറെ കണ്ട് ഗുരുദേവൻ സമാധി മഗ്നനായി. സമാധി അല്പം ശമിച്ചപ്പോൾ ഭാവാവേശത്തിൽ ഗുരുദേവന രുളി: 'കാരണാനന്ദത്തിനുശേഷം സച്ചിദാനന്ദം, കാരണ കാരണം.'

ഡോക്ടർ: അതെ,

ശ്രീരാമ: ബോധക്കേടൊന്നും വന്നിട്ടില്ല.

ഗുരുദേവന് ഈശ്വരാവേശം ഉണ്ടായിരിക്കുന്നു എന്ന് ഡോക്ടർക്ക് മനസ്സിലായി. അതുകൊണ്ട് അദ്ദേഹം പറഞ്ഞു: 'ഇല്ലില്ല. അവിടെ യ്ക്കു നല്ല ബോധമുണ്ട്.

ശ്രീരാമകൃഷ്ണൻ പുഞ്ചിരിപൊഴിച്ചുകൊണ്ടോതി:

കാളിജയജയയെന്ന സുധാരസ-
പൂരിതൻ ഞാൻ സുരാപാനിയല്ല,
ചിത്തമുന്മത്തമായ് കാണുന്ന നേരത്തു
മദ്യത്തിൻമത്തെന്നു ചൊൽവൂ ലോകർ,
ആദ്യമായ് മദ്യത്തെ നിർമ്മിപ്പാനുള്ളൊരു
ചക്കരപ്പാവു ഗുരുതരുന്നു.
മദ്യത്തെ നന്നായ് പുളിപ്പിക്കുവാനുള്ള
വസ്തുവായ്തീരുന്നിതെൻെറ ദാഹം.
അപ്പുളിമദ്യത്തെ വാറ്റിയെടുത്തതു
കുപ്പിയിലാക്കുന്നു ജ്ഞാനമപ്പോൾ
മാതാവിൽ മന്മനമൂന്നി ഞാൻ, മന്ത്രത്താൽ
പൂതമായ്ത്തീർത്തുള്ള മദ്യയൂഷം,
താരസ്വരത്തോടെ നാമമുരുവിട്ടു
കോരിക്കുടിച്ചുടനാസ്വദിക്കും.
രാമപ്രസാദൻ പറയുന്നു നിങ്ങളോ -
'ടീ വിധമാം മധുവാസ്വദിപ്പോർ,
ധർമ്മാർത്ഥകാമമോക്ഷങ്ങൾ നേടീടുവോ-
രെന്നു വന്നീടുമിജ്ജീവിതത്തിൽ'

പാട്ടുകേട്ട് ഡോക്ടരും ഏതാണ്ടു ഭാവാവിഷ്ടനായി. ശ്രീരാമ കൃഷ്ണൻ വീണ്ടും ഭാവമനഗ്നനായി ഭാവാവസ്ഥയിൽ അദ്ദേഹം ഡോക്ടറുടെ മടിയിൽ കാലുവെച്ചു. അല്പം കഴിഞ്ഞ് ബാഹ്യബോധം വന്നപ്പോൾ കാലു വലിച്ചുകൊണ്ടു പറഞ്ഞു: 'ആ! അന്നു നീ പറഞ്ഞതെത്ര കേമമായി! ഈശ്വരൻെറ അങ്കതലത്തിൽ നാം ശയിക്കുന്നു. രോഗത്തിൻെറ കാര്യം അദ്ദേഹത്തോടു പറഞ്ഞില്ലെങ്കിൽ പിന്നെ ആരോടു പറയും? വിളിക്കണമെങ്കിൽ ഞാൻ അദ്ദേഹത്തെ വിളിക്കും.'

ഇക്കാര്യം പറഞ്ഞുകൊണ്ടിരിക്കെ അദ്ദേഹത്തിൻെറ കണ്ണുകൾ കണ്ണീരിൽ കുളിച്ചു. വീണ്ടും അദ്ദേഹം ഭാവാവിഷ്ടനായി. ആ അവസ്ഥയിൽ അദ്ദേഹം ഡോക്ടറോടു പറഞ്ഞു: 'നീ വളരെ ശുദ്ധൻ. അല്ലെന്നുവരികിൽ എനിക്കെൻെറ കാൽ നിൻെറ മടിയിൽ വെയ്ക്കാൻ സാധിക്കുമായിരുന്നില്ല.' വീണ്ടുമരുളി: 'രാമരസം കുടിച്ചവൻതാൻ ശാന്തൻ!' എന്താണു സംസാരം? അതിലെന്തുണ്ട്. പണം, സമ്പത്ത്, മാനം, ദേഹഭോഗം, ഇവയിലെന്താണുള്ളത്? 'രാമനെ നിനച്ചിടുകെൻ മനമേ! രാമനെയല്ലാതാരെ തേടും നീ ചൊൽ.''

തീരെ സുഖമില്ലാതിരിക്കുന്ന ഈ നിലയിൽ ഗുരുദേവന് ഇങ്ങനെ കൂടെക്കൂടെ ഭാവാവേശം ഉണ്ടാകുന്നത് കണ്ട് ഭക്തന്മാർ ചിന്താകുലരായി. ഗുരുദേവനരുളി: 'ഈ പാട്ടു പാടിയാൽ ഞാൻ അടങ്ങും, 'ഹരിരസമദിരാ.'

നരേന്ദ്രൻ വേറൊരു മുറിയിലായിരുന്നു. അദ്ദേഹത്തെ വിളിച്ചു. അദ്ദേഹം തൻെറ ദേവദുർലഭമായ സ്വരത്തിൽ ഗാനം ചെയ്തു:

ഹരിരസമദിരയെ ഭുജിച്ചു മമ മനമേ
അവനീതലേ മത്തനായ് വീണുരുണ്ടാലും.

ഹരി ഹരി ഹരി ഇതി ജപിച്ചു കരഞ്ഞുകൊൾക
ഗഗനമാ നിനദത്താൽ നിറഞ്ഞീടട്ടെ.

മുക്തകണ്ഠം ഹരിനാമം ജപിച്ചു ബാഹുക്കൾ രണ്ടും
ഉയർത്തിക്കൊണ്ടുടനെ നീ നടനമാടൂ.

ഹരിനാമമെല്ലാവർക്കും പ്രദാനം ചെയ്തനുദിനം
ഹരിപ്രേമാനന്ദരസേ നീന്തിത്തുടിക്കൂ.

പാടൂ ഹരിനാമങ്ങളെ, പൂർണ്ണകാമനായിക്കൊൾക
നീചവാസനകളെല്ലാം നശിപ്പിച്ചാലും.

ശ്രീരാമ: അതുംകൂടി 'ചിദാനന്ദസിന്ധുവിൻെറ'

നരേന്ദ്രൻ പാടി:

ചിദാനന്ദസിന്ധുവിൻെറ മുകൾപ്പരപ്പിങ്കലിതാ
പ്രേമോന്മാദലഹരിതന്നലകൾപൊങ്ങി.

ദിവ്യാനന്ദാതിരേകമേ, ദിവ്യാനന്ദവിലാസമേ,
മനോഹാരിണി നീയെന്നേ പറഞ്ഞിടാവൂ

നിത്യനൂതനങ്ങളായും മനോഭിരാമങ്ങളായും
ഭഗവന്മധുരിമ തന്നത്യദ്ഭുതമാം.

തരംഗങ്ങളിതാ നവംനവങ്ങളാം രൂപം പൂണ്ടു
അബ്ധിതൻ മുകൾപ്പരപ്പിലുയർന്നീടുന്നു.

കാലദേശങ്ങൾതൻ പെരുംകന്മതിൽ വീണുടഞ്ഞങ്ങു
കൺമറഞ്ഞു പോകുന്നേരമൊരിക്കൽക്കൂടി,

മഹായോഗസമുദ്രത്തിലവയെല്ലാം ലയിച്ചീടും,
മനസ്സേ, നീയന്നേരത്തിൽ നൃത്തമാടുക

പാവനഹരിനാമത്തെ കീർത്തിച്ചുകൊണ്ടു മനമേ,
സാനന്ദം കൈയ്കളുയർത്തി നൃത്തമാടുക.

മാനസമേ, നിരഞ്ജനനായ് ലസിക്കും ശ്രീഹരിയിൽ
ധ്യാനലീനനായ് വേഗം മേവീടുക നീ:
നിസ്തുലചൈതന്യരൂപമദ്ഭുതകാന്തിമദ്ബ്രഹ്മം
ഭക്തചിത്തവിമോഹകം മുക്തിദായകം.

നിത്യനൂതനമായേറെ വിസ്ഫുരിക്കുമുൾപ്രേമപ്പൂം-
തൊത്തിനുള്ളിൽ തേൻ പകരും ദിവ്യചൈതന്യം;
കോടിചന്ദ്രോദയവുമദ്ദിവ്യതേജഃസന്നിധിയിൽ
ആടൽതേടുമാറുജ്ജ്വലമാണ് തൽക്കാന്തി;

മിന്നൽപോലെ വിളങ്ങുമക്കാന്തികന്ദളങ്ങൾ മന-
ക്കണ്ണിലേല്ക്കെ കായമാകെ പുളകമാളും.

മാനസമേ, താവക ഹൃദയപങ്കജത്തിനുള്ളി-
ലാ മനോഹരസ്വരൂപംവെച്ചു പൂജിക്കൂ.

ദിവ്യപ്രേമാവേഗാവിഷ്ടനായിനിന്നു നിരന്തരം
ഭവ്യദമദ്ദർശനത്തിൽ മധു നുകരൂ.

ഡോക്ടർ സർക്കാർ ഏകാഗ്രമാനസനായി പാട്ടുകേട്ടു. പാട്ടവസാനിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: 'ചിദാനന്ദസിന്ധുവിൻെറ എന്ന പാട്ട് ഭേഷായിരിക്കുന്നു.' ഡോക്ടറുടെ ആനന്ദംകണ്ട് ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഒരു മകൻ അപ്പനോടു പറഞ്ഞു: 'അപ്പാ, അപ്പനൊരു കോപ്പ മോന്തിനോക്കിയിട്ട് എന്നോടു വേണ്ടെന്നുവെയ്ക്കാൻ പറയുന്നപക്ഷം ഞാൻ വേണ്ടെന്നുവെയ്ക്കാം,' അപ്പൻ സ്വല്പം കുടിച്ചു നോക്കിയിട്ടു പറഞ്ഞു: 'മോനേ, നീ വേണമെങ്കിൽ വേണ്ടെ

ന്നു വെച്ചോ, എനിക്കു വിരോധമൊന്നുമില്ല. പക്ഷെ ഞാനിനി ഇതു വിടാൻ നിശ്ചയിച്ചിട്ടില്ല.' (ഡോക്ടറും എല്ലാവരും ചിരിക്കുന്നു)

ഇന്നാളൊരു ദിവസം അമ്മയെനിക്കു രണ്ടാളുകളെ കാണിച്ചു തന്നു. ഇദ്ദേഹം (ഡോക്ടർ) ആണവരിൽ ഒരാൾ. വളരെ ജ്ഞാനമുണ്ടാകും എന്നും കണ്ടു. പക്ഷെ ശുഷ്കജ്ഞാനം (ഡോക്ടറോടു, ചിരിച്ചുകൊണ്ട്) പക്ഷെ നീ കുതിരും.'

ഡോക്ടർ ഒന്നും മിണ്ടിയില്ല.

## അദ്ധ്യായം ആറ്

1885 നവംബർ 6, വെള്ളിയാഴ്ച

**കാളീപൂജാദിവസം ഭക്തന്മാരോടൊരുമിച്ച്**

വെള്ളിയാഴ്ച കന്നിമാസത്തിലെ അമാവാസ്യ. ഇന്നു കാളിപൂജാദിവസമാണ്. ശ്രീരാമകൃഷ്ണൻ ശ്യാമപുക്കൂർ വസതിയിലെ മുകളിലത്തെ നിലയിൽ തെക്കേമുറിയിൽ നില്ക്കുന്നു. നേരം മണി ഒമ്പത്. ഗുരുദേവൻ ശുദ്ധവസ്ത്രം ധരിച്ചിരിക്കുന്നു; നെറ്റിയിൽ ചന്ദനക്കുറി. കല്ക്കത്തയുടെ മദ്ധ്യഭാഗത്ത് താന്തേനിയയിലുള്ള സിദ്ധേശ്വരീ കാളീക്ഷേത്രത്തിൽ പൂവ്വും ഇളനീരും പഞ്ചസാരയും സന്ദേശും ഇന്നു കാലത്തു നിവേദിക്കാൻ ഗുരുദേവൻ മാസ്റ്ററോടു പറഞ്ഞേല്പിച്ചിരുന്നു. മാസ്റ്റർ ഗംഗാസ്നാനം ചെയ്ത് പൂജ നടത്തി പ്രസാദവുംകൊണ്ട് നഗ്നപാദനായി ഗുരുദേവൻെറ സമീപമെത്തി. അതിഭക്തിഭാവത്തോടെ ഗുരുദേവൻ നിന്നുകൊണ്ട് പ്രസാദം സ്വല്പം കഴിച്ച് സ്വല്പം ശിരസ്സിൽ ധരിച്ചു. പ്രസാദം സ്വീകരിക്കുന്ന സമയത്ത് അദ്ദേഹം ചെരിപ്പ് ഊരിവെയ്ക്കുകയുണ്ടായി. 'ഭേഷ് പ്രസാദം', എന്നദ്ദേഹം മാസ്റ്ററോടു പറഞ്ഞു.

ശ്രീരാമകൃഷ്ണൻ മാസ്റ്ററോടു വേറൊരു കാര്യവും പറഞ്ഞിരുന്നു; 'രാമപ്രസാദൻെറയും കമലാകാന്തൻെറയും കീർത്തനപുസ്തകം വാങ്ങിക്കൊണ്ടുവരണം.' ഡോക്ടർ സർക്കാർക്കു കൊടുക്കാനാണ്.

മാസ്റ്റർ: പുസ്തകം കൊണ്ടുവന്നിട്ടുണ്ട്. രാമപ്രസാദൻെറയും കമലാകാന്തൻെറയും കീർത്തനപുസ്തകം.

ശ്രീരാമ: ഈവക പാട്ടുകൾ ഡോക്ടറുടെ ഉള്ളിൽ കുത്തിക്കയറ്റുക.

ഭഗവത്തത്ത്വത്തെ നേരിലയറിയുവാൻ ശ്രമിക്കുന്നോ
മനസ്സേ, നിൻ വഴിയല്പം പിഴച്ചുപോയി!

കാളിമാതാവിനെ നേരിലറിഞ്ഞവ-
രാരാനുമുണ്ടോയിപ്പാരിടത്തിൽ?

മനമേ, നരജീവിതമാകും
വയലേലകൾ വരളുകയാണേ!

ഒരുപൊഴുതും കൃഷിയില്ലാതെ
തരിശായതു മരുവുകയാണേ!

വിധിപോലതിൽ വിത്തുകൾ പാകി
കൃഷിചെയ്യുവതെവ്വിധമെന്നായ്
അറിവില്ല നിനക്കൊരു ലേശം
അറിയാനൊട്ടില്ലഭിലാഷം.

വളമിട്ടുടനുഴുതുമറിച്ചും
നലമോടഥ കളകൾ പറിച്ചും.
പരിചോടഥ പാലിപ്പോളം
വിളകൊയ്യാം മതിയാവോളം

കാളിയാകുന്ന കല്പവൃക്ഷമൂലത്തിൽ നാം
ചേതസ്സേ, മെല്ലെ നടന്നു ചെല്ലാം;
ആയതിൻ കീഴിലായ് വീണുകിടക്കുന്ന
നാലു പുരുഷാർത്ഥം ശേഖരിക്കാം.

മാസ്റ്റർ: അങ്ങനെ ചെയ്യാം.

ശ്രീരാമകൃഷ്ണൻ മാസ്റ്ററുമൊരുമിച്ച് മുറിയിൽ നടന്നുകൊണ്ടിരുന്നു. കാലിൽ കാൻവാസ് ചെരുപ്പ്. തീരെ സുഖമില്ല; എന്നാലും മുഖം സുസ്മേരസുന്ദരം.

ശ്രീരാമ: ആ ഗാനവും ഭേഷ്, 'ഈ സംസാരം മായതൻ ചട്ടക്കൂട്.' പിന്നെ, 'ഈ സംസാരം ആനന്ദകുടീരം. ആ അനിയൻ ആനന്ദക്കമ്പോളത്തിൽ കിടന്നുരുളുന്നു.'

മാസ്റ്റർ: അതെ, ഭേഷ്.

ശ്രീരാമകൃഷ്ണൻ പെട്ടെന്നൊന്നു ഞെട്ടി. അങ്ങനെതന്നെ ചെരിപ്പ് ഊരിയിട്ടിട്ട് നിശ്ചലനായി നിന്നു. അഗാധസമാധിയിൽ ആമഗ്നൻ. ഇന്ന് ജഗന്മാതാവിൻെറ പൂജാദിവസം. അതുകൊണ്ടായിരിക്കുമോ ഗുരുദേവൻ കൂടെക്കൂടെ ഞെട്ടുകയും സമാധിയിൽ മുഴുകുകയും ചെയ്യുന്നത്? ഏറെനേരം കഴിഞ്ഞ് ദീർഘശ്വാസം വിട്ട്, വളരെ പ്രയാസപ്പെട്ടു ഒരു തരത്തിൽ ആവേശം അടക്കി.

(കാളീപൂജാദിവസം ഭക്തന്മാരുമൊരുമിച്ച്)

ശ്രീരാമകൃഷ്ണൻ മുകളിലത്തെ ആ മുറിയിൽ ഭക്തന്മാരുമൊരുമിച്ച് ഇരിക്കുന്നു. പത്തുമണി സമയം. കിടക്കയിൽ തലയിണവെച്ച്

അതിന്മേൽ ചാരിയാണ് ഇരിക്കുന്നത്. ഭക്തന്മാർ നാലുഭാഗത്തും ഇരിക്കുന്നു. രാമൻ, രാഖാൽ, നിരഞ്ജനൻ, കാളീപദൻ, മാസ്റ്റർ തുടങ്ങി അനേകം ഭക്തന്മാരുമുണ്ട്. ശ്രീരാമകൃഷ്ണൻെറ ഭാഗിനേയൻ ഹൃദയമുഖർജിയുടെ കാര്യം സംഭാഷണവിഷയമായി.

ശ്രീരാമ: (രാമൻമുതൽപേരോട്) ഹൃദയനിപ്പോഴും പറമ്പുമേടിക്കണം, പറമ്പു മേടിക്കണം എന്നും പറഞ്ഞ് കിടന്നു പിടയുകയാണ്. എൻെറ കൂടെ ദക്ഷിണേശ്വരത്തു താമസിച്ചുകൊണ്ടിരുന്നപ്പോൾ, 'എനിക്കൊരു ഷാൾ തരൂ. ഇല്ലെങ്കിൽ ഞാൻ കേസുകൊടുക്കും.' എന്നവൻ എന്നോടു പറഞ്ഞു. അമ്മ അവനെ ഇവിടെ നിന്നകറ്റി. ആളുകൾ വന്നാൽ അവരെ പണത്തിനുവേണ്ടി അവൻ ശല്യപ്പെടുത്തിക്കൊണ്ടിരുന്നു. അവൻ എൻെറ കൂടെ താമസിച്ചിരുന്നുവെങ്കിൽ ഈ ആളുകളൊന്നും വരുമായിരുന്നില്ല. അതുകൊണ്ടാണ് അമ്മ അവനെ ഇവിടെനിന്നു മാറ്റിക്കളഞ്ഞത്.

രാ.... ലും അമ്മാതിരി തുടങ്ങി. അവൻ പിറുപിറുക്കാനും ശാഠ്യം പിടിക്കാനും ആരംഭിച്ചു. വണ്ടിയിൽ എൻെറ കൂടെ വരാൻ പറഞ്ഞാൽ പിന്നാക്കം നില്ക്കും. മറ്റു ചെറുപ്പക്കാർ എൻെറയടുത്തു വന്നാൽ അവനു ദേഷ്യമായി. ഞാനവരെ കാണാൻ കല്ക്കത്തെയ്ക്കു പോയാൽ അവൻചോദിക്കും. 'അവരെന്താ സംസാരം ഉപേക്ഷിച്ചു വരുമോ? അതുകൊണ്ടാണോ അവരെ കാണാൻ പോണത്?' മറ്റു ചെറുപ്പക്കാർക്ക് വല്ല പലഹാരമോ മറ്റൊ കൊടുക്കുകയാണെങ്കിൽ എനിക്കവനെ പേടിയാണ്. ഞാൻ പറയും, 'നീ കഴിക്ക്, എന്നിട്ടവർക്കും കൊടുക്ക്.' അവനെൻെറ കൂടെ താമസിക്കുകയില്ല എന്നെനിക്കു മനസ്സിലായി. ഞാനപ്പോൾ അമ്മയോടു പറഞ്ഞു: 'അമ്മേ, ഹൃദയനെപ്പോലെ ഇവനെ അപ്പാടെയങ്ങു അകറ്റിക്കളയല്ലെ!' പിന്നെക്കേട്ടു അവൻ വൃന്ദാവനത്തിനു പോകുന്നു എന്ന്. അക്കാലത്ത് രാ..... എൻെറ കൂടെ താമസിച്ചിരുന്നുവെങ്കിൽ ഈ ചെറുപ്പക്കാരൊന്നും എൻെറ അടുത്തു വരുകയില്ലായിരുന്നു. അവൻ വൃന്ദാവനത്തിനു പോയി. അതുകൊണ്ട് ഈ ചെറുപ്പക്കാരൊക്കെ എൻെറ അടുത്തുവന്നു പോകാൻ തുടങ്ങി.

രാ: (വിനീതഭാവത്തിൽ) അങ്ങനെയൊന്നും എൻെറ മനസ്സിലുണ്ടായിരുന്നില്ല.

രാമദത്തൻ: (രാ.....നോട്) നിൻെറ മനസ്സ് ഇദ്ദേഹത്തിനറിയാവുന്നതുപോലെ നിനക്കറിയാൻ പറ്റുമോ?

രാ.... നിശ്ശബ്ദനായിരുന്നു.

ശ്രീരാമ: (രാ...നോട്) നീയെന്തിനാണ് അങ്ങനെ കാണിച്ചത്? ഞാൻ നിന്നെ ഒരു മകനെക്കാൾ കൂടുതലായി സ്നേഹിക്കുന്നു. നിനക്കൊന്നു

മിണ്ടാതിരുന്നുകൂടേ? ഇപ്പോൾ നിനക്ക് ആ ഭാവമില്ല.

കുറച്ചുനേരം സംസാരിച്ചിരുന്നശേഷം ഭക്തന്മാർ വേറൊരു മുറിയിലേക്കു പോയി.

ശ്രീരാമകൃഷ്ണൻ രാ.....നെ അടുത്തുവിളിച്ചു ചോദിച്ചു: 'ഞാനിങ്ങനെ പറഞ്ഞതിൽ നിനക്കു പരിഭവമുണ്ടോ?'

രാ: ഇല്ല.

ഗുരുദേവൻ മാസ്റ്ററോടു പറഞ്ഞു: 'ഇന്നു കാളീപൂജാദിവസം. പൂജയ്ക്കു കുറച്ചൊരു ഏർപ്പാട് ചെയ്യുന്നത് നല്ലതാണ്. നീ അവരോട് അതിനെക്കുറിച്ചൊന്ന് പറഞ്ഞിട്ടു വാ. പങ്ക കൊണ്ടുവന്നോ ഇല്ലയോ എന്നും അന്വേഷിക്കൂ.

മാസ്റ്റർ സ്വീകരണമുറിയിൽ ചെന്ന് ഭക്തന്മാരോടു കാര്യമെല്ലാം പറഞ്ഞു. കാളീപദനും മറ്റു ഭക്തന്മാരും പൂജയ്ക്കു വേണ്ടത് ഒരുക്കാനാരംഭിച്ചു.

ഏകദേശം രണ്ടുമണിയോടുകൂടി ഡോക്ടർ ശ്രീരാമകൃഷ്ണനെ നോക്കാൻ വന്നു. അദ്ദേഹത്തിൻെറ കൂടെ പ്രൊഫസ്സർ നീലമണിയുമുണ്ട്. ശ്രീരാമകൃഷ്ണൻെറ അടുത്തു ഭക്തന്മാർ പലരും ഇരിക്കുന്നു; ഗിരീശൻ, കാളീപദൻ, നിരഞ്ജനൻ, രാഖാൽ, മണീന്ദ്രൻ, ലാട്ടു, മാസ്റ്റർ, ഇങ്ങനെ പലരും. ശ്രീരാമകൃഷ്ണൻ സുസ്മിതവദനൻ; അദ്ദേഹം ഡോക്ടറുമായി രോഗത്തിൻെറയും മരുന്നിൻെറയും കാര്യം കുറച്ചൊന്നു സംസാരിച്ചു; എന്നിട്ട് ഡോക്ടറോടു പറഞ്ഞു: 'നിനക്കു വേണ്ടിയാണ് ഈ രണ്ടു പുസ്തകങ്ങളും കൊണ്ടുവന്നിരിക്കുന്നത്.' മാസ്റ്റർ ആ പുസ്തകങ്ങൾ രണ്ടും ഡോക്ടറുടെ കൈയിൽ കൊടുത്തു.

ഡോക്ടർക്ക് പാട്ടു കേട്ടാൽ കൊള്ളാമെന്ന് ആഗ്രഹം തോന്നി. ഗുരുദേവൻെറ ആജ്ഞയനുസരിച്ച് മാസ്റ്ററും വേറൊരു ഭക്തനും രാമപ്രസാദൻെറ പാട്ടുപാടി:

ഭഗവത്തത്ത്വത്തെ നേരിലറിയുവാൻ ശ്രമിക്കുന്നോ?
മനസ്സേ നിൻവഴിയല്പം പിഴച്ചുപോയി.
അന്ധകാരം നിറഞ്ഞതാം മുറിയൊന്നിൽ വെറുമൊരു
ഭ്രാന്തനെപ്പോൽ തപ്പിത്തടഞ്ഞുഴലുന്നു നീ.

കാളിമാതാവിനെ നേരിലറിഞ്ഞോനായ്
ആരാനുമുണ്ടോയിപ്പാരിടത്തിൽ?
ഷഡ്ദർശനങ്ങൾക്കും ശക്തിയില്ലമ്മതൻ-
തത്ത്വം വെളിപ്പെടുത്തീടുവാനായ്.

ആത്മാവിലാനന്ദം കണ്ടെത്തും യോഗിതൻ-
ആത്മാവായ്‌വർത്തിപ്പതമ്മതന്നെ.
സർവ്വഭൂതങ്ങളിൽ ജീവസ്വരൂപമായ്
സർവ്വദാ വാഴ്‌വതുമമ്മതന്നെ.
അബ്ധിയുമദ്രിയുമൊത്തൊതുങ്ങീടുന്നു-
ണ്ടമ്മതൻ കുക്ഷിയിലെന്നിരിക്കെ.
ആയതിൻ വിസ്തീർണ്ണമാകെയളക്കുവാ-
നേതുമൊരുത്തനു സാദ്ധ്യമാമോ?
മൂലാധാരത്തിങ്കൽ യോഗികൾ ധ്യാനിക്കും
ദേവി, സഹസ്രാരപങ്കജത്തിൽ,
കാമാരിയാകുമക്കാലകാലൻ തൻെറ
ഭാമിനിയായിപ്പരിലസിപ്പൂ.
ദേവിയെ നേരിൽ ശരിക്കുമറിഞ്ഞതായ്
ദേവദേവനൊഴിഞ്ഞേവനുള്ളു?
ആഴിയെ നീന്തിക്കടപ്പാൻ ശ്രമിപ്പവൻ
നൂനം പരിഹാസപാത്രമാകും;
ഏവമദ്ദേവിയെ നേരിലറിയുവാൻ
ആരും ശ്രമിച്ചിട്ടു കാര്യമില്ല.
എൻചിത്തമിത്തത്ത്വമല്പമറിയുന്നു-
വെങ്കിലും മാനസമജ്ഞതയാൽ,
അമ്പിളിയെപ്പിടിച്ചീടാൻ തുനിയുന്നു,
വെമ്പലോടെയൊരു കുഞ്ഞിനെപ്പോൽ.

മനമേ, നരജീവിതമാകും
വയലേലകൾ വരളുകയാണേ!
ഒരുപൊഴുതും കൃഷിയില്ലാതെ
തരിശായതുമരവുകയാണേ!
വിധിപോലതിൽ വിത്തുകൾ പാകി
കൃഷിചെയ്യുവതെവ്വിധമെന്നായ്
അറിവില്ല നിനക്കൊരു ലേശം;
അറിയാനൊട്ടില്ലഭിലാഷം.
വളമിട്ടുടനുഴുതുമറിച്ചും
നലമോടഥ കളകൾ പറിച്ചും
പരിചോടഥ പാലിപ്പോളം
വിളകൊയ്യാം മതിയാവോളം.

കാളിയാകുന്ന കല്പകവൃക്ഷമൂലത്തിൽ നാം
ചേതസ്സേ, മെല്ലെ നടന്നുചെല്ലാം;
ആയതിൻ കീഴിലായി വീണു കിടക്കുന്ന
നാലു പുരുഷാർത്ഥം ശേഖരിക്കാം....

ഡോക്ടർ സർക്കാർ ഗിരീശനോടു പറഞ്ഞു: 'നിങ്ങളുടെ ആ പാട്ടു വളരെ കേമമായിരിക്കുന്നു. ബുദ്ധചരിതത്തിലെ വീണയുടെ ഗാനം.' ശ്രീരാമകൃഷ്ണൻെറ നിർദ്ദേശപ്രകാരം ഗിരീശനും കാളീപദനും ചേർന്ന് പാടി:

(കണികാണും നേരം)

ഇതു കണ്ടോ കണ്ടോ മധുരനാദങ്ങൾ
മഴപോലെ തൂകും മണിവീണ!
ഒരു വിരൽത്തുമ്പാലരിയ കമ്പിയിൽ
പരിചിലാരാനും തൊടുകിലോ,
ഉടനുടൻ നൂറുവഴിയായ് മോഹന-
മൃദുനിനദങ്ങൾ പൊഴികയായ്.
അമിതമായക്കമ്പി മുറുകിടുന്നാകിൽ
മുറിയും നൂനമതുടനെതാൻ;
അരിയതന്ത്രികളയവാർന്നീടിലോ
ഉരിയാടാതാകും മണിവീണ.
ഇതു കണ്ടോ കണ്ടോ മധുരനാദങ്ങൾ
മലർപോലെ തൂകും മണിവീണ!

(കാകളി)

തേടീടുന്നുണ്ടു നാം ശാന്തിയെന്നാകിലും
നേടുവാനിപ്പോഴുമായതില്ലേതുമേ.
എങ്ങുനിന്നുദ്ഭവിച്ചെങ്ങൊഴുകീടുന്ന-
തിന്നദിയെന്നതുമില്ലത്ര നിശ്ചയം.
ദുഃഖസുഖങ്ങൾ നാം മാറിമാറി ഭുജി-
ച്ചെത്രയോ നാളുകൾ മുമ്പോട്ടു പാഞ്ഞുപോയ്;
ലക്ഷ്യത്തിലേതിലെത്തിച്ചിടും നമ്മളെ
മിത്ഥ്യാഭിമാനമീ രഥ്യയെന്നുള്ളത-
ത്യുത്സുകമാരാഞ്ഞറിവാൻ ശ്രമിപ്പതും
നിഷ്ഫലമായ് വന്നതെന്നുള്ളത്ഭുതം
ഉണ്ടുണർവ്വെങ്കിലും നമ്മളിന്നോർക്കുകിൽ
പണ്ടേതിലും മോഹനിദ്രയിലാണ്ടവർ.
ഈയിരുൾ നീങ്ങിയുടനരുണോദയ-
മാവതു നാമിനിക്കാണുകയില്ലയോ?
ആർത്തടിച്ചീടുന്ന കാറ്റുപോലത്രയ്ക്കു
പേർത്തുമശാന്തമായ്ത്തീരുന്നു ജീവിതം.
നമ്മളാരെന്നതറിവില്ല നമ്മൾക്കു
എങ്ങുനിന്നാഗതരായവരെന്നതും.

ഒന്നുമറിവില്ല മുജ്ജന്മമോരോന്നി-
ലെന്തെന്തു കർമ്മങ്ങൾ ചെയ്തുവെന്നുള്ളതും;
എന്തിനായ് വന്നു നാമെങ്ങോട്ടു പോകുന്നു
ഹന്ത! നമ്മൾക്കതുമില്ലൊരു നിശ്ചയം
പേർത്തും ഹൃദന്തം തുളയ്ക്കുന്നു ദുഃഖങ്ങൾ,
മൂർച്ഛയേറീടും ശരനിര മാതിരി.
സന്തുഷ്ടരാകട്ടെ സന്തപ്തരാകട്ടെ
ഇന്നു കണ്ടുള്ളവരല്ല നാളേയ്ക്കവർ:
എങ്ങും നിലയ്ക്കാതെ ചുമ്മാതൊഴുകുന്നു
നമ്മൾ നദീജലതുല്യം നിരർഗ്ഗളം.
നിത്യചൈതന്യമേ, ഞങ്ങളെ ബന്ധിച്ച
നിദ്രാകവാടമടിച്ചുടച്ചീടു നീ.
നിഷ്ഫലമാകുമീ ലൗകികജീവിത-
സ്വപ്നങ്ങൾ കണ്ടുകൊണ്ടെത്രനാൾ പോകണം?
മറ്റില്ലൊരാശ്രയം ഞങ്ങൾക്കു താവക-
തൃപ്പദംമാത്രം ശരണമെന്നോർക്കണേ!

പ്രാണനിന്നു വീണുപോവതിന്നുമുന്നമെന്നെ നീ
നാണിയാതെയോടിവന്നു താങ്ങി നിർത്തു സോദര!
ശ്രീഹരീതി നാമമന്ത്രമോതിയേകിയേവനും
പ്രേമമാകും നീരധിയ്ക്കലയിളക്കമേറ്റി ഞാൻ,
ആർത്തടിച്ചു കേറിടുന്ന പ്രേമവാരിതന്നല-
ച്ചാർത്തിലാണ്ടു മുന്നിലോട്ടൊഴുകിടുന്നു ഞാനിതാ
മാനവകദനമോർത്തു മാഴ്കിടുന്നു മാനസം,
ദീനദീനമോതിടേണ്ടതാരോടെൻെറ സങ്കടം?
പ്രാണനിന്നു വീണുപോന്നതിന്നുമുമ്പുതന്നെ നീ-
യോടിവന്നു നാണിയാതെ താങ്ങിനിർത്തു സോദര.

(പാടങ്ങളിൽക്കൊയ്ത്തുകാലം തുടങ്ങി - എന്ന രീതി)

ആടുവിൻ നിങ്ങൾ ജഗായി, മധായി!
പാടുവിൻ ഭക്തിയാലുന്മത്തരായി.
ശ്രീഹരിതൻ തിരുനാമങ്ങൾ പാടൂ
തൽപ്രേമപാനത്താലാനന്ദം തേടൂ.
ഭക്തൻെറ നേർക്കൊരു കല്ലെറിഞ്ഞാലും
ഭക്തനതിലില്ല വേദനപോലും;
എങ്കിലുമെന്തിനു കല്ലെറിഞ്ഞെന്നു
ചിന്തനം ചെയ്യു മധായി, നീയൊന്നു.
ഈശ്വരപ്രേമസുധാരസപാനം
ക്ലേശിയാതൊന്നും ലഭിക്കില്ല നൂനം.

ആർത്തിവിനാശകകീർത്തനാലാപം
പേർത്തുമുയരട്ടെയുൽക്കടാടോപം;
എങ്ങുവിളി പൊങ്ങിടുന്നുവോ നാമം
അങ്ങുടനാമഹസ്സെത്തുമഭൗമം.

രാധാപ്രേമസുധാരസവാർദ്ധിയി-
ലാറാടീടുകയെല്ലോരും
ആറാടീടുകയെല്ലോരും
പ്രേമതരംഗപരമ്പരയാൽ പരി-
ലാളനമേൽപ്പൂ സംസാരം
ലാളന മേൽപ്പൂ സംസാരം

പ്രേമാമൃതവാഹിനിയൊഴുകുന്നു
പാരമനേകം കൈയ്‌വഴിയായ്
പാരമനേകം കൈയ്‌വഴിയായ്.

ആരായാലും വരു വരു വേഗം
നുകരുക പ്രേമമിതാകണ്ഠം
നുകരുക പ്രേമമിതാകണ്ഠം

രാധാപ്രേമം പൂണ്ടുവിളിക്കുക
ശ്രീഹരിയെ നാമെല്ലോരും
ശ്രീഹരിയെ നാമെല്ലോരും

രാധാപ്രേമസുധാരസവാർദ്ധയി-
ലാറാടീടുകയെല്ലോരും
ആറാടീടുകയെല്ലോരും

ഗീതം കേട്ടുകേട്ടു രണ്ടുമൂന്നു ഭക്തന്മാർക്ക്, മണീന്ദ്രനും ലാട്ടുവിനും മറ്റും, ഭക്ത്യാവേശം ഉണ്ടായി. ലാട്ടു നിരഞ്ജനൻെറ അടുത്താണിരുന്നിരുന്നത്. ഗാനമവസാനിച്ചപ്പോൾ ഡോക്ടർ ഗുരുദേവനുമായി വീണ്ടും സംസാരിച്ചു. തലേ ദിവസം ഡോ: പ്രതാപമസുംദാർ ശ്രീരാമകൃഷ്ണനു *'നക്സ് വൊമിക്കാ' എന്ന മരുന്നു കൊടുക്കാൻ നിർദ്ദേശിച്ചിരുന്നു. അതു കേട്ടിട്ട് ഡോ. സർക്കാർക്കു പിടിച്ചില്ല.

ഡോക്ടർ: അദ്ദേഹത്തിനു 'നക്സ് വൊമിക്കാ' കൊടുക്കുകയോ? എന്ത്, ഞാൻ ചത്തൊന്നുമില്ലല്ലൊ!

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്തിനു നിങ്ങൾ ചാവണം? നിങ്ങളുടെ അവിദ്യ നശിക്കട്ടെ!

ഡോക്ടർ: എനിക്കൊരുകാലവും അവിദ്യ ഉണ്ടായിരുന്നില്ല.

* Nux Vomica

ഡോക്ടർ അവിദ്യയെന്നാൽ വെപ്പാട്ടിയെന്നാണർത്ഥം ധരിച്ചത്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതല്ല, അതല്ല ഞാനുദ്ദേശിച്ചത്. സന്ന്യാസിയുടെ അവിദ്യയെന്ന അമ്മ മരിക്കുന്നു, വിവേകമെന്ന ഉണ്ണി പിറക്കുന്നു. അവിദ്യാമാതാവ് മരിച്ചാൽ അശൗചമുണ്ട്; അതുകൊണ്ടാണ് സന്ന്യാസിയെ തൊടരുത് എന്നു പറയുന്നത്.

ഹരിവല്ലഭൻ വന്നു. ശ്രീരാമകൃഷ്ണൻ അദ്ദേഹത്തോടു പറഞ്ഞു: 'നിന്നെക്കണ്ടാൽ എനിക്കു വലിയ ആനന്ദം തോന്നുന്നു.' ഹരിവല്ലഭൻ വളരെ വിനീതനായ ഒരാൾ. അദ്ദേഹം പായിൽ ഇരിക്കാതെ വെറും തറയിൽ ഇരുന്നുകൊണ്ട് ഗുരുദേവനെ വീശാൻ തുടങ്ങി. കട്ടക്കിലെ സർക്കാർ വക്കീലാണദ്ദേഹം. പ്രൊഫസർ നീലമണി അവരുടെ അടുത്തിരിപ്പുണ്ട്. അദ്ദേഹത്തിനു അസുഖം തോന്നാതിരിക്കാൻ വേണ്ടി അദ്ദേഹത്തിൻെറ നേരെ നോക്കിക്കൊണ്ടു ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഇന്നെനിക്കു വളരെ വിശിഷ്ടമായ ഒരു ദിവസമാണ്.'

സ്വല്പസമയം കഴിഞ്ഞ് ഡോക്ടർ സർക്കാരും അദ്ദേഹത്തിൻെറ സ്നേഹിതൻ നീലമണിയും യാത്ര പറഞ്ഞു. ഹരിവല്ലഭനും പുറപ്പെട്ടു. പുറപ്പെടുന്ന സമയത്ത് അദ്ദേഹം പറഞ്ഞു: 'ഞാനിനിയും വന്നു കണ്ടുകൊള്ളാം.'

## അദ്ധ്യായം ഏഴ്

### കാളീപൂജ

ശരത്കാലം അമാവാസ്യ, രാത്രി ഏഴുമണി സമയം. ആ മുകളിലത്തെ മുറിയിൽ ഭക്തന്മാർ പൂജയ്ക്കുവേണ്ട ഒരുക്കങ്ങൾ ചെയ്യുന്നു. പലതരം പൂക്കൾ, ചന്ദനം, വില്വപത്രം, ചെമ്പരത്തിപ്പൂവ്, പായസം, പലതരം മധുരപലഹാരങ്ങൾ എന്നിവ ശ്രീരാമകൃഷ്ണൻെറ സന്നിധിയിൽ ഭക്തന്മാർ സമർപ്പിച്ചു. ഗുരുദേവൻ ഇരുന്നരുളുന്നു; ചുറ്റും ഭക്തന്മാർ ഇരിക്കുന്നു; ശരത്, ശശി, രാമൻ, ഗിരീശൻ, ചുണിലാലൻ, മാസ്റ്റർ, രാഖാൽ, നിരഞ്ജനൻ, കൊച്ചുനരൻ, വിഹാരി തുടങ്ങിയ അനേകം ഭക്തന്മാർ ഹാജരുണ്ട്.

കുറച്ചു ധൂപം കൊണ്ടുവരാൻ ശ്രീരാമകൃഷ്ണൻ ആവശ്യപ്പെട്ടു. അല്പനിമിഷങ്ങൾക്കുശേഷം അദ്ദേഹം സകലതും ജഗന്മാതാവിന് നിവേദിച്ചു. മാസ്റ്റർ അടുത്തിരിപ്പുണ്ട്. മാസ്റ്ററുടെ നേരെ നോക്കിക്കൊണ്ട് അദ്ദേഹം അരുളി: 'എല്ലാവരും കുറച്ചു ധ്യാനിക്കുവിൻ.' ഭക്തന്മാരെല്ലാവരും കുറച്ചു നേരം ധ്യാനിച്ചു. അങ്ങനെയിരിക്കെ

ഗിരീശൻ ഗുരുദേവൻെറ പാദപദ്മത്തിൽ ഒരു മാല അർപ്പിച്ചു. മാസ്റ്റർ ഗന്ധപുഷ്പങ്ങൾ ചാർത്തി. അത് കഴിഞ്ഞ് രാഖാൽ പുഷ്പാഞ്ജലിചെയ്തു. തുടർന്ന് രാമൻ മുതലായ ഭക്തന്മാരെല്ലാവരും ഗുരുദേവൻെറ ചരണകമലങ്ങളിൽ പുഷ്പാർച്ചന നടത്തി.

'ബ്രഹ്മമയീ ബ്രഹ്മമയീ' എന്നും ചൊല്ലി ശ്രീരാമകൃഷ്ണൻെറ പാദത്തിൽ പൂവ് അർച്ചിച്ച്, സ്വശിരസ്സ് അദ്ദേഹത്തിൻെറ പാദതലത്തിൽ സമർപ്പിച്ചുകൊണ്ട് സാഷ്ടാംഗപ്രണാമംചെയ്തു നിരഞ്ജനൻ. ഭക്തന്മാർ, 'ജയ് മാതാ, ജയ് മാതാ,' ധ്വനി മുഴക്കി. ഞൊടിയിടയിൽ ശ്രീരാമകൃഷ്ണൻ സമാധിമഗ്നനായി. ഭക്തന്മാർ നോക്കിയിരിക്കെ ശ്രീരാമകൃഷ്ണൻെറ മുഖത്ത് ആശ്ചര്യകരമായ ഒരു രൂപാന്തരം സംഭവിക്കുന്നു. അദ്ദേഹത്തിൻെറ മുഖമണ്ഡലം ജ്യോതിർമ്മയമായി; വരാഭയദാനതല്പരനായി ഇരുകൈകളും ഉയർത്തി. നിഷ്പന്ദമൂർത്തി; നിശ്ശേഷം ബാഹ്യബോധശൂന്യൻ. ഉത്തരാസ്യനായി ഇരുന്നരുളുന്നു. സാക്ഷാൽ ജഗന്മാതാവ് ശ്രീരാമകൃഷ്ണൻെറ ഉള്ളിൽ സന്നിധാനം ചെയ്തരുളുകയോ?

സകലരും ആശ്ചര്യസ്തബ്ധരായി. വരാഭയദായിനിയായ ജഗന്മാതാവിൻെറ ഈ വിഗ്രഹം ദർശിച്ചുകൊണ്ടിരിക്കുന്ന ഭക്തന്മാരെല്ലാവരും സ്തോത്രം ചെയ്യുന്നു; ഒരാൾ സ്തോത്രം ചൊല്ലിക്കൊടുക്കുന്നു. മറ്റുള്ളവർ ഏറ്റുപാടുന്നു. ഗിരീശൻ പാടുന്നു:

വാനോരണിയിൽ വിളങ്ങുമീ നീരദ-
വാർകൂന്തലാളിവളാരാണേ?
ശങ്കരസ്വാമിതൻ വിസ്തൃതവക്ഷസ്സിൽ
ചെങ്കഴലൂന്നുവോളരാണേ?
ഇന്ദുവെക്കാൽനഖകാന്തിയാൽ വെല്ലുമീ
സുന്ദരമൂർത്തിയാളാരാണേ?
കോടിസൂര്യപ്രഭാജാലമുതിർത്തിടും
ചേവടിത്താരുള്ളോളാരാണേ?
കിംചനോദഞ്ചിതസഞ്ചലന്മേനിയായ്
പുഞ്ചിരി തൂകുവോളാരാണേ?
വിഷ്ടപമെട്ടും നടുങ്ങുമാറുച്ചത്തിൽ
പൊട്ടിച്ചിരിക്കുവോളാരാണേ?

വീണ്ടും അദ്ദേഹം ചൊല്ലി:

(പാശമമ്പോടു കൊണ്ടുവാ....)

ദീനതാരിണി ദുരിതവാരിണി ത്രിഗുണസഞ്ചയധാരിണീ
സൃജനപാലനനിധനകാരിണി സഗുണനിർഗുണരൂപിണീ

ദേവി, നീ ഭവതാരിണീ ജയ ശോകമോഹവിമോചിനീ,
പാഹി പാഹി ഭവാനി, താവകപാദപങ്കജമാശ്രയേ.
മത്സ്യകൂർമ്മവരാഹനരഹരി തൊട്ടു പത്തവതാരവും
ചിത്സമേ, ഭവദംശമല്ലയോ പഞ്ചഭൂതസമാജവും
*ദർശനങ്ങളിലാറിലും തവ ദൃശ്യമല്ല സ്വരൂപവും
പാഹി പാഹി ഭവാനി, താവകപാദപങ്കജമാശ്രയേ
ആദിയും പുനരന്തവും തവ ദേവി, നഹി നഹിയെങ്കിലും
പാദസേവകരായവർക്കായി! രൂപഭേദമെടുപ്പു നീ.
കാലഭേദമതിങ്കലും സ്ഥിതി ചെയ്വു നീ ജഗദംബികേ!
പാഹി പാഹി ഭവാനി, താവകപാദപങ്കജമാശ്രയേ.
രൂപമുള്ളിൽ നിനച്ചിടുന്നൊരു സാധകന്നു സരൂപിണി
രൂപഹീനമതായുപാസിതയാകിൽ ദേവിയരൂപിണി;
ജ്യോതിരൂപിണിയായ് ലസിപ്പൊരു ബ്രഹ്മരൂപസനാതനീ
പാഹി പാഹി ഭവാനി താവകപാദപങ്കജമാശ്രയേ.
സ്വന്തമാകിയ കഴിവെഴുന്നവരുണ്മയെയഥ കാൺകയാൽ
ചിന്മയേ, അതു താനഹോ പരബ്രഹ്മമെന്നുരിയാടുവോർ;
അംബ, ദേവി, തുരീയമെന്നതു നിർവചിക്കുക സാദ്ധ്യമോ?
പാഹി പാഹി ഭവാനി, താവകപാദപങ്കജമാശ്രയേ.
മോഹനിദ്രയിലാണ്ടുപോയതുകൊണ്ട് ചേതനയറ്റവർ
മായ തൻെറ കളിക്കുരങ്ങുകളായി ദേവി, ഇതേവരേ;
കൂരിരുട്ടു മുറിച്ചു തള്ളുക നിൻശുചിസ്മിതമൊന്നിനാൽ
പാഹി പാഹി ഭവാനി, താവകപാദപങ്കജമാശ്രയേ.

വിഹാരി സ്തോത്രം ചെയ്തു:

(കേക)

അംബികേ, ശവാസനസംസ്ഥിതേ, ചൊല്ലാം ഞാനെ-
ന്നിംഗിതം, തവ മുന്നിൽ ശ്യാമളവർണ്ണാഞ്ചിതേ!
"ദേഹിയെൻ ദേഹം വിട്ടു പോകുമ്പോളവിടം ത്വൽ-
ഗേഹമാക്കണ മെന്നെ ധന്യനായ്ത്തീർത്തീടണം.
ഭക്തിചന്ദനം പൂശി രക്തപുഷ്പത്താൽത്തവ
തൃപ്പദം പൂജിക്കുമാറാകണമെനിക്കെന്നും."

ഭക്തന്മാരോടൊരുമിച്ച് മാസ്റ്റർ പാടി:

ഇച്ഛാമയി ഭവതാരിണിയംബികേ
ത്വച്ചരിതം ഞാനറിഞ്ഞിരിപ്പൂ.

---

* സാംഖ്യം, യോഗം, ന്യായം, വൈശേഷികം, മീമാംസാ, വേദാന്തം ഇവയാണ് ആറു ദർശനങ്ങൾ.

നീ നിൻെറ വേലകൾ ചെയ്യുന്നു, മാനുഷൻ
നൂനം നിനപ്പു താൻ ചെയ്വതെന്നായ്.
ഹുങ്കു പെരുത്ത മത്തഗജവീരനെ
പങ്കനിമഗ്നനാക്കുന്നതും നീ;
കേടറുമാറു മുടന്തനെ പെട്ടെന്നു
മേടു കയറ്റി വിടുന്നതും നീ
മേലോട്ടെടുത്തു കയറ്റും ചിലരെ നീ
താഴോട്ടു തള്ളിവിടുന്നതും നീ.
ഞാനോ വെറുമൊരു യന്ത്രമാണോർക്കണം
യന്ത്രിണിയായവളമ്മതന്നെ.
ഗേഹം ഞാൻ, ഗേഹിനിയമ്മതാനാകുന്നു
തേരു ഞാൻ, തേരിന്നുയടയവൾ നീ.
നിന്തിരുഹസ്തം ചലിപ്പതുപോലെയീ
മൺതേരുരുണ്ടുരുണ്ടോടിടുന്നു.

നിൻതിരുവുള്ളം കനിയുകിലംബികേ
എന്തുണ്ടിഹ ഭൂവി ദുഷ്കരമായ്?
കുന്നുപോലുന്നതമാം പ്രതിബന്ധങ്ങ-
ളൊന്നൊഴിയാതെയകന്നുപോകും.
മംഗളം നല്കുവോളാണംബ ഭക്തർക്കു
മംഗളമമ്മയിലാണുതാനും.
എന്തിനുപിന്നെ ഞാൻ പാടുപെട്ടീടണം?
എന്തിനേവം ഫലചിന്ത വേണം?
എന്തിനേവം ഫല ചിന്ത വേണം?

(രീതി - ഗോപികമാരുടെ തനുലത തഴുകും പാണിതലോല്ലസിതൻ)

ആനന്ദാമൃതരൂപിണിയമ്മേയഖിലാണ്ഡേശ്വരിയേ!
ആനന്ദത്തിരമാലയിൽ നിന്നഥയെന്നെയകറ്റൊല്ലേ.
അന്തകനന്തികസീമനിയെത്തിദ്ദണ്ഡു ചുഴറ്റുമ്പോൾ
നിന്തിരുവടിമലരല്ലാതില്ലൊരു ചിന്തയെനിക്കപ്പോൾ.

(പഞ്ചചാമരം വൃത്തം)

കനത്ത കൂരിരുൾ നിരയ്ക്കിടയ്ക്കുതീവ്രയുജ്ജ്വലി-
ച്ചിടുന്നു നിൻെറ ദേഹകാന്തിയെന്നു കണ്ടു യോഗികൾ
ഇരുണ്ടുനീണ്ടിടംപെടും ഗിരീന്ദ്രകന്ദരങ്ങളിൽ
ശരിക്കിരുന്നു ദേവിയെ നിനച്ചിടുന്നു നിത്യവും.

ശ്രീരാമകൃഷ്ണൻ മെല്ലെ ബാഹ്യബോധവാനായ്ത്തുടങ്ങി. അദ്ദേഹം ഈ പാട്ടു പാടാൻ ആവശ്യപ്പെട്ടു:

ജനനി ശ്യാമളവരവർണ്ണിനി നീ
അമൃതതോത്തുംഗതരംഗിണി സുജനീ

ആരറിവൂ തവ ലീലകളഖിലം
പാരിതിലേതുവിധമെന്നനുവേലം?
താവകമുഖഗതഭാവവിഭാവം
മാരനിലും മതിഭീതിദഭാവം.

ഈ പാട്ടവസാനിച്ചപ്പോൾ ഗുരുദേവൻ ഇതും പാടാൻ ആജ്ഞാപിച്ചു:

ശക്തിരൂപിണിയാമംബ ശിവനോടു ചേർന്നാനന്ദ-
മത്തയായി വിഹരിച്ചീടുന്നതു കാണ്മിൻ.
ദിവ്യാമൃതപാനമദലഹരിയാൽ തൃപ്പദങ്ങൾ
ഭൂവിലുറച്ചില്ലെന്നാലും വീഴ്വതില്ലംബ.
ശ്രീശിവൻെറ തിരുമാറിലേറിനിന്നിട്ടംബ മുക്ത-
കേശിനിയായ് തുടരുന്നു നടനലീല.
തൃപ്പദപ്രഹരമേറ്റു ഭൂമിയാകെക്കുലുങ്ങുന്നു
അദ്ഭുതമെന്നല്ലാതെന്തു പറഞ്ഞീടേണ്ടു?
ഭീതിലജ്ജാദികൾ തീരെ തീണ്ടിടാതെ ത്രിനേത്രൻെറ
പാതിമെയ്യായ്തീർന്നു ദേവി നൃത്തമാടുന്നു

ഭക്തന്മാരെ സന്തോഷിപ്പിക്കാൻ വേണ്ടി ശ്രീരാമകൃഷ്ണൻ അല്പം പായസം വായിൽ വെച്ചു; പക്ഷെ ഉടനടി ഭാവാവിഷ്ടനായി മറ്റെല്ലാം വിസ്മരിച്ചു.

അല്പം കഴിഞ്ഞു ഭക്തന്മാർ സകലരും ശ്രീരാമകൃഷ്ണനെ നമസ്കരിച്ചശേഷം പ്രസാദവുമെടുത്തുകൊണ്ട് സ്വീകരണമുറിയിലേക്കു പോയി. അവിടെ അവരേവരും ചേർന്ന് ആനന്ദത്തോടെ പ്രസാദം കഴിച്ചു. രാത്രി ഒമ്പതുമണിയായി. ശ്രീരാമകൃഷ്ണൻ പറഞ്ഞയച്ചു: 'രാത്രിയായി. സുരേന്ദ്രൻെറ വീട്ടിൽ ഇന്നു കാളീപൂജ ഉണ്ടായിരിക്കും. നിങ്ങളെല്ലാവരും പോയി ആ പൂജയിൽ പങ്കെടുക്കണം.'

ഭക്തന്മാർ സസന്തോഷം സിംലാതെരുവിലുള്ള സുരേന്ദ്രൻെറ വീട്ടിലെത്തി. സുരേന്ദ്രൻ അത്യാദരവോടെ അവരെയെല്ലാം സ്വീകരിച്ച് മുകളിലത്തെ സ്വീകരണമുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി. ആ ഗൃഹത്തിൽ ഒരുത്സവമാണ്. സകലരും ഗീതവും വാദ്യവുംകൊണ്ട് അന്തരീക്ഷം ആനന്ദപൂർണമാക്കിത്തീർത്തു. സുരേന്ദ്രൻെറ ഗൃഹത്തിൽ സദ്യയും കഴിഞ്ഞ് ഭക്തന്മാർ വീടുകളിലേക്കു മടങ്ങിയപ്പോൾ പാതിര കഴിഞ്ഞിരുന്നു.



# നാല്പത്തിയേഴാം ഭാഗം

## ശ്രീരാമകൃഷ്ണൻ കാശീപുരോദ്യാനത്തിൽ

### അദ്ധ്യായം ഒന്ന്

1885 ഡിസംബർ 23, ബുധനാഴ്ച

**കൃപാസിന്ധുവായ ശ്രീരാമകൃഷ്ണൻ**

ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് കാശീപുരത്തിൽ വസിക്കുന്നു. അദ്ദേഹത്തിനു തീരെ സുഖമില്ല; എന്നിരുന്നാലും ഒരേ ചിന്ത, ഭക്തന്മാർക്കു എങ്ങനെ മംഗളമുണ്ടാകും, എന്ന്. അല്ലും പകലും ഒന്നല്ലെങ്കിൽ വേറൊരു ഭക്തൻെറ കാര്യത്തെക്കുറിച്ചു ചിന്തിച്ചുകൊണ്ടിരിക്കും.

ഡിസംബർ 11 -ാം തീയതി വെള്ളിയാഴ്ച, ആഗ്രഹായണമാസം ശുക്ലപഞ്ചമീതിഥിയിൽ ശ്രീരാമകൃഷ്ണദേവൻ ശ്യാമപുക്കൂരിൽ നിന്ന് കാശീപുരോദ്യാനത്തിൽ വന്നുചേർന്നു. വന്നിട്ടിപ്പോൾ പന്ത്രണ്ടു ദിവസം കഴിഞ്ഞു. ഗുരുദേവൻെറ ശുശ്രൂഷയ്ക്കായി യുവഭക്തന്മാർ ക്രമേണ വന്നുചേർന്നുകൊണ്ടിരിക്കുന്നു. ഇപ്പോഴും പലരും വീട്ടിൽ പോയും വന്നുമിരിക്കുന്നുണ്ട്. ഗൃഹസ്ഥഭക്തന്മാർ മിക്കവാറും എന്നും വന്നു കണ്ടുപോകുന്നു; ഇടയ്ക്കിടെ രാത്രിയിൽ താമസിക്കുകയും ചെയ്യുന്നുണ്ട്.

ഭക്തന്മാർ ഒട്ടുമിക്കവരും വന്നുചേർന്നു കഴിഞ്ഞിരിക്കുന്നു. 1881 മുതൽ ഭക്തന്മാരുടെ വരവു തുടങ്ങി. ഒടുവിലത്തെ ഭക്തന്മാരുമെല്ലാം വന്നുചേർന്നു കഴിഞ്ഞു. 1884 അവസാനം ശരത്തും ശശിയും ഗുരുദേവനെ ദർശിച്ചു. 1885 മദ്ധ്യത്തിൽ കോളേജ് പരീക്ഷക്കുശേഷം അവർ എന്നും വന്നുകൊണ്ടിരിക്കുന്നു. 1884 സെപ്റ്റംബർ മാസത്തിൽ സ്റ്റാർ തീയേറ്ററിൽവെച്ച് ശ്രീ ഗിരീശഘോഷൻ ശ്രീരാമകൃഷ്ണനെ കണ്ടു. മൂന്നുമാസത്തിനുശേഷം, അതായത് ഡിസംബർ ആരംഭംമുതൽക്ക് ഗിരീശൻ കൂടെക്കൂടെ വന്നുകൊണ്ടിരിക്കുന്നു. 1884 ഡിസംബർ അവസാനത്തിൽ ശാരദാപ്രസന്നൻ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ ചെന്നു ശ്രീരാമകൃഷ്ണനെ സന്ദർശിച്ചു. സുബോധ

നും ക്ഷീരോദനും 1885 ആഗസ്റ്റ് മാസത്തിലാണ് ശ്രീരാമകൃഷ്ണനെ ആദ്യമായി കണ്ടത്.

കല്ക്കത്താനഗരത്തിൻെറ ഒരു പ്രാന്തപ്രദേശമാണ് കാശീപുരം. ശ്രീരാമകൃഷ്ണൻെറ താമസത്തിനായി തെരഞ്ഞെടുത്ത ആ മനോഹര സൗധം ഒരു ഉദ്യാനത്തിലാണ് സ്ഥിതിചെയ്യുന്നത്; അഞ്ചേക്കർ വിസ്താരം വരുന്ന ആ ഉപവനത്തിൽ പൂച്ചെടികളും ഫലവൃക്ഷങ്ങളും സുലഭമായി വളരുന്നു. ഇവിടെവെച്ചാണ് ശ്രീരാമകൃഷ്ണദേവൻെറ ജീവിതനാടകത്തിലെ അന്ത്യയവനിക വീണത്.

വളരെ മുമ്പേ ദക്ഷിണേശ്വരത്തുവെച്ചു താൻ തുടങ്ങിയ ആത്മജ്ഞാനവിതരണം പൂർണ്ണമാക്കാൻ ശ്രീരാമകൃഷ്ണൻ കാശീപുരത്തിൽ വെച്ച് പൂർവ്വാധികം ഉത്സാഹത്തോടെ പ്രയത്നിച്ചു. ജീവിതാന്ത്യം അടുത്തുവരുന്നുവെന്നറിഞ്ഞ അദ്ദേഹം തൻെറ അദ്ധ്യാത്മനിധി നിർലോഭം ഏവർക്കും വിതരണംചെയ്തു. ഒരു പഴം വില്പനക്കാരൻ രാവിലെ പഴങ്ങളുമായി അങ്ങാടിയിലെത്തുന്നു. ആദ്യം വിലയെക്കുറിച്ചു കുറച്ചൊക്കെ പേശുകയും പിശകുകയും ചെയ്യുന്നു; പക്ഷേ അന്തിയോടടുക്കുമ്പോൾ ചന്ത പിരിയാറാകുമ്പോൾ, ഉള്ള പഴമെല്ലാം നാലുപാടും വാരി വിതറുന്നു. ആ ഫലവ്യാപാരിയെപ്പോലെയായിരുന്നു ശ്രീരാമകൃഷ്ണനും. അദ്ദേഹത്തിൻെറ അദ്ധ്യാത്മവൈഭവത്തിൻെറ ഉജ്ജ്വലപ്രകാശനങ്ങൾ ഇവിടെ കാണുവാൻ കഴിഞ്ഞു. തൻെറ അന്ത്യത്തെക്കുറിച്ച് ശ്രീരാമകൃഷ്ണൻ ചെയ്തിരുന്ന പ്രവചനങ്ങൾ ഇവിടെവെച്ച് സത്യമാക്കപ്പെടുന്നതായി ശിഷ്യന്മാർ കണ്ടു. 'ഞാൻ പോകുംമുമ്പ് സകലതും പരസ്യമാക്കും.' 'എണ്ണമറ്റ ആളുകൾ ഈ ശരീരത്തിൻെറ മഹത്ത്വത്തെപ്പറ്റി അറിയാനിടവരുകയും അതിനെക്കുറിച്ചു തമ്മിൽതമ്മിൽ മന്ത്രിക്കാൻ തുടങ്ങുകയും ചെയ്യുമ്പോൾ, അമ്മ അതു തിരിച്ചുവിളിക്കും.' 'അവസാനമടുക്കുമ്പോൾ ഭക്തന്മാർ അന്തരംഗഭക്തന്മാരെന്നും ബഹിരംഗന്മാരെന്നും രണ്ടായി തരംതിരിയും.' എന്നൊക്കെ അദ്ദേഹം പ്രവചിച്ചിരുന്നു. ഒരു സംഘം യുവശിഷ്യന്മാർ നരേന്ദ്രനാഥൻെറ നേതൃത്വത്തിൽ, ഈശ്വരദർശനത്തിനും ജഗദ്ധിതത്തിനും വേണ്ടി യഥാകാലം തങ്ങളുടെ ജീവിതം സമർപ്പിക്കും എന്ന് ഇവിടെവെച്ച് ശ്രീരാമകൃഷ്ണൻ പ്രവചിക്കുകയുണ്ടായി.

കാശീപുരത്തിലെ പ്രധാനകെട്ടിടം ഒരു രണ്ടുനിലകെട്ടിടമാണ്; അതിൽ മൂന്നു മുറികൾ താഴത്തെ നിലയിലും രണ്ടെണ്ണം മുകളിലും. രണ്ടാംനിലയിലെ നടുവിലത്തെ ഹാളിലാണ് ശ്രീരാമകൃഷ്ണൻ താമസിച്ചിരുന്നത്. ഇടതുവശത്തുള്ള ഒരു ചെറിയ മുറി അദ്ദേഹത്തിൻെറ സേവകന്മാർ രാത്രികാലങ്ങളിൽ ഉപയോഗിച്ചുവന്നു. ഹാളി

ൻെറ വലതുവശത്ത് തുറസ്സായ ഒരു മട്ടുപ്പാവുണ്ട്. ഇവിടെ ശ്രീരാമകൃഷ്ണൻ ചിലപ്പോൾ ഇരിക്കുകയോ നടക്കുകയോ ചെയ്തിരുന്നു. ഗുരുദേവൻ കിടന്നിരുന്ന ഹാളിൻെറ നേരെ താഴെയുള്ള ഒരു ഹാളും വലതു മാറിയുള്ള ഒരു ചെറു മുറിയും ഭക്തന്മാർ ഉപയോഗിച്ചു പോന്നു. ഏറ്റവും ഇടത്തെ അറ്റത്തുള്ള മുറിയിലാണ് മാതൃദേവി താമസിച്ചിരുന്നത്. ആ പൂങ്കാവനത്തിൽ ചില പുറംപുരകളും രണ്ടു കുളങ്ങളും നല്ല നടക്കാവുകളും ഉണ്ടായിരുന്നു. പുതിയ സ്ഥലത്തെ വിശാലാന്തരീക്ഷത്തിൽ ശ്രീരാമകൃഷ്ണന് കൂടുതലൊരു സ്വാതന്ത്ര്യം തോന്നി.

1885 ഡിസംബർ 23 -ാം തീയതി, ഇന്നു പ്രഭാതത്തിൽ ശ്രീരാമകൃഷ്ണൻ പ്രേമം വാരിവിതറുകയാണ്. അദ്ദേഹം നിരഞ്ജനനോടു പറഞ്ഞു: 'നീയെൻെറ അച്ഛൻ: നിൻെറ മടിയിൽ ഞാനിരിക്കും.' കാളീപദൻെറ നെഞ്ചിൽ കൈയ് വെച്ചുകൊണ്ടരുളി: 'ചൈതന്യം ഉണരട്ടെ' വാത്സല്യത്തോടെ കാളീപദൻെറ താടിയിൽ തലോടിക്കൊണ്ടരുൾചെയ്തു: 'ആത്മാർത്ഥതയോടെ ഈശ്വരനെ വിളിക്കുകയോ, സന്ധ്യയും നിത്യകർമ്മങ്ങളും അനുഷ്ഠിക്കുകയോ ചെയ്തിട്ടുള്ളവരൊക്കെ ഇവിടെ വന്നേ തീരൂ,' ഇന്നു കാലത്ത് ഭക്തകളായ രണ്ടു സ്ത്രീകളിലും അദ്ദേഹം കൃപ വർഷിച്ചു. സമാധി നിലയിൽ പാദംകൊണ്ട് അവരുടെ വക്ഷഃസ്ഥലം തൊട്ടു. അവർ ആനന്ദബാഷ്പം വാർത്തു. അവരിലൊരാൾ കേണുകൊണ്ടുരചെയ്തു: 'അവിടുത്തെ കൃപ അപാരം!' ഇന്ന് പ്രേമപ്രവാഹം കരകവിഞ്ഞൊഴുകുന്നു. സിന്തിയിലെ ഗോപാലനെ അനുഗ്രഹിക്കണമെന്നു കരുതി ഒരു ഭക്തനോട്, 'ഗോപാലനെ വിളിച്ചുകൊണ്ടുവാ.' എന്നരുളി ഗുരുദേവൻ.

ഇന്നു ബുധനാഴ്ച, അഗ്രഹായണത്തിലെ കൃഷ്ണദ്വിതീയ. 1885 ഡിസംബർ 23 -ാം തീയതി. നേരമന്തിയായി. ശ്രീരാമകൃഷ്ണൻ ജഗന്മാതാവിനെ ധ്യാനിക്കുന്നു. അല്പനിമിഷങ്ങൾക്കുശേഷം ശ്രീരാമകൃഷ്ണൻ വളരെ പതുക്കെ ഒന്നുരണ്ടു ഭക്തന്മാരുമായി സംസാരിച്ചു. മുറിയിൽ കാളി, ചുണിലാലൻ, മാസ്റ്റർ, നവഗോപാലൻ, ശശി, നിരഞ്ജനൻ മുതലായ ഭക്തന്മാർ ഹാജരുണ്ട്.

ശ്രീരാമ: (മാസ്റ്ററോട്) ഒരു സ്റ്റൂൾ മേടിച്ചു കൊണ്ടുവരണം; ഇവിടുത്തെ ആവശ്യത്തിനാണ്. എന്തുകൊടുക്കണം?

മാസ്റ്റർ: രണ്ടുമൂന്നു രൂപയ്ക്കകം.

ശ്രീരാമ: മരംകൊണ്ടുള്ള ഒരു പീഠത്തിനു പന്ത്രണ്ടണയേ വേണ്ടു എങ്കിൽ ഇതിനിത്ര വില വരുന്നതെങ്ങനെയാണ്?

മാസ്റ്റർ: അധികമൊന്നും വില വരില്ല; ഒരു പക്ഷേ അതിലും കുറച്ചു മതിയാകും.

ശ്രീരാമ: നാളെയപ്പോൾ വ്യാഴാഴ്ച; വൈകുന്നേരം രാഹുകാല മാണ്. മൂന്നു മണിക്ക് മുമ്പ് നിനക്കു വരാൻ പറ്റുകയില്ലേ?

മാസ്റ്റർ: ഉവ്വ്, വരാം,

**ശ്രീരാമകൃഷ്ണൻ അവതാരമോ? രോഗത്തിൻെറ ഗൂഢോദ്ദേശ്യം**

ശ്രീരാമ: (മാസ്റ്ററോട്) ആട്ടെ, ഈ രോഗം എത്രനാൾകൊണ്ടു മാറും?

മാസ്റ്റർ: അല്പം കടന്നുപോയിരിക്കുന്നു; ദിവസം പിടിക്കും.

ശ്രീരാമ: എത്ര ദിവസം?

മാസ്റ്റർ: അഞ്ചാറു മാസം പിടിച്ചേക്കാം.

ഇതുകേട്ടു ശ്രീരാമകൃഷ്ണൻ ഒരു കുട്ടിയെപ്പോലെ അക്ഷമനായി ത്തീർന്നു; അദ്ദേഹം ചോദിച്ചു: 'എന്താണ് പറയണത്? അത്ര വേണോ?'

മാസ്റ്റർ: തീർത്തുമാറാൻ, എന്നാണ് ഞാൻ ഉദ്ദേശിച്ചത്.

ശ്രീരാമ: അങ്ങനെ പറ. ആട്ടെ, ഇത്ര ഈശ്വരരൂപദർശനവും ഭാവവും സമാധിയും ഉണ്ടായിട്ടും, എനിക്കിമ്മാതിരി രോഗം വരാൻ എന്താണ് കാരണം?

മാസ്റ്റർ: അങ്ങ് വളരെ കഷ്ടപ്പെടുന്നുണ്ട്, വാസ്തവം; പക്ഷേ അതിനൊരു ഉദ്ദേശ്യമുണ്ട്.

ശ്രീരാമ: എന്തുദ്ദേശ്യം?

മാസ്റ്റർ: അങ്ങയുടെ അവസ്ഥയ്ക്കു ഒരു പരിവർത്തനം വരു ന്നുണ്ട്. അങ്ങയുടെ മനസ്സ് നിരാകാരത്തിൻെറ നേർക്കു ചാഞ്ഞു കൊണ്ടിരിക്കുന്നു. അവിടുത്തെ 'വിദ്യയുടെ അഹം'പോലും പൊയ് ക്കൊണ്ടിരിക്കുന്നു.

ശ്രീരാമ: അതെ, അതു ശരിയാണ്; ലോകശിക്ഷണം നില്ക്കാ റായി. ഇനിയൊന്നും പറഞ്ഞുകൊടുക്കാൻ വയ്യാതായി. സർവ്വവും രാമമയമായി ഞാൻ കാണുന്നു, 'ആരെ ഉപദേശിക്കാനാണ്?' എന്നു ചിലപ്പോഴൊക്കെ എനിക്കു തോന്നുന്നു. കണ്ടില്ലേ, ഞാനിവിടെയി ങ്ങനെ ഒരു വാടകക്കെട്ടിടത്തിൽ താമസിക്കുകകാരണം എന്തെല്ലാം തരം ഭക്തന്മാരിവിടെ വരുന്നു. ശശധരനെപ്പോലെയോ കൃഷ്ണ പ്രസന്നസേനനെപ്പോലെയോ, ഇന്ന സമയത്ത് ലക്ചർ ഉണ്ടാകും, എന്ന് എനിക്ക് പരസ്യം എഴുതിവെയ്ക്കേണ്ടതായി വരികയില്ലെന്നു വിചാരിക്കുന്നു. (ഗുരുദേവനും മാസ്റ്ററും ചിരിക്കുന്നു.)

മാസ്റ്റർ: ഈ രോഗംകൊണ്ട് വേറൊരു ഉദ്ദേശം കൂടിയുണ്ട്; ശിഷ്യന്മാരുടെ തരംതിരിക്കൽ. അഞ്ചുകൊല്ലം തപസ്സുചെയ്താൽ സാധിക്കാത്തത് ഈ ഏതാനും ദിവസംകൊണ്ട് ഭക്തന്മാർക്ക് സാധിച്ചിട്ടുണ്ട്. അവരുടെ സാധനയും പ്രേമവും ഭക്തിയും വളരെ വർദ്ധിച്ചിരിക്കുന്നു.

ശ്രീരാമ: അതെ, അതു ശരിയായിരിക്കും; പക്ഷേ ഈ നിരഞ്ജനൻ വീട്ടിലേക്കു മടങ്ങിപ്പോയല്ലോ. (നിരഞ്ജനനോട്) നിനക്കിപ്പോൾ എങ്ങനെ തോന്നുന്നു എന്നൊന്നു പറയൂ, കേൾക്കട്ടെ.

നിരഞ്ജനൻ: മുമ്പ് എനിക്ക് അങ്ങയോട് സ്നേഹമുണ്ടായിരുന്നു. വാസ്തവംതന്നെ. പക്ഷേ, ഇപ്പോൾ അങ്ങയെക്കൂടാതെ എനിക്കു ജീവിക്കാൻ വയ്യെന്നായിരിക്കുന്നു.

മാസ്റ്റർ: ഈ ചെറുപ്പക്കാർ എത്ര വലിയ ആളുകളാണ് എന്ന് ഒരു ദിവസം ഞാൻ കണ്ടു?

ശ്രീരാമ: എവിടെ കണ്ടു?

മാസ്റ്റർ: ശ്യാമപുക്കൂരിലെ കെട്ടിടത്തിൽ ഒരു മൂലയ്ക്കു നിന്നുകൊണ്ടു ഞാൻ ഭക്തന്മാരെനോക്കിക്കണ്ടു. ഇവരിലോരോരുത്തരും എത്രയെത്ര വിഘ്നങ്ങളും വിഷമങ്ങളും മറികടന്നിട്ടാണ് ഇവിടെ അവിടുത്തെ സേവയ്ക്കായി വന്നുചേർന്നിട്ടുള്ളത് എന്ന് ഞാൻ കണ്ടു.

(സമാധിയിൽ - ആശ്ചര്യകരമായ അവസ്ഥ - നിരാകാരം - അന്തരംഗത്തിൻെറ നിർവ്വചനം)

ഈ വർത്തമാനം കേട്ടുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി. സ്വല്പസമയം നിശ്ശബ്ദനായി നിന്നു; അദ്ദേഹം സമാധിയിലാണ്ടു.

ഭാവാവേശം ശമിച്ചപ്പോൾ ശ്രീരാമകൃഷ്ണൻ മാസ്റ്ററോട് പറഞ്ഞു: 'സാകാരത്തിൽനിന്ന് സകലവും നിരാകാരത്തിലേക്കു പോയ്ക്കൊണ്ടിരിക്കുന്നത് ഞാൻ കണ്ടു. ഞാൻ കണ്ടതിനെക്കുറിച്ചൊക്കെ നിന്നോടു പറയണമെന്ന് എനിക്കാഗ്രഹമുണ്ട്; പക്ഷേ, സാധിക്കുന്നില്ല. ആട്ടെ, ഈ നിരാകാരത്തിലേക്കുള്ള എൻെറ ഈ ഒഴുക്ക് അന്ത്യലയത്തിൻെറ അടയാളമാണ്, എന്താ അങ്ങനെയല്ലേ?'

മാസ്റ്റർ: (ആശ്ചര്യത്തോടെ) അങ്ങനെ ആയിരിക്കാം.

ശ്രീരാമ: നിരാകാരമായ അഖണ്ഡസച്ചിദാനന്ദത്തെ ഇപ്പോഴും ഞാൻ കാണുന്നു. അങ്ങനെതന്നെയിരിക്കുന്നു. ......... പക്ഷേ വളരെ പണിപ്പെട്ട് ഞാനത് അടക്കി നിർത്തിയിരിക്കയാണ്.

ശിഷ്യന്മാരുടെ തരംതിരിവിനെപ്പറ്റി നീ പറഞ്ഞതു ശരിയാണ്. ഈ സുഖക്കേടു പിടിച്ചതുകൊണ്ട് അന്തരംഗനാര്, ബഹിരംഗനാര് എന്നറിയാൻ കഴിയുന്നു. സംസാരമുപേക്ഷിച്ച് ഇവിടെ താമസിക്കുന്നവർ അന്തരംഗത്തിൽ പെട്ടവർ; വല്ലപ്പോഴും ഒന്നുവന്നു, 'എങ്ങനെയിരിക്കുന്നു മഹാശയ?' എന്ന് അന്വേഷിച്ചിട്ട് പോകുന്നവർ ബഹിരംഗത്തിൽ പെട്ടവരും.

ഭവനാഥനെ കണ്ടില്ലേ? അന്നൊരു ദിവസം അവൻ മണവാളനെപ്പോലെ ചമഞ്ഞൊരുങ്ങി ശ്യാമപുക്കൂരിൽ വന്നിരുന്നു; എന്നിട്ട്, 'എങ്ങനെയുണ്ട്?' എന്നു ചോദിച്ചു. അതിൽപ്പിന്നെ അവനെ കണ്ടിട്ടേ ഇല്ല. നരേന്ദ്രനെ കരുതിയാണ് ഞാൻ ഭവനാഥന്റെ പേരിൽ ഈ വിധം സ്നേഹം കാണിക്കുന്നത്; അല്ലാതെ അവൻ ഇപ്പോൾ എന്റെ മനസ്സിലില്ല.

(ശ്രീമുഖകഥിതമായ ചരിതാമൃതം - ശ്രീരാമകൃഷ്ണൻ ആര്? വ്യക്തമായി അരുളുന്നു)

ആഹുസ്ത്വാം ഋഷയഃ സർവ്വേ ദേവർഷിർനാരദസ്തഥാ

അസിതോ ദേവലോ വ്യാസഃ സ്വയം ചൈവ ബ്രവീഷി മേ.

ശ്രീരാമ: (മാസ്റ്ററോട്) ഭക്തന്മാർക്കുവേണ്ടി ഈശ്വരൻ ദേഹമെടുത്തു വരുമ്പോൾ അദ്ദേഹത്തോടൊപ്പം ഭക്തന്മാരും വരുന്നു. അവരിൽ ചിലർ അന്തരംഗർ, ചിലർ ബഹിരംഗർ, ചിലർ കലവറ വിചാരിപ്പുകാരും.

പത്തോ പതിനൊന്നോ വയസ്സുള്ളപ്പോൾ, നാട്ടിലെ വിശാലാക്ഷീ ക്ഷേത്രത്തിൽ തൊഴാൻ പോകുമ്പോൾ ഒരു മൈതാനത്തിൽ വെച്ച് എനിക്ക് ഭാവാവസ്ഥയുണ്ടായി. എന്തൊരു ദർശനം! ഞാൻ തികച്ചും ബാഹ്യബോധശൂന്യനായി.

ഇരുപത്തിരണ്ടോ ഇരുപത്തിമൂന്നോ വയസ്സിൽ, ദക്ഷിണേശ്വരത്ത് കാളീക്ഷേത്രത്തിൽവെച്ച് ദേവി എന്നോട് 'നിനക്ക് അക്ഷരം ആകാൻ ആഗ്രഹമുണ്ടോ?' എന്നു ചോദിച്ചു. അക്ഷരമെന്നാൽ എന്താണർത്ഥം എന്നെനിക്കു അറിഞ്ഞുകൂടായിരുന്നു. ഞാൻ ഹലധാരിയോടു ചോദിച്ചു. ഹലധാരി പറഞ്ഞു. 'ക്ഷരമെന്നാൽ ജീവൻ, അക്ഷരം പരമാത്മാവും.'

കാളീക്കോവിലിൽ ദീപാരാധന നടക്കുന്നസമയത്ത് ഞാൻ മാളികയുടെ മുകളിൽനിന്ന്, വിളിച്ചു പറയാറുണ്ട്: 'ഓ ഭക്തന്മാരേ; എവിടെ നിങ്ങൾ? വരുവിൻ. ലൗകികന്മാരുടെ സംസർഗ്ഗംകൊണ്ട് എന്റെ പ്രാണൻ പോകുന്നു!' ഞാനിതൊക്കെ ഇംഗ്ലീഷുകാരോടു പറഞ്ഞു, 'അതൊക്കെ മനസ്സിന്റെ ഭ്രാന്തിയാണ്,' എന്നു പറഞ്ഞു

അവർ. 'അങ്ങനെയായിരിക്കാം,' എന്നു കരുതി ഞാനടങ്ങി. എന്നാൽ ഇപ്പോൾ അതൊക്കെ ഒത്തുവരുന്നു; ഭക്തന്മാരൊക്കെ വന്നു ചേർന്നുകൊണ്ടിരിക്കുന്നു.

അഞ്ചുസേവകന്മാരെയും ദേവി ഒരു ദർശനത്തിൽ എനിക്കു കാണിച്ചുതന്നു. ആദ്യം മഥുരബാബു: പിന്നെ ശംഭുമല്ലികൻ. ശംഭുവിനെ അതിനു മുമ്പൊരിക്കലും കണ്ടിട്ടുണ്ടായിരുന്നില്ല. തലയിൽ തൊപ്പിവെച്ച വെളുത്ത നിറത്തിലുള്ള ഒരാളെ ഭാവാവസ്ഥയിൽ കണ്ടു. വളരെനാൾ കഴിഞ്ഞ് ശംഭുവിനെ കണ്ടപ്പോൾ, അയാളെയാണ് ഭാവാവസ്ഥയിൽ പണ്ട് കണ്ടത് എന്ന് ഓർമ്മവന്നു. പിന്നത്തെ മൂന്നുസേവകന്മാരാരൊക്കെയാണെന്നു എനിക്കിനിയും തീർച്ചയായില്ല. അവരെല്ലാം വെളുത്ത ആളുകളാണ്, സുരേന്ദ്രൻ മിക്കവാറും അവരിലൊരുവനാണെന്നു തോന്നുന്നു.

ഈ അവസ്ഥ ഉണ്ടായപ്പോൾ ശരിക്കും എന്നെപ്പോലെയുള്ള ഒരാൾ വന്ന് ഇഡാ, പിങ്ഗലാ, സുഷുമ്നാ നാഡികളൊക്കെ പിടിച്ചു കുലുക്കി. ഷട്ചക്രങ്ങളിൽ ഓരോ പദ്മത്തെയും നാക്കുകൊണ്ടു നക്കി; അതുവരെ അധോമുഖമായിരുന്ന പദ്മങ്ങൾ അപ്പോൾ ഊർദ്ധ്വമുഖങ്ങളായി. അവസാനം സഹസ്രാരപദ്മം പൂർണ്ണമായി വികസിച്ചു.

എപ്പോൾ, എങ്ങനെയുള്ള ആളുകൾ വരും എന്ന് അമ്മ കാലേ കൂട്ടി എനിക്കു കാണിച്ചുതരാറുണ്ട്. ചൈതന്യദേവൻെറ സങ്കീർത്തനസംഘം വടവൃക്ഷമൂലത്തിൽനിന്നു ഇലഞ്ഞിമൂട്ടിലേക്കു പോകുന്നത് ഈ രണ്ടു കണ്ണുകൾകൊണ്ട് - ഭാവാവസ്ഥയിലല്ല - ഞാൻ കണ്ടു. ആ സംഘത്തിൽ ബലരാമനെ ഞാൻ കണ്ടു; പിന്നെ നിന്നെയും കണ്ടുവെന്നു തോന്നുന്നു. ചുണിയുടെയും നിൻെറയും അദ്ധ്യാത്മോദ്ദീപനം ഇവിടെ കൂടെക്കൂടെ വന്നുപോകുന്നതുകൊണ്ടു സാധിച്ചിരിക്കുന്നു. ശശിയും ശരത്തും യേശുക്രിസ്തുവിൻെറ അനുയായികളായിരുന്നു എന്ന് ഞാൻ ദർശനത്തിൽ കണ്ടു.

പഞ്ചവടിയിൽ വടവൃക്ഷമൂലത്തിൽവെച്ച് ഒരു ശിശുവിനെ ഞാൻ ദർശനത്തിൽ കാണുകയുണ്ടായി. 'എന്നാൽ അങ്ങേയ്ക്കു ഒരു മകനുണ്ടാകും' എന്ന് ഹൃദയൻ പറഞ്ഞു. ഞാൻ ഹൃദയനോട് ചോദിച്ചു: 'എനിക്ക് സകല സ്ത്രീകളും അമ്മയാണ്. എനിക്കെങ്ങനെയാണ് മകനുണ്ടാവുക?' ആ കണ്ട ശിശുവാണ് രാഖാൽ.

ഞാൻ ജഗന്മാതാവിനോടു പറഞ്ഞു: 'അമ്മേ, അവിടുന്നെന്നെ ഈ നിലയിലാക്കിയിരിക്കുന്നല്ലോ; ഇനി എനിക്കൊരു പണക്കാരനെ ഏർപ്പാടു ചെയ്തു തരു.' അതുകൊണ്ടാണ് മഥുരൻ പതിന്നാലു*

* 1858 മുതൽ 1871 വരെ.

സംവത്സരം എന്നെ സേവ ചെയ്തത്. അതും എന്തെല്ലാം രീതിയിൽ! എൻെറ ആവശ്യപ്രകാരം സാധുസേവയ്ക്കുവേണ്ടി അയാൾ ഒരു കലവറതന്നെ തുറന്നു. എനിക്കുവേണ്ടി വണ്ടിയും പല്ലക്കും ഏർപ്പാടുചെയ്തുതന്നു. ആർക്ക് എന്തു കൊടുക്കണം എന്നു ഞാൻ പറഞ്ഞാലും അയാൾ അതു കൊടുത്തിരുന്നു. അയാൾ [1]പ്രതാപരുദ്രനായിരുന്നു എന്നാണ് [2]ബ്രാഹ്മണി പറഞ്ഞത്.

വിജയന് ഈ രൂപത്തിൻെറ ഒരു ദർശനമുണ്ടായി. അതിനെക്കുറിച്ച് എന്തു പറയുന്നു? 'അങ്ങയെ ഇപ്പോൾ ഞാൻ തൊടും പോലെ ആ രൂപത്തെയും തൊട്ടു' എന്ന് വിജയൻ എന്നോട് പറഞ്ഞു.

ലാട്ടു മുപ്പത്തൊന്നു ഭക്തന്മാരെ എണ്ണി, അതത്ര അധികമൊന്നുമല്ല. വിജയനും കേദാരനും വഴിക്കു കുറച്ചുപേർകൂടി ഭക്തന്മാരാകുന്നുണ്ട്. അവസാനകാലം പായസം കഴിച്ച് ജീവിക്കേണ്ടതായിവരും എന്ന് ഭാവാവസ്ഥയിൽ ഞാൻ കണ്ടു. ഈ സുഖക്കേടു പിടിച്ചപ്പോൾ എൻെറ വീട്ടുകാരി എനിക്കു കഴിക്കാൻ പായസം ഉണ്ടാക്കിത്തന്നു. ഞാനപ്പോൾ കരഞ്ഞുകൊണ്ട് പറഞ്ഞു: 'ഇതാണോ പായസം കഴിച്ചു ജീവിക്കൽ? അതും, ഇത്ര കഷ്ടപ്പെട്ട്!'

## അദ്ധ്യായം രണ്ട്

1886 ജനുവരി 4, തിങ്കളാഴ്ച

### ഈശ്വരനുവേണ്ടി നരേന്ദ്രൻെറ വ്യാകുലത

ഇന്ന് പൗഷമാസം, കൃഷ്ണചതുർദ്ദശി, തിങ്കളാഴ്ച. 1886 ജനുവരി 4-ാം തീയതി, അപരാഹ്നം; മണി നാലടിച്ചു.

ശ്രീരാമകൃഷ്ണദേവൻ കാശീപുരോദ്യാനഗൃഹത്തിൽ രണ്ടാം നിലയിൽ പൂർവ്വപരിചിതമായ മുറിയിൽ ഇരുന്നരുളുന്നു. ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽനിന്നും ഗുരുദേവൻെറ ദേഹസ്ഥിതി അറിയാനായി ശ്രീ രാമചാറ്റർജി വന്നുചേർന്നിട്ടുണ്ട്. ഈവക കാര്യങ്ങൾ മാസ്റ്ററോടു പറഞ്ഞശേഷം ശ്രീരാമകൃഷ്ണൻ ചോദിച്ചു: 'അവിടെ ദക്ഷിണേശ്വരത്ത് ഇപ്പോൾ വലിയ തണുപ്പാണോ?'

---

1 ചൈതന്യദേവനെ ഭക്തിപുരസ്സരം സേവിച്ചിരുന്ന ഒറീസ്സയിലെ ഒരു രാജാവ്.
2 ഭൈരവി ബ്രാഹ്മണി.

നരേന്ദ്രൻ വന്ന് ആസനസ്ഥനായി. ശ്രീരാമകൃഷ്ണൻ ഇടയ്ക്കിടെ നരേന്ദ്രൻെറ നേരെ നോക്കുന്നു, മന്ദഹസിക്കുന്നു. അദ്ദേഹത്തിന് നരേന്ദ്രനോടുള്ള സ്നേഹം ഇന്ന് കരകവിഞ്ഞുവെന്നു തോന്നുന്നു. നരേന്ദ്രൻ കരഞ്ഞു എന്ന് അദ്ദേഹം ആംഗ്യംകൊണ്ടു മാസ്റ്ററെ മനസ്സിലാക്കി. ഗുരുദേവൻ സ്വല്പസമയം നിശ്ശബ്ദനായി ഇരുന്നു. വീടുമുതൽ ഇവിടംവരെ കരഞ്ഞുകൊണ്ടാണ് നരേന്ദ്രൻ വന്നത് എന്ന് അദ്ദേഹം വീണ്ടും മാസ്റ്ററോടു സൂചിപ്പിച്ചു.

സകലരും നിശ്ശബ്ദം. കുറച്ചു കഴിഞ്ഞ് നരേന്ദ്രൻ സംസാരിക്കാൻ തുടങ്ങി.

നരേന്ദ്രൻ: ഇന്നവിടെ പോകണമെന്നു വിചാരിച്ചിരുന്നു.

ശ്രീരാമ: എവിടെ?

നരേന്ദ്രൻ: ദക്ഷിണേശ്വരത്ത്. അവിടെ വില്വമൂലത്തിൽ രാത്രിയിൽ അഗ്നി ജ്വലിപ്പിക്കണമെന്നും ഉദ്ദേശമുണ്ട്.

ശ്രീരാമ: അതു വേണ്ട, കരിമരുന്നുശാലക്കാർ അതിനു സമ്മതിക്കയില്ല. പഞ്ചവടി നല്ല സ്ഥാനമാണ്. അനേകം സാധുക്കൾ അവിടെ ജപതപങ്ങൾ ചെയ്തിട്ടുണ്ട്. പക്ഷേ, അവിടെ വലിയ തണുപ്പാണ്, ഇരുട്ടും.

തെല്ലിട എല്ലാവരും ഒന്നും മിണ്ടാതെ ഇരുന്നു. ശ്രീരാമകൃഷ്ണൻ വീണ്ടും വർത്തമാനം പറഞ്ഞുതുടങ്ങി.

ശ്രീരാമ: (നരേന്ദ്രനോട്, ചിരിച്ചുകൊണ്ട്) പഠിക്കണ്ടേ?

നരേന്ദ്രൻ: (ഗുരുദേവൻെറയും മാസ്റ്ററുടെയും നേരെനോക്കിക്കൊണ്ട്) പഠിച്ചതൊക്കെ മറക്കാൻ പറ്റിയ ഒരു മരുന്നു കിട്ടിയെങ്കിൽ വലിയ ആശ്വാസമായേനെ.

വൃദ്ധഗോപാലനും മുറിയിലിരിക്കുന്നുണ്ട്. അദ്ദേഹം പറഞ്ഞു: 'ഞാനും നരേന്ദ്രൻെറ കൂടെ പോകാം.' ശ്രീ കാളീപദഘോഷൻ ശ്രീരാമകൃഷ്ണനുവേണ്ടി ഒരു പെട്ടി മുന്തിരിങ്ങ കൊണ്ടുവന്നിട്ടുണ്ട്. ആ പെട്ടി ഗുരുദേവൻെറ സമീപമിരിക്കുന്നു. അദ്ദേഹം അതു ഭക്തന്മാർക്കു വിതരണം ചെയ്തു. ആദ്യം നരേന്ദ്രന് കുറച്ചെടുത്തു കൊടുത്തു. ബാക്കി തറയിൽ ചൊരിഞ്ഞു. ഭക്തന്മാർ കിട്ടിയതൊക്കെ കൈയ്ക്കലാക്കി.

(നരേന്ദ്രൻെറ തീവ്രവൈരാഗ്യവും ഈശ്വരദർശനത്തിനായുള്ള വ്യാകുലതയും)

നേരം സന്ധ്യയായി. നരേന്ദ്രൻ താഴത്തു ഒരു മുറിയിലിരുന്നു പുകവലിച്ചുകൊണ്ട് മാസ്റ്ററോടു രഹസ്യമായി തൻെറ പ്രാണവേദനയെക്കുറിച്ചു പറഞ്ഞു.

നരേന്ദ്രൻ: (മാസ്റ്ററോട്) കഴിഞ്ഞ ശനിയാഴ്ച ഞാനിവിടെ ഇരുന്നു ധ്യാനിക്കുകയായിരുന്നു. പെട്ടെന്ന് എന്റെ നെഞ്ചിനകത്ത് എന്തോ പോലെ തോന്നി.

മാസ്റ്റർ: കുണ്ഡലിനിയുടെ ജാഗരണമായിരിക്കും.

നരേന്ദ്രൻ: അങ്ങനെയാവാം. ഇഡാപിംഗളാനാഡികൾ ഞാൻ ശരിക്കറിയുകയുണ്ടായി. നെഞ്ചകത്തു കൈവെച്ചുനോക്കാൻ ഞാൻ ഹസ്രയോടു പറഞ്ഞു. ഞായറാഴ്ച, ഞാൻ മുകളിൽ ചെന്ന് ഗുരുദേവനെ കണ്ടു; എല്ലാം അദ്ദേഹത്തെ അറിയിച്ചു. ഞാൻ പറഞ്ഞു: 'എല്ലാവർക്കും വേണ്ടതു കിട്ടി; എനിക്കും എന്തെങ്കിലും തന്നാലും. എല്ലാവർക്കും കിട്ടിയിട്ടും എനിക്കൊന്നും കിട്ടുകയില്ലെന്നോ?'

മാസ്റ്റർ: അദ്ദേഹം നിങ്ങളോടെന്തു പറഞ്ഞു?

നരേന്ദ്രൻ: അദ്ദേഹം പറഞ്ഞു: 'നീ വീട്ടുകാര്യങ്ങളൊക്കെ ശരിയാക്കിയിട്ടു വരാത്തതെന്ത്? നിനക്കൊക്കെ കിട്ടും. നിനക്കെന്താണു വേണ്ടത്?'

(ശ്രീരാമകൃഷ്ണനും വേദാന്തവും - നിത്യവും ലീലയും സ്വീകരിക്കുന്നു.)

നരേന്ദ്രൻ: ഞാൻ പറഞ്ഞു: 'മൂന്നോ നാലോ ദിവസം തുടർന്നങ്ങനെ സമാധിയിൽ ഒഴുകി ഇരിക്കണമെന്നാണ് എന്റെ ആഗ്രഹം; ഇടയ്ക്കെങ്ങാൻ വല്ലതും കഴിക്കാൻമാത്രം അതിൽനിന്നും ഉണരണം.' അപ്പോൾ അദ്ദേഹം പറഞ്ഞു: 'നീ വളരെ അല്പബുദ്ധി. ആ അവസ്ഥയെക്കാൾ ഉച്ചമായ ഒരവസ്ഥയുണ്ട്. 'ഉള്ളതൊക്കെ അവിടുന്ന്' എന്നു നീയല്ലേ പാടാറുള്ളത്?'

മാസ്റ്റർ: അതെ, എപ്പോഴും പറയാറുണ്ട്, സമാധിയിൽനിന്നു താഴോട്ടു വരുമ്പോൾ കാണാം ഈശ്വരൻതന്നെയാണ് ജീവനും ജഗത്തും സമസ്തവും ആയിത്തീർന്നിരിക്കുന്നത് എന്ന്. ഈശ്വരകോടികൾക്ക് മാത്രമേ ആ അവസ്ഥ പ്രാപിക്കാൻ സാധിക്കൂ. സാധാരണജീവന് കൂടിപ്പോയാൽ സമാധി പ്രാപിക്കാൻ കഴിഞ്ഞെന്നുവരാം; എന്നാൽ അതിൽനിന്നും അവനു കീഴോട്ടു വരാൻ കഴികയില്ല.

നരേന്ദ്രൻ: അദ്ദേഹം പറഞ്ഞു, 'നീ വീട്ടിലെ കാര്യങ്ങൾ ഒന്നു ശരിയാക്കിയിട്ടു വാ. സമാധിലാഭത്തെക്കാൾ ഉയർന്ന ഒരവസ്ഥ നിനക്കു കിട്ടും.' ഇന്നു കാലത്തു ഞാൻ വീട്ടിൽ പോയി. സകലരും ശകാരിക്കാൻ തുടങ്ങി: 'നീയൊരു ലക്കുമില്ലാതെ ഇങ്ങനെ തെണ്ടിത്തിരിയുന്നതെന്തിനാണ്? നിന്റെ ബി. എൽ. പരീക്ഷ വളരെ അടുത്തുപോയി. എന്നിട്ടും നീയൊന്നും വായിക്കുന്നുമില്ല, പഠിക്കു

ന്നുമില്ല. ചുമ്മാതങ്ങനെ അലഞ്ഞുതിരിയുന്നു!' എന്നൊക്കെ പറഞ്ഞു അവർ.

മാസ്റ്റർ: നിങ്ങളുടെ അമ്മ എന്തെങ്കിലും പറഞ്ഞൊ?

നരേന്ദ്രൻ: ഇല്ല. അമ്മയ്ക്കെന്നെ ഊട്ടാനുള്ള ബദ്ധപ്പാടായിരുന്നു. മാനിറച്ചി ഉണ്ടായിരുന്നു. കുറച്ചുകഴിച്ചു. പക്ഷേ കഴിക്കാൻ ഇഷ്ടമുണ്ടായിരുന്നില്ല.

മാസ്റ്റർ: എന്നിട്ട്?

നരേന്ദ്രൻ: മുത്തശ്ശിയുടെ വീട്ടിൽ പോയി പഠിക്കാനായിട്ട്. പഠിക്കാൻ പോയിട്ട് മനസ്സിന് ഒരു ഭയങ്കരഭയം. പഠിക്കുന്നതെന്തോ ഭയാനകമായ ഒരു കാര്യമെന്നോണം. നെഞ്ചു കിടന്നു പിടയ്ക്കാൻ തുടങ്ങി. ഞാൻ കരഞ്ഞു; ഇമ്മാതിരി ഇതിനു മുമ്പൊരിക്കലും കരഞ്ഞിട്ടില്ല. എന്നിട്ട് പുസ്തകവും കിസ്തകവുമൊക്കെ വലിച്ചെറിഞ്ഞിട്ട് ഓട്ടം തുടങ്ങി. തെരുവിൽക്കൂടി പാഞ്ഞു, ചെരിപ്പും കിരിപ്പുമെല്ലാം വഴിയ്ക്കെവിടെയോ വീണുപോയി. ഒരു വയ്ക്കോൽത്തുറുവിനടുത്തുകൂടി ഓടി മേലെല്ലാം വയ്ക്കോലായി. ഓടി, കാശീപുരം റോഡിൽക്കൂടി ഓടടാ ഓട്ടം.

നരേന്ദ്രൻ സ്വല്പസമയം മിണ്ടാതിരുന്നു; എന്നിട്ടു വീണ്ടും തുടർന്നു.

നരേന്ദ്രൻ: വിവേകചൂഡാമണി വായിച്ചതിനുശേഷം മനസ്സിന് കുറേക്കൂടി വിഷമമായി. അതിൽ ശങ്കരാചാര്യർ പറയുന്നു, *ഈ മൂന്നു കാര്യങ്ങൾ ഒട്ടേറെ തപസ്സിൻെറയും വലിയ ഭാഗ്യത്തിൻെറയും ഫലമായിട്ടേ കിട്ടുകയുള്ളു എന്ന്; മനുഷ്യത്വം, മുമുക്ഷുത്വം, മഹാപുരുഷസംശ്രയഃ. ഇവ മൂന്നും. ഞാൻ ആലോചിച്ചു, എനിക്കീ മൂന്നും കിട്ടിയിട്ടുണ്ട്. അനേകകാലത്തെ തപസ്സിൻെറ ഫലമായി മാനുഷജന്മം ലഭിച്ചിരിക്കുന്നു. തീവ്രതപസ്സിൻെറ ഫലമായി മുക്തിക്കുള്ള ഇച്ഛയും ഉണ്ടായിട്ടുണ്ട്. പിന്നെ, അത്യുത്തമമായ തപസ്സിൻ ഫലമായി ഇമ്മാതിരി ഒരു മഹാപുരുഷൻെറ സംസർഗ്ഗവും ലഭിച്ചിരിക്കുന്നു.

മാസ്റ്റർ: ആഹാ!

നരേന്ദ്രൻ: എനിക്കിനി ഈ ലോകം പിടിക്കുന്നില്ല. സംസാരത്തിൽ വസിക്കുന്നവരുടെ സംസർഗ്ഗവും ഇഷ്ടപ്പെടുന്നില്ല, ഒന്നോ രണ്ടോ ഭക്തന്മാരെ ഒഴിച്ച്.

---

* ദുർലഭം ത്രയമേവൈതദ് ദൈവാനുഗ്രഹഹേതുകം
മനുഷ്യത്വം മുമുക്ഷുത്വം മഹാപുരുഷസംശ്രയഃ. വി. ചൂ. 3

നരേന്ദ്രൻ അതോടെ പിന്നെയും നിശ്ശബ്ദനായി. നരേന്ദ്രൻെറ ഉള്ളിൽ തീവ്രവൈരാഗ്യം ജ്വലിക്കുന്നു. ഇപ്പോഴും അദ്ദേഹത്തിൻെറ പ്രാണൻ കിടന്നു പിടയുകയാണ്. അദ്ദേഹം സംഭാഷണം തുടർന്നു.

നരേന്ദ്രൻ: (മാസ്റ്ററോട്) അങ്ങേയ്ക്കു ശാന്തി ലഭിച്ചുകഴിഞ്ഞു; എൻെറ പ്രാണനോ, ഇളകിമറിയുന്നു. അങ്ങുതന്നെ ധന്യൻ!

മാസ്റ്റർ ഉത്തരമൊന്നും പറഞ്ഞില്ല. മിണ്ടാതെ ഇരുന്നു; മാസ്റ്റർ നിനച്ചു: "ഈശ്വരനുവേണ്ടി വ്യാകുലനാകണം, എന്നാലേ ഈശ്വരനെ കാണാനൊക്കൂ എന്ന് ഗുരുദേവൻ പറയാറുണ്ട്." സന്ധ്യ കഴിഞ്ഞയുടനെ മാസ്റ്റർ മുകളിലത്തെ മുറിയിൽ പോയി. ശ്രീരാമകൃഷ്ണൻ ഉറങ്ങുകയായിരുന്നു.

രാത്രി മണി ഒമ്പതോളമായി. ശശിയും നിരഞ്ജനനും ഗുരുദേവൻെറ സമീപമിരിക്കുന്നു. ഗുരുദേവൻ ഉണർന്നു. കൂടെക്കൂടെ അദ്ദേഹം നരേന്ദ്രനെക്കുറിച്ച് ഓരോന്നു പറഞ്ഞുകൊണ്ടിരുന്നു.

ശ്രീരാമ: നരേന്ദ്രൻെറ അവസ്ഥ എന്തൊരാശ്ചര്യകരം! നോക്കിൻ, ഇതേ നരേന്ദ്രൻ മുമ്പ് സാകാരത്തിൽ വിശ്വസിച്ചിരുന്നില്ല. എന്നിട്ടിപ്പോൾ അവൻെറ പ്രാണൻ എങ്ങനെ കിടന്നുപിടയുന്നു എന്നു കണ്ടില്ലേ? 'എങ്ങനെ ഈശ്വരനെ പ്രാപിക്കാനൊക്കും?' എന്നു ഒരാൾ ഗുരുവിനോടു ചോദിച്ചു എന്നൊരു കഥയുണ്ട്. ഗുരു പറഞ്ഞു: 'വാ എൻെറകൂടെ. ഈശ്വരനെ എങ്ങനെ കാണാനൊക്കും എന്ന് നിനക്കു ഞാൻ കാണിച്ചുതരാം.' ഇതും പറഞ്ഞ് അയാളെ ഒരു കുളത്തിൽ കൂട്ടിക്കൊണ്ടുപോയി വെള്ളത്തിനടിയിൽ മുക്കിപ്പിടിച്ചു. സ്വല്പനിമിഷം കഴിഞ്ഞ് അയാളെ വിട്ടു; എന്നിട്ടയാളോടു ചോദിച്ചു: 'നിൻെറ പ്രാണൻ എങ്ങനെയിരുന്നു?' 'പ്രാണൻ പോയി പോയി എന്നായി' എന്നു പറഞ്ഞു ശിഷ്യൻ.

ഈശ്വരനുവേണ്ടി പ്രാണൻ അതുമാതിരി കിടന്നു പിടയുമ്പോൾ ഈശ്വരദർശനത്തിന് പിന്നെ അമാന്തമില്ലെന്നറിഞ്ഞോളൂ. അരുണോദയമായാൽ, പൂർവ്വദിങ്മുഖം അരുണനിറമണിഞ്ഞാൽ, സൂര്യോദയം അടുത്തു എന്നു മനസ്സിലാക്കാം.

ഇന്ന് ശ്രീരാമകൃഷ്ണന് രോഗം കൂടുതലാണ്. ശരീരത്തിന് വല്ലാത്ത പീഡ. എന്നിരുന്നാലും നരേന്ദ്രനെ സംബന്ധിച്ച് ഈവക കാര്യങ്ങളെല്ലാം, അധികവും ആംഗ്യങ്ങളിൽക്കൂടിയാണെങ്കിലും, അദ്ദേഹം അരുൾചെയ്തു.

രാത്രിയിൽ നരേന്ദ്രൻ ദക്ഷിണേശ്വരത്തുപോയി. കൂരിരുട്ട്, കറുത്തവാവ്, നരേന്ദ്രൻെറ കൂടെ ഒന്നുരണ്ടു ഭക്തന്മാരുണ്ട്. മാസ്റ്റർ രാത്രിയിൽ കാശീപുരോദ്യാനത്തിൽത്തന്നെ കഴിച്ചു. താൻ ഒരു സന്ന്യാസിമണ്ഡലത്തിൻെറ നടുക്ക് ഇരിക്കുന്നതായി മാസ്റ്റർ സ്വപ്നം കണ്ടു.

# അദ്ധ്യായം മൂന്ന്

1886 ജനുവരി 5, ചൊവ്വാഴ്ച

## ഭക്തന്മാരുടെ തീവ്രവൈരാഗ്യം – സംസാരവും നരകയാതനയും

പിറ്റേദിവസം, ജനുവരി 5 -ാം തീയതി ചൊവ്വാഴ്ച. വളരെ നാഴിക അമാവാസ്യ ഉണ്ട്. പൗഷമാസം. മണി നാലടിച്ചു. ശ്രീരാമകൃഷ്ണദേവൻ കിടക്കയിൽ ഇരുന്നുകൊണ്ട് മാസ്റ്ററുമായി മെല്ലെ വർത്തമാനം പറയുന്നു.

ശ്രീരാമ: ക്ഷീരോദൻ ഗംഗാസാഗരത്തിലേക്കു തീർത്ഥയാത്ര പോകുന്നപക്ഷം നീ അവനൊരു കമ്പിളി മേടിച്ചു കൊടുക്കണം.

മാസ്റ്റർ: അങ്ങനെയാവാം.

ശ്രീരാമകൃഷ്ണദേവൻ അല്പനേരം മിണ്ടാതിരുന്നു; എന്നിട്ട് തുടർന്നു:

ശ്രീരാമ: ആട്ടെ, ഈ ചെറുപ്പക്കാർക്ക് എന്താ സംഭവിച്ചിരിക്കുന്നത് എന്നൊന്നു പറയൂ, കേൾക്കട്ടെ. ചിലർ പുരിയിലേക്കു ഓടിപ്പോകുന്നു, ചിലർ ഗംഗാസാഗരത്തിലേക്കു. എല്ലാവരും വീടൊക്കെ ഉപേക്ഷിച്ചുവരുന്നു. നരേന്ദ്രനെ കണ്ടില്ലേ? തീവ്രവൈരാഗ്യമുണ്ടായാൽ സംസാരം പൊട്ടക്കിണറാണെന്നു തോന്നും; സ്വജനങ്ങൾ കാളസർപ്പങ്ങളാണെന്നും തോന്നും.

മാസ്റ്റർ: അതെ, സംസാരത്തിൽ കടുത്ത യാതനയാണ്.

ശ്രീരാമ: അതെ, നരകയാതന, അതും പിറക്കുന്നതുമുതൽ! ഭാര്യയും മക്കളും എന്തൊരു തൊന്തരവാണെന്ന് നീ കാണുന്നില്ലേ?

മാസ്റ്റർ: ഉവ്വ്, അവിടുന്നുതന്നെ പറയുകയുണ്ടായല്ലോ, 'ഈ ചെറുപ്പക്കാർക്ക് സംസാരവുമായി യാതൊരു ബന്ധവുമില്ല. അവർക്ക് കടവുമില്ല കടപ്പാടുമില്ല. കടമയാണ് ഒരുവനെ ലോകത്തിൽ കെട്ടിയിടുന്നത്' എന്ന്.

ശ്രീരാമ: നിരഞ്ജനനെ നോക്കൂ! അവന് ലോകത്തോടുള്ള ഭാവമിതാണ്: 'നിൻെറ വക ഇതാ പിടിച്ചോ, എനിക്കുള്ളത് ഇവിടെ കൊട്.' അത്രതന്നെ, കഴിഞ്ഞു. അവന് സംസാരവുമായി വേറൊരു സമ്പർക്കവുമില്ല. അവനെ പിന്നിൽനിന്നു പിടിച്ചു വലിക്കാനൊന്നുമില്ല.

കാമിനീകാഞ്ചനംതന്നെ സംസാരം. കാണുന്നില്ലേ, പണമുണ്ടായപ്പോൾ സമ്പാദിച്ചുവെയ്ക്കണം എന്നു തോന്നും.

മാസ്റ്റർ പൊട്ടിച്ചിരിച്ചുപോയി. ഗുരുദേവനും ചിരിച്ചു.

മാസ്റ്റർ: വളരെയൊക്കെ ആലോചിച്ചിട്ടേ പണം പുറത്തെടുക്കൂ. (ഇരുവരും ചിരിക്കുന്നു) എന്നാൽ ത്രിഗുണങ്ങൾക്ക് അതീതനായിട്ട് സംസാരത്തിൽ ജീവിക്കാൻ കഴിഞ്ഞാൽ, അതൊന്നു വേറെ, എന്ന് അവിടുന്ന് ദക്ഷിണേശ്വരത്തുവെച്ചു പറയുകയുണ്ടായി.

ശ്രീരാമ: അതെ, ഒരു ബാലകനെപ്പോലെ.

മാസ്റ്റർ: ശരിയാണ്, പക്ഷേ ബഹുപ്രയാസം. അതിന് വലിയ കരുത്തു വേണം.

ശ്രീരാമകൃഷ്ണൻ തെല്ലിട മിണ്ടാതിരുന്നു.

മാസ്റ്റർ: അവർ ഇന്നലെ ധ്യാനിക്കാൻ ദക്ഷിണേശ്വരത്തു പോയി. ഞാനൊരു സ്വപ്നം കണ്ടു.

ശ്രീരാമ: എന്തു കണ്ടു?

മാസ്റ്റർ: നരേന്ദ്രനും കൂട്ടരും സന്ന്യാസികളായി എന്നു കണ്ടു. അവർ അഗ്നി ജ്വലിപ്പിച്ച് അതിനുചുറ്റും ഇരിക്കുന്നു. ഞാനും അവരുടെ കൂട്ടത്തിൽ ഇരിപ്പുണ്ടായിരുന്നു. അവർ ഹുക്ക വലിച്ചിട്ട് വായിൽക്കൂടി പുക പുറത്തേയ്ക്കു വിടുന്നു. 'കഞ്ചാവ് വലിച്ച മണം വരുന്നു,' എന്ന് ഞാൻ പറഞ്ഞു.

(സന്ന്യാസി ആര്? ഗുരുദേവൻെറ പീഡയും ബാലാവസ്ഥയും)

ശ്രീരാമ: മനസ്സിൽ ത്യാഗം ഉണ്ടായാൽ മതി; അതുകൊണ്ടും ഒരുവൻ സന്ന്യാസിയാകും.

തെല്ലിട നിശ്ശബ്ദമായിരുന്നശേഷം ശ്രീരാമകൃഷ്ണൻ വീണ്ടും തുടർന്നു.

ശ്രീരാമ: പക്ഷേ വാസനയ്ക്കു തീയ് കൊളുത്തണം, എന്നാലേ കാര്യം നടക്കൂ.

മാസ്റ്റർ: അങ്ങേയ്ക്കു, ഭക്തികാമനയുണ്ട്, എന്ന് അങ്ങ് ബഡോബസ്സാറിലെ മാർവ്വാറികളുടെ പണ്ഡിതജിയോടു പറയുകയുണ്ടായല്ലോ. ഭക്തികാമന കാമനകളുടെ കൂട്ടത്തിൽ പെടുകയില്ലെന്നു തോന്നുന്നുവല്ലോ.

ശ്രീരാമ: ഇല്ല, നീർചീര, ചീരയിനത്തിൽ പെടാത്തതുപോലെ. നീർചീര പിത്തനീര് കുറയ്ക്കുന്നു.

ആവട്ടെ, എൻെറ ആനന്ദവും ഭാവാവേശവുമെല്ലാം ഇപ്പോളെവിടെപ്പോയി?

മാസ്റ്റർ: ഗീതയിൽ പറയുന്ന ത്രിഗുണാതീതന്റെ അവസ്ഥയിലാണ് അവിടുന്നിപ്പോൾ എന്നു തോന്നുന്നു. സത്വരജസ്സ്തമോഗുണങ്ങൾ താന്താങ്ങളുടെ ജോലിചെയ്യുന്നു; അങ്ങ് സ്വയം നിർലിപ്തനും; സത്വഗുണത്തോടും സക്തിയില്ല.

ശ്രീരാമ: അതെ, അമ്മ എന്നെയൊരു ബാലകന്റെ നിലയിൽ വെച്ചിരിക്കുന്നു, എന്താ, ഈ ശരീരം ഇത്തവണ നിലനില്ക്കുകയില്ലേ?

ഗുരുദേവനും മാസ്റ്ററും നിശ്ശബ്ദരായിരുന്നു. നരേന്ദ്രൻ താഴെ നിന്നുവന്നു. അദ്ദേഹം വീട്ടിലേയ്ക്കൊന്നു പോവുകയാണ്. വീട്ടുകാര്യങ്ങളൊക്കെ ഒതുക്കിയിട്ടുവരാൻ.

നരേന്ദ്രന്റെ അച്ഛന്റെ മരണശേഷം അദ്ദേഹത്തിന്റെ അമ്മയും സഹോദരങ്ങളും വലിയ കഷ്ടത്തിലാണ്. പലപ്പോഴും ആഹാരത്തിനുപോലും വഴിയില്ല. നരേന്ദ്രനാണ് കുടുംബത്തിന്റെ ഏകാവലംബം. അദ്ദേഹം വല്ലതും സമ്പാദിച്ച് തങ്ങൾക്ക് ചെലവിനു തരും എന്നാണ് കുടുംബാംഗങ്ങളുടെ പ്രതീക്ഷ. പക്ഷേ നരേന്ദ്രന് നിയമ പരീക്ഷയ്ക്കു ചേരാൻ കഴിഞ്ഞില്ല. അദ്ദേഹം ആ സമയത്ത് തീവ്രവൈരാഗ്യാവിഷ്ടനായിരുന്നു. അതിനാൽ വീട്ടുകാര്യങ്ങൾക്ക് എന്തെങ്കിലും ഏർപ്പാടുണ്ടാക്കാൻ പോവുകയാണിന്ന്. ഒരു സ്നേഹിതൻ നൂറു രൂപ കടം കൊടുക്കാമെന്നു സമ്മതിച്ചിട്ടുണ്ട്. ആ പണം കൊണ്ട് വീട്ടിലെ മൂന്നു മാസത്തെ ചെലവിനുവേണ്ട ഏർപ്പാടു ചെയ്തിട്ട് നരൻ മടങ്ങിവരും.

നരേന്ദ്രൻ: ഞാനൊന്നു വീട്ടിൽ പോകുന്നു. (മാസ്റ്ററോട്) മഹിമാചക്രവർത്തിയുടെ വീടുവഴിക്കാണ് പോകുന്നത്, അങ്ങ് എന്റെ കൂടെ വരുന്നോ?

മാസ്റ്റർക്ക് പോകാനിഷ്ടമില്ല. മാസ്റ്ററുടെ നേരെനോക്കിക്കൊണ്ടു ഗുരുദേവൻ നരേന്ദ്രനോടു ചോദിച്ചു: 'എന്തിന്?'

നരേന്ദ്രൻ: ആ വഴിക്കാണ് ഞാൻ പോകുന്നത്; അദ്ദേഹത്തെ കണ്ട് കുറച്ചുനേരം വർത്തമാനം പറഞ്ഞിട്ടു പോകും.

ശ്രീരാമകൃഷ്ണൻ നരേന്ദ്രന്റെ നേരെ ഉറ്റുനോക്കി.

നരേന്ദ്രൻ: ഇവിടെ വരാറുള്ള ഒരു സ്നേഹിതൻ എനിക്കു നൂറു രൂപ കടം തരാമെന്നു പറഞ്ഞിട്ടുണ്ട്. ആ പണംകൊണ്ട് വീട്ടിലെ മൂന്നുമാസത്തെ ചെലവിനുള്ള ഏർപ്പാടു ചെയ്തിട്ടു വരാം.

ശ്രീരാമകൃഷ്ണൻ ഒന്നും മിണ്ടാതെ മാസ്റ്ററുടെ നേരെ നോക്കിക്കൊണ്ടിരുന്നു.

മാസ്റ്റർ: (നരേന്ദ്രനോട്) ഇല്ല, നിങ്ങൾ മുമ്പേ പോകൂ, ഞാൻ പിന്നെയേ പോകുന്നുള്ളു.

## അദ്ധ്യായം നാല്

1886 മാർച്ച് 11, വ്യാഴാഴ്ച

### നരേന്ദ്രന് ജ്ഞാനവും ഭക്തിയും സമന്വയിപ്പിച്ചുപദേശം

ശ്രീരാമകൃഷ്ണദേവൻ കാശീപുരത്തിലെ ഉദ്യാനവാടിയിൽ രണ്ടാം നിലയിലെ ഹാളിൽ ഭക്തന്മാരുമൊരുമിച്ച് ഇരുന്നരുളുന്നു. നേരം മണി എട്ടോളമായി. നരേന്ദ്രൻ, ശശി, മാസ്റ്റർ, വൃദ്ധഗോപാലൻ, ശരത് എന്നിവർ മുറിയിലുണ്ട്. ഇന്ന് വ്യാഴാഴ്ച; ഫാല്ഗുനമാസത്തിലെ ശുക്ലഷഷ്ഠീതിഥി.

ശ്രീരാമകൃഷ്ണന് സുഖമില്ല; അദ്ദേഹം അല്പമൊന്നു കിടക്കുകയാണ്. ഭക്തന്മാർ അടുത്തുനില്ക്കുന്നു. ശരത് കിടക്കയുടെ അടുത്തുനിന്നുകൊണ്ട് ഗുരുദേവനെ വീശുകയാണ്. ശ്രീരാമകൃഷ്ണൻ തൻെറ അസുഖത്തെക്കുറിച്ച് സംസാരിക്കുന്നു.

ശ്രീരാമ: ദക്ഷിണേശ്വരത്തു ഭോലാനാഥൻെറ അടുത്തു ചെന്നാൽ ഒരു തൈലം തരും; അതെങ്ങനെയാണ് പുരട്ടേണ്ടത് എന്നും പറഞ്ഞുതരും.

വൃദ്ധഗോപാലൻ: എന്നാൽ നാളെക്കാലത്ത് ഞങ്ങൾ പോയി മേടിച്ചുകൊണ്ടുവരാം.

മാസ്റ്റർ: ഇന്നുതന്നെ ആരെങ്കിലും പോയാൽ കൊണ്ടുപോരാം.

ശശി: ഞാൻ പോകാം.

ശ്രീരാമ: (ശരത്തിനെ ചൂണ്ടിക്കാണിച്ചുകൊണ്ട്) ഇവൻ പോകട്ടെ.

അല്പസമയം കഴിഞ്ഞ് ശരത്, ഗുമസ്ഥൻ ഭോലാനാഥമുഖ്യോപാദ്ധ്യായൻെറ അടുത്തുനിന്നും തൈലം മേടിച്ചുകൊണ്ടുവരാനായി ദക്ഷിണേശ്വരം ക്ഷേത്രത്തിലേക്കു പോയി.

ശ്രീരാമകൃഷ്ണൻ കിടക്കുന്നു. ഭക്തന്മാർ നിശ്ശബ്ദരായി ചുറ്റുമിരിക്കുന്നു. ശ്രീരാമകൃഷ്ണൻ പെട്ടെന്ന് എഴുന്നേറ്റു. അദ്ദേഹം നരേന്ദ്രനെ സംബോധനചെയ്തുകൊണ്ടു പറഞ്ഞു:

ശ്രീരാമ: ബ്രഹ്മം അലേപമാകുന്നു. മൂന്നു ഗുണങ്ങളും അതിലുണ്ട്; പക്ഷേ അതു നിർലിപ്തമാകുന്നു. സുഗന്ധവും ദുർഗന്ധവും വായുവിൽ കാണും; എന്നാൽ വായു നിർലിപ്തമാകുന്നു, അതുപോലെ.

കാശിയിലെ ഒരു തെരുവിൽക്കൂടി ശങ്കരാചാര്യർ പൊയ്ക്കൊണ്ടിരുന്നു. മാംസവും ചുമന്നുകൊണ്ടുവന്ന ഒരു ചണ്ഡാലൻ അദ്ദേഹത്തെ പെട്ടെന്നു തൊട്ടു. 'എന്ത്, നീയെന്നെ തൊട്ടല്ലോ!' എന്നു പറഞ്ഞു ശങ്കരൻ. ചണ്ഡാലൻ പറഞ്ഞു: 'പ്രഭോ, ഞാനങ്ങയെയും തൊട്ടില്ല. അങ്ങെന്നെയും തൊട്ടില്ല. ആത്മാവു നിർലിപ്തമാണ്. അവിടുന്ന് ആ പരിശുദ്ധമായ ആത്മാവുതന്നെയാകുന്നു.'

ബ്രഹ്മവും മായയും. ജ്ഞാനി മായയെ ഉപേക്ഷിക്കുന്നു. മായ ആവരണസ്വരൂപമാകുന്നു. ഇതാ നോക്കൂ, ഞാനീ തോർത്ത് വിളക്കിൻെറ മുമ്പിൽ ഒരു മറയായി പിടിക്കുന്നു. നിങ്ങൾക്കിപ്പോൾ വിളക്കിൻെറ വെളിച്ചം കാണാനൊക്കുന്നില്ല.

ശ്രീരാമകൃഷ്ണൻ തോർത്ത് തൻെറയും ഭക്തന്മാരുടെയും നടുക്കായി പിടിച്ചു.

ശ്രീരാമ: ഇവിടെ നോക്കിൻ, നിങ്ങൾക്കിപ്പോൾ എൻെറ മുഖം കാണാനാവുന്നില്ല. രാമപ്രസാദൻ പറഞ്ഞതുപോലെ, 'മറപൊക്കി നോക്കിൻ.'

ഭക്തൻ പക്ഷേ മായയെ നിഷേധിക്കുന്നില്ല. അവൻ മഹാമായയെ പൂജിക്കുന്നു. അവൻ അവളെ ശരണമടഞ്ഞുകൊണ്ട് അപേക്ഷിക്കുന്നു: 'അമ്മേ വഴിമാറിത്തരൂ. അവിടുന്ന് വഴിയിൽനിന്നു മാറിനിന്നാലേ എനിക്ക് ബ്രഹ്മജ്ഞാനം ഉണ്ടാവുകയുള്ളു.' ജാഗ്രത് സ്വപ്നസുഷുപ്തികളെന്ന മൂന്നവസ്ഥകളെയും ജ്ഞാനികൾ ചേറിക്കളയുന്നു. എന്നാൽ ഭക്തന്മാർ ഈ അവസ്ഥകളെയെല്ലാം സ്വീകരിക്കുന്നു. അഹങ്കാരം നിലനില്ക്കുന്ന കാലത്തോളം ബാക്കി സകലവും നിലനില്ക്കും. ഈശ്വരൻതന്നെയാണ് മായയും ജീവനും ജഗത്തും ചതുർവ്വിംശതിതത്ത്വങ്ങളും എല്ലാം ആയിരിക്കുന്നത് എന്ന് അഹങ്കാരമുള്ള കാലത്തോളം ഭക്തൻ കാണുന്നു.

നരേന്ദ്രാദി ഭക്തന്മാർ നിശ്ശബ്ദരായി കേട്ടുകൊണ്ടിരിക്കുന്നു.

ശ്രീരാമ: പക്ഷേ മായാവാദം ശുഷ്കമാണ്. (നരേന്ദ്രനോട്) ഞാൻ പറഞ്ഞത് ഒന്നു പറയൂ, കേൾക്കട്ടെ.

നരേന്ദ്രൻ: മായാവാദം ശുഷ്കമാണ്.

ശ്രീരാമകൃഷ്ണൻ സസ്നേഹം നരേന്ദ്രൻെറ കൈയിലും മുഖത്തും തലോടി. എന്നിട്ടു പറഞ്ഞു: 'നിൻെറ മുഖവും കൈയുമെല്ലാം ഒരു ഭക്തൻെറ ലക്ഷണമാണ് കാണിക്കുന്നത്. ജ്ഞാനിയുടെ ലക്ഷണം വേറെയാകുന്നു; മുഖവും ഭാവവുമൊക്കെ ശുഷ്കമായിരിക്കും.'

ശ്രീരാമ: ജ്ഞാനം നേടിയതിനുശേഷവും വിദ്യാമായയെ സ്വീകരിച്ചുകൊണ്ട് ജ്ഞാനിക്ക് ലോകത്തിൽ വാഴാൻ കഴിയും; ഭക്തി,

ദയ, വൈരാഗ്യം ഇവയെല്ലാം സ്വീകരിച്ചുകൊണ്ട് ജീവിക്കാൻ സാധിക്കും. ഇതുകൊണ്ടു രണ്ടു പ്രയോജനമുണ്ട്; ഒന്നാമത്, അതുവഴി ലോകശിക്ഷണം നടക്കുന്നു; പിന്നെ, ദിവ്യരസാസ്വാദനവും സാധിക്കുന്നു. ജ്ഞാനി സമാധിമഗ്നനായി ഒന്നും മിണ്ടാതെ കഴിച്ചാൽ ലോകശിക്ഷണം നടക്കുകയില്ല. അതിനാലാണ് ശങ്കരാചാര്യർ വിദ്യയുടെ അഹം വെച്ചുകൊണ്ടിരുന്നത്. കൂടാതെ ഈശ്വരൻെറ ആനന്ദം അനുഭവിക്കുന്നതിന്, രസം ആസ്വദിക്കുന്നതിനുവേണ്ടി ജ്ഞാനി ഭക്തി കൈക്കൊണ്ട് ഭക്തന്മാരുമൊത്തു വാഴുന്നു.

ഈ വിദ്യയുടെ 'അഹം'കൊണ്ട്, ഭക്തൻെറ 'അഹം'കൊണ്ട്, ഒരു ദോഷവുമില്ല. ദുഷ്ടമായ 'അഹം'കൊണ്ട് ദോഷമുണ്ട്. ഈശ്വരനെ കണ്ടുകഴിഞ്ഞാൽ ഒരുവന് ബാലകൻെറ സ്വഭാവമായിത്തീരുന്നു. ബാലകൻെറ 'അഹം'കൊണ്ട് ഹാനിയൊന്നുമില്ല. കണ്ണാടിയിൽ കാണുന്ന മുഖംപോലെയാണത്. പ്രതിബിംബത്തിന് ആളുകളെ ചീത്തപറയാനാവില്ല. അഥവാ കരിഞ്ഞ ഒരു കയറുപോലെയാണത്; കണ്ടാൽ കയറുപോലെയിരിക്കുന്നു. പക്ഷേ ഊതിയാൽ പറന്നുപോകും. ജ്ഞാനാഗ്നിയിൽ അഹങ്കാരം എരിഞ്ഞുപോയിരിക്കുന്നു. അതിനി ആർക്കും അനിഷ്ടമൊന്നും ചെയ്യുകയില്ല. ആ അഹം നാമമാത്രം.

നിത്യത്തിലെത്തിയിട്ട് പിന്നെയും ലീലയിൽ വാഴുക; ഒരു പുഴയുടെ അക്കരെ പോയിട്ട് തിരിച്ച് ഇക്കരെയ്ക്കു പോരുംപോലെയാണത്. അങ്ങനെ തിരിച്ചുവരുന്നത് ആളുകൾക്ക് ഉപദേശം നല്കാനും ലീലാവിലാസത്തിനും വേണ്ടിയാണ്; നമുക്കു വേണ്ടിയാണ്.

ശ്രീരാമകൃഷ്ണൻ വളരെ പതുക്കെയാണ് സംസാരിക്കുന്നത്. ഇത്തിരിനേരം മിണ്ടാതിരുന്നു. വീണ്ടും ഭക്തന്മാരോടു പറഞ്ഞു: 'ശരീരത്തിനു ഈ കടുത്ത രോഗം; എന്നിരുന്നാലും അവിദ്യാമായ സ്പർശിക്കുന്നേയില്ല. ഇതു നോക്കൂ, ഞാൻ രാമലാലനെക്കുറിച്ചോ വീടിനെക്കുറിച്ചോ വീട്ടുകാരിയെക്കുറിച്ചോ ചിന്തിക്കുന്നില്ല. എന്നാൽ പൂർണ്ണനെക്കുറിച്ച് ഞാൻ വ്യാകുലപ്പെടുന്നു. ആ കായസ്ഥബാലനെക്കുറിച്ച്. മറ്റുള്ളവരെക്കുറിച്ച് ഒട്ടും വിചാരപ്പെടുന്നില്ല.

ഈശ്വരൻതന്നെയാണ് എന്നിൽ ഈ വിദ്യാമായ വെച്ചിരിക്കുന്നത്, ലോകർക്കുവേണ്ടി, ഭക്തന്മാർക്കുവേണ്ടി.

പക്ഷേ വിദ്യാമായ ഇരുന്നാൽ ഈ ലോകത്തിലേക്കു വീണ്ടും വരേണ്ടതായ് വരും. അവതാരങ്ങളും മറ്റും വിദ്യാമായ വെച്ചുകൊണ്ടിരിക്കുന്നു. അല്പമെങ്കിലും വാസനയിരുന്നാൽ വീണ്ടും വരേണ്ടതായ്വരും. പിന്നെയും പിന്നെയും ജനിക്കേണ്ടതായ്വരും. സർവ്വവാസ

നകളും പോയാൽ മുക്തിയായി. ഭക്തന്മാർ പക്ഷേ, മുക്തി ആഗ്രഹിക്കുന്നില്ല.

ആരെങ്കിലും കാശിയിൽ ദേഹത്യാഗം ചെയ്താൽ അയാൾക്ക് മുക്തി ലഭിക്കുന്നു; അയാൾക്ക് പിന്നെ ജനിക്കേണ്ടതായിട്ടില്ല. ജ്ഞാനികളുടെ ലക്ഷ്യം മുക്തിയാണ്.'

നരേന്ദ്രൻ: ഞങ്ങളിന്നാൾ മഹിമചക്രവർത്തിയുടെ വീട്ടിൽ പോയിരുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്നിട്ട്?

നരേന്ദ്രൻ: അദ്ദേഹത്തെപ്പോലെ ഇത്രയൊരു ശുഷ്കജ്ഞാനിയെ ഞാൻ കണ്ടിട്ടില്ല.

ശ്രീരാമ: എന്തുപറ്റി?

നരേന്ദ്രൻ: അദ്ദേഹം ഞങ്ങളോടു പാട്ടുപാടാൻ പറഞ്ഞു. ഗംഗാധരൻ പാടി;

കൃഷ്ണനാമംകൊണ്ടേയനുപ്രാണിതയാം രാധ
കണ്ടിതവൾ മുന്നിലപ്പോൾ നിന്നിടും തമാലം.

പാട്ടുകേട്ടിട്ട് അദ്ദേഹം ചോദിച്ചു: 'ആവക പാട്ടൊക്കെ എന്തിനിവിടെ? എനിക്ക് പ്രേമവും അമ്മാതിരി അസംബന്ധങ്ങളുമൊന്നും തീരെ പിടിക്കുന്നില്ല. മാത്രമല്ല, ഞാനിവിടെ കെട്ടിയോളും കുട്ടികളുമായി താമസിക്കുന്നു. ഇത്തരം പാട്ടുകൾ ഇവിടെയെന്തിന്?'

ശ്രീരാമ: (മാസ്റ്ററോട്) കണ്ടോ അയാളുടെ പേടി?

## അദ്ധ്യായം അഞ്ച്

1886 മാർച്ച് 14, ഞായറാഴ്ച

### ശ്രീരാമകൃഷ്ണൻെറ ദേഹധാരണം ഭക്തന്മാർക്കുവേണ്ടി

ഇന്നു ഞായറാഴ്ച, 1886 മാർച്ച് 14 -ാം തീയതി. ഫാൽഗുനമാസത്തിലെ ശുക്ലനവമി. കഴിഞ്ഞ ഞായറാഴ്ച ഗുരുദേവൻെറ ജന്മദിനം പ്രമാണിച്ച് ഭക്തന്മാർ ഉദ്യാനത്തിൽവെച്ച് പൂജയും ഭജനയും നടത്തി. കഴിഞ്ഞകൊല്ലം ഗുരുദേവൻെറ ജന്മമഹോത്സവം ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ വെച്ച് വളരെ ആർഭാടമായി ആഘോഷിച്ചു. ഇത്തവണ അദ്ദേഹത്തിന് സുഖമില്ല. അതിനാൽ

ഭക്തന്മാർ കദനക്കടലിൽ ആണ്ടിരിക്കുന്നു. പൂജ നടത്തി, നാമമാത്രമായി ഉത്സവം കഴിച്ചു.

ശ്രീരാമകൃഷ്ണദേവൻ കാശീപുരോദ്യാനത്തിൽ വസിക്കുന്നു. നേരം അന്തിയോടടുത്തു. ഗുരുദേവന് തീരെ സുഖമില്ല. അദ്ദേഹം മുകളിലത്തെ ഹാളിൽ ഉത്തരാഭിമുഖനായി ഇരിക്കുന്നു. നരേന്ദ്രനും രാഖാലും അദ്ദേഹത്തിൻെറ പാദസംവാഹനം ചെയ്യുന്നു. മാസ്റ്റർ അടുത്ത് ഇരിപ്പുണ്ട്. ഗുരുദേവൻ മാസ്റ്ററോട് കാല് തലോടാൻ ആംഗ്യം കാണിച്ചു. മാസ്റ്റർ അതനുസരിച്ചു.

ഭക്തന്മാർ സർവ്വദാ ഉദ്യാനവസതിയിൽ താമസിക്കുന്നു. ഗുരുദേവൻെറ സേവ ചെയ്യുന്നു. ശ്രീ മാതൃദേവി രാപകൽ അദ്ദേഹത്തിൻെറ ശുശ്രൂഷയിൽ വ്യാപൃതയാണ്. യുവഭക്തന്മാർ ഒട്ടുമിക്കപ്പോഴും കൂടെത്തന്നെ താമസിക്കുന്നു; നരേന്ദ്രൻ, രാഖാൽ, നിരഞ്ജനൻ, ശരത്, ശശി, ബാബുരാമൻ, യോഗിൻ, കാളി, ലാട്ടു തുടങ്ങിയവർ. പ്രായം ചെന്ന ഭക്തന്മാർ മിക്കവാറും എന്നും വന്ന് ഗുരുദേവനെ സന്ദർശിച്ച് വിവരം അറിഞ്ഞുകൊണ്ടു പോകുന്നു; ഇടയ്ക്കിടെ രാത്രികാലങ്ങളിൽ അവിടെ താമസിക്കാറുമുണ്ട്.

ഇന്ന് ശ്രീരാമകൃഷ്ണന് പതിവിൽ കൂടുതൽ അസുഖമുണ്ട്. പാതിരാനേരം. ഇന്നു ശുക്ലപക്ഷത്തിലെ നവമീതിഥി. പൂനിലാവിൽ പൂന്തോട്ടം ആനന്ദത്തിലാറാടുന്നു. ഗുരുദേവൻെറ കഠിനരോഗം കാരണം വെണ്ണിലാവ് കണ്ടിട്ടും ഭക്തന്മാരുടെ ഹൃദയത്തിൽ ആനന്ദം അങ്കുരിക്കുന്നില്ല. അവർ സന്താപസാഗരത്തിൽ മുങ്ങിയിരിക്കുന്നു. ഒരു പട്ടണം; അതിനുള്ളിൽ സർവ്വവും സുന്ദരം; പക്ഷെ അതിനെ ശത്രുസേനകൾ വളഞ്ഞിരിക്കുന്നു. അതുപോലെതോന്നി ഭക്തന്മാർക്ക്. നാലുചുറ്റും നിശ്ശബ്ദം; വസന്തമാരുതൻെറ താലോലമേറ്റ് ചാഞ്ചാടുന്ന തരുദലമർമ്മരങ്ങൾ മാത്രം കേൾക്കാകുന്നു. മുകളിലത്തെ ഹാളിൽ ഗുരുദേവൻ ശയിക്കുന്നു. വല്ലാത്ത അസുഖം, ഉറക്കമില്ല. ഒന്നുരണ്ടു ഭക്തന്മാർ ഒന്നും മിണ്ടാതെ അടുത്തിരിപ്പുണ്ട്, എപ്പോഴെങ്കിലും എന്തെങ്കിലും ആവശ്യം ഉണ്ടായെങ്കിലൊ. ഇടയ്ക്കു ഗുരുദേവന് ഉറക്കം വരുന്നു; അദ്ദേഹം ഉറങ്ങിയതുപോലെ കാണപ്പെടുന്നു.

ഇത് നിദ്രയോ അതോ മഹായോഗമോ? 'യസ്മിൻ സ്ഥിതേന ദുഃഖേന ഗുരുണാപി വിചാല്യതേ.'* ആ യോഗാവസ്ഥ തന്നെയോ ഇത്.

മാസ്റ്റർ അടുത്തിരിക്കുന്നുണ്ട്. ഗുരുദേവൻ അദ്ദേഹത്തോടു കുറച്ചുകൂടി അടുത്തു ചെല്ലാൻ ആംഗ്യം കാണിച്ചു. ഗുരുദേവൻെറ കഷ്ടപ്പാട് കണ്ടിട്ടുണ്ടെങ്കിൽ കല്ലും അലിഞ്ഞുപോകും! വളരെ

---

* യാതൊന്നിലുറച്ചാൽ പിന്നെ കടുത്ത ദുഃഖംകൊണ്ടും ഇളകുന്നില്ലയോ. (ഗീത. 6. 22)

വിഷമിച്ച് മെല്ലെമെല്ലെ അദ്ദേഹം മാസ്റ്ററോടരുൾചെയ്തു: 'നിങ്ങളൊക്കെ കരയുമല്ലോ എന്നു കരുതിയാണ് ഞാനിത്രയൊക്കെ കഷ്ടത അനുഭവിക്കുന്നത്. 'എത്രയോ കഷ്ടപ്പാട്! ഈ ശരീരം പൊയ്ക്കൊള്ളട്ടെ എന്ന് നിങ്ങളൊക്കെ പറയുന്നപക്ഷം ഞാൻ ഈ ദേഹം വെടിഞ്ഞേയ്ക്കാം.'

ഈ വാക്കുകൾ കേട്ട് ഭക്തന്മാരുടെ നെഞ്ചകം തകർന്നു. തങ്ങളുടെ മാതാവും പിതാവും പാലകനുമായ ഗുരുനാഥൻ ഈ വാക്കുകൾ അരുളി. അവരെന്തു മറുപടി പറയും! ആരും ഒന്നും മിണ്ടിയില്ല. 'ഇതിൻെറ പേരാണോ കുരിശിൽ തറയ്ക്കൽ? ഭക്തജനങ്ങൾക്കു വേണ്ടി ദേഹം വെടിയൽ?' എന്ന് സ്വയം ചോദിച്ചു ചില ഭക്തന്മാർ.

ഗംഭീരരാത്രി. ശ്രീരാമകൃഷ്ണൻെറ രോഗം വീണ്ടും മൂർച്ഛിച്ചു. എന്താണ് ചെയ്യാൻ കഴിയുക? കല്ക്കത്തെയ്ക്കു ആളു പോയി. ഡോക്ടർ ഉപേന്ദ്രനെയും നവഗോപാലവൈദ്യനെയും കൂട്ടിക്കൊണ്ട് ഗിരീശൻ ആ കൊടിയ രാത്രിയിൽത്തന്നെ വന്നുചേർന്നു.

ഭക്തന്മാർ ഭഗവാൻെറ ചുറ്റുമിരുന്നു. അദ്ദേഹത്തിന് അല്പം ആശ്വാസം തോന്നി. അദ്ദേഹമരുളി: 'രോഗം ദേഹത്തിനാണ്. അതങ്ങനെ വരും ദേഹം പഞ്ചഭൂതങ്ങൾകൊണ്ടു നിർമ്മിച്ചതാണെന്ന് ഞാൻ കാണുന്നു.'

ഗിരീശൻെറ നേരെ നോക്കിക്കൊണ്ട് ഗുരുദേവൻ പറഞ്ഞു: 'ഞാൻ ഈശ്വരൻെറ അനേകരൂപങ്ങൾ കാണുന്നു. അക്കൂട്ടത്തിൽ ഈ രൂപവും (നിജമൂർത്തിയും) കാണുന്നു.'

1886 മാർച്ച് 15, തിങ്കളാഴ്ച

**സമാധിയിൽ**

അടുത്തനാൾ പുലർകാലം ഇന്നു തിങ്കളാഴ്ച. നേരം ഏഴെട്ടു മണിയായി. ശ്രീരാമകൃഷ്ണന് അല്പം ആശ്വാസം തോന്നുന്നുണ്ട്. അദ്ദേഹം ഭക്തന്മാരോട്, ചിലപ്പോൾ വളരെ പതുക്കെയും ചിലപ്പോൾ ആംഗ്യംകൊണ്ടും സംഭാഷണം ചെയ്യുന്നു. നരേന്ദ്രൻ, രാഖാൽ, മാസ്റ്റർ, ലാട്ടു സിന്തിയിലെ ഗോപാലൻ തുടങ്ങിയവർ അടുത്തിരിപ്പുണ്ട്. ഭക്തന്മാർ ആരുമൊന്നും മിണ്ടുന്നില്ല; കഴിഞ്ഞ രാത്രിയിലത്തെ ശ്രീരാമകൃഷ്ണൻെറ ദേഹപീഡയോർത്ത് വിഷാദമഗ്നരായി വാടിയ മുഖത്തോടെ ഒന്നും മിണ്ടാതെ അവർ ഇരിക്കുന്നു.

(ശ്രീരാമകൃഷ്ണൻെറ ദർശനം - ഈശ്വരൻ, ജീവൻ, ജഗത്.)

ശ്രീരാമ: (മാസ്റ്ററുടെ നേരെ നോക്കി, ഭക്തന്മാരോടായി) ഞാനെന്താണിപ്പോൾ കാണുന്നത് എന്നറിയാമോ? ഈശ്വരൻ തന്നെയാണ് ഇതെല്ലാമായിത്തീർന്നരിക്കുന്നത് എന്ന് ഞാൻ കാണുന്നു. മനുഷ്യരും മറ്റു ജീവജാലങ്ങളുമെല്ലാം തോലുകൊണ്ട് ഉണ്ടാക്കിയതു പോലെ തോന്നുന്നു. അവയ്ക്കുള്ളിലിരുന്നുകൊണ്ട് ഈശ്വരൻ തന്നെയാണ് കൈയും കാലും തലയു ഇട്ടാട്ടുന്നത്. ഇതുമാതിരി ഒരു ദർശനം മുമ്പൊരിക്കലും ഉണ്ടായിട്ടുണ്ട്. മെഴുകുകൊണ്ടുള്ള വീട്, തോട്ടം, വഴി, മനുഷ്യർ, കാലികൾ - ഒക്കെ മെഴുകുകൊണ്ട്; സർവ്വവും ഒരേ സാധനംകൊണ്ടുണ്ടാക്കിയവ. ഈശ്വരൻ തന്നെയാണ് ബലിദാതാവും ബലിമൃഗവും ബലിക്കല്ലും ആയിത്തീർന്നരിക്കുന്നത് എന്ന് ഞാൻ കാണുന്നു.

എന്താണ് ഗുരുദേവൻ അരുളുന്നത്? ജീവദുഃഖത്താൽ കാതരനായി അദ്ദേഹം നിജശരീരം ജീവൻെറ മംഗളത്തിനായിട്ടു ബലിയർപ്പിക്കുകയാണെന്നോ? 'ഈശ്വരൻതന്നെയാണ് ബലിദാതാവും ബലിമൃഗവും ബലിയൂപവും ആയിത്തീർന്നിരിക്കുന്നത്.' ഇതു പറഞ്ഞുകൊണ്ടിരിക്കെ അദ്ദേഹം ഭാവതരളിതനായി, 'ആഹാ! ആഹാ!' എന്നിങ്ങനെ ഉദ്ഘോഷിച്ചു.

വീണ്ടും അതേ ഭാവാവസ്ഥ. ഗുരുദേവൻ ബാഹ്യബോധരഹിതനായി. ഭക്തന്മാർ കിംകർത്തവ്യവിമൂഢരായി നിശ്ശബ്ദരായി ഇരിക്കുന്നുണ്ട്.

അല്പം ബാഹ്യബോധം വന്നപ്പോൾ അദ്ദേഹം അരുളി: 'ഇപ്പോളെനിക്ക് യാതൊരു വേദനയുമില്ല; തികച്ചും പഴയപടി!'

സുഖദുഃഖങ്ങൾക്ക്, മോദഖേദങ്ങൾക്ക്, അതീതമായുള്ള ശ്രീരാമകൃഷ്ണൻെറ ആ അവസ്ഥ കണ്ട് ഭക്തന്മാർ ആശ്ചര്യഭരിതരായി.

അദ്ദേഹം ലാട്ടുവിൻെറ നേരെ നോക്കിക്കൊണ്ടു വീണ്ടുമരുളുന്നു: 'ഇതാ ലേട്ടോ, തലയ്ക്കു കൈയും കൊടുത്തുകൊണ്ട് ഇരിക്കുന്നു. ഈശ്വരൻതന്നെയാണ് തലയ്ക്കു കൈയും താങ്ങിയിരിക്കുന്നത് എന്ന് ഞാൻ കാണുന്നു.'

ശ്രീരാമകൃഷ്ണൻ ഭക്തന്മാരെ കടാക്ഷിക്കുന്നു. സ്നേഹത്താൽ ആർദ്രനായിത്തീരുന്നു. അമ്മ മക്കളെ താലോലിക്കുംപോലെ അദ്ദേഹം നരേന്ദ്രനെയും രാഖാലിനെയും ഓമനിക്കുന്നു; അവരുടെ കവിൾത്തടത്തിലും താടിയിലും തലോടുന്നു.

**ലീലാസംവരണം എന്തുകൊണ്ട്?**

അല്പം കഴിഞ്ഞ് ഗുരുദേവൻ മാസ്റ്ററോടു പറയുന്നു: 'ശരീരം കുറച്ചുനാൾകൂടി നിന്നിരുന്നുവെങ്കിൽ പല ആളുകൾക്കും ചൈതന്യോദ്ദീപനം ഉണ്ടായേനെ.' ഗുരുദേവൻ വീണ്ടും നിശ്ശബ്ദം. അദ്ദേഹം വീണ്ടുമരുളി: 'പക്ഷേ അതുണ്ടാവില്ല; ഇത്തവണ അതു നില്ക്കുകയില്ല.

എന്താണ് ഗുരുദേവൻ അടുത്തു പറയാൻ പോകുന്നതെന്ന് ഭക്തൻമാർ ആകാംക്ഷയോടെ കാത്തിരിക്കുന്നു. അദ്ദേഹം വീണ്ടും പറഞ്ഞു: 'ഈശ്വരേച്ഛ അങ്ങനെയല്ല. ഇത്തവണ ശരീരം ബാക്കി നില്ക്കയില്ല. ഞാൻ സരളനും മൂഢനുമാണെന്ന് കണ്ട് ആളുകൾ സകലതും കൈയ്ക്കലാക്കിയെങ്കിലോ എന്ന് കരുതി, സരളനും മൂഢനുമായ ഞാൻ സകലതും സകലർക്കും കൊടുത്തുകളഞ്ഞെങ്കിലോ എന്നു കരുതി, എന്നെ ഇവിടെയിനി വെച്ചേക്കുകയില്ല. ഈ കലിയുഗത്തിൽ ആളുകൾക്ക് ജപത്തിലും ധ്യാനത്തിലും താല്പര്യമില്ല.

രാഖാൽ: (സസ്നേഹം) അവിടുന്ന് ഈശ്വരനോട് ഒന്നു പറയൂ, അവിടുത്തെ ശരീരം കുറച്ചുകാലംകൂടി നിലനിർത്താൻ.

ശ്രീരാമ: അത് ഈശ്വരൻെറ ഇച്ഛയാണ്.

നരേന്ദ്രൻ: അവിടുത്തെ ഇച്ഛയും ഈശ്വരൻെറ ഇച്ഛയും ഒന്നായിത്തീർന്നരിക്കുന്നു.

ശ്രീരാമകൃഷ്ണൻ നിശ്ശബ്ദനായി ഇരിക്കുന്നു. എന്തോ ചിന്തിക്കുംപോലെ കാണപ്പെടുന്നു.

ശ്രീരാമ: (നരേന്ദ്രൻ, രാഖാൽ മുതലായ ഭക്തൻമാരോട്) ഞാൻ പറഞ്ഞിട്ടെന്തു കിട്ടും? ഒന്നുമില്ല. അമ്മയും ഞാനും ഒന്നായിത്തീർന്നരിക്കുന്നതായി ഞാനിപ്പോൾ കാണുന്നു. നാത്തൂനെ പേടിച്ച് രാധ കൃഷ്ണനോട്, 'അവിടുന്നെൻെറ ഹൃദയത്തിനകത്ത് വസിച്ചാലും' എന്നു പറഞ്ഞു. പക്ഷേ, രാധ പിന്നെ കൃഷ്ണനെ ഒന്നു കാണാൻ വ്യാകുലയായപ്പോൾ, വ്യാകുലത മൂത്ത് നെഞ്ച് പൊട്ടിത്തകരുമെന്നായപ്പോൾ പ്രിയതമൻ പുറത്തേയ്ക്കു വരുകയില്ല.

രാഖാൽ: (ഭക്തൻമാരോട്, മൃദുസ്വരത്തിൽ) അദ്ദേഹം *ഗൗരാംഗാവതാരത്തെക്കുറിച്ചാണ് പറയുന്നത്.)

*ബംഗാൾ വൈഷ്ണവവിശ്വാസപ്രകാരം, രാധയെപ്പോലെ ശ്രീകൃഷ്ണനും തൻെറ മാധുര്യം സ്വയം ആസ്വദിക്കണമെന്നാഗ്രഹിച്ചു. എന്നാലിത് രാധയെപ്പോലെത്തന്നെ, താനും തന്നിൽ അനുരക്തനാകാതെ തികച്ചും സാദ്ധ്യമായിരുന്നില്ല. അതിനാൽ അദ്ദേഹം വൃന്ദാവനത്തിലെ രാധയുടെയും കൃഷ്ണൻെറയും എല്ലാ ഭാവങ്ങളും ഉൾക്കൊള്ളുന്ന ഒരു രൂപം കൈക്കൊണ്ടു, ഈ രൂപത്തിൽ കൃഷ്ണൻ സ്വന്തം മാധുര്യവും മോഹനതയും ആസ്വദിച്ചു. ഈ രൂപമാണ് രാധാകൃഷ്ണൻമാരുടെ മിളിതരൂപമായ ഗൗരാംഗൻ.

# അദ്ധ്യായം ആറ്

## ശ്രീരാമകൃഷ്ണദേവനും അദ്ദേഹത്തിൻെറ പാർഷദന്മാരും

ഭക്തന്മാർ നിശ്ശബ്ദരായി ഇരിക്കുകയാണ്. ശ്രീരാമകൃഷ്ണൻ സസ്നേഹം ഭക്തന്മാരെ നോക്കുന്നു: തൻെറ നെഞ്ചത്ത് കൈയ്വെയ്ക്കുന്നു. അദ്ദേഹം ഇപ്പോൾ എന്തോ പറയും-

ശ്രീരാമ: (നരേന്ദ്രാദികളോട്) ഇതിനുള്ളിൽ രണ്ടുപേരുണ്ട്. ഒന്ന് അമ്മ-

അദ്ദേഹം അല്പമൊന്നമാന്തിച്ചു. അടുത്തിനിയെന്താണ് അദ്ദേഹം അരുളാൻ പോകുന്നതെന്ന് ഭക്തന്മാർ പ്രതീക്ഷാനിർഭരരായി കാത്തിരിക്കുന്നു.

ശ്രീരാമ: അതെ, ഒന്ന് അമ്മ, പിന്നെയൊന്ന് അമ്മയുടെ ഭക്തൻ, ഭക്തൻെറയാണ് കൈയ്യൊടിഞ്ഞത്; ഭക്തനാണ് ഇപ്പോൾ രോഗം പിടിച്ചു കിടക്കുന്നതും, എന്താ മനസ്സിലായോ?

ഭക്തന്മാർ ഒരക്ഷരം മിണ്ടാതെ ഇരിക്കുന്നു.

ശ്രീരാമ: ഹാ, ആരോടു പറയട്ടെ! ആർക്കു മനസ്സിലാവും?

സ്വല്പനിമിഷങ്ങൾക്കുശേഷം ഗുരുദേവൻ വീണ്ടും പറഞ്ഞു: 'ഈശ്വരൻ മനുഷ്യരൂപമെടുത്തു, അവതരിച്ച് ഭക്തന്മാരുമൊരുമിച്ച് ലോകത്തിൽ വരുന്നു. അദ്ദേഹത്തിൻെറ ഒപ്പംതന്നെ ഭക്തന്മാരും മടങ്ങിപ്പോകുന്നു.'

രാഖാൽ: അതുകൊണ്ട് അവിടുന്ന് ഞങ്ങളെ ഇവിടെ വിട്ടിട്ടു പോകരുത്.

ശ്രീരാമകൃഷ്ണൻ മെല്ലെമെല്ലെ ചിരിക്കുന്നു, അരുളുന്നു: 'ഒരു കീർത്തനസംഘം പെട്ടെന്നങ്ങു വന്നു, നൃത്തംവെച്ചു, പാട്ടുപാടി, തിരിച്ചുപെട്ടെന്നു പോവുകയും ചെയ്തു. വന്നു, പോയി. ആരും അവരെ തിരിച്ചറിഞ്ഞില്ല.' (ഗുരുദേവനും മറ്റെല്ലാവരും മെല്ലെ ചിരിക്കുന്നു.)

അല്പസമയം നിശ്ശബ്ദനായി ഇരുന്നശേഷം അദ്ദേഹം തുടർന്നു:

ശ്രീരാമ: ദേഹമെടുത്താൽ കഷ്ടപ്പാടു കൂടാതെ കഴികയില്ല. ഇടയ്ക്കിടെ ഞാൻ തന്നെത്താൻ പറയുന്നു: 'ഇനിയെനിക്കിങ്ങോട്ടു വരാൻ ഇടയാവാതിരിക്കട്ടെ.' എന്നാലോ? വേറൊരു സംഗതിയുണ്ട്; പുറത്തുപോയി സദ്യയുണ്ട് പഴകിയാൽ വീട്ടിലെ പരിപ്പും ചോറും പിടിക്കാതാവും. പിന്നെപ്പോരെങ്കിൽ ഈ ദേഹം ധരിച്ചതോ, ഭക്തന്മാർക്കു വേണ്ടിയും.

ഭക്തന്മാരുടെ നിവേദ്യം, അവരുടെ നിയന്ത്രണം, ഭക്തന്മാരുമൊരുമിച്ചുള്ള വിഹാരം എന്നിവ ശ്രീരാമകൃഷ്ണൻ ഇഷ്ടപ്പെടുന്നു എന്നല്ലേ ഈ അരുളപ്പാടിന്റെ അർത്ഥം?

(നരേന്ദ്രന്റെ ജ്ഞാനവും ഭക്തിയും - നരേന്ദ്രനും സംസാരത്യാഗവും)

ശ്രീരാമകൃഷ്ണൻ സസ്നേഹം നരേന്ദ്രന്റെ നേരെ നോക്കുന്നു.

ശ്രീരാമ: (നരേന്ദ്രനോട്) ഒരു ചണ്ഡാലൻ മാംസവും ചുമന്നുകൊണ്ട് പൊയ്ക്കൊണ്ടിരുന്നു. ശങ്കരാചാര്യർ ഗംഗയിൽ കുളിയും കഴിഞ്ഞ് അടുത്തുകൂടി കടന്നുപോയി. ചണ്ഡാലൻ പെട്ടെന്നു അദ്ദേഹത്തെ തൊട്ടുകളഞ്ഞു! ശങ്കരൻ ദേഷ്യപ്പെട്ടുകൊണ്ട് പറഞ്ഞു: 'എന്ത്, നീയെന്നെ തൊട്ടുകളഞ്ഞോ?' അവൻ പറഞ്ഞു: 'പ്രഭോ, ഞാൻ അങ്ങയെയും തൊട്ടില്ല, അങ്ങെന്നെയും തൊട്ടില്ല. അങ്ങ് വിചാരം ചെയ്തുനോക്കൂ: അങ്ങ് ദേഹമാണോ? മനസ്സാണോ? ബുദ്ധിയാണോ? വിചാരിച്ചുനോക്കൂ. നിർലിപ്തവും ശുദ്ധവുമായ ആത്മാവാണവിടുന്ന്; സത്വരജസ്തമസ്സുകളെന്ന ത്രിഗുണങ്ങളാൽ നിർലിപ്തമായ ആത്മാവാണവിടുന്ന്.'

ബ്രഹ്മം എന്തുമാതിരിയെന്നോ? വായുവിനെപ്പോലെ, സുഗന്ധവും ദുർഗന്ധവും, സർവ്വവും വായുവിൽ ഉണ്ട്; പക്ഷേ വായു നിർലിപ്തമാകുന്നു.

നരേന്ദ്രൻ: അതെ, അങ്ങനെയാണ്.

ശ്രീരാമ: ബ്രഹ്മം ഗുണാതീതമാണ്, മായാതീതമാണ്. അവിദ്യാമായയ്ക്കും വിദ്യാമായയ്ക്കും, രണ്ടിനും അതീതം, കാമിനീ കാഞ്ചനമാണ് അവിദ്യാമായ. ജ്ഞാനം, വൈരാഗ്യം, ഭക്തി ഇവയൊക്കെ വിദ്യയുടെ ഐശ്വര്യമാകുന്നു. ശങ്കരാചാര്യർ വിദ്യാമായ വെച്ചുകൊണ്ടിരുന്നു. നീയും ഇവരുമൊക്കെ എന്നെക്കുറിച്ച് വ്യാകുലപ്പെടുന്നു; ഈ വ്യാകുലതയും വിദ്യാമായയാണ്.

വിദ്യാമായയെ അനുസരിച്ചാൽ ക്രമേണ ബ്രഹ്മജ്ഞാനം ലഭിക്കും. ഈ വിദ്യാമായ കോണിപ്പണിയുടെ മുകളിലത്തെ ഏതാനും പടികൾപോലെയാണ്. അതു കഴിഞ്ഞാൽ മട്ടുപ്പാവായി. ചിലർ മട്ടുപ്പാവിൽ കയറിയശേഷവും കോണിപ്പടിവഴി കയറുകയും ഇറങ്ങുകയും ചെയ്യുന്നു; അതായത്, ജ്ഞാനലാഭത്തിനുശേഷം വിദ്യയുടെ അഹം വെച്ചുകൊണ്ടിരിക്കുന്നു. ലോകശിക്ഷണത്തിനു വേണ്ടിയും ഭക്തി ആസ്വദിക്കുന്നതിനുവേണ്ടിയും ഭക്തന്മാരുമൊത്തു വിഹരിക്കുന്നതിനുവേണ്ടിയുമാണ് അവരിതു വെച്ചുകൊണ്ടിരിക്കുന്നത്.

നരേന്ദ്രാദിഭക്തന്മാർ മിണ്ടാതെ ഇരിക്കുന്നു. ശ്രീരാമകൃഷ്ണൻ ഇപ്പറഞ്ഞതിൽക്കൂടിയൊക്കെ സ്വന്തം അവസ്ഥ വർണ്ണിക്കുകയല്ലേ ചെയ്യുന്നത്?

നരേന്ദ്രൻ: ത്യാഗത്തിന്റെ കാര്യം പറയുമ്പോൾ ചിലരൊക്കെ എന്നോടു കോപിക്കുന്നു.

ശ്രീരാമ: (മെല്ലെ) ത്യാഗം ആവശ്യമാകുന്നു.

ശ്രീരാമകൃഷ്ണൻ തന്റെ ഓരോ അവയവങ്ങൾ ചൂണ്ടിക്കാണിച്ചു കൊണ്ട് പറഞ്ഞു: 'ഒരു സാധനത്തിന്റെ മേലെ വേറൊന്നുവെച്ചാൽ ആദ്യത്തേത് എടുക്കണമെങ്കിൽ, രണ്ടാമത്തേത് മാറ്റാതെ പറ്റുമോ? ഒന്നു മാറ്റാതെ മറ്റൊന്നു കിട്ടുമോ?

നരേന്ദ്രൻ : അതു ശരിയാണ്.

ശ്രീരാമ: (നരേന്ദ്രനോട്, മൃദുസ്വരത്തിൽ) സർവ്വവും ഈശ്വരമയമായി കണ്ടാൽ വേറെന്തെങ്കിലും കാണാനൊക്കുമോ? അപ്പോൾ പിന്നെ സംസാരവും കിംസാരവുമൊക്കെ കാണാൻ കിട്ടുമോ?

നരേന്ദ്രൻ: സംസാരം ത്യജിക്കുകതന്നെ വേണമോ?

ശ്രീരാമ: ഞാനിപ്പോൾത്തന്നെ പറഞ്ഞില്ലേ, സർവ്വവും ഈശ്വരമയമായി കണ്ടാൽ വേറെന്തെങ്കിലും കാണാനൊക്കുമോ? സംസാരവും കിംസാരവുമൊക്കെ കാണാൻ കിട്ടുമോ? പക്ഷെ, മനസ്സിൽ ത്യാഗം വേണം. ഇവിടെ വരുന്നവരിൽ ആരും സംസാരിയല്ല. ചിലർക്ക് അല്പം ആശ ഉണ്ടായിരുന്നു - സ്ത്രീകളുടെകൂടെ താമസിക്കാനും മറ്റും. (രാഖാൽ, മാസ്റ്റർ മുതൽപേർ മെല്ലെ ചിരിക്കുന്നു.) ആ ആശയും തീർന്നിരിക്കുന്നു.

(നരേന്ദ്രനും വീരഭാവവും)

ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ സസ്നേഹം നോക്കുന്നു. നോക്കി നോക്കി അദ്ദേഹം ആനന്ദപരിപൂർണ്ണനായിത്തീരുന്നു. എന്നിട്ടു ഭക്തന്മാരുടെ നേരെ നോക്കിക്കൊണ്ട് അദ്ദേഹം പറഞ്ഞു: 'ഗംഭീരം!' നരേന്ദ്രൻ ചിരിച്ചുകൊണ്ട് ഗുരുദേവനോട് ചോദിച്ചു: 'എന്താണ് ഗംഭീരം?'

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഗംഭീരത്യാഗത്തിനുള്ള സന്നാഹങ്ങൾ നടന്നുകൊണ്ടിരിക്കുന്നു.

നരേന്ദ്രനും ഭക്തന്മാരും നിശ്ശബ്ദരായി ഗുരുദേവനെ നോക്കിക്കൊണ്ടിരുന്നു. പിന്നെ രാഖാൽ സംഭാഷണം തുടർന്നു:

രാഖാൽ: (ചിരിച്ചുകൊണ്ട്, ഗുരുദേവനോട്) നരേന്ദ്രനിപ്പോൾ അവിടുത്തെ നന്നായിട്ട് മനസ്സിലാക്കിവരുന്നു.

ശ്രീരാമകൃഷ്ണൻ ചിരിച്ചുകൊണ്ടു പറയുന്നു: 'അതെ, മാത്രമല്ല, വേറെ പലരും മനസ്സിലാക്കിവരുന്നു. (മാസ്റ്ററോട്) എന്താ, അങ്ങനെയല്ലേ?'

മാസ്റ്റർ: അതെ.

ശ്രീരാമകൃഷ്ണൻ നരേന്ദ്രനെയും മാസ്റ്ററെയും നോക്കുന്നു: എന്നിട്ട് കൈയ്കൊണ്ട് ആംഗ്യംകാണിച്ച് രാഖാലാദി ഭക്തന്മാരുടെ ശ്രദ്ധ അവരുടെ നേരെ തിരിക്കുന്നു. ആദ്യം ആംഗ്യത്താൽ നരേന്ദ്രനെയും പിന്നെ മാസ്റ്ററെയും കാണിക്കുന്നു. രാഖാൽ ഗുരുദേവൻെറ സൂചന മനസ്സിലാക്കിക്കൊണ്ടു ചോദിക്കുന്നു:

രാഖാൽ: (ചിരിച്ചുകൊണ്ട്, ശ്രീരാമകൃഷ്ണനോട്) നരേന്ദ്രന് വീരഭാവവും ഇദ്ദേഹത്തിന് സഖീഭാവവും എന്നല്ലേ അവിടുന്നു പറയുന്നത്.

ശ്രീരാമകൃഷ്ണൻ ചിരിക്കുന്നു.

നരേന്ദ്രൻ: (ചിരിച്ചുകൊണ്ട്, രാഖാലിനോട്) ഇദ്ദേഹം അധികമൊന്നും വർത്തമാനം പറയുകയില്ല: നാണംകുണുങ്ങിയുമാണ്. അതുകൊണ്ടല്ലേ ഇദ്ദേഹത്തിനു സഖീഭാവമാണെന്നു പറഞ്ഞത്?

ശ്രീരാമ: (ചിരിച്ചുകൊണ്ട്, നരേന്ദ്രനോട്) ആട്ടെ, എൻെറ ഭാവമെന്താണ്?

നരേന്ദ്രൻ: വീരഭാവം. സഖീഭാവം, സർവ്വഭാവവും അങ്ങേയ്ക്കുണ്ട്.

**ശ്രീരാമകൃഷ്ണൻ – അദ്ദേഹമാര്?**

ശ്രീരാമകൃഷ്ണൻ ഈ വാർത്തകേട്ട് ഭാവവിവശനായി. അദ്ദേഹം നെഞ്ചിൽ കൈയ്വെച്ചുകൊണ്ട് എന്തോ പറയാൻ ഭാവിക്കുന്നു.

ശ്രീരാമ: (നരേന്ദ്രാദിഭക്തന്മാരോട്) ഉള്ളതൊക്കെ ഇതിനുള്ളിൽ നിന്നു വന്നതാണ് എന്ന് ഞാൻ കാണുന്നു.

അദ്ദേഹം നരേന്ദ്രനോട്, 'എന്താ, മനസ്സിലായോ?' എന്ന് ആംഗ്യത്താൽ ചോദിക്കുന്നു.

നരേന്ദ്രൻ: ഉള്ളതൊക്കെ അതായത്, സൃഷ്ടിക്കപ്പെട്ടിട്ടുള്ള പദാർത്ഥങ്ങളെല്ലാം അവിടുത്തെ ഉള്ളിൽനിന്നാണ് വന്നിരിക്കുന്നത്.

ശ്രീരാമകൃഷ്ണൻെറ മുഖം ആനന്ദംകൊണ്ട് പ്രസന്നമായി. അദ്ദേഹം രാഖാലിനോടു ചോദിച്ചു: 'കേട്ടോ അവൻ പറഞ്ഞത്?'

ശ്രീരാമകൃഷ്ണൻ നരേന്ദ്രനോട് കുറച്ചുപാടാൻ ആവശ്യപ്പെട്ടു. നരേന്ദ്രൻ ഈണത്തിൽ പാടി. അദ്ദേഹമിപ്പോൾ ത്യാഗഭാവപൂർണ്ണൻ. അദ്ദേഹം പാടി:

നളിനീദളഗതജലമതിതരളം
തദ്വജ്ജീവനമതിശയചപലം
ക്ഷണമിഹ സജ്ജനസങ്ഗതിരേകാ
ഭവതി ഭവാർണ്ണവതരണേ നൗകാ.

(താമരയിലയിലെ വെള്ളത്തുള്ളിപോലെ അതിചഞ്ചലമാണ് ജീവിതം. നിമിഷനേരത്തെ സത്സംഗം മാത്രമാണ് ഈ ഭവാർണ്ണവം കടക്കാനുള്ള കപ്പൽ.)

ഒന്നുരണ്ടു ചരണം പാടിയപ്പോഴേയ്ക്കും ശ്രീരാമകൃഷ്ണൻ നരേന്ദ്രനോടു ആംഗ്യംകൊണ്ടു പറഞ്ഞു: 'എന്താണത്? ആ ഭാവ മൊക്കെ നിസ്സാരം, സർവ്വസാധാരണം.'

നരേന്ദ്രനിപ്പോൾ കൃഷ്ണപ്രേമത്തെക്കുറിച്ച് സഖീഭാവത്തിലുള്ള ഒരു പാട്ടുപാടുന്നു.:

പറയൂ മത്സഖി, ഞാനിരുന്നിങ്ങനെ
കരയണമെന്നതാണോ വിധിമതം?
ഹൃദയനാഥനിന്നെങ്ങുപോയെന്നെയീ
കദനവാരിയിൽ തള്ളിയിട്ടിങ്ങനെ?
വ്രജകിശോരനെ കണ്ടുമോഹിച്ചൊരു
വിനയമേശാത്ത ഗോപകുമാരി ഞാൻ,
പ്രണയപൂർവ്വമക്കാൽത്തളിർ രണ്ടുമെൻ-
ഹൃദിയണച്ചു പുണരാൻകൊതിച്ചുപോയ്.
മുരമഥനനവനിന്നഭീഷ്ടമോ?
നഗരനാരിമാരൊത്തുള്ള മേളനം.
കരുതിയില്ലെന്നു തോഴി, യദ്ധന്യനെൻ-
രുചിരരൂപത്തിലാണു കണ്ണെന്നു ഞാൻ.
മധുമഥനൻെറ പൂവലംഗങ്ങളി-
ലിഴുകി നിർമ്മാല്യമായ്ക്കഴിഞ്ഞെന്നുടൽ
ഇനിയതേറെ വാടുന്നതിൻമുമ്പയേ
യമുനതൻ നീറ്റിലിന്നൊഴുക്കീടുവേൻ.
അയി സഖി, യതല്ലെങ്കിൽ പുരോഭൂവി
മരുവിടുന്ന തമാലവിടപിയിൽ
വനലതകൊണ്ടു കെട്ടി ഞാനെന്നുയി-
രുടലിൽനിന്നു കുടഞ്ഞുകളഞ്ഞീടും;
ഉയരുമപ്പോഴുമെൻഹൃത്തിൽനിന്നുടൻ
'ഹരി ഹരി'യെന്ന നിഃശ്വാസനിഃസ്വനം.

പാട്ടുകേട്ടു ഭക്തന്മാരും ഭഗവാനും മോഹിതരായി. ശ്രീരാമകൃഷ്ണൻെറയും രാഖാലിൻെറയും കണ്ണുകളിൽനിന്നും ആനന്ദാശ്രുക്കൾ പൊഴിഞ്ഞു. നരേന്ദ്രൻ വ്രജഗോപികളുടെ പ്രേമത്താൽ മത്തനായി കീർത്തനം പാടി:

കമനീയരൂപനാം കടൽവർണ്ണ, നിന്നോടു
കമനീമണി ഗോപിയാളെന്തുരപ്പൂ?

വിരുതെഴും നീയെൻെറ കമിതാവെന്നുള്ളൊരു
പരമാർത്ഥം നാഥ, മറന്നുപോയോ?

മുകുരം നീയെങ്കിലെൻ കരതാരിൽവെയ്ക്കുംഞാൻ.
മലരാകിൽ തിരുകിടും പുരികുഴലിൽ;

കരിനീലവർണ്ണമാമലരിനെപ്പിന്നാരും
പരതിനോക്കീടാനൊരുമ്പെടില്ല.

നയനത്തിന്നഞ്ജനമധരത്തിനു താംബൂലം
നയനാഭിരാമനെനിക്കു നീയേ!

അഞ്ജനമെൻമിഴിക്കഴകിടും; താംബൂലം
നയനാഭിരാമനെനിക്കു നീയേ!

അഞ്ജനമെൻമിഴിക്കഴകിടും; താംബൂലം
രഞ്ജിതമാക്കുമെൻ ചുണ്ടു രണ്ടും.

കണ്ണിലെൻ നീലാഞ്ജനമായി മേവിടും
കണ്ണനെയാരു തിരിച്ചറിയാ.

ചന്ദനമാവുകിൽ നിന്നെയെൻ മെയ്യതിൽ
മന്ദമരച്ചു പുരട്ടീടും ഞാൻ.

ഹാരമായീടുകിൽ നിന്നെയെടുത്തു ഞാൻ
മാറിലണിഞ്ഞു പുളകമാളും.

പറവയ്ക്കു ചിറകുപോൽ, മീനിന്നു നീരംപോൽ
മരുവുന്നു കണ്ണനെനിക്കു തോഴൻ.



# നാല്പത്തിയെട്ടാം ഭാഗം

## ബുദ്ധദേവനും ശ്രീരാമകൃഷ്ണദേവനും

### അദ്ധ്യായം ഒന്ന്

1886 ഏപ്രിൽ 9, വെള്ളിയാഴ്ച.

**കാശീപുരോദ്യാനത്തിൽ നരേന്ദ്രാദിഭക്തന്മാരൊരുമിച്ച്**

ഇന്ന് വെള്ളിയാഴ്ച, അഞ്ചുമണി സമയം. ചൈത്രമാസത്തിലെ ശുക്ലപഞ്ചമി. ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് കാശീപുരോദ്യാനത്തിൽ വസിക്കുന്നു. നരേന്ദ്രൻ, കാളീ, നിരഞ്ജനൻ, മാസ്റ്റർ എന്നിവർ താഴത്തെ നിലയിൽ സംസാരിച്ചുകൊണ്ടിരിക്കുന്നു.

നിരഞ്ജനൻ: (മാസ്റ്ററോട്) വിദ്യാസാഗർ പുതുതായി ഒരു പള്ളിക്കൂടം തുടങ്ങാൻ ഭാവമുണ്ടോ? ഉണ്ടെങ്കിൽ അവിടെ നരേന്ദ്രന് ഒരു ജോലി മേടിച്ചുകൊടുത്തുകൂടെ?

നരേന്ദ്രൻ: ഇനി വിദ്യാസാഗരൻെറ കീഴിൽ ജോലി നോക്കിയിട്ടുകാര്യമില്ല.

നരേന്ദ്രൻ ബുദ്ധഗയ സന്ദർശിച്ചിട്ട് ഈയിടെ തിരിച്ചുവന്നതേയുള്ളു. അവിടെ ബുദ്ധവിഗ്രഹം ദർശിച്ചു; ആ മൂർത്തിയുടെ മുമ്പിൽ ഗംഭീരധ്യാനത്തിൽ നിമഗ്നനാവുകയും ചെയ്തു. ബുദ്ധദേവൻ തപസ്സുചെയ്തു ബോധോദയം നേടിയത് ഏത് ബോധിവൃക്ഷത്തിൻെറ മൂലത്തിൽ ഇരുന്നാണോ ആ വൃക്ഷത്തിൻെറ സ്ഥാനത്ത് ഇപ്പോൾ ഒരു പുതിയ ബോധിവൃക്ഷം വളർന്നുനില്പുണ്ട്. നരേന്ദ്രൻ അതും ദർശിച്ചു. നരേന്ദ്രൻെറ കൂടെ കാളിയും താരകനും ഉണ്ടായിരുന്നു.

കാളി പറഞ്ഞു: 'ഒരു ദിവസം ഗയയിൽ ഉമേശബാബുവിൻെറ വീട്ടിൽവെച്ച് നരേന്ദ്രൻ മൃദംഗമേളത്തോടുകൂടി ഖേയാൽ, ധ്രുപദം മുതലായി പല പാട്ടുകൾ പാടി'

ശ്രീരാമകൃഷ്ണൻ മുകളിൽ ഹാളിൽ കിടക്കയിൽ ഇരിക്കുന്നു. നേരം അല്പം ഇരുട്ടായി. മാസ്റ്റർ തനിച്ച് മുറിയിലിരുന്ന് ഗുരുദേവനെ വീശുന്നു. അല്പം കഴിഞ്ഞ് ലാട്ടു അകത്തു കടന്നിരുന്നു.

ശ്രീരാമ: (മാസ്റ്ററോട്) ഒരു രണ്ടാംമുണ്ടും ഒരു ജോടി ചെരിപ്പും വാങ്ങി കൊണ്ടുവരണം.

മാസ്റ്റർ: കൊണ്ടുവരാം.

ശ്രീരാമ: (ലാട്ടുവിനോട്) രണ്ടാംമുണ്ടിനു പത്തണ, പിന്നെ ചെരിപ്പും; ആകെ മൊത്തം എന്തു വിലയാകും?

ലാട്ടു: ഒരു രൂപാ പത്തണ.

വില ഓർമ്മിച്ചുകൊള്ളാൻ ശ്രീരാമകൃഷ്ണൻ മാസ്റ്ററോട് ആംഗ്യം കാണിച്ചു.

നരേന്ദ്രൻ പ്രവേശിച്ച് ആസനസ്ഥനായി. ശശിയും രാഖാലും വേറെ ഒന്നുരണ്ടു ഭക്തന്മാരും അകത്തുവന്ന് ഇരുന്നു. ഗുരുദേവൻ നരേന്ദ്രനോട് കാലു തലോടാൻ പറഞ്ഞു: ആംഗ്യംകൊണ്ട് നരേന്ദ്രനോട്. 'ഊണു കഴിച്ചോ?' എന്നു ചോദിച്ചു.

(ബുദ്ധദേവൻ നാസ്തികനോ? അസ്തിയുടെയും നാസ്തിയുടെയും ഇടയ്ക്കുള്ള അവസ്ഥ)

ശ്രീരാമ: (മാസ്റ്ററോട്, ചിരിച്ചുകൊണ്ട്) ഇവൻ അവിടെ (ബുദ്ധഗയയിൽ) പോയി.

മാസ്റ്റർ: (നരേന്ദ്രനോട്) ബുദ്ധദേവൻെറ മതമെന്താണ്?

നരേന്ദ്രൻ: തപസ്സുകൊണ്ടു സാക്ഷാത്കരിച്ചത് അദ്ദേഹത്തിന് വാക്കുകൊണ്ടു വർണ്ണിക്കാൻ കഴിഞ്ഞില്ല. അതുകൊണ്ട് അദ്ദേഹം നാസ്തികനാണ് എന്ന് ആളുകൾ പറയുന്നു.

ശ്രീരാമ: (ആംഗ്യംകൊണ്ട്) എന്തുകൊണ്ട് നാസ്തികൻ? നാസ്തികനല്ല അദ്ദേഹം. സ്വാനുഭവങ്ങൾ വാക്കുകൾകൊണ്ടു പറയാൻ കഴിഞ്ഞില്ല എന്നുമാത്രം. ബുദ്ധനെന്നാൽ അർത്ഥമെന്താണെന്നറിയാമോ? ബോധസ്വരൂപത്തെ ധ്യാനിച്ചുധ്യാനിച്ച് അതായിത്തീരുക, ബോധസ്വരൂപമായിത്തീരുക എന്നർത്ഥം.

നരേന്ദ്രൻ: അതെ. ഇവരിൽ മൂന്നു പടികളുണ്ട്. ബുദ്ധൻ, അർഹത്, ബോധിസത്വൻ.

ശ്രീരാമ: ഇതും ഈശ്വരൻെറ ലീല, പുതിയ ഒരു ലീല.

ബുദ്ധനെ എന്തിനു നാസ്തികനെന്നു വിളിക്കണം? സ്വസ്വരൂപബോധം വരുമ്പോൾ അസ്തിയുടെയും നാസ്തിയുടെയും മദ്ധ്യേ ഉള്ള ഒരവസ്ഥയിലെത്തിച്ചേരുന്നു.

നരേന്ദ്രൻ: (മാസ്റ്ററോട്) ആ അവസ്ഥയിൽ വൈരുദ്ധ്യങ്ങൾ മേളിക്കുന്നു. ശീതളജലം ഉണ്ടാക്കുന്ന അതേ പ്രാണവായുവും

അബ്ജനകവുംകൊണ്ടുതന്നെയാണ് കത്തിക്കാളുന്ന *തീക്കുഴൽ ഉണ്ടാക്കുന്നതും.

ആ അവസ്ഥയിൽ കർമ്മവും കർമ്മത്യാഗവും രണ്ടും സംഭവിക്കാം; അതായത് ഒരുവൻ അപ്പോൾ നിഷ്കാമകർമ്മം ചെയ്യുന്നു എന്നർത്ഥം.

ഇന്ദ്രിയവിഷയങ്ങളിൽ കുടുങ്ങിയിരിക്കുന്ന സംസാരികൾ സർവ്വവും 'അസ്തി' എന്നു പറയുന്നു; മായാവാദികൾ 'നാസ്തി' എന്നും പറയുന്നു. ബുദ്ധൻെറ അവസ്ഥ ഈ അസ്തിനാസ്തികൾക്ക് അപ്പുറമാകുന്നു.

ശ്രീരാമ: ഈ അസ്തിയും നാസ്തിയും പ്രകൃതിധർമ്മങ്ങളാകുന്നു. അസ്തിനാസ്തിക്ക് അതീതമാണ് സത്ത.

(ബുദ്ധദേവൻെറ ദയയും വൈരാഗ്യവും നരേന്ദ്രനും)

ഭക്തന്മാർ തെല്ലിട നിശ്ശബ്ദരായിരുന്നു ഗുരുദേവൻ പിന്നെയും സംഭാഷണം തുടരുന്നു.

ശ്രീരാമ: (നരേന്ദ്രനോട്) ബുദ്ധദേവൻെറ സിദ്ധാന്തമെന്താണ്?

നരേന്ദ്രൻ: ഈശ്വരൻ ഉണ്ടോ ഇല്ലയോ എന്ന കാര്യമൊന്നും ബുദ്ധൻ പറയുന്നില്ല എന്നാൽ അദ്ദേഹം സകലരോടും എന്നും ദയയുള്ളവനായിരുന്നു.

ഒരിക്കലൊരു കഴുകൻ ഒരു പ്രാവിനെ പിടിച്ചു തിന്നാൻ തുടങ്ങി: പ്രാവിൻെറ പ്രാണൻ രക്ഷിക്കാൻവേണ്ടി ബുദ്ധൻ സ്വന്തം ശരീരത്തിലെ മാംസം കഴുകനു കൊടുത്തു.

ശ്രീരാമകൃഷ്ണൻ നിശ്ശബ്ദമായി ഇരുന്നു. നരേന്ദ്രൻ ഉത്സാഹത്തോടെ ബുദ്ധദേവൻെറ കഥ പിന്നെയും പറഞ്ഞു.

നരേന്ദ്രൻ: എന്തൊരു വൈരാഗ്യം! രാജകുമാരനായി ജനിച്ച അദ്ദേഹം സർവ്വവും ത്യജിച്ചു. ഒന്നുമില്ലാത്തവൻ, യാതൊരു സ്വത്തുമില്ലാത്തവൻ, അവനെന്തു ത്യജിക്കാനാണ്! ബുദ്ധപദം പ്രാപിച്ചതിനു ശേഷം, നിർവ്വാണപദം അനുഭവിച്ചതിനുശേഷം അദ്ദേഹം ഒരിക്കൽ ഗൃഹത്തിൽ പോയി. അപ്പോൾ ഭാര്യയേയും മകനെയും രാജകുടുംബത്തിലെ പലരേയും വൈരാഗ്യജീവിതം സ്വീകരിക്കാൻ പ്രേരിപ്പിച്ചു. എന്തൊരു തീവ്രവൈരാഗ്യം! എന്നാലീവശത്തു വ്യാസദേവൻെറ പ്രവൃത്തി നോക്കൂ; അദ്ദേഹം ശുകദേവനെ തടഞ്ഞു കൊണ്ടു പറഞ്ഞു: 'മകനേ, നീ സംസാരത്തിലിരുന്നുകൊണ്ട് ധർമ്മം ആചരിക്കുക.' എന്ന്.

ഗുരുദേവൻ നിശ്ശബ്ദം. ഇപ്പൊഴും ഒരക്ഷരവും മിണ്ടുന്നില്ല.

* Oxy - hydrogen blow pipe

നരേന്ദ്രൻ: ബുദ്ധൻ ശക്തിയും ശുക്തിയുമൊന്നും ഗൗനിച്ചില്ല. കേവലം നിർവ്വാണം. എന്തൊരു വൈരാഗ്യം! ബോധിവൃക്ഷത്തിൻെറ മൂലത്തിൽ തപസ്സിനായി ഇരുന്നു; എന്നിട്ടു പറഞ്ഞു, *'ഇഹൈവശുഷ്യതു മേ ശരീരം.' അതായത്, 'എനിക്ക് നിർവ്വാണം ലഭിച്ചില്ലെങ്കിൽ എൻെറ ശരീരം ഇവിടെ ഈ ഇരുപ്പിൽ ഉണങ്ങി വരണ്ടു പോകട്ടെ.' ഈ ദൃഢപ്രതിജ്ഞയോടെയാണ് ഇരുന്നത്.

ഈ ശരീരമാണ് വലിയ ശത്രു. അതിനെ അടക്കാതെ എന്തെങ്കിലും സാധിക്കുമോ?

ശശി: പക്ഷെ, മാംസം കഴിച്ചാൽ സത്വഗുണം ഉണ്ടാകും എന്ന് നിങ്ങൾ പറയാറുണ്ടല്ലൊ. മാംസം കഴിക്കേണ്ടതാണ് എന്നും നിങ്ങൾ പറയുന്നു.

നരേന്ദ്രൻ: ഞാൻ മാംസം കഴിക്കുന്നു; എന്നാൽ വെറും ചോറു കഴിച്ചും, ഉപ്പുപോലും കൂട്ടാതെ വെറും ചോറു കഴിച്ചും, എനിക്കു ജീവിക്കാൻ കഴിയും.

അല്പസമയം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ വർത്തമാനം പറയാൻ തുടങ്ങി. വീണ്ടും ബുദ്ധദേവനെക്കുറിച്ച്, ആംഗ്യംകൊണ്ട് അദ്ദേഹം ചോദിച്ചു.

ശ്രീരാമ: എന്ത്, ബുദ്ധദേവന്, ശിരസ്സിൽ ശിഖയുണ്ടായിരുന്നോ?

നരേന്ദ്രൻ: ഇല്ല. അനേകം രുദ്രാക്ഷമാലകൾ മേല്ക്കുമേലേ ചെർത്തുവെച്ചാലെന്നപോലെ എന്തോ ശിരസ്സിലുണ്ട്.

ശ്രീരാമ: കണ്ണോ?

നരേന്ദ്രൻ: സമാധിസ്ഥൻെറ കണ്ണുപോലെ.

(ശ്രീരാമകൃഷ്ണദേവൻ പ്രത്യക്ഷദർശനം - സോƒഹം)

ശ്രീരാമകൃഷ്ണൻ നിശ്ശബ്ദമായി ഇരിക്കുന്നു. നരേന്ദ്രനും മറ്റു ഭക്തന്മാരും അദ്ദേഹത്തെ ഉറ്റുനോക്കുന്നു. പെട്ടെന്ന് മെല്ലെ ചിരിച്ചു

---

* ഇഹാസേന ശുഷ്യതു മേ ശരീരം
ത്വഗസ്ഥി മാംസം പ്രളയം ച യാതു
അപ്രാപ്യ ബോധിം ബഹുകല്പദുർലഭാം
നൈവാസനാത് കായമിതശ്ചലിഷ്യതി.

'ഈ ഇരുപ്പിൽ എൻമെയ് ഉണങ്ങിവരണ്ടുപോകട്ടെ. എല്ലുംതോലും മാംസവും തവിടുപൊടിയാകട്ടെ. എന്നാലും അനവധി യുഗങ്ങൾകൊണ്ടു പോലും പ്രാപിക്കാൻ പ്രയാസമായ ബോധം ഉദിക്കാതെ, ഈ ഇരുപ്പിൽനിന്ന് എൻെറ ശരീരം അനങ്ങുകയില്ല.'

കൊണ്ട് അദ്ദേഹം നരേന്ദ്രനുമായി സംസാരിക്കാൻ തുടങ്ങി. മാസ്റ്റർ വീശിക്കൊണ്ടിരിക്കുന്നു.

ശ്രീരാമ: (നരേന്ദ്രനോട്) ഇവിടെ സകലതും ഉണ്ട്, ഇല്ലേ, മുതിരയും തുവരയും മുതൽ പുളിവരെ സകലതും?

നരേന്ദ്രൻ: അവിടുന്ന് ആ അവസ്ഥകളെല്ലാം അനുഭവിച്ചതിനു ശേഷം താഴത്തെ നിലയിൽ വാഴുന്നു.

മാസ്റ്റർ; (സ്വഗതം) അതെ, ആ അവസ്ഥകളെല്ലാം അനുഭവിച്ചതിനുശേഷം ഇപ്പോൾ ഭക്തൻെറ നിലയിൽ വർത്തിക്കുന്നു.

ശ്രീരാമ: ആരോ എന്നെ പിടിച്ചു താഴ്ത്തിവെച്ചിരിക്കുന്നതുപോലെ തോന്നുന്നു.

ഇത്രയും പറഞ്ഞശേഷം ശ്രീരാമകൃഷ്ണദേവൻ മാസ്റ്ററുടെ കൈയിൽനിന്നും വിശറി മേടിച്ചിട്ട് പിന്നെയും പറഞ്ഞു:

ശ്രീരാമ: ഏതുവിധം ഞാൻ ഈ വിശറി എൻെറ മുമ്പിൽ പ്രത്യക്ഷമായി കാണുന്നുവോ, ശരിക്കും അതേമാതിരി ഞാൻ ഈശ്വരനെ കണ്ടിട്ടുണ്ട്. പിന്നെ കണ്ടു-

ഇതും പറഞ്ഞ് ശ്രീരാമകൃഷ്ണൻ സ്വഹൃദയത്തിൽ കൈയ് വെച്ചുകൊണ്ട് നരേന്ദ്രനോട് ചോദിച്ചു: 'ഞാനെന്താണ് പറയാൻ ഉദ്ദേശിച്ചതെന്നു പറയാമോ?'

നരേന്ദ്രൻ: എനിക്കു മനസ്സിലായി.

ശ്രീരാമ: എന്താണെന്നു പറയൂ, കേൾക്കട്ടെ.

നരേന്ദ്രൻ: ഞാൻ ശരിക്കും കേട്ടില്ല.

ശ്രീരാമകൃഷ്ണൻ വീണ്ടും ആംഗ്യംകൊണ്ടരുളി: 'ഞാൻ കണ്ടു, ഈശ്വരനും എൻെറ ഹൃദയത്തിനുള്ളിൽ വാഴുന്നവനും ഒരേ വ്യക്തിയാണ്, എന്ന്.'

നരേന്ദ്രൻ: അതെയതെ, സോ*f*ഹം.

ശ്രീരാമ: എന്നാൽ രേഖാമാത്രം, വ്യത്യാസമുണ്ട് - ഭക്തൻെറ 'അഹം' ഉണ്ട്, ദിവ്യാനന്ദം ആസ്വദിക്കാൻ വേണ്ടി.

നരേന്ദ്രൻ: (മാസ്റ്ററോട്) മഹാപുരുഷന്മാർ സ്വയം മുക്തി പ്രാപിച്ചശേഷം അന്യരെ ഉദ്ധരിക്കാൻവേണ്ടി ജീവിക്കുന്നു, അഹങ്കാരംവെച്ചുകൊണ്ടിരിക്കുന്നു, ദേഹത്തിൻെറ സുഖദുഃഖങ്ങൾ അനുഭവിച്ചുകൊണ്ടു വർത്തിക്കുന്നു.

കൂലിപ്പണിപോലെയാണത്. നാം വല്ലവരുടെയും വരുതിക്കു കീഴ്പ്പെട്ടു കൂലിപ്പണി എടുക്കുന്നു; മഹാപുരുഷന്മാർ സ്വമേധയാ സസന്തോഷം ചെയ്യുന്നു.

(ശ്രീരാമകൃഷ്ണദേവനും ഗുരുകൃപയും)

വീണ്ടും എല്ലാവരും നിശ്ശബ്ദരായി. അഹേതുകകൃപാസിന്ധുവായ ശ്രീരാമകൃഷ്ണദേവൻ വീണ്ടും സംഭാഷണമാരംഭിച്ചു. താനാരാണ് എന്ന തത്ത്വം നരേന്ദ്രാദിഭക്തൻമാർക്ക് മനസ്സിലാക്കിക്കൊടുക്കുന്നു.

ശ്രീരാമ: (നരേന്ദ്രാദിഭക്തൻമാരോട്) മട്ടുപ്പാവ് വ്യക്തമായി കാണപ്പെടുന്നു; പക്ഷേ മട്ടുപ്പാവിൽ കയറുക വലിയ പ്രയാസം.

നരേന്ദ്രൻ: അതെ.

ശ്രീരാമ: എന്നാൽ കയറിക്കഴിഞ്ഞ ആരെങ്കിലും ഒരു കയർ താഴേയ്ക്കിട്ടുതന്നാൽ അയാൾക്ക് വേറൊരാളെയും കൂടി വലിച്ചു കയറ്റാം.

(ശ്രീരാമകൃഷ്ണൻെറ അഞ്ചുപ്രകാരത്തിലുള്ള സമാധി)

ശ്രീരാമ: ഒരിക്കൽ ഹൃഷീകേശുത്തുനിന്നുമൊരു സാധു ദക്ഷിണേശ്വരത്തുവന്നിരുന്നു. അദ്ദേഹം എന്നോട്ടു പറഞ്ഞു: 'എന്തൊരാശ്ചര്യം! അങ്ങയിൽ അഞ്ചുപ്രകാരത്തിലുള്ള സമാധി ഞാൻ കാണുന്നു.'

ചിലപ്പോൾ 'കപിവത്' വാനരൻ മരത്തിൻെറ ഒരു കൊമ്പിൽ നിന്ന് വേറൊന്നിലേക്കു ചാടുംപോലെ മഹാവായു ദേഹത്തിലെ ഒരു കേന്ദ്രത്തിൽനിന്ന് വേറൊന്നിലേക്ക് കുതിക്കുന്നു; അപ്പോൾ സമാധി യുണ്ടാകുന്നു.

ചിലപ്പോൾ 'മീനവത്' വെള്ളത്തിനുള്ളിൽ മത്സ്യം യഥേഷ്ടം കുതിച്ചുപായുന്നതും സന്തോഷത്തോടെ ഒഴുകിനടക്കുന്നതുപോലെ മഹാവായുശരീരത്തിനുള്ളിൽ മേലോട്ടു സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. മഹാവായുവിൻെറ സഞ്ചാരം ഒരു മത്സ്യത്തിൻെറ സഞ്ചാരംപോലെ അനുഭവപ്പെടുന്നു.

പിന്നെ ചിലപ്പോൾ 'പക്ഷിവത്' പക്ഷി മരക്കൊമ്പിൽ തത്തിക്കളിക്കുംപോലെ ദേഹവൃക്ഷത്തിൽ മഹാവായു ഒരു ശാഖയിൽനിന്നു വേറൊന്നിലേക്ക് ഉയരുന്നു. മഹാവായുവിൻെറ ഉയർച്ച പക്ഷിയുടെ തത്തിച്ചാടൽപോലെ തോന്നും.

ചിലപ്പോൾ 'പിപീലികാവത്' മഹാവായു ഉറുമ്പരിക്കുന്നതുമാതിരി മെല്ലെമെല്ലെ ഉള്ളിൽ ഉയർന്നുകൊണ്ടിരിക്കും; വായു സഹസ്രാരത്തിലെത്തുമ്പോൾ സമാധി ഉണ്ടാകുന്നു. മഹാവായുവിൻെറ സഞ്ചാരം ഉറുമ്പിൻെറ ഗതിപോലെ തോന്നുന്നു.

പിന്നെ 'തിർയഗ്വത്' അതായത്, മഹാവായുവിൻെറ ഗതി സർപ്പത്തിൻെറ മാതിരി വളഞ്ഞുപുളഞ്ഞായിരിക്കും; നട്ടെല്ലിൽക്കൂടി

അതു സഹസ്രാരത്തിൽ എത്തുമ്പോൾ സമാധി അനുഭവപ്പെടുന്നു. സർപ്പത്തിൻെറ സഞ്ചാരംപോലെയാണ് മഹാവായുവിൻെറ ഗതി അനുഭൂതമാകുന്നത്.

രാഖാൽ: (ഭക്തന്മാരോട്) നമുക്കിവിടെ നിർത്താം. അദ്ദേഹം കുറേയറേ സംസാരിച്ചിരിക്കുന്നു. അത് അസുഖം വർദ്ധിപ്പിക്കും.

1886 ഏപ്രിൽ 12, തിങ്കളാഴ്ച

## കാശീപുരോദ്യാനത്തിൽ ഭക്തന്മാരുമൊരുമിച്ച്

വൈകുന്നേരം അഞ്ചാറുമണി സമയം. തിങ്കളാഴ്ച, വാസന്തീ മഹാഷ്ടമീപൂജ. ചൈത്രമാസത്തിലെ ശുക്ലാഷ്ടമി.

ശ്രീരാമകൃഷ്ണൻ കാശീപുരോദ്യാനത്തിൽ മുൻപ്രസ്താവിച്ച മുറിയിൽ കിടക്കയിൽ ഇരിക്കുന്നു. ശശിയും മാസ്റ്ററും മുറിയിലുണ്ട്. ഗുരുദേവൻ മാസ്റ്ററോട് വീശിക്കൊടുക്കാൻ ആംഗ്യം കാണിച്ചു. മാസ്റ്റർ വീശുന്നു. ചൈത്രമാസത്തിലെ അവസാനദിവസം നടത്തുന്ന ഉത്സവം സംബന്ധിച്ച് അടുത്തൊരിടത്ത് ഒരു മേള നടക്കുന്നു. ചില ചില്ലറ സാധനങ്ങൾ മേടിക്കാൻ ശ്രീരാമകൃഷ്ണൻ ഒരു ഭക്തനെ അവിടേയ്ക്കയച്ചിരുന്നു. ആ ഭക്തൻ മടങ്ങിയെത്തി.

ശ്രീരാമ: എന്തൊക്കെ മേടിച്ചു?

ഭക്തൻ: കല്ക്കണ്ടം ഒന്നേകാലണയ്ക്ക്; അരയണയ്ക്കു ഒരു തവി; അരയണയ്ക്കു ഒരു കറിക്കത്തിയും.

ശ്രീരാമ: പേനാകത്തിയെവിടെ?

ഭക്തൻ: അരയണയ്ക്കു തന്നില്ല.

ശ്രീരാമ: (ധിറുതിയിൽ) പോ പോ, പേനാക്കത്തി കൊണ്ടുവാ.

മാസ്റ്റർ തോട്ടത്തിൽ നടന്നുകൊണ്ടിരിക്കുന്നു. നരേന്ദ്രനും താരകനും കല്ക്കത്തെയിൽനിന്നു മടങ്ങി; അവർ ഗിരീശൻെറ വീട്ടിലും വേറെ ചിലയിടങ്ങളിലും പോയിരുന്നു.

താരകൻ: ഞങ്ങളിന്ന് മാംസവും മറ്റും കുറേയറെ തിന്നു.

നരേന്ദ്രൻ: ഇന്ന് മനസ്സും വളരെ താഴോട്ടുപോയി. നമുക്കു തപസ്സു ചെയ്യാം (മാസ്റ്ററോട്) എന്തൊരു അടിമത്തം! ദേഹത്തിനടിമ, മനസ്സിനടിമ! തനി കൂലിക്കാരുടെ അവസ്ഥ; ശരീരവും മനസ്സും നമ്മുടെയല്ലാത്തതുപോലെ; വേറെ ആരുടെയോ!

സന്ധ്യയായി, മുകളിലത്തെ മുറിയിലും മറ്റിടങ്ങളിലും വിളക്കു കൊളുത്തി. ശ്രീരാമകൃഷ്ണൻ വടക്കോട്ടും നോക്കി കിടക്കയിൽ

ഇരിക്കുന്നു. അദ്ദേഹം ജഗന്മാതാവിനെ ധ്യാനിക്കുന്നു. ബലരാമ ൻെറ പുരോഹിതകുടുംബത്തിൽ പെട്ട ഫക്കീർ സ്വല്പം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻെറ സമക്ഷം അപരാധഭഞ്ജനസ്തവം വായിച്ചു.

പ്രാഗ്ദേഹസ്ഥോ യദാസം തവ ചരണയുഗം
നാശ്രിതോ നാർച്ചിതോഽഹം
തേനാദ്യേഽകീർത്തിവർഗ്ഗൈർജഠരജദഹനൈർ-
ബാധ്യമാനോ ബലിഷ്ഠൈഃ
സ്ഥിത്വാ ജന്മാന്തരേ നോ പുനരിഹ ഭവിതാ
ക്വാശ്രയഃ ക്വാപി സേവാ
ക്ഷന്തവ്യോ മേഽപരാധഃ പ്രകടിതവദനേ,
കാമരൂപേ, കരാളേ.* ഇത്യാദി.

മുറിയിൽ ശശിയും മാസ്റ്ററും വേറെ രണ്ടോ മൂന്നോ ഭക്തന്മാരും ഉണ്ട്. സ്തവം വായിച്ചുതീർന്നു. ശ്രീരാമകൃഷ്ണദേവൻ അതിഭക്തി യോടെ ദേവിയെ കൈയ്കൂപ്പി തൊഴുതു.

മാസ്റ്റർ ഗുരുദേവനെ വീശിക്കൊണ്ടിരിക്കുന്നു. അദ്ദേഹം ആംഗ്യ ത്താൽ മാസ്റ്ററോടു പറഞ്ഞു: 'കല്ലുകൊണ്ടുള്ള ഒരു കപ്പ് കൊണ്ടു വരണം. നാഴി പാല് കൊള്ളുന്നത്. വെളുത്ത കല്ലുകൊണ്ടുള്ള തായിരിക്കണം.' ഇതും പറഞ്ഞ് കപ്പിൻെറ ആകൃതി അദ്ദേഹം വിരലുകൊണ്ടു വരച്ചുകാണിച്ചു.

മാസ്റ്റർ: കൊണ്ടുവരാം.

(ശ്രീരാമ: മറ്റുള്ള പാത്രങ്ങളിൽനിന്നു കൂട്ടാൻ കൂട്ടുമ്പോൾ മീനി ൻെറ മണം വരുന്നു.)

---

*ആദിസ്വരൂപിണീ, ദേവീ, മുജ്ജന്മത്തിൽ അടിയൻ അവിടുത്തെ കഴലിണ ആശ്രയിച്ചില്ല അർച്ചിച്ചുമില്ല. തന്മൂലം, വയറെരിക്കുമാറുള്ള കടുത്ത അപവാദ സമൂഹം അടിയനെ പിടികൂടിയിരിക്കുന്നു. എന്നാൽ ഇജ്ജന്മത്തിലും അവിടു ത്തെ ആശ്രയിക്കുന്നുമില്ല, സേവിക്കുന്നുമില്ല. അമ്മേ, കരാളരൂപിണി, കാമ രൂപിണി, വികസിതവദനേ, എൻെറ തെറ്റു പൊറുക്കേണമേ.

# അദ്ധ്യായം രണ്ട്

1886 ഏപ്രിൽ 13, ചൊവ്വാഴ്ച

## ഈശ്വരകോടിക്ക് കർമ്മഫലം, പ്രാരബ്ധം ഉണ്ടോ?

അടുത്തനാൾ ചൊവ്വാഴ്ച, രാമനവമി. 1886 ഏപ്രിൽ 13 -ാം തീയതി. പ്രാതഃകാലം. ശ്രീരാമകൃഷ്ണദേവൻ മുകളിലത്തെ മുറിയിൽ കിടക്കയിൽ ഇരിക്കുന്നു. നേരം എട്ടൊമ്പതു മണിയായിരിക്കും. മാസ്റ്റർ തലേന്നു രാത്രി ഇവിടെയാണ് കഴിച്ചത്. രാവിലെ ഗംഗയിൽ പോയി കുളിച്ചുവന്ന് ഗുരുദേവനെ നമസ്കരിച്ചു. രാമദത്തൻ രാവിലെ തന്നെ വന്നുചേർന്നു. അദ്ദേഹം ശ്രീരാമകൃഷ്ണനെ നമസ്കരിച്ച് ആസനസ്ഥനായി. രാമൻ ഒരു പൂമാലകൊണ്ടുവന്നിരുന്നു. അതദ്ദേഹം ശ്രീരാമകൃഷ്ണനു സമർപ്പിച്ചു. ഭക്തന്മാർ മിക്കവരും താഴത്തെ നിലയിൽ ഇരിക്കുന്നു; ഒന്നോ രണ്ടോ പേർ ഗുരുദേവന്റെ മുറിയിലും. രാമകൃഷ്ണൻ രാമനുമായി സംഭാഷണം ചെയ്യുന്നു.

ശ്രീരാമ: (രാമനോട്) നീയെന്നെ എങ്ങനെ കരുതുന്നു?

രാമൻ: അങ്ങയിൽ സകലതും ഉണ്ട്. ഇപ്പോൾ അങ്ങയുടെ രോഗത്തെക്കുറിച്ച് ഒരു ചർച്ച നടക്കും.

ശ്രീരാമകൃഷ്ണൻ: മെല്ലെ ചിരിച്ചുകൊണ്ട് ആംഗ്യത്താൽ രാമനോടു ചോദിച്ചു: 'രോഗത്തെക്കുറിച്ചു ചർച്ച നടക്കുമോ?'

ശ്രീരാമകൃഷ്ണന്റെ ചെരിപ്പ് കാലിനു പാകമല്ല. ഡോക്ടർ രാജേന്ദ്രദത്തൻ ഒരു പുതിയ ജോടി മേടിക്കാൻ ആലോചിക്കുന്നു. അതിനു കാലിന്റെ അളവെടുക്കാൻ പറഞ്ഞിരുന്നു; അദ്ദേഹം ഉണ്ടാക്കിച്ചു കൊണ്ടുവരും. ഗുരുദേവന്റെ കാലിന്റെ അളവെടുത്തു. ഡോക്ടർ രാജേന്ദ്രദത്തൻ അന്നുകൊടുത്ത ചെരിപ്പ് ബേലൂർമഠത്തിൽ ഇപ്പോൾ പൂജിച്ചു സൂക്ഷിച്ചിരിക്കുന്നു.

ശ്രീരാമകൃഷ്ണൻ മാസ്റ്ററോട് ആംഗ്യത്താൽ, 'കല്ലുകൊണ്ടുള്ള കപ്പെവിടെ?' എന്നുചോദിച്ചു. മാസ്റ്റർ വേഗം എഴുന്നേറ്റു കല്ക്കത്തയ്ക്കു പോയി കപ്പ് വാങ്ങിക്കൊണ്ടുവരാൻ.

ശ്രീരാമ: വരട്ടെ വരട്ടെ. പിന്നെ മതി.

മാസ്റ്റർ: ഇവരൊക്കെ പോകുന്നുണ്ട്; ഇവരുടെ കൂട്ടത്തിൽ പൊയ്ക്കോളാം.

നൂതനബസ്സാറിൽ ജോരാശങ്കരനാല്ക്കവലയിലെ ഒരു കടയിൽ നിന്ന് മാസ്റ്റർ ഒരു വെളുത്ത കപ്പുമേടിച്ചു. ഉച്ചയോടുകൂടി മടങ്ങി കാശീപുരത്തിലെത്തി ഗുരുദേവനെ നമസ്കരിച്ച് കപ്പ് മുമ്പിൽവെച്ചു. അദ്ദേഹം കപ്പ് കൈയിലെടുത്തു നോക്കി. ഡോക്ടർ രാജേന്ദ്രദത്തൻ, ഡോക്ടർ ശ്രീനാഥൻ, രാഖാൽഹൽദാർ ഇവരും മറ്റു ചിലരും വന്നു ചേർന്നു. രാഖാൽ, ശശി, കൊച്ചുനരൻ മുതലായ ഭക്തന്മാർ മുറിയിലുണ്ടായിരുന്നു. ഡോക്ടർമാർ രോഗസംബന്ധമായ സകല വിവരങ്ങളും കേട്ടു. ഡോക്ടർ ശ്രീനാഥൻെറ കൈയിൽ ഒരു ഗീതാ പുസ്തകമുണ്ട്.

ഡോ. ശ്രീനാഥൻ: (സ്നേഹിതന്മാരോട്) സകലവും പ്രകൃതിക്ക് അധീനമാണ്. കർമ്മഫലം ആർക്കും ഒഴിവാക്കാൻ പറ്റുകയില്ല, ഇതിനു പ്രാരബ്ധമെന്നു പറയുന്നു.

ശ്രീരാമ: എന്ത്! ഈശ്വരനാമം ജപിച്ചാൽ, ഈശ്വരനെ ധ്യാനിച്ചാൽ, അദ്ദേഹത്തെ ശരണമടഞ്ഞാൽ എന്നാലോ?

ഡോ. ശ്രീനാഥൻ: എന്നാലും പ്രാരബ്ധം എവിടെ പോകും, പൂർവ്വപൂർവ്വജന്മങ്ങളിലെ കർമ്മങ്ങളുടെ ഫലം?

ശ്രീരാമ: കുറച്ചൊക്കെ കർമ്മഫലം അനുഭവിക്കും, വാസ്തവം. എന്നാൽ ഈശ്വരനാമത്തിൻെറ ശക്തിയാൽ കർമ്മപാശം മിക്കതും അറ്റുപോകും. ഒരാൾക്ക് പൂർവ്വജന്മത്തിലെ കർമ്മത്തിൻെറ ഫലമായി ഏഴു ജന്മം ഒറ്റക്കണ്ണൻ ആവണമെന്നായിരുന്നു വിധി. എന്നാൽ അയാൾ ഗംഗാസ്നാനം ചെയ്തു; ഗംഗാസ്നാനം ചെയ്താൽ മുക്തി ലഭിക്കും. അയാൾ ആ ജന്മത്തിൽ ഒറ്റക്കണ്ണനായിട്ടുതന്നെ കഴിഞ്ഞു; പക്ഷേ വേറെ ആറു ജന്മം അയാൾക്കു വേണ്ടിവന്നില്ല.

ഡോ. ശ്രീനാഥൻ അതു ശരി, പക്ഷേ, കർമ്മഫലം ആർക്കും ഒഴിവാക്കാൻ കഴിയുകയില്ല എന്നു ശാസ്ത്രത്തിലുണ്ടല്ലോ.

ഡോ.ശ്രീനാഥൻ: ശ്രീരാമകൃഷ്ണനുമായി തർക്കിക്കാൻ തയ്യാറായി.

ശ്രീരാമ: (മാസ്റ്ററോട്) നിനക്കൊന്നു പറഞ്ഞുകൊടുത്തുകൂടേ, ഈശ്വരകോടിയും ജീവകോടിയും തമ്മിൽ വലിയ അന്തരമുണ്ടെന്ന്? ഈശ്വരകോടിക്ക് പാപം ഉണ്ടാവുകയില്ല. അതൊന്നു പറഞ്ഞുകൊടുക്കരുതേ നിനക്ക്?

മാസ്റ്റർ മിണ്ടാതിരുന്നു; എന്നിട്ടു രാഖാലിനോട്, 'നിങ്ങൾ പറയൂ' എന്നു പറഞ്ഞു. അല്പനിമിഷം കഴിഞ്ഞ് ഡോക്ടർമാർ പോയി. ശ്രീരാമകൃഷ്ണൻ രാഖാൽഹാൽദാരുമായി സംസാരിച്ചുകൊണ്ടിരുന്നു.

ഹൽദാർ: ഡോ. ശ്രീനാഥൻ വേദാന്തം പഠിക്കുന്നു; അദ്ദേഹം യോഗവാസിഷ്ഠം വായിക്കാറുണ്ട്.

ശ്രീരാമ: ഒരു സംസാരിക്ക്, സർവ്വം സ്വപ്നസദൃശം എന്നൊക്കെയുള്ള അഭിപ്രായം നല്ലതല്ല.

ഒരു ഭക്തൻ: കാളിദാസനെന്നു പേരായി ഒരാളുണ്ട്; ആ മനുഷ്യനും വേദാന്തം ചർച്ചചെയ്യുന്നു; പക്ഷേ കോടതികയറി ദീപാളികുളിച്ചു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) സർവ്വം മായ - എന്നിട്ട് കോടതി വ്യവഹാരവും! (രാഖാലിനോട്) ജനായിലെ മുഖർജി ആദ്യമൊക്കെ വലിയ പൊണ്ണക്കാര്യം പറയുമായിരുന്നു. എന്നിട്ടൊടുവിൽ കാര്യങ്ങളൊക്കെ ശരിക്കു മനസ്സിലാക്കി. എനിക്ക് സുഖമുണ്ടായിരുന്നെങ്കിൽ ശ്രീനാഥനുമായി കുറച്ചു ചിലതുംകൂടി സംസാരിച്ചേനെ, ജ്ഞാനം ജ്ഞാനം എന്നു പുലമ്പിയതുകൊണ്ടു ജ്ഞാനമുണ്ടാകുമോ?

(കാമജയം സാധിച്ച ആളെ കണ്ട് ശ്രീരാമകൃഷ്ണദേവന് രോമാഞ്ചം)

ഹാൽദാർ: അതു ശരിയാണ്, ഞാൻ ജ്ഞാനം വേണ്ടതു കണ്ടിരിക്കുന്നു. അല്പം ഭക്തി ഉണ്ടായാൽ ജീവിക്കാം. അന്നു ഞാൻ മനസ്സിലൊരു പ്രശ്നവുമായിട്ടാണ് വന്നത്. അതവിടുന്ന് പരിഹരിച്ചുതന്നു.

ശ്രീരാമ: (ഉത്സാഹത്തോടെ) എന്തെന്ത്?

ഹാൽദാർ: അതോ, (കൊച്ചുനരനെ ചൂണ്ടിക്കാണിച്ചുകൊണ്ട്) ഈ കുട്ടി വന്നപ്പോൾ അവൻ ജിതേന്ദ്രിയനാണ് എന്നവിടുന്നു പറഞ്ഞു.

ശ്രീരാമ: ങ്ഹാ. അതെ, ഇവൻെറ ഉള്ളിൽ വിഷയബുദ്ധി ഒട്ടും പ്രവേശിച്ചിട്ടില്ല. അവൻ പറയുന്നു; കാമമെന്നുവെച്ചാൽ എന്താണെന്ന് അറിഞ്ഞുകൂടാ (മാസ്റ്ററോട്) എൻെറ മേത്ത് ഒന്നു തൊട്ടുനോക്കൂ; എനിക്കു രോമാഞ്ചമെടുക്കുന്നു.

കാമമില്ലാത്ത പരിശുദ്ധഭാവത്തെക്കുറിച്ച് ഓർത്ത് ശ്രീരാമകൃഷ്ണനു രോമാഞ്ചമുണ്ടായി, കാമമില്ലാത്തിടത്തു ഈശ്വരൻ വർത്തിക്കുന്നു. ഇതോർത്തിട്ടായിരിക്കുമോ ശ്രീരാമകൃഷ്ണന് ഈശ്വരാവേശമുണ്ടായത്?

രാഖാൽഹൽദാർ യാത്ര പറഞ്ഞു.

ശ്രീരാമകൃഷ്ണൻ ഇപ്പോഴും ഭക്തന്മാരുമൊരുമിച്ച് ഇരിക്കുന്നു. ഒരു ഭ്രാന്തത്തി ശ്രീരാമകൃഷ്ണനെ കാണാൻവേണ്ടി എല്ലാവരെയും വല്ലാതെ വിഷമിപ്പിച്ചുകൊണ്ടിരുന്നു. അവൾക്കു ശ്രീരാമകൃഷ്ണ

നോടു മധുരഭാവമാണ്. കൂടെക്കൂടെ ഉദ്യാനഗൃഹത്തിൽ വരും; ഓടിച്ചാടി ഗുരുദേവൻെറ മുറിയിലെത്തും. ഭക്തന്മാർ അവളെ തല്ലിയിട്ടും ഉണ്ട്. അതുകൊണ്ടും അവൾ മടങ്ങിയില്ല.

ശശി: കിറുക്കി ഇനി വന്നാൽ അവളെ ഞാൻ അടിച്ചു പുറത്താക്കും.

ശ്രീരാമ: (കരുണാമസൃണമായ സ്വരത്തിൽ) അരുതരുത്. അവൾ വന്നോട്ടെ, പൊയ്ക്കോട്ടെ.

രാഖാൽ: ആദ്യമൊക്കെ വേറെ നാലുപേർ ഇദ്ദേഹത്തിൻെറ അടുത്തുവന്നാൽ എനിക്കവരോട് അസൂയ തോന്നിയിരുന്നു. എന്നാൽ പിന്നീട് ഇദ്ദേഹം കരുണപൂണ്ട് എനിക്ക് മനസ്സിലാക്കിത്തുന്നു, 'മദ്ഗുരു ശ്രീജഗദ്ഗുരു' എന്ന്. ഇദ്ദേഹം നമുക്ക് കുറച്ചു പേർക്കുവേണ്ടി മാത്രമാണോ വന്നിരിക്കുന്നത്?

ശശി: അതല്ല ശരി, പക്ഷേ അദ്ദേഹത്തിന് സുഖമില്ലാതിരിക്കുമ്പോൾ എന്തിനിങ്ങനെ വന്നലട്ടുന്നു? പോരെങ്കിൽ, എന്തൊരുപദ്രവം!

രാഖാൽ: ഉപദ്രവം എല്ലാവരും കൊടുക്കുന്നുണ്ട്! നാമെല്ലാം പരിപൂർണ്ണന്മാരായിട്ടാണോ ഇദ്ദേഹത്തിൻെറ അടുത്തു വന്നത്? ഇദ്ദേഹത്തെ നമ്മൾ കഷ്ടപ്പെടുത്തിയിട്ടില്ലേ? നരേന്ദ്രനും മറ്റുമൊക്കെ ആദ്യകാലത്ത് എങ്ങനെയാണ് പെരുമാറിയിരുന്നത്? അവരെന്തു മാത്രം തർക്കിച്ചു!

ശശി: നരേന്ദ്രൻ നാവുകൊണ്ടു പറയുന്നതുപോലെ കാര്യത്തിലും ചെയ്യുന്നു.

രാഖാൽ: ഡോക്ടർ സർക്കാർ ഇദ്ദേഹത്തോടു എന്തൊക്കെ പറഞ്ഞു! ആലോചിച്ചുനോക്കിയാൽ കുറ്റമറ്റവർ ആരുമില്ല.

ശ്രീരാമ: (രാഖാലിനോട്, സസ്നേഹം) നിനക്കെന്തെങ്കിലും കഴിക്കണോ?

രാഖാൽ: ഇപ്പോൾ വേണ്ട, കുറച്ചു കഴിഞ്ഞാവാം.

'നീയിന്ന് ഇവിടെ ഊണു കഴിക്കുന്നോ?' എന്ന് ശ്രീരാമകൃഷ്ണൻ മാസ്റ്ററോട് ആംഗ്യംവഴി ചോദിച്ചു.

രാഖാൽ: (മാസ്റ്ററോട്) ഇന്നിവിടെ ഉണ്ണുക; അദ്ദേഹവും പറയുന്നല്ലോ.

ശ്രീരാമകൃഷ്ണൻ അഞ്ചുവയസ്സായ കുട്ടിയെപ്പോലെ ദിഗംബരനായി ഭക്തന്മാരുമൊരുമിച്ച് ഇരിക്കുന്നു. ആ സമയത്ത് ഭ്രാന്തത്തി കോണി കയറിവന്ന് വാതില്ക്കൽ നില്പായി.

മാസ്റ്റർ: (മെല്ലെ, ശശിയോട്) നമസ്കരിച്ചു പോകാൻ പറയൂ, അവളെ ശകാരിച്ചിട്ടൊന്നും കാര്യമില്ല.

ശശി ഭ്രാന്തത്തിയെ താഴെ കൊണ്ടാക്കി.

ഇന്ന് നവവത്സരാരംഭമാണ്. ഭക്തസ്ത്രീകൾ പലരും വന്നിട്ടുണ്ട്. അവർ ശ്രീരാമകൃഷ്ണനെയും മാതൃദേവിയെയും വന്ദിച്ച് ആശീർ വാദം ഗ്രഹിച്ചു. അക്കൂട്ടത്തിൽ ബലരാമൻെറയും മനോമോഹന ൻെറയും ഭാര്യമാരും ബാഗ്ബസ്സാറിലെ ബ്രാഹ്മണിയും വേറെ മറ്റു പല ഭക്തകളും ഉണ്ടായിരുന്നു. ചിലരൊക്കെ അവരുടെ കുട്ടിക ളെയും കൂടെ കൊണ്ടുവന്നിരുന്നു.

അവർ ശ്രീരാമകൃഷ്ണനെ നമസ്കരിക്കാൻ മുകളിലത്തെ മുറിയിൽ വന്നു. ചിലർ ഗുരുദേവൻെറ അടിമലരിൽ പൂക്കളും കുങ്കു മവും അർപ്പിച്ചു. ഒമ്പതോ പത്തോ വയസ്സുള്ള രണ്ടു പെൺ കുട്ടികൾ ഗുരുദേവനെ പാട്ടുപാടി കേൾപ്പിച്ചു:

(കാകളി)

തേടിടുന്നുണ്ടു നാം ശാന്തിയെന്നാകിലും
നേടുവാനിപ്പോഴുമായതില്ലേതുമേ;
എങ്ങുനിന്നുദ്ഭവിച്ചെങ്ങൊഴുകീടുന്ന-
തിന്നദിയെന്നതുമില്ലത്ര നിശ്ചയം.
ദുഃഖസുഖങ്ങൾ നാം മാറി മാറി ഭുജി-
ച്ചെത്രയ്ക്കു വ്യർത്ഥമായിത്തീർക്കുന്നു ജീവിതം!

(മോഹനം - രാഗം ആദിതാളം)
വീണേ, നീ വിതറുക നാദം
ഹരിനാമസുധാസംഗീതം
ഹരിഹരിയെന്നുള്ള നിനാദം
തെരുതെരെ നീയുരുവിടുമോദം;
പരിചോടതു ഗഗനേ നിയതം
പ്രതിനാദമുയർത്തും സതതം. (വീണേ, നീ.....)
മനതാരിൽ മലിനവിചാര-
ത്തിരമാലയകന്നീടട്ടെ;
പരിചിൽജ്ജനജീവിതമാകെ
പരിതൃപ്തി കലർന്നീടട്ടെ. (വീണേ, നീ.....)

കണ്ണൻെറ മാറിൽ കവിൾ ചേർത്തമർത്തി,
തിണ്ണം പുരികങ്ങളൊട്ടൊന്നുയർത്തി,
തൻചാരുവക്ത്രത്തിൽ കൺമിഴി നിർത്തി,
ചെഞ്ചുണ്ടിൽ പുഞ്ചിരിപ്പൂവും വിടർത്തി,

പൂങ്കവിൾത്തട്ടിൽ പുളകങ്ങൾ ചാർത്തി,
തങ്കപ്പൂഞ്ചേലയിലോളം വളർത്തി,
താപിഞ്ഛവൃക്ഷത്തിൽ ചില്ല പടർത്തി
മേവുന്നു ലതപോലെ രാധയൊരുത്തി.

ദുർഗ്ഗതൻ നാമം ജപിക്കു രസനേ, നീ
ഭക്തിയോടെന്നും ജപിച്ചുകൊൾക
ആർത്തിതീർത്തെപ്പോഴും കാത്തു രക്ഷിക്കുവാൻ
കാർത്ത്യായനിയല്ലാതാരു നമ്മെ?

ആംഗ്യത്താൽ ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഭേഷ്! അവർ അമ്മയെ കീർത്തിക്കുന്നു.' ബാഗ്ബസ്സാറിലെ ബ്രാഹ്മണിക്ക് ഒരു ചെറുകുട്ടിയുടെ സ്വഭാവമാണ്. അവരോടു പാട്ടുപാടാൻ പറയാൻ ശ്രീരാമകൃഷ്ണൻ രാഖാലിനോടു ആംഗ്യം കാണിച്ചു. ബ്രാഹ്മണി പാടി. ഭക്തന്മാർ ചിരിച്ചു.

ഗോപീജനമോഹന, കോടക്കാർവർണ്ണ,
പീതാംബരപരിശോഭിത, കായാമ്പൂവർണ്ണ,
നിധുവനവനികയിൽ തനിയേ നാമിരുവർ-
ക്കൊരുമിച്ചിഹ കളിയാടാൻ വരു നീ മുകിൽവർണ്ണ!
യമുനാനദിതീരത്തിൽ വിളയാടിന കണ്ണ,
മുരളീരവപരിലാളിതഗോവൃന്ദ, മുകുന്ദ,
ഗോപീജനമനതാരുകള, ളിപോലെ നുകർന്ന,
ഗ്ഗീതാമധു ലോകർക്കായേകീടിന കണ്ണ,
ഗോഗോപരെയഖിലം മഴ നനയാതഥ കാക്കാൻ
ഗോവർദ്ധനഗിരികൊണ്ടൊരു കുട നീർത്തിയ കണ്ണ!
കാളാഹിസമാനങ്ങളധർമ്മങ്ങൾ ജഗത്തിൽ
കാകോളമുതിർപ്പൂ - ഫണിമുകളേറുക കണ്ണ!

ഭക്തകൾ താഴത്തെ നിലയിലേക്കു പോയി. നേരം ഉച്ചതിരിഞ്ഞു. മാസ്റ്ററും വേറെ ഒന്നുരണ്ടു ഭക്തന്മാരും ഗുരുദേവൻെറ അടുത്തിരിപ്പുണ്ട്. നരേന്ദ്രൻ മുറിയിൽ പ്രവേശിച്ചു. ഉറയിൽ നിന്നൂരിയ വാളുപോലെയാണ് നരേന്ദ്രൻ എന്ന് ഗുരുദേവൻ പറയാളുള്ളത് വളരെ ശരിയാണ്.

## അദ്ധ്യായം മൂന്ന്

### സന്ന്യാസിയുടെ കഠിനനിയമവും നരേന്ദ്രനും

നരേന്ദ്രൻ വന്ന് ശ്രീരാകൃഷ്ണൻെറ സമീപം ഇരുന്നു. ശ്രീരാമകൃഷ്ണൻ കേൾക്കെ നരേന്ദ്രൻ സ്ത്രീകളെ സംബന്ധിച്ച് അത്യന്തം വിരക്തിഭാവം പ്രകാശിപ്പിച്ചു. സ്ത്രീകളുടെ സാമീപ്യം ഈശ്വരപ്രാപ്തിക്കു ഭയാനകവിഘ്നമാകുന്നു എന്ന് അദ്ദേഹം പറഞ്ഞു.

ശ്രീരാമകൃഷ്ണൻ ഒന്നും മിണ്ടിയില്ല; ഒക്കെ കേട്ടു.

നരേന്ദ്രൻ പിന്നെയും പറഞ്ഞു: 'എനിക്കു ശാന്തിവേണം. ഈശ്വരനെപ്പോലും ഞാൻ ആഗ്രഹിക്കുന്നില്ല.'

ശ്രീരാമകൃഷ്ണൻ കണ്ണെടുക്കാതെ നരേന്ദ്രനെ നോക്കുന്നു; ഒരക്ഷരം ഉരിയാടുന്നില്ല. നരേന്ദ്രൻ ഇടയ്ക്കിടെ ഈണത്തിൽ, 'സത്യം ജ്ഞാനമനന്തം' എന്നു ചൊല്ലിക്കൊണ്ടിരുന്നു.

രാത്രി എട്ടുമണി. ശ്രീരാമകൃഷ്ണൻ കിടക്കയിൽ ഇരിക്കുന്നു; ഒന്നുരണ്ടു ഭക്തന്മാരും മുമ്പിൽ തറിയിലിരിപ്പുണ്ട്. സുരേന്ദ്രൻ ആപ്പീസ് ജോലികഴിഞ്ഞ് ഗുരുദേവനെ കാണാൻവന്നു; കൈയിൽ നാലു മധുരനാരങ്ങയും രണ്ടു പൂമാലയും ഉണ്ട്. സുരേന്ദ്രൻ ഭക്തന്മാരുടെ നേർക്കും ശ്രീരാമകൃഷ്ണൻെറ നേർക്കും മാറിമാറിനോക്കുന്നു: എന്നിട്ട് രാമകൃഷ്ണൻെറ മുമ്പിൽ തൻെറ ഹൃദയം തുറക്കുന്നു.

സുരേന്ദ്രൻ: (മാസ്റ്റർ മുതൽ പേരുടെ നേരെ നോക്കിക്കൊണ്ട്) ആപ്പീസിലെ പണിയൊക്കെ തീർത്തിട്ടാണ് പോന്നത്. ഞാൻ ആലോചിച്ചു. 'രണ്ടു വഞ്ചിയിൽ കാൽവെച്ചിട്ടെന്തു കാര്യം? ജോലി തീർത്തിട്ടു വരികയാണ് നല്ലത്' എന്ന്, ഇന്ന് വൈശാഖം ഒന്നാം തീയതിയാണ്. പോരെങ്കിൽ, ചൊവ്വാഴ്ചയും - ദേവീദർശനത്തിനു നല്ല ദിവസം. പക്ഷേ ഞാൻ കാളീഘട്ടത്തിൽ പോവുകയുണ്ടായില്ല. ഞാൻ വിചാരിച്ചു, 'ഇദ്ദേഹം കാളിതന്നെ; ഇദ്ദേഹം കാളിയെ ശരിയായി അറിഞ്ഞിരിക്കുന്നു. അതുകൊണ്ട് ഇദ്ദേഹത്തെ കണ്ടാൽ മതി' എന്ന്.

ശ്രീരാമകൃഷ്ണദേവൻ മന്ദഹസിച്ചു.

സുരേന്ദ്രൻ: ഗുരുവിനെയോ സാധുവിനെയോ കാണാൻ വരുമ്പോൾ പൂവ്വും പഴവും കൊണ്ടുവരണമെന്നു കേട്ടിട്ടുണ്ട്.* അതുകൊണ്ടാണ് ഞാനിവകൊണ്ടുവന്നത്. (ശ്രീരാമകൃഷ്ണനോട്)

* രിക്തഹസ്തേന നോപേയാദ് രാജാനം ദൈവതം ഗുരും. (രാജാവിനെയും ദേവതയെയും ഗുരുവിനെയും കാണാൻ വെറും കൈയോടെ പോകരുത്)

അങ്ങേയ്ക്കു വേണ്ടിയാണ് ഞാൻ ഈ പണമൊക്കെ ചെലവാക്കുന്നത്. ഭഗവാൻ മാത്രം എൻെറ മനസ്സു കാണുന്നു. ചിലർക്ക്, കാലണ കൊടുക്കാൻ വേദനയാണ്. എന്നാൽ ചിലരുണ്ട് ആയിരം രൂപ വേണമെങ്കിലും യാതൊരു മടിയും കൂടാതെ ചെലവാക്കും. ഭഗവാൻ ഉള്ളിലെ ഭക്തി നോക്കുന്നു, എന്നിട്ട് നിവേദ്യം കൈക്കൊള്ളുന്നു.

'നീ പറയുന്നതു ശരിയാണ്' എന്ന് ഗുരുദേവൻ തലയാട്ടി സൂചിപ്പിച്ചു. സുരേന്ദ്രൻ വീണ്ടും പറഞ്ഞു: 'എനിക്കിന്നലെ ഇവിടെ വരാൻ കഴിഞ്ഞില്ല: ഇന്നലെ സംക്രാന്തിയായിരുന്നു. ഞാൻ അവിടുത്തെ പടം മാല ചാർത്തി അലങ്കരിച്ചു.

'ആഹാ എന്തൊരു ഭക്തി!' എന്ന് ഗുരുദേവൻ ആംഗ്യത്താൽ മാസ്റ്ററോടു പറഞ്ഞു.

സുരേന്ദ്രൻ: വരുന്നവഴിക്ക് ഈ രണ്ടുമാല മേടിച്ചു. നാലണയാണ് വില.

ഭക്തന്മാർ മിക്കവരും യാത്രയായി. ഗുരുദേവൻ മാസ്റ്ററോട് കാലു തലോടിക്കൊടുക്കാനും വീശാനും അരുളി.

## അദ്ധ്യായം നാല്

1886 ഏപ്രിൽ 16, വെള്ളിയാഴ്ച

### ഗിരീശനും മാസ്റ്ററും

കാശീപുരോദ്യാനത്തിലെ കിഴക്കേ കുളത്തിൻെറ കടവ്. ചന്ദ്രോദയമായി. തോട്ടത്തിലെ നടപ്പാതകളും മരങ്ങളും പൂനിലാവിലാറാടുന്നു. പൊയ്കയുടെ പടിഞ്ഞാറുവശത്താണ് ഇരുനിലക്കെട്ടിടം. മുകളിലത്തെ മുറിയിൽ വിളക്കു കത്തുന്നുണ്ട്. വിളക്കിൻെറ പ്രകാശം ജനാലയുടെ അഴികൾക്കിടയിൽക്കൂടി കുളക്കടവിലും എത്തുന്നു. മുറിക്കുള്ളിൽ കിടക്കയിൽ ശ്രീരാമകൃഷ്ണദേവൻ ഇരിക്കുന്നു. ഒന്നുരണ്ടു ഭക്തന്മാർ അടുത്തു മിണ്ടാതെ ഇരിപ്പുണ്ട്; ചിലപ്പോൾ ആ മുറിയിൽനിന്നും അടുത്ത മുറിയിലേക്ക് പോകുന്നു. ശ്രീരാമകൃഷ്ണന് കടുത്ത രോഗം. ചികിത്സയ്ക്കുവേണ്ടിയാണ് ഈ ഉദ്യാനത്തിൽ വന്നിരിക്കുന്നത്. അദ്ദേഹത്തിൻെറ ശുശ്രൂഷയ്ക്കായി ഭക്തന്മാർ കൂടെ താമസിക്കുന്നു. കുളക്കടവിൽനിന്നു താഴത്തെ നിലയിലെ മൂന്നു വിളക്കുകൾ കാണാകുന്നു. ആ തെക്കുവശത്തെ മുറിയിലാണ് ശ്രീമാതൃദേവി വസിക്കുന്നത്. ദേവി ഗുരുദേവൻെറ

ശുശ്രൂഷയ്ക്കു വന്നിരിക്കുകയാണ്. മൂന്നാമത്തെ വിളക്ക് അടുക്കളമുറിയിലെയാകുന്നു. അതു വീടിൻെറ വടക്കുഭാഗത്താണ്. തോട്ടത്തിൻെറ നടുക്ക് നില്ക്കുന്ന ഈ ഇരുനിലക്കെട്ടിടത്തിൻെറ തെക്കുകിഴക്കേ മൂലയ്ക്കുകൂടി ഒരുവഴി കുളക്കടവിലേക്കു പോകുന്നു. ആ വഴിയിൽക്കൂടി കിഴക്കോടു നടന്നാൽ കുളത്തിലെത്തും. വഴിയുടെ ഇരുവശങ്ങളിലും, വിശേഷിച്ചും തെക്കുവശത്ത്, അനേകം പൂമരങ്ങളും കായ്മരങ്ങളും ഉണ്ട്.

ചന്ദ്രൻ ഉദിച്ചു. ഗിരീശനും മാസ്റ്ററും ലാട്ടുവും വേറെയും ഒന്നുരണ്ടു ഭക്തന്മാരും കുളക്കടവിൽ ഇരിക്കുന്നു. ഗുരുദേവനെക്കുറിച്ചാണ് സംസാരം. ഇന്നു ചൈത്രമാസത്തിലെ ശുക്ലത്രയോദശി.

അല്പം കഴിഞ്ഞ് ഗിരീശനും മാസ്റ്ററും ഈ വഴിയെ നടക്കുന്നു, ഓരോന്നു സംസാരിക്കുന്നു.

മാസ്റ്റർ: എന്തു സുന്ദരമായ തൂനിലാവ്! എത്രയോ കാലമായി ഈ നിയമം നടന്നുവരുന്നു!

ഗിരീശൻ: അതു നിങ്ങൾക്കെങ്ങനെ അറിയാം?

മാസ്റ്റർ: പ്രകൃതിനിയമത്തിനു മാറ്റമില്ല. എന്നും ഒന്നുപോലെ. പാശ്ചാത്യശാസ്ത്രജ്ഞന്മാർ ദൂരദർശിനിയിൽക്കൂടി പുതിയപുതിയ നക്ഷത്രങ്ങളെ കണ്ടുപിടിക്കുന്നു. ചന്ദ്രനിൽ പർവ്വതങ്ങളുണ്ട്; അവർ കണ്ടിരിക്കുന്നു.

ഗിരീശൻ: അതു ശരിയാണെന്നു പറയാൻ പ്രയാസമാണ്; എനിക്കു വിശ്വാസം വരുന്നില്ല.

മാസ്റ്റർ: എന്തുകൊണ്ട്? ദൂരദർശിനിയിൽക്കൂടി അവർ നേരിൽ കണ്ടിരിക്കുന്നു.

ഗിരീശൻ: അവർ കണ്ടതു ശരിയാണെന്നെന്താ തീർച്ച?

ചന്ദ്രനും ഭൂമിക്കുമിടക്ക് വേറെ എന്തെങ്കിലുമുണ്ടെന്നുവരികിൽ, അതിൽകൂടി പ്രകാശം കടന്നുവന്നാലും ഇങ്ങനെ കണ്ടുവെന്നു വരാം.

ശ്രീരാമകൃഷ്ണൻെറ ശുശ്രൂഷയ്ക്കായി യുവഭക്തന്മാർ സദാ കൂടെ താമസിക്കുന്നു. നരേന്ദ്രൻ, രാഖാൽ, നിരഞ്ജനൻ, ശരത്, ശശി, ബാബുരാമൻ, കാളി, യോഗിൻ, ലാട്ടു മുതലായവർ ഇവിടെ താമസമാണ്. ഗൃഹസ്ഥഭക്തന്മാരിൽ ചിലർ നിത്യവും വരുന്നു. ഇടയ്ക്ക് രാത്രിയിലും താമസിക്കുന്നു. വേറെ ചിലർ ഇടക്കിടെ വന്നു പോകുന്നു. ഇന്നു നരേന്ദ്രനും കാളിയും താരകനും ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ പോയിരിക്കുകയാണ്. അവർ ഇന്നവിടെ പഞ്ചവടിയിൽ ഇരുന്ന് ഈശ്വരധ്യാനം ചെയ്യും, സാധന ചെയ്യും.

(ശ്രീരാമകൃഷ്ണൻ ഗിരീശാദി ഭക്തന്മാരുടെകൂടെ - അദ്ദേഹത്തിന് ഭക്തന്മാരോടുള്ള സ്നേഹം - ഗിരീശൻ, ലാട്ടു, മാസ്റ്റർ, ബാബുരാമൻ, നിരഞ്ജനൻ, രാഖാൽ.)

ഗിരീശനും ലാട്ടുവും മാസ്റ്ററും മുകളിൽ ചെന്നപ്പോൾ ശ്രീരാമകൃഷ്ണൻ കിടക്കയിൽ ഇരിക്കുന്നതു കണ്ടു. ശശിയും വേറെ ഒന്നുരണ്ടു ഭക്തന്മാരും ഗുരുദേവൻെറ സേവയ്ക്കായി മുറിയിലുണ്ടായിരുന്നു. ബാബുരാമനും നിരഞ്ജനനും രാഖാലും ക്രമേണ വന്നുചേർന്നു. അതൊരു വലിയ മുറിയാണ്. ഗുരുദേവൻെറ കട്ടിലിനടുത്ത് മരുന്നുകളും എപ്പോഴും ആവശ്യമുള്ള മറ്റുചില സാധനങ്ങളും വെച്ചിരിക്കുന്നു. മുറിയുടെ വടക്കുവശത്ത് ഒരു വാതിലുണ്ട്. കോണിപ്പടികയറി വന്ന് ഈ വാതിലിൽക്കൂടിയാണ് മുറിയിൽ പ്രവേശിക്കുന്നത്. ആ വാതിലിനെതിരെ മുറിയുടെ തെക്കുവശത്ത് വേറൊരു വാതിലുണ്ട്. അതിൽകൂടി തെക്കുവശത്തുള്ള ചെറിയ മട്ടുപ്പാവിൽ കടക്കാം. ഈ മട്ടുപ്പാവിൽ നിന്നാൽ തോട്ടത്തിലെ മരങ്ങളും ചെടികളും, വെണ്ണിലാവും അടുത്തുള്ള രാജപാതയും കാണാകുന്നു.

ഭക്തന്മാർ രാത്രിയിൽ ഉറക്കമിളച്ചിരിക്കണം; അവർ ഊഴമിട്ട് ഉണർന്നിരിക്കുന്നു. ശുശ്രൂഷിക്കാൻ മുറിയിൽ കൂടെ താമസിക്കുന്ന ഭക്തൻ കൊതുകുവല കെട്ടിക്കൊടുത്തു. ഗുരുദേവനെ കിടത്തിയ ശേഷം മുറിയുടെ കിഴക്കുവശത്ത് പായ് വിരിച്ച് ചിലപ്പോൾ ഇരുന്നും ചിലപ്പോൾ കിടന്നും രാത്രി കഴിക്കുന്നു. അസുഖം കാരണം ശ്രീരാമകൃഷ്ണന് പ്രായേണ ഉറക്കമില്ല. അതിനാൽ സേവകൻ കുറെ സമയം ഇരുന്നുതന്നെ കഴിച്ചുകൂട്ടുന്നു.

ഇന്ന് ഗുരുദേവന് അസുഖം അല്പം കുറവുണ്ട്. ഭക്തന്മാർ വന്നു സാഷ്ടാംഗം നമസ്കരിച്ച് അദ്ദേഹത്തിൻെറ മുമ്പിൽ തറയിൽ ഇരുന്നു. വിളക്ക് അടുപ്പിച്ചു വെയ്ക്കാൻ അദ്ദേഹം മാസ്റ്ററോടു പറഞ്ഞു. അദ്ദേഹം സസ്നേഹം ഗിരീശനെ സ്വീകരിച്ചു.

ശ്രീരാമ: (ഗിരീശനോട്) സുഖമാണോ? (ലാട്ടുവിനോട്) ഇയാൾക്ക് പുക വലിക്കാൻ കൊടുക്കൂ; എന്നിട്ടൊന്നു മുറുക്കാനും കൊണ്ടുവന്നുകൊടുക്ക്.

അല്പം കഴിഞ്ഞ് അദ്ദേഹം വീണ്ടും പറഞ്ഞു: 'എന്തെങ്കിലും കഴിക്കാനും കൊണ്ടുവന്നു കൊടുക്കണം.'

ലാട്ടു മുറുക്കാനും മറ്റും കൊടുത്തുകഴിഞ്ഞു. പലഹാരം മേടിക്കാൻ കടയിൽ ആളയിച്ചിട്ടുണ്ട്.

ശ്രീരാമകൃഷ്ണൻ എഴുന്നേറ്റിരിക്കുന്നു. ഒരു ഭക്തൻ ഏതാനും പൂമാലകൊണ്ടുവന്നു കൊടുത്തിരുന്നു. ശ്രീരാമകൃഷ്ണൻ മാല

ഓരോന്നായി എടുത്തു തൻെറ കഴുത്തിൽ ചാർത്തി. തന്നുള്ളിൽ കുടികൊള്ളുന്ന ഹരിയെ അദ്ദേഹം ഈ വിധത്തിൽ ആരാധിക്കുകയല്ലേ ചെയ്യുന്നത്? ഭക്തന്മാർ അദ്ഭുതത്തോടെ നോക്കിക്കൊണ്ടിരുന്നു. രണ്ടുമാലകഴുത്തിൽനിന്നെടുത്ത് ഗിരീശന് കൊടുത്തു.

പലഹാരം കൊണ്ടുവന്നോ എന്ന് ശ്രീരാമകൃഷ്ണൻ ഇടയ്ക്കിടെ അന്വേഷിച്ചുകൊണ്ടിരുന്നു.

മാസ്റ്റർ ഗുരുദേവനെ വീശിക്കൊണ്ടിരിക്കുന്നു. ഗുരുദേവൻെറ അടുത്ത്, ഒരു ഭക്തൻ കൊടുത്ത, ചന്ദനമരംകൊണ്ടുണ്ടാക്കിയ, ഒരു വിശറി കിടക്കുന്നുണ്ട്. അദ്ദേഹമത് മാസ്റ്ററുടെ കൈയിൽ കൊടുത്തു. മാസ്റ്റർ ആ വിശറികൊണ്ട് വീശാൻ തുടങ്ങി. വീശിക്കൊണ്ടിരിക്കെ ഗുരുദേവൻ കഴുത്തിൽനിന്നും രണ്ടുമാലയെടുത്ത് മാസ്റ്റർക്കും കൊടുത്തു.

ഒന്നരക്കൊല്ലം മുമ്പ് മാസ്റ്ററുടെ ഏഴെട്ടുവയസ്സായ ഒരു മകൻ മരിച്ചുപോയി. ആ കുട്ടി ഗുരുദേവനെ ചിലപ്പോൾ ഭക്തന്മാരോടൊരുമിച്ചും ചിലപ്പോൾ കീർത്തനാനന്ദത്തിലും പല പ്രാവശ്യം കണ്ടിട്ടുണ്ട്. ലാട്ടു ഗുരുദേവനോട് മാസ്റ്ററെ കുറിച്ചു പറയുന്നു:

ലാട്ടു: (ശ്രീരാമകൃഷ്ണനോട്) മരിച്ചുപോയ മകൻെറ പുസ്തകം കണ്ട് ഇദ്ദേഹം ഇന്നലെ രാത്രി വളരെ കരഞ്ഞു. ഇദ്ദേഹത്തിൻെറ ഭാര്യ മകൻ മരിച്ച ദുഃഖംകൊണ്ട് ഭ്രാന്തത്തിയെപ്പോലെയായി. അവർ അവരുടെ മറ്റുമക്കളെ അടിക്കുകയും ഇടിക്കുകയും ചെയ്യുന്നു. ഇദ്ദേഹം ഇടയ്ക്കിടെ രാത്രിയിൽ ഇവിടെ താമസിക്കുന്നതുകൊണ്ട് അവർ വീട്ടിൽ ബഹളം കൂട്ടുന്നു.

ഈ ശോകവാർത്ത കേട്ട് ശ്രീരാമകൃഷ്ണദേവൻ ചിന്താലുവായി നിശ്ശബ്ദനായിരുന്നു.

ഗിരീശൻ: ഇദ്ദേഹം പുത്രശോകംകൊണ്ടു കരഞ്ഞു എന്നതിൽ ആശ്ചര്യപ്പെടാനൊന്നുമില്ല. അർജ്ജുനൻ ഗീതയെല്ലാം ഗ്രഹിച്ചതിനുശേഷവും അഭിമന്യു മരിച്ചപ്പോൾ ശോകംകൊണ്ടു ബോധം കെട്ടുപോയി.

(സംസാരത്തിൽ എങ്ങനെ ഈശ്വരലാഭം സാധിക്കാം?)

ഗിരീശന് ഒരു താലത്തിൽ ലഘുഭക്ഷണം കൊടുത്തു. ഫാഗുവിൻെറ കടയിൽനിന്നും സുഖിയൻ, ലൂചി, മറ്റു മധുരപലഹാരങ്ങൾ എന്നിവ ചൂടോടെ കൊണ്ടുവന്നിരിക്കുന്നു. ശ്രീരാമകൃഷ്ണൻ അതിൽനിന്നും ഒരു നുള്ളെടുത്തു കഴിച്ച് പ്രസാദമാക്കി; എന്നിട്ട് താലം തന്നെത്താൻ എടുത്ത് ഗിരീശൻെറ കൈയിൽ കൊടുത്തു. 'അസ്സൽ

സുഖിയൻ!' എന്നു പറയുകയും ചെയ്ത് ഗിരീശൻ ശ്രീരാമകൃഷ്ണ ൻെറ മുമ്പിലിരുന്ന് പലഹാരം കഴിക്കുന്നു. അദ്ദേഹത്തിന് കുടിക്കാൻ വെള്ളം കൊടുക്കണം. ഗുരുദേവൻെറ കട്ടിലിൻെറ തെക്കുകിഴക്കേ മൂലയ്ക്ക് കൂജയിൽ വെള്ളം വെച്ചിട്ടുണ്ട്. ചൂടുകാലം, വൈശാഖ മാസം. ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഇവിടെ നല്ല വെള്ളം ഉണ്ട്.'

ശ്രീരാമകൃഷ്ണന് സുഖം തീരെയില്ല; എഴുന്നേറ്റു നില്ക്കാനും കൂടി ശക്തിയില്ല. പക്ഷേ ആശ്ചര്യസ്തബ്ധരായ ഭക്തന്മാർ കണ്ട കാഴ്ചയെന്താണ്? അവർ കണ്ടു, ശ്രീരാമകൃഷ്ണൻ ഒരു കുട്ടിയെ പ്പോലെ കിടക്കയിൽനിന്നും എഴുന്നേറ്റു നടന്നു പോകുന്നു; അരയിൽ നൂൽബന്ധമില്ല. താൻതന്നെ വെള്ളം ഒഴിച്ചുകൊടുക്കണം! ഭക്ത ന്മാർ സ്തംഭിച്ചുപോയി. ശ്രീരാമകൃഷ്ണൻ വെള്ളം ഗ്ലാസ്സിൽ ഒഴിച്ചു കൊടുത്തു. ഗ്ലാസ്സിൽനിന്നും രണ്ടുതുള്ളി കൈയിലൊഴിച്ചുനോക്കി, തണുപ്പുണ്ടോ എന്നറിയാൻ. വെള്ളത്തിന് അത്ര തണുപ്പില്ല. പക്ഷേ തല്ക്കാലം വേറെ നല്ലവെള്ളം കിട്ടാൻ പ്രയാസമാണെന്നു കണ്ടു മനമില്ലാമനമോടെ ആ വെള്ളംതന്നെ കൊടുത്തു.

ഗിരീശൻ ലഘുഭക്ഷണം കഴിച്ചുകൊണ്ടിരിക്കുന്നു. ഭക്തന്മാർ ചുറ്റുമിരിപ്പുണ്ട്. മാസ്റ്റർ ഗുരുദേവനെ വീശുന്നു.

ഗിരീശൻ: (ശ്രീരാമകൃഷ്ണനോട്) ദേവൻബാബു സംസാരം ത്യജിക്കാൻ തീർച്ചയാക്കിയിരിക്കുന്നു.

ശ്രീരാമകൃഷ്ണന് രോഗം കാരണം വർത്തമാനം പറയാൻ വളരെ വിഷമമാണ്. അദ്ദേഹം ചുണ്ടിൽ വിരൽവെച്ചുകൊണ്ട് ആംഗ്യത്താൽ ചോദിച്ചു: 'ഭാര്യയ്ക്കും മകൾക്കും ആരു ചെലവിനു കൊടുക്കും? അവരുടെ കാര്യം എങ്ങനെ നടക്കും?'

ഗിരീശൻ: ആട്ടെ, മഹാശയ, ഏതാണ് ശരി, മനസ്താപത്തോടെ സംസാരം ത്യജിക്കുകയോ, അതോ, സംസാരത്തിലിരുന്നുകൊണ്ട് ഈശ്വരനെ വിളിക്കുകയോ?

ശ്രീരാമ: (മാസ്റ്ററോട്) നീ ഗീത നോക്കിയിട്ടില്ലേ? അനാസക്ത നായിട്ട് ലോകത്തിലിരുന്നു കർമ്മം ചെയ്താൽ, സർവ്വവും മിഥ്യയാ ണെന്നു അറിഞ്ഞതിനുശേഷം സംസാരത്തിൽ വസിച്ചാൽ, തീർച്ച യായും ഈശ്വരനെ പ്രാപിക്കാം.

മനസ്താപത്തോടെ സംസാരം വെടിയുന്നവർ ഒരു താഴ്ന്ന പടിയിൽപ്പെട്ടവരാണ്. സംസാരിയായ ജ്ഞാനി എന്തുപോലെയാണെ

ന്നറിയാമോ? കണ്ണാടികൊണ്ടുണ്ടാക്കിയ ഒരു വീട്ടിൽ താമസിക്കുന്ന ഒരാളെപ്പോലെയാണ് അയാൾ. അയാൾക്ക് അകവും പുറവും രണ്ടും കാണാം.

വീണ്ടും എല്ലാവരും നിശ്ശബ്ദരായി.

ശ്രീരാമ: (മാസ്റ്ററോട്) സുഖിയൻ വളരെ നന്നായിട്ടുണ്ട്; അതിന് ചൂടുമുണ്ട്.

മാസ്റ്റർ: (ഗിരീശനോട്) ഫാഗുവിൻെറ കടയിലെ സുഖിയനാണ്. അതു പേരുകേട്ട കടയാണ്.

ശ്രീരാമ: (പുഞ്ചിരിയോടെ) അതെ, പേരുകേട്ടതാണ്.

ഗിരീശൻ: (കഴിച്ചുകൊണ്ട് പുഞ്ചിരിയോടെ) അസ്സൽ സുഖിയൻ.

ശ്രീരാമ: ലൂചി ഇരിക്കട്ടെ. സുഖിയൻ കഴിക്കൂ (മാസ്റ്ററോട്) സുഖിയൻ പക്ഷേ രാജസമാണ്.

ഗിരീശൻ പലഹാരം തിന്നുകൊണ്ട് വീണ്ടും സംസാരിക്കാൻ തുടങ്ങി.

(സംസാരിയുടെ മനസ്സും യഥാർത്ഥത്യാഗിയുടെ മനസ്സും)

ഗിരീശൻ: (ശ്രീരാമകൃഷ്ണനോട്) ആട്ടെ മഹാശയ, ഇപ്പോൾ എൻെറ മനസ്സ് വളരെ ഉയർന്ന ഒരു നിലയിലാണ്. വീണ്ടുമത് താഴോട്ടു പോകുന്നതെന്തുകൊണ്ടാണ്?

ശ്രീരാമ: ലൗകികജീവിതം നയിക്കാൻ പോയാൽ അതങ്ങനെ വരും. ഗൃഹസ്ഥൻെറ മനസ്സ് ചിലപ്പോൾ ഉയർന്നു പോകുന്നു; ചിലപ്പോൾ താണുപോകുന്നു. ചിലസമയത്ത് വളരെ ഭക്തിതോന്നും പിന്നെയതു കുറയും. കാമിനീകാഞ്ചനങ്ങളുടെ നടുക്കു വേണമല്ലോ താമസിക്കാൻ. അതുകൊണ്ടാണങ്ങനെ വരുന്നത്. സംസാരത്തിൽ വസിക്കുന്ന ഭക്തൻ ചിലപ്പോൾ ഈശ്വരചിന്തചെയ്യുന്നു, ഹരിനാമ കീർത്തനം ചെയ്യുന്നു; പിന്നെച്ചിലപ്പോൾ മനസ്സ് കാമിനീകാഞ്ചന ത്തിലേക്കു അഴിച്ചുവിടുന്നു. സാധാരണ കാണുന്ന ഈച്ചയെപ്പോ ലെയാണവൻ; ചിലപ്പോൾ മധുരപലഹാരത്തിൽ ചെന്നിരിക്കും; പിന്നെച്ചിലപ്പോൾ പഴുത്തൊലിക്കുന്ന വ്രണത്തിലോ മലത്തിലോ ചെന്നിരിക്കും.

ത്യാഗികളുടെ കാര്യം വിഭിന്നമാണ്. അവർക്ക് മനസ്സിനെ കാമിനീ കാഞ്ചനത്തിൽനിന്നും നിശ്ശേഷം പിൻവലിച്ച് ഈശ്വരനിൽമാത്രം ഉറപ്പിക്കാൻ കഴിയുന്നു. ഹരിരസം മാത്രമേ അവർ ആസ്വദിക്കുക യുള്ളു. ഒരു യഥാർത്ഥത്യാഗിക്ക് ഈ ഈശ്വരനല്ലാതെ വേറൊന്നും

പ്രിയമായി തോന്നുകയില്ല. വിഷയകാര്യങ്ങൾ സംസാരിക്കുന്നിടത്തുനിന്ന് അയാൾ എഴുന്നേറ്റു പോകുന്നു. ഈശ്വരകഥ ഉണ്ടെങ്കിൽ കേൾക്കുന്നു. യഥാർത്ഥത്യാഗിയുടെ മുഖത്തുനിന്ന് ഈശ്വരകഥയല്ലാതെ മറ്റൊന്നും പുറത്തു വരികയില്ല. തേനീച്ച പൂവിൽ മാത്രമേ ഇരിക്കൂ, തേൻ കുടിക്കാൻ. തേനീച്ചയ്ക്കു മറ്റൊന്നും ഇഷ്ടമില്ല.

ഗിരീശൻ കൈയ് കഴുകാൻ തെക്കേ ചെറിയ മട്ടുപ്പാവിലേക്കു പോയി.

ശ്രീരാമ: (മാസ്റ്ററോട്) ഈശ്വരൻെറ അനുഗ്രഹം വേണം. എന്നാൽ മാത്രമേ മനസ്സു മുഴുവൻ അദ്ദേഹത്തിൽ ഉറപ്പിക്കാനൊക്കൂ. ഗിരീശനിന്ന് പലഹാരം കുറെയേറെ കഴിച്ചു. ഇന്നിനി അയാൾ വേറൊന്നും കഴിക്കരുത് എന്ന് അയാളോടു പറഞ്ഞിട്ടു വരൂ.

## അദ്ധ്യായം അഞ്ച്

### അവതാരം വേദവിധിക്കപ്പുറം

ഗിരീശൻ മുറിയിൽ മടങ്ങിയെത്തി ശ്രീരാമകൃഷ്ണൻെറ മുമ്പിൽ വന്നിരുന്ന് വെറ്റില മുറുക്കി.

ശ്രീരാമ: (ഗിരീശനോട്) രാഖാലിപ്പോൾ മനസ്സിലാക്കിയിരിക്കുന്നു എന്താണ് വേണ്ടത്, എന്താണ് വേണ്ടാത്തത്, എന്താണ് സത്യം, എന്താണ് മിഥ്യ, എന്ന്. അവൻ വീട്ടിൽ പോയി താമസിക്കുന്നു; അതൊക്കെ കണ്ടു. കേട്ടു, മനസ്സിലായി. അവന് ഭാര്യയുണ്ട്; ഒരു കുട്ടിയും ഉണ്ടായിട്ടുണ്ട്. പക്ഷേ അതൊക്കെ മിഥ്യയാണ്, അനിത്യമാണ് എന്ന് അവൻ മനസ്സിലാക്കിയിരിക്കുന്നു. രാഖാൽ ഒരിക്കലും സംസാരത്തിൽ ആസക്തനായിത്തീരുകയില്ല.

അവൻ ചേർമീനിനെപ്പോലെയാണ്. ചേറിനകത്താണ് താമസം; പക്ഷേ മേത്ത് ചെറിൻെറ പാടുപോലും കാണുകയില്ല.

ഗിരീശൻ: മഹാശയ, ഇതൊന്നും എനിക്ക് മനസ്സിലാകുന്നില്ല. അവിടെക്ക് വേണമെന്നു തോന്നിയാൽ സകലരെയും അനാസക്തരും പരിശുദ്ധരും ആക്കാൻ സാധിക്കും. സംസാരിയാകട്ടെ, ത്യാഗിയാകട്ടെ, സകലരെയും നന്നാക്കിത്തീർക്കാൻ അവിടെക്ക് കഴിയും. മലയാനിലൻ ഏറ്റാൽ, ഞാൻ പറയട്ടെ, സകല മരങ്ങളും ചന്ദനമായി മാറുന്നു.

ശ്രീരാമ: അകത്ത് കാമ്പില്ലെങ്കിൽ ചന്ദനമാവുകയില്ല. പഞ്ഞിമരവും മറ്റു ചില മരങ്ങളും ചന്ദനമായ്ത്തീരുകയില്ല.

ഗിരീശൻ: എനിക്കതു കേൾക്കണ്ട.

ശ്രീരാമ: അങ്ങനെയാണ് നിയമം.

ഗിരീശൻ: അവിടുത്തെ സർവ്വവും നിയമവിരുദ്ധമാണ്.

ഭക്തന്മാർ ആശ്ചര്യത്തോടെ ഈ സംഭാഷണം കേട്ടുകൊണ്ടിരുന്നു. മാസ്റ്ററുടെ കൈയിലെ വിശറി ഇടയ്ക്കിടെ നിന്നുപോയി!

ശ്രീരാമ: അതെ, അങ്ങനെയും വരാം. ഭക്തിനദി കവിഞ്ഞൊഴുകുമ്പോൾ കരയിലും ഒരു കഴുക്കോൽ വെള്ളം കാണും.

ഭക്ത്യുന്മാദം ബാധിക്കുമ്പോൾ വേദവിധിയൊന്നും അനുസരിക്കുന്നില്ല. പൂജിക്കാൻ കറുകയെടുക്കുന്നു. പക്ഷേ അതു കഴുകുന്നില്ല. കൈയിൽ കിട്ടുന്നത് എടുക്കുന്നു. തുളസിപ്പൂ പറിക്കുമ്പോൾ കടകടേന്ന് കൊമ്പുമൊടിക്കുന്നു. ആഹാ, ഞാൻ എന്തെല്ലാം അവസ്ഥകളിൽകൂടി കടന്നുപോന്നു! (മാസ്റ്ററോട്) ഭക്തിയുണ്ടായാൽ വേറൊന്നും വേണ്ടതില്ല.

മാസ്റ്റർ: വേണ്ട, വേറൊന്നും വേണ്ട.

(സീതയും രാധയും - രാമാവതാരത്തിൻെറയും കൃഷ്ണാവതാരത്തിൻെറയും വ്യത്യാസങ്ങൾ)

ശ്രീരാമ: ഭക്തൻ ഒരു ഭാവം കൈക്കൊള്ളേണ്ടതുണ്ട്. രാമാവതാരത്തിൽ ശാന്തം, ദാസ്യം, വാത്സല്യം, സഖ്യം എന്നീ ഭാവങ്ങൾ പ്രകടമാക്കി; കൃഷ്ണാവതാരത്തിൽ ഇവയെല്ലാമുണ്ടായിരുന്നു, കൂടാതെ മധുരഭാവവും.

രാധയ്ക്കു മധുരഭാവമായിരുന്നു - അഭിസാരികത്വവും ഉണ്ട്. സീതയുടേത് പരിശുദ്ധമായ സതീത്വമാകുന്നു; അതിൽ അഭിസരണമൊന്നുമില്ല.

ഒക്കെ ഭഗവാൻെറ ഓരോ ലീല; കാലത്തിനൊത്തോരോ ഭാവം.

വിജയഗോസ്വാമിയുടെകൂടെ ഒരു ഭ്രാന്തസ്ത്രീ ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ വരാറുണ്ട്. ശ്രീരാമകൃഷ്ണനെ പാട്ടുപാടി കേൾപ്പിക്കാറുമുണ്ട്. കാളിയെക്കുറിച്ചാണ് അവൾ പാടാറ്; കൂടാതെ ബ്രഹ്മസമാജക്കാരുടെ കീർത്തനങ്ങളും പാടും. എല്ലാവരും അവളെ ഭ്രാന്തത്തി എന്നാണ് വിളിക്കാറ്. അവൾ കൂടെക്കൂടെ കാശീപുരോദ്യാനത്തിലും വന്നുകൊണ്ടിരിക്കുന്നു. ശ്രീരാമകൃഷ്ണനെ

കാണാൻവേണ്ടി ബഹളം കൂട്ടുകയും ചെയ്യുന്നു. ഭക്തന്മാർക്ക് അതുകൊണ്ട് എപ്പോഴും ഒരു ഉത്കണ്ഠ.

ശ്രീരാമ: (ഗിരീശാദിഭക്തന്മാരോട്) ഭ്രാന്തത്തിക്ക് എന്നോടു മധുരഭാവമാണ്. അവൾ ഒരു ദിവസം ദക്ഷിണേശ്വരത്തു വന്നു. എന്നിട്ടു പെട്ടെന്നു പൊട്ടിക്കരയാൻ തുടങ്ങി. 'നീയെന്തിനാണ് കരയുന്നത്?' എന്ന് ഞാൻ ചോദിച്ചു. 'തലവേദനയെടുക്കുന്നു' എന്നു പറഞ്ഞു അവൾ. (എല്ലാവരും ചിരിക്കുന്നു.)

വേറൊരു ദിവസവും വന്നിരുന്നു. ഉണ്ടോണ്ടിരിക്കുകയാണ്. അവൾ പെട്ടെന്നു ചോദിച്ചു: 'അവിടുന്നെന്നോടു കരുണകാണിക്കുകയില്ലേ?' അവളുടെ ഉള്ളിൽ കൂടി എന്താണ് കടന്നുപോകുന്നതെന്നൊന്നുമറിയാതെ ഞാൻ ഉണ്ടുകൊണ്ടിരുന്നു. അപ്പോളവൾ ചോദിച്ചു: 'എന്തുകൊണ്ടാണ് അവിടുന്നെന്നെ ഉള്ളാലെ തള്ളിക്കളഞ്ഞത്?' 'എന്താണ് നിന്റെ ഭാവം?' എന്നു ഞാനപ്പോൾ അവളോടു ചോദിച്ചു. അവൾ പറഞ്ഞു, 'മധുരഭാവം!' ഏയ്, ഞാൻ സകലസ്ത്രീകളെയും ജഗന്മാതാവായിട്ടാണ് കാണുന്നത്. സ്ത്രീകളൊക്കെ അമ്മയാണെനിക്ക്,' എന്നു പറഞ്ഞു ഞാൻ. 'അതൊന്നും എനിക്കറിയില്ല.' എന്നവളും. ഞാനപ്പോൾ രാമലാലനെ വിളിച്ചുപറഞ്ഞു: 'ഓ രാമലാൽ, ഇവൾ പറയുന്നതു കേട്ടോ, ഉള്ളാലെ തള്ളിക്കളയുന്നു എന്നെന്തൊക്കെയോ?' അവളിപ്പോഴും ആ ഭാവം പുലർത്തിപ്പോരുന്നു.

ഗിരീശൻ: ആ ഭ്രാന്തത്തി ധന്യ! ഭ്രാന്തിയായ്ക്കൊള്ളട്ടെ. ഭക്തന്മാരുടെ തല്ലു കിട്ടികൊള്ളട്ടെ അല്ലുംപകലും അവൾ അവിടുത്തെത്തന്നെ ധ്യാനിക്കുന്നു! ധ്യാനം എന്തു ഭാവത്തിലുമാവട്ടെ, അവൾക്കൊരിക്കലും ഒരു ദോഷവും വരികയില്ല.

മഹാശയ, ഞാനെന്തു പറയട്ടെ! അവിടുത്തെ ധ്യാനിച്ച് ഞാനിപ്പോൾ എന്തായിരിക്കുന്നു. മുമ്പെന്തായിരുന്നു എന്റെ നില എന്നൊന്നോർത്തുനോക്കുക! മുമ്പു ഞാൻ അലസനായിരുന്നു. ഈ ആലസ്യം ഈശ്വരാർപ്പണമായി മാറിയിരിക്കുന്നു! പാപിയായിരുന്ന ഞാൻ നിരഹങ്കാരനായിരിക്കുന്നു! ഞാനിനിയെന്തു പറയട്ടെ!

ഭക്തന്മാർ നിശ്ശബ്ദരായിരിക്കുന്നു! രാഖാൽ ഭ്രാന്തത്തിയോട് അനുകമ്പ പ്രകടിപ്പിച്ചു അദ്ദേഹം പറഞ്ഞു: 'ഞങ്ങൾക്ക് സങ്കടം തോന്നുന്നുണ്ട്. അവൾ വല്ലാതെ ഉപദ്രവിക്കുന്നു; അതിനുമാത്രം കഷ്ടപ്പെടുന്നുമുണ്ട്.'

നിരഞ്ജനൻ: (രാഖാലിനോട്) തനിക്കൊരു പെൺപിറന്നോരുള്ളതുകൊണ്ടാണ് താനിങ്ങനെ പറയുന്നത്. ഞങ്ങൾ വേണ്ടിവന്നാൽ അവളെ കുരുതി കൊടുക്കും.

രാഖാൽ: (ദേഷ്യപ്പെട്ട്) എന്തൊരധികപ്രസംഗം! അദ്ദേഹത്തിൻെറ സന്നിധിയിൽ ഇങ്ങനെയൊക്കെ പറയുകയോ?

(ധനാസക്തി - സദ്വ്യവഹാരം - വൈദ്യന്മാരുടെയും ഡോക്ടർ മാരുടെയും പണം)

ശ്രീരാമ: (ഗിരീശനോട്) കാമിനീകാഞ്ചനംതന്നെയാണ് സംസാരം. പലരും പണത്തെ തങ്ങളുടെ സ്വന്തം പ്രാണനെന്നു കരുതുന്നു. പക്ഷേ പണത്തെ എത്ര പൊത്തിപ്പിടിച്ചുകൊണ്ടിരുന്നാലും ഒരു ദിവസം അതു മുഴുവൻ കൈയ്വിട്ടുപോയെന്നുവരും.

ഞങ്ങളുടെ നാട്ടിൽ കൃഷിക്കാർ വയലിൽ വരമ്പുകെട്ടുന്നു; വരമ്പെന്നുവെച്ചാൽ മനസ്സിലായല്ലോ? വളരെ പണിപ്പെട്ട് ചുറ്റിനും വരമ്പുകെട്ടുന്ന കൃഷിക്കാരുടെ വരമ്പൊക്കെ മഴവെള്ളത്തിൻെറ ഒഴുക്കിൽ ഒലിച്ചുപോകുന്നു. ചില കൃഷിക്കാർ വരമ്പിൻെറ ഒരറ്റം തുറന്നിടും; അവിടെ പുൽക്കട്ട ഇട്ടു പിടിപ്പിക്കും. അതുവഴി കണ്ടത്തിൽ എക്കൽ വന്നടിയുന്നു; എന്നിട്ടെന്തൊരു വിളവെന്നോ!

ഈശ്വരപൂജയ്ക്കും സാധുക്കളുടെയും ഭക്തന്മാരുടെയും സേവയ്ക്കും ദാനത്തിനുംവേണ്ടി പണം ചെലവാക്കുന്നവർ അതു വേണ്ട വിധത്തിൽ ചെലവാക്കുന്നു. അവരുടെ ധനം പ്രയോജനപ്രദമായി ത്തീരുന്നു.

എനിക്ക് ഡോക്ടർമാരുടെയും വൈദ്യന്മാരുടെയും യാതൊരു സാധനവും കഴിക്കാൻ വയ്യ. മറ്റുള്ളവരുടെ കഷ്ടപ്പാടിൽനിന്നു പണം സമ്പാദിക്കുന്നവരാണല്ലോ അവർ. അവരുടെ ധനം ചോരയും ചലവുമാണ്.

ഈ സന്ദർഭത്തിൽ ഗുരുദേവൻ രണ്ടു വൈദ്യന്മാരുടെ പേർ പറഞ്ഞു.

ഗിരീശൻ: ഡോക്ടർ രാജേന്ദ്രദത്തൻ വളരെ വിശാലമനസ്കനാണ്. ആരുടെ അടുക്കൽനിന്നും ഒരു പൈസയും മേടിക്കുകയില്ല. അദ്ദേഹം ദാനധർമ്മങ്ങൾ ചെയ്യുന്നു.

## അദ്ധ്യായം ആറ്

1886 ഏപ്രിൽ 17, ശനിയാഴ്ച

### കാശീപുരോദ്യാനത്തിൽ നരേന്ദ്രാദിഭക്തന്മാരുമൊരുമിച്ച്

ശ്രീരാമകൃഷ്ണൻ കാശീപുരോദ്യാനത്തിൽ ഭക്തന്മാരുമൊരുമിച്ച് വസിക്കുന്നു. ശരീരത്തിനു തീരെ സുഖമില്ല; എന്നാലും വേണ്ടില്ല, ഏതു നേരവും ഭക്തന്മാരുടെ മംഗളത്തിനുവേണ്ടി വ്യാകുലപ്പെടുന്നു. ഇന്നു ശനിയാഴ്ച. ചൈത്രമാസത്തിലെ ശുക്ലചദുർദ്ദശി; പൂർണ്ണിമയും ചേർന്നിട്ടുണ്ട്.

കുറച്ചുനാളായി നരേന്ദ്രൻ മിക്കവാറും ദിവസവും ദക്ഷിണേശ്വരത്തു പോകുന്നു; അവിടെ പഞ്ചവടിയിൽ ഈശ്വരധ്യാനം ചെയ്യുന്നു. സാധന ചെയ്യുന്നു. ഇന്ന് സന്ധ്യയോടുകൂടി അദ്ദേഹം മടങ്ങിയെത്തി. ശ്രീ താരകനും കാളിയും ഒപ്പമുണ്ട്.

രാത്രി മണി എട്ടായി. പൂനിലാവും തെക്കൻതെന്നലും മലർവാടിയെ മനോഹരമാക്കിയിരിക്കുന്നു. ഭക്തന്മാർ പലരും താഴത്തെ മുറിയിൽ ധ്യാനിച്ചുകൊണ്ടിരിക്കുന്നു. നരേന്ദ്രൻ മാസ്റ്ററോടു പറഞ്ഞു: 'ഇവർ ധ്യാനംചെയ്തു ഉപാധികൾ ഒന്നൊന്നായി ഉപേക്ഷിക്കുന്നു.'

കുറച്ചുനേരം കഴിഞ്ഞ് മാസ്റ്റർ മുകളിലത്തെ ഹാളിൽ ശ്രീരാമകൃഷ്ണന്റെ സമീപം വന്നിരുന്നു. തന്റെ തോർത്തും കോളാമ്പിയും കഴുകിക്കൊണ്ടുവന്നു വെയ്ക്കാൻ അദ്ദേഹം മാസ്റ്ററോടു പറഞ്ഞു. മാസ്റ്റർ പടിഞ്ഞാറെ കുളത്തിൽ കൊണ്ടുപോയി നിലാവെളിച്ചത്തിൽ അവ കഴുകിക്കൊണ്ടുവന്നു.

അടുത്ത ദിവസം രാവിലെ ശ്രീരാമകൃഷ്ണൻ മാസ്റ്ററെ വിളിച്ചുവരുത്തി. മാസ്റ്റർ ഗംഗാസ്നാനം കഴിഞ്ഞ്വന്ന് ഗുരുദേവനെ ദർശിച്ചു മട്ടുപ്പാവിലേക്കു പോയിരുന്നു. മാസ്റ്ററുടെ ഭാര്യ പുത്രശോകത്താൽ മിക്കവാറും ഭ്രാന്തചിത്തയായിരുന്നു. അവരെ ഉദ്യാനത്തിൽ കൂട്ടികൊണ്ടുവരണമെന്നും അവിടെ വന്ന് പ്രസാദം കഴിക്കട്ടെ എന്നും ഗുരദേവൻ മാസ്റ്ററോടു പറഞ്ഞു.

ശ്രീരാമകൃഷ്ണൻ ആംഗ്യംകൊണ്ടു പറഞ്ഞു: 'അവളോടു ഇവിടെ വരാൻ പറയണം. ഇവിടെ രണ്ടുദിവസം താമസിക്കട്ടെ. എടുത്തുകൊണ്ടു നടക്കുന്ന കുട്ടിയെ കൂടെ കൊണ്ടുവന്നോട്ടെ. ഊണ് ഇവിടെ കഴിക്കാം.'

മാസ്റ്റർ: അങ്ങനെ ചെയ്യാം. അവൾക്ക് ഈശ്വരനിൽ നല്ല ഭക്തി ഉണ്ടായിയെങ്കിൽ നന്നായിരുന്നു.

ശ്രീരാമകൃഷ്ണൻ ആംഗ്യത്താലരുളി; 'ഊ! ശോകം ഭക്തിയെ പുറംതള്ളുന്നു. അതും അത്ര മുതിർന്ന കുട്ടി!'

കൃഷ്ണകിശോരന് ഭവനാഥന്റെ പ്രായത്തിൽ രണ്ടു മക്കളുണ്ടായിരുന്നു; അവർക്ക് രണ്ടുപേർക്കും ഈ രണ്ട് പരീക്ഷാബിരുദങ്ങളും. രണ്ടുപേരും മരിച്ചു. ഇത്ര വലിയ ജ്ഞാനിയായ കൃഷ്ണകിശോരന് ആദ്യമാദ്യം അത് താങ്ങാൻ കഴിഞ്ഞില്ല. എന്തൊരു ഭാഗ്യം, എനിക്കീശ്വരൻ മക്കളെയൊന്നും തരാഞ്ഞത്!

അർജ്ജുനൻ എത്രയോ വലിയ ജ്ഞാനി! എപ്പോഴും കൃഷ്ണൻ കൂടെയുണ്ടുതാനും. എന്നിട്ടും അഭിമന്യു മരിച്ചശോകംകൊണ്ട് അർജ്ജുനൻ തികച്ചും വിവശനായി. കിശോരിയെന്താണ് വരാത്തത്?'

ഒരു ഭക്തൻ: അദ്ദേഹമെന്നും ഗംഗാസ്നാനത്തിനു പോകുന്നുണ്ട്.

ശ്രീരാമ: എന്താണിങ്ങോട്ടു വരാത്തത്?

ഭക്തൻ: വരാൻ പറയാം.

ശ്രീരാമ: (ലാട്ടുവിനോട്) ഹരീശനെന്താണ് വരാത്തത്?

(സ്ത്രീകൾക്ക് ലജ്ജതന്നെ അലങ്കാരം - പൂർവ്വകഥ - മാസ്റ്ററുടെ ഗൃഹത്തിൽ ശുഭാഗമനം)

മാസ്റ്ററുടെ വീട്ടിലെ ഒമ്പതും പത്തും വയസ്സുപ്രായമുള്ള രണ്ടു പെൺകുട്ടികൾ കാശീപുരോദ്യാനത്തിൽ ശ്രീരാമകൃഷ്ണന്റെ അടുത്തുവന്ന്, 'ദർഗ്ഗാനാമജപിക്ക സദാ.' 'മുങ്ങുക നീയെൻ മാനസ മധുകര,' എന്നിങ്ങനെ പല കീർത്തനങ്ങൾ പാടിക്കേൾപ്പിച്ചു. ശ്യാമപുക്കൂരിൽ തേലിപ്പാറത്തെരുവിൽ മാസ്റ്ററുടെ ഗൃഹത്തിൽ, 1884 ഒക്ടോബർ 30 -ാം തീയതി വ്യാഴാഴ്ച ഏകാദശിനാളിൽ, ഗുരുദേവൻ സമാഗതനായപ്പോൾ ഈ കുട്ടികൾ രണ്ടുപേരും അദ്ദേഹത്തെ കീർത്തനം ചൊല്ലി കേൾപ്പിക്കുകയുണ്ടായിട്ടുണ്ട്. അവരുടെ പാട്ട് കേട്ട് ശ്രീരാമകൃഷ്ണൻ വളരെ സന്തുഷ്ടനായി. ഇന്ന് ഗുരുദേവന്റെ മുമ്പിൽ അവർ പാടിക്കൊണ്ടിരുന്നപ്പോൾ ഭക്തന്മാർ താഴെനിന്നും കേട്ടുകൊണ്ടിരുന്നു; അതു കഴിഞ്ഞ് അവർ കുട്ടികളെ താഴെ വിളിച്ചു പാട്ടുപാടിച്ചു.

ശ്രീരാമ: (മാസ്റ്ററോട്) നിന്റെ പെൺകുട്ടികളെ ഇനി പാട്ടു പഠിപ്പിക്കരുത്. അവർ തന്നെത്താൻ പാടുകയാണെങ്കിൽ, അതു കാര്യം വേറെ. കണ്ടവരുടെയൊക്കെ മുമ്പിൽ പാടാൻ പോയാൽ ലജ്ജ നഷ്ടപ്പെട്ടുപോകും. സ്ത്രീകൾക്ക് ലജ്ജ വളരെ അത്യാവശ്യമാകുന്നു.

(ശ്രീരാമകൃഷ്ണദേവൻെറ ആത്മപൂജ - ഭക്തന്മാർക്ക് പ്രസാദദാനം)

ശ്രീരാമകൃഷ്ണൻെറ മുമ്പിൽ പൂക്കൂടയിൽ പൂവും ചന്ദനവും കൊണ്ടു വന്നു വെച്ചിട്ടുണ്ട്. അദ്ദേഹം കിടക്കയിൽ ഇരിക്കുന്നു. പൂവും ചന്ദനവുമെടുത്തു അദ്ദേഹംതന്നെത്തന്നെ പൂജിക്കുന്നു. ചന്ദനം തളിച്ച് പൂവ് ചിലപ്പോൾ ശിരസ്സിലും, ചിലപ്പോൾ കണ്ഠത്തിലും, ചിലപ്പോൾ ഹൃദയത്തിലും, ചിലപ്പോൾ നാഭിദേശത്തിലും അദ്ദേഹം അർപ്പിച്ചു.

കോന്നഗരത്തിൽനിന്നും മനോമോഹനൻ വന്ന് ശ്രീരാമകൃഷ്ണനെ നമസ്കരിച്ച് ഇരുന്നു. ശ്രീരാമകൃഷ്ണൻ അപ്പോഴും ആത്മപൂജ ചെയ്തുകൊണ്ടിരുന്നു. അദ്ദേഹം ഒരു മാലയെടുത്തു സ്വന്തം കഴുത്തിൽ ചാർത്തി. അല്പം കഴിഞ്ഞ് പ്രസന്നനായി മനോമോഹനന് നിർമ്മാല്യം നല്കി. മാസ്റ്റർക്ക് ഒരു ചെമ്പകപുഷ്പം കിട്ടി.

(ബുദ്ധദേവൻ ഈശ്വരൻെറ അസ്തിത്വം അംഗീകരിച്ചിരുന്നുവോ)

നേരം മണി ഒമ്പതായി. ഗുരുദേവൻ മാസ്റ്ററുമായി സംസാരിക്കുന്നു. ശശിയും മുറിയിലുണ്ട്.

ശ്രീരാമ: (മാസ്റ്ററോട്) നരേന്ദ്രനും ശശിയും എന്താണ് പറഞ്ഞുകൊണ്ടിരുന്നത്? എന്താണവർ ചർച്ച ചെയ്തിരുന്നത്?

മാസ്റ്റർ: (ശശിയോട്) എന്തായിരുന്നു നിങ്ങൾ സംസാരിച്ചിരുന്നത്?

ശശി: നിരഞ്ജനനാണെന്നു തോന്നുന്നല്ലോ അതൊക്കെ നിങ്ങളോടു പറഞ്ഞത്?

ശ്രീരാമ: എന്തായിരുന്നു ചർച്ചാവിഷയം? 'ഈശ്വരൻ, അസ്തി, നാസ്തി' എന്നൊക്കെ പറയുന്നതു ഞാൻ കേട്ടു.

ശശി: (ചിരിച്ചുകൊണ്ടു) നരേന്ദ്രനെ വിളിക്കട്ടെ?

ശ്രീരാമ: വിളിക്കൂ.

നരേന്ദ്രൻ വന്ന് ഇരുന്നു.

ശ്രീരാമ: (മാസ്റ്ററോട്) എന്തെങ്കിലും ചോദിക്കൂ. (നരേന്ദ്രനോട്) എന്തായിരുന്നു ചർച്ചാവിഷയം, പറയൂ.

നരേന്ദ്രൻ: എനിക്കല്പം ദഹനക്കേടു പിടിച്ചു. അതിലെന്താണിത്ര പറയാനുള്ളത്?

ശ്രീരാമ: അതൊക്കെ മാറിക്കോളും

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) എന്തായിരുന്നു ബുദ്ധൻെറ അവസ്ഥ?

നരേന്ദ്രൻ: എനിക്കെന്താ ബുദ്ധൻെറ അവസ്ഥ കിട്ടിയിട്ടുണ്ടോ, അതിനെക്കുറിച്ചു പറയാൻ?

മാസ്റ്റർ: ഈശ്വരനുണ്ടോ എന്നതിനെക്കുറിച്ച് ബുദ്ധൻ എന്താണ് പറയുന്നത്?

നരേന്ദ്രൻ: ഈശ്വരൻ ഉണ്ട് എന്നെങ്ങനെ പറയും? നിങ്ങൾ തന്നെയാണ് ജഗത്ത് സൃഷ്ടിച്ചിരിക്കുന്നത്. ബർക്ലി അതിനെക്കുറിച്ച് എന്താണ് പറഞ്ഞിരിക്കുന്നത് എന്നറിയാമല്ലൊ?

മാസ്റ്റർ: ഉവ്വ്, അറിയാം. അദ്ദേഹം പറയുന്നുണ്ട്, വാസ്തവം, *അസ്തിത്വം ഇന്ദ്രിയഗ്രാഹ്യതയാണ് എന്ന്. ഇന്ദ്രിയങ്ങളുടെ വ്യാപാരം നടക്കുന്ന കാലത്തോളമേ ജഗത്ത് ഉള്ളു.

(ഗുരുദേവന് തോതാപുരിയുടെ ഉപദേശം - മനസ്സിൽത്തന്നെ ജഗത്ത്.)

ശ്രീരാമ: നഗ്നൻ പറയാറുണ്ട്, 'മനസ്സിൽത്തന്നെയാണ് ജഗത്ത് നിലനില്ക്കുന്നത്; അതു പിന്നെ ലയിക്കുന്നതും മനസ്സിൽത്തന്നെ' എന്ന്.

പക്ഷേ, 'അഹം'ബോധം ഉള്ള കാലത്തോളം സേവ്യസേവക ഭാവംതന്നെയാണ് നല്ലത്.

നരേന്ദ്രൻ: (മാസ്റ്ററോട്) യുക്തിവിചാരം ചെയ്തുനോക്കിയാൽ, ഈശ്വരനുണ്ട് എന്നെങ്ങനെ പറയും? എന്നാൽ വിശ്വാസത്തെ അവലംബിക്കുന്ന പക്ഷം, സേവ്യസേവകഭാവം സ്വീകരിച്ചേ മതിയാവൂ. അതംഗീകരിച്ചാൽ - അതംഗീകരിക്കാതെ വഴിയില്ല - ഈശ്വരൻ ദയാമയനാണെന്നും സ്വീകരിക്കണം.

ലോകത്തിലുള്ള ദുഃഖത്തെക്കുറിച്ചു മാത്രമേ നിങ്ങൾ വിചാരിക്കുന്നുള്ളു; ഈശ്വരൻ എത്രയോ സുഖവും തന്നിരിക്കുന്നു! അതെന്തിനാണ് വിസ്മരിക്കുന്നത്? അദ്ദേഹത്തിൻെറ കൃപയെത്രമാത്രം? അദ്ദേഹം മൂന്നു അതിമഹത്തായ അനുഗ്രഹങ്ങൾ നമുക്കു അരുളിയിരിക്കുന്നു; മാനുഷജന്മം, ഈശ്വരജ്ഞാനത്തിനു വേണ്ടിയുള്ള വ്യാകുലത, മഹാപുരുഷനുമായുള്ള സമ്പർക്കം ഇവ മൂന്നും തന്നിരിക്കുന്നു. 'മനുഷ്യത്വം മുമുക്ഷുത്വം മഹാപുരുഷസംശ്രയഃ'

സകലരും നിശ്ശബ്ദരായിരിക്കുന്നു.

ശ്രീരാമ: (നരേന്ദ്രനോട്) എനിക്കെന്നാൽ നല്ല ബോധമുണ്ട്. എൻെറ ഉള്ളിൽ ആരോ ഉണ്ട് എന്ന്.

* Esse is Percipi

ഡോക്ടർ രാജേന്ദ്രലാൽദത്ത വന്ന് ഇരുന്നു. അദ്ദേഹം ശ്രീരാമകൃഷ്ണനെ ഹോമിയോപ്പതി വഴിക്ക് ചികിത്സിക്കുന്നു. മരുന്നിൻെറയും മറ്റു കാര്യങ്ങൾ പറഞ്ഞുകഴിഞ്ഞശേഷം ശ്രീരാമകൃഷ്ണൻ മനോമോഹനനെ ഡോക്ടർക്ക് ചൂണ്ടിക്കാണിച്ചുകൊടുത്തു.

ഡോക്ടർ രാജേന്ദ്രൻ: അദ്ദേഹം എൻെറ അമ്മാവൻെറ മകൻെറ മകനാണ്.

നരേന്ദ്രൻ താഴോട്ടിറങ്ങിപ്പോയി. അദ്ദേഹം തന്നെത്താൻ പാടിക്കൊണ്ടിരുന്നു:

താവകമുഖദർശനത്താൽ നീങ്ങി ദുഃഖങ്ങൾ
താവകതനുകാന്തിയാൽ മനം മോഹിതമായി!
ഏഴുലകവാസികളുമഴലു വേറിടാൻ
കോഴകൂടാതെ കൊതിപ്പൂ നിൻെറ ദർശനം
നിന്നെയൊരു നോക്കു കണ്ടുപോയ കാരണം
മന്മനസ്സു ദീനഹീന, മെന്തിനി ചെയ്‌വു?

നരേന്ദ്രന് വയറ്റിൽ അല്പം അസുഖമുണ്ട്. അദ്ദേഹം മാസ്റ്ററോടു പറഞ്ഞു: 'പ്രേമത്തിൻെറയും ഭക്തിയുടെയും മാർഗ്ഗത്തിൽ പാർത്താൽ മനസ്സല്പം ദേഹത്തിലേക്കു വരും. അതില്ലെങ്കിൽ, ഞാനാര്? മനുഷ്യനുമല്ല, ദേവതയുമല്ല. എനിക്കു സുഖവുമില്ല ദുഃഖവുമില്ല.'

(ശ്രീരാമകൃഷ്ണൻെറ ആത്മപൂജ - സുരേന്ദ്രൻെറ സേവ)

രാത്രി നേരം മണി ഒമ്പതായി. സുരേന്ദ്രൻ മുതലായ ഭക്തന്മാർ ഗുരുദേവന് പൂമാല കൊണ്ടുവന്നു സമർപ്പിച്ചു. ബാബുരാമൻ, സുരേന്ദ്രൻ, ലാട്ടു, മാസ്റ്റർ മുതലായവർ മുറിയിലുണ്ട്.

സുരേന്ദ്രൻ കൊണ്ടുവന്ന മാലയെടുത്ത് ശ്രീരാമകൃഷ്ണൻ, തൻെറ കഴുത്തിൽ ചാർത്തി. എല്ലാവരും നിശ്ശബ്ദരായി ഇരിക്കുന്നു. തന്നുള്ളിലുള്ളതാരോ അദ്ദേഹത്തെ പൂജിക്കുകയാണ് ശ്രീരാമകൃഷ്ണൻ.

പെട്ടെന്ന് സുരേന്ദ്രനെ ആംഗ്യം കാണിച്ച് അടുത്തേയ്ക്കു വിളിച്ചു. സുരേന്ദ്രൻ കിടക്കയുടെ അടുത്തു വന്നപ്പോൾ താൻ കഴുത്തിലണിഞ്ഞു പ്രസാദമാക്കിയ ആ മാലയെടുത്ത് ഗുരുദേവൻതന്നെ സുരേന്ദ്രൻെറ കഴുത്തിലണിയിച്ചു! സുരേന്ദ്രൻ പ്രണാമം ചെയ്തു. ഗുരുദേവൻ വീണ്ടും സുരേന്ദ്രനോട് ആംഗ്യത്താൽ തൻെറ പാദം തലോടാൻ നിർദ്ദേശിച്ചു. സുരേന്ദ്രൻ കുറച്ചുനേരം ശ്രീരാമകൃഷ്ണൻെറ പാദസംവാഹനം ചെയ്തു.

(കാശീപുരോദ്യാനത്തിൽ ഭക്തസംഘത്തിൻെറ സങ്കീർത്തനം)

ശ്രീരാമകൃഷ്ണൻ താമസിക്കുന്ന കെട്ടിടത്തിൻെറ പടിഞ്ഞാറുവശത്ത് ഒരു കുളം ഉണ്ട്. ആ കുളക്കരയിലുള്ള തളത്തിലിരുന്ന്

ഭക്തന്മാർ മൃദംഗവും കരതാളവും അടിച്ചുകൊണ്ട് പാട്ടുപാടി. ശ്രീരാമകൃഷ്ണൻ ലാട്ടുവിൻെറ അടുക്കൽ പറഞ്ഞയച്ചു. 'നിങ്ങൾ കുറച്ച് ഹരിനാമകീർത്തനം ചെയ്യുവിൻ.'

മാസ്റ്റർ, ബാബുരാമൻ മുതലയാവർ ഇപ്പോഴും ശ്രീരാമകൃഷ്ണ ൻെറ അടുത്തുതന്നെ ഇരിക്കുന്നു. ഭക്തന്മാർ ഇങ്ങനെ പാടുന്നത് അവർക്ക് കേൾക്കാം: 'ഹരിനാമം ചൊല്ലിക്കൊണ്ടു നടനം ചെയ്വൂ നമ്മുടെ ഗൗരാംഗൻ.'

പാട്ടുകേട്ടു ഗുരുദേവൻ, ബാബുരാമൻ, മാസ്റ്റർ, മുതൽ പോരോട് ആംഗ്യംകാണിച്ചു പറഞ്ഞു: 'നിങ്ങൾ കീഴേയ്ക്കു ചെല്ലിൻ. അവ രോടു ചേർന്നു പാടുക; നൃത്തം ചെയ്യുകയും വേണം.' അവർ താഴെ ചെന്ന് കീർത്തനത്തിൽ പങ്കുകൊണ്ടു. അല്പനേരം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ വേറൊരു ഭക്തനെ അവരുടെ അടുക്കലേക്ക്, കീർത്തനത്തിൽ ഇല്ലാത്തതും തല്ക്കാലം ചമച്ചതുമായ ഈ ചരണം പാടാനും പറഞ്ഞ് അയച്ചു; 'ഗൗരന്നറിയാം നൃത്തം വെയ്ക്കാൻ.' 'ഗൗരൻ തന്നുടെ ഭാവങ്ങൾ ചൊല്ലാനെങ്ങനെ കഴിയുമെനിക്ക്? ഇരുകൈയ്കളുമുയർത്തിക്കൊണ്ട് ആടുന്നെന്നുടെ ഗൗരാംഗൻ.'

കീർത്തനം അവസാനിച്ചു. സുരേന്ദ്രൻ ഏതാണ്ട് ഭാവാവിഷ്ട നായി. അദ്ദേഹം പാടി:

(കാക്കക്കുയിലേ കരിങ്കുയിലേ എന്ന രീതി)

ഭ്രാന്തുപിടിച്ചൊരു താതൻ - ഭ്രാന്തുപിടിച്ചൊരു തായ
ഭ്രാന്തരവർക്കുളവായി ഞാനാം ഭ്രാന്തുപിടിച്ചൊരു തനയൻ.
ശ്യാമാമാതാവാര്? - എൻതായയ്ക്കതുമൊരു പേര്,
ശ്യാമളരൂപിണിയവളല്ലൊ ഈ ഉലകത്തിൻതായ്വേര്.
താതനടുത്തത നില്പു - ബാ! ബാ ശബ്ദമുരപ്പു
കവിളിൽ കൈയ്കൾകൊട്ടിക്കൊണ്ടഥ ഭുംഭും ശബ്ദമുതിർപ്പൂ.
ഭ്രാന്തുപിടിച്ചൊരു താതൻ - ഭ്രാന്തുപിടിച്ചൊരു തായ
ഭ്രാന്തരവർക്കുളവായി ഞാനാം ഭ്രാന്തുപിടിച്ചൊരു തനയൻ.
മദ്യമകത്തു ചെലുത്തി - മദമത്തതയുള്ളിലുയർത്തി
മത്തു പിടിച്ചാ മാതാവെന്നുടെ അച്ഛനെ മണ്ണിൽ വീഴ്ത്തി.
കാറൊളികൂന്തലഴിഞ്ഞു - കാൽവരെയെത്തിയിഴഞ്ഞു
കാൽവെയ്പിൻ തന്നൂപുരരണിതം പാരിടമാകെ നിറഞ്ഞു.
ഭ്രാന്തുപിടിച്ചൊരു താതൻ - ഭ്രാന്തുപിടിച്ചൊരു തായ
ഭ്രാന്തരവർക്കവളായി ഞാനാം ഭ്രാന്തുപിടിച്ചൊരു തനയൻ.



# നാല്പത്തിയൊമ്പതാം ഭാഗം

## ഭഗവാൻെറ ഭക്തവാത്സല്യം

### അദ്ധ്യായം ഒന്ന്

1886 ഏപ്രിൽ 21, ബുധനാഴ്ച

**നരേന്ദ്രനും ഈശ്വരാസ്തിത്വവും**

ശ്രീരാമകൃഷ്ണദേവനെ ദർശിച്ചശേഷം ഹീരാനന്ദൻ വണ്ടിയിൽ കയറുന്നു. രാഖാലും നരേന്ദ്രനും വണ്ടിയുടെ അടുത്തു നിന്നുകൊണ്ട് അദ്ദേഹവുമായി സന്തോഷപൂർവ്വം സംസാരിക്കുന്നു. പത്തുമണി നേരം. ഹീരാനന്ദൻ നാളെ വീണ്ടും വരും.

ഇന്നു ബുധനാഴ്ച, വൈശാഖമാസത്തിലെ കൃഷ്ണപക്ഷതൃതീയ. നരേന്ദ്രൻ തോട്ടത്തിലെ നടപ്പാതയിൽ മാസ്റ്ററുമായി സംസാരിച്ചു കൊണ്ടു നടക്കുന്നു. നരേന്ദ്രൻെറ വീട്ടിൽ അമ്മയും സഹോദരങ്ങളും വല്ലാതെ കഷ്ടപ്പെടുകയാണ്. ഇനിയും വീട്ടിലെ കാര്യങ്ങൾക്ക് ശരിയായ ഒരേർപ്പാട് ചെയ്യാൻ കഴിഞ്ഞിട്ടില്ല. അതിനാൽ നരേന്ദ്രൻ വല്ലാതെ വ്യാകുലപ്പെടുന്നു.

നരേന്ദ്ര: വിദ്യാസാഗരൻെറ സ്കൂളിലെ ജോലി എനിക്കിനി ആവശ്യമില്ല. ഞാൻ ഗയയിൽ പോകാൻ ആലോചിക്കുകയാണ്. അവിടെയൊരു സെമിന്ദാർക്ക് അയാളുടെ വസ്തുക്കൾ നോക്കാൻ ഒരു മാനേജരെ ആവശ്യമുണ്ട് എന്നാരോ പറഞ്ഞുകേട്ടു. ഈശ്വരനും കീശ്വരനുമൊന്നുമില്ല.

മാസ്റ്റർ (ചിരിച്ചുകൊണ്ട്) നിങ്ങളിപ്പോൾ അങ്ങനെയൊക്കെ പറയുന്നു; കുറെ കഴിയുമ്പോളൊക്കെ മാറും. സത്യസന്ദേഹം ഈശ്വരാന്വേഷണമാർഗ്ഗത്തിലെ ഒരു ഘട്ടമാണ്. ഈവക ഘട്ടങ്ങൾ കടന്നു കഴിഞ്ഞാൽ, പിന്നെയും മുമ്പോട്ടു പോയാൽ, അപ്പോൾ ഭഗവാനെ പ്രാപിക്കാൻ സാധിക്കും. പരമഹംസദേവൻ അങ്ങനെയാണ് പറയുന്നത്.

നരേന്ദ്രൻ: ഞാനാമരം കാണുന്നതുമാതിരി ആരെങ്കിലും ഭഗവാനെ കണ്ടിട്ടുണ്ടോ?

മാസ്റ്റർ: ഉവ്വ്, നമ്മുടെ ഗുരുദേവൻ അതുവിധം കണ്ടിട്ടുണ്ട്.

നരേന്ദ്രൻ: അതദ്ദേഹത്തിൻെറ മനോഭ്രാന്തിയായിരിക്കാം.

മാസ്റ്റർ: ഏതേതവസ്ഥയിൽ എന്തെന്തു കാണുന്നുവോ അതയാൾക്ക് അതതവസ്ഥയിൽ സത്യമാകുന്നു. നിങ്ങളൊരു തോട്ടത്തിൽ പോയി എന്നു സ്വപ്നം കാണുന്നുവെന്നു വിചാരിക്കുക; സ്വപ്നം നിലനില്ക്കുന്ന കാലത്തോളം നിങ്ങൾക്ക് ആ തോട്ടം സത്യമാകുന്നു. എന്നാൽ നിങ്ങളുടെ മനോനിലയ്ക്കു മാറ്റം സംഭവിക്കുമ്പോൾ, ജാഗ്രദവസ്ഥയിലെത്തുമ്പോൾ, നിങ്ങൾക്കതു അസത്യമാണെന്ന ബോധം വരുന്നു. ഈശ്വരനെ ദർശിക്കാനാകുന്ന അവസ്ഥയിൽ നിങ്ങളുടെ മനസ്സ് എത്തുമ്പോൾ, ഈശ്വരൻ സത്യമാണ് എന്ന ബോധമുദിക്കും.

നരേന്ദ്രൻ: എനിക്ക് സത്യം വേണം. ഇന്നാളൊരു ദിവസം പരമഹംസദേവനോടുതന്നെ ഞാൻ വളരെ തർക്കിച്ചു.

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) എന്തുണ്ടായി?

നരേന്ദ്രൻ: 'ചിലരൊക്കെ എന്നെ ഈശ്വരനെന്നു പറയുന്നു' എന്നദ്ദേഹം എന്നോടു പറഞ്ഞു. ഞാനപ്പോൾ പറഞ്ഞു: 'ആയിരമാളുകൾ അങ്ങയെ ഈശ്വരനെന്നു പറഞ്ഞോട്ടെ; എന്നാലും അതു സത്യമെന്നു എനിക്കു ബോധംവരുംവരെ ഞാൻ അങ്ങനെ പറയുകയില്ല.' 'അനേകമാളുകൾ പറയുന്നതെന്തോ അതുതന്നെ സത്യം; അതാണ് ധർമ്മം.' എന്നദ്ദേഹം പറഞ്ഞു. അതിനു മറുപടിയായി ഞാൻ പറഞ്ഞു: 'സത്യമെന്ന് എനിക്കു നേരിട്ടു ബോധം ഉണ്ടാവാതെ മറ്റുള്ളവർ എന്തു പറഞ്ഞാലും ഞാൻ കേൾക്കാൻ ഭാവമില്ല.'

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) നിങ്ങളുടെ നില [1]കോപ്പർ നിക്കസ് [2]ബെർക്ലി എന്നീ പാശ്ചാത്യപണ്ഡിതന്മാരുടെ നിലപാടുപോലെയാണ്. ലോകമെല്ലാം പറഞ്ഞു, സൂര്യനാണ് സഞ്ചരിക്കുന്നത് എന്ന്. കോപ്പർനിക്കസ് അതു ചെവിക്കൊണ്ടില്ല, ലോകത്തുള്ള ആളുകളൊക്കെ പറഞ്ഞു, ബാഹ്യപ്രപഞ്ചം സത്യമാണ്, എന്ന്. ബെർക്ലി അതു കൈയ്ക്കൊണ്ടില്ല. അതുകൊണ്ട് ലെവിസ്[3] ചോദിക്കുന്നു, 'എന്ത്, ബെർക്ലി തത്ത്വചിന്തയിലെ ഒരു കോപ്പർനിക്കസ് ആയിരുന്നില്ലേ?' എന്ന്.

നരേന്ദ്രൻ: ഒരു തത്ത്വചിന്താചരിത്രം തരാൻപറ്റുമോ?

മാസ്റ്റർ: ഏത്, ലെവിസ് എഴുതിയതോ?

നരേന്ദ്രൻ: അല്ല, [4]ഉബെർവെഗ്. എനിക്കൊരു ജർമ്മൻ എഴുതിയ പുസ്തകം വായിക്കണം.

---

1 Copernicus 2Berkeley 3 Lewis 4 Uberweg

മാസ്റ്റർ: നിങ്ങളിപ്പോൾ ചോദിച്ചല്ലോ, 'ഈ നില്ക്കുന്ന മരം കാണുംപോലെ ആരെങ്കിലും ഈശ്വരനെ കണ്ടിട്ടുണ്ടോ?' എന്ന്. ഈശ്വരൻതന്നെ മനുഷ്യനായി വന്ന്, 'ഞാൻ ഈശ്വരനാകുന്നു' എന്നു പറഞ്ഞാൽ നിങ്ങൾ വിശ്വസിക്കുമോ? ലസ്സാറസ്സിൻെറ കഥ അറിയാമല്ലോ? മരണശേഷം ലസ്സാറസ് പരലോകത്തിൽ അബ്രാഹ ത്തിൻെറ അടുക്കൽ ചെന്ന് 'ഞാൻ ലോകത്തിൽ തിരിച്ചു പോയി എൻെറ സ്വജനങ്ങളോടും സ്നേഹിതൻമാരോടും, പരലോകവും നരക വും സത്യമായും ഉണ്ട്, എന്നു പറഞ്ഞിട്ടുവരട്ടെ.' എന്നു പറഞ്ഞു. അബ്രാഹമപ്പോൾ ചോദിച്ചു: 'നീ ചെന്നു പറഞ്ഞാൽ, എന്താ, അവർ വിശ്വസിക്കുമോ? ആരോ തട്ടിപ്പുകാരൻ വന്ന് അതുമിതും പറയുകയാണ് എന്ന് അവർ കരുതും.'

യുക്തിവിചാരംവഴിക്ക് ഈശ്വരനെ അറിയാനാവില്ല എന്ന് ഗുരു ദേവൻ പറയുന്നു. വിശ്വാസംകൊണ്ടുതന്നെ സമസ്തവും സാധിക്കും. ജ്ഞാനവും വിജ്ഞാനവും ഈശ്വരദർശനവും ആലാപവും സകല വും വിശ്വാസത്താൽ സാധിക്കുന്നു.

ഭവനാഥൻ വിവാഹം കഴിച്ചു. അദ്ദേഹത്തിന് അന്നചിന്ത വന്നുചേർന്നിരിക്കുന്നു. അദ്ദേഹം മാസ്റ്ററുടെ അടുത്തുവന്നു ചോദി ച്ചു: 'വിദ്യാസാഗരൻ ഒരു പുതിയ സ്കൂൾ തുടങ്ങാൻ പോകു ന്നെന്നു കേട്ടല്ലോ. എനിക്കും ഒരു ജോലി ഏർപ്പാടുചെയ്തു തരണം. സ്കൂളിൽ എന്തെങ്കിലും ജോലി കിട്ടുകയില്ലേ?'

(പൂർണ്ണൻെറ വണ്ടിക്കൂലി - സുരേന്ദ്രൻെറ രാമച്ചമറ)

മൂന്നുനാലു മണിയായി നേരം. ശ്രീരാമകൃഷ്ണൻ കിടക്കുക യാണ്. രാമലാലൻ ശ്രീരാമകൃഷ്ണൻെറ കാൽ തടവിക്കൊണ്ടിരി ക്കുന്നു. സിന്തിയിലെ ഗോപാലനും മാസ്റ്ററും മുറിയിലുണ്ട്. രാമ ലാലൻ ശ്രീരാമകൃഷ്ണനെ കാണാൻ ദക്ഷിണേശ്വരത്തുനിന്നും ഇന്നു വന്നതാണ്.

ഗുരുദേവൻ മാസ്റ്ററോട് ജനൽ അടയ്ക്കാനും കാൽ തിരുമ്മാനും പറഞ്ഞു. പൂർണ്ണനോടു വണ്ടി വാടകയ്ക്കു പിടിച്ച് കാശീപുരോദ്യാന ത്തിൽ വരാൻ പറഞ്ഞേല്പിച്ചിരുന്നു. പൂർണ്ണൻ വന്നു കണ്ടു മടങ്ങി പ്പോയി. വണ്ടിക്കൂലി മാസ്റ്റർ കൊടുക്കണമെന്നാണ് ഏർപ്പാട്. ഗുരു ദേവൻ ഗോപാലനോട് ആംഗ്യംകൊണ്ട് അന്വേഷിച്ചു: 'ഇയാളുടെ അടുത്തുനിന്നും പണം കിട്ടിയോ?' 'ഉവ്വ്,, കിട്ടി' എന്ന് ഗോപാലൻ മറുപടിയും പറഞ്ഞു.

രാത്രി മണി ഒമ്പത്. സുരേന്ദ്രൻ, രാമൻ മുതലായവർ കല്ക്കത്ത യ്ക്കു മടങ്ങാൻ ഒരുങ്ങുന്നു. വൈശാഖമാസം കാലം; കടുത്തവെ

യിൽ. പകൽസമയത്ത് ഗുരുദേവൻെറ മുറി വല്ലാതെ ചൂടുപിടിക്കുന്നു. അതുകൊണ്ട് സുരേന്ദ്രൻ കുറെ രാമച്ചവേര് കൊണ്ടുവന്നുകൊടുത്തിരുന്നു. അതുകൊണ്ടു തട്ടിയുണ്ടാക്കി ജനലിൽ തൂക്കിയാൽ മുറിയിൽ നല്ല തണുപ്പായിരിക്കും.

സുരേന്ദ്രൻ: എന്ത്, ആരും രാമച്ചംകൊണ്ടു മറയുണ്ടാക്കിതൂക്കിയില്ലല്ലൊ? ഇവിടെ ആരുമൊന്നും ശ്രദ്ധിക്കുന്നില്ല.

ഒരു ഭക്തൻ: (ചിരിച്ചുകൊണ്ടു) ഭക്തന്മാർക്കിപ്പോൾ ബ്രഹ്മജ്ഞാനാവസ്ഥയാണ്, 'സോ$f$ഹം' ഭാവമാണിപ്പോൾ. അവർക്ക് ജഗത്ത് മിഥ്യ. അവരവിടെനിന്നും താഴോട്ടുവന്നു, 'അവിടുന്നു പ്രഭു, അടിയൻ അടിമ' എന്ന ഭാവം വരുമ്പോൾ, അപ്പോൾ ഈ വക സേവനമൊക്കെ നടക്കും. (എല്ലാവരും ചിരിക്കുന്നു.)

## അദ്ധ്യായം രണ്ട്

1886 ഏപ്രിൽ 22, വ്യാഴാഴ്ച

### ഭക്തന്മാരുമൊരുമിച്ച് കാശീപുരോദ്യാനത്തിൽ

കാശീപുരോദ്യാനം. രാഖാലും ശശിയും മാസ്റ്ററും സന്ധ്യാസമയത്ത് ഉദ്യാനപഥത്തിൽക്കൂടി നടന്നുകൊണ്ടിരിക്കുന്നു. രോഗഗ്രസ്ഥനായ ശ്രീരാമകൃഷ്ണൻ ചികിത്സയ്ക്കായി ഉദ്യാനഗൃഹത്തിൽ പാർക്കുന്നു. അദ്ദേഹം മുകളിൽ രണ്ടാമത്തെ നിലയിലുണ്ട്. ഭക്തന്മാർ അദ്ദേഹത്തെ ശുശ്രൂഷിക്കുന്നു. ഇന്നു വ്യാഴാഴ്ച. ദുഃഖവെള്ളിയാഴ്ചയുടെ തലേന്നാൾ.

മാസ്റ്റർ: ഗുരുദേവൻ ഗുണാതീതനായ ഒരു ബാലകനാണ്.

ശശിയും രാഖാലും: അതാണു തൻെറ അവസ്ഥ എന്നു ഗുരുദേവൻതന്നെ പറഞ്ഞിട്ടുണ്ട്.

രാഖാൽ: അദ്ദേഹം ഗോപുരമാളികയിൽ എന്നപോലെ ഇരിക്കുന്നു. അവിടെ ഇരുന്നുകൊണ്ട് എല്ലാ വിവരങ്ങളും അറിയുന്നു. എല്ലാം കാണുന്നു. പക്ഷേ ആർക്കും അവിടെ ചെല്ലാനാവുന്നില്ല. ആർക്കും അടുത്തെത്താനൊക്കുന്നില്ല.

മാസ്റ്റർ: അദ്ദേഹം പറയുന്നു, 'ഈ അവസ്ഥയിൽ സർവ്വദാ ഈശ്വരദർശനം ഉണ്ടാകുന്നു' എന്ന്. വിഷയരസം തീരെയില്ല. അതിനാൽ അദ്ദേഹത്തിൻെറ മനസ്സ് ഉണങ്ങിയ വിറകുപോലെയാണ്, വേഗം തീയ് പിടിക്കും.

ശശി: എന്തെല്ലാം മാതിരി ബുദ്ധിയുണ്ട് എന്നദ്ദേഹം ചാരുവിനോടു പറയുകയുണ്ടായി. ഏതു ബുദ്ധികൊണ്ട് ഭഗവല്ലാഭം ഉണ്ടാകുന്നുവോ അതാണ് ശരിയായ ബുദ്ധി. ഏതു ബുദ്ധികൊണ്ട് പണമുണ്ടാകുന്നു, വീടുണ്ടാകുന്നു, ഡെപ്യൂട്ടിമജിസ്ട്രേട്ടാകുന്നു, വക്കീലാകുന്നു, ആ ബുദ്ധി ഹീനബുദ്ധിയാണ്. ആ ബുദ്ധി സംഭാരം പോലെയാണ്. സംഭാരംകൊണ്ടു അവൽ കുതിർക്കാം. അത്രതന്നെ അല്ലാതെ അതു അവിലിനു സ്വാദു കൂട്ടുന്നില്ല. കട്ടിത്തൈരുപോലെ ഒന്നാംതരമല്ല അത്. എന്നാൽ ഭഗവല്ലാഭം നേടുന്ന ബുദ്ധി കട്ടിത്തൈർമാതിരി ഉത്കൃഷ്ടവർഗ്ഗത്തിൽ പെട്ടതാകുന്നു.

മാസ്റ്റർ: അഹാ, എന്തൊരു വാക്കുകൾ!

ശശി: കാളിതപസ്വി* ഗുരുദേവനോടു ചോദിച്ചു: 'ആനന്ദം കൊണ്ടെന്തുകിട്ടും? ഭീൽകൾ എന്ന കാടന്മാർക്കും ഉണ്ട് ആനന്ദം. അവർ എപ്പോഴും ആർത്തുവിളിച്ച് തുള്ളിച്ചാടിത്തിമർക്കുന്നു.'

രാഖാൽ: അതിനദ്ദേഹം മറുപടി പറഞ്ഞു: 'എന്താണത്? ബ്രഹ്മാനന്ദവും വിഷയാനന്ദവും ഒന്നാണോ? സാധാരണജീവന്മാർ വിഷയാനന്ദംകൊണ്ടു തൃപ്തിയടയുന്നു. വിഷയാനന്ദം നിശ്ശേഷം നശിക്കാതെ ബ്രഹ്മാനന്ദം ലഭിക്കുകയില്ല. ധനംകൊണ്ടുള്ള ആനന്ദം, ഇന്ദ്രിയസുഖത്തിൽനിന്നു കിട്ടുന്ന ആനന്ദം, ഒരു വശത്ത്; ഈശ്വരനെ പ്രാപിച്ചാലുള്ള ആനന്ദം വേറൊരുവശത്തും. ഇവ രണ്ടും എപ്പോഴെങ്കിലും സമമാകാൻ സാധിക്കുമോ! ഋഷികൾ ഈ ബ്രഹ്മാനന്ദം അനുഭവിച്ചു.'

മാസ്റ്റർ: കാളി ഈയിടെ ബുദ്ധദേവനെ ധ്യാനിക്കാറുണ്ടല്ലോ, ഇല്ലേ? അതുകൊണ്ടാണ് ആനന്ദത്തിനും അതീതമായ അവസ്ഥയെക്കുറിച്ചു പറയുന്നത്.

രാഖാൽ: അതെ, ഗുരുദേവൻെറ അടുത്തും കാളി ബുദ്ധദേവനെക്കുറിച്ചു പറയുകയുണ്ടായി. പരമഹംസദേവൻ ചോദിച്ചു: 'ബുദ്ധദേവൻ ഒരവതാരപുരുഷൻ. അദ്ദേഹത്തോട് മറ്റുള്ളവരെ താരതമ്യപ്പെടുത്തുകയോ? വലിയ വീട്ടിൽ വലിയ വാർത്ത. അദ്ദേഹം ഉന്നതനായതുപോലെ അദ്ദേഹത്തിൻെറ സന്ദേശവും ഉന്നതം.' അപ്പോൾ കാളി പറഞ്ഞു: 'സർവ്വവും ഈശ്വരൻെറ ശക്തിതന്നെയല്ലോ? ആ ശക്തിയിൽനിന്നുതന്നെ ഈശ്വരാനന്ദം; അതേ ശക്തിയിൽനിന്നുതന്നെ വിഷയാനന്ദവും.'

മാസ്റ്റർ: അതിനു ഗുരുദേവൻ എന്തു പറഞ്ഞു?

* പിൽക്കാലത്ത് അഭേദാനന്ദസ്വാമി

രാഖാൽ: അദ്ദേഹം ചോദിച്ചു: 'അതെങ്ങനെയൊക്കും? സന്താനോത്പാദനത്തിനുള്ള ശക്തിയും ഈശ്വരലാഭത്തിനുള്ള ശക്തിയും ഒന്നാകുന്നതെങ്ങനെ?'

(കാമിനീകാഞ്ചനം പെരിയ തൊന്തരവ്)

ഉദ്യാനഗൃഹത്തിലെ രണ്ടാം നിലയിലെ ഹാളിൽ ശ്രീരാമകൃഷ്ണദേവൻ ഭക്തൻമാരുമൊരുമിച്ച് ഇരിക്കുന്നു. അദ്ദേഹത്തിൻെറ രോഗം ഉത്തരോത്തരം വർദ്ധിച്ചുവരുന്നു. ഇന്നു വീണ്ടും ഡോക്ടർ മഹേന്ദ്ര സർക്കാരും ഡോക്ടർ രാജേന്ദ്രദത്തനും അദ്ദേഹത്തെ നോക്കാൻ വന്നിട്ടുണ്ട്. ചികിത്സകൊണ്ടു എന്തെങ്കിലും ഗുണം കിട്ടിയെങ്കിലോ, എന്നു കരുതി. മുറിയിൽ നരേന്ദ്രൻ, രാഖാൽ, ശശി, സുരേന്ദ്രൻ, മാസ്റ്റർ, ഭവനാഥൻ എന്നിവരും വേറെ ചില ഭക്തൻമാരും ഉണ്ട്.

ഉദ്യാനഗൃഹം പാകപ്പാറയിലെ ബാബുമാരുടെ വകയാണ്. വാടക കൊടുക്കണം; അറുപതറുപത്തഞ്ചു രൂപയോളം വരും. യുവ ഭക്തൻമാർ പ്രായേണ ഉദ്യാനഗൃഹത്തിൽതന്നെയാണ് താമസം. അവരാണ് രാപകൽ ഗുരുദേവൻെറ സേവ ചെയ്യുന്നത്. ഗൃഹസ്ഥ ഭക്തൻമാർ മിക്കപ്പോഴും വരുന്നു; ഇടയ്ക്കിടെ രാത്രിയിലും താമസിക്കുന്നു. അവർക്കും രാവും പകലും ഗുരുദേവനെ ശുശ്രൂഷിക്കണമെന്നാണ് ആഗ്രഹം. പക്ഷെ അവരെല്ലാം ജോലിയിൽ കെട്ടുപെട്ടു കിടക്കുന്നു. എന്തെങ്കിലുമൊക്കെ പണി ചെയ്യേണ്ടതായിട്ടുണ്ട്. അതുകൊണ്ടവർക്ക് ഏതു നേരവും ഇവിടെയിരുന്ന് സേവ ചെയ്യാൻ സാധിക്കുന്നില്ല. ഉദ്യാനഗൃഹത്തിലെ ചെലവുകൾ നടന്നുപോകാൻ വേണ്ട വക ഓരോരുത്തനും താന്താങ്ങളുടെ ശക്തിക്കനുസരിച്ച് ഗുരുദേവസേവനത്തിനായി സംഭാവന ചെയ്യുന്നു. ചെലവിൽ അധിക പങ്കും സുരേന്ദ്രനാണ് വഹിക്കുന്നത്. അദ്ദേഹത്തിൻെറ പേരിൽത്തന്നെയാണ് കെട്ടിടത്തിൻെറ വാടകച്ചീട്ട് എഴുതിയിരക്കുന്നതും. അരിവെയ്ക്കാൻ ഒരു ബ്രാഹ്മണനെയും അടിച്ചുതളിക്കാൻ ഒരു ദാസിയെയും നിയമിച്ചിട്ടുണ്ട്.

ശ്രീരാമ: (ഡോ. സർക്കാരിനോടും മറ്റും) ചെലവങ്ങനെ പെരുകി വരുന്നു.

ഡോ.സർക്കാർ: (ഭക്തൻമാരെ ചൂണ്ടിക്കാണിച്ചുകൊണ്ട്) അതു വഹിക്കാൻ ഇവരൊക്കെ തയ്യാറാണ്. ഇവിടുത്തെ ചെലവൊക്കെ നടത്താൻ ഇവർക്ക് യാതൊരു മടിയുമില്ല. (ശ്രീരാമകൃഷ്ണനോട്) ഇപ്പോൾ കണ്ടില്ലേ, കാഞ്ചനം കൂടിയേ കഴിയൂ.

ശ്രീരാമ: (നരേന്ദ്രനോട്) പറഞ്ഞുകൊടുക്ക്.

ശ്രീരാമകൃഷ്ണൻ നരേന്ദ്രനോട് ഉത്തരം പറയാൻ ആവശ്യപ്പെട്ടു. നരേന്ദ്രൻ ഒന്നും മിണ്ടാതെ ഇരുന്നു. ഡോക്ടർ സംഭാഷണം തുടർന്നു.

ഡോ. സർക്കാർ: കാഞ്ചനം വേണം; മാത്രമല്ല, കാമിനിയും ആവശ്യമാണ്.

ഡോ. രാജേന്ദ്രൻ: അതെ, ഇദ്ദേഹത്തിൻെറ ഭാര്യ ആഹാരം വെച്ചു കാലമാക്കി കൊടുക്കുന്നുണ്ടല്ലോ.

ഡോ. സർക്കാർ: (ശ്രീരാമകൃഷ്ണനോട്) കണ്ടില്ലേ?

ശ്രീരാമ: (പുഞ്ചിരിയോടെ) ശരിതന്നെ - പക്ഷെ പെരിയതൊന്തരവ്.

ഡോ.സർക്കാർ: തൊന്തരവൊന്നുമില്ലെങ്കിൽ എല്ലാവരും പരമ ഹംസൻമാരായേനെ.

ശ്രീരാമ: സ്ത്രീകളാരെങ്കിലും മേത്തു തൊട്ടാൽ എനിക്കു സുഖക്കേടു പിടിക്കുന്നു. തൊടുന്ന ഭാഗം കൂരിമീനിൻെറ കുത്തേറ്റാലെന്നപോലെ ചുളുചുളെ വിങ്ങും.

ഡോ.സർക്കാർ: അതു ഞാൻ വിശ്വസിക്കുന്നു. പക്ഷെ, അവരില്ലാതെ കാര്യങ്ങളെങ്ങനെ നടക്കും?

ശ്രീരാമ: എൻെറ കൈയിൽ പണം വെച്ചാൽ കൈ വളഞ്ഞു പിരിയുന്നു! എൻെറ ശ്വാസം നിലച്ചുപോകുന്നു! പണംകൊണ്ടു ആരെങ്കിലും ലോകത്തിൽ ഈശ്വരപരമായ ഒരു ജീവിതം നയിക്കുന്നുവെങ്കിൽ, ഈശ്വരാരാധനയ്ക്കും സാധുക്കളുടെയും ഭക്തൻമാരുടെയും സേവനത്തിനും ധനം ഉപയോഗിക്കുന്നുവെങ്കിൽ, അങ്ങനെ ചെയ്താൽ തെറ്റില്ല.

സ്ത്രീയെയും സ്വീകരിച്ചുകൊണ്ട് മായയിൽ മുങ്ങി ജീവിച്ചാൽ ഈശ്വരനെ മറന്നുപോകുന്നു. ജഗൻമാതാവുതന്നെയാണ് ഈ മായാരൂപം, സ്ത്രീരൂപം, ധരിച്ചിരിക്കുന്നത്. ഇതു ശരിക്കറിഞ്ഞാൽ പിന്നെ മായയിൽ മുങ്ങിയ ജീവിതം നയിക്കാൻ ആഗ്രഹം വരികയില്ല. സ്ത്രീകളെല്ലാം ജഗൻമാതാവിൻെറ രൂപങ്ങളെന്നു ശരിക്ക് ബോധംവന്നാൽ പിന്നെ ലോകത്തിൽ ഈശ്വരപരമായ ഒരു ജീവിതം നയിക്കാൻ സാധിക്കും. ഈശ്വരദർശനം ഉണ്ടാകാതെ സ്ത്രീ എന്തു വസ്തുവാണെന്നു ശരിക്കും മനസ്സിലാവുകയില്ല.

ഹോമിയോപ്പതി ചികിത്സകൊണ്ട് ശ്രീരാമകൃഷ്ണന് കുറച്ചു ദിവസം അല്പം ഭേദം തോന്നി.

ഡോ. രാജേന്ദ്രൻ: ഈ രോഗം മാറി എഴുന്നേറ്റാൽ അവിടുന്ന് ഹോമിയോപ്പതി ഡോക്ടറായി ചികിത്സയാരംഭിക്കണം. അല്ലെന്നു

വരികിൽ, മനുഷ്യനായി ജീവിച്ചിട്ടെന്തു കാര്യം? (എല്ലാവരും ചിരിക്കുന്നു)

നരേന്ദ്രൻ: തോലിനു മേലെ മറ്റൊന്നുമില്ല.* (എല്ലാവരും ചിരിക്കുന്നു.)

കുറച്ചുനേരം കഴിഞ്ഞു ഡോക്ടർ യാത്രയായി.

(ശ്രീരാമകൃഷ്ണൻ എന്തുകൊണ്ട് കാമിനീകാഞ്ചനം ത്യജിച്ചു?)

ശ്രീരാമകൃഷ്ണൻ മാസ്റ്ററുമായി സംസാരിച്ചുകൊണ്ടിരുന്നു. കാമിനിയെ സംബന്ധിച്ച തൻെറ അവസ്ഥയെക്കുറിച്ച് അദ്ദേഹം പറയുന്നു.

ശ്രീരാമ: (മാസ്റ്ററോട്) കാമിനീകാഞ്ചനം കൂടാതെ എനിക്കു കഴിഞ്ഞുകൂടാൻ വയ്യ എന്നിവർ പറയുന്നു. എൻെറ അവസ്ഥ എന്താണെന്നു അവർക്ക് അറിഞ്ഞുകൂടാ.

സ്ത്രീകളുടെ ദേഹത്ത് കൈയ്വെച്ചാൽ കൈയ് മരവിക്കുന്നു. ചുളചുളെ കുത്തുന്നു. സ്നേഹത്തോടെ ഒരു സ്ത്രീയുടെ അടുത്തു ചെന്നു ഞാൻ വർത്തമാനം പറയാൻ പോയാൽ ഇടയ്ക്കു ഒരു തടയുള്ളതായി എനിക്കു തോന്നുന്നു. ആ തടയ്ക്കു അപ്പുറം കടക്കാൻ എനിക്കു സാദ്ധ്യമല്ല.

മുറിയിൽ ഞാൻ ഒറ്റയ്ക്കിരിക്കുമ്പോൾ ഏതെങ്കിലും സ്ത്രീ വന്നുപെട്ടാൽ ഉടനടി എനിക്ക് ഒരു ശിശുവിൻെറ അവസ്ഥവന്നുചേരുന്നു; ആ സ്ത്രീയെ ഞാൻ അമ്മയായും കരുതുന്നു.

മാസ്റ്റർ ഗുരുദേവൻെറ കിടക്കയ്ക്കടുത്തിരുന്നുകൊണ്ട് അത്യാശ്ചര്യത്തോടെ ഈ അരുൾമൊഴികൾ കേൾക്കുന്നു. കിടക്കയിൽ നിന്നും അല്പമകന്നിരുന്നുകൊണ്ടു നരേന്ദ്രൻ ഭവനാഥനുമായി സംസാരിക്കുന്നു. ഭവനാഥൻ കല്യാണം കഴിച്ചു; ജോലിക്കുവേണ്ടി അന്വേഷിച്ചുനടക്കുകയാണ്. തന്മൂലം ശ്രീരാമകൃഷ്ണനെ കാണാൻ കാശീപുരോദ്യാനത്തിൽ വരാൻ അധികമൊന്നും സാധിക്കുന്നില്ല. അദ്ദേഹം മാസ്റ്ററോടു പറയുകയുണ്ടായി: 'വിദ്യാസാഗരൻ ഒരു പുതിയ സ്കൂൾ തുടങ്ങാൻ പോകുന്നെന്നു കേട്ടുവല്ലൊ. എനിക്കു ജീവിക്കാനുള്ള വക സമ്പാദിക്കണം. ആ സ്കൂളിൽ എനിക്കു വല്ല ജോലിയും കിട്ടാൻ വഴിയുണ്ടോ?' ശ്രീരാമകൃഷ്ണദേവൻ ഭവനാഥനെക്കുറിച്ച് വളരെ വ്യാകുലപ്പെടുന്നു, അദ്ദേഹം സംസാരത്തിൽ ചെന്നു കുടുങ്ങിയതുകൊണ്ടു. ഭവനാഥന് വയസ്സിപ്പോൾ ഇരുപത്തിമൂന്നോ ഇരുപത്തിനാലോ വരും.

* ചെരുപ്പുകുത്തിക്ക് ലോകത്തിൽ ഏറ്റവും വലുതു തോലാണല്ലൊ.

ശ്രീരാമ: (നരേന്ദ്രനോട്) അവനു നല്ല തൻേറടം കൊടുക്ക്.

നരേന്ദ്രനും ഭവനാഥനും ഗുരുദേവൻെറ നേരെ നോക്കി മെല്ലെ ചിരിച്ചു. ഗുരുദേവൻ ആംഗ്യംകൊണ്ട് വീണ്ടും ഭവനാഥനോടു പറഞ്ഞു: 'നല്ല ധീരനായിരിക്കണം. മുഖവും മൂടിക്കൊണ്ട് അവൾ കരയുന്നതു കണ്ട് നീ തന്നെത്താൻ മറന്നുകളയരുത്. ഓ, പെണ്ണു ങ്ങളുടെ കരച്ചില്! മൂക്കും ചീറ്റിക്കൊണ്ടുള്ള കരച്ചിലും പിഴിച്ചിലും!' (നരേന്ദ്രനും ഭവനാഥനും മാസ്റ്ററും ചിരിക്കുന്നു.)

മനസ്സ് ഭഗവാനിൽ ഉറപ്പിച്ചുനിർത്തുക. വീരപുരുഷൻ, 'രമണീചാരേ പാർത്താലും രമണം നാസ്തി അവളുമായ്,' ഭാര്യയോടു ഈശ്വര നെക്കുറിച്ചുമാത്രമേ മിണ്ടാവൂ.'

അല്പം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ പിന്നെയും ആംഗ്യത്താൽ ഭവനാഥനോടു പറഞ്ഞു: 'ഇന്ന് ഇവിടെ ഊണു കഴിക്കുക.'

ഭവനാഥൻ: അങ്ങനെയാവാം. ഞാൻ സുഖമായിരിക്കുന്നു; എന്നെ ക്കുറിച്ച് അവിടുന്നു വ്യാകുലനാകേണ്ട.

സുരേന്ദ്രൻ വന്ന് ഇരുന്നു. വൈശാഖമാസം. ഭക്തന്മാർ ദിവസ വും സന്ധ്യയ്ക്കുശേഷം ഗുരുദേവനു മാലകൊണ്ടുവന്നു കൊടുക്കു ന്നുണ്ട്. ആ മാലകൾ ഓരോന്നായി എടുത്ത് ഗുരുദേവൻ കഴുത്തിലി ടും. സുരേന്ദ്രൻ നിശ്ശബ്ദമായി ഇരിക്കുന്നു. ഗുരുദേവൻ പ്രസന്ന നായി രണ്ടു മാലയെടുത്ത് അദ്ദേഹത്തിനു കൊടുത്തു. അദ്ദേഹം ഗുരുദേവനെ പ്രണമിച്ച് മാലയെടുത്ത് ശിരസ്സിൽ ധരിച്ചശേഷം കഴുത്തിലിട്ടു.

സകലരും നിശ്ശബ്ദരായി ഇരുന്നു ഗുരുദേവനെ നോക്കുന്നു. സുരേന്ദ്രൻ വീണ്ടും ഗുരുദേവനെ നമസ്കരിച്ച് എഴുന്നേറ്റുനിന്നു. അദ്ദേഹം ഇപ്പോൾത്തന്നെ പുറപ്പെടും. പോകാൻ നേരത്ത് ഭവനാഥ നെ വിളിച്ച് പറഞ്ഞു: 'രാമച്ചത്തട്ടി എടുത്തു കെട്ടിത്തൂക്ക്.' വല്ലാത്ത വേനൽസമയം. മുകളിലുള്ള ഗുരുദേവൻെറ മുറി പകൽ സമയത്തു വളരെ ചൂടുപിടിക്കുനു. അതുകൊണ്ടാണ് സുരേന്ദ്രൻ രാമച്ചത്തട്ടി കൊണ്ടുവന്നു കൊടുത്തിരിക്കുന്നത്.

## അദ്ധ്യായം മൂന്ന്

### 'ഉള്ളതൊക്കെ നീ തന്നെ' – നരേന്ദ്രനും ഹീരാനന്ദനും

കാശീപുരത്തിലെ ഉദ്യാനഗൃഹം. ശ്രീരാമകൃഷ്ണദേവൻ മുകളില ത്തെ ഹാളിൽ ഇരിക്കുന്നു. അദ്ദേഹത്തിൻെറ മുമ്പിൽ ഹീരാനന്ദൻ, മാസ്റ്റർ വേറെയും ഒന്നുരണ്ടു ഭക്തന്മാർ. ഹീരാനന്ദൻെറ കൂടെ

അദ്ദേഹത്തിൻെറ രണ്ടു സ്നേഹിതന്മാരും വന്നിട്ടുണ്ട്. ഹീരാനന്ദൻ സിന്ധുദേശകാരനാണ്. കല്ക്കത്തയിൽ താമസിച്ച് കോളേജിൽ പഠിത്തം കഴിഞ്ഞ് നാട്ടിൽ മടങ്ങിയെത്തി, *സിൻഡ് ടൈംസ്, സിൻഡ് സുധാർ എന്ന രണ്ടുപത്രങ്ങളുടെ പത്രാധിപത്യം ഏറ്റെടുത്തു. ശ്രീരാമകൃഷ്ണന് സുഖക്കേടു പിടിച്ചു എന്നു കേട്ട് അദ്ദേഹത്തെ കാണാൻ വന്നിരിക്കുകയാണിപ്പോൾ. സിന്ധുദേശം കല്ക്കത്തയിൽനിന്നു ഏകദേശം രണ്ടായിരത്തി ഇരുനൂറു മൈൽ അകലെയാണ്. ഹീരാനന്ദനെ കണ്ടാൽക്കൊള്ളാമെന്നു ശ്രീരാമകൃഷ്ണനും വലിയ ആഗ്രഹമുണ്ടായിരുന്നു. കല്ക്കത്തയിൽ പഠിക്കുന്ന കാലത്ത് ഹീരാനന്ദൻ പലപ്പോഴും കേശവചന്ദ്രനെ കണ്ടിരുന്നു. അദ്ദേഹവുമായി അടുത്തു പരിചയമായിരുന്നുതാനും. ഹീരാനന്ദൻ ദക്ഷിണേശ്വരത്തു പോയി ശ്രീരാമകൃഷ്ണനെ കണ്ടിട്ടുണ്ട്; ഇടയ്ക്കു ചില രാത്രി അവിടെ താമസിച്ചിട്ടുമുണ്ട്.

ഹീരാനന്ദനെ ചൂണ്ടിക്കാണിച്ചുകൊണ്ട് ശ്രീരാമകൃഷ്ണൻ മാസ്റ്ററോടു ആംഗ്യംവഴി പറഞ്ഞു: 'വളരെ നല്ല പയ്യൻ. നിനക്കവനെ പരിചയമുണ്ടോ?'

മാസ്റ്റർ: ഉവ്വ്.

ശ്രീരാമ: (ഹീരാനന്ദനോടും മാസ്റ്ററോടും) നിങ്ങൾ തമ്മിൽ കുറച്ചു വർത്തമാനം പറയിൻ. ഞാനൊന്നു കേൾക്കട്ടെ.

മാസ്റ്റർ മിണ്ടാതിരിക്കുന്നത് കണ്ട് ഗുരുദേവൻ മാസ്റ്ററോടു ചോദിച്ചു: 'നരേന്ദ്രനുണ്ടോ ഇവിടെ? അവനെ വിളിച്ചോണ്ടു വരൂ.'

നരേന്ദ്രൻ മുകളിലെത്തി ഗുരുദേവൻെറ സമീപം ഇരുന്നു.

ശ്രീരാമ: (നരേന്ദ്രനോടും ഹീരാനന്ദനോടും) ഇരുവരും കുറച്ചൊന്നു സംസാരിക്കിൻ.

ഹീരാനന്ദൻ കുറച്ചുനേരം നിശ്ശബ്ദമായിരുന്നശേഷം വളരെ മടിച്ചുമടിച്ച് സംഭാഷണമാരംഭിച്ചു.

ഹീരാനന്ദൻ: (നരേന്ദ്രനോട്) ആട്ടെ ഭക്തന് ദുഃഖമുണ്ടാവാൻ എന്താണ് കാരണം?

ഹീരാനന്ദൻെറ വാക്കുകൾ തേൻപോലെ മധുരം. അതുകേട്ടവർക്ക് മനസ്സിലാവും അദ്ദേഹത്തിൻെറ ഹൃദയം പ്രേമപൂർണ്ണമാണ് എന്ന്.

നരേന്ദ്രൻ: പ്രപഞ്ചപരിപാടി ആസുരമാണ്. ഇതിലും നന്നായിട്ടൊരു ലോകം സൃഷ്ടിക്കാൻ എനിക്കു കഴിയുമായിരുന്നു.

* The Sindh Times and The Sind Sudhar.

ഹീരാനന്ദൻ: ദുഃഖമില്ലെന്നുവരികിൽ സുഖത്തിൻെറ ബോധമുണ്ടാവുമോ?

നരേന്ദ്രൻ: ഞാൻ പ്രപഞ്ചസൃഷ്ടിക്കു ഒരു പരിപാടിയും തയ്യാറാക്കുകയല്ല; ഇപ്പോൾ നിലവിലുള്ള ഏർപ്പാടിനെക്കുറിച്ച് എൻെറ അഭിപ്രായം പറയുന്നുവെന്നുമാത്രം.

എന്നാൽ ഒന്നിൽ വിശ്വാസമുണ്ടായാൽ ഈവക പ്രശ്നങ്ങളൊക്കെ പരിഹരിക്കപ്പെടും. നമ്മുടെ ഒരേ ഒരാശ്രയം സർവ്വേശ്വര വിശ്വാസമാകുന്നു; സർവ്വവും ഈശ്വരൻ എന്ന വിശ്വാസം വന്നാൽ സർവ്വസംശയങ്ങളും അവസാനിക്കും. ഞാൻ തന്നെയാണ്, ഈശ്വരൻ തന്നെയാണ്, സകലതും ചെയ്യുന്നത്.

ഹീരാനന്ദൻ: അതൊക്കെ പറയാനെളുപ്പം.

നരേന്ദ്രൻ: ശങ്കരാചാര്യരുടെ നിർവ്വാണഷ്ടകം ഈണത്തിൽ ചൊല്ലി:

ഓം മനോബുദ്ധ്യഹങ്കാരചിത്താനി നാഹം
ന ച ശ്രോത്രജിഹ്വേ ന ച ഘ്രാണനേത്രേ
ന ച വ്യോമ ഭൂമീർന തേജോ ന വായു-
ശ്ചിദാനന്ദരൂപഃശിവോഹം ശിവോഽഹം. 1

ന ച പ്രാണസംജ്ഞോ ന വൈ പഞ്ചവായുർ-
ന വാ സപ്തധാതുർന വാ പഞ്ചകോശഃ
ന വാക്പാണിപാദം ന ചോപസ്ഥപായൂ
ചിദാനന്ദരൂപഃ ശിവോഽഹം ശിവോഽഹം. 2

ന മേ ദ്വേഷരാഗൗ ന മേ ലോഭമോഹൗ
മദോ നൈവ മേ നൈവ മാത്സര്യഭാവഃ
ന ധർമ്മോ ന ചാർത്ഥോ ന കാമോ ന മോക്ഷ-
ശ്ചിദാനന്ദരൂപഃ ശിവോഽഹം ശിവോഽഹം. 3

ന പുണ്യം ന പാപം ന സൗഖ്യം ന ദുഃഖം
ന മന്ത്രോ ന തീർത്ഥോ ന വേദാ ന യജ്ഞാഃ
അഹം ഭോജനം നൈവ ഭോജ്യം ന ഭോക്താ
ചിദാനന്ദരൂപഃ ശിവോഽഹം ശിവോഽഹം. 4

ന മൃത്യുർന ശങ്കാ ന മേ ജാതിഭേദഃ
പിതാ നൈവ മേ നൈവ മാതാ ച ജന്മ
ന ബന്ധുർന മിത്രം ഗുരുർനൈവ ശിഷ്യ-
ശ്ചിദാനന്ദരൂപഃ ശിവോഽഹം ശിവോഽഹം. 5

അഹം നിർവ്വികല്പോ നിരാകാരരൂപോ
വിഭുത്വാച്ച സർവ്വത്ര സർവ്വേന്ദ്രിയാണാം
ന ചാസംഗതോ നൈവ മുക്തിർ ന മേയ-
ശ്ചിദാനന്ദരൂപഃ ശിവോ*f*ഹം ശിവോ*f*ഹം. 6

(ഓം. മനസ്സോ ബുദ്ധിയോ ചിത്തമോ അഹങ്കാരമോ അല്ല ഞാൻ. കാതോ നാക്കോ മൂക്കോ കണ്ണോ അല്ല ഞാൻ. ആകാശമോ ഭൂമിയോ അഗ്നിയോ വായുവോ അല്ല ഞാൻ. ചിദാനന്ദരൂപനായ ശിവനാണ് ഞാൻ, ശിവനാണ് ഞാൻ.

പ്രാണനല്ല ഞാൻ, പഞ്ചവായുക്കളോ പഞ്ചകോശങ്ങളോ സപ്തധാതുക്കളോ അല്ല ഞാൻ. ഞാൻ വാക്കല്ല, കൈയ്യല്ല, കാലല്ല, ലിംഗമല്ല, ഗുദമല്ല. ചിദാനന്ദരൂപമായ ശിവനാണ് ഞാൻ, ശിവനാണ് ഞാൻ.

രാഗദ്വേഷങ്ങളോ ലോഭമോഹങ്ങളോ മദമാത്സര്യങ്ങളോ എനിക്കില്ല. ധർമ്മാർത്ഥകാമമോക്ഷങ്ങളുമില്ലെനിക്ക്. ചിദാനന്ദരൂപനായ ശിവനാണ് ഞാൻ, ശിവനാണ് ഞാൻ.

പുണ്യപാപങ്ങളോ സുഖദുഃഖങ്ങളോ എനിക്കില്ല. മന്ത്രമോ തീർത്ഥമോ വേദമോ യജ്ഞമോ അല്ല ഞാൻ. ഭോജനമോ ഭോജ്യമോ ഭോക്താവോ അല്ല ഞാൻ. ചിദാനന്ദരൂപനായ ശിവനാണ് ഞാൻ, ശിവനാണ് ഞാൻ.

എനിക്കു മരണമോ ഭയമോ ജാതിഭേദങ്ങളോ ഇല്ല. അച്ഛനുമില്ല, അമ്മയുമില്ല. ജന്മവുമില്ലെനിക്ക്. എനിക്ക് ബന്ധുവോ മിത്രമോ ഇല്ല; ഗുരുവോ ശിഷ്യനോ ഇല്ല. ചിദാനന്ദരൂപനായ ശിവനാണ് ഞാൻ, ശിവനാണ് ഞാൻ.

എനിക്ക് മാറ്റമൊന്നുമില്ല. നിരാകാരമാണെന്നാകാരം. സർവ്വവ്യാപിയാണ് ഞാൻ. എവിടെയുമുണ്ട് ഞാൻ. എന്നാലും ഇന്ദ്രിയങ്ങൾക്കെന്നെ ഗ്രഹിക്കാനാവുന്നില്ല. എന്നെ അളക്കാനാവില്ല. എനിക്കു മുക്തിയുമില്ല. ചിദാനന്ദരൂപനായ ശിവനാണ് ഞാൻ, ശിവനാണ് ഞാൻ.)

ഹീരാനന്ദൻ: ഭേഷ്.

'ഇവനൊരു ഉത്തരം കൊടുക്കുക' എന്നു ശ്രീരാമകൃഷ്ണൻ ഹീരാനന്ദനോടു ആംഗ്യം കാണിച്ചു.

ഹീരാനന്ദൻ: ഒരു കോണിൽനിന്നുകൊണ്ട് ഒരു മുറി കാണാം, മുറിയുടെ നടുക്ക് നിന്നുകൊണ്ടും മുറി കാണാം; രണ്ടു കാഴ്ചയും ഒന്നുതന്നെ, 'അല്ലയോ ഭഗവാനെ, അടിയൻ അവിടുത്തെ ദാസൻ'

എന്ന ഭാവത്തിലും ഈശ്വരാനുഭവമുണ്ട്; അവൻതന്നെ ഞാൻ, 'സോ... ഹം' എന്നതിലുമുണ്ട് ഈശ്വരാനുഭവം. ഒരു വാതിലിൽക്കൂടിയോ പല വാതിലുകളിൽക്കൂടിയോ ഒരു മുറിക്കുള്ളിൽ കടക്കാൻ കഴിയും.

സകലരും നിശ്ശബ്ദരായി ഇരുന്നു. ഹീരാനന്ദൻ നരേന്ദ്രനോടു പറഞ്ഞു: 'കുറച്ചു പാട്ടുകൂടി പാടൂ' നരേന്ദ്രൻ ഈണത്തിൽ കൗപീനപഞ്ചകം ചൊല്ലി:

വേദാന്തവാക്യേഷു സദാ രമന്തോ ഭിക്ഷാന്നമാത്രേണ ച തുഷ്ടിമന്തഃ
അശോകമന്തഃകരണേ ചരന്തഃ കൗപീനവന്തഃ ഖലു ഭാഗ്യവന്തഃ. 1

മൂലം തരോഃ കേവലമാശ്രയന്തഃ പാണിദ്വയം ഭോക്തുമമന്ത്രയന്തഃ
കന്ഥാമിവ സ്ത്രീമപി കുത്സയന്തഃ കൗപീനവന്തഃ ഖലു ഭാഗ്യവന്തഃ.2

സ്വാനന്ദഭാവേ പരിതുഷ്ടിമന്തഃ സുശാന്തസർവ്വേന്ദ്രിയവൃത്തിമന്തഃ
അഹർന്നിശം ബ്രഹ്മണി യേ രമന്തഃ കൗപീനവന്തഃ ഖലു ഭാഗ്യവന്തഃ.3

(സർവ്വദാ വേദാന്തവിചാരം ചെയ്തുകൊണ്ട്, ശോകമറ്റ് തന്നുള്ളിൽ രമിച്ചുകൊണ്ട്, ഭിക്ഷാന്നംകൊണ്ട് സന്തുഷ്ടരായി, കൗപീനമാത്ര ധാരികളായി സഞ്ചരിക്കുന്നവർ ഭാഗ്യവാന്മാർ.

ഇരിക്കാൻ മരത്തിൻെറ ചുവട്. ഭിക്ഷ ഭക്ഷിക്കാൻ കൈയ്ക്കുമ്പിൾ. കീറത്തുണിപോലെ തുച്ഛമായി സ്ത്രീയെയും കരുതുന്നു. അത്തരം കൗപീനവാന്മാർ ഭാഗ്യവാന്മാർ!

ഇന്ദ്രിയവ്യാപാരങ്ങളെല്ലാമടങ്ങി; ആത്മാനന്ദത്തിൽ സന്തുഷ്ടർ. ഇരവുപകൽ ബ്രഹ്മത്തിൽത്തന്നെ രമിക്കുന്നു. ആ കൗപീനധാരികൾ തന്നെ ഭാഗ്യശാലികൾ.)

'അഹർന്നിശം ബ്രഹ്മണി യേ രമന്തഃ' എന്ന ഭാഗം കേട്ടതോടെ ശ്രീരാമകൃഷ്ണൻ മെല്ലമെല്ലെ പഞ്ഞു: 'ആഹാ!' അതു കഴിഞ്ഞ് ആംഗ്യത്താൽ അറിയിച്ചു: 'ഇതാണ് യോഗിയുടെ ലക്ഷണം.'

നരേന്ദ്രൻ കൗപീനപഞ്ചകം മുഴുവനാക്കുന്നു:

ദേഹാദിഭാവം പരിവർജ്ജയന്തഃ സ്വാത്മാനമാത്മന്യവലോകയന്തഃ
നാന്തം ന മധ്യം ന ബഹിഃ സ്മരന്തഃ കൗപീനവന്തഃ ഖലു ഭാഗ്യവന്തഃ.4

ബ്രഹ്മാക്ഷരം പാവനമുച്ചരന്തഃ ബ്രഹ്മാഹമസ്മീതി വിഭാവയന്തഃ
ഭിക്ഷാശിനോ ദിക്ഷു പരിഭ്രമന്തഃ കൗപീനവന്തഃ ഖലു ഭാഗ്യവന്തഃ.5

(ദേഹാത്മബുദ്ധി അകറ്റിയവരും തന്നിൽ ആത്മാവിനെ കാണുന്നവരും അകമോ പുറമോ അറുതിയോ അറിയാത്തവരമായ കൗപീനമാത്രധാരികൾതന്നെ ഭാഗ്യവാന്മാർ.

പവിത്രമായ പ്രണവം ജപിച്ചുകൊണ്ടും, 'അഹം ബ്രഹ്മാസ്മി' എന്ന് ഭാവന ചെയ്തുകൊണ്ടും ഭിക്ഷാന്നം ഭക്ഷിച്ച് ചുറ്റിത്തിരിയുന്ന കൗപീനമാത്രധാരികൾ ഭാഗ്യശാലികൾ.)

നരേന്ദ്രൻ പിന്നെയും പാടി:

പരിപൂർണ്ണമാനന്ദം അംഗവിഹീനം സ്മര ജഗന്നിധാനം
ശ്രോത്രസ്യ ശ്രോത്രം മനസോ മനോ യദ് വാചോ ഹ വാചം
വാഗതീതം പ്രാണസ്യ പ്രാണം പരം വരേണ്യം.

(പരിപൂർണ്ണവും ആനന്ദസ്വരൂപവും നിരവയവവുമായ ജഗദധിഷ്ഠാനത്തെ ധ്യാനിക്കുക. കാതിന്നു കാതായ്, മനസ്സിനു മനമായ്, വാക്കിന്നു വാക്കായ്, വാക്കിനതീതനായ്, പ്രാണന്നു പ്രാണനായ്, പരംപൊരുളായ്, ഭജനീയനായ് ഉള്ളോനെ ധ്യാനിക്കുക.)

ശ്രീരാമ: (നരേന്ദ്രനോടു) അതും കൂടി, 'ഉണ്മയായുള്ള....'

നരേന്ദ്രൻ അതു പാടി:

(കാട്ടിലെന്തുണ്ടു മൂളുന്നു കണ്ണാ, എന്ന രീതി)

ഉണ്മയായുള്ളതൊന്നു നീ മാത്രം
കാണ്മതെങ്ങും ഞാൻ ത്വന്മയം മാത്രം.
'തത്ത്വമസ്യാ'ദി വാക്കിനുള്ളർത്ഥം
വ്യക്തമായി ഗ്രഹിച്ചു ഞാനിത്ഥം.
ചിന്മയ പ്രഭോ, നിന്നിലെൻ ചിത്ത-
പ്പൊന്മലർ ഞാനടിയറ വെച്ചേൻ,
സർവ്വഭൂതാന്തസംസ്ഥിതമൂർത്തേ,
സർവ്വഭൂതജഗന്നികേതം നീ.
ജീവികൾക്കുള്ളിൽ ചൈതന്യം തൂകി
മേവിടുന്ന ശ്രീഹരിയേകൻ.
വിജ്ഞാനാകിലും അജ്ഞനെന്നാലും
വിശ്വാസത്തിൽ വിധർമ്മിയെന്നാലും,
വിദ്യോതിക്കും ഗുണകർമ്മഭേദാ-
ലുദ്യോഗിക്കുന്നോരാക്കുന്നതും നീ.
ശാശ്വതസുഖകാംക്ഷികളായോർ
കാശി കാബയിലേതിലായാലും,
വിണ്ണു പൂകിലും മണ്ണിലായാലും
തിണ്ണം നിന്നെ നമിക്കണമാരും.
വിണ്ണിൽനിന്നുടൻ മണ്ണിലേയ്ക്കായും
മണ്ണിൽനിന്നഥ വിണ്ണിലേയ്ക്കായും
കണ്ണിമയ്ക്കാതെ നോക്കുമ്പോഴെൻെറ
മുന്നിൽക്കാണ്മതും നിൻ വിരാഡ്രൂപം.
ഉണ്മയായുള്ളതൊന്നു നീ മാത്രം
കാണ്മതെങ്ങും ഞാൻ ത്വന്മയം മാത്രം.
'തത്ത്വമസ്യാ'ദി വാക്കിനുള്ളർത്ഥം
വ്യക്തമായി ഗ്രഹിച്ചു ഞാനിത്ഥം.

'ജീവികൾക്കുള്ളിൽ ചൈതന്യം തൂകി മേവിടുന്നത് ശ്രീഹരിയേകൻ.' എന്ന ഭാഗം കേട്ടപ്പോൾ ശ്രീരാമകൃഷ്ണൻ ആംഗ്യംകൊണ്ട് സൂചിപ്പിച്ചു: 'ഈശ്വരൻ ഓരോരുത്തരുടെയും ഹൃദയത്തിലുണ്ട്; അദ്ദേഹം അന്തര്യാമി.'

'ഉണ്മയായുള്ളതൊന്നു നീ മാത്രം കാണ്മതെങ്ങും ഞാൻ ത്വന്മയം മാത്രം.' എന്ന ഭാഗം കേട്ടപ്പോൾ ഹീരാനന്ദൻ നരേന്ദ്രനോട്, ''അതെ, 'സർവ്വവും നീ തന്നെ;' ഇപ്പോൾ നിങ്ങൾ പറയുന്നു, 'നീ താൻ, നീ താൻ, ഞാനല്ല, നീ' എന്ന്.''

നരേന്ദ്രൻ: എനിക്ക് ഒന്നു തരൂ; ഒരു പത്തുലക്ഷം ഞാൻ നിങ്ങൾക്കു തരാം. 'നീയും ഞാൻ; ഞാൻതന്നെ നീയും.' 'ഞാൻ' അല്ലാതെ മറ്റൊന്നുമില്ല.

ഇത്രയും പറഞ്ഞു നരേന്ദ്രൻ അഷ്ടാവക്രസംഹിതയിൽനിന്നും ഏതാനും ശ്ലോകം ചൊല്ലി. വീണ്ടും എല്ലാവരും നിശ്ശബ്ദരായി.

ശ്രീരാമ: (ഹീരാനന്ദനോട്, നരേന്ദ്രനെ ചൂണ്ടിക്കാണിച്ചുകൊണ്ട്) ഇവൻ ഊരിപ്പിടിച്ച വാളുമായ് നടക്കുന്നതുപോലെ തോന്നുന്നു. (മാസ്റ്ററോട് ഹീരാനന്ദനെ കാണിച്ചുകൊണ്ട്) എത്ര ശാന്തൻ! പാമ്പാട്ടിയുടെ മുമ്പിൽ പടവും വിടർത്തി അനങ്ങാതെ നില്ക്കുന്ന മൂർഖനെപ്പോലെ!

## അദ്ധ്യായം നാല്

### ശ്രീരാമകൃഷ്ണൻെറ ആത്മപൂജ – രഹസ്യവാർത്ത

ശ്രീരാമകൃഷ്ണദേവൻ അന്തർമുഖനായിരിക്കുന്നു. ഹീരാനന്ദനും മാസ്റ്ററും അടുത്ത് ഇരിപ്പുണ്ട്. മുറി നിശ്ശബ്ദം. ശ്രീരാമകൃഷ്ണൻെറ ശരീരത്തിൽ, കണ്ടിട്ടും കേട്ടിട്ടുമില്ലാത്തത്ര യാതന. ഇതു കാണുമ്പോൾ ഭക്തന്മാരുടെ ഹൃദയം തകരുന്നു. പക്ഷെ, ഗുരുദേവൻ തൻെറ കൊടിയ വ്യഥ എല്ലാവരെയും വിസ്മരിപ്പിച്ചുവെച്ചിരിക്കുകയാണ്. അദ്ദേഹം ഇരുന്നരുളുന്നു. ശ്രീമുഖത്തു മന്ദഹാസം കളിയാടുന്നു.

ഭക്തന്മാർ പൂവും മാലയും കൊണ്ടുവന്നു സമർപ്പിച്ചിരിക്കുന്നു. ഗുരുദേവൻെറ ഹൃദയത്തിൽ നാരായണൻ; അദ്ദേഹത്തെ പൂജിക്കുകയാണെന്നു തോന്നുന്നു. ഗുരുദേവൻ പൂവെടുത്തു നെറുകയിലും കഴുത്തിലും ഹൃദയത്തിലും നാഭിദേശത്തും സ്പർശിച്ചു. ഒരു കുട്ടി പൂവെടുത്തു കളിക്കുകയാണെന്നു തോന്നി ഭക്തന്മാർക്ക്.

ഈശ്വരഭാവാവേശം ഉണ്ടാകുമ്പോൾ ശരീരത്തിനുള്ളിൽ മഹാവായു മേലോട്ടു കുതിക്കുമെന്നു ശ്രീരാമകൃഷ്ണൻ പറയാറുണ്ട്.

മഹാവായു ഉയർന്നാൽ ഈശ്വരാനുഭൂതിയും ഉണ്ടാകുന്നു. ഇക്കാര്യം അദ്ദേഹം കൂടെക്കൂടെ പറയാറുണ്ട്. അദ്ദേഹം മാസ്റ്ററോടു പറയുന്നു:

ശ്രീരാമ: എപ്പോഴാണ് വായു ഉയർന്നത് എന്ന് എനിക്കറിഞ്ഞുകൂടാ. ഒരു കുട്ടിയുടെ ഭാവമാണെനിക്കിപ്പോൾ. അതുകൊണ്ടാണ് പൂവെടുത്ത് ഇങ്ങനെ കളിക്കുന്നത്. ഞാനെന്താണിപ്പോൾ കാണുന്നതെന്നറിയാമോ? പൊളിച്ച മുളകൊണ്ട് ഒരു ചട്ടക്കൂടുണ്ടാക്കി തുണിയിട്ടു മൂടിയിരിക്കുംപോലെ തോന്നുന്നു എന്റെ ശരീരം. അതനങ്ങുന്നു. അകത്ത് ഒരാൾ ഉള്ളതുകൊണ്ടാണ് അതനങ്ങുന്നത്.

ശരീരത്തെ, കുരുവും ദശയുമെല്ലാം ചോർത്തിക്കളഞ്ഞ ഒരു മത്തങ്ങപോലെ കാണുന്നു ചിലപ്പോൾ. ഇതിനുള്ളിൽ കാമാദികളോ ആസക്തിയോ ഒന്നുമില്ല. ഉള്ളു വളരെ സ്വച്ഛം, പിന്നെ -

ശ്രീരാമകൃഷ്ണന് സംസാരിക്കാൻ വിഷമമായി. ശക്തി തീരെയില്ല. മാസ്റ്റർ വേഗം എന്താണ് ഗുരുദേവൻ പറയാൻ പോകുന്നതെന്ന് ഊഹിച്ചു പറഞ്ഞു: 'പിന്നെ, അവിടുന്ന് അകത്ത് ഭഗവാനെ കാണുകയും ചെയ്യുന്നു.'

ശ്രീരാമ: അകത്തും പുറത്തും രണ്ടിടത്തും. അഖണ്ഡസച്ചിദാനന്ദത്തെ അകത്തും പുറത്തും ഞാൻ കാണുന്നു. സച്ചിദാനന്ദം വെറുമൊരു ഉറ സ്വീകരിച്ച് അതിന്റെ ഉള്ളിലും വെളിയിലും വാഴുന്നു. ഇതു ഞാൻ കാണുന്നു.

മാസ്റ്ററും ഹീരാനന്ദനും ഈ ബ്രഹ്മദർശനവൃത്താന്തം കേട്ടുകൊണ്ടിരിക്കുന്നു. അല്പം കഴിഞ്ഞ് ഗുരുദേവൻ അവരുടെ നേരെ നോക്കിക്കൊണ്ടു സംഭാഷണം തുടർന്നു.

ശ്രീരാമ: (മാസ്റ്ററോടും ഹീരാനന്ദനോടും) നിങ്ങളൊക്കെ എന്റെ സ്വന്തമായിട്ട് എനിക്കു തോന്നുന്നു. ആരും അന്യനായിട്ട് എനിക്കു തോന്നുന്നില്ല.

(ശ്രീരാമകൃഷ്ണനും യോഗാവസ്ഥയും - അഖണ്ഡദർശനം)

ശ്രീരാമ: നിങ്ങളെയൊക്കെ ഓരോ ഉറകൾപോലെ ഞാൻ കാണുന്നു; തല ഇളകുന്നുമുണ്ട്.

*എന്റെ മനസ്സ് ഈശ്വരനിൽ ലയിക്കുമ്പോൾ ശരീരക്ലേശമൊക്കെ ഒരു വശത്തേക്കു മാറിയിരിക്കുന്നതായി ഞാൻ കാണുന്നു.

ഞാനിപ്പോൾ കാണുന്നത് ഇതു മാത്രമാണ്. തോലിൽ പൊതിഞ്ഞ അഖണ്ഡസച്ചിദാനന്ദം. അതിന്റെ ഒരു വശത്ത് ഈ കഴുത്തിലെ വ്രണവും വന്നുപെട്ടിരിക്കുന്നു.

---

* യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരുണാപി വിചാല്യതേ. ഗീത - 6.22

ശ്രീരാമകൃഷ്ണൻ വീണ്ടും നിശ്ശബ്ദനായി. കുറച്ച് കഴിഞ്ഞു വീണ്ടും പറഞ്ഞു: 'ജഡധർമ്മങ്ങൾ ചൈതന്യത്തിൽ ആരോപിക്കുന്നു, ചൈതന്യത്തിൻെറ ധർമ്മങ്ങൾ ജഡത്തിലും ആരോപിക്കുന്നു. അതിനാൽ ശരീരത്തിനു രോഗം ബാധിക്കുമ്പോൾ 'എന്നെ രോഗം ബാധിച്ചു' എന്നു നാം പറയുന്നു.'

ശ്രീരാമകൃഷ്ണൻ ഇപ്പോൾ പറഞ്ഞതു ഒന്നുകൂടി വ്യക്തമായി മനസ്സിലാക്കണമെന്ന ആഗ്രഹം ഹീരാനന്ദൻ പ്രകാശിപ്പിച്ചു. അതിനാൽ മാസ്റ്റർ പറഞ്ഞു: 'ചൂടുവെള്ളംകൊണ്ട് കൈയ്പൊള്ളിയാൽ ആളുകൾ പറയും, വെള്ളം വീണു കൈയ് പൊള്ളി, എന്ന്. പക്ഷേ അതു ശരിയല്ല, കൈയ്പൊള്ളിയതു ചൂടുകൊണ്ടാണ്.

ഹീരാനന്ദൻ: (ശ്രീരാമകൃഷ്ണനോട്) ഭക്തൻ കഷ്ടപ്പെടുന്നത് എന്തുകൊണ്ടാണെന്ന് അവിടുന്നൊന്നു പറഞ്ഞുതന്നാലും.

ശ്രീരാമ: ദേഹമാണു കഷ്ടപ്പെടുന്നത്.

ശ്രീരാമകൃഷ്ണൻ എന്തോകൂടി പറയാൻ പോകുംപോലെ തോന്നി. ഹീരാനന്ദനും മാസ്റ്ററും ഉത്കണ്ഠയോടെ കാത്തിരുന്നു. അദ്ദേഹം ചോദിച്ചു: 'മനസ്സിലായോ?'

മാസ്റ്റർ: രഹസ്യമായി ഹീരാനന്ദനോട് എന്തോ പറയുന്നു.

മാസ്റ്റർ: ഗുരുദേവൻ ദേഹപീഡ അനുഭവിക്കുന്നത് മറ്റാളുകളെ പഠിപ്പിക്കാൻ വേണ്ടിയാകുന്നു. ഇദ്ദേഹത്തിൻെറ ജീവിതം ഒരു സൂചകഗ്രന്ഥമാണ്. ഇത്രയൊക്കെ ശരീരപീഡ ഉണ്ടായിട്ടും കൂടി മനസ്സു നൂറുശതമാനവും ഈശ്വരനിൽ ലയിച്ചിരിക്കുന്നു.

ഹീരാനന്ദൻ: അതെ, ക്രിസ്തുവിൻെറ കുരിശിന്മേലെ മരണം പോലെയാണിത്. എന്നാലും ഈ നിഗൂഢപ്രശ്നം ബാക്കി കിടക്കുന്നു, ഇദ്ദേഹത്തിനു ഈ യന്ത്രണ എന്തുകൊണ്ട്?

മാസ്റ്റർ: അത് അമ്മയുടെ ഇച്ഛയാകുന്നു എന്നാണ് ഗുരുദേവൻ പറയുന്നത്. ഇദ്ദേഹത്തിൻെറ ശരീരത്തിൽ അമ്മ അവ്വിധം വിളയാടുന്നു.

ഇവരിരുവരും സ്വകാര്യമായി സംസാരിക്കുന്നു. ശ്രീരാമകൃഷ്ണൻ ആംഗ്യംകൊണ്ട് ഹീരാനന്ദനോട്, എന്താണ് മാസ്റ്റർ പറയുന്നത്, എന്നു ചോദിച്ചു. ഹീരാനന്ദന് ആംഗ്യം മനസ്സിലാവാഞ്ഞ്, ഗുരുദേവൻ ആംഗ്യം ആവർത്തിച്ചു.

ഹീരാനന്ദൻ: അവിടുന്നു ക്ലേശമനുഭവിക്കുന്നത് മറ്റുള്ളവരെ പഠിപ്പിക്കാൻ വേണ്ടിയാണ് എന്നദ്ദേഹം പറയുന്നു.

ശ്രീരാമ: അതവൻെറ ഊഹം മാത്രമല്ലാതെ മറ്റൊന്നുമല്ല. (മാസ്റ്ററോടും ഹീരാനന്ദനോടും) എൻെറ ഭാവം ഇപ്പോൾ മാറിക്കൊണ്ടിരിക്കുന്നു. 'നിൻെറ ചൈതന്യം ഉണരട്ടെ' എന്നു ഞാൻ എല്ലാവരോടും പറയരുത് എന്നു തോന്നുന്നു. കലിയുഗത്തിൽ പാപം വളരെയധികം. അന്യരുടെ ചൈതന്യം ഞാൻ ഉണർത്തിയാൽ അവരുടെ പാപമെല്ലാം എന്നിൽ വന്നുചേരുന്നു.

മാസ്റ്റർ: (ഹീരാനന്ദനോട്) സമയമാകാതെ ഇദ്ദേഹം, ചൈതന്യം ഉണരട്ടെ, എന്നു പറയുകയില്ല. ആർക്ക് ചൈതന്യമുണരാൻ കാലമായോ അയാളോടു പറയും.

1886 ഏപ്രിൽ 23, വെള്ളിയാഴ്ച

## പ്രവൃത്തിയോ നിവൃത്തിയോ? നിവൃത്തിതന്നെ നല്ലത്

ഹീരാനന്ദൻ ശ്രീരാമകൃഷ്ണൻെറ കാൽ തലോടിക്കൊണ്ടിരിക്കുന്നു. അടുത്ത് മാസ്റ്റർ ഇരിപ്പുണ്ട്. ലാട്ടുവും വേറെ ഒന്നുരണ്ടു ഭക്തന്മാരും മുറിയിൽ വന്നുംപോയുമിരിക്കുന്നു. 1886 ഏപ്രിൽ 23 -ാം തീയതി, വെള്ളിയാഴ്ച. ഇന്ന് ദുഃഖവെള്ളിയാഴ്ചയാണ്. നേരം ഉച്ചയ്ക്കു ഒരു മണിയോളമായി. ഹീരാനന്ദൻ ഇന്നിവിടെയാണ് ഊണ് കഴിച്ചത്, അദ്ദേഹം ഇവിടെ താമസിക്കണമെന്ന് ശ്രീരാമകൃഷ്ണന് അതിയായ ആഗ്രഹമുണ്ട്.

ശ്രീരാമകൃഷ്ണൻെറ കാൽ തടവിക്കൊണ്ടിരിക്കെ ഹീരാനന്ദൻ അദ്ദേഹവുമായി സംഭാഷണം ചെയ്തു. അതേ തേന്മൊഴികൾ; മുഖത്ത് പുഞ്ചിരി; ഒരു കുഞ്ഞിനെ പറഞ്ഞു സമാധാനിപ്പിക്കും പോലെയാണ് സംസാരിക്കുന്നത്.

ശ്രീരാമകൃഷ്ണന് തീരെ സുഖമില്ല; ഡോക്ടർ കൂടെക്കൂടെ വന്ന് നോക്കുന്നുണ്ട്.

ഹീരാനന്ദൻ: അവിടുന്നെന്തിനാണ് ഇത്ര വ്യാകുലപ്പെടുന്നത്? ഡോക്ടരിൽ വിശ്വാസമർപ്പിച്ച് നിശ്ചിന്തനായി ഇരിക്കാമല്ലൊ. അവിടുന്നൊരു കുട്ടിയല്ലേ?

ശ്രീരാമ: (മാസ്റ്ററോട്) എങ്ങനെയാണ് ഡോക്ടരെ വിശ്വസിക്കുന്നത്? ഡോക്ടർ സർക്കാർ പറഞ്ഞു, എൻെറ രോഗം മാറുകയില്ല, എന്ന്.

ഹീരാനന്ദൻ: അതിനെക്കുറിച്ച് ഇത്ര വ്യാകുലപ്പെടാൻ എന്താണുള്ളത്! വരാനുള്ളത് വരും.

മാസ്റ്റർ: (ഹീരാനന്ദനോട്, സ്വകാര്യത്തിൽ) അദ്ദേഹം തനിക്കു വേണ്ടിയല്ല വ്യാകുലപ്പെടുന്നത്. അദ്ദേഹത്തിൻെറ ശരീരം രക്ഷിക്കുന്നത് ഭക്തന്മാർക്കുവേണ്ടിയാണ്.

വല്ലാത്ത വെയിൽകാലം; പോരാത്തതിനു ഉച്ചനേരവും. രാമച്ചം കൊണ്ടുള്ള തട്ടി ജനലുകളിൽ തൂക്കിയിട്ടിട്ടുണ്ട്. ഹീരാനന്ദൻ എഴുന്നേറ്റു അവ നേരെ ചോവ്വെ തൂക്കി. ശ്രീരാമകൃഷ്ണൻ നോക്കിക്കൊണ്ടിരുന്നു.

ശ്രീരാമ: (ഹീരാനന്ദനോട്) അപ്പോൾ കാൽസ്രാ അയയ്ക്കാൻ മറക്കരുത്. തൻെറ നാട്ടിൽ ഉപയോഗിക്കുന്നമാതിരിയുള്ള കാൽസ്രാ ധരിച്ചാൽ കൂടുതൽ സുഖവും സൗകര്യവും തോന്നുമെന്ന് ഹീരാനന്ദൻ ശ്രീരാമകൃഷ്ണനോടു പറഞ്ഞിരുന്നു. അതുകൊണ്ട് അത്തരം കാൽസ്രാ അയച്ചുകൊടുക്കണമെന്ന് ഗുരുദേവൻ ഓർമ്മിപ്പിക്കുകയായിരുന്നു.

ഹീരാനന്ദൻ നേരെ ഊണു കഴിച്ചില്ല. അരി ശരിക്കു വെന്തിരുന്നില്ല. അതു കേട്ടു ഗുരുദേവനു വലിയ സങ്കടമായി. അദ്ദേഹം ഹീരാനന്ദനോടു എടുത്തെടുത്തു, 'പലഹാരം വല്ലതും കഴിക്കുന്നോ?' എന്നു ചോദിച്ചു. തീരെ സുഖമില്ല, മിണ്ടാൻതന്നെ വയ്യ, എന്നിട്ടും പിന്നെയും പിന്നെയും ഈ ചോദ്യം ആവർത്തിക്കുകയുണ്ടായി. 'നീയും ആ ചോറുതന്നെയോ കഴിച്ചത്?' എന്ന് അദ്ദേഹം ലാട്ടുവിനോടും ചോദിച്ചു.

ശ്രീരാമകൃഷ്ണന് അരയിൽ തുണി ചുറ്റിക്കൊണ്ടിരിക്കാൻ കഴിയുന്നില്ല. മിക്കവാറും കുട്ടികളെപ്പോലെ നഗ്നനായിട്ടാണ് ഇരിക്കാറ്; ഹീരാനന്ദൻെറകൂടെ രണ്ട് ബ്രഹ്മസമാജാംഗങ്ങളും വന്നിട്ടുണ്ട്. അതിനാൽ ശ്രീരാമകൃഷ്ണൻ കൂടെക്കൂടെ മുണ്ട് അരയിലേക്കു വലിച്ചുകൊണ്ടിരുന്നു.

ശ്രീരാമ: (ഹീരാനന്ദനോട്) തുണി അഴിഞ്ഞുപോയാൽ നിങ്ങളെന്നെ പ്രാകൃതനെന്നു പറയുമോ?

ഹീരാനന്ദൻ: തുണി ഉണ്ടായാലും ഇല്ലെങ്കിലും അവിടെയ്ക്കെന്താണ്? അവിടുന്നൊരു കുട്ടിയല്ലേ?

ശ്രീരാമ: (ബ്രഹ്മസമാജാംഗമായ പ്രിയനാഥൻെറ നേരെ കൈയ് ചൂണ്ടിക്കൊണ്ട്) പക്ഷെ ഇദ്ദേഹം പറയും.

ഹീരാനന്ദൻ ഇപ്പോൾ യാത്ര പറയും. അദ്ദേഹം ഒന്നുരണ്ടു ദിവസം കല്ക്കത്തയിൽ താമസിച്ച് സിൻധിലേക്കു മടങ്ങിപ്പോകും. അവിടെ അദ്ദേഹത്തിനു ജോലിയുണ്ട്. രണ്ടു പത്രങ്ങളുടെ പത്രാധി

പരാണദ്ദേഹം (1884 മുതൽ നാലു കൊല്ലം അദ്ദേഹം ആ ജോലി നോക്കി.) സിൻഡ് ടൈംസ്, സിൻഡ് സുധാർ എന്നാണ് പത്രങ്ങളുടെ പേർ. 1883 -ൽ അദ്ദേഹം ബി. ഏ. ബിരുദം നേടി.

ഹീരാനന്ദൻ സിന്ധുദേശക്കാരനാണ്, കല്ക്കത്തയിലാണ് പഠിച്ചത്. ശ്രീ കേശവസേനനെ പലപ്പോഴും കാണുകയും അദ്ദേഹവുമായി സംഭാഷണം ചെയ്കയും ഉണ്ടായിട്ടുണ്ട്. ദക്ഷിണേശ്വരം കാളീ ക്ഷേത്രത്തിൽ ശ്രീരാമകൃഷ്ണൻെറ അടുത്ത് ഇടയ്ക്കിടെ വന്നു താമസിച്ചുകൊണ്ടിരുന്നു.

(ഹീരാനന്ദനെ പരീക്ഷിക്കുന്നു - പ്രവൃത്തിയോ നിവൃത്തിയോ?)

ശ്രീരാമ: (ഹീരാനന്ദനോട്) അങ്ങോട്ട് തിരിച്ചുപോയില്ലെങ്കിലെന്താ?

ഹീരാനന്ദൻ; (ചിരിച്ചുകൊണ്ട്) ആവൂ! അവിടെ എൻെറ ജോലി നോക്കാൻ വേറാരുമില്ല. എനിക്കിവിടെ പല പണിയുമുണ്ട്.

ശ്രീരാമ: എന്തു ശമ്പളം കിട്ടും?

ഹീരാനന്ദൻ; (ചിരിച്ചുകൊണ്ട്) ഈവക ജോലിക്ക് ശമ്പളം കുറവാണ്.

ശ്രീരാമ: എന്നാലും എത്ര കിട്ടും?

ഹീരാനന്ദൻ ചിരിച്ചു, ശ്രീരാമകൃഷ്ണൻ തുടർന്നു:

ശ്രീരാമ: ഇവിടെ താമസിച്ചാലെന്താ?

ഹീരാനന്ദൻ മിണ്ടാതെ നില്ക്കുന്നു.

ശ്രീരാമ: ജോലികൊണ്ടെന്തു കാര്യം?

ഹീരാനന്ദൻ ഒന്നും മിണ്ടുന്നില്ല. ഒന്നുരണ്ടു കാര്യങ്ങളുംകൂടി പറഞ്ഞ് അദ്ദേഹം യാത്രയായി.

ശ്രീരാമ: ഇനിയെന്നു വരും?

ഹീരാനന്ദൻ: തിങ്കളാഴ്ച നാട്ടിലേക്കു മടങ്ങും. തിങ്കളാഴ്ച കാലത്ത് വന്ന് അങ്ങയെ കണ്ടുകൊള്ളാം.

ഹീരാനന്ദൻ പോയി.

# അദ്ധ്യായം അഞ്ച്

**മാസ്റ്റർ, നരേന്ദ്രൻ, ശരത് മുതലായവർ**

മാസ്റ്റർ ശ്രീരാമകൃഷ്ണൻെറ സമീപം ഇരിക്കുന്നു. ഹീരാനന്ദൻ ഇപ്പോളങ്ങു പോയതേ ഉള്ളൂ.

ശ്രീരാമ: (മാസ്റ്ററോട്) വളരെ നല്ല കൂട്ടത്തിൽ, എന്താ, അങ്ങനെയല്ലേ?

മാസ്റ്റർ: അതെ, വളരെ മധുരമായ സ്വഭാവം.

ശ്രീരാമ: സിൻഡ് ഇവിടെനിന്ന് രണ്ടായിരത്തി ഇരുനൂറ് മൈൽ ദൂരെയാണെന്ന് അയാൾ പറഞ്ഞു. അത്ര ദൂരെനിന്നും എന്നെ കാണാൻ വന്നിരിക്കുന്നു!

മാസ്റ്റർ: അതെ, ആത്മാർത്ഥമായ സ്നേഹമില്ലെങ്കിൽ ഇങ്ങനെ ചെയ്കയില്ല.

ശ്രീരാമ: എന്നെ അയാളുടെ നാട്ടിൽ കൂട്ടിക്കൊണ്ടുപോകണമെന്ന് അയാൾക്കു വലിയ ആഗ്രഹം.

മാസ്റ്റർ: പോകാൻ വലിയ ക്ലേശമാണ്. തീവണ്ടിയിൽ നാലഞ്ചു ദിവസത്തെ വഴിയുണ്ട്.

ശ്രീരാമ: അയാൾക്കു മൂന്നു ബിരുദം ഉണ്ട്.

മാസ്റ്റർ: ഉവ്വ്.

ശ്രീരാമകൃഷ്ണന് ക്ഷീണം തോന്നി. അദ്ദേഹത്തിനു വിശ്രമിക്കണം.

ശ്രീരാമ: (മാസ്റ്ററോട്) ജനാല തുറന്നിടൂ, എന്നിട്ട് കിടക്കയിൽ പായ് വിരിച്ചുതരൂ.

ജനലിൻെറ മടക്കുപാളികൾ തുറക്കാനാണ് ശ്രീരാമകൃഷ്ണൻ പറഞ്ഞത്. ഇപ്പോഴും വലിയ ചൂട്. അതുകൊണ്ടാണ് കിടക്കയുടെ മേൽ പായ് വിരിച്ചുകൊടുക്കാനാവശ്യപ്പെട്ടത്.

മാസ്റ്റർ ഗുരുദേവനെ വീശിക്കൊണ്ടിരുന്നു. ഗുരുദേവന് അല്പം ഉറക്കം വന്നു.

ശ്രീരാമ: (മാസ്റ്ററോട്, കുറച്ചൊന്നു ഉറങ്ങിയശേഷം) എന്താ, ഞാൻ ഉറങ്ങിയോ

മാസ്റ്റർ: ഉവ്വ്, കുറച്ചൊന്ന്.

നരേന്ദ്രനും ശരത്തും മാസ്റ്ററും താഴത്തെ ഹാളിൻെറ കിഴക്കു വശത്തു സംസാരിച്ചുകൊണ്ടിരുന്നു.

നരേന്ദ്രൻ: എന്തൊരാശ്ചര്യം! എത്ര വർഷം പുസ്തകം വായിച്ചാലും വിദ്യ ഉണ്ടാകുന്നില്ല. രണ്ടുമൂന്നുദിവസം സാധന ചെയ്തതുകൊണ്ട് ഭഗവല്ലാഭം എങ്ങനെയുണ്ടാകും? ഭഗവല്ലാഭം അത്ര എളുപ്പമാണോ? (ശരത്തിനോട്) നിങ്ങൾക്ക് ശാന്തി ലഭിച്ചിരിക്കുന്നു; മാസ്റ്റർ മഹാശയനും ശാന്തി ലഭിച്ചു. പക്ഷെ എനിക്കു ശാന്തി കിട്ടിയിട്ടില്ല.

മാസ്റ്റർ: അങ്ങനെയാണെങ്കിൽ നീ പശുവിനു തീറ്റികൊട്, ഞങ്ങൾ കൊട്ടാരത്തിൽ പോകാം; അല്ലെങ്കിൽ ഞങ്ങൾ കൊട്ടാരത്തിൽ പോകാം. നീ പശുവിന് തീറ്റി കൊട്. (എല്ലാവരും ചിരിക്കുന്നു)

നരേന്ദ്രൻ: (ചിരിച്ചുകൊണ്ട്) പരമഹംസദേവൻ ഈ കഥ* കേട്ടു; കേട്ടുചിരിച്ചു.

(ശ്രീരാമകൃഷ്ണദേവനും നരേന്ദ്രാദിഭക്തന്മാരുടെ സമ്മേളനവും)

വൈകുന്നേരമായി. മുകളിലത്തെ ഹാളിൽ അനേകം ഭക്തന്മാർ ഇരിപ്പുണ്ട്. നരേന്ദ്രൻ, ശരത്, ശശി, ലാട്ടു, നിത്യഗോപാലൻ, കേദാരൻ, ഗിരീശൻ, രാമൻ, മാസ്റ്റർ, സുരേശൻ ഇങ്ങനെ പലരുമുണ്ട്.

എല്ലാവർക്കു മുമ്പെ നിത്യഗോപാലൻ വന്നു; ശ്രീരാമകൃഷ്ണനെ കണ്ടമാത്രയിൽ അദ്ദേഹത്തിൻെറ ശ്രീപാദങ്ങളിൽ ശിരസ്സർപ്പിച്ചു വന്ദിച്ചു. ആസനസ്ഥനായശേഷം നിത്യഗോപാലൻ ഒരു കുട്ടിയെപ്പോലെ പറഞ്ഞു: 'കേദാരബാബു വന്നിട്ടുണ്ട്.'

കേദാരൻ വളരെ ദിവസങ്ങൾക്കുശേഷം ശ്രീരാമകൃഷ്ണനെ ദർശിക്കാൻ വന്നിരിക്കുകയാണ്. അദ്ദേഹം ഔദ്യോഗികജോലികൾ സംബന്ധിച്ച് ഡാക്കയിൽ താമസമായിരുന്നു. അവിടെവെച്ച് ശ്രീരാമകൃഷ്ണൻെറ രോഗത്തെക്കുറിച്ച് കേട്ടിട്ട് വന്നതാണ്. കേദാരൻ മുറിയിൽ കടന്നു, ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമായി സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നതു കണ്ടു.

കേദാരൻ ശ്രീരാമകൃഷ്ണൻെറ പാദധൂളി ശിരസ്സിലണിഞ്ഞു. എന്നിട്ട് ആനന്ദത്തോടെ ആ പാദധൂളി എല്ലാവർക്കും വിതരണം

*പ്രഹ്ലാദൻെറ അച്ഛൻ ഹിരണ്യകശിപു ശണ്ഡാമർക്കന്മാർക്കും ആളയച്ചു. പ്രഹ്ലാദനെ ഹരിനാമം പഠിപ്പിച്ചതെന്തിനാണെന്നു ചോദിക്കാനാണ് വരാൻ പറഞ്ഞയച്ചത്. രാജാവിൻെറ അടുക്കൽ പോകാൻ അവർക്കു ഭയമായി. അപ്പോൾ ശണ്ഡൻ അമർക്കനോടു പറഞ്ഞതാണീ കാര്യം.

ചെയ്തു. ഭക്തന്മാർ തല കുനിച്ച് അത് സ്വീകരിച്ചു. ശരത്തിനു കൊടുക്കാൻ. ചെന്നപ്പോൾ അദ്ദേഹം സ്വയം ഗുരുദേവൻെറ പാദധൂളി ചെന്നെടുത്തു. മാസ്റ്റർ ചിരിച്ചു. ഗുരുദേവനും ചിരിച്ചു, മാസ്റ്ററുടെ നേരെ നോക്കിക്കൊണ്ട്. ഭക്തന്മാർ നിശ്ശബ്ദമായി ഇരിക്കുന്നു. ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനാകാൻ പോകുന്നതിൻെറ ലക്ഷണങ്ങൾ കാണുന്നു. ഇടയ്ക്കിടെ നെടുവീർപ്പു വിടുന്നു, ഭാവാവേശം അടക്കാൻ നോക്കുംപോലെ. ഒടുവിൽ അദ്ദേഹം കേദാരനോടു ആംഗ്യം കാണിച്ചു പറഞ്ഞു: 'ഗിരീശനുമായി തർക്കിക്കുക.' ഗിരീശൻ കാതുപിടിച്ചു മൂക്കുപൊത്തുന്നു. എന്നിട്ടു പറയുന്നു: മഹാശയ, ഞാൻ മാപ്പു ചോദിക്കുന്നു. അവിടുന്നാരെന്നു ആദ്യം ഞാൻ അറിഞ്ഞിരുന്നില്ല! അതുകൊണ്ടാണ് ഞാൻ തർക്കിച്ചിരുന്നത്. ഇപ്പോൾ സംഗതിയൊക്കെ വേറെ.' (ശ്രീരാമകൃഷ്ണൻ ചിരിക്കുന്നു)

ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ ചൂണ്ടിക്കാണിച്ചുകൊണ്ടു കേദാരനോടു പറഞ്ഞു: 'അവൻ സർവ്വവും ത്യജിച്ചിരിക്കുന്നു! (ഭക്തന്മാരോട്) കേദാരനൊരിക്കൽ നരേന്ദ്രനോടു പറഞ്ഞു: 'നീയിപ്പോൾ തർക്കിച്ചോളു, വിചാരം ചെയ്തോളു; പക്ഷെ അവസാനം നിനക്ക് ഹരിനാമവും ചൊല്ലി നിലത്തുകിടന്ന് ഉരുളേണ്ടതായിവരും.' (നരേന്ദ്രനോട്) കേദാരൻെറ പാദധൂളി എടുക്കൂ.'

കേദാരൻ: (നരേന്ദ്രനോട്) അദ്ദേഹത്തിൻെറ പാദധൂളി ഗ്രഹിക്കുക; അതുമതി.

സുരേന്ദ്രൻ ഭക്തന്മാരുടെ പിന്നിൽ ഇരിക്കുന്നു. ശ്രീരാമകൃഷ്ണദേവൻ പുഞ്ചിരിയോടെ അദ്ദേഹത്തിൻെറ നേരെ നോക്കിക്കൊണ്ടു കേദാരനോടു പറഞ്ഞു: 'ആഹാ, എന്തൊരു നല്ല സ്വഭാവം!' ശ്രീരാമകൃഷ്ണൻെറ സൂചന മനസ്സിലാക്കിയ കേദാരൻ സുരേന്ദ്രൻെറ അടുത്തേയ്ക്കു നീങ്ങിയിരുന്നു.

സുരേന്ദ്രൻ അല്പം അഭിമാനിയാണ്. ഉദ്യാനഗൃഹത്തിലെ ചെലവിനുവേണ്ടി ഭക്തന്മാരിൽ ചിലർ ഗൃഹസ്ഥഭക്തന്മാരിൽ നിന്നും സംഭാവന പിരിക്കാൻ പോയിരുന്നു. അതിൽ സുരേന്ദ്രന് വലിയ പരിഭവമായി. അവിടുത്തെ ചെലവിൽ അധികഭാഗവും വഹിച്ചിരുന്നത് സുരേന്ദ്രനാണ്.

സുരേന്ദ്രൻ: (കേദാരനോട്) ഇത്ര വലിയ സന്ന്യാസിമാരുടെ ഒപ്പം എനിക്കു ഇരിക്കാൻ പാടുണ്ടോ? കുറച്ചു ദിവസം മുമ്പ് ഇവരിൽ ചിലർ (നരേന്ദ്രൻ) സന്ന്യാസിവേഷവും ധരിച്ച് ബുദ്ധഗയ ദർശിക്കാൻ പോയി; അവിടെപ്പോയി വലിയ വലിയ സന്ന്യാസിമാരെ കാണാൻ.

ശ്രീരാമകൃഷ്ണദേവൻ സുരേന്ദ്രനെ സമാധാനിപ്പിക്കുന്നു. അദ്ദേഹം പറഞ്ഞു: 'അതെ, നീ പറഞ്ഞതു ശരിയാണ്. ഇവരൊക്കെ കൊച്ചു കുട്ടികൾ. വേണ്ടതെന്താണെന്ന് അവർക്കറിഞ്ഞുകൂടാ.'

സുരേന്ദ്രൻ: (കേദാരനോട്) നമ്മുടെ ഓരോരുത്തരുടെയും മനോഭാവമെന്താണെന്ന് നമ്മുടെ ഗുരുദേവന് അറിഞ്ഞുകൂടേ? അദ്ദേഹം പണംകൊണ്ടു പ്രീതനാകുന്നില്ല; നമ്മുടെ മനോഭാവം നോക്കിയാണ് അദ്ദേഹം സന്തുഷ്ടനാകുന്നത്.

ശ്രീരാമകൃഷ്ണൻ തല കുലുക്കി സുരേന്ദ്രൻെറ വാക്കു ശരിവെച്ചു. മനോഭാവം നോക്കിയാണ് സന്തുഷ്ടനാകുന്നത്' എന്ന വാക്കു കേട്ട് കേദാരനും സന്തോഷം പ്രകടിപ്പിച്ചു.

ഭക്തന്മാർ പലതരം ഭക്ഷണപദാർത്ഥങ്ങളും കൊണ്ടുവന്ന് ഗുരുദേവൻെറ മുമ്പിൽ സമർപ്പിച്ചിട്ടുണ്ട്. അദ്ദേഹം അതിൽനിന്നും ഒരു നുള്ള് എടുത്തു നാവിലിട്ടു. എന്നിട്ട് തട്ട് സുരേന്ദ്രൻെറ കൈയിൽ കൊടുത്തു; ഭക്തന്മാർക്കെല്ലാവർക്കും പ്രസാദം വിതരണം ചെയ്യാനും അദ്ദേഹം സുരേന്ദ്രനോടു പറഞ്ഞു. സുരേന്ദ്രൻ താഴത്തേയ്ക്കു പോയി. പ്രസാദവിതരണം അവിടെവെച്ചു നടക്കും.

ശ്രീരാമ: (കേദാരനോട്) നീയതൊക്കെയൊന്നു പറഞ്ഞു മനസ്സിലാക്കിക്കൊടുക്കൂ. അങ്ങോട്ടൊന്നു ചെല്ലൂ. അവർ കശപിശ കൂടാതെ നോക്കണം.

മാസ്റ്റർ ഗുരുദേവനെ വീശിക്കൊണ്ടിരിക്കുന്നു. ഗുരുദേവൻ ചോദിച്ചു: 'നീയൊന്നും കഴിക്കുന്നില്ലേ?' അദ്ദേഹം മാസ്റ്ററെ പ്രസാദം കഴിക്കാൻ താഴോട്ടയച്ചു. നേരം സന്ധ്യയോടടുത്തു. ഗിരീശനും മാസ്റ്ററും ഉദ്യാനത്തിലെ ചെറിയ കുളത്തിൻെറ കരയ്ക്കു നടന്നുകൊണ്ടിരിക്കുന്നു.

ഗിരീശൻ: ഹേ, നിങ്ങളെന്തോ ഗുരുദേവനെക്കുറിച്ചു ചിലതൊക്കെ എഴുതുന്നുണ്ടെന്നു കേട്ടല്ലൊ; അതു നേരാണോ?

മാസ്റ്റർ : ആരു പറഞ്ഞു?

ഗിരീശൻ: ഞാൻ കേട്ടിരിക്കുന്നു. എനിക്കു തരുമോ?

മാസ്റ്റർ: ഇല്ല. അതുകൊടുക്കുന്നത് ശരിയാണ് എന്നെനിക്കു തന്നെ തോന്നുന്നതുവരെ ആർക്കും കൊടുക്കുകയില്ല. ഞാനതു സ്വന്തം ആവശ്യത്തിനു എഴുതുന്നതാണ്. വേറാർക്കും വേണ്ടിയല്ല.

ഗിരീശൻ: എന്താ നിങ്ങൾ പറയണത്!

മാസ്റ്റർ: ഞാൻ മരിക്കുമ്പോൾ കിട്ടിയേക്കും.

(ശ്രീരാമകൃഷ്ണൻ അഹേതുകകൃപാസിന്ധു-ബ്രഹ്മഭക്തൻ ശ്രീ അമൃതൻ)

സന്ധ്യയ്ക്കുശേഷം ഗുരുദേവൻെറ മുറിയിൽ വിളക്കുവെച്ചു. ബ്രഹ്മഭക്തനായ ശ്രീ അമൃതവസു കാണാൻ വന്നിട്ടുണ്ട്. ഗുരുദേവൻ അദ്ദേഹത്തെ കാണാൻ താല്പര്യപ്പെട്ടിരുന്നു. മാസ്റ്ററും വേറെ രണ്ടു നാലു ഭക്തന്മാരും മുറിയിൽ ഇരിക്കുന്നുണ്ട്. ഗുരുദേവൻെറ മുമ്പിലായി ഒരു വാഴയിലയിൽ വില്വദളവും മുല്ലപ്പൂവും ചേർത്തു കോർത്ത ഒരു മാല ഇരിക്കുന്നു. മുറി നിശ്ശബ്ദം. ഒരു മഹായോഗി നിശ്ശബ്ദനായി യോഗയുക്തനായി ഇരുന്നുരുളുന്നതുപോലെ തോന്നുന്നു. ഗുരുദേവൻ ഇടയ്ക്കിടെ മാലയെടുത്തു അല്പമൊന്നു പൊക്കും, അതെടുത്തു കഴുത്തിലിടാൻ ഉദ്ദേശിക്കുംപോലെ.

അമൃതൻ: (സ്നേഹപൂർണ്ണസ്വരത്തിൽ) മാലയെടുത്തു കഴുത്തിലിട്ടുതരട്ടയോ?

ശ്രീരാമകൃഷ്ണൻ മാല സ്വീകരിച്ചു. അദ്ദേഹം അമൃതനുമായി പലതും സംസാരിച്ചു. അമൃതൻ യാത്ര പറയാൻ തുടങ്ങുന്നു.

ശ്രീരാമ: നീ വീണ്ടും വരിക.

അമൃതൻ: വരാം. എനിക്കിവിടെ വരാൻ വളരെ ആഗ്രഹമുണ്ട്. വളരെ ദൂരെനിന്നു വേണം വരാൻ; അതുകൊണ്ട് എപ്പോഴുമൊന്നും വരാൻ കഴിയുന്നില്ല.

ശ്രീരാമ: നീ വാ. വണ്ടിക്കൂലി ഇവിടെനിന്ന് എടുത്തോ.

ശ്രീരാമകൃഷ്ണന് അമൃതൻെറ പേരിലുള്ള അഹേതുകസ്നേഹം കണ്ട് സകലരും ആശ്ചര്യം പൂണ്ടു.

1886 ഏപ്രിൽ 24, ശനിയാഴ്ച

(ശ്രീരാമകൃഷ്ണദേവനും ഭക്തൻെറ ഭാര്യയും മകനും)

അടുത്തനാൾ, ഏപ്രിൽ 24 -ാം തീയതി, ശനിയാഴ്ച. ഒരു ഭക്തൻ - മാസ്റ്റർ വന്നു; കൂടെ ഭാര്യയും ഏഴു വയസ്സായ ഒരു മകനും ഉണ്ട്. അവരുടെ എട്ടു വയസ്സായ ഒരു കുട്ടി മരിച്ചിട്ട് ഒരു വർഷമായി. അന്നുമുതൽ ആ ഭക്തൻെറ ഭാര്യ ഭ്രാന്തിയെപ്പോലെയായിരിക്കുന്നു. അതിനാൽ അവരോടു ശ്രീരാമകൃഷ്ണൻ ഇടയ്ക്കിടെ തൻെറയടുത്തു വരാൻ പറഞ്ഞിരുന്നു.

രാത്രി ശ്രീ മാതൃദേവി മുകളിലെ ഹാളിലേക്കു ശ്രീഗുരുദേവനുള്ള ആഹാരം കൊണ്ടുവന്നു. ഭക്തൻെറ ഭാര്യ വിളക്കുമെടുത്തു കൊണ്ട്

കൂടെ ഉണ്ടായിരുന്നു. ഉണ്ടുകൊണ്ടിരിക്കുമ്പോൾ ഗുരുദേവൻ അവരോടു വീട്ടുകാര്യങ്ങൾ പലതും അന്വേഷിച്ചു. ഉദ്യാനഗൃഹ ത്തിൽ ശ്രീമാതൃദേവിയുടെ കൂടെ കുറച്ചുദിവസം വന്നു താമസി ക്കാനും അരുളിച്ചെയ്തു. അങ്ങനെ ചെയ്താൽ സങ്കടം വളരെ കുറയും. അവർക്ക് ഒരു കൈക്കുഞ്ഞും ഉണ്ട്. പിന്നീട് ശ്രീ മാതൃദേവി മാനമായി എന്നാണവളെ വിളിച്ചിരുന്നത്. ഗുരുദേവൻ ആംഗ്യംകൊണ്ടു, കൊച്ചുകുഞ്ഞിനെയും കൊണ്ടു പോരണമെന്നു കല്പിച്ചു.

ഗുരുദേവൻ ഊണു കഴിച്ചശേഷം ഭക്തൻെറ ഭാര്യ ആ സ്ഥലം ശുദ്ധമാക്കി. ഗുരുദേവൻ അവരോടു കുറച്ചുനേരം വർത്തമാനം പറഞ്ഞു. ശ്രീ മാതൃദേവി താഴത്തെ മുറിയിലേക്കു പോയപ്പോൾ അവരും ഗുരുദേവനെ വന്ദിച്ച് മാതൃദേവിയെ അനുഗമിച്ചു.

രാത്രി, നേരം മണി ഒമ്പതായിക്കാണും. ഗുരുദേവൻ ഭക്തന്മാരു മൊരുമിച്ച് അതേ മുറിയിൽ ഇരുന്നരുളുനു. പൂമാല കഴുത്തിൽ ചാർത്തിയിട്ടുണ്ട്.

ഭക്തൻെറ ശോകസന്തപ്തയായ ഭാര്യയോടു ഈ ഉദ്യാനവാടിയിൽ ശ്രീ മാതൃദേവിയുടെ അടുത്തു വന്നു കുറച്ചു ദിവസം താമസിക്കാൻ താൻ പറഞ്ഞിട്ടുണ്ട് എന്ന് ഗുരുദേവൻ അരുളി. മാസ്റ്റർ എല്ലാംകേട്ടു നിറനെഞ്ചോടെ.

മാസ്റ്റർ ഗുരുദേവനെ വീശിക്കൊണ്ടിരിക്കുന്നു. ഗുരുദേവൻ കഴുത്തിൽനിന്നും മാലയെടുത്തു എന്തോ തന്നത്താൻ പറഞ്ഞു. അതിനു ശേഷം പ്രസന്നനായിട്ട് ആ മാല മാസ്റ്റർക്കു നല്കി.



# അമ്പതാംഭാഗം

## ശ്രീരാമകൃഷ്ണൻെറ തിരോധാനത്തിനുശേഷം

### അദ്ധ്യായം ഒന്ന്

**വരാഹനഗരമഠം**

ശ്രീരാമകൃഷ്ണൻ 1886 ആഗസ്റ്റ് മാസം 15 -ാം തീയതി ഞായറാഴ്ച ദേഹത്യാഗം ചെയ്തു. അദ്ദേഹത്തിൻെറ ശിഷ്യന്മാരും ഭക്തന്മാരും കദനക്കടലിൽ മുങ്ങി. കപ്പൽ തകർന്ന യാത്രക്കാരെപ്പോലെ ആയി അവർ. ഗാഢമായ പരസ്പരസ്നേഹം അവരെ ഒരുമിച്ചുനിർത്തി. പരസ്പര സംസർഗ്ഗം അവർക്കു ഉറപ്പും തൻേറടവും കൊടുത്തു. ലൗകിക ജനങ്ങളുടെ സമ്പർക്കം അവർക്കു പിടിച്ചില്ല. തങ്ങളുടെ ഗുരുദേവ നെക്കുറിച്ച് മാത്രമേ അവർ സംസാരിക്കാറുള്ളു. 'നമുക്കിനിയും അദ്ദേഹത്തെ കാണാൻ കഴിയുകയില്ലേ?' ഇതായിരുന്നു അവരുടെ ഏകചിന്താവിഷയം, ഉറക്കത്തിലെ കിനാവും. തനിച്ചിരുന്ന് അവർ അദ്ദേഹത്തിനുവേണ്ടി കേണു. കല്ക്കത്താനഗരത്തിലെ തെരുവീഥി കളിൽക്കൂടി നടക്കുമ്പോൾ അവർ അദ്ദേഹത്തെക്കുറിച്ചുള്ള ചിന്ത യിൽ നിമഗ്നരായിരുന്നു. ഗുരുദേവൻ ഒരിക്കൽ മാസ്റ്ററോടു പറയുക യുണ്ടായി, 'എൻെറ മരണശേഷം എന്നെയോർത്തു കരഞ്ഞുകൊണ്ട് നിങ്ങൾ അലഞ്ഞുതിരിയുമല്ലൊ എന്നോർക്കുമ്പോൾ എനിക്കുദേഹം ത്യജിക്കാൻ പ്രയാസം തോന്നുന്നു' എന്ന്. അവരിൽ ചിലർ നിനച്ചു: 'അദ്ദേഹമിപ്പോൾ ജീവിച്ചിരിക്കുന്നില്ല. എന്നിട്ടും നാം ജീവിതം ആസ്വദിക്കുന്നു, എന്തൊരാശ്ചര്യം! നമുക്കു വേണമെന്നുണ്ടെങ്കിൽ നമ്മുടെ ദേഹം വെടിയാം. പക്ഷെ നാമതു ചെയ്യുന്നില്ല!' ഈശ്വരനു വേണ്ടി വ്യാകുലരായാൽ, ഏകാന്തഭക്തിയോടെ ഭഗവാനെ വിളിച്ചാൽ, അദ്ദേഹം തൻെറ ഭക്തന്മാർക്ക് ദർശനമരുളും എന്ന് ശ്രീരാമ കൃഷ്ണൻ എത്രയോ തവണ അവരോടു പറഞ്ഞിട്ടുണ്ട്. ആത്മാർ ത്ഥമായ ഹൃദയത്തിൻെറ പ്രാർത്ഥന ഈശ്വരൻ ചെവിക്കൊള്ളും എന്ന് ഗുരുദേവൻ അവർക്കു ഉറപ്പുകൊടുത്തിരുന്നു.

യുവാക്കന്മാരും അവിവാഹിതരുമായ അന്തരംഗഭക്തന്മാർ കാശീപുരോദ്യാനത്തിൽവെച്ച് ഗുരുദേവനെ ഇരവുപകൽ ശുശ്രൂഷി ച്ചു. അദ്ദേഹത്തിൻെറ ദേഹത്യാഗത്തിനുശേഷം അവരിൽ മിക്കവരും

മനസ്സില്ലാമനസ്സോടെ തങ്ങളുടെ ഗൃഹങ്ങളിലേക്കു മടങ്ങി. അവരിനിയും യഥാവിധി സംസാരം ത്യജിച്ചുകഴിഞ്ഞിട്ടില്ല. കുറഞ്ഞൊരു കാലത്തേക്കു അവർ തങ്ങളുടെ വീട്ടിലെ പേർ ഉപയോഗിച്ചുപോന്നു. എന്നാൽ, ശ്രീരാമകൃഷ്ണൻ അവരെക്കൊണ്ടു മനസാ സംസാരം ഉപേക്ഷിപ്പിച്ചുകഴിഞ്ഞിരുന്നു. അദ്ദേഹംതന്നെ അവരിൽ പലർക്കും സന്ന്യാസിമാരുടെ കാവിവസ്ത്രം നല്കി അവരെ ത്യാഗി ജീവിതത്തിൽ പ്രവേശിപ്പിച്ചിരുന്നു.

ശ്രീരാമകൃഷ്ണൻെറ സേവകരിൽ രണ്ടുമൂന്നു പേർക്ക് പോകാൻ ഇടമൊന്നും ഉണ്ടായിരുന്നില്ല. ഉദാരാശയനായ സുരേന്ദ്രൻ അവരോടു പറഞ്ഞു: 'അനിയൻമാരെ, നിങ്ങളെവിടെപ്പോകും? നമുക്കൊരു വീടു വാടകയ്ക്കെടുക്കാം. നിങ്ങളവിടെ താമസിച്ചു അവിടം നമ്മുടെ ഗുരുദേവൻെറ ശ്രീകോവിലാക്കുവിൻ. ഞങ്ങൾ ഗൃഹസ്ഥൻമാർക്കു സമാധാനത്തിനുവേണ്ടി അവിടെ വരാമല്ലൊ. ഞങ്ങളുടെ നാളെല്ലാം ഭാര്യമക്കളോടൊത്തു ലോകത്തിൽ കഴിച്ചുകൂട്ടുന്നതെങ്ങനെ? കാശീപുരത്തിൽ ഗുരുദേവനുവേണ്ടി ഞാൻ കുറച്ചു പണം ചെലവാക്കിയിരുന്നു. അതു ഞാൻ സസന്തോഷം നിങ്ങളുടെ ചെലവിലെക്കു വേണ്ടി തരാം.' അതനുസരിച്ച് അദ്ദേഹം കല്ക്കത്താനഗരത്തിൻെറ ഒരു പ്രാന്തത്തിൽ, വരാഹനഗരത്തിൽ, ഒരു വീടു വാടകയ്ക്കെടുത്തു. ഈ സ്ഥലം ക്രമേണ ഒരു മഠമായി രൂപം പ്രാപിച്ചു.

ആദ്യം കുറച്ചുമാസത്തെയ്ക്കു സുരേന്ദ്രൻ മാസം മുപ്പതു രൂപവീതം കൊടുത്തുവന്നു. വേറെയും ആളുകൾ ഓരോരുത്തരായി മഠത്തിൽ ചേർന്നപ്പോൾ അദ്ദേഹം ആ തുക ഇരട്ടിപ്പിച്ചു. പിന്നീട് അദ്ദേഹമതു നൂറുരൂപയാക്കി. കെട്ടിടത്തിനു പതിനൊന്നു രൂപയായിരുന്നു മാസവാടക. അരിവെപ്പുകാരന് മാസം ആറുരൂപകൊടുത്തിരുന്നു. ബാക്കി തുക ആഹാര്യകാര്യങ്ങൾക്കു ചെലവാക്കി.

ശ്രീരാമകൃഷ്ണൻെറ കിടക്കയും മറ്റും നിത്യോപയോഗസാധനങ്ങളും കാശീപുരോദ്യാനഗൃഹത്തിൽനിന്നും കൊച്ചുഗോപാലൻ കൊണ്ടുവന്നു. കാശീപുരത്തിൽ അരിവെച്ചിരുന്ന ബ്രാഹ്മണനെത്തന്നെ പുതിയ മഠത്തിലും പാചകനാക്കി. മഠത്തിലെ ആദ്യത്തെ സ്ഥിരാംഗം വൃദ്ധഗോപാലനായിരുന്നു. ശരത് രാത്രികാലം അവിടെ കഴിച്ചുകൂട്ടി. ആദ്യകാലത്ത് ശരത്, ശശി, ബാബുരാമൻ, നിരഞ്ജനൻ, കാളി എന്നിവർ അവരുടെ സൗകര്യംപോലെ കൂടെക്കൂടെ മഠത്തിൽവന്നുംപോയുമിരുന്നു. ഗുരുദേവൻെറ ദേഹവിയോഗത്തിനുശേഷം വൃന്ദാവനത്തിൽ പോയിരുന്ന താരകൻ കുറച്ചുമാസങ്ങൾ കഴിഞ്ഞ് കല്ക്കത്തെയ്ക്കു മടങ്ങി മഠത്തിൽ സ്ഥിരമായി ചേർന്നു. മഠം ആരംഭിച്ചപ്പോൾ രാഖാലും യോഗിനും ലാട്ടുവും കാളിയും

മാതൃദേവിയോടൊരുമിച്ച് വൃന്ദാവനത്തിൽ താമസമായിരുന്നു. കാളി ഒരു മാസത്തിനുള്ളിലും രാഖാൽ ഏതാനും മാസങ്ങൾക്കുശേഷവും കല്ക്കത്തെക്കു മടങ്ങി. യോഗിനും ലാട്ടുവും ഒരു കൊല്ലത്തിനുശേഷ മാണ് മടങ്ങിയത്. ഗൃഹസ്ഥഭക്തന്മാർ കൂടെക്കൂടെ ഈ സന്ന്യാസി സോദരന്മാരെ വന്നു കാണുകയും ദീർഘനേരം അവരുമൊരുമിച്ച് ധ്യാനത്തിലും സ്വാദ്ധ്യായത്തിലും ഏർപ്പെടുകയും ചെയ്തു.

കുറച്ചു കാലത്തിനുശേഷം നരേന്ദ്രൻ, രാഖാൽ, നിരഞ്ജനൻ, ശരത്, ശശി, ബാബുരാമൻ, യോഗിൻ, താരകൻ, കാളി, ലാട്ടു എന്നിവർ എന്നെന്നേയ്ക്കുമായി സംസാരം ഉപേക്ഷിച്ചു. ശാരദാ പ്രസന്നനും സുബോധനും കുറച്ചുകൂടി കഴിഞ്ഞ് അവരുടെക്കൂടെ ചേർന്നു. നരേന്ദ്രനോടു വളരെ സ്നേഹമുണ്ടായിരുന്ന ഗംഗാധരൻ പതിവായി മഠത്തിൽ വന്നുകൊണ്ടിരുന്നു. കാശിവിശ്വനാഥക്ഷേത്ര ത്തിൽ ദീപാരാധനസമയത്തു ചൊല്ലുന്ന കീർത്തനം മഠാംഗങ്ങളെ പഠിപ്പിച്ചതു ഗംഗാധരനാണ്. അദ്ദേഹം തപസ്സുചെയ്യാൻ ടിബറ്റിൽ പോയിരുന്നു. അവിടെനിന്നും മടങ്ങിവന്നശേഷം ഇപ്പോൾ മഠത്തിൽ താമസിക്കുന്നു. ഗുരുദേവൻെറ വേറെ രണ്ടു ഭക്തന്മാർ, ഹരിയും തുളസിയും, കൂടെക്കൂടെ നരേന്ദ്രനെയും അദ്ദേഹത്തിൻെറ സതീർ ത്ഥ്യരെയും മഠത്തിൽ വന്നുകണ്ടുകൊണ്ടിരുന്നു. കുറച്ചുകാലം കഴിഞ്ഞ് അവരും മഠത്തിൽ ചേർന്നു.

സുരേന്ദ്രൻ ധന്യൻ. പില്കാലം ശ്രീരാമകൃഷ്ണൻെറ നാമധേയ വുമായി ബന്ധപ്പെട്ട ആ മഹാപ്രസ്ഥാനത്തിൻെറ അടിത്തറ പാകി യത് സുരേന്ദ്രനാണ്. അദ്ദേഹത്തിൻെറ ത്യാഗവും ഭക്തിയും ആ സത്യാന്വേഷികൾക്ക് ഈശ്വരസാക്ഷാത്കാരത്തിനുവേണ്ടി ലോകം ഉപേക്ഷിക്കാൻ സൗകര്യം ഉണ്ടാക്കിക്കൊടുത്തു. സുരേന്ദ്രനിൽക്കൂടി ശ്രീരാമകൃഷ്ണൻ അവർക്ക് തൻെറ സന്ദേശത്തിൻെറ മൂർത്തിമ ദ്ഭാവങ്ങളായി, ഈശ്വരദർശനത്തിനുവേണ്ടി കാമിനീകാഞ്ചനങ്ങൾ ത്യജിച്ചവരായി, ജീവിതം നയിക്കുവാൻ വേണ്ട സാഹചര്യം സൃഷ്ടി ച്ചു.

ഈ അന്തേവാസികൾ അനാഥബാലന്മാരെപ്പോലെ മഠത്തിൽ വസിച്ചു. ചിലപ്പോൾ വാടക കൊടുക്കാൻ പണം കാണുകയില്ല; ചിലപ്പോൾ മഠത്തിൽ ആഹാരത്തിനു യാതൊന്നും ഉണ്ടായിരിക്കയില്ല. സുരേന്ദ്രൻ വന്ന് അതൊക്കെ ശരിപ്പെടുത്തും. അദ്ദേഹം ഈ സന്ന്യാസിമാരുടെ രക്ഷാകർത്താവായിരുന്നു. അദ്ദേഹത്തിൻെറ നിസ്സ്വാർത്ഥസ്നേഹത്തെക്കുറിച്ചു നിനയ്ക്കുമ്പോൾ പില്ക്കാലത്ത് ഈ മഠത്തിലെ അന്നത്തെ അന്തേവാസികൾ കൃതജ്ഞതാപുരസ്സരം കണ്ണീർവാർത്തിരുന്നു.

പുതിയ മഠം ശ്രീരാമകൃഷ്ണഭക്തന്മാരുടെ ഇടയ്ക്കു വരാഹനഗരമഠം എന്നാണറിയപ്പെട്ടിരുന്നത്. നരേന്ദ്രനും രാഖാലും മറ്റുള്ള യുവശിഷ്യന്മാരും തീവ്രത്യാഗംകൊണ്ട് ജ്വലിച്ചു. ഒരു ദിവസം രാഖാലിൻെറ അച്ഛൻ മഠത്തിൽ വന്ന് അദ്ദേഹത്തോട് മടങ്ങി വീട്ടിലെക്കു ചെല്ലാൻ ആവശ്യപ്പെട്ടു. രാഖാൽ അദ്ദേഹത്തോടു പറഞ്ഞു: 'അങ്ങെന്തിനാണ് ഇങ്ങോട്ടു വരാൻ കഷ്ടപ്പെടുന്നത്? എനിക്കിവിടെ സുഖമാണ്. അങ്ങ് എന്നെ വിസ്മരിക്കാനും ഞാൻ അങ്ങയെ വിസ്മരിക്കാനും ഈശ്വരനോടു പ്രാർത്ഥിച്ചാലും.' യുവഭക്തന്മാർ തമ്മിൽത്തമ്മിൽ പറഞ്ഞു: 'നാമൊരിക്കലുമിനി ലൗകികജീവിതത്തിലെക്കു തിരിച്ചുപോവുകയില്ല. കാമിനീകാഞ്ചനത്യാഗം അനുഷ്ഠിക്കാനാണ് ഗുരുദേവൻ നമ്മോടു ഉപദേശിച്ചിട്ടുള്ളത്. നാമെങ്ങനെ വീട്ടിലെയ്ക്കു മടങ്ങും?'

മഠത്തിലെ നിത്യപൂജയുടെ ചുമതല ശശി ഏറ്റെടുത്തു. ശ്രീരാമകൃഷ്ണൻെറ ഭൗതികാവശിഷ്ടങ്ങൾ ബലരാമമന്ദിരത്തിൽ നിന്നും ഇവിടെയ്ക്കു കൊണ്ടുവന്നു. പൂജാമുറിയിൽ ശ്രീരാമകൃഷ്ണൻെറ പൂജ നിത്യവും നടത്തിപ്പോന്നു. മഠത്തിൻെറ മേലന്വേഷണം നരേന്ദ്രൻ നടത്തി. അദ്ദേഹമായിരുന്നു മഠത്തിലെ നായകൻ. അദ്ദേഹം തൻെറ സതീർത്ഥ്യരോട് കൂടെക്കൂടെ പറയും: 'ഗീത അനുശാസിക്കുന്ന നിഷ്കാമകർമ്മം ധ്യാനവും ഭജനയും ജപവും മറ്റുമാണ്! അല്ലാതെ ലൗകികകർമ്മങ്ങളല്ല. മഠത്തിലെ അന്തേവാസികൾ അദ്ധ്യാത്മപ്രചോദനത്തിന് നരേന്ദ്രനെയാണ് ആശ്രയിച്ചിരുന്നത്. അദ്ദേഹം അവരോടു പറഞ്ഞു: 'നാം സാധന ചെയ്യണം" അല്ലെന്നുവരികിൽ നമുക്കു ഈശ്വരനെ സാക്ഷാത്കരിക്കാൻ സാധിക്കുകയില്ല.'

വൈരാഗ്യഭാവാവിഷ്ടരായ ആ രാമകൃഷ്ണശിഷ്യന്മാർ രാപകൽ അദ്ധ്യാത്മസാധനയിൽ മുഴുകി. ഈശ്വരസാക്ഷാത്കാരമായിരുന്നു അവരുടെ ജീവിതത്തിലെ ഏകലക്ഷ്യം. വേദങ്ങളിലും പുരാണങ്ങളിലും തന്ത്രങ്ങളിലും ത്യാഗജീവിതത്തിനു വിധിച്ചിട്ടുള്ള സാധനകൾ അവർ വേണ്ടുവോളം അനുഷ്ഠിച്ചു. ജപത്തിലും ധ്യാനത്തിലും സ്വാധ്യായത്തിലുമായി അവർ തങ്ങളുടെ സമയം ചെലവാക്കി. ദിവ്യസാന്നിദ്ധ്യം അനുഭവപ്പെടാതിരിക്കുമ്പോൾ അവർ എരിപൊരിക്കൊണ്ടു. ചിലപ്പോൾ അവരോരോരുത്തരും ഒറ്റയ്ക്കു വല്ല മരത്തിൻെറ ചുവട്ടിലോ പട്ടടയിലോ ഗംഗയുടെ കരയ്ക്കോ ഒക്കെ ചെന്നിരുന്നു തപസ്സാരംഭിച്ചു. പിന്നെചിലപ്പോൾ ദിവസം മുഴുവൻ അവർ മഠത്തിലെ പൂജാമുറിയിൽ ധ്യാനത്തിലും ജപത്തിലും കഴിച്ചുകൂട്ടും. പിന്നെച്ചിലപ്പോൾ അവർ ഒന്നിച്ചുകൂടി ആനന്ദമത്തരായി പാടും, തുള്ളും. അവരേവരും, വിശേഷിച്ചും നരേന്ദ്രൻ, ഈശ്വരദർശനത്തിനുള്ള

ദാഹംകൊണ്ടു ദഹിച്ചിരുന്നു. ഇടയ്ക്കിടെ അവർ പരസ്പരം ചോദിക്കും: 'ഈശ്വരനെ കാണുന്നതിനു വേണ്ടി നമുക്ക് ഉപവാസമനുഷ്ഠിച്ച് ശരീരം ത്യജിച്ചുകൂടയോ?'

## അദ്ധ്യായം രണ്ട്

1887 ഫെബ്രുവരി 21, തിങ്കളാഴ്ച

**മഠത്തിൽ ശിവരാത്രിവ്രതം**

വരാഹനഗരമഠം. ശ്രീ നരേന്ദ്രൻ, രാഖാൽ മുതലയാവർ ഇന്ന് ശിവരാത്രി ഉപവാസം അനുഷ്ഠിക്കുന്നു. രണ്ടുദിവസം കഴിഞ്ഞ് ഗുരുദേവൻെറ ജന്മോത്സവം വരും.

നരേന്ദ്രൻ ഇന്നു കാലത്ത് കല്ക്കത്തെയ്ക്കു പോയിരുന്നു. അദ്ദേഹത്തിൻെറ അച്ഛൻെറ മരണത്തിനുശേഷം വീടിനെസംബന്ധിച്ച് കോടതിയിൽ നടന്നുകൊണ്ടിരുന്ന ഒരു കേസിനെക്കുറിച്ച് അന്വേഷിക്കാൻ പോയതാണ്. കോടതിയിൽ തെളിവു കൊടുക്കണം. ഒമ്പതു മണിക്ക് മാസ്റ്റർ മഠത്തിലെത്തി. ദാനവന്മാരുടെ മുറിയിൽ - എന്നാണ് മഠാംഗങ്ങൾ ഉപയോഗിച്ചിരുന്ന മുറിക്ക് പേർ പറഞ്ഞിരുന്നത് - കടന്നപ്പോൾ താരകൻ കണ്ടു. താരകൻ വേഗം ആനന്ദത്തോടെ ശിവ ഗാനം കീർത്തിക്കാൻ തുടങ്ങി, 'താ ധൈയാ താ ധൈയാ തുള്ളുന്നു മുക്കണ്ണൻ.' രാഖാലും അവരോടൊത്തു പാടി. പാട്ടുപാടി രാഖാലും താരകനും നൃത്തം വെയ്ക്കാൻ തുടങ്ങി. ഈ ഗാനം നരേന്ദ്രൻ ഈയിടെ രചിച്ചതാണ്:

താ തൈയ്യാ താ തൈയ്യ തുള്ളുന്നു നടരാജൻ
തൻകവിൾത്തടത്തിങ്കൽ താളത്തിൽ തല്ലിക്കൊണ്ട്;
ധക്കിട ധിമിക്കിട കൊട്ടി മൃദംഗവാദ്യം
തുള്ളുന്നു നടരാജൻ താ തൈയ്യ താ തൈയ്യ.
ഡും ഡും ഡും മുഴുങ്ങുന്നു ചേലിൽ ഡമരുനാദം
തുള്ളുന്നു നടരാജൻ താ തൈയ്യ താ തൈയ്യ.
കണ്ഠത്തിലിളകിയാടുന്നു കപാലമാല
ചെഞ്ചിടയ്ക്കുള്ളിൽ ഗംഗയ്ക്കോളങ്ങൾ പെരുകുന്നു;
തുള്ളുന്നു നടരാജൻ താ തയ്യാ താ തയ്യ.
മിന്നം ത്രിശൂലമതിൽനിന്നു തീ തെറിക്കുന്നു
താളത്തിലിളകുമ്പോൾ തിങ്കൾത്തെല്ലുലയുന്നു;

നാഗങ്ങളുടെ ഫണജാലങ്ങൾ തിളങ്ങുന്നു
തുള്ളുന്നു നടരാജൻ താ തൈയ്യ താ തൈയ്യ.

മഠത്തിലെ അംഗങ്ങളെല്ലാവരും ഉപവാസം അനുഷ്ഠിക്കുന്നു. മുറിയിലിപ്പോൾ നരേന്ദ്രൻ, രാഖാൽ, നിരഞ്ജൻ, ശരത്, ശശി, കാളി, ബാബുരാമൻ, താരകൻ, ഹരീശൻ, സിന്തിയിലെ ഗോപാലൻ, ശാരദൻ, മാസ്റ്റർ എന്നിവരുണ്ട്. യോഗിനും ലാട്ടുവും ഇപ്പോഴും വൃന്ദാവനത്തിലാണ്. അവരിനിയും ഈ മഠം കണ്ടിട്ടില്ല.

ഇന്ന് ഫെബ്രുവരി 21 -ാം തീയതി തിങ്കളാഴ്ച, ശിവരാത്രി. ശരത്, കാളി, നിരഞ്ജനൻ, ശാരദൻ എന്നിവർ ശ്രീ ജഗന്നാഥദർശനാർത്ഥം അടുത്ത ശനിയാഴ്ച പുരിയിൽ പോകാൻ ഉദ്ദേശിക്കുന്നു. ശശി രാവുംപകലും ഗുരുദേവൻെറ പൂജയുംചെയ്തു കഴിയുന്നു.

കാലത്തെ പൂജ കഴിഞ്ഞു. ശരത് തംബുരുവുമെടുത്തു പാടി:

(ഏണനയനേ ദേവി, വാണീടു ഗുണാലയേ, എന്ന രീതി)

ശങ്കരനിന്ദുചൂഡൻ കൈലാസാചലപതി
തിങ്കൾക്കലാഭരണനുണ്ടിതാ വിളങ്ങുന്നു.
തുള്ളിടും പൂഞ്ഞോടൊത്ത, വെള്ളെരുതിൻപുറത്തു
പുള്ളിമാൻ മിഴിയൊത്തു, പള്ളിക്കൊള്ളുന്നു പരൻ,
ചോരത്തുടിപ്പുതീർപ്പൂ ചാരുവിലോചനങ്ങൾ,
ഫാലത്തിലമ്പിളിത്തെല്ലോലക്കമിയറ്റുന്നു.
ഏതൊരു രൂപമാർന്നാലെങ്കിലുമെന്തതിങ്കൽ?
ചേതോഹരൻ ലസിപ്പൂ കാലാരി, ശൂലപാണി.

നരേന്ദ്രൻ ഇപ്പോൾ കല്ക്കത്തെയിൽനിന്നു മടങ്ങി എത്തിയതേയുള്ളു. ഇനിയും കുളി കഴിഞ്ഞിട്ടില്ല. കാളി നരേന്ദ്രനോടു ചോദിച്ചു: 'എന്തൊക്കെയാ കേസിൻെറ വിവരങ്ങൾ?'

നരേന്ദ്രൻ: (നീരസത്തോടെ) അതൊക്കെ അറിഞ്ഞിട്ടു തനിക്കെന്തു വേണം?

നരേന്ദ്രൻ പുകവലിച്ചുകൊണ്ട് മാസ്റ്റർ മുതൽപേരോടു സംസാരിച്ചു: 'കാമനീകാഞ്ചനത്യാഗം കൂടാതെ ഒന്നും ഒക്കുകയില്ല. കാമിനീ നരകസ്യ ദ്വാരം. സ്ത്രീകളുടെ അധീനത്തിലാണ് ആളുകളൊക്കെ. ശിവൻെറയും കൃഷ്ണൻെറയും കാര്യം വേറെ. ശക്തിയെ ശിവൻ ദാസിയാക്കി വെച്ചുകൊണ്ടിരിക്കുന്നു. ശ്രീകൃഷ്ണൻ ലൗകിക ജീവിതം നയിച്ചു, വാസ്തവം; പക്ഷേ എത്ര നിർലിപ്തൻ! എത്രപെട്ടെന്ന് അദ്ദേഹം വൃന്ദാവനത്തെയും ഗോപികളെയും വിട്ടുപോയി!'

രാഖാൽ: പിന്നീട് ദ്വാരക ഉപേക്ഷിച്ചതോ!

നരേന്ദ്രൻ ഗംഗാസ്നാനം കഴിഞ്ഞു മഠത്തിൽ തിരിച്ചെത്തി. കൈയിൽ നനഞ്ഞ മുണ്ടും തോർത്തും. ആ സമയത്ത് ശാരദൻ വന്നു മണ്ണിൽ നെടുനീളം വീണ് നരേന്ദ്രനെ നമസ്കരിച്ചു. ശാരദനും ശിവരാത്രി ഉപവാസം നോല്ക്കുകയാണ്. അദ്ദേഹം ഗംഗാസ്നാനത്തിനു പോകുന്നു. നരേന്ദ്രൻ പൂജാമുറിയിൽ പ്രവേശിച്ച് ഗുരുദേവനെ നമസ്കരിച്ചു; എന്നിട്ട് അവിടെയിരുന്നു കുറച്ചുനേരം ധ്യാനിച്ചു.

ഭക്തന്മാർ ഒരു മുറിയിൽ ഒന്നിച്ചുകൂടി ഓരോന്നു പറഞ്ഞുകൊണ്ടിരുന്നു. ഭവനാഥനെ കുറിച്ചായി സംസാരം. ഭവനാഥൻ വിവാഹം കഴിച്ചു: ജോലിനോക്കുന്നു. നരേന്ദ്രൻ പറഞ്ഞു: 'അവരൊക്കെ സംസാരികളായ കീടങ്ങൾ!'

അപരാഹ്നമായി. ശിവരാത്രിപൂജയ്ക്കുള്ള ഒരുക്കങ്ങൾ നടക്കുന്നു. വില്വപത്രവും വില്വത്തിൻെറ വിറകും കൊണ്ടുവന്നു വെച്ചിട്ടുണ്ട്. പൂജ കഴിഞ്ഞ് ഹോമമുണ്ടാകും.

സന്ധ്യയായി. ശശി പൂജാമുറിയിൽ ധൂപം പുകച്ചു; അതു കഴിഞ്ഞു മറ്റു മുറികളിലും ധൂപം പുകയ്ക്കാൻ പോയി. ഓരോ ദേവീദേവന്മാരുടെയും പടത്തിനു മുമ്പിൽ ചെന്നു നമസ്കരിച്ചു അതിഭക്തി ഭാവത്തോടെ നാമകീർത്തനം ചെയ്തു: 'ശ്രീ ശ്രീഗുരുദേവായ നമഃ ശ്രീ ശ്രീ കാളികായൈ നമഃ. ശ്രീ ശ്രീ ജഗന്നാഥ സുഭദ്രാബലരാമേഭ്യോ നമഃ. ശ്രീ ശ്രീ ഷഡ്ഭുജായ നമഃ. ശ്രീ ശ്രീ രാധാവല്ലഭായ നമഃ. ശ്രീ നിത്യാനന്ദായ നമഃ. ശ്രീ അദ്വൈതായ നമഃ, ശ്രീ ഭക്തേഭ്യോ നമഃ, ശ്രീ ഗോപാലായ നമഃ, ശ്രീ യശോദായൈ നമഃ. ശ്രീരാമായ നമഃ, ശ്രീ ലക്ഷ്മണായ നമഃ, ശ്രീ വിശ്വാമിത്രായ നമഃ.'

മഠത്തിലെ വില്വാവൃക്ഷത്തിൻെറ ചുവട്ടിലാണ് ശിവപൂജ നടത്താൻ പോകുന്നത്. രാത്രി മണി ഒമ്പത്. പ്രഥമപൂജ ഇപ്പോൾ നടക്കും. പതിനൊന്നര മണിക്ക് രണ്ടാം പൂജ, നാലു യാമത്തിലും ഓരോ പൂജ. നരേന്ദ്രൻ, രാഖാൽ, ശരത്, കാളി, സിന്തിയിലെ ഗോപാലൻ തുടങ്ങി മഠത്തിലെ അംഗങ്ങളെല്ലാം വില്വമൂലത്തിൽ ഹാജർ, ഭൂപതിയും മാസ്റ്ററുമുണ്ട്. മഠാംഗങ്ങളിൽ പ്രായം കുറഞ്ഞ ഒരാൾ പൂജ നടത്തുന്നു.

കാളി ഗീത വായിച്ചുകൊണ്ടിരിക്കുന്നു: സൈന്യദർശനം സാംഖ്യയോഗം, കർമ്മയോഗം, വായനയുടെ ഇടയ്ക്കു നരേന്ദ്രനുമായി സംസാരിക്കുകയും വാദിക്കുകയും ചെയ്യുന്നു.

കാളി: ഞാൻതന്നെ സർവ്വവും. ഞാൻതന്നെ സൃഷ്ടിസ്ഥിതി സംഹാരങ്ങൾ നടത്തുന്നു.

നരേന്ദ്രൻ: ഞാനെങ്ങനെ സൃഷ്ടിനടത്തും? വേറൊരു ശക്തി എന്നെക്കൊണ്ടു ചെയ്യിക്കുന്നു. ഈ നാനാകാര്യങ്ങൾ, നമ്മുടെ ചിന്തപോലും, ആ ശക്തി ചെയ്യിക്കുന്നു.

മാസ്റ്റർ: (സ്വഗതം) ഗുരുദേവൻ പറയാറുണ്ട്, 'എത്രകാലം 'ഞാൻ ധ്യാനിക്കുന്നു' എന്ന ബോധമുണ്ടോ അത്രകാലം മനുഷ്യൻ അവിദ്യാശക്തിയുടെ അധീനത്തിലാണ്. ശക്തിയെ അംഗീകരിക്കുക തന്നെ വേണം.'

കാളി നിശ്ശബ്ദമായിരുന്നു. കുറച്ചുനേരം ആലോചിച്ചു. അതു കഴിഞ്ഞു പറഞ്ഞു: 'നിങ്ങൾ പറയുന്ന കാര്യമുണ്ടല്ലോ, അതൊക്കെ മിഥ്യയാണ്. ചിന്ത എന്നൊരു സാധനമേ ഇല്ല; ഇതൊക്കെ ആലോചിക്കുമ്പോൾ എനിക്കു ചിരി വരുന്നു.'

നരേന്ദ്രൻ: 'സോ$f$ഹം' എന്നു പറയുന്നതിലെ അഹം ഈ കാമിയല്ല. മനസ്സ്, ദേഹം ഇവയൊക്കെ മാറ്റിനിർത്തിയാൽ ബാക്കി വരുന്നതെന്തോ ആ അഹം ആകുന്നു.

ഗീതാപാഠത്തിനുശേഷം കാളി ശാന്തി ചൊല്ലുന്നു: 'ശാന്തിഃ ശാന്തിഃ ശാന്തിഃ' അടുത്തതായി നരേന്ദ്രാദി ഭക്തന്മാരെല്ലാവരും എഴുന്നേറ്റുനിന്ന് നൃത്തവും കീർത്തനവും ചെയ്തുകൊണ്ടു വില്വ വൃക്ഷത്തിനു വീണ്ടും വീണ്ടും പ്രദക്ഷിണം വെയ്ക്കുന്നു. ഇടയ്ക്കിടെ സകലരും സമസ്വരത്തിൽ 'ശിവ ഗുരു ശിവ ഗുരു' എന്ന മന്ത്രം കീർത്തിച്ചുകൊണ്ടിരുന്നു. ഗംഭീരരാത്രി, കൃഷ്ണപക്ഷത്തിലെ ചതുർദ്ദശീതിഥി. നാലുപാടും നിബിഡാന്ധകാരം. സകലജീവജാലങ്ങളും നിശ്ശബ്ദം.

ഗൈരികാംബരധാരികളും കൗമാരവിരാഗികളുമായ ഈ ഭക്തന്മാരുടെ കണ്ഠങ്ങളിൽനിന്നും ഉദ്ഗമിച്ച 'ശിവ ഗുരു ശിവ ഗുരു' എന്ന മഹാമന്ത്രത്തിൻെറ മന്ത്രനാദം മേഘഗംഭീരസ്വരത്തിൽ അനന്താകാശത്തിൽ ഉയർന്നെത്തി അഖണ്ഡസച്ചിദാനന്ദത്തിൽ വിലയം പ്രാപിച്ചു.

പൂജ സമാപിച്ചു. അരുണോദയമാകാറായി. നരേന്ദ്രാദിഭക്തന്മാർ ബ്രാഹ്മമുഹൂർത്തത്തിൽ ഗംഗാസ്നാം നടത്തി.

പ്രഭാതമായി. കുളി കഴിഞ്ഞ് ഭക്തന്മാർ മഠത്തിലെ പൂജാമുറിയിൽചെന്ന് ഗുരുദേവനെ നമസ്കരിച്ചു. അനന്തരം അവരെല്ലാം മെല്ലെ മെല്ലെ 'ദാനവന്മാരുടെ മുറി'യിൽ ഒന്നിച്ചുകൂടി. നരേന്ദ്രൻ സുന്ദരമായ ഒരു പുതിയ കാവിവസ്ത്രം ധരിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ മുഖത്തിലെയും ശരീരത്തിലെയും തപസ്യാസംഭൂതവും അപൂർവ്വവും പവിത്രവുമായ സ്വർഗ്ഗീയജ്യോതിസ്സ് വസ്ത്രത്തിൻെറ ശോഭയോടൊത്തു പ്രകാശിക്കുന്നു. മുഖമണ്ഡലം തേജോദീപ്തം,

അതേ സമയം പ്രേമാനുരഞ്ജിതവും. അഖണ്ഡസച്ചിദാനന്ദത്തിലെ ഒരു കണിക, അവതാരലീലയിൽ സഹായിക്കുന്നതിന്, ജനങ്ങൾക്ക് ജ്ഞാനഭക്തികൾ ഉപദേശിക്കുന്നതിന്, ദിവ്യദേഹം ധരിച്ചു വന്നതാണ് നരേന്ദ്രൻ എന്ന് കാണികൾക്ക് തോന്നി. അദ്ദേഹത്തിൻെറ നേരെ നോക്കിയവർക്ക് അദ്ദേഹത്തിൽനിന്നും കണ്ണെടുക്കാൻ കഴിഞ്ഞില്ല. നരേന്ദ്രനിപ്പോൾ വയസ്സ് ശരിക്ക് ഇരുപത്തിനാല്. ശരിക്കും ഈ പ്രായത്തിലാണ് ശ്രീ ചൈതന്യൻ സംസാരം സന്ത്യജിച്ചത്.

ഭക്തന്മാരുടെ പാരണയ്ക്കുവേണ്ടി ശ്രീ ബലരാമൻ സ്വഗൃഹത്തിൽനിന്നു തലേദിവസം, അതായത് ശിവരാത്രി ദിവസംതന്നെ പഴങ്ങളും പലഹാരങ്ങളും കൊടുത്തയച്ചിരുന്നു. രാഖാൽ മുതലായ ഒന്നുരണ്ടു ഭക്തന്മാരോടൊരുമിച്ചു നിന്നുകൊണ്ട് നരേന്ദ്രൻ കുറച്ചു പലഹാരം കഴിച്ചു. ഒന്നുരണ്ടു വായ് കഴിച്ചശേഷം ആനന്ദപൂർവ്വം പറഞ്ഞു, 'ധന്യൻ ബലരാമൻ, ധന്യൻ ബലരാമൻ!' (എല്ലാവരും ചിരിക്കുന്നു)

അതു കഴിഞ്ഞ് നരേന്ദ്രൻ ഒരു കുട്ടിയെപ്പോലെ തമാശ കാണിക്കാൻ തുടങ്ങി. അദ്ദേഹം ശ്രീരാമകൃഷ്ണനെ അനുകരിക്കുകയായിരുന്നു. രസഗുള്ള വായിലിട്ടു അതേപടി നിഷ്പന്ദനായി നിന്നു. നേത്രം നിമേഷശൂന്യം. നരേന്ദ്രൻെറ നില കണ്ട് അദ്ദേഹം താഴെ വീഴാതെ പിടിക്കാനെന്നും ഭാവിച്ച് ഒരു ഭക്തൻ മുമ്പോട്ടുവന്ന് അദ്ദേഹത്തെ താങ്ങിപ്പിടിച്ചു.

സ്വല്പനിമിഷങ്ങൾക്കുശേഷം നരേന്ദ്രൻ - രസഗുള്ള അപ്പോഴും വായിൽത്തന്നെ - കണ്ണുമടച്ചുകൊണ്ട് പറഞ്ഞു: 'എനിക്ക് - സുഖമാണ്.' സകലരും പൊട്ടിച്ചിരിച്ചു.

മാസ്റ്റർ മുതലയാവർക്കെല്ലാം പലഹാരം വിതരണം ചെയ്തു. മാസ്റ്റർ സാദ്ഭുതം ആനന്ദക്കമ്പോളം കണ്ടു. ഭക്തന്മാർ ജയധ്വനി മുഴക്കി, 'ജയ് ഗുരുമഹാരാജ്! ജയ് ഗുരുമഹാരാജ്!'

## അദ്ധ്യായം മൂന്ന്

1887 മാർച്ച്, 25, വെള്ളിയാഴ്ച

### നരേന്ദ്രൻെറ പൂർവ്വകഥയും ശ്രീരാമകൃഷ്ണൻെറ വാത്സല്യവും

ഇന്ന് മാസ്റ്റർ, മഠത്തിലെ സോദരന്മാരെ കാണാനെത്തി. ദേവേന്ദ്രനും കൂടെയുണ്ട്. മാസ്റ്റർ മിക്കപ്പോഴും മഠത്തിൽ വരാറുണ്ട്; ചിലപ്പോൾ ഒന്നോ രണ്ടോ ദിവസം താമസിക്കാറുണ്ട്. കഴിഞ്ഞ ശനിയാഴ്ച വന്ന്, ശനി, ഞായർ, തിങ്കൾ മൂന്നു ദിവസം താമസിച്ചു. മഠത്തിലെ അന്തേവാസികൾക്ക്, വിശേഷിച്ചും നരേന്ദ്രന്, ഇപ്പോൾ തീവ്രമായ വൈരാഗ്യമുണ്ട്. അതിനാൽ ഇവരെ കാണാൻ ഔത്സുക്യത്തോടെ മാസ്റ്റർ കൂടെക്കൂടെ വരുന്നു.

രാത്രിയായി. ഇന്നു രാത്രി മാസ്റ്റർ ഇവിടെ താമസിക്കും. സന്ധ്യയ്ക്കുശേഷം ശശി മധുരമായി നാമകീർത്തനം ചെയ്തുകൊണ്ട് ശ്രീകോവിലിൽ വിളക്കുകൊളുത്തി, ധൂപം പുകച്ചു. ആ ധൂപവും കൊണ്ട് എല്ലാ മുറിയിലെയും എല്ലാ പടങ്ങളുടെയും മുമ്പിൽ പോയി പ്രണമിച്ചു. ഇപ്പോൾ ദീപാരാധന ആരംഭിച്ചു. ശശിയാണ് ദീപാരാധന നടത്തുന്നത്. മഠത്തിലെ അന്തേവാസികളും മാസ്റ്ററും ദേവേന്ദ്രനും സകലരും കൈയ്ക്കൂപ്പി ദീപാരാധന തൊഴുന്നു. ഒപ്പം സ്തോത്രം ചൊല്ലുന്നു;

ജയ ശിവ ഓംകാര, ജയ ജയ ഭജ ശിവ ഓംകാര,

ബ്രഹ്മാ, വിഷ്ണു സദാശിവ, ഹര ഹര ശംഭോ മഹാദേവ!

നരേന്ദ്രനും മാസ്റ്ററും സംഭാഷണത്തിലേർപ്പെട്ടു. നരേന്ദ്രൻ ഗുരുദേവൻെറ അടുത്തു വന്നതുമുതലുള്ള പലേ പൂർവ്വകഥകളും മാസ്റ്ററോടു പറഞ്ഞു. നരേന്ദ്രനിപ്പോൾ വയസ്സ് 24 വർഷവും രണ്ടു മാസവും.

നരേന്ദ്രൻ: ആദ്യകാലത്ത് പോയിരുന്നപ്പോൾ ഒരു ദിവസം ഗുരുദേവൻ ഭാവാവസ്ഥയിൽ എന്നോട്ടു പറഞ്ഞു: 'നീ വന്നോ!' 'എന്തൊരാശ്ചര്യം!' ഞാൻ വിചാരിച്ചു, 'ഇദ്ദേഹം എന്നെ വളരെക്കാലമായി അറിയുംപോലെ തോന്നുന്നല്ലോ.' അതു കഴിഞ്ഞ് അദ്ദേഹം ചോദിച്ചു: 'നീ എപ്പോഴെങ്കിലും ഒരു ജോതിസ്സു കാണുന്നുണ്ടോ?' 'ഉവ്വ്' ഞാൻ പറഞ്ഞു. 'ഉറക്കം പിടിക്കുന്നതിനു മുമ്പ് നെറ്റിത്തടത്തിനടത്ത് ഒരു ജ്യോതിസ്സ് കറങ്ങിക്കൊണ്ടിരിക്കുന്നതായി തോന്നുന്നു.'

മാസ്റ്റർ: ഇപ്പോഴും കാണുന്നുണ്ടോ?

നരേന്ദ്രൻ: ആദ്യം കൂടെക്കൂടെ കണ്ടിരുന്നു. യദുമല്ലികൻെറ ഉദ്യാനഗൃഹത്തിൽവെച്ച് ഒരു ദിവസം ഗുരുദേവൻ എന്നെ തൊട്ടു കൊണ്ടു എന്തോ തന്നത്താൻ മന്ത്രിച്ചു. എനിക്കു ബോധമില്ലാതെ യായി. ആ ലഹരി അതേ നിലയിൽ ഒരു മാസം നിന്നു.

എനിക്ക് വിവാഹം ആലോചിക്കുന്നുണ്ടെന്ന് കേട്ട് അദ്ദേഹം കാളീദേവിയുടെ കാൽ പിടിച്ചു കരഞ്ഞു: കരഞ്ഞുകൊണ്ടു പറഞ്ഞു; 'അമ്മേ, അതൊക്കെ തകിടംമറിച്ചു കളയൂ അമ്മേ. നരേന്ദ്രൻ മുങ്ങിച്ചാകാൻ അനുവദിക്കല്ലേ!'

അച്ഛൻെറ മരണശേഷം എൻെറ അമ്മയും കൂടെപ്പിറപ്പുകളും പട്ടിണിയിലായിരുന്നു. അങ്ങനെയിരിക്കെ ഒരു ദിവസം ഗുരുദേവൻ അന്നദാഗുഹനെ കാണാനിടയായി. അദ്ദേഹം അന്നദാഗുഹനോടു പറഞ്ഞു: 'നരേന്ദ്രൻെറ അച്ഛൻ മരിച്ചുപോയി. അവർ വലിയ കഷ്ടത്തിലാണ്. ഇപ്പോൾ അവൻെറ ബന്ധുക്കളും സ്നേഹിതന്മാരും അവനെ സഹായിച്ചാൽ നന്നായിരിക്കും.'

അന്നദാഗുഹൻ പൊയ്ക്കഴിഞ്ഞപ്പോൾ ഞാൻ അദ്ദേഹത്തെ ശകാരിച്ചു. ഞാൻ ചോദിച്ചു: 'അങ്ങെന്തിനാണ് അദ്ദേഹത്തിൻെറ യടുത്ത് ഈവക കാര്യങ്ങളൊക്കെ പറഞ്ഞത്?' ഇങ്ങനെ ഞാൻ ശകാരിച്ചപ്പോൾ കരഞ്ഞുകൊണ്ട് അദ്ദേഹം പറഞ്ഞു: 'അപ്പനേ. നിനക്കുവേണ്ടി ഞാൻ വേണ്ടിവന്നാൽ വീടുതോറും നടന്ന് ഇരക്കും.'

അദ്ദേഹം തൻെറ സ്നേഹംകൊണ്ട് നമ്മെയെല്ലാം സ്വാധീനത്തി ലാക്കി. എന്താ അങ്ങനെയല്ലേ. അങ്ങെന്തു പറയുന്നു?

മാസ്റ്റർ: അതിനു എള്ളോളം സംശയമില്ല! അഹേതുകമായിരുന്നു അദ്ദേഹത്തിൻെറ സ്നേഹം.

നരേന്ദ്രൻ: ഒരു ദിവസം ഒറ്റയ്ക്കു അദ്ദേഹം എന്നോട് ഒരു കാര്യം പറഞ്ഞു. വേറാരും അടുത്തുണ്ടായിരുന്നില്ല അക്കാര്യം അങ്ങ് ഇവിടെ ആരോടും പറയരുത്.

മാസ്റ്റർ: ഇല്ല. അദ്ദേഹം എന്തു പറഞ്ഞു?

നരേന്ദ്രൻ: അദ്ദേഹം പറഞ്ഞു: 'എനിക്ക് സിദ്ധികൾ പ്രയോഗി ക്കാൻ സാദ്ധ്യമല്ല. ഞാനത് നിന്നിൽക്കൂടി ചെയ്യാം, എന്തു പറയു ന്നു?' ഇല്ല, അതു പറ്റുകയില്ല.' ഞാൻ മറുപടിയും പറഞ്ഞു.

അദ്ദേഹം പറയുന്നതു ഞാൻ പരിഹസിക്കാറുണ്ടായിരുന്നു. അതൊക്കെ അങ്ങ് അദ്ദേഹത്തിൻെറ അടുത്തുനിന്നു കേട്ടിരിക്കും. അദ്ദേഹം കണ്ട ഈശ്വരരൂപങ്ങളെക്കുറിച്ച്, അവയെല്ലാം അദ്ദേഹ ത്തിൻെറ മനോഭ്രാന്തിയാണ്, എന്നു ഞാൻ പറഞ്ഞു.

അദ്ദേഹം പറഞ്ഞു: ''അതേയ്, ഞാൻ മാളികമുകളിൽ കയറി നിന്ന് ഉച്ചത്തിൽ വിളിച്ചുപറയാറുണ്ട്, 'ഓയ്! എവിടെ നിങ്ങളെല്ലാം? വരിൻ ഭക്തന്മാരേ, വരിൻ! എൻെറ പ്രാണൻ പോകാറായി! നിങ്ങളെ കാണാഞ്ഞ് എൻെറ പ്രാണൻ പോകുന്നു!' അമ്മ എന്നോടു പറഞ്ഞു: 'ഭക്തന്മാരൊക്കെ വരും' ഇതാ കണ്ടില്ലേ, ഒക്കെ ഒത്തുവരുന്നു!'

ഞാനപ്പോൾപ്പിന്നെ എന്തു പറയും? ഒന്നുംമിണ്ടാതിരുന്നു.

(നരേന്ദ്രൻെറ അഖണ്ഡാലയം - നരേന്ദ്രൻെറ അഹങ്കാരം)

നരേന്ദ്രൻ: ഒരു ദിവസം മുറിയുടെ വാതിലടച്ചിട്ട് ഗുരുദേവൻ ദേവന്ദ്രബാബുവിനോടും ഗിരീശബാബുവിനോടും എന്നെക്കുറിച്ച്, 'അവൻെറ വീടെവിടെയാണെന്നു പറഞ്ഞുകൊടുത്താൽ പിന്നെ അവൻ ദേഹം വെച്ചുകൊണ്ടിരിക്കുകയില്ല' എന്നു പറഞ്ഞു.

മാസ്റ്റർ: അതെ, കേട്ടിരിക്കുന്നു. അതു ഞങ്ങളോടും അദ്ദേഹം പല പ്രാവശ്യം പറഞ്ഞിട്ടുണ്ട്. കാശീപുരത്തിൽ താമസിക്കുമ്പോൾ ഒരിക്കൽ നിങ്ങൾക്ക് ആ അവസ്ഥ ഉണ്ടായല്ലൊ, ഇല്ലേ?

നരേന്ദ്രൻ: ഉവ്വ്. ആ അവസ്ഥയിൽ എനിക്കു ശരീരമില്ല എന്നു തോന്നിപ്പോയി. മുഖം മാത്രം കാണാൻ കഴിഞ്ഞു! ഗുരുദേവൻ മുകളിലത്തെ മുറിയിലുണ്ടായിരുന്നു. താഴത്തുവെച്ചാണ് എനിക്ക് ആ അനുഭൂതി ഉണ്ടായത്. ആ അവസ്ഥയിൽ ഞാൻ കരയാൻ തുടങ്ങി. 'എനിക്കെന്തു പറ്റി?' എന്നു ഞാൻ ചോദിക്കാൻ തുടങ്ങി. വൃദ്ധഗോപാലൻ മുകളിൽച്ചെന്ന് ഗുരുദേവനോടു. 'നരേന്ദ്രൻ കരയുന്നു' എന്നു പറഞ്ഞു.

ഗുരുദേവനെ ഞാൻ കണ്ടപ്പോൾ അദ്ദേഹം പറഞ്ഞു, 'ഇപ്പോൾ നീ അറിഞ്ഞിരിക്കുന്നു. താക്കോൽ എൻെറ കൈയ്യിൽ വെച്ചിരിക്കും.' എനിക്കെന്താണ് സംഭവിച്ചത് എന്നു ഞാൻ ചോദിച്ചു. അദ്ദേഹം മറ്റു ഭക്തന്മാരുടെ നേരെ നോക്കിക്കൊണ്ടു പറഞ്ഞു: 'ഇവൻ ആരാണെന്നു സ്വയം അറിഞ്ഞുകഴിഞ്ഞാൽ പിന്നെ ദേഹം വെച്ചുകൊണ്ടിരിക്കയില്ല; എന്നാൽ ഞാനതു മറച്ചുവെച്ചിരിക്കുന്നു.'

ഒരു ദിവസം അദ്ദേഹം എന്നോടു പറഞ്ഞു: 'നിനക്കു വേണമെന്നുണ്ടെങ്കിൽ നിൻെറ ഹൃദയമദ്ധ്യത്തിൽ കൃഷ്ണനെ കാണാൻ സാധിക്കും.' 'ഞാനൊരു കൃഷ്ണനെയും കോന്തനെയും വിശ്വസിക്കുന്നില്ല' എന്നു പറഞ്ഞു ഞാൻ. (മാസ്റ്ററും നരേന്ദ്രനും ചിരിക്കുന്നു.)

വേറൊരു സംഗതി ഞാൻ കാണുന്നു: ചില സ്ഥലങ്ങളോ സാധനങ്ങളോ ആളുകളെയോ കാണുമ്പോൾ ഞാനവ മുമ്പ്, ജന്മാ

ന്തരത്തിൽ കണ്ടിട്ടുള്ളതായി എനിക്കു തോന്നുന്നു. അവ എനിക്കടുത്തു പരിചയമുള്ളതുപോലെ തോന്നുന്നു. ഞാനൊരു ദിവസം കല്ക്കത്തയിൽ ആമേഴ്സ്റ്റ് തെരുവിൽ ശരത്തിൻെറ വീട്ടിൽ പോയി. അവിടെ ചെന്നയുടനെ ഞാൻ ശരത്തിനോടു പറഞ്ഞു: ' ഈ വീടൊക്കെ എനിക്കു നല്ല പരിചയമുള്ളതുപോലെ തോന്നുന്നു. മുറികളും അകത്തെ വഴികളുമെല്ലാം വളരെ നാളായി നല്ല പരിചയമുള്ളതുപോലെ തോന്നുന്നു.'

ഞാനെൻെറ ഇഷ്ടംപോലെ കാര്യങ്ങൾ ചെയ്തുപോന്നു. ഗുരുദേവൻ ഒന്നും പറയാറില്ല. ഞാൻ സാധാരണ ബ്രഹ്മസമാജത്തിൽ ഒരംഗമായി ചേർന്ന്, അതങ്ങേയ്ക്കു അറിയാമല്ലൊ?

മാസ്റ്റർ: ഉവ്വ്. എനിക്കറിയാം.

നരേന്ദ്രൻ: അവരുടെ സമാജങ്ങളിൽ സ്ത്രീകളും പങ്കെടുക്കാറുണ്ട് എന്ന് ഗുരുദേവന് അറിയാമായിരുന്നു. സ്ത്രീകളുടെ അടുത്തിരുന്നു ധ്യാനിക്കാൻ വയ്യ. അതുകൊണ്ട് ബ്രഹ്മസമാജക്കാരുടെ ധ്യാനത്തെ അദ്ദേഹം വിമർശിക്കാറുണ്ട്. എന്നാൽ ഞാനവിടെ പോകുന്നതിനെക്കുറിച്ച് അദ്ദേഹം ഒന്നും പറഞ്ഞില്ല. ഒരു ദിവസം ഇത്രമാത്രം പറഞ്ഞു: 'രാഖാലിനോട് അക്കാര്യമൊന്നും നീ പറയണ്ട, നീ സമാജത്തിൽ അംഗമായി സംഗതിയൊന്നും അതു പറഞ്ഞാൽ അവനും അംഗമാകണമെന്ന് ആഗ്രഹം തോന്നും.'

മാസ്റ്റർ: നിങ്ങൾക്ക് മനസ്സിന് നല്ല കരുത്തുണ്ട്. അതുകൊണ്ടാണ് നിങ്ങളെ തടയാതിരുന്നത്.

നരേന്ദ്രൻ: അനേകം കഷ്ടപ്പാടുകളും ദുഃഖവും അനുഭവിച്ചതിൻെറ ഫലമായിട്ടാണ് എനിക്കീ അവസ്ഥ ഉണ്ടായത്. മാസ്റ്റർ മഹാശയാ, അങ്ങ് ഇങ്ങനെയുള്ള ദുഃഖവും കഷ്ടവും ഒന്നും അനുഭവിച്ചിട്ടില്ല. ദുഃഖവും കഷ്ടവും അനുഭവിക്കാതെ ഈശ്വരാർപ്പണബുദ്ധി വരികയില്ല എന്നെനിക്കു മനസ്സിലായി; അപ്പോഴെ ഈശ്വരനെ സമ്പൂർണ്ണമായി ആശ്രയിക്കൂ.

ആട്ടെ..... അയാൾ എത്ര വിനീതനും നിരഹങ്കാരിയും! എന്തൊരു വിനയം! എനിക്കു വിനയം ഉണ്ടാകാൻ എന്താണ് വഴി എന്നൊന്നു പറഞ്ഞുതരാമോ?

മാസ്റ്റർ: നിങ്ങളുടെ അഹങ്കാരത്തെക്കുറിച്ചു ഗുരുദേവൻ ചോദിക്കാറുണ്ട്: ''ആ 'അഹം' ആരുടെ, എന്ന്.''

നരേന്ദ്രൻ: എന്താണതിനർത്ഥം?

മാസ്റ്റർ: അതോ, ഒരിക്കലൊരു തോഴി രാധയോടു പറഞ്ഞു, 'നിനക്കു അഹങ്കാരം വന്നിരിക്കുന്നു; അതുകൊണ്ടാണ് നീ കൃഷ്ണ

നെ അവമാനിച്ചത്' എന്ന്. അതിനു വേറൊരു തോഴി ഉത്തരം നല്കി: "ഉവ്വ്, രാധയ്ക്കു അഹങ്കാരം വന്നിരിക്കുന്നു നേരുതന്നെ. പക്ഷെ ഈ 'അഹം' ആരുടെയാണ്?" അതായത്, 'കൃഷ്ണൻ എൻെറ നാഥൻ.' എന്നായിരുന്നു അഹങ്കാരം. കൃഷ്ണൻ തന്നെയാണ് ആ അഹങ്കാരം രാധയിൽ വെച്ചിരുന്നത്.

ഗുരുദേവൻെറ വാക്കുകളുടെ അർത്ഥം ഇതാണ്, അതായത്, ഈശ്വരൻതന്നെയാണ് ഈ അഹങ്കാരം നിങ്ങളുടെ ഉള്ളിൽ വെച്ചിരിക്കുന്നത്, നിങ്ങളിൽക്കൂടി പല കാര്യങ്ങളും നടത്താൻ വേണ്ടി.

നരേന്ദ്രൻ: പക്ഷേ എൻെറ 'അഹം' ഉച്ചത്തിൽ വിളിച്ചുപറയുന്നു, എനിക്ക് ദുഃഖമൊന്നുമില്ല, എന്ന്.

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) അങ്ങനെയെങ്കിൽ ഇഷ്ടംപോലെ വിളിച്ചു പറഞ്ഞോളു, (ഇരുവരും ചിരിക്കുന്നു.)

പിന്നെ സംഭാഷണം മറ്റു ഭക്തന്മാരെക്കുറിച്ച്, വിജയഗോസ്വാമിയെപ്പറ്റിയും മറ്റും ആയി.

നരേന്ദ്രൻ: ഗുരുദേവൻ വിജയഗോസ്വാമിയെക്കുറിച്ച്, 'അദ്ദേഹം വാതില്ക്കൽ മുട്ടിക്കൊണ്ടിരിക്കുന്നു' എന്നു പറയുകയുണ്ടായി.

മാസ്റ്റർ: എന്നുവെച്ചാൽ അകത്തു കടക്കാൻ അദ്ദേഹത്തിനു ഇനിയും കഴിഞ്ഞിട്ടില്ല, എന്നർത്ഥം. എന്നാൽ ശ്യാമപുക്കൂരിൽവെച്ച് വിജയഗോസ്വാമി ഗുരുദേവനോടു പറഞ്ഞു: 'ഞാൻ അങ്ങയെ ഡാക്കയിൽവെച്ചു ഇതേ ആകൃതിയിൽ, ഇതേ ശരീരത്തിൽ, കാണുകയുണ്ടായി.' നിങ്ങളും അവിടെ ഉണ്ടായിരുന്നു.

നരേന്ദ്രൻ: ദേവേന്ദ്രബാബുവിനും രാമബാബുവിനും സംസാരം ഉപേക്ഷിക്കണമെന്നുണ്ട്. അവർ അതിനായി വളരെ ശ്രമിക്കുന്നു. രണ്ടുകൊല്ലം കഴിഞ്ഞ് ലോകം ഉപേക്ഷിക്കുമെന്ന് രാമബാബു സ്വകാര്യമായിട്ടെന്നോടു പറഞ്ഞു.

മാസ്റ്റർ: രണ്ടുകൊല്ലം കഴിഞ്ഞോ? കുട്ടികൾക്കുവേണ്ട ഏർപ്പാടുകളൊക്കെ ചെയ്തിട്ടായിരിക്കും.

നരേന്ദ്രൻ: എന്നുതന്നെയല്ല, വീടു വാടകയ്ക്കു കൊടുക്കും. എന്നിട്ടു വേരൊരു ചെറിയ വീടു വാങ്ങിക്കും. മകളുടെ കല്യാണം കില്യാണമൊക്കെ സ്വജനങ്ങൾ നോക്കിക്കോളും.

മാസ്റ്റർ: *ഗോപാലൻ നല്ല ഉച്ചാവസ്ഥയിലാണിപ്പോൾ, എന്താ അല്ലേ?

നരേന്ദ്രൻ: എന്തവസ്ഥ?

---

* നിത്യഗോപാലൻ

മാസ്റ്റർ: എന്തൊരു ഭാവാവേശം, ഹരിനാമകീർത്തനത്താൽ എന്തുമാത്രം ബാഷ്പധാര, എന്തൊരു രോമാഞ്ചം!

നരേന്ദ്രൻ: ഭാവാവേശം ഉണ്ടായാൽ ആൾ വലുതായിത്തീർന്നെന്നോ? കാളി, ശരത്, ശശി, ശാരദൻ എന്നീ യുവാക്കന്മാർ ഗോപാലനെക്കാൾ എത്രയോ ഉയർന്നവരാണ്, ഇവർക്ക് എന്തൊരു ത്യാഗം! ഗോപാലൻ ശ്രീരാമകൃഷ്ണനെ അംഗീകരിക്കുന്നില്ല. എന്താ ഉണ്ടോ?

മാസ്റ്റർ: അതു ശരിയാണ്. 'അവൻ ഇവിടുത്തെ ആളല്ല' എന്ന് ഗുരുദേവൻ പറഞ്ഞിട്ടുണ്ട്. എന്നാൽ ഗോപാലൻ ഗുരുദേവനെ ഭക്തിപൂർവ്വം ബഹുമാനിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്.

നരേന്ദ്രൻ: എന്തു കണ്ടു?

മാസ്റ്റർ: ഞാൻ ദക്ഷിണേശ്വരത്തു പോകാൻ തുടങ്ങിയ കാലം. ഭക്തന്മാരുടെ സമ്മേളനം പിരിഞ്ഞശേഷം ഞാൻ ഗുരുദേവൻെറ മുറിയുടെ പുറത്തു വന്നപ്പോൾ ഗോപാലൻ നടപ്പാതയിൽ ഗുരുദേവൻെറ മുമ്പിൽ മുട്ടുകുത്തി കൈയ്കൂപ്പി നില്ക്കുന്നു. നല്ല നിലാവെളിച്ചം. ഗുരുദേവൻെറ മുറിയുടെ നേരെ വടക്കുവശത്തെ വരാന്തയുടെ വടക്കുള്ള ചെങ്കൽപൊടി വിതറിയ പാതയിലാണത്. അപ്പോളവിടെ വേറാരും ഉണ്ടായിരുന്നില്ല. ഗോപാലൻ ശ്രീരാമകൃഷ്ണനെ ശരണം പ്രാപിച്ചു എന്നും അദ്ദേഹം ഗോപാലന് ആശ്വാസമരുളുകയാണ് എന്നുമാണ് ഞാൻ കരുതിയത്.

നരേന്ദ്രൻ: ഞാനതു കണ്ടില്ല.

മാസ്റ്റർ: അതുകൂടാതെ, ഗുരുദേവൻ ഇടയ്ക്കിടയ്ക്കു പറയാറുണ്ട്, ഗോപാലൻ പരമഹംസാവസ്ഥയിലാണ് എന്ന്. എന്നാലിതും എനിക്ക് നല്ലതുപോലെ ഓർമ്മയുണ്ട്; ഗുരുദേവൻ ഗോപാലനെ സ്ത്രീകളുടെ അടുത്തു പോകരുത് എന്നു വിലക്കിയിരുന്നു. പലതവണ അദ്ദേഹം അതിനെക്കുറിച്ചു മുന്നറിയിപ്പു കൊടുത്തിട്ടുണ്ട്.

നരേന്ദ്രൻ: പിന്നെ എന്നോട് ഗോപാലനെക്കുറിച്ച് ഗുരുദേവൻ ഇങ്ങനെ പറഞ്ഞിട്ടുണ്ട്: 'അവൻ പരമഹംസാവസ്ഥയിലാണെങ്കിൽ പണത്തിനുവേണ്ടി ഇത്ര ആശ എന്തുകൊണ്ട?' അദ്ദേഹം ഇങ്ങനെയും പറഞ്ഞു: 'അവൻ ഇവിടുത്തെ ആളല്ല. എൻെറ സ്വന്തമായിട്ടുള്ളവർ ഇവിടെ എപ്പോഴും വരും.' ത.... ബാബു എപ്പോഴും ഗോപാലൻെറ അടുത്തായിരിക്കും; ഗുരുദേവൻെറ അടുത്ത് അധികം വരാറില്ല എന്ന കാരണത്താൽ ഗുരുദേവന് ത... ബാബുവിനോടു ദേഷ്യം തോന്നിയിരുന്നു. 'ഗോപാലന് അദ്ധ്യാത്മസിദ്ധികളുണ്ട്; പക്ഷെ അതു ഹഠാത്സിദ്ധിയാണ്, സാധനയുടെ ഫലമായി ലഭിച്ചതല്ല.

അവൻ ഇവിടുത്തെ ആളല്ല. അവൻ സ്വന്തമാണെങ്കിൽ, അവനെ കാണാൻവേണ്ടി ഞാൻ കരയാഞ്ഞതെന്തുകൊണ്ട്?' എന്നും ഗുരുദേവൻ എന്നോട്ടു പറയുകയുണ്ടായി.

ചിലരൊക്കെ ഗോപാലനെ നിത്യാനന്ദനെന്ന് ഘോഷിച്ചുകൊണ്ടു നടക്കുന്നു. പക്ഷെ, ഗുരുദേവൻ എത്രയോ പ്രാവശ്യം എന്നോടു പറഞ്ഞിട്ടുണ്ട്. 'ഞാൻതന്നെയാണ് *അദ്വൈതനും ചൈതന്യനും നിത്യാനന്ദനും. ഒന്നിൽ മൂന്നും!' എന്ന്.

## അദ്ധ്യായം നാല്

1887 ഏപ്രിൽ 8, വെള്ളിയാഴ്ച

**നരേന്ദ്രൻെറ അനുസ്മരണകൾ**

മഠത്തിൽ കാളിതപസ്വിയുടെ മുറിയിൽ രണ്ടു ഭക്തന്മാർ ഇരിക്കുന്നു; ഒരാൾ സന്ന്യാസിയും അപരൻ ഗൃഹസ്ഥനും. ഇരുവർക്കും സമപ്രായം. ഇരുപത്തിനാലോ ഇരുപത്തിയഞ്ചോ. അവർ സംസാരിച്ചുകൊണ്ടിരിക്കുന്നു. ആ സമയത്ത് മാസ്റ്റർ എത്തി. അദ്ദേഹം മൂന്നു ദിവസം മഠത്തിൽ താമസിക്കാൻ ഉദ്ദേശിക്കുന്നു.

ഇന്നു ദുഃഖവെള്ളിയാഴ്ച. നേരമിപ്പോൾ എട്ടുമണിയായിരിക്കും. മാസ്റ്റർ വന്ന് പൂജാമുറിയിൽ പോയി ഗുരുദേവനെ നമസ്കരിച്ചു. എന്നിട്ട് നരേന്ദ്രൻ, രാഖാൽ തുടങ്ങിയ ഭക്തന്മാരെ കണ്ടശേഷം ഈ മുറിയിലെത്തി. ആ രണ്ടു ഭക്തന്മാരോടും കുശലപ്രശ്നം നടത്തി. ക്രമേണ അവരുടെ സംഭാഷണം കേട്ടുകൊണ്ടിരുന്നു. ഗൃഹസ്ഥഭക്തന് സംസാരം ത്യജിക്കണമെന്ന് ആഗ്രഹം. മഠത്തിലെ ഭക്തൻ അങ്ങനെ ചെയ്യരുതെന്ന് അദ്ദേഹം ഉപദേശിക്കുന്നു.

സന്ന്യാസി: കുറച്ചു കർമ്മം ബാക്കിയുള്ളത് അങ്ങു ചെയ്തുതീർത്തുകൂടെ? കുറച്ചൊന്നു ചെയ്താൽ ഒക്കെ അവസാനിച്ചുകൊള്ളും.

ഒരുവൻ കേട്ടു അയാൾക്കു നരകത്തിൽ പോകേണ്ടിവരും എന്ന്. അയാൾ ഒരു സ്നേഹിതനോട്, 'നരകം എങ്ങനെയിരിക്കും ഹേ?' എന്നു ചോദിച്ചു. സ്നേഹിതൻ ഒരു ചോക്ക് എടുത്തു നിലത്തു നരകം വരച്ചു കാണിക്കാൻ തുടങ്ങി. നരകം വരച്ചുതീർന്നതോടെ ആ മനുഷ്യൻ അവിടെ കിടന്നങ്ങുരുണ്ടു. എന്നിട്ടു പറഞ്ഞു, 'എൻെറ നരകയാതന ഇപ്പോൾ അനുഭവിച്ചുകഴിഞ്ഞിരിക്കുന്നു,'എന്ന്.

* അദ്വൈതനും നിത്യാനന്ദനും ചൈതന്യൻെറ അടുത്ത അനുചരന്മാരാകുന്നു.

ഗൃഹസ്ഥൻ: എനിക്ക് ലൗകികജീവിതം രുചിക്കുന്നില്ല. ആഹാ, നിങ്ങൾക്കൊക്കെ ഇവിടെ എന്തൊരാനന്ദം!

സന്ന്യാസി: അതിനു താനിത്ര ചിലയ്ക്കണതെന്തിന്? പുറത്തു കടക്കണമെങ്കിൽ കടക്ക്! പക്ഷെ ഞാൻ വീണ്ടും പറയുന്നു. ഒരിക്കൽ ആ പുതിയൊക്കെയങ്ങു തീർത്തുകൂടെ?

ഒമ്പതുമണിക്കുശേഷം ശശി പൂജ ചെയ്തു. മണി പതിനൊന്ന ടിച്ചു. മഠത്തിലെ അന്തേവാസികൾ ക്രമേണ ഗംഗാസ്നാനം കഴിഞ്ഞു വന്നുചേർന്നു. അവർ ശുദ്ധവസ്ത്രം ധരിച്ച് പൂജാമുറിയിൽ പോയി ഗുരുദേവനെ നമസ്കരിച്ച് കുറച്ചുനേരം ധ്യാനിച്ചു.

ഗുരുദേവനുള്ള നിവേദ്യത്തിനുശേഷം അന്തേവാസികൾ പ്രസാദം കഴിച്ചു. മാസ്റ്ററും അവരോടൊരുമിച്ച് ആഹാരം കഴിച്ചു.

സന്ധ്യയായി. ധൂപം പുകച്ചശേഷം ദീപാരാധന നടത്തി. രാഖാൽ, ശശി, വൃദ്ധഗോപാലൻ, ഹരീശൻ എന്നിവർ ദാനവൻമാരുടെ മുറിയിൽ ഇരിക്കുന്നു. മാസ്റ്ററുമുണ്ടവിടെ. ഗുരുദേവനുള്ള നിവേദ്യം വളരെ ശ്രദ്ധിച്ചു തയ്യാറാക്കണം എന്ന് രാഖാൽ ഒരു സോദരനോടു പറഞ്ഞു.

രാഖാൽ: (ശശി മുതൽ പേരോട്) ഒരു ദിവസം ഗുരുദേവനുള്ള പലഹാരത്തിൽനിന്ന് സ്വല്പം അദ്ദേഹം കഴിക്കുന്നതിനുമുമ്പേ ഞാനെ ടുത്തു കഴിച്ചു. അതു കണ്ട് അദ്ദേഹം പറഞ്ഞു: 'എനിക്കു നിൻെറ നേരെ നോക്കാൻ സാധിക്കുന്നില്ല. നീയെങ്ങനെ ഇങ്ങനെയൊരു കാര്യം ചെയ്തു?' ഞാൻ കരഞ്ഞുപോയി.

വൃദ്ധഗോപാലൻ: ഒരു ദിവസം കാശീപുരത്തുവെച്ച് അദ്ദേഹ ത്തിൻെറ ആഹാരത്തിനുമേലെ ഞാൻ നെടുവീർപ്പു വിട്ടു 'എടു ത്തോണ്ടു പോ അത്' എന്നദ്ദേഹം അപ്പോൾ പറഞ്ഞു.

മാസ്റ്റർ നരേന്ദ്രനുമൊരുമിച്ചു നടന്നുകൊണ്ട് പലേ കഥകളും പറഞ്ഞുകൊണ്ടിരുന്നു. നരേന്ദ്രൻ പറഞ്ഞു: 'ഞാൻ ഒന്നിലും വിശ്വസിച്ചിരുന്നില്ല. അതങ്ങേയ്ക്കറിയാമല്ലൊ?'

മാസ്റ്റർ: എന്ത്, ഈശ്വരരൂപങ്ങളിലും മറ്റും?

നരേന്ദ്രൻ: ഗുരുദേവൻ പറയാറുള്ളതിൽ അധികഭാഗവും ആദ്യ മൊക്കെ ഞാൻ തിരസ്കരിച്ചു. 'എന്നാൽ പിന്നെ നീയെന്തിനാണി വിടെ വരുന്നത്?' എന്ന് ഒരു ദിവസം അദ്ദേഹം എന്നോടു ചോദിച്ചു. ഞാൻ പറഞ്ഞു, 'അങ്ങയെ കാണാനാണ് ഞാൻ വരുന്നത്. പറയുന്നതു കേൾക്കാനല്ല.'

മാസ്റ്റർ: അദ്ദേഹമതിനെന്തു പറഞ്ഞു?

നരേന്ദ്രൻ: അദ്ദേഹത്തിനു വളരെ സന്തോഷമായി.

1887 ഏപ്രിൽ 9, ശനിയാഴ്ച

അടുത്തനാൾ, ശനിയാഴ്ച. ഗുരുദേവനു നിവേദ്യം സമർപ്പിച്ച ശേഷം മഠത്തിലെ സഹോദരന്മാർ ആഹാരം കഴിച്ചു; എന്നിട്ടല്പം വിശ്രമിച്ചുകൊണ്ടിരിക്കുന്നു. നരേന്ദ്രനും മാസ്റ്ററും മഠത്തിൻെറ പടിഞ്ഞാറുഭാഗത്തുള്ള തോട്ടത്തിൽ ഒരു മരത്തിൻെറ ചുവട്ടിൽ തനിച്ചിരുന്നു സംസാരിക്കുന്നു. ഗുരുദേവനുമായി കണ്ടുമുട്ടിയതിനു ശേഷമുള്ള ഓരോ കാര്യങ്ങൾ പറയുകയായിരുന്നു നരേന്ദ്രൻ. നരേന്ദ്രന് വയസ്സ് ഇരുപത്തിനാല്; മാസ്റ്റർക്ക് മുപ്പത്തിരണ്ടും.

മാസ്റ്റർ: അദ്ദേഹത്തെ ആദ്യം കണ്ട ദിവസമുണ്ടായ കാര്യങ്ങളൊക്കെ നിങ്ങൾക്കു നല്ലതുപോലെ ഓർമ്മ ഉണ്ടായിരിക്കണമല്ലോ.

നരേന്ദ്രൻ: ഉവ്വ്, അത് ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ വെച്ചാണ്; അദ്ദേഹത്തിൻെറ മുറിയിൽവെച്ചുതന്നെ. അന്നു ഞാൻ രണ്ടുപാട്ടുപാടി.

നരേന്ദ്രൻ ആ പാട്ടുപാടി:

ചിത്തമേ, നീ വരൂ പോകാം - നമു -
ക്കൊത്തു നിജഗൃഹം പൂകാം.
സംസാരമാകുമീ ദേശം - നമു-
ക്കാശാതീതർക്കു വിദേശം.
വേവിടുമാറാടലോടെ - നമ്മൾ
മേവുന്നതെന്തിനിവിടെ?
പഞ്ചഭൂതങ്ങൾ സംമാന്യർ - അവ-
രഞ്ചുപേരും നിനക്കന്യർ.
അന്യരെ സ്നേഹിപ്പതിന്നു - നീയി-
തെന്തേ സ്വകങ്ങൾ മറന്നു?
പ്രേമപ്രദീപമെടുക്കു - സത്യ
സീമയിലൂടെ നടക്കൂ.
പുണ്യങ്ങൾ പാഥേയമാക്കൂ - ആയ-
തെന്നും നീ കൈയ്യിലടക്കൂ.
ലോഭമോഹാദി ചോരന്മാർ - പാന്ഥ-
ഘാതകരുണ്ടു ദുഷ്ടന്മാർ.
നിന്നംഗരക്ഷയ്ക്കു ചേരും - രണ്ടു
കിങ്കരരു,ണ്ടവർ പോരും.

ഒന്നു ശമം, ദമമന്യം - അവ -
യ്ക്കിന്നേകു തൽപദം മാന്യം.
സത്സംഗമാകിന സത്രം - വഴി -
യ്ക്കെങ്ങുമേ കാണാം പവിത്രം.
എങ്ങാൻ തളർന്നീടുന്നേരം - തത്ര
തങ്ങാം നിനക്കന്നന്നേരം.
മാർഗ്ഗം പിശകീടുന്നേരം - തത്ര
മാർഗ്ഗണം ചെയ്യാമന്നേരം.
ഭീതിദമാകിൽ നികാമം - നിന-
ക്കോതാം വഴിക്കീശനാമം.

ഞാനഹോരാത്രം നിന്നെ വ്യാകുലനായിക്കാത്തു
നാളുകളെത്രയെത്ര - കഴിഞ്ഞു നാഥ!
നിൻതിരുമുഖമൊന്നു കാണാൻ തരപ്പെടായ്കിൽ
ഹന്ത! മൽജനിയേവം - വിഫലമാമോ?
ഈരേഴു ലോകങ്ങൾക്കും ഈശനാണവിടുന്നു
നേരോർക്കിൽ ഞാനോ വെറും - അഗതിയല്ലോ.
എൻചിത്തമതിൽ നിൻെറ പൊൻകഴലൊന്നു വെയ്ക്കിൽ
ശങ്കയില്ലെന്നേ ഞാനും - ധന്യനാവേൻ.
ഞാനഹോരാത്രം നിന്നെ വ്യാകുലനായിക്കാത്തു
നാളുകളെത്രയെത്ര കഴിഞ്ഞു നാഥ!

മാസ്റ്റർ: പാട്ടു കേട്ടിട്ടു ഗുരുദേവൻ എന്തു പറഞ്ഞു?

നരേന്ദ്രൻ: അദ്ദേഹത്തിനു ഭാവാവേശം ഉണ്ടായി. 'ഏതാണീ കുട്ടി?' എന്നദ്ദേഹം രാമബാബുവിനോടു ചോദിച്ചു. 'ഹാ, ഇവനെത്ര ഭംഗിയായി പാടുന്നു!' എന്നും പറഞ്ഞു, വീണ്ടും വരാൻ എന്നോടാവശ്യപ്പെട്ടു.

മാസ്റ്റർ: പിന്നെ കണ്ടത് എവിടെ വെച്ചാണ്?

നരേന്ദ്രൻ: പിന്നെ രാജമോഹനൻെറ വീട്ടിൽവെച്ച്. മൂന്നാം തവണ പിന്നെയും ദിക്ഷണേശ്വരത്തു വെച്ചായിരുന്നു. അത്തവണ എന്നെ കണ്ട് അദ്ദേഹം ഭാവാവിഷ്ടനായി എന്നെ സ്തോത്രം ചെയ്യാനാരംഭിച്ചു. സ്തവം ചൊല്ലിക്കൊണ്ട് അദ്ദേഹം എന്നോടു പറഞ്ഞു: 'ഓ നാരായണ, അവിടുന്ന് എനിക്കുവേണ്ടി ഈ ശരീരം സ്വീകരിച്ചു വന്നിരിക്കുന്നു!' പക്ഷെ ഇക്കാര്യമൊന്നും വേറാരോടും പറയരുത്.

മാസ്റ്റർ: അദ്ദേഹം പിന്നെയെന്തു പറഞ്ഞു?

നരേന്ദ്രൻ: അദ്ദേഹം പറഞ്ഞു: ''നീ എനിക്കുവേണ്ടിയാണ് ദേഹം സ്വീകരിച്ചു വന്നിരിക്കുന്നത്. ഞാനമ്മയോടു പറഞ്ഞു, 'അമ്മേ

എനിക്കു പോകാനാകുമോ? പോയാൽ ആരുമായി സംഭാഷണം ചെയ്യും? അമ്മേ, കാമിനീകാഞ്ചനത്യാഗികളായ ശുദ്ധഭക്തന്മാരെ കിട്ടിയില്ലെങ്കിൽ ഞാനെങ്ങനെ ഭൂമിയിൽ വാഴും.'' വീണ്ടും അദ്ദേഹം എന്നോടു പറഞ്ഞു: 'നീ രാത്രിയിൽ വന്ന് എന്നെ എഴുന്നേല്പിച്ചു. എന്നിട്ട്, 'ഇതാ, ഞാൻ വന്നിരിക്കുന്നു!' എന്ന് എന്നോടു പറഞ്ഞു. പക്ഷേ ഞാനിതൊന്നും അറിഞ്ഞില്ല. ഞാൻ കല്ക്കത്തയിൽ വീട്ടിൽ സുഖമായി കിടന്നുറങ്ങുകയായിരുന്നു.

മാസ്റ്റർ: എന്നുവെച്ചാൽ നിങ്ങൾ ഏകകാലത്തിൽ സന്നിഹിതനുമാണ്, തിരോഹിതനുമാണ്; ഈശ്വരൻ സാകാരനും നിരാകാരനും ആയിരിക്കുംപോലെ.

നരേന്ദ്രൻ: എന്നാൽ അങ്ങ് ഇതൊന്നും ആരോടും പറയരുത്.

(നരേന്ദ്രനോട് ലോകശിക്ഷണം നടത്തണമെന്ന് ആദേശം)

നരേന്ദ്രൻ: കാശീപുരത്തിൽവെച്ച് ഗുരുദേവൻ എന്നിലെക്കു ശക്തിസഞ്ചാരം നടത്തി.

മാസ്റ്റർ: കാശീപുരോദ്യാനത്തിൽ മരച്ചുവട്ടിൽ അഗ്നിക്കു മുമ്പിൽ ധ്യാനിച്ചുകൊണ്ടിരിക്കുമ്പോഴല്ലേ അതുണ്ടായത്?

നരേന്ദ്രൻ: അതെ, ഒരു ദിവസം ധ്യാനിച്ചുകൊണ്ടിരിക്കുമ്പോൾ ഞാൻ കാളിയോടു, 'എൻെറ കൈയൊന്നു പിടിച്ചുനോക്കൂ' എന്നു പറഞ്ഞു. നിങ്ങളുടെ മേൽ തൊട്ടപ്പോൾ വിദ്യുദ്പ്രവാഹം പോലെ എന്തോ ഒന്ന് എൻെറ ശരീരത്തിൽ പ്രവേശിച്ചതായി എനിക്കുതോന്നി' എന്ന് കാളി പറഞ്ഞു.

ഈ സംഗതി ഇവിടെ ആരോടും പറയരുത്; എനിക്കു വാക്കു തരൂ.

മാസ്റ്റർ: അദ്ദേഹം നിങ്ങളിൽ ശക്തി സംക്രമിപ്പിച്ചതിനു പ്രത്യേകമൊരു ഉദ്ദേശമുണ്ട്. നിങ്ങളിൽകൂടി അദ്ദേഹം പലേ കാര്യങ്ങളും നടത്തും. ഒരു ദിവസം ഗുരുദേവൻ ഒരു കടലാസ്സിൽ, 'നരൻ ആളുകളെ പഠിപ്പിക്കും' എന്നെഴുതി കാണിച്ചു.

നരേന്ദ്രൻ: പക്ഷേ, 'അതൊന്നും എന്നെക്കൊണ്ടാവില്ല' എന്ന് ഞാൻ പറഞ്ഞു. 'നിൻെറ അസ്ഥി ചെയ്യും' എന്നദ്ദേഹമരുളി. ശരത്തിൻെറ ഭാരം ഗുരുദേവൻ എന്നെയേല്പിച്ചു. ശരത് ഇപ്പോൾ ഈശ്വരനുവേണ്ടി വ്യാകുലപ്പെടുന്നു. അദ്ദേഹത്തിൻെറ കുണ്ഡലിനി ഉണർന്നിരിക്കുന്നു.

മാസ്റ്റർ: എന്നാൽ ചപ്പുചവറ് അടിഞ്ഞുകൂടാതെ നോക്കണം. ഗുരുദേവൻ പറയാറുള്ളത് ഓർമ്മയുണ്ടായിരിക്കുമല്ലോ; 'കുളത്തിന

കത്തു മത്സ്യം മാളമുണ്ടാക്കും. അതിനവിടെ വന്നു വിശ്രമിക്കാൻ. എന്നാൽ ആ മാളത്തിൽ ചവറ് അടിഞ്ഞു കൂടിയാൽ അവിടെപ്പിന്നെ മത്സ്യം വന്നു താമസിക്കയില്ല.'

**നരേന്ദ്രൻെറ അഖണ്ഡാലയം**

നരേന്ദ്രൻ: ഗുരുദേവൻ എന്നെ നാരായണൻ എന്നു വിളിച്ചിരുന്നു.

മാസ്റ്റർ: ഉവ്വ്, നിങ്ങളെ, 'നാരായണൻ' എന്നു വിളിച്ചിരുന്നു എന്നെനിക്കറിയാം.

നരേന്ദ്രൻ: അദ്ദേഹത്തിനു സുഖക്കേടായിരുന്നപ്പോൾ ശൗചത്തിന് വെള്ളമൊഴിച്ചുകൊടുക്കാൻ എന്നെ അനുവദിക്കുകയില്ല. കാശീപുരത്തുവെച്ച് അദ്ദേഹം എന്നോടു പറഞ്ഞു: 'താക്കോൽ എൻെറ കൈയിൽ വെച്ചിരിക്കുന്നു. താനാരെന്നു ഇവനറിഞ്ഞാൽ ഇവൻ ദേഹത്യാഗം ചെയ്യും.'

മാസ്റ്റർ: നിങ്ങൾക്കു നിർവ്വികല്പാനുഭൂതി ഉണ്ടായ ദിവസമല്ലേ അങ്ങനെ പറഞ്ഞത്?

നരേന്ദ്രൻ: അതെ, ആ സമയത്ത് എനിക്കു ശരീരമില്ല എന്നു തോന്നി മുഖം മാത്രമുണ്ട്!

വീട്ടിലിരുന്നു നിയമം പഠിക്കുകയായിരുന്നു. പരീക്ഷയ്ക്കു പോകണമെന്നു കരുതി. അപ്പോൾ പെട്ടെന്നെനിക്കു തോന്നി, 'എന്താണ് ഞാനീ കാണിക്കുന്നത്!' എന്ന്.

മാസ്റ്റർ: ഗുരുദേവൻ കാശീപുരത്തിലായിരുന്നപ്പോഴല്ലേ അതുണ്ടായത്?

നരേന്ദ്രൻ: അതെ. ഭ്രാന്തനെപ്പോലെ ഞാൻ വീട്ടിനു പുറത്തെയ്ക്കു പാഞ്ഞു. അദ്ദേഹം എന്നോടു ചോദിച്ചു: 'നിനക്കെന്താണാഗ്രഹം?' 'എനിക്കു സമാധിമഗ്നനായിരിക്കണം' എന്നു പറഞ്ഞു ഞാൻ. അദ്ദേഹം പറഞ്ഞു: 'നീ എന്തൊരു അല്പബുദ്ധി! സമാധിക്കപ്പുറം പോ. സമാധി വെറും നിസ്സാരകാര്യം!'

മാസ്റ്റർ: അതെ, അദ്ദേഹം പറയാറുണ്ട്. 'ജ്ഞാനത്തിനപ്പുറം വിജ്ഞാനം. മട്ടുപ്പാവിൽ കയറിയിട്ടു വീണ്ടും കോണിപ്പടിയിൽക്കൂടി ഇറങ്ങുകയും ചെയ്യുംപോലെ.'

നരേന്ദ്രൻ: കാളിക്ക് ജ്ഞാനത്തിനൊരു കമ്പമാണ്. ജ്ഞാനതിനു അയാളെ ശകാരിക്കുന്നു! ജ്ഞാനം അത്ര എളുപ്പത്തിൽ കിട്ടുമോ? ആദ്യം ഭക്തി പാകം വരട്ടെ. ഗുരുദേവൻ ദക്ഷിണേശ്വരത്തുവെച്ച്

താരകബാബുവിനോട്, ഭാവവും ഭക്തിയും അവസാനത്തെ വാക്കല്ല, എന്നു പറയുകയുണ്ടായിട്ടുണ്ട്.

മാസ്റ്റർ: ഗുരുദേവൻ നിങ്ങളെക്കുറിച്ചു വേറെന്തു പറഞ്ഞിട്ടുണ്ട്?

നരേന്ദ്രൻ: ഞാനൊരിക്കൽ അദ്ദേഹത്തോട്, 'അങ്ങ് കാണുന്ന ഈശ്വരരൂപങ്ങളും മറ്റും വെറും മനോഭ്രാന്തിയാണ്' എന്നു പറഞ്ഞു. എൻെറ വാക്കിൽ അത്ര വലിയ വിശ്വാസമുണ്ടായിരുന്നതുകൊണ്ട് അദ്ദേഹം വേഗം ദേവിയുടെ അടുത്തുചെന്ന്, 'അമ്മേ, നരേന്ദ്രൻ ഇങ്ങനെയൊക്കെ പറയുന്നല്ലൊ, അപ്പോൾ ഇതൊക്കെ വെറും ഭ്രാന്തിയാണോ? എന്നു ചോദിച്ചു. എന്നിട്ടു വന്ന് എന്നോട്, 'ഇതൊക്കെ സത്യമാണ് എന്നു അമ്മ അരുളിച്ചെയ്തിരിക്കുന്നു.' എന്നു പറഞ്ഞു. അങ്ങേയ്ക്കു ഒരുപക്ഷേ ഓർമ്മയുണ്ടായിരിക്കും, അദ്ദേഹം എന്നോടു പറഞ്ഞു: 'നിൻെറ പാട്ടുകേട്ടാൽ, ഇതിനുള്ളിൽ, (തൻെറ മാറത്ത് കൈയ് വെച്ചുകൊണ്ട്) ഉള്ളയാൾ സർപ്പത്തെപ്പോലെ ചീറ്റി പടവും വിടർത്തി അടങ്ങിനിന്ന് അതു കേട്ടുകൊണ്ടിരിക്കുന്നു.'

മാസ്റ്റർ മഹാശയ, എന്നെക്കുറിച്ചു എന്തൊക്കെയോ പറഞ്ഞിട്ടുണ്ട്: എന്നിട്ടും എനിക്കെന്തു സാധിച്ചു?

മാസ്റ്റർ: നിങ്ങളിപ്പോൾ ശിവരൂപം അണിഞ്ഞിരിക്കുന്നു; പണം തൊടാൻ നിവൃത്തിയില്ല. ഗുരുദേവൻ പറയാറുള്ള കഥ ഓർമ്മയുണ്ടോ?

നരേന്ദ്രൻ: എന്താണത്, ഒന്നു പറയൂ.

മാസ്റ്റർ: ഒരു ആൾമാറാട്ടക്കാരൻ ശിവൻെറ വേഷം കെട്ടി. എന്നിട്ടൊരു വീട്ടിൽചെന്നു. ആ വീട്ടുകാരൻ ഒരു രൂപ കൊടുക്കാൻ പുറപ്പെട്ടു; പക്ഷെ അയാളതു മേടിച്ചില്ല. അയാൾ വീട്ടിൽ പോയി. വേഷമെല്ലാം മാറ്റി, കൈയും കാലും കഴുകി തിരിച്ചുവന്നു പണം ചോദിച്ചു. 'താനെന്തുകൊണ്ടാണ് അപ്പോൾ മേടിക്കാഞ്ഞത്?' എന്നു വീട്ടുകാരൻ ചോദിച്ചു. അയാൾ പറഞ്ഞു, 'അപ്പോൾ ശിവൻെറ വേഷം അണിഞ്ഞിരിക്കുകയായിരുന്നു. സന്ന്യാസിയുടെ അപ്പോൾ പണം തൊടാൻ പാടില്ല.'

ഈ കഥ കേട്ട് നരേന്ദ്രൻ വളരെ നേരം നന്നായി ചിരിച്ചു.

മാസ്റ്റർ: നിങ്ങളിപ്പോൾ വൈദ്യൻെറ വേഷം എടുത്തിരിക്കുന്നു. സകല ഭാരവും നിങ്ങളുടെ മേലാണ്. മഠത്തിലെ അംഗങ്ങളെ വളർത്തിക്കൊണ്ടുവരേണ്ടത് നിങ്ങളുടെ ചുമതലയാണ്. നിങ്ങളാണിവരുടെ രക്ഷാകർത്താവ്.

നരേന്ദ്രൻ: ഞങ്ങളിവിടെ ചെയ്യുന്ന സാധനകളും മറ്റുമൊക്കെ ഗുരുദേവൻെറ നിർദ്ദേശമനുസരിച്ചാണ്. എന്നാൽ രാമബാബു ഞങ്ങൾ സാധന ചെയ്യുന്നതിനെ വിമർശിക്കുന്നു; അതു ആശ്ചര്യ മായിട്ടു തോന്നുന്നു. 'നമ്മൾ അദ്ദേഹത്തെ കണ്ടിരിക്കുന്നു; നമുക്കി നിയെന്തു സാധനയാണ്?' എന്നാണ് രാമബാബു ചോദിക്കുന്നത്.

മാസ്റ്റർ: ഓരോരുത്തരും അവരവരുടെ വിശ്വാസമനുസരിച്ചു പ്രവർത്തിക്കട്ടെ.

നരേന്ദ്രൻ: ഞങ്ങളോട് അദ്ദേഹം സാധനചെയ്യാൻ പറഞ്ഞിട്ടുണ്ട്.

നരേന്ദ്രൻ പിന്നെയും ഗുരുദേവന് അദ്ദേഹത്തോടുണ്ടായിരുന്ന സ്നേഹത്തെക്കുറിച്ചു പറഞ്ഞു:

നരേന്ദ്രൻ: എനിക്കുവേണ്ടി എത്ര തവണ അദ്ദേഹം അമ്മയുടെ അടുക്കൽ പ്രാർത്ഥിച്ചു! വീട്ടിൽ പട്ടിണിയായിരുന്നപ്പോൾ, അച്ഛൻെറ കാലശേഷം, വീട്ടിൽ വലിയ കഷ്ടപ്പാടായിരുന്നപ്പോൾ, അമ്മയും സഹോദരങ്ങളും ഞാനും ആഹാരത്തിനു വകയില്ലാതെ വലഞ്ഞ പ്പോൾ, അദ്ദേഹം എനിക്കുവേണ്ടി അമ്മയുടെ അടുത്തു പണത്തിനു വേണ്ടി പ്രാർത്ഥിച്ചു.

മാസ്റ്റർ: അതെനിക്കറിയാം; നിങ്ങളുടെ അടുത്തുനിന്നുതന്നെ ഞാൻ കേട്ടിട്ടുണ്ട്.

നരേന്ദ്രൻ: പക്ഷേ പണം കിട്ടിയില്ല. അമ്മ എന്താണരുൾ ചെയ്ത തെന്നു അദ്ദേഹം എന്നോടു പറഞ്ഞു: 'പച്ചച്ചോറും പരുക്കൻ തുണി യും അവനു കിട്ടും, ചോറും പരിപ്പും കഴിക്കാൻ കിട്ടുമവന്.'

എന്നോടു എന്തൊരു വാത്സല്യം! എന്നാൽ എന്തെങ്കിലും അശുദ്ധചിന്ത മനസ്സിൽ കടന്നാൽ ഉടൻ അദ്ദേഹമത് അറിയും. അന്നദയുമൊരുമിച്ച് ചുറ്റിനടക്കുമ്പോൾ ചിലപ്പോൾ അസത്തുകളുടെ ഇടയ്ക്കു ചെന്നു പെട്ടിട്ടുണ്ട്. എന്നിട്ട് അദ്ദേഹത്തിൻെറ അടുത്തു വരുമ്പോൾ എൻെറ കൈയിൽനിന്നൊന്നും അദ്ദേഹത്തിനു മേടിച്ചു കഴിക്കാൻ കഴിഞ്ഞിരുന്നില്ല. കൈയ് അല്പം പൊങ്ങും, പിന്നെ ഉയരുകയില്ല. ഒരിക്കൽ അദ്ദേഹം രോഗം ബാധിച്ചുകിടക്കുമ്പോൾ, കൈയ് വായുടെ അടുത്തുവരെ എത്തി; പക്ഷെ അതിനപ്പുറം ഉയർന്നില്ല. 'നീയിനിയും പാകമായിട്ടില്ല' എന്നദ്ദേഹം എന്നോടു പറഞ്ഞു.

ഇടയ്ക്കിടെ എനിക്കു വലിയ അവിശ്വാസം വരുന്നു. ബാബു രാമൻെറ വീട്ടിൽവെച്ച്, ഒന്നും ഇല്ല എന്നു തോന്നി; ഈശ്വരനും കീശ്വരനുമൊന്നുമില്ലെന്നപോലെ തോന്നി.

മാസ്റ്റർ: അമ്മാതിരി അവസ്ഥ തനിക്കും ചിലപ്പോൾ ഉണ്ടായിട്ടുണ്ട് എന്നു ഗുരുദേവൻ പറയാറുണ്ടായിരുന്നു.

ഇരുവരും നിശ്ശബ്ദരായിരുന്നു. മാസ്റ്റർ പറഞ്ഞു: 'ധന്യർ നിങ്ങൾ! രാപകൽ നിങ്ങൾ ഗുരുദേവനെ നിനയ്ക്കുന്നു!' നരേന്ദ്രൻ പറഞ്ഞു, 'എവിടെ? എത്രയോ അല്പം! ഈശ്വരനെ കാണാൻ കിട്ടാഞ്ഞ് ശരീരം ഉപേക്ഷിക്കാൻ ഞങ്ങൾക്ക് ആഗ്രഹം തോന്നുന്നില്ലല്ലോ!'

രാത്രിയായി. നിരഞ്ജനൻ പുരിയിൽനിന്നും ഇപ്പോളിങ്ങു മടങ്ങി എത്തിയതേയുള്ളു. മഠത്തിലെ അന്തേവാസികളും മാസ്റ്ററുമെല്ലാവരും അദ്ദേഹത്തെ ആനന്ദത്തോടെ സ്വീകരിച്ചു. അദ്ദേഹം പുരീയാത്രവാർത്തകൾ വർണ്ണിക്കാൻ തുടങ്ങി. നിരഞ്ജനന് വയസ്സിപ്പോൾ ഇരുപത്തഞ്ചിരുപത്താറ് വരും.

സന്ധ്യയ്ക്കുള്ള ദീപാരാധന കഴിഞ്ഞ് ചിലരൊക്കെ ധ്യാനിച്ചുകൊണ്ടിയിരിക്കുന്നു. നിരഞ്ജനൻ മടങ്ങിയെത്തിയതു കണ്ട് പലരും ദാനവന്മാരുടെ മുറിയിലൊന്നിച്ചുകൂടി അദ്ദേഹവുമായി വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. രാത്രി ഒമ്പത് മണിക്കുശേഷം ശശി ഗുരുദേവന് നിവേദ്യം സമർപ്പിച്ചു: എന്നിട്ട് ഗുരുദേവനെ ശയനം ചെയ്യിച്ചു.

മഠത്തിലെ അംഗങ്ങൾ നിരഞ്ജനനെയും കൂട്ടി ആഹാരത്തിനിരുന്നു. അത്താഴത്തിനു ചപ്പാത്തിയും ഒരു കറിയും അല്പം ശർക്കരയും; പിന്നെ ഗുരുദേവന് നിവേദിച്ച റവപ്പായസം അല്പം പ്രസാദമായിട്ടും.

## അദ്ധ്യായം അഞ്ച്

1887 മെയ് 7, ശനിയാഴ്ച

### ശ്രീരാമകൃഷ്ണദേവൻ ഭക്തഹൃദയത്തിൽ

ആദ്യത്തെ ശ്രീരാമകൃഷ്ണമഠവും നരേന്ദ്രാദികളുടെ തീവ്രവൈരാഗ്യവും സാധനയും. ഇന്നു വൈശാഖപൂർണ്ണിമ. ശനിയാഴ്ച അപരാഹ്നം. നരേന്ദ്രനും മാസ്റ്ററും തമ്മിൽ വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുന്നു. കല്ക്കത്തെയിൽ ഗുരുപ്രസാദചൗധുരിതെരുവിൽ ഒരു കെട്ടിടത്തിൻെറ താഴത്തെ മുറിയിൽ, മാസ്റ്ററുടെ പഠനമുറിയിൽ ഇരുവരും ഒരു കട്ടിലിൽ ഇരിക്കുന്നു.

ഈ മുറിയിലാണ് മാസ്റ്റർ ഇരുന്നു വായിക്കുകുയും എഴുതുകയും ചെയ്യുന്നത്. നരേന്ദ്രൻ വരുംമുമ്പ് മാസ്റ്റർ, *'മർച്ചൻറ് ഓഫ് വെനീസ്,' കോമുസ്,' ബ്ലാക്കിയുടെ 'സെൽഫ് - കൾച്ചർ' എന്നിവ വായിക്കുകയായിരുന്നു. സ്ക്കൂളിൽ പഠിപ്പിക്കണം; അതിനു തയ്യാറാവുകയാണ്. കുറച്ചു മാസമായി, ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരെ ശോകസാഗരത്തിൽ ആഴ്ത്തിക്കൊണ്ട് സ്വധാമം പ്രാപിച്ചിട്ട്, ശ്രീരാമകൃഷ്ണൻെറ രോഗകാലത്ത് അദ്ദേഹത്തെ ശുശ്രൂഷിക്കാനായി വന്നെത്തിയ വിവാഹിതരും അവിവാഹിതരുമായ ഭക്തന്മാർ തമ്മിൽ ഉണ്ടായ ആ സ്നേഹസൂത്രബന്ധം ഇനി അറ്റുപോവുകയില്ല. കർണ്ണധാരൻ പൊടുന്നനെ പൊയ്പോയതുകൊണ്ടു യാത്രക്കാർ ഭയം പൂണ്ടിരിക്കുകയാണെന്നുള്ളതു നേരുതന്നെ. എന്നാൽ ഏവരും ഏകപ്രാണന്മാരായി പരസ്പരം മുഖവും നോക്കിക്കൊണ്ടിരിക്കുന്നു. ഇപ്പോളവർക്ക് പരസ്പരം കണ്ടില്ലെങ്കിൽ ജീവിക്കാനാവില്ല. അന്യജനങ്ങളുമായി സംഭാഷണം ചെയ്യുന്നത് അവർക്കിനി രുചിക്കുകയില്ല. അദ്ദേഹത്തിൻെറ വാർത്തകളല്ലാതെ മറ്റൊന്നും അവർക്കിപ്പോൾ പ്രിയമായി തോന്നുന്നില്ല. സകലരും ചിന്തിക്കുന്നു, 'എന്ത്, അദ്ദേഹത്തെ ഇനി കാണാനാവില്ലെന്നോ? അദ്ദേഹം പറഞ്ഞു പോയിട്ടുണ്ടല്ലോ വ്യാകുലനായിട്ട് വിളിച്ചാൽ ആത്മാർത്ഥമായ വിളികേട്ടാൽ ഈശ്വരൻ ദർശനമരുളും എന്ന്. അദ്ദേഹം പറഞ്ഞിട്ടാണ് പോയത്, ആത്മാർത്ഥതയുണ്ടെങ്കിൽ അദ്ദേഹം കേൾക്കുമേ കേൾക്കും എന്ന്. ഏകാന്തമായിരിക്കുമ്പോൾ ആ ആനന്ദമയ വിഗ്രഹം മനസ്സിൽ വിളങ്ങുന്നു. വഴിയെ പോകുന്നു, ലക്ഷ്യമൊന്നുമില്ല, ഒറ്റയ്ക്കു കരഞ്ഞുകൊണ്ട് കറങ്ങിത്തിരിയുന്നു. അതുകൊണ്ടാണ് അദ്ദേഹം മാസ്റ്ററോടു അരുൾചെയ്തത്, 'നിങ്ങൾ കേണുകൊണ്ട് വഴിയെ അലഞ്ഞുതിരിയും; അതോർക്കുമ്പോൾ ശരീരം വെടിയാൻ അല്പം പ്രയാസം തോന്നുന്നു' എന്ന്. ചിലർ വിചാരിക്കുന്നു, 'ഹാ, അദ്ദേഹം പൊയ്പോയി! എന്നിട്ടും ഞാനിപ്പോൾ ജീവനോടെ ഇരിക്കുന്നുവല്ലോ! അനിത്യമായ ഈ സംസാരത്തിൽ ഇനിയും വസിക്കാൻ ആശ ബാക്കി കിടക്കുന്നുവല്ലോ! വേണമെന്നുണ്ടെങ്കിൽ ശരീരം വെടിയാമെന്നിരിക്കെ, എന്താണ് ഞാൻ ചെയ്യുന്നത്!'

യുവഭക്തന്മാർ കാശീപുരോദ്യാനത്തിൽ താമസിച്ച് ഇരവുപകൽ ഗുരുദേവൻെറ സേവനം ചെയ്തുപോന്നു. അദ്ദേഹത്തിൻെറ തിരോധാനത്തിനുശേഷം തങ്ങൾക്കിഷ്ടമില്ലെങ്കിലും പാവകളെപ്പോലെ അവർ തങ്ങളുടെ വീടുകളിലെക്കു തിരിച്ചുപോയി. ഗുരുദേവൻ ആരോടും സന്ന്യാസിയുടെ ബാഹ്യചിഹ്നങ്ങൾ - കാവിവസ്ത്രം മുതലായവ - ധരിക്കണമെന്നോ, ഗൃഹസ്ഥൻ തൻെറ ബാഹ്യചിഹ്ന

* The Merchant of Venice: Comues, Blackies Self - culture.

ങ്ങൾ ഉപേക്ഷിക്കണമെന്നോ ഉപദേശിച്ചിരുന്നില്ല. അദ്ദേഹത്തിൻെറ ദേഹത്യാഗത്തിനുശേഷവും കുറച്ചു നാളെയ്ക്കു ഇവർ ദത്തൻ, ഘോഷൻ, ഗാംഗുലി, ചക്രവർത്തി എന്നിങ്ങനെ പഴയ ഉപാധിനാമങ്ങൾ വഴിക്കാണ് അറിയപ്പെട്ടിരുന്നത്. പക്ഷെ ഗുരുദേവൻ അവരെ അകമേ ത്യാഗികളാക്കിത്തീർത്തിരുന്നു.

രണ്ടുമൂന്നു പേർക്കു തിരിച്ചുപോകാൻ വീടുണ്ടായിരുന്നില്ല. സുരേന്ദ്രൻ അവരോടു പറഞ്ഞു: 'അനിയന്മാരെ, നിങ്ങളിനി എങ്ങോട്ടു പോകും? ഒരു വീട് ഏർപ്പാടു ചെയ്യുവിൻ. നിങ്ങൾക്കവിടെ താമസിക്കാം; ഞങ്ങൾക്കു വന്ന് ഒന്നിച്ചുകൂടാൻ ഒരിടവുമാകും, അല്ലെന്നു വരികിൽ സംസാരത്തിൽ ഇമ്മാതിരി അല്ലും പകലും ഞങ്ങളെങ്ങനെ ജീവിക്കും? നിങ്ങളവിടെ താമസിക്കിൻ. ഞാൻ കാശീപുരോദ്യാനത്തിൽ ഗുരുദേവൻെറ ചികിത്സക്കായി എന്തോ ചെലവാക്കിയിരുന്നു. ഇപ്പോൾ ആ തുകകൊണ്ട് വീടിൻെറ ചെലവു നടക്കും.'

സുരേന്ദ്രൻ ആദ്യത്തെ ഒന്നുരണ്ടു മാസം മുപ്പതു രൂപ വീതം കൊടുത്തു. ക്രമേണ മറ്റംഗങ്ങളും മഠത്തിൽ താമസം തുടങ്ങിയതോടെ തുക അമ്പതും അറുപതുമാക്കി. ഒടുവിൽ നൂറുരൂപവരെ കൊടുത്തുവന്നു. വരാഹനഗരത്തിൽ വാടകയ്ക്കെടുത്ത വീടിനു കരവും വാടകയും കൂടി മാസം പതിനൊന്നുരൂപയായിരുന്നു. വെപ്പുകാരൻ ബ്രാഹ്മണന് ശമ്പളം ആറുരൂപ. ബാക്കിയുള്ളത് ആഹാരാവശ്യങ്ങൾക്കും. വൃദ്ധഗോപാലനും ലാട്ടുവിനും താരകനും പോകാൻ വീടുണ്ടായിരുന്നില്ല. കൊച്ചുഗോപാലൻ ആദ്യം കാശീപുരത്തുനിന്നും ഗുരുദേവൻെറ കിടക്കയും മറ്റു സാധനങ്ങളും ഈ പുതിയ താമസസ്ഥലത്തു കൊണ്ടുവന്നു. കൂടെ വെപ്പുകാരൻ ബ്രാഹ്മണനും ശശിയും. ശരത് രാത്രിയിൽ വന്നു താമസിച്ചുപോന്നു. താരകൻ വൃന്ദാവനത്തിൽ പോയിരുന്നു. കുറച്ചു ദിവസങ്ങൾക്കു ശേഷം അദ്ദേഹവും വന്നുചേർന്നു. നരേന്ദ്രൻ, ശരത്, ശശി, ബാബുരാമൻ, നിരഞ്ജനൻ, കാളി എന്നിവർ ആദ്യകാലത്ത് ഇടയ്ക്കിടെ വീട്ടിൽനിന്നു വന്നുകൊണ്ടിരുന്നു. രാഖാലും ലാട്ടുവും യോഗിനും കാളിയും ഈ സമയത്ത് വൃന്ദാവനത്തിൽപോയി. കാളി ഒരു മാസത്തിനകവും രാഖാൽ ഏതാനും മാസങ്ങൾക്കുശേഷവും യോഗിൻ ഒരു വർഷവും കഴിഞ്ഞു മടങ്ങിയെത്തി.

കുറച്ചു ദിവസങ്ങൾക്കുള്ളിൽ നരേന്ദ്രൻ, രാഖാൽ, നിരഞ്ജനൻ, ശരത്, ശശി, ബാബുരാമൻ, യോഗിൻ, കാളി, ലാട്ടു എന്നിവർ മഠത്തിൽ താമസമാക്കി. അവർ പിന്നെ വീട്ടിലെക്കു തിരിച്ചു പോയില്ല. ക്രമേണ പ്രസന്നനും സുബോധനും വന്നുചേർന്നു. ഗംഗാധനും ഹരിയും പിന്നീടു വന്നു.

'സുരേന്ദ്ര, ഭവാൻ, ധന്യൻ! ആദ്യത്തെ ഈ മഠം താങ്കളുടെ കൈകളാൽ രൂപീകൃതമല്ലോ! താങ്കളെ നിമിത്തമാക്കിക്കൊണ്ട് ഭഗവാൻ ശ്രീരാമകൃഷ്ണൻ തൻെറ മൂലമന്ത്രമായ കാമിനീകാഞ്ചന ത്യാഗത്തിനു ഇപ്രകാരമൊരു മൂർത്തരൂപം കൊടുത്തു. കൗമാരം മുതൽ വൈരാഗ്യസമ്പന്നരും പരിശുദ്ധാത്മാക്കളും ആയ നരേന്ദ്രാദി ഭക്തന്മാരിൽക്കൂടി ഗുരുദേവൻ വീണ്ടും സനാതനധർമ്മത്തെ ലോകത്തിൽ പുനരുദ്ധാരണം ചെയ്തു. സോദര, താങ്കളോടുള്ള കടപ്പാട് ആര് വിസ്മരിക്കും? മഠത്തിലെ സഹോദരങ്ങൾ അമ്മയില്ലാത്ത പൈതങ്ങളെപ്പോലെ വാഴുന്നു; താങ്കളെ കാത്തിരിക്കുന്നു. താങ്കൾ ചിലപ്പോൾ വരുന്നു. ഇന്നു വീട്ടുവാടക കൊടുത്തു, കാശൊക്കെതീർന്നു. ഇന്ന് ആഹാരത്തിനു വകയൊന്നുമില്ല. താങ്കൾ എപ്പോഴെങ്കിലും വരും. വന്ന് അന്തേവാസികൾക്ക് ആഹാരത്തിനുവേണ്ടി ഏർപ്പാടു ചെയ്യും. താങ്കളുടെ നിഷ്കപടമായ സ്നേഹം സ്മരണയിൽ വന്ന് ആർക്കു കണ്ണീർ തടുക്കാൻ കഴിയും?'

(ഈശ്വരനുവേണ്ടി നരേന്ദ്രാദികളുടെ വ്യാകലതയും
പ്രായോപവേശപ്രസ്താവവും)

കല്ക്കത്തയിൽ മുമ്പറഞ്ഞ താഴത്തെ മുറിയിൽ നരേന്ദ്രൻ മാസ്റ്ററുമായി വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുന്നു. നരേന്ദ്രനാണിപ്പോൾ ഭക്തന്മാരുടെ നേതാവ്. മഠത്തിലുള്ള സകലരുടെയും ഉള്ളിലിപ്പോൾ തീവ്രവൈരാഗ്യം. ഭഗവദ്ദർശനത്തിനുവേണ്ടി സകലരും കിടന്നു പിടയുന്നു.

നരേന്ദ്രൻ: (മാസ്റ്ററോട്) എനിക്കൊന്നിലും താല്പര്യം തോന്നുന്നില്ല. ഞാനിപ്പോൾ അങ്ങയുമായി വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുന്നു എങ്കിലും ഈ നിമിഷം ഇവിടെ നിന്നും എഴുന്നേറ്റ് ഓടാൻ തോന്നുന്നു.

നരേന്ദ്രൻ സ്വല്പസമയം നിശ്ശബ്ദനായിരുന്നു, എന്നിട്ടു പറഞ്ഞു: 'ഈശ്വരദർശനത്തിനുവേണ്ടി ഞാൻ പ്രായോപവേശം ചെയ്യാൻ ഉദ്ദേശിക്കുന്നു.'

മാസ്റ്റർ: അതു കൊള്ളാം. ഭഗവാനുവേണ്ടി എന്തുംചെയ്യാം.

നരേന്ദ്രൻ: എന്നാലെനിക്കു വിശപ്പു താങ്ങാൻ വയ്യാതെ വന്നാലൊ?

മാസ്റ്റർ: അപ്പോളെന്തെങ്കിലും കഴിക്കുക. എന്നിട്ടു വീണ്ടും തുടങ്ങുക.

നരേന്ദ്രൻ പിന്നെയും തെല്ലിട മിണ്ടാതിരുന്നു.

നരേന്ദ്രൻ: ഈശ്വരൻ ഇല്ലെന്നാണ് തോന്നുന്നത്. ഞാനെത്രയോ പ്രാർത്ഥിക്കുന്നു; എന്നിട്ടൊന്നും യാതൊരു മറുപടിയും ലഭിക്കുന്നില്ല. എന്തെല്ലാം ദർശനങ്ങൾ ഞാൻ കണ്ടിരിക്കുന്നു! മന്ത്രവർണ്ണങ്ങൾ സ്വർണ്ണവർണ്ണത്തിൽ മിന്നിത്തിളങ്ങുന്നത് ഞാനെത്രയോ തവണ കണ്ടിട്ടുണ്ട്! എത്രയോ പ്രാവശ്യം കാളീരൂപം കണ്ടു! അതുപോലെ മറ്റനേകം ദിവ്യരൂപങ്ങളും! എന്നിട്ടും എനിക്കു ശാന്തിയുണ്ടാകുന്നില്ല.

എനിക്കു ഒന്നരയണ തരുമോ?

ശോഭാബസ്സാറിൽനിന്നും വരാഹനഗരം മഠത്തിലെക്കു മടങ്ങാൻ വണ്ടിക്കൂലിക്കുവേണ്ടിയാണ് നരേന്ദ്രൻ പണം ചോദിച്ചത്. ആ സമയത്ത് സാത്കാരി ഒരു വണ്ടിയിൽ അവിടെ വന്നുചേർന്നു. സാത്കരി നരേന്ദ്രൻെറ സമവയസ്കനാണ്. അദ്ദേഹം മഠത്തിൽ കൂടെക്കൂടെ പോവുകയും അവിടുത്തെ അന്തേവാസികളെ ഗാഢ മായി സ്നേഹിക്കുകയും ചെയ്യുന്നു. വരാഹനഗരത്തിൽ മഠത്തിനടു ത്താണ് അദ്ദേഹത്തിൻെറ വീട്. കല്ക്കത്തയിൽ ഒരു ആപ്പീസിൽ ജോലിനോക്കുന്നു. അദ്ദേഹത്തിന് സ്വന്തം വണ്ടിയുണ്ട്. ആ വണ്ടിയിൽ ആപ്പീസിൽനിന്നും വരുന്ന വഴിയാണ്.

നരേന്ദ്രൻ പണം മാസ്റ്റർക്ക് തിരിച്ചുകൊടുത്തുകൊണ്ടു പറഞ്ഞു: 'ഇനിയെന്തിന്, ഞാൻ സാത്കരിയുടെകൂടെ പൊയ്ക്കോളാം. അങ്ങ് ഞങ്ങൾക്കു വല്ലതും കഴിക്കാൻ തരിക.' മാസ്റ്റർ അവർക്ക് ലഘുഭക്ഷണം നല്കി.

മാസ്റ്ററും അതേ വണ്ടിയിൽ കയറി. അവരോടൊപ്പം മഠത്തിൽ പോകാൻ. സന്ധ്യയോടുകൂടി എല്ലാവരും മഠത്തിലെത്തി. മഠത്തി ലെ സഹോദരങ്ങൾ എങ്ങനെ ദിനങ്ങൾ നയിക്കുന്നു, സാധനകള നുഷ്ഠിക്കുന്നു, എന്നു കാണണം മാസ്റ്റർക്ക്. ശ്രീരാമകൃഷ്ണദേവൻ സ്വപാർഷദന്മാരുടെ ഹൃദയങ്ങളിൽ എമ്മാതിരി പ്രതിബിംബിക്കുന്നു എന്നു കാണാൻ മാസ്റ്റർ ഇടയ്ക്കിടെ മഠത്തിൽ പോകാറുണ്ട്. നിരഞ്ജനൻ മഠത്തിലില്ല. അദ്ദേഹത്തിനു സ്വന്തമായി അമ്മ മാത്ര മുണ്ട്. അമ്മയെ കാണാൻ വീട്ടിൽ പോയിരിക്കയാണ്. ബാബുരാമൻ ശരത്, കാളി എന്നിവർ പുരിയിൽ പോയിരിക്കയാണ്. അവിടെ ഇനിയും കുറച്ചുദിവസംകൂടി താമസിച്ച് രഥയാത്ര കാണാൻ അവർ ഉദ്ദേശിക്കുന്നു.

(ശ്രീരാമകൃഷ്ണദേവന്റെ വിദ്യാസംസാരവും
നരേന്ദ്രന്റെ മേൽനോട്ടവും)

മഠാംഗങ്ങളുടെ മേലന്വേഷണം നരേന്ദ്രൻ നടത്തുന്നു. പ്രസന്നൻ[1] കുറച്ചു ദിവസം തീവ്രസാധന അനുഷ്ഠിച്ചു. നരേന്ദ്രൻ തന്റെ പ്രായോപവേശനോദ്ദേശം അദ്ദേഹത്തോടും പറഞ്ഞിരുന്നു. നരേന്ദ്രൻ കല്ക്കത്തെയ്ക്കു പോയ തക്കം നോക്കി പ്രസന്നൻ എങ്ങോട്ടോ കടന്നു കളഞ്ഞു. അദ്ദേഹം വന്ന് എല്ലാം കേട്ടു. രാജാവെന്തിനാണ് അയാളെ പോകാൻ അനുവദിച്ചത്? എന്ന് നരേന്ദ്രൻ ചോദിച്ചു. പക്ഷെ രാഖാൽ തത്സമയം അവിടെ ഉണ്ടായിരുന്നില്ല. അദ്ദേഹം ദക്ഷിണേശ്വരം ഉദ്യാനത്തിൽ നടക്കാൻ പോയിരുന്നു. രാഖാലിനെ സകലരും രാജാവെന്നാണ് വിളിക്കുന്നത്. രാഖാലരാജൻ എന്നത് ശ്രീകൃഷ്ണന്റെ പര്യായമാകുന്നു. രാഖാൽ[2] കൃഷ്ണന്റെ തോഴനായിരുന്നു എന്ന് ശ്രീരാമകൃഷ്ണൻ പറയാറുണ്ട്.

നരേന്ദ്രൻ: രാജാവിങ്ങോട്ടു വരട്ടെ, കൊടുക്കും ഞാൻ നല്ല ശകാരം. എന്തിനാണയാളെ പോകാൻ വിട്ടത്? (ഹരീശനോട്) താനപ്പോൾ മിഴിച്ചുനിന്നുകൊണ്ട് അയാളോടു പ്രസംഗിക്കുകയായിരുന്നിരിക്കണം തീർച്ച. തനിക്കയാളെ പിടിച്ചുനിർത്താമായിരുന്നില്ലേ?

ഹരീശൻ: (വളരെ പതുക്കെ) താരകച്ചേട്ടൻ പോകരുതെന്നു പറഞ്ഞു: എന്നിട്ടും അയാൾ പോയി.

നരേന്ദ്രൻ: (മാസ്റ്ററോട്) നോക്കൂ, എന്തെല്ലാം കുഴപ്പങ്ങളാണെനിക്കെന്ന്. ഇവിടെയും മായയുടെ ഒരു സംസാരത്തിൽ പെട്ടുപോയിരിക്കുന്നു. ഈ മിടുക്കൻ എങ്ങോട്ടാണാവോ പോയിരിക്കുന്നത്!

രാഖാൽ ദക്ഷിണേശ്വരത്തുനിന്നു മടങ്ങിയെത്തി; ഭവനാഥനുമുണ്ട് കൂടെ. രാഖാലിനോടു നരേന്ദ്രൻ പ്രസന്നന്റെ കഥ പറഞ്ഞു. പ്രസന്നൻ നരേന്ദ്രന് ഒരു എഴുത്തെഴുതി വെച്ചിരുന്നു. ആ എഴുത്തു വായിച്ചു. അതിന്റെ സാരമിതാണ്: 'ഞാൻ കാൽനടയായി വൃന്ദാവനത്തിലെയ്ക്കു പോവുകയാണ്. ഇവിടെ താമസിക്കുന്നത് എനിക്ക് ആപത്കരമാകുന്നു. ഇവിടെ എന്റെ മനസ്സിന് പരിവർത്തനം വരുന്നു. മുമ്പ് അച്ഛൻ, അമ്മ, വീട്ടിലെ മറ്റുള്ളയാളുകൾ എന്നിവരെ സ്വപ്നം കാണാറുണ്ട്. അത് കഴിഞ്ഞ് മായാമൂർത്തിയായ സ്ത്രീയെ സ്വപ്നംകണ്ടു. രണ്ടുതവണ ഞാൻ വല്ലാതെ കഷ്ടപ്പെട്ടു; എനിക്കു വീട്ടിൽ തിരിച്ചുപോകേണ്ടതായ്‌വന്നു. അതുകൊണ്ട് ഞാൻ അവരിൽ

(1) ശാരദാപ്രസന്നൻ (2) രാഖാൽ എന്നാൽ ബംഗാളയിൽ പശുപാലകൻ എന്നർത്ഥമാണ്.

നിന്നെല്ലാം അകലെ പോകുന്നു. പരമഹംസദേവൻ ഒരിക്കലെന്നോടു പറയുകയുണ്ടായി: 'നിൻെറ വീട്ടിലെ ആളുകൾ എന്തും ചെയ്യാൻ മടിക്കാത്തവരാണ്; അവരെ വിശ്വസിച്ചുപോകരുത്' എന്ന്.

രാഖാൽ പറഞ്ഞു: 'അവൻ പോയത് ഇങ്ങനെ പലേകാരണങ്ങൾ കൊണ്ടുമാണ്. ഒരിക്കലവൻ പറഞ്ഞു. 'നരേന്ദ്രൻ കൂടെക്കൂടെ വീട്ടിൽപോകുന്നു. അമ്മയുടെയും കൂടെപ്പിറപ്പുകളുടെയും വിവരങ്ങളറിയാൻ. കൂടാതെ കേസു നടത്തുകയും ചെയ്യുന്നു. അദ്ദേഹം ചെയ്യുന്നതുകണ്ട് എനിക്കും വീട്ടിൽ പോകാൻ ആഗ്രഹം വന്നെങ്കിലോ എന്നെനിക്കു ഭയമാകുന്നു.' എന്നൊക്കെ.

ഇത് കേട്ടു നരേന്ദ്രൻ ഒന്നുംമിണ്ടാതിരുന്നു.

രാഖാൽ തീർത്ഥാടനത്തെക്കുറിച്ച് സംസാരിച്ചു. അദ്ദേഹം പറഞ്ഞു: 'ഇവിടെ താമസിച്ചിട്ട് നമുക്കൊന്നും സാധിച്ചിട്ടില്ല. ഗുരുദേവൻ എപ്പോഴും നമ്മോട് ഭഗവദ്ദർശനം സാധിക്കാൻ ഉപദേശിച്ചിരുന്നു. നമുക്കെന്തു കിട്ടി?

രാഖാൽ കിടക്കുന്നു. മറ്റു ഭക്തന്മാർ ചിലർ കിടക്കുന്നു, ചിലർ ഇരിക്കുന്നു.

രാഖാൽ : പോകാം നമുക്കു നർമ്മദാതീരത്തെയ്ക്കു.

നരേന്ദ്രൻ: അലഞ്ഞു നടന്നതുകൊണ്ടെന്തു കിട്ടും? ജ്ഞാനം പ്രാപിക്കാൻ സാധിക്കുമോ? ജ്ഞാനം ജ്ഞാനം എന്നെപ്പോഴും ഉരുവിടുന്നുണ്ടല്ലോ.

ഒരു ഭക്തൻ: എന്നാൽ പിന്നെ സംസാരം ത്യജിച്ചതെന്തിനാണ്?

നരേന്ദ്രൻ: രാമനെ കിട്ടിയില്ലെന്നുവെച്ച് ശ്യാമൻെറകൂടെ പാർക്കണമെന്നോ? ഈശ്വരനെ കണ്ടിട്ടില്ലെന്നുവെച്ച് പിള്ളേരുടെ തന്തയാകണമെന്നോ? എന്താണ് താനീ പുലമ്പുന്നത്?

ഇതും പറഞ്ഞ് നരേന്ദ്രൻ ഒന്നു പുറത്തെക്കു പോയി; അല്പം കഴിഞ്ഞു മടങ്ങിവന്നു. രാഖാൽ കിടക്കുന്നു. മഠത്തിലെ അംഗങ്ങളിലൊരാൾ, കിടന്നുകൊണ്ട്, ഈശ്വരദർശനം സാധിക്കാത്തതിൽ അതീവ കാതരനാണെന്നു ഭാവിച്ചുകൊണ്ടു പറഞ്ഞു: 'ഹാ എനിക്കൊരു കത്തിയെടുത്തു തരുവിൻ! ജീവിച്ചിരുന്നിട്ടിനി കാര്യമില്ല! ഈ യാതനയിനി താങ്ങാനെനിക്കാവില്ല!'

നരേന്ദ്രൻ: (ഗംഭീരഭാവത്തിൽ) ഇതാ ഇവിടെത്തന്നെയുണ്ട്! കൈയൊന്നു നീട്ടു.

എല്ലാവരും ചിരിച്ചു. വീണ്ടും സംഭാഷണം പ്രസന്നനെക്കുറിച്ചായി.

നരേന്ദ്രൻ: ഇവിടെയും മായ! എന്നാൽ പിന്നെ എന്തിനാണാവോ സന്ന്യസിച്ചത്?

രാഖാൽ: 'മുക്തിയും അതിനുള്ള സാധനയും' എന്ന പുസ്തകത്തിൽ, സന്ന്യാസിമാർ ഒരുമിച്ചു പാർക്കുന്നത് നല്ലതല്ല എന്നു ഞാൻ വായിക്കുകയുണ്ടായി. ആ പുസ്തകത്തിൽ സന്ന്യാസിമാരുടെ ഒരു നഗരത്തിൻെറ വിവരണമുണ്ട്.

ശശി: ഞാൻ സന്ന്യാസം കിന്ന്യാസമൊന്നും വകവെയ്ക്കുന്നില്ല. എനിക്കു പോകാൻ പാടില്ലാത്ത ഇടമില്ല; എനിക്കു താമസിക്കാൻ വയ്യാത്ത സ്ഥാനവുമില്ല.

ഭവനാഥനെക്കുറിച്ചായി സംസാരം. ഭവനാഥൻെറ ഭാര്യയ്ക്കു അതികലശലായ സുഖക്കേടായിരുന്നു.

നരേന്ദ്രൻ: (രാഖാലിനോട്) ഭവനാഥൻെറ ഭാര്യ മരണവക്ത്രത്തിൽ നിന്നു രക്ഷപ്പെട്ടുവെന്നു കേട്ടു. അതുകൊണ്ട് അല്പമൊന്നാശ്വസിക്കാനാണോ അയാൾ ദക്ഷിണേശ്വരത്തു ലാത്താൻ പോയത്?

കാങ്കുർഗാച്ചി ഉദ്യാനത്തിൽ രാമബാബു ഒരു അമ്പലം പണിയാൻ ഉദ്ദേശിക്കുന്നു. അവിടെ ശ്രീരാമകൃഷ്ണൻെറ ഭൗതികാവശിഷ്ടം കുറച്ച് അടക്കം ചെയ്തിട്ടുണ്ട്.

നരേന്ദ്രൻ: (രാഖാലിനോട്) രാമബാബു മാസ്റ്റർ മഹാശയനെ ആ ഉദ്യാനത്തിൻെറ ഒരു രക്ഷാധികാരിയാക്കിയിരിക്കുന്നു

മാസ്റ്റർ (രാഖാലിനോട്) പക്ഷെ അതെപ്പറ്റി എനിക്കൊന്നും അറിഞ്ഞുകൂടാ.

സന്ധ്യയായി. ശശി ശ്രീരാമകൃഷ്ണദേവൻെറ മുറിയിൽ ധൂപം പുകച്ചു. എന്നിട്ട് മറ്റു മുറികളിലുള്ള ദേവീദേവന്മാരുടെ പടങ്ങളുടെ മുമ്പിലും ധൂപം കാണിക്കുകയും മധുരസ്വരത്തിൽ നാമകീർത്തനം ചെയ്തു നമസ്കരിക്കുകയും ചെയ്തു.

ഇപ്പോൾ ദീപാരാധന നടക്കുകയാണ്. മഠത്തിലെ അംഗങ്ങളും മറ്റു ഭക്തന്മാരും തൊഴുകൈയോടെ നിന്ന് ദീപാരാധന ദർശിക്കുന്നു. ചേങ്കിലയും മണിയും അടിക്കുന്നു. ഭക്തന്മാർ സമസ്വരത്തിൽ ഈ ആരാത്രികകീർത്തനം പാടുന്നു:

ജയ ശിവ ഓംകാര ജയ ജയ ഭജ ശിവ ഓംകാര

ബ്രഹ്മാ വിഷ്ണു സദാശിവ ഹര ഹര ശംഭോ മഹാദേവ.

നരേന്ദ്രനാണ് ഈ കീർത്തനം ദീപാരാധനയ്ക്കു പാടാൻ ഏർപ്പാടു ചെയ്തത്. ഇത് കാശിയിൽ വിശ്വനാഥസമക്ഷം പാടുക പതിവാണ്.

മഠത്തിലെ ഭക്തന്മാരെ കണ്ട് മാസ്റ്റർക്ക് അത്യന്തം സന്തോഷമായി. മഠത്തിലെ അത്താഴവും മറ്റും കഴിഞ്ഞപ്പോൾ മണി പതിനൊന്നടിച്ചു. മഠാംഗങ്ങൾ സസ്നേഹം മാസ്റ്റർക്ക് കിടക്കാൻ വേണ്ട ഏർപ്പാടുകൾ ചെയ്തുകൊടുത്തു. സകലരും ഉറങ്ങാൻ കിടന്നു.

നേരം പാതിരാ. മാസ്റ്റർക്ക് ഉറക്കം വന്നില്ല. അദ്ദേഹം സ്വയം നിനച്ചു. 'സകലതും പണ്ടേപ്പോലെയുണ്ട്. അതേ അയോദ്ധ്യ. രാമൻ മാത്രം ഇല്ല.'

മാസ്റ്റർ ഒച്ചയുണ്ടാകാതെ എഴുനേറ്റു. ഇന്നു വൈശാഖപൂർണ്ണിമയാണ്. ബുദ്ധദേവൻെറ ജനനം, ബോധോദയം, പരിനിർവ്വാണം ഇവകൊണ്ട് ത്രിധന്യമായ ദിനമാണിന്ന്. മാസ്റ്റർ ഏകാകിയായി ഗംഗാതീരത്ത് നടക്കുന്നു; ശ്രീരാമകൃഷ്ണൻെറ കഥകൾ ധ്യാനിക്കുന്നു.

(നരേന്ദ്രൻ തുടങ്ങിയ മഠാംഗങ്ങളുടെ വൈരാഗ്യവും
യോഗവാസിഷ്ഠപഠനവും - സങ്കീർത്തനാനന്ദവും നൃത്യവും)

മാസ്റ്റർ ശനിയാഴ്ച വന്നു. ബുധനാഴ്ചവരെ, അതായത് അഞ്ചു ദിവസം മഠത്തിൽ താമസിക്കും. ഇന്നു ഞായറാഴ്ച ഗൃഹസ്ഥ ഭക്തന്മാർ സാധാരണ ഞായറാഴ്ചയാണ് മഠത്തിൽ ദർശനത്തിന് വരാറ്. ഈയുടെ യോഗവാസിഷ്ഠം മിക്കവാറും വായിക്കാറുണ്ട്. ശ്രീരാമകൃഷ്ണദേവൻെറ അടുത്തുനിന്നും മാസ്റ്റർ യോഗാവസിഷ്ഠത്തിലെ കാര്യങ്ങൾ അല്പസ്വല്പം കേട്ടിരുന്നു. ദേഹബുദ്ധി ഉള്ളപ്പോൾ, യോഗാവാസിഷ്ഠത്തിലെ സോ$f$ഹംഭാവം ആശ്രയിക്കുന്നതിനെ ഗുരുദേവൻ വിലക്കിയിരുന്നു. സേവ്യസേവകഭാവംതന്നെയാണ് നല്ലത് എന്നും ഗുരുദേവൻ പറയാറുണ്ട്. മഠത്തിലെ അംഗങ്ങളോട് യോജിക്കുമോ എന്ന് നോക്കുകയാണ് മാസ്റ്റർ. യോഗവാസിഷ്ഠത്തെക്കുറിച്ചുള്ള ചർച്ച വന്നു.

മാസ്റ്റർ: ആട്ടെ, യോഗവാസിഷ്ഠത്തിൽ ബ്രഹ്മജ്ഞാനത്തിൻെറ കാര്യം എങ്ങനെ പ്രതിപാദിച്ചിരിക്കുന്നു?

രാഖാൽ: ക്ഷുത്, തൃഷ്ണ, സുഖം, ദുഃഖം ഇവയൊക്കെ മായയാണ്. മനോനാശംതന്നെ ബ്രഹ്മജ്ഞാനത്തിനുള്ള ഉപായം.

മാസ്റ്റർ: മനോനാശത്തിനുശേഷം ബാക്കിയുള്ളതെന്തോ അതാണ് ബ്രഹ്മം. അങ്ങനെയല്ലേ?

രാഖാൽ: അതെ.

മാസ്റ്റർ: ഗുരുദേവൻ അങ്ങനെ പറയാറുണ്ട്. അദ്ദേഹത്തെ നഗ്നൻ അങ്ങനെ പഠിപ്പിച്ചു. ആവട്ടെ. വസിഷ്ഠൻ രാമനെ ഗൃഹസ്ഥജീവിതം നയിക്കാൻ ഉപദേശിച്ചു എന്നു വല്ലതും അതിൽ കാണുകയുണ്ടായോ?

രാഖാൽ: ഇതുവരെ അങ്ങനെയൊന്നും കണ്ടില്ല. രാമനെ ഒരവതാരമായിട്ടുതന്നെ വാസിഷ്ഠകാരൻ സ്വീകരിക്കുന്നില്ല.

ഇങ്ങനെ സംഭാഷണം നടന്നുകൊണ്ടിരിക്കെ, നരേന്ദ്രനും താരകനും വേറൊരു ഭക്തനും ഗംഗാതീരത്തുനിന്നു മടങ്ങിയെത്തി. അവർക്ക് പുഴയുടെ അക്കരെ കോന്നഗരത്തിൽ പോകണമെന്നുദ്ദേശ മുണ്ടായിരുന്നു; പക്ഷെ വഞ്ചി കിട്ടിയില്ല; അവരും ആസനസ്ഥ രായി. യോഗവാസിഷ്ഠത്തെ സംബന്ധിച്ചുള്ള സംഭാഷണം തുടർന്നു.

നരേന്ദ്രൻ: (മാസ്റ്ററോട്) അസ്സൽ കഥകൾ പലതുമുണ്ടതിൽ. ലീലയുടെ കഥ അറിയാമോ?

മാസ്റ്റർ: ഉവ്വ്. ഞാനാ പുസ്തകം അങ്ങുമിങ്ങും നോക്കിയിട്ടുണ്ട്. ലീലക്ക് ബ്രഹ്മജ്ഞാനം ഉണ്ടായി ഇല്ലേ?

നരേന്ദ്രൻ: ഉവ്വ്. ഓർമ്മയുണ്ട്.*

നരേന്ദ്രൻ: വനത്തിൻെറ വർണ്ണന എത്ര മനോഹരമായിരിക്കുന്നു!

---

*ഒരിടത്ത് പത്മൻ എന്നു പേരായി ഒരു രാജാവുണ്ടായിരുന്നു; അദ്ദേഹത്തി ൻെറ പത്നിയുടെ പേർ ലീല. തൻെറ പതി അമരനാകണമെന്ന ആഗ്രഹത്തോടെ അവൾ സരസ്വതീദേവിയെ ആരാധിച്ച്, തൻെറ പതിയുടെ ദേഹവിയോഗത്തിനു ശേഷവും ജീവാത്മാവ് ഗൃഹാകാശത്തിൽ തങ്ങിക്കിടക്കുമെന്നു വരം സമ്പാദിച്ചു. പതിയുടെ ദേഹത്യാഗത്തിനുശേഷം ലീല സരസ്വതീ ദേവിയെ സ്മരിച്ചു. ദേവി ആവിർഭവിച്ച്, തത്ത്വോപദേശദ്വാരാ, ജഗത് മിഥ്യയെന്നും ബ്രഹ്മംമാത്രം സത്യമെന്നും മനോഹരമായി ബോധിപ്പിച്ചു. സരസ്വതീ ദേവി അരുളി: 'പത്മനാമാവായ നിൻെറ ഭർത്താവ് പൂർവ്വജന്മത്തിൽ വസിഷ്ഠനെന്നു പേരായ ഒരു ബ്രാഹ്മണനായിരുന്നു. അദ്ദേഹം ദേഹം വെടിഞ്ഞിട്ട് എട്ടു ദിവസമേ ആയുള്ളു. കൂടാതെ, ഈ നിമിഷം അദ്ദേഹത്തിൻെറ ജീവാത്മാവ് ഈ ഗൃഹത്തിൽ സ്ഥിതിചെയ്യുന്നു. എന്നു മാത്രമല്ല, വേറൊരിടത്തു വിദൂരഥൻ എന്നു പേരുള്ള ഒരു രാജാവായി വളരെ വർഷങ്ങൾ രാജ്യഭോഗങ്ങൾ അനുഭവി ച്ചുമിരിക്കുന്നു. ഇവയൊക്കെ മായാബലംകൊണ്ടു സംഭവിക്കുന്നു. വാസ്തവ ത്തിൽ ദേശവും കാലവും ഒന്നുമില്ല.' പിന്നീട് സരസ്വതീദേവിയുമൊരുമിച്ച് സമാധി ബലത്താൽ സൂക്ഷ്മദേഹത്തിൽ അദ്ദേഹം മുൻപറഞ്ഞ വസിഷ്ഠ ബ്രാഹ്മണൻെറയും വിദൂരഥരാജാവിൻെറയും രാജ്യത്തിൽ ചുറ്റിത്തിരിഞ്ഞു. സരസ്വതിയുടെ അനുഗ്രഹത്താൽ വിദൂരഥന് പൂർവ്വസ്മൃതിയുണ്ടായി. പിന്നീട ദ്ദേഹം ഒരു യുദ്ധത്തിൽ ദേഹത്യാഗം ചെയ്തു; അദ്ദേഹത്തിൻെറ ജീവൻ പദ്മരാജൻെറ ശരീരത്തിൽ പ്രവേശിച്ചു.

വിദൂരഥരാജാവിന് ചണ്ഡാലത്വപ്രാപ്തി ഉണ്ടായില്ല. ലവണൻ എന്ന രാജാവിന് ഉണ്ടായി. അദ്ദേഹം ഒരു ഐന്ദ്രജാലികൻെറ ഇന്ദ്രജാലപ്രഭാവത്താൽ ഒരു മുഹൂർത്തത്തിനുള്ളിൽ ഒരു ജീവിതം മുഴുവൻ ചണ്ഡാലത്വം അനുഭവിച്ചു.

അഹല്യയെന്നു പേരായ ഒരു രാജ്ഞി ഇന്ദ്രൻ എന്നു പേരായ ഒരു കിതവനിൽ ആസക്തിപൂണ്ട് പതിതയായിപ്പോയി.

# അദ്ധ്യായം ആറ്

## മഠാംഗങ്ങളുടെ ദിനചര്യയും ഗുരുപൂജയും

നരേന്ദ്രനും മറ്റു ഭക്തന്മാരും ഗംഗാസ്നാനത്തിനു പോകുന്നു. മാസ്റ്ററും കുളിക്കാൻ പുറപ്പെട്ടു. കൊടുംവെയിൽ. മാസ്റ്റർ കുടകൈയിലെടുത്തു. വരാഹനഗരവാസിയായ ശ്രീ ശരച്ചന്ദ്രനും ഇവരുടെ കൂടെ ഗംഗാസ്നാനത്തിനു പോയി. അദ്ദേഹം സദാചാരനിഷ്ഠനും ഗൃഹസ്ഥനുമായ ഒരു യുവബ്രാഹ്മണനാണ്; മഠത്തിൽ കൂടെക്കൂടെ വരാറുണ്ട്. കുറച്ചു ദിവസം മുമ്പ് ഇദ്ദേഹം വൈരാഗ്യം വന്ന് തീർത്ഥങ്ങൾതോറും സഞ്ചരിച്ചു.

മാസ്റ്റർ: (ശരത്തിനോട്) കടുത്ത വെയിൽ.

നരേന്ദ്രൻ: അതാണല്ലേ കുടയെടുക്കാൻ കാരണം?

മാസ്റ്റർ ചിരിച്ചു.

ഭക്തന്മാർ തോളത്തു തോർത്തുമായി നടന്ന് പരമാണിക്കന്റെ കടവിനു വടക്കുള്ള കടവിൽ കുളിച്ചു. മഠാംഗങ്ങളേവരും കാഷായധാരികൾ. ഇന്നു വൈശാഖം 26 -ാം തീയതി. പൊരിയുന്ന വെയിൽ.

മാസ്റ്റർ: (നരേന്ദ്രനോട്) പൊള്ളുന്ന വെയിൽ. സൂര്യാഭിഘാതം ഏല്ക്കാനിടയുണ്ട്.

നരേന്ദ്രൻ: അങ്ങയുടെ ശരീരമാണ് വൈരാഗ്യത്തിനു വിലങ്ങായി നില്ക്കുന്നത്; എന്താ, അങ്ങനെയല്ലേ? അങ്ങേയ്ക്കും ദേവൻബാബുവിനും.

മാസ്റ്റർ ചിരിച്ചു, നിനച്ചു. 'കേവലം ശരീരം മാത്രമോ?'

കുളി കഴിഞ്ഞ് ഭക്തന്മാർ മഠത്തിൽ മടങ്ങിയെത്തി, കാൽ കഴുകി പൂജാമുറിയിൽ പ്രവേശിച്ചു. ഗുരുദേവനെ നമസ്കരിച്ചു. ഓരോരുത്തരും പുഷ്പാഞ്ജലി ചെയ്തു.

നരേന്ദ്രൻ പൂജാമുറിയിലെത്താൻ ഇത്തിരി അമാന്തിച്ചു. അദ്ദേഹം ഗുരുമഹാരാജിനെ നമസ്കരിച്ചു. പൂവെടുക്കാൻ നോക്കിയപ്പോൾ പൂത്തട്ടത്തിൽ പൂവില്ല 'പൂവില്ലേ?' എന്നു ചോദിച്ചു അദ്ദേഹം. പൂത്തട്ടത്തിൽ ഒന്നുരണ്ടു വില്വപത്രം ഉണ്ടായിരുന്നു. അതു ചന്ദനത്തിൽ മുക്കി ഗുരുദേവന് സമർപ്പിച്ചു. ഒന്നു മണിയടിച്ചു. വീണ്ടും നമസ്കരിച്ചു. എന്നിട്ടു ദാനവന്മാരുടെ മുറിയിൽ വന്നിരുന്നു.

(ദാനവന്മാരുടെ മുറി. പൂജാമുറി, കാളിതപസ്വിയുടെ മുറി)

മഠത്തിലെ അന്തേവാസികൾ തങ്ങളെ ദാനവന്മാരെന്നും ദൈത്യന്മാരെന്നും വിളിക്കുന്നു. അവരെല്ലാവരും ഒന്നിച്ചുകൂടുന്ന മുറിക്കു ദാനവന്മാരുടെ മുറി എന്നാണ് പേർ. ഒറ്റയ്ക്കിരുന്നു ധ്യാനവും ധാരണയും സ്വാദ്ധ്യായവും നടത്തുന്നവർ ഏറ്റവും തെക്കെ അറ്റത്തെ മുറിയിലാണ് ഇരിക്കാറ്. കാളി അധികസമയവും അതിനകത്തു വാതിലുമടച്ചു ഇരിക്കാറുള്ളതുകൊണ്ട് മഠാംഗങ്ങൾ ഇതിനെ കാളിതപസ്വിയുടെ മുറിയെന്നാണ് പറഞ്ഞുപോന്നിരുന്നത്. കാളിതപസ്വിയുടെ മുറിക്ക് വടക്കു ഭാഗത്താണ് പൂജാമുറി. പൂജാമുറിയുടെ വടക്കായിട്ട് നൈവേദ്യങ്ങൾ തയ്യാറാക്കാനുള്ള മുറി. ഇതിൽ നിന്നാൽ ദീപാരാധന തൊഴാം. ഭക്തന്മാർ ഇതിൽ വന്ന് ഗുരുദേവനെ നമസ്കരിക്കാറുണ്ട്. നൈവേദ്യമുറിയുടെ വടക്കാണ് ദാനവന്മാരുടെ മുറി. ഇതിനു വളരെ നീളമുണ്ട്. പുറമെനിന്നുള്ള ഭക്തന്മാർ വന്നാൽ ഇവിടെയാണ് അവരെ സ്വീകരിക്കാറ്. ഇതിനു വടക്കായി ഒരു ചെറിയ മുറിയുണ്ട്. ഭക്തന്മാർ ഊണ് കഴിക്കുന്നത് ഇവിടെയാണ്. പൂജാമുറിയുടെയും കാളിതപസ്വിയുടെ മുറിയുടെയും കഴിക്കുഭാഗത്തായി ഒരു നീണ്ട വരാന്തയുണ്ട്. അതിൻെറ തെക്കുപടിഞ്ഞാറെ മൂലയ്ക്കു വരാഹനഗരത്തിലെ ഒരു സമിതിയുടെ വക വായനശാല സ്ഥിതിചെയ്യുന്നു. ദാവന്മാരുടെ മുറിയുടെ കഴിക്കേ കോണിൽ ഒരു ഇടനാഴി. ഉത്സവസമയത്ത് ഊണു കഴിക്കാനും മറ്റും ഇവിടം ഉപയോഗപ്പെടുന്നു. ഇടനാഴിയുടെ നേരെ വടക്ക് അടുക്കള. കാളിതപസ്വിയുടെ മുറിക്കും വായനശാലയ്ക്കും നടക്കുകൂടി രണ്ടാം നിലയിലെക്കു കയറാനുള്ള ഒരു കോണി. ഭക്തന്മാരുടെ ആഹാരമുറിയുടെ വടക്കുവശത്തും മുകളിലേക്കുള്ള ഒരു കോണിയുണ്ട്. നരേന്ദ്രനും മറ്റു മഠാംഗങ്ങളും സന്ധ്യാസമയത്ത് ഈ കോണിവഴി മട്ടുപ്പാവിൽ പലപ്പോഴും പോകാറുണ്ട്. അവിടെയിരുന്നു അവർ ഈശ്വരപരമായ പല കാര്യങ്ങളും സംസാരിച്ചിരുന്നു. ചിലപ്പോൾ ശ്രീരാമകൃഷ്ണദേവനെക്കുറിച്ചുള്ള കാര്യങ്ങൾ; ചിലപ്പോൾ ശങ്കരാചാര്യരെക്കുറിച്ചായിരിക്കും ചർച്ച. രാമാനുജനും യേശുക്രിസ്തുവും ആയിരിക്കും പിന്നെച്ചിലപ്പോൾ സംഭാഷണവിഷയം. ഭാരതീയ ദർശനങ്ങളും പാശ്ചാത്യദർശങ്ങളും വേദങ്ങളും പുരാണങ്ങളും തന്ത്രങ്ങളുമെല്ലാം പലപ്പോഴും ചർച്ചാവിഷയമായി.

ദാനവന്മാരുടെ മുറിയിലിരുന്ന് നരേന്ദ്രൻ തൻെറ ദേവദുർല്ലഭമായ സ്വരത്തിൽ ഭഗവാൻെറ നാമങ്ങളും ഗുണങ്ങളും കീർത്തിക്കാറുണ്ട്. ശരത്തിനെയും മറ്റു സോദരന്മാരെയും നരേന്ദ്രൻ സംഗീതം പഠിപ്പിച്ചിരുന്നു. കാളി വാദ്യങ്ങൾ വായിക്കാൻ ശീലിച്ചു. ഈ മുറി

യിൽ നരേന്ദ്രനും സതീർത്ഥ്യരും ഒന്നിച്ച് എത്രയോ തവണ ഹരി നാമസങ്കീർത്തനം ചെയ്ത് ആനന്ദം പൂണ്ട് നൃത്തം ചെയ്തിരിക്കുന്നു.

(നരേന്ദ്രനും ധർമ്മപ്രചാരവും - ധ്യാനയോഗവും കർമ്മയോഗവും)

നരേന്ദ്രൻ ദാനവന്മാരുടെ മുറിയിൽ ഇരിക്കുന്നു. ഭക്തന്മാരുമുണ്ട്, ചുണിലാലനും മാസ്റ്ററും മഠത്തിലെ അംഗങ്ങളും. ധർമ്മ പ്രചാരത്തെക്കുറിച്ചുള്ള ചർച്ച വന്നു.

മാസ്റ്റർ: (നരേന്ദ്രനോട്) വിദ്യാസാഗരൻ പറയുന്നു, 'ഞാൻ ചൂരൽപ്രയോഗം ഭയന്നാണ് ഈശ്വരകാര്യങ്ങൾ ആരോടും പറയാത്തത്,' എന്ന്.

നരേന്ദ്രൻ: ചൂരൽപ്രയോഗം ഭയന്നോ? എന്നുവെച്ചാൽ?

മാസ്റ്റർ: വിദ്യാസാഗരൻ പറയുന്നതിതാണ്: 'മരണശേഷം നാമെല്ലാം ഈശ്വരസമീപം ചെല്ലുന്നു എന്നു വിചാരിക്കുക. യമദൂതന്മാർ കേശവസേനനെയും അങ്ങോട്ടയച്ചിട്ടുണ്ടാവും. കേശവസേനൻ തീർച്ചയായും ഭൂമിയിൽ വസിക്കുമ്പോൾ പല പാപങ്ങളും ചെയ്തിട്ടുണ്ട്. അതു തെളിഞ്ഞുകഴിയുമ്പോൾ, 'കൊടുക്കട്ടെ ഇവനൊരു ഇരുപത്തഞ്ചടി' എന്ന് ഈശ്വരൻ പറഞ്ഞെന്നുവരും. അത് കഴിഞ്ഞ് എന്നെ ഈശ്വരൻെറ അടുത്തു കൊണ്ടുചെന്നു എന്നു കരുതുക. ഞാൻ ഭൂമിയിലിരിക്കുമ്പോൾ കേശവസേനൻെറ സമാജത്തിൽ പോയിരുന്നിരിക്കാം. അന്യായങ്ങൾ പലതും ഞാൻചെയ്തിട്ടുണ്ട്. അത് കാരണം എനിക്കും അടി തരാൻ കല്പനയാകും. ഞാനപ്പോൾ, 'കേശവസേനൻ എനിക്കങ്ങനെ ഉപദേശിച്ചു; അതുകൊണ്ടാണ് ഞാനിമ്മാതിരി കാര്യങ്ങൾ ചെയ്തത്;' എന്നു പറഞ്ഞേക്കും. ഈശ്വരനപ്പോൾ സ്വദൂതന്മാരോട്, കേശവസേനനെ വീണ്ടും കൊണ്ടുവരാൻ ആജ്ഞാപിക്കും. കൊണ്ടുവന്നു കഴിയുമ്പോൾ ഈശ്വരൻ കേശവനോട് ഇങ്ങനെ ചോദിക്കും: 'നീയിവന് ഉപദേശം കൊടുത്തോ? നിനക്കുതന്നെ ഈശ്വരനെക്കുറിച്ച് ഒരു ചുക്കും അറിഞ്ഞുകൂടാ. എന്നിട്ടും നീ മറ്റുള്ളവരെ ഉപദേശിക്കാൻ നടക്കുന്നോ?' 'ഏയ്, ആരവിടെ? കൊടുക്കിൻ ഇവനൊരു ഇരുപത്തഞ്ചും കൂടി!' എന്ന്. ഈശ്വരൻ ദൂതന്മാരോടു കല്പിക്കും.'

എല്ലാവരും ചിരിച്ചു.

മാസ്റ്റർ അതുകൊണ്ടു വിദ്യാസാഗരൻ പറയുന്നതിതാണ്; 'എനിക്ക് സ്വന്തം കാര്യം നോക്കാൻതന്നെ ആവുന്നില്ല; എന്നിരിക്കെ മറ്റുള്ളവർക്ക് വേണ്ടിയും ചൂരൽപ്രയോഗം ഏല്ക്കയോ? (എല്ലാവരും ചിരിക്കുന്നു) എനിക്കുതന്നെ ഈശ്വരനെ സംബന്ധിച്ച് യാതൊന്നും

അറിഞ്ഞുകൂടാ. പിന്നെ ഞാനെങ്ങനെ മറ്റുള്ളവരോടു പ്രസംഗിക്കും?'

നരേന്ദ്രൻ: ഇതറിയാത്ത ആൾ, മറ്റുപലതും അറിഞ്ഞതെങ്ങനെ?

മാസ്റ്റർ: മറ്റെന്ത്?

നരേന്ദ്രൻ: ഈശ്വരനെക്കുറിച്ച് അറിയാൻ കഴിയാത്ത ആൾ, ദയയെക്കുറിച്ചും പരോപകാരത്തെക്കുറിച്ചുമൊക്കെ അറിഞ്ഞതെങ്ങനെ? പള്ളിക്കൂടത്തെക്കുറിച്ചറിയുന്നതെങ്ങനെ? പള്ളിക്കൂടമുണ്ടാക്കി കുട്ടികളെ പഠിപ്പിക്കണം എന്നെങ്ങനെ അറിയുന്നു? വീട്ടിൽ താമസിച്ച് വിവാഹം ചെയ്ത് സന്താനങ്ങളെ ജനിപ്പിക്കുകയാണ് വേണ്ടത് എന്നു മനസ്സിലാക്കുന്നതെങ്ങനെ?

ഒരു കാര്യം ശരിക്കു ഗ്രഹിക്കുന്നവൻ എല്ലാക്കാര്യവും ഗ്രഹിക്കുന്നു.

മാസ്റ്റർ: (സ്വഗതം)അതെ, ശ്രീരാമകൃഷ്ണനും പറയാറുണ്ട്, 'ഈശ്വരനെ അറിഞ്ഞവൻ സകലതും അറിയുന്നു,' എന്ന്. ലൗകിക ജീവിതം നയിക്കുന്നതിനെക്കുറിച്ചും, പള്ളിക്കൂടം സ്ഥാപിക്കുന്നതിനെ സംബന്ധിച്ചും വിദ്യാസാഗരനോട് ശ്രീരാമകൃഷ്ണൻ, അവയൊക്കെ രജോഗുണത്തിന്റെ സന്താനങ്ങളാണ് എന്നു പറയുകയുണ്ടായി. വിദ്യാസാഗരന്റെ ദയാപരമായ പ്രവൃത്തികൾ രജോഗുണത്തിന്റെ സത്വമാണ്; ഈ രജസ്സുകൊണ്ടു ദോഷമില്ല, എന്നും ഗുരുദേവൻ പറഞ്ഞു.

ആഹാരത്തിനുശേഷം മഠത്തിലെ അന്തേവാസികൾ വിശ്രമിച്ചു. മാസ്റ്ററും ചുണിലാലും നൈവേദ്യമുറിയുടെ കിഴക്കുവശത്ത് ഗൃഹാന്തർഭാഗത്തുള്ള കോണിയുടെ പടിയിന്മേലിരുന്ന് സംഭാഷണം ചെയ്തു. എങ്ങനെയാണ് താൻ ദക്ഷിണേശ്വരത്ത് ആദ്യമായി ശ്രീരാമകൃഷ്ണനെ കണ്ടത് എന്നും മറ്റുമുള്ള കാര്യങ്ങൾ ചുണിലാൽ മാസ്റ്ററോട് പറഞ്ഞു. ലൗകികജീവിതം വെറുത്ത് അദ്ദേഹം ഒരിക്കൽ പുറപ്പെട്ടുപോയി. തീർത്ഥങ്ങളിൽ ചുറ്റി നടന്ന സംഗതിയും ചുണിലാൽ പറഞ്ഞുകേൾപ്പിച്ചു. അല്പം കഴിഞ്ഞപ്പോൾ നരേന്ദ്രൻ അടുത്തുവന്ന് ഇരുന്നു. യോഗവാസിഷ്ഠത്തെക്കുറിച്ച് പരാമർശം വന്നു.

നരേന്ദ്രൻ: (മാസ്റ്ററോട്) പിന്നെ വിദൂരഥൻ ചണ്ഡാലനായതോ?

മാസ്റ്റർ: എന്ത്, ലവണന്റെ കാര്യമാണോ ഉദ്ദേശിക്കുന്നത്?

നരേന്ദ്രൻ: ഓ! അങ്ങു വായിക്കുന്നുണ്ടോ?

മാസ്റ്റർ: ങ്ഹാ, കുറച്ചൊക്കെ വായിക്കുന്നുണ്ട്.

നരേന്ദ്രൻ: ഇവിടുത്തെ പുസ്തകമാണോ വായിക്കുന്നത്?

മാസ്റ്റർ: അല്ല, വീട്ടിൽവെച്ചാണ് കുറച്ചു വായിക്കുന്നത്.

നരേന്ദ്രൻ: കൊച്ചുഗോപാലനോട് പുകക്കുഴൽ തയ്യാറാക്കികൊണ്ടു വരാൻ പറഞ്ഞു, കൊച്ചുഗോപാലൻ ധ്യാനിക്കുകയായിരുന്നു.

നരേന്ദ്രൻ: (കൊച്ചുഗോപാലനോട്) ഏയ്, പുകക്കുഴൽ ശരിയാക്കിക്കൊണ്ടുവാ, എന്തൊരു ധ്യാനമാണിത്? ആദ്യം ഈശ്വരകൈങ്കര്യവും സാധുസേവയും ചെയ്ത് തയ്യാറാകുക. എന്നിട്ടുപിന്നെ ധ്യാനം. ആദ്യം കർമ്മം, പിന്നെ ധ്യാനം. (എല്ലാവരും ചിരിക്കുന്നു.)

മഠംവളപ്പിൻെറ തൊട്ടു പടിഞ്ഞാറുഭാഗത്ത് ഒരു വലിയ പറമ്പുണ്ട്. അവിടെ അനേകം മരങ്ങൾ വളർന്നു നില്കുന്നു. മാസ്റ്റർ തനിയെ ഒരു മരത്തിൻെറ ചുവട്ടിൽ ഇരിക്കുകയാണ്; അപ്പോളുണ്ട് പെട്ടെന്ന് പ്രസന്നൻ മുമ്പിലെത്തുന്നു. നേരം മണി മൂന്നായിട്ടുണ്ടാവും.

മാസ്റ്റർ: കുറച്ചുദിവസമായിട്ട് എവിടെയായിരുന്നു? നിങ്ങളെക്കുറിച്ച് എല്ലാവരും വിഷമിച്ചുകൊണ്ടിരിക്കുകയാണ്. അവരെ കണ്ടോ? എപ്പോളെത്തി?

പ്രസന്നൻ: ഇതാ, ഇപ്പോളിങ്ങോട്ടു വന്നേ ഉള്ളു. വന്ന് അവരെ കണ്ടു.

മാസ്റ്റർ വൃന്ദാവനത്തിൽ പോവുകയാണ് എന്നും പറഞ്ഞ് നിങ്ങൾ ഒരു എഴുത്തെഴുതി വെച്ചിരുന്നല്ലോ. ഞങ്ങളൊക്കെ വല്ലാതെ ഉത്കണ്ഠിതരായിരുന്നു. എവിടംവരെ പോയി?

പ്രസന്നൻ: *കോന്നഗർവരെയേ പോയുള്ളു. (ഇരുവരും ചിരിക്കുന്നു.)

മാസ്റ്റർ: ഇരിക്കൂ, കഥകളൊക്കെ പറയൂ, കേൾക്കട്ടെ. ആദ്യം എങ്ങോട്ടു പോയി?

പ്രസന്നൻ: ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ, അവിടെ ഒരു രാത്രി കഴിച്ചുകൂട്ടി.

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) ഹസ്രമഹാശയൻെറ ഭാവം എന്താണിപ്പോൾ?

പ്രസന്നൻ: 'എന്നെക്കുറിച്ച് എന്തു വിചാരിക്കുന്നു?' എന്ന് ഹസ്ര ചോദിച്ചു.

ഇരുവരും ചിരിച്ചു.

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) നിങ്ങളെന്തു പറഞ്ഞു?

പ്രസന്നൻ: ഞാൻ ഒന്നും മിണ്ടിയില്ല.

മാസ്റ്റർ: എന്നിട്ട്?

---

*വരാഹനഗരത്തിൽനിന്നും ഏതാനും മൈലകലെ പുഴയുടെ മറുകരയിലുള്ള ഒരു ചെറിയ പട്ടണം.

പ്രസന്നൻ: 'എനിക്കുവേണ്ടി പുകയില കൊണ്ടുവന്നിട്ടുണ്ടോ?' എന്നു ചോദിച്ചു പിന്നെ. (ഇരുവരും ചിരിച്ചു) ഞാൻ അദ്ദേഹത്തിന് സേവ ചെയ്താൽ വേണ്ടില്ല എന്ന് അദ്ദേഹം ആഗ്രഹിച്ചു. (ചിരി)

മാസ്റ്റർ: അവിടെനിന്നു പിന്നെ എങ്ങോട്ടു പോയി?

പ്രസന്നൻ: ക്രമേണ കോന്നഗരത്തിലെത്തി. രാത്രി തുറസ്സായ ഒരിടത്തു കഴിച്ചുകൂട്ടി. പിന്നെയും പോകണമെന്നാണ് വിചാരിച്ചത്. ഉത്തരഖണ്ഡത്തിലേയ്ക്കു പോകുന്നതിന് തീവണ്ടിക്കൂലിക്കു വേണ്ട വക കിട്ടാൻ വഴിയുണ്ടോ, എന്ന് ഞാൻ ചില മാന്യന്മാരോട് അന്വേഷിച്ചു.

മാസ്റ്റർ: അവരെന്തു പറഞ്ഞു?

പ്രസന്നൻ: 'ഒരു രൂപയോ മറ്റോ കിട്ടിയേക്കും; വണ്ടിക്കൂലിക്കു വേണ്ട വക മുഴുവൻ ആരു തരും?' എന്ന് അവർ ചോദിച്ചു.

രണ്ടുപേരും ചിരിച്ചു.

മാസ്റ്റർ: കൈയിൽ എന്തൊക്കെ ഉണ്ടായിരുന്നു?

പ്രസന്നൻ: ഒന്നോ രണ്ടോ തുണിയും പരമഹംസദേവൻെറ ഒരു പടവും. പടം ഞാൻ ആരെയും കാണിച്ചില്ല.

(ആദ്യം മാതാപിതാക്കളോ, അതോ ഈശ്വരനോ?)

ശശിയുടെ അച്ഛൻ മഠത്തിൽ വന്നു. മകനെ മഠത്തിൽനിന്നും വീട്ടിലെക്ക് കൂട്ടിക്കൊണ്ടു പോകനാണ് അച്ഛൻ വന്നിരിക്കുന്നത്. ശ്രീരാമകൃഷ്ണൻ രോഗഗ്രസ്തനായി കിടക്കുമ്പോൾ ഒമ്പതു മാസത്തോളം കാലം ശശി അനന്യചിത്തനായ് അദ്ദേഹത്തെ ശുശ്രൂഷിച്ചു. ശശി കോളേജിൽ ബി. ഏ. വരെ പഠിച്ചു. കോളേജിലെ പ്രവേശികാ പരീക്ഷക്ക് അദ്ദേഹം തൻെറ പഠനസാമർത്ഥ്യത്താൽ സർക്കാർ സഹായധനം നേടിയിരുന്നു. അച്ഛൻ ഒരു ദരിദ്രബ്രാഹ്മണൻ; എങ്കിലും സാധകനും നിഷ്ഠാവാനും. ശശിയാണ് മൂത്തമകൻ. അദ്ദേഹം വിദ്യാഭ്യാസം ചെയ്ത് ഉദ്യോഗം നോക്കി പണം സമ്പാദിച്ച് തങ്ങളുടെ ദുഃഖങ്ങളും ദുരിതങ്ങളും നീക്കും എന്ന് അച്ഛനമ്മമാർ വളരെ ആശിച്ചിരുന്നു. പക്ഷെ, ഭഗവാനെ പ്രാപിക്കാൻവേണ്ടി ശശി സർവ്വസ്വവും ഉപേക്ഷിച്ചു. അച്ഛനെയും അമ്മയെയും കുറിച്ച് ഓർക്കുമ്പോൾ അദ്ദേഹത്തിൻെറ ഹൃദയം നീറാറുണ്ട്. കണ്ണുനീർ വാർത്തുകൊണ്ട് അദ്ദേഹം പലതവണ സ്നേഹിതന്മാരോടു ഈവിധം പറയുകയുണ്ടായി; 'ഹാ, ഞാനെന്തു ചെയ്യട്ടെ! എന്താണ് വേണ്ടതെന്ന് മനസ്സിലാകുന്നില്ല. അച്ഛനും അമ്മയ്ക്കും ഒരു സേവനവും ചെയ്യാൻ എനിക്ക് കഴിഞ്ഞില്ല. എന്നെക്കൊണ്ട് അവർക്ക് ഒരുപ

കാരവും ഉണ്ടായിട്ടില്ല. അവരെന്നിൽനിന്നും എന്തെല്ലാം പ്രതീക്ഷിച്ചിരുന്നു! ദാരിദ്ര്യംമൂലം അമ്മക്ക് യാതൊരാഭരണങ്ങളും ധരിക്കാൻ സാധിച്ചിട്ടില്ല. അമ്മക്ക് ഏതാനും ആഭരണങ്ങൾ ഉണ്ടാക്കിച്ചുകൊടുക്കണമെന്നു ഞാനെത്ര ആഗ്രഹിച്ചിരുന്നുവെന്നോ! ഒന്നും നടന്നില്ല. എൻെറ ആശയെല്ലാം തകർന്നു. വീട്ടിലെക്കു മടങ്ങിപ്പോവുകയെന്നത് എനിക്കിനി സാദ്ധ്യമല്ല. കാമിനീകാഞ്ചനങ്ങൾ ത്യജിക്കാൻ ഗുരുമഹാരാജ് ഉപദേശിച്ചു. ഇനി മടങ്ങിപ്പോവുക എന്നാൽ സാദ്ധ്യമല്ല.'

ശ്രീരാമകൃഷ്ണൻെറ ദേഹവിയോഗത്തിനുശേഷം ശശി വീട്ടിലെക്കു മടങ്ങിച്ചെല്ലും എന്ന് അദ്ദേഹത്തിൻെറ അച്ഛൻ ആശിച്ചിരുന്നു. കുറച്ചുദിവസം വീട്ടിൽ താമസിച്ചു; എങ്കിലും പുതിയ മഠം സ്ഥാപിതമായതോടെ അവിടെ കൂടെക്കൂടെ പോകാൻ തുടങ്ങി; അങ്ങനെ കുറച്ചു കഴിഞ്ഞപ്പോൾ പിന്നെ മഠത്തിൽനിന്നു മടങ്ങിയതുമില്ല. അദ്ദേഹത്തെ കൂട്ടിക്കൊണ്ടു പോകാനായി അച്ഛൻ കൂടെക്കൂടെ മഠത്തിൽവരും. എന്തു ചെയ്താലും ശശി പോവുകയില്ല. ഇന്ന് അച്ഛൻ വന്നിട്ടുണ്ട് എന്നു കേട്ടപ്പോൾ, അദ്ദേഹത്തെ നേരിട്ടു കാണാൻ കഴികയില്ല എന്നു കരുതി ശശി വേറൊരു വഴിക്ക് ഓടിപ്പോയി.

ശശിയുടെ അച്ഛന് മാസ്റ്ററെ പരിചയമുണ്ടായിരുന്നു. അവർ മഠത്തിൻെറ മുകളിലത്തെ വരാന്തയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടുവർത്തമാനം പറഞ്ഞു.

ശശിയുടെ അച്ഛൻ: ആരാണിവിടത്തെ നായകൻ? നരേന്ദ്രനാണ് ഈ കുഴപ്പത്തിനൊക്കെ കാരണം. ഇവരൊക്കെ ശരിക്കു വീട്ടിൽ തിരിച്ചുപോയതാണ്; പഠിത്തവും തുടങ്ങിയതാണ്.

മാസ്റ്റർ: ഇവിടെ നായകനില്ല; സകലരും ഒരുപോലെ. നരേന്ദ്രൻ എന്തു ചെയ്യും? സ്വന്തം ഇച്ഛകൂടാതെ ആരെങ്കിലും വീടുവിട്ടുപോകുമോ? നമുക്ക് വീടു തീർത്തും വിട്ടുപോരാൻ സാധിച്ചിട്ടുണ്ടോ?

ശശിയുടെ അച്ഛൻ: നിങ്ങൾ ശരിയായുള്ളത് ചെയ്യുന്നു; രണ്ടിടത്തും പാർക്കുന്നു. വീട്ടിലും ഈശ്വരനിലും. നിങ്ങൾചെയ്യും പോലെ ധർമ്മാചരണം ചെയ്തുകൂടേ? അതുതന്നെയാണ് ഞങ്ങളും ആഗ്രഹിക്കുന്നത്. ശശി ഇവിടെയും വരട്ടെ, അവിടെയും താമസിക്കട്ടെ. അവനെ പെറ്റുപോറ്റിയ ആൾ എത്ര കണ്ണീരു വാർക്കുന്നുവെന്ന് നിങ്ങൾക്കറിഞ്ഞുകൂടാ.

മാസ്റ്റർ സങ്കടം പൂണ്ട് ഒന്നും മിണ്ടാതെ നിന്നു.

ശശിയുടെ അച്ഛൻ: ഇനി, സജ്ജനങ്ങളെ കാണാനാണെങ്കിൽ ഇത്രയൊക്കെ അലഞ്ഞുതിരിയണോ? നല്ല മഹാത്മാവിൻെറ അടുത്തു

കൊണ്ടുപോകാൻ എനിക്കു സാധിക്കും. ഇന്ദ്രനാരായണൻെറ അടുത്ത് ഒരു മഹാത്മാവ് വന്നിട്ടുണ്ട്. വളരെ നല്ല മനുഷ്യൻ. അദ്ദേഹത്തെ ചെന്നു കണ്ടുകൂടെ ശശിക്ക്?

(രാഖാലിൻെറ വൈരാഗ്യം - സന്ന്യാസിയും നാരിയും)

രാഖാലും മാസ്റ്ററും കാളിതപസ്വിയുടെ മുറിയുടെ കിഴക്കു വശത്തുള്ള വരാന്തയിൽ നടന്നുകൊണ്ടിരിക്കുന്നു. ഗുരുദേവൻെറയും ഭക്തന്മാരുടെയും കാര്യങ്ങൾ അവർ തമ്മിൽ സംസാരിക്കുന്നു.

രാഖാൽ: (ഉദ്വേഗത്തോടെ) മാസ്റ്റർ മഹാശയ, വരൂ, നമുക്കെല്ലാവർക്കും സാധന ചെയ്യാം. അതിനാണല്ലോ വീട്ടിലെക്കു തിരിച്ചു പോകാഞ്ഞത്. 'വീടൊക്കെ ഉപേക്ഷിച്ചിട്ടും ഈശ്വരനെ കിട്ടിയില്ലല്ലൊ; പിന്നെയെന്തിനാണീ കോലാഹലമെല്ലാം?' എന്നാരെങ്കിലും ചോദിക്കുമ്പോൾ, നരേന്ദ്രനതിന് നല്ല ചുട്ട മറുപടി കൊടുക്കുന്നു. 'രാമനെ കിട്ടിയില്ലെന്നുവെച്ച് ശ്യാമയോടൊപ്പം വീടു പോറ്റണമെന്നോ? പിള്ളേരെ പടച്ചുവിടണമെന്നോ?' എന്നു ചോദിക്കും നരേന്ദ്രൻ. ഹാഹാ! നരേന്ദ്രൻ ഇടയ്ക്കിടെ ഒന്നാംതരം കാര്യങ്ങൾപറയും. അങ്ങ് അദ്ദേഹത്തോടുതന്നെ ചോദിക്കുകയായിരിക്കും നല്ലത്.

മാസ്റ്റർ: നിങ്ങൾ പറഞ്ഞതു ശരിയാണ്. രാഖാൽബാബു, നിങ്ങളുടെയും മനസ്സ് ഈശ്വരദർശനത്തിനുവേണ്ടി വ്യാകുലപ്പെടുന്നുവെന്ന് ഞാൻ കാണുന്നു.

രാഖാൽ: മാസ്റ്റർ മഹാശയ, ഞാനെൻെറ അവസ്ഥ എങ്ങനെ പറഞ്ഞു മനസ്സിലാക്കും? ഇന്നുച്ചനേരത്ത് നർമ്മദയ്ക്കു പോകാൻ വേണ്ടി എൻെറ പ്രാണൻ കിടന്നു പിടയുകയായിരുന്നു. മാസ്റ്റർ മഹാശയ, സാധന ചെയ്യൂ. അല്ലെങ്കിൽ ഒന്നും നേടാനൊക്കില്ല. കണ്ടില്ലേ, ശുകദേവനുംകൂടി ഈ സംസാരത്തെ ഭയമായിരുന്നു. അതിനാൽ അദ്ദേഹം പിറന്നപാടേ പാഞ്ഞു. നില്ക്കാൻ വ്യാസദേവൻ പറഞ്ഞു: പക്ഷെ, അദ്ദേഹം നിന്നില്ല.

മാസ്റ്റർ: അതെ, അക്കഥ യോഗോപനിഷത്തിലുണ്ട്. മായാരാജ്യത്തിൽനിന്നും ശുകദേവൻ പലായനം ചെയ്തു. ഉവ്വ്, വ്യാസനും ശുകനും തമ്മിലുള്ള അസ്സലൊരു സംഭാഷണവും അതിലുണ്ട്. വ്യാസൻ മകനോട് സംസാരത്തിലിരുന്നുകൊണ്ടുതന്നെ ധർമ്മം അനുഷ്ഠിക്കാൻ ഉപദേശിച്ചു. ഹരിപാദപദ്മം മാത്രമാണ് സാരമായ സംഗതിയെന്നു പറഞ്ഞു ശുകൻ. ആളുകൾ സംസാരികളായി വിവാഹവും ചെയ്ത് സ്ത്രീകളുമായി സഹവസിക്കുന്നതിനെയും അദ്ദേഹം നിന്ദിച്ചു പറഞ്ഞു.

രാഖാൽ: സ്ത്രീകളുടെ മുഖത്തു നോക്കാതിരുന്നാൽ ഒക്കെയായി എന്ന് പലരും കരുതുന്നു. സ്ത്രീകളെ കണ്ടാൽ തല താഴ്ത്തിയതു കൊണ്ടെന്തു കാര്യം? അതേപ്പറ്റി ഇന്നലെരാത്രി നരേന്ദ്രൻ ഭംഗിയായി ഇങ്ങനെ പറഞ്ഞു: 'നമ്മിൽ എത്രകാലം കാമമുണ്ടോ അത്രയും കാലം സ്ത്രീയുമുണ്ട്. കാമമുക്തനായാൽ സ്ത്രീപുരുഷഭേദബുദ്ധി കാണുകയില്ല.

മാസ്റ്റർ: അതു വളരെ ശരിയാണ്. കൊച്ചുകുട്ടികൾ സ്ത്രീപുരുഷ ഭേദം കാണുന്നില്ലല്ലോ.

രാഖാൽ: അതുകൊണ്ടാണ് ഞാൻ പറയുന്നത് സാധന ചെയ്യണം എന്ന്. മായയ്ക്കു അതീതനാകാതെ എങ്ങനെ ജ്ഞാനം ഉണ്ടാകും? വരൂ, നമുക്ക് ഹാളിലേക്ക് പോകാം. വരാഹനഗരത്തിൽ നിന്ന് ചില മാന്യന്മാർ വന്നിട്ടുണ്ട്. നരേന്ദ്രൻ അവരുമായി സംസാരിക്കുന്നു. വരൂ, നമുക്കും പോയി അതു കേൾക്കാം.

(നരേന്ദ്രനും ശരണാഗതിയും)

നരേന്ദ്രൻ സംസാരിക്കുന്നു. മാസ്റ്റർ അകത്തേയ്ക്കുപോയില്ല. ഹാളിന്റെ കിഴക്കുവശത്തെ വരാന്തയിൽ നടന്നുകൊണ്ടിരിക്കെ സംഭാഷണത്തിന്റെ ചില ഭാഗങ്ങൾ മാസ്റ്റർക്കു കേൾക്കാമായിരുന്നു.

നരേന്ദ്രൻ പറഞ്ഞു: 'സന്ധ്യാദികർമ്മങ്ങൾക്ക് സ്ഥാനവും സമയ വുമൊന്നുമില്ല.'

ഒരു മാന്യൻ: ആട്ടെ മഹാശയ, സാധന ചെയ്താൽ ഈശ്വരനെ പ്രാപിക്കാൻ കഴിയുമോ?

നരേന്ദ്രൻ: അത് ഈശ്വരന്റെ കൃപയെ ആശ്രയിച്ചിരിക്കും. ഗീതയിൽ ശ്രീഭഗവാൻ അരുളുന്നു.

ഈശ്വരഃ സർവ്വഭൂതാനം ഹൃദ്ദേശേƒർജ്ജുന തിഷ്ഠതി

ഭ്രാമയൻ സർവ്വഭൂതാനി യന്ത്രാരൂഢാനി മായയാ.

തമേവ ശരണം ഗച്ഛ സർവ്വഭാവേന ഭാരത

തത്പ്രസാദാത് പരാം ശാന്തിം സ്ഥാനം പ്രാപ്സ്യസി ശാശ്വതം.*

'അല്ലയൊ അർജ്ജുന, ഈശ്വരൻ സകലജീവികളുടേയും ഹൃദയാന്തർഭാഗത്തു വസിക്കുന്നു; ആ ജീവികളെ ഒരു യന്ത്രത്തിൽ കയറിയവരെയെന്നപോലെ, തന്റെ മായകൊണ്ട് ഇട്ടുതിരിക്കുകയും ചെയ്യുന്നു. സർവ്വാത്മനാ അദ്ദേഹത്തെ ശരണമടയുക. അദ്ദേഹത്തി ന്റെ പ്രസാദത്താൽ നിനക്ക് പരമശാന്തിയും ശാശ്വതപദവും ലഭിക്കും.'

*ഗീത 18 - 61, 62

ഭഗവാൻെറ കരുണയില്ലെങ്കിൽ സാധനയും ഭജനയുംകൊണ്ട് ഒരു കാര്യവുമില്ല. അതിനാൽ ഈശ്വരനിൽ ശരണാഗതനാകണം.

മാന്യൻ: ഞങ്ങൾ ഇടയ്ക്കിടെ വന്ന് അങ്ങയെ ഉപദ്രവിക്കട്ടെയോ?

നരേന്ദ്രൻ: എപ്പോൾ വേണമെങ്കിലും വരാം. താങ്കളുടെ കടവിലാണ് ഞങ്ങൾ ഗംഗാസ്നാനം ചെയ്യുന്നത്.

മാന്യൻ: അതുകൊണ്ട് കുഴപ്പമില്ല; പക്ഷേ മറ്റാളുകൾ പോകാതെ നോക്കണം.

നരേന്ദ്രൻ: അങ്ങനെയാണെങ്കിൽ ഞങ്ങൾ പോകേണ്ടെന്നു വെച്ചേയ്ക്കാം.

മാന്യൻ: എന്നില്ല, പക്ഷേ മറ്റാളുകൾ പോകുന്നതായി കാണുന്നെങ്കിൽ നിങ്ങളും പോവാതിരിക്കുന്നതാവും നല്ലത്.

(ദീപാരാധനയും നരേന്ദ്രൻെറ ഗുരുഗീതാപാഠവും)

സന്ധ്യയായി. ദീപാരാധന കഴിഞ്ഞു. അതിനുശേഷം ഭക്തന്മാർ തൊഴുകൈയോടെ ഏകസ്വരത്തിൽ 'ജയ ശിവ ഓംകാര' എന്നു പാടി ഗുരുദേവനെ വാഴ്ത്തി. ദീപാരാധനയ്ക്കുശേഷം ഭക്തന്മാർ ദാനവന്മാരുടെ മുറിയിൽ ചെന്നിരുന്നു. മാസ്റ്ററും അവിടെ ഇരിക്കുന്നുണ്ട്. പ്രസന്നൻ ഗുരുഗീത വായിച്ചുകേൾപ്പിക്കാൻ തുടങ്ങി. നരേന്ദ്രൻ വന്നു; അദ്ദേഹം ഈണത്തിൽ വായിച്ചു:

ബ്രഹ്മാനന്ദം പരമസുഖദം കേവലം ജ്ഞാനമൂർത്തിം
ദ്വന്ദ്വാതീതം ഗഗനസദൃശം തത്ത്വമസ്യാദിലക്ഷ്യം
ഏകം നിത്യം വിമലമചലം സർവ്വദാ സാക്ഷിഭൂതം
ഭാവാതീതം ത്രിഗുണരഹിതം സദ്ഗുരും തം നമാമി.

നരേന്ദ്രൻ പിന്നെയും പാടി:

ന ഗുരോരധികം ന ഗുരോരധികം
ശിവശാസനതഃ ശിവശാസനതഃ
ശ്രീമത് പരംബ്രഹ്മഗുരും വദാമി
ശ്രീമത് പരംബ്രഹ്മഗുരും ഭജാമി
ശ്രീമത് പരംബ്രഹ്മഗുരും സ്മരാമി
ശ്രീമത് പരംബ്രഹ്മഗുരും നമാമി.

നരേന്ദ്രനിങ്ങനെ മധുരസ്വരത്തിൽ ഗുരുഗീത വായിച്ചപ്പോൾ ഭക്തന്മാരുടെ മനസ്സ് നിവാതനിഷ്കമ്പമായ ദീപശിഖപോലെ നിശ്ചലമായിത്തീർന്നു. സുമധുരമായ മുരളീനാദം കേട്ടാൽ സർപ്പം

എപ്രകാരം ഫണം ഉയർത്തി നിശ്ചലമായി നില്ക്കുമോ അതുമാതിരി. നരേന്ദ്രൻ ഗാനം ചെയ്താൽ ഹൃദയാന്തര്യാമിയും നിശ്ശബ്ദമായി കേട്ടുകൊണ്ടിരിക്കും എന്ന് ഗുരുദേവൻ അരുളിച്ചെയ്തിട്ടുള്ളത് സത്യമേ സത്യം. ആഹാ! മഠത്തിലെ സോദരന്മാർക്ക് എന്തൊരു ഗുരുഭക്തി!

(ശ്രീരാമകൃഷ്ണദേവൻെറ സ്നേഹവും രാഖാലും)

കാളിതപസ്വിയുടെ മുറിയിൽ രാഖാൽ ഇരിക്കുന്നു. അടുത്ത് പ്രസന്നൻ. മാസ്റ്ററും ഉണ്ട് ആ മുറിയിൽ.

രാഖാൽ ഭാര്യയെയും സന്താനത്തെയും ഉപേക്ഷിച്ചു വന്നിരിക്കുന്നു. അദ്ദേഹത്തിൻെറ ഉള്ളിൽ ദിവാനിശം തീവ്രമായ വൈരാഗ്യാഗ്നി ജ്വലിക്കുകയാണ്. നർമ്മദാതീരത്തേയ്ക്കോ മറ്റെവിടെയ്ക്കെങ്കിലുമോ ഏകാകിയായി പോകണമെന്നുള്ള ഒരേ ഒരു ചിന്തയെ അദ്ദേഹത്തിനിപ്പോൾ ഉള്ളൂ. എന്നിരുന്നാലും പ്രസന്നനോട് മഠത്തിൽ നിന്നും ഓടിപ്പോകരുത് എന്നുപദേശിക്കുന്നു.

രാഖാൽ: (പ്രസന്നനോട്) നിങ്ങളെങ്ങോട്ടാണീ ഓടിയോടിപ്പോകുന്നത്? ഇവിടെ സാധുസംഗം ലഭിക്കുന്നു. ഇത് കളഞ്ഞിട്ടു പോകുകയോ? നരേന്ദ്രനെപോലെ ഒരു സത്പുരുഷൻെറ സമ്പർക്കം വേറെ എവിടെ കിട്ടും? ഇതൊക്കെ വിട്ടിട്ട് എവിടെ പോകും?

പ്രസന്നൻ: എൻെറ അച്ഛനമ്മമാർ കല്ക്കത്തയിലുണ്ട്. അവരുടെ സ്നേഹം എന്നെ പിടിച്ചുവലിച്ചെങ്കിലോ എന്നെനിക്ക് ഭയമാണ്. അതുകൊണ്ടാണ് ഞാൻ അകലെ വല്ലടത്തേയ്ക്കും ഓടാൻ ആഗ്രഹിക്കുന്നത്.

രാഖാൽ: ഗുരുമഹാരാജ് നമ്മെ സ്നേഹിച്ചതുപോലെ അച്ഛനമ്മമാർക്ക് നമ്മെ സ്നേഹിക്കാൻ സാധിക്കുമോ? ഇത്രയധികം സ്നേഹത്തിനു പാത്രമാകാൻ നാമദ്ദേഹത്തിനുവേണ്ടി എന്തു ചെയ്തു? നമ്മുടെ ദേഹത്തിൻെറയും മനസ്സിൻെറയും ആത്മാവിൻെറയും മംഗളത്തിനു വേണ്ടി അദ്ദേഹം ഇത്ര വ്യാകുലനായിരുന്നതെന്തുകൊണ്ട്? നാം അദ്ദേഹത്തിനുവേണ്ടി എന്തു ചെയ്തിരിക്കുന്നു?

മാസ്റ്റർ: (സ്വഗതം) ആഹാ! രാഖാൽ പറഞ്ഞതു എത്രയോ ശരി! അതിനാലാണ് അദ്ദേഹത്തെ അഹേതുകകൃപാസിന്ധു എന്നു പറയുന്നത്.

പ്രസന്നൻ: (രാഖാലിനോട്) പുറത്തെക്കു പോകണം എന്ന് നിങ്ങൾക്കും ആഗ്രഹമില്ലേ?

രാഖാൽ: ഉവ്വ്, നർമ്മദയുടെ തീരത്തുപോയി കുറച്ചുനാൾ താമസിക്കണമെന്ന് ചിലപ്പോൾ ആഗ്രഹം തോന്നും. അമ്മാതിരി ഇട

ങ്ങളിൽ വല്ല ഉദ്യാനങ്ങളിലും പോയി കുറച്ചു സാധനകൾ ചെയ്യണം എന്നു ചിലപ്പോൾ ഞാൻ വിചാരിക്കും. മൂന്നു ദിവസം പഞ്ചതപസ്സ് അനുഷ്ഠിക്കണമെന്നും ആഗ്രഹം തോന്നാറുണ്ട്. എന്നാൽ ലൗകിക ന്മാരുടെ ഉദ്യാനത്തിൽ പോകാനും മനസ്സു വരുന്നില്ല.

## അദ്ധ്യായം ഏഴ്

**ഈശ്വരനുണ്ടോ?**

താരകനും പ്രസന്നനും ദാനവന്മാരുടെ മുറിയിൽ സംസാരിച്ചു കൊണ്ടിരുന്നു. താരകൻെറ അമ്മ മരിച്ചുപോയി. അദ്ദേഹത്തിൻെറ അച്ഛൻ, രാഖാലിൻെറ അച്ഛനെപ്പോലെ രണ്ടാമതും വിവാഹം ചെയ്തു. താരകനും വിവാഹം ചെയ്തിരുന്നു. പക്ഷേ ഭാര്യ മരണമടഞ്ഞു. മഠംതന്നെ ഇപ്പോൾ താരകൻെറ വീട്, താരകനും പ്രസന്നനെ ഇവിടെതന്നെ താമസിക്കാൻ നിർബ്ബന്ധിക്കുന്നു.

പ്രസന്നൻ: എനിക്ക് ജ്ഞാനവുമില്ല, പ്രേമവുമില്ല; എന്തിനെ ആശ്രയിച്ചു ഞാൻ ജീവിക്കും?

താരകൻ: ജ്ഞാനം നേടാൻ പ്രയാസമാണ്, വാസ്തവം. പക്ഷേ പ്രേമമില്ല എന്ന് നിങ്ങൾ പറയുന്നതെന്താണ്?

പ്രസന്നൻ: ഭഗവാനുവേണ്ടി എനിക്കിനിയും കരയാൻ കഴിഞ്ഞി ട്ടില്ല. പിന്നെയെങ്ങനെ പ്രേമമുണ്ടാകും? ഇത്ര നാളായിട്ട് എനിക്കെ ന്തു കിട്ടി?

താരകൻ: എന്ത്, പരമഹംസദേവനെ കണ്ടില്ലേ? ജ്ഞാനമില്ലെന്നു പറയുന്നതും എന്തുകൊണ്ടാണ്?

പ്രസന്നൻ: എന്തു ജ്ഞാനത്തെക്കുറിച്ചാണ് നിങ്ങൾ പറയുന്നത്? ജ്ഞാനമെന്നു വെച്ചാൽ അറിവ്. എന്തിൻെറ അറിവ്? ഈശ്വരനെ ക്കുറിച്ചുള്ള അറിവ്. പക്ഷെ ഈശ്വരനുണ്ടോ ഇല്ലയോ എന്നുതന്നെ എനിക്കു തീർച്ചയില്ല.

താരകൻ: അതെ, അതു ശരിയാണ്. ജ്ഞാനിയുടെ അഭിപ്രായ പ്രകാരം ഈശ്വരൻ ഇല്ല.

മാസ്റ്റർ: (സ്വഗതം) ആഹാ! പ്രസന്നൻ ഇപ്പോൾ കടന്നു പോകുന്ന ഈ അവസ്ഥ, ഈശ്വരനെ തേടുന്നവർക്കൊക്കെ അനുഭവപ്പെടും എന്നു ഗുരുദേവൻ പറയാറുണ്ട്. ആ അവസ്ഥയിൽ ചിലപ്പോൾ, ഈശ്വരനുണ്ടോ എന്നുപോലും സംശയിച്ചുപോകും. താരകനിപ്പോൾ ബുദ്ധമതഗ്രന്ഥങ്ങൾ പഠിക്കുന്നുണ്ട്; അതുകൊണ്ടാണ് ജ്ഞാനിയു

ടെ അഭിപ്രായപ്രകാരം ഈശ്വരൻ ഇല്ല, എന്നു പറയുന്നത്. പക്ഷേ ജ്ഞാനിയും ഭക്തനും ഒടുവിൽ ഒരേയിടത്ത് എത്തിച്ചേരും, എന്ന് ഗുരുദേവൻ പറയാറുണ്ട്.

(സതീർത്ഥ്യനുമൊത്തു നരേന്ദ്രൻ - നരേന്ദ്രൻെറ ആന്തരകഥ)

ധ്യാനമുറിയിൽ, അതായത് കാളിതപസ്വിയുടെ മുറിയിൽ, നരേന്ദ്രനും പ്രസന്നനും വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുന്നു. മുറിയുടെ വേറൊരറ്റത്ത് രാഖാലും ഹരീശനും കൊച്ചുഗോപാലനും ഇരിപ്പുണ്ട്. കുറെക്കഴിഞ്ഞ് വലിയ ഗോപാലനും വന്നുചേർന്നു.

നരേന്ദ്രൻ ഗീത വായിച്ച് അർത്ഥം പറഞ്ഞ് പ്രസന്നനെ കേൾപ്പിക്കുന്നു:

ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശ$f$ർജ്ജുന തിഷ്ഠതി
ഭ്രാമയൻ സർവ്വഭൂതാനി യന്ത്രാരൂഢാനി മായയാ
തമേവ ശരണം ഗച്ഛ സർവ്വഭാവേന ഭാരത,
തത്പ്രസാദാത് പരാം ശാന്തിം സ്ഥാനം പ്രാപ്സ്യസിശാശ്വതം.[1]

സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ.[2]

നരേന്ദ്രൻ: കണ്ടോ 'യന്ത്രാരൂഢാനി'? ഭ്രാമയൻ സർവ്വഭൂതാനി യന്ത്രാരൂഢാനി മായയാ.' ഈശ്വരനെ അറിയാൻ നോക്കുകയോ! കീടത്തിൽ കീടമായ നിനക്ക് ഈശ്വരനെ അറിയാൻ കഴിയുമെന്നോ? ഒന്നാലോചിച്ചുനോക്കൂ, എന്താണ് മനുഷ്യൻ? വിണ്ടലത്തിൽ വിളങ്ങുന്ന എണ്ണിയാലൊടുങ്ങാത്ത ഈ താരകളോരൊന്നും ഓരോ സൗരയൂഥമാണെന്നു പറയപ്പെടുന്നു. നമ്മുടെ ഈ ഭൂമി ഒരു സൗരയൂഥത്തിൻെറ ഒരംശം മാത്രം. ഇതുതന്നെ നമുക്കു വളരെ വലുത്. സൂര്യനോട് തുലനപ്പെടുത്തിനോക്കിയാൽ ഈ ഭൂമി ഒരു ചെറിയ പന്തുപോലെ തോന്നും, ആ ഭൂമിയിൽ ഒരു പുഴുവിനെപ്പോലെ സഞ്ചരിക്കുന്നു മനുഷ്യൻ!

നരേന്ദ്രൻ പാടി:

താതനവിടുന്നു, ഞങ്ങൾ മക്കൾ
പാരിൻെറ മണ്ണിൽ പിറന്നപൂക്കൾ
പാരിലെ പൂഴിയാൽ കൺകൾ മൂടി
പൈതങ്ങളായ് ഞങ്ങൾ കേളിയാടി
ശരണമശരണർക്കേകിടുവോൻ
തരണമടിയങ്ങൾക്കഭയമെന്നും.

1. ഗീത 18 - 61, 62 2. ഗീത 18 -66

അറിയാതൊരു പിഴ ചെയ്തുപോയാൽ
അറിവെഴും താതൻ പൊറുക്കുകില്ലേ?
ഞങ്ങളെ വിട്ടു ദയാപരൻ നീ
അങ്ങു ദൂരേയ്ക്കു ഗമിക്കയാണോ?
എങ്കിലിനിമേലിലില്ല ഞങ്ങൾ
പങ്കമകന്നെഴുന്നേല്ക്കുകില്ല.
നിർണ്ണയം ബോധമെഴാതെ ഞങ്ങൾ
മണ്ണിലെന്നെന്നും കിടന്നുപോകും
പൈതങ്ങൾ ഞങ്ങൾക്കു കാലിടറും
താതപാദങ്ങളിലാഞ്ഞുവീഴും
ഞങ്ങടെ നേരെയീ രൗദ്രഭാവം
എന്തേ നീ കാട്ടുന്നു നിത്യമേവം?
ചില്ലി വളച്ചുള്ള നിന്റെ നോട്ടം
എന്നുമെന്നും ഞങ്ങൾ കാണണെന്നോ?
താതപാദങ്ങളോടെങ്ങളെങ്ങാൻ
തായാട്ടു വല്ലതും കാട്ടിയാലും
പിഞ്ചുപൈതങ്ങളിൽ കോപമേവം
കിഞ്ചനപോലും പൊഴിക്കരുതേ!
കൈയ്പിടിച്ചേറെ നീ താങ്ങിയാലും
പാപികൾ ഞങ്ങൾ വീഴുന്നു വീണ്ടും.

നരേന്ദ്രൻ പറഞ്ഞു: 'വീണുകിടക്കിൻ. അദ്ദേഹത്തെ ശരണമടഞ്ഞു വീണുകിടക്കിൻ!'

ഭാവാവിഷ്ടനായി നരേന്ദ്രൻ പിന്നെയും പാടി:

ദാസോ$f$സ്മ്യഹം പ്രഭോ, ദാസോ$f$സ്മ്യഹം പ്രഭോ,
ദാസോ$f$സ്മ്യഹം ഭവദ്ദാസോ$f$സ്മ്യഹം.
നാഥോ$f$സി മേ പ്രഭോ, നാഥോ$f$സി മേ പ്രഭോ
നാഥോ$f$സി മേ പ്രഭോ, നാഥോ$f$സി മേ.

നരേന്ദ്രൻ: (പ്രസന്നനോട്) ശ്രീരാമകൃഷ്ണൻ പറയാറുള്ളത് ഓർമ്മയില്ലേ? ഈശ്വരൻ ഒരു പഞ്ചസാരക്കുന്ന്; നീയൊരു ഉറുമ്പും. ഒരു തരികൊണ്ട് നിന്റെ വയർ നിറയുന്നു. എന്നിട്ടും നീ നിനയ്ക്കുന്നു കുന്നുമുഴുവൻ വീട്ടിൽ കൊണ്ടുവരണം എന്ന്! ശുകദേവൻപോലും കൂടിപ്പോയാൽ ഒരു വലിയ ഉറുമ്പുമാത്രം, എന്ന് ഗുരുദേവൻ പറയാറുള്ളത് ഓർമ്മയില്ലേ? അതുകൊണ്ടാണ് ഞാൻ കാളിയോട്, 'വിഡ്ഢി, വാരയും മുഴക്കോലുംകൊണ്ട് നീ ഈശ്വരനെ അളക്കാൻ നോക്കുന്നോ?' എന്നു ചോദിച്ചത്.

ദയാസിന്ധുവാണ് ഈശ്വരൻ. അദ്ദേഹത്തിൽ ശരണാഗതനായി വാഴുക. അദ്ദേഹം കൃപയരുളും. അദ്ദേഹത്തോടു പ്രാർത്ഥിക്കുക:

യത് തേ ദക്ഷിണം മുഖം തേന മാം പാഹി നിത്യം
അസതോ മാ സദ്ഗമയ, തമസോ മാ ജ്യോതിർഗമയ
മൃത്യോർമാ അമൃതം ഗമയ, ആവിരാവിർമ ഏധി
രുദ്ര, യത് തേ ദക്ഷിണംമുഖം തേന മാം പാഹി നിത്യം.

'നിൻകനിവാർന്ന മുഖത്താൽ എന്നെയെന്നും കാത്തരുളിയാലും. അസത്തിൽനിന്നുമെന്നെ സത്തിലെക്കു നയിച്ചാലും; ഇരുളിൽനിന്നും എന്നെ വെളിച്ചത്തിലേക്ക് നയിച്ചാലും; മരണത്തിൽനിന്നുമെന്നെ അമരത്വത്തിലേക്കു നയിച്ചാലും. എൻമുന്നിൽ വെളിവാർന്നു വന്നാലും, വെളിവാർന്നു വന്നാലും. അല്ലയോ രുദ്ര, അവിടുത്തെ അൻപാർന്ന മുഖത്താൽ അടിയനെ എന്നാളും കാത്തരുളിയാലും.'

പ്രസന്നൻ: എന്തു സാധനയാണു ചെയ്യേണ്ടത്?

നരേന്ദ്രൻ: ഭഗവാൻെറ നാമം കീർത്തിക്കുക., അതു മതി. ഗുരുദേവൻെറ ഗാനം ഓർമ്മയില്ലേ?

നരേന്ദ്രൻ പാടി: 'ഉപായം തന്നാമം'

ദുർഗ്ഗമമാമിസ്സംസാരത്തിൽ
ദുർഗ്ഗാനാമമെനിക്കവലംബം
തൃക്കൈയ്കൊണ്ടൊന്നമ്മ തുണച്ചാൽ
സ്രുക്കുംസ്രുവവുമതെന്തിനെനിക്ക്?
പല്ലിളികാട്ടും പൊള്ളച്ചിരിയും
സൊല്ലകളീവകയെന്തിനെനിക്ക്?
അംബികതന്നുടെ നാമമുരച്ചാ-
ലന്തകപാശവുമറുമെന്നല്ലൊ,
അന്തകരിപു പരമേശ്വരനും തൻ-
ചിന്തിതമെന്നു പറഞ്ഞീടുന്നു.
എന്തിനിപിന്നെയെനിക്കിനിമേലിൽ
അന്തകഭയമൊട്ടുണ്ടാകേണം?
അന്തകരിപുതൻ ചിന്തിതവാക്കതു
ബന്ധുരമെന്നു നിനച്ചീടുന്നേൻ.

നരേന്ദ്രൻ പിന്നെയും പാടി:

താതനവിടുന്നു ഞങ്ങൾ പിള്ളേർ
ഏതുമറിയാത്ത പിഞ്ചുമക്കൾ
പൈതങ്ങൾ ഞങ്ങളൊ കാലിടറി
താതപാദത്തിലുരുണ്ടു വീഴും.

ഞങ്ങടെനേരെയീ രൗദ്രഭാവം
എന്തേ നീ കാട്ടുന്നു നിത്യമേവം?
ചില്ലിവളച്ചുള്ള നിൻെറ നോട്ടം
എന്നുമെന്നും ഞങ്ങൾ കാണണെന്നോ?
താതപാദങ്ങളൊടെങ്ങളെങ്ങാൻ
തായാട്ടു വല്ലതും കാട്ടിയാലും
പിഞ്ചുപൈതങ്ങളിൽ കോപമേവം
കിഞ്ചനപോലും നീ കാട്ടരുതേ!
കൈയ്പിടിച്ചേറെ നീ താങ്ങിയാലും
പാപികൾ ഞങ്ങൾ വീഴുന്നു വീണ്ടും.
(ഈശ്വരനുണ്ടോ? ഈശ്വരൻ ദയാമയനോ?)

പ്രസന്നൻ: ഈശ്വരനുണ്ട് എന്നിപ്പോൾ നിങ്ങൾ പറയുന്നു. വീണ്ടും നിങ്ങൾതന്നെ പറയുന്നു. ചാർവ്വാകന്മാരുടെയും മറ്റുപല രുടെയും അഭിപ്രായത്തിൽ ഈ ജഗത്ത് തനിയെ ഉണ്ടായതാണ് എന്ന്.

നരേന്ദ്രൻ: നീ രസതന്ത്രം പഠിച്ചിട്ടില്ലേ? ഭിന്നപദാർത്ഥങ്ങൾ കൂട്ടിച്ചേർക്കുന്നതാരാണ്? വെള്ളം ഉണ്ടാക്കാൻ അമ്ലജനകവും അബ്ജനകവും വിദ്യുച്ഛക്തിയും ഒന്നിച്ചുചേർക്കുന്നത് മനുഷ്യകര ങ്ങളാണ്. ഒരു ചിച്ഛക്തിയെ എല്ലാവരും അംഗീകരിക്കുന്നുണ്ട്, ജ്ഞാനസ്വരൂപമായ ഒന്നിനെ, ആ ശക്തിയാണ് പ്രപഞ്ചവ്യാപാര മെല്ലാം നടത്തിക്കൊണ്ടിരിക്കുന്നത്.

പ്രസന്നൻ: ഈശ്വരനു ദയയുണ്ട് എന്ന് നാമെങ്ങനെ അറിയും?

നരേന്ദ്രൻ: 'യത് തേ ദക്ഷിണം മുഖം' 'അവിടുത്തെ ദാക്ഷിണ്യ പൂർണ്ണമായ മുഖം,' എന്ന് വേദം പറയുന്നു. ജോൺ സ്റ്റുവർട്ട് മില്ലും ഇതുതന്നെ പറഞ്ഞിട്ടുണ്ട്. 'മനുഷ്യൻെറ ഉള്ളിൽ ഈ ദയ നിക്ഷേപിച്ച അവനിൽ എന്തുമാത്രം ദയ ഉണ്ടായിരിക്കണം!' എന്നു പറഞ്ഞു മിൽ. ഗുരുദേവൻ പറയാറുണ്ട്, 'വിശ്വാസമാണ് കാര്യമായ സംഗതി. ഈശ്വരനുണ്ട്. അദ്ദേഹം നമ്മുടെ അടുത്തതന്നെ ഉണ്ട്. വിശ്വാസം ഉണ്ടെങ്കിലേ അദ്ദേഹത്തെ കാണാൻ കഴിയൂ.'

ഇത്രയും പറഞ്ഞ് നരേന്ദ്രൻ വീണ്ടും മധുരസ്വരത്തിൽ പാടി:

മദ്ഭക്ത, നീയെന്നെയെങ്ങു തേടുന്നെടോ
ത്വത്സവിധത്തിൽ ഞാനെപ്പോഴും നില്ക്കവേ?
നിന്നരികത്തു ഞാൻ വന്നു നിന്നീടിലും
എന്നെ നീ തേടുന്നു ദൂരത്തു പിന്നെയും.

തൂണിലുമല്ല തുരുമ്പിലുമല്ല ഞാൻ
തോലിലെന്നല്ല മുടിയിലുമല്ല ഞാൻ

എല്ലിലുമല്ലയെലുമ്പിലുമല്ല ഞാൻ
കല്ലിലും കാഞ്ചനത്തിങ്കലുമല്ല ഞാൻ

കാശിയിലല്ല കൈലാസത്തിലല്ല ഞാൻ
കാശു കാണിയ്ക്കിടും വേഷത്തിലല്ല ഞാൻ
ക്ഷേത്രത്തിലല്ല ഞാൻ ചൈത്യത്തിലല്ല ഞാൻ
ശാസ്ത്രോക്തമാമഗ്നിഹോത്രത്തിലല്ല ഞാൻ.

ദ്വാരകാവൃന്ദവനാദിയിലെന്നല്ല
ചാരുഗോകർണമയോദ്ധ്യാപുരിയിലും
ആകെത്തിരഞ്ഞൊരു നീളെ നടക്കിലും
ആകില്ലവർക്കെന്നെ മീളാനൊരിക്കലും.

എങ്ങു പവിത്രവിശ്വാസം പുലർന്നിടും
അങ്ങുണ്ടു മാമകസാന്നിദ്ധ്യമെപ്പോഴും
വെമ്പലാർന്നെന്നെ ശരിക്കാരു തേടിടും
തന്മുന്നിലെത്തിടും ഞാൻ വിളംബംവിനാ.

(വാസനകളിരുന്നാൽ ഈശ്വരനിൽ അവിശ്വാസം)

പ്രസന്നൻ: ചിലപ്പോൾ നിങ്ങൾ പറയുന്നു, ഭഗവാൻ ഇല്ല, എന്ന്. എന്നിട്ട് ഇപ്പോൾ ഇങ്ങനെയൊക്കെയും പറയുന്നു. നിങ്ങളുടെ വാക്കിനു ഒരു വ്യവസ്ഥയില്ല; നിങ്ങൾ അഭിപ്രായമങ്ങനെ മാറ്റിക്കൊണ്ടേ ഇരിക്കുന്നു! (എല്ലാവരും ചിരിച്ചു.)

നരേന്ദ്രൻ: ശരി, ഈ പറഞ്ഞത് ഞാനൊരിക്കലും മാറ്റുകയില്ല. വാസനകളും കാമനകളും ഉള്ളിടേത്തോളംകാലം ഈശ്വരസത്തയിൽ അവിശ്വാസം കാണും. എന്തെങ്കിലുമൊരു കാമന ഉണ്ടായിരിക്കും. പഠിക്കാനോ പരീക്ഷ പാസ്സാകാനോ പണ്ഡിതനാകാനോ ഒക്കെയുള്ള കാമനകൾ ഉൾക്കാമ്പിൽ ഉണ്ടായിരിക്കും.

നരേന്ദ്രൻ ഭക്തികൊണ്ടു ഗദ്ഗദംപൂണ്ടു വീണ്ടും പാടാൻ തുടങ്ങി:

'അദ്ദേഹം ശരണാഗതവത്സലൻ, പരമപിതാവും മാതാവും.'

മംഗളദായക, സങ്കടഭയഹര,
തുംഗകൃപാലയ, പാലയ മാം
ശരണാഗതജനപാലന, ജഗദധി-
നായക വിശ്വവിധായക ഹേ!
അചിന്ത്യവൈഭവ, അതുലിതഗുണഭര
അനാഥരക്ഷക, കരുണാലോ,
ജഗദഭിവന്ദിത, വൃന്ദാരകനുത
നന്ദിതമുനിജനവന്ദിത, ഹേ!

ജയ ജയ ദേവ, ദയാലയ, ദേഹി
ജനിമരണേƒപി ഹി മമ ശരണം
മമ ജഗതീഹ തനോതു സുബുദ്ധിം
നമാമി നൗമി ഹി തവ ചരണം

നരേന്ദ്രൻ പിന്നെയും പാടി. ഹരിരസം പാനം ചെയ്യാൻ സോദരന്മാരോടു പറയുന്നു. മൃഗത്തിനു കസ്തൂരി എത്രമാത്രം സമീപമോ അത്രയും സമീപമാണ് ഈശ്വരൻ എന്നു വർണ്ണിക്കുന്നു

കളയാതിനിയും കാലം നീ
പരിപദമധുവതു നുകരൂ നീ
കദനമെഴുന്നൊരു കരയലിനാൽ
വിഗളിതമായ് നിൻ കൗമാരം
തരുണീവിഹരണരതനായി
തകരുകയായ് നവതാരുണ്യം
കഴിവുകൾ മുഴുവൻ കിഴിവാകും
കിഴവൻ നീയൊരു പുഴുവാകും
തൊഴിലിൽ നിന്നുടനൊഴിവാകും
കുഴിയും നോക്കിയിരുപ്പാകും
മൃഗദമുള്ളിലിരുന്നാലും
മൃഗമദമാനിതറിയില്ല
പഥദർശകനൊടു ഗുരുവരനെ
ഇതുവരെ നരനു ലഭിക്കാതെ
മൃഗമദമാനൊടു കിടയായി-
ട്ടലയുകയാണവനതുമൂലം.

മാസ്റ്റർ വരാന്തയിൽനിന്നും ഇതൊക്കെ കേട്ടു.

നരേന്ദ്രൻ എഴുന്നേറ്റു. അദ്ദേഹം മുറിയിൽനിന്നു പുറത്തെയ്ക്കു വരുന്ന സമയത്ത് വരുന്ന സമയത്തു പറഞ്ഞു: 'ഈ ചെറുപ്പക്കാരോടു ചിലച്ചുചിലച്ച് എൻെറ തലയ്ക്കു ചൂടു പിടിച്ചു.' വരാന്തയിൽ മാസ്റ്ററെ കണ്ട് അദ്ദേഹത്തോട് പറഞ്ഞു: 'മാസ്റ്റർ മഹാശയ, നമുക്കിത്തിരി വെള്ളം കുടിക്കാം.'

മഠത്തിലെ അംഗങ്ങളിലൊരാൾ നരേന്ദ്രനോട് ചോദിച്ചു: 'പിന്നെയെന്തിനാണ് ഈശ്വരനില്ല എന്നു പറയുന്നത്?' നരേന്ദ്രൻ ചിരിച്ചു.

# അദ്ധ്യായം എട്ട്

1887 മെയ് 9, തിങ്കളാഴ്ച

## നരേന്ദ്രൻെറ തീവ്രവൈരാഗ്യവും ഗൃഹസ്ഥാശ്രമനിന്ദയും

അടുത്തനാൾ, മെയ് 9 -ാംതീയതി, തിങ്കളാഴ്ച. മഠത്തിലെ തോട്ടത്തിൽ ഒരു മരത്തിൻെറ ചുവട്ടിൽ മാസ്റ്റർ കാലത്ത് തനിയെ ഇരിക്കുന്നു. മാസ്റ്റർ സ്വയം നിനച്ചു: 'ഗുരുദേവൻ, മഠത്തിലെ സഹോദരന്മാരെക്കൊണ്ട് കാമിനീകാഞ്ചനത്യാഗം ചെയ്യിച്ചിരിക്കുന്നു. ആഹാ! ഈശ്വരദർശനത്തിനുവേണ്ടി ഇവരെത്ര വ്യാകുലപ്പെടുന്നു! ഈ സ്ഥാനം സാക്ഷാൽ വൈകുണ്ഠം തന്നെ; മഠത്തിലെ അംഗങ്ങൾ സാക്ഷാൽ നാരായണമൂർത്തികളും! ഗുരുദേവൻ പിരിഞ്ഞു പോയിട്ട് അധികം നാളായിട്ടില്ല. അതുകൊണ്ട് അദ്ദേഹത്തിൻെറ ആശയങ്ങളും ആദർശങ്ങളും മിക്കവാറും അതേപടിതന്നെ തുടരുന്നു. 'അതേ അയോദ്ധ്യ: രാമൻ മാത്രം ഇല്ല!' ഗുരുദേവൻ ഇവരെക്കൊണ്ട് ഗൃഹം ഉപേക്ഷിപ്പിച്ചു. ഏതാനും പേരെ എന്തിനാണദ്ദേഹം വീട്ടീൽ വെച്ചിരിക്കുന്നത്? അവർക്ക് ഉപായമൊന്നുമില്ലെന്നോ?'

മുകളിലത്തെ ഒരു മുറിയിൽനിന്നു നരേന്ദ്രൻ നോക്കി; മാസ്റ്റർ ഒറ്റയ്ക്കു മരത്തിൻെറ ചുവട്ടിൽ ഇരിക്കുന്നതു കണ്ടു. അദ്ദേഹം താഴെ ഇറങ്ങിവന്ന് ചിരിച്ചുകൊണ്ട് ചോദിച്ചു: 'എന്താ മാസ്റ്റർ മഹാശയ, എന്തു ചെയ്യുന്നു?' അല്പം ചില വർത്തമാനം പറഞ്ഞ ശേഷം മാസ്റ്റർ അദ്ദേഹത്തോടു പറഞ്ഞു: 'ഹാ നിങ്ങളുടെ ശാരീരം എത്ര മനോഹരം! എന്തെങ്കിലുമൊരു സ്തോത്രമൊന്നു ചൊല്ലൂ.'

നരേന്ദ്രൻ അപരാധഭഞ്ജനസ്തോത്രം ചൊല്ലാനാരംഭിച്ചു. ഗൃഹസ്ഥന്മാർ ഈശ്വരനെ മറന്നുകളഞ്ഞിരിക്കുന്നു. എന്നിട്ടെന്തെല്ലാം അപരാധങ്ങൾ ചെയ്യുന്നു. ബാല്യത്തിൽ, യൗവനത്തിൽ, വാർദ്ധിക്യത്തിൽ? അവരെന്തുകൊണ്ട് തങ്ങളുടെ മനോവാക്കായങ്ങൾ കൊണ്ട് ഭഗവത്ചിന്തയും സേവയും ചെയ്യുന്നില്ല?

ആദൗ കർമ്മപ്രസംഗാത് കലയതികലുഷം
മാതൃകുക്ഷൗ സ്ഥിതം മാം
വിണ്മൂത്രാമേദ്ധ്യമദ്ധ്യേ ക്വഥയതി നിതരാം
ജാഠരോ ജാതവേദാഃ
യദ്യദ്വൈ തത്ര ദുഃഖം വ്യഥയതി നിതരാം
ശക്യതേ കേന വക്തും

ക്ഷന്തവ്യോ മേ*f*പരാധഃ ശിവ ശിവ ഭോഃ
ശ്രീമഹാദേവ ശംഭോ. 1

മുജ്ജന്മങ്ങളിലെ കർമ്മാസക്തിമൂലം മാതൃകുക്ഷിയിൽ മലമൂത്രങ്ങൾക്കകത്തു പെട്ട് ഞാൻ ജഠരാഗ്നിയാൽ വേവിക്കപ്പെട്ടു. അവിടെ കിടക്കുമ്പോൾ അനുഭവിക്കുന്ന ദുഃഖങ്ങൾ ആർക്കു പറയാൻ കഴിയും? ശംഭോ, മഹാദേവ, പരമേശ്വര, അടിയൻെറ അപരാധങ്ങളൊക്കെ പൊറുക്കണമേ.

ബാല്യേ ദുഃഖാതിരേകോ മലലുളിതവപുഃ
സ്തന്യപാനേ പിപാസാ
നോ ശക്തശ്ചേന്ദ്രിയേഭ്യോ ഭവഗുണജനിതാ
ജന്തവോ മാം തുദന്തി
നാനാരോഗാദിദുഃഖാദ്രുദനപരവശഃ
ശങ്കരം ന സ്മരാമി
ക്ഷന്തവ്യോ മേ*f*പരാധഃ ശിവ ശിവ ശിവ ഭോഃ
ശ്രീമഹാദേവ ശംഭോ. 2

കുട്ടിക്കാലത്തെ ക്ലേശങ്ങൾ എന്തു പറയട്ടെ! മലത്തിൽ കിടന്നുരുളുന്നു. അമ്മിഞ്ഞപ്പാലിനുവേണ്ടിയുള്ള ദാഹം പൊറുക്കാൻ വയ്യ. ഒന്നിനും കഴിവില്ല. പലതരം പ്രാണികൾ മെയ്യെല്ലാം കടിച്ചുതുളയ്ക്കുന്നു. പലതരം രോഗങ്ങളുടെ വേദന പൊറാഞ്ഞ് ഞാൻ കിടന്നു കരയുന്നു. ശിവനെ ഞാൻ നിനച്ചില്ല. മഹാദേവ, ശംഭോ, പരമേശ്വര, എൻെറ തെറ്റുകളെല്ലാം പൊറുത്തരുളണേ.

പ്രൗഢോ*f*ഹം യൗവനസ്ഥോ വിഷയവിഷധരൈഃ
പഞ്ചഭിർമർമ്മസന്ധൗ
ദഷ്ടോ നഷ്ടോ വിവേകഃ സുതധനയുവതീ-
സ്വാദുസൗഖ്യേ നിഷണ്ണഃ
ശൈവീചിന്താവിഹീനം മമ ഹൃദയമഹോ
മാനഗർവ്വാധിരൂഢം
ക്ഷന്തവ്യോ മേ*f*പരാധഃ ശിവ ശിവ ശിവ ഭോഃ
ശ്രീമഹാദേവ ശംഭോ. 3

യൗവനകാലത്ത് കല്യാണം കഴിച്ചു; ശബ്ദാദികളായ അഞ്ചു വിഷധരന്മാർ മർമ്മങ്ങൾതോറും കുടിച്ചു; വിവേകവും നശിച്ചു. തരുണി, തനയൻ, ധനം എന്നിങ്ങനെയുള്ള പ്രിയസുഖങ്ങളിൽ മുഴുകി. അകക്കാമ്പിൽ ശിവചിന്ത ചെയ്തില്ല. അവിടെ അഹങ്കാരവും അഭിമാനവും കയറിക്കൂടി. മഹാദേവ. ശംഭോ, പരമേശ്വര, എന്നുടെ തെറ്റുകളെല്ലാം ക്ഷമിക്കണമേ.

വാർദ്ധക്യേ ചേന്ദ്രിയാണാം വിഗതഗതിമതി-
ശ്ചാധിദൈവാദിതാപൈഃ
പാപൈഃ രോഗൈർവിയോഗൈസ്ത്വനവസിതവപുഃ
പ്രൗഢിഹീനം ച ദീനം
മിഥ്യാമോഹാഭിലാഷൈർഭ്രമതി ച മനോ
ധൂർജ്ജടേർധ്യാനശൂന്യം
ക്ഷന്തവ്യോ മേƒപരാധഃ ശിവ ശിവ ശിവ ഭോഃ
ശ്രീമഹാദേവ ശംഭോ. 4

വാർദ്ധക്യത്തിൽ ഇന്ദ്രിയങ്ങളുടെ നില തെറ്റി കഴിവു കുറഞ്ഞു മെയ് ഉറയ്ക്കാതായി. ആധിയും വ്യാധിയും പാപങ്ങളും അതിൽ നിറഞ്ഞു. ഗർവ്വൊക്കെ പോയി. ആകപ്പാടെ വലഞ്ഞു. കഴമ്പറ്റ കിനാവുകളിലും ആശകളിലും കിടന്നു കറങ്ങുന്നു മനസ്സ്. ശിവ ധ്യാനം മാത്രമില്ല മനസ്സിൽ. എൻെറ സമസ്താപരാധങ്ങളും പൊറുത്തു കാത്തരുളണേ ശംഭോ, മഹാദേവ, പരമേശ്വര!

നോ ശക്യം സ്മാർത്തകർമ്മ പ്രതിപദഗഹന-
പ്രത്യവായാകുലാഖ്യം
ശ്രൗതേ വാർത്താ കഥം മേ ദ്വിജകുലവിഹിതേ
ബ്രഹ്മമാർഗ്ഗേƒസുരാരേ,
ജ്ഞാതോ ധർമ്മോ വിചാരൈഃ ശ്രവണമനനയോഃ
കിംനിദിദ്ധ്യാസിതവ്യം
ക്ഷന്തവ്യോ മേƒപരാധഃ ശിവ ശിവ ശിവ ഭോഃ
ശ്രീമഹാദേവ ശംഭോ. 5

സ്മൃതിയിൽ വിധിച്ചിരിക്കുന്ന കർമ്മങ്ങൾ മനസ്സിലാക്കാൻ വലിയ പ്രയാസം; ചെയ്യുന്നതിൽ എന്തെങ്കിലും തെറ്റു പറ്റിയാൽ ഫലം വിപരീതമാവുകയും ചെയ്യും; അങ്ങനെയുള്ള കർമ്മങ്ങൾ ചെയ്യാൻ എനിക്കിനി ആവതില്ല. അല്ലയോ ത്രിപുരാരേ, ബ്രാഹ്മണർക്ക് വിധിച്ചിട്ടുള്ള ശ്രൗതകർമ്മങ്ങൾ ബ്രഹ്മപ്രാപ്തിക്കായി എനിക്കെങ്ങനെ ചെയ്യാൻ കഴിയും? ശാസ്ത്രത്തിൻെറ ശ്രവണമനനങ്ങൾകൊണ്ട് അറിഞ്ഞ തത്ത്വത്തെ ധ്യാനിച്ച് സ്വായത്തമാക്കാൻ കഴിഞ്ഞോ, ഇല്ല. ശംഭോ, മഹാദേവ, പരമേശ്വര, അടിൻെറ അപരാധങ്ങളെല്ലാം ക്ഷമിച്ചു മാപ്പേകണേ.

സ്നാത്വാ പ്രത്യൂഷകാലേ സ്വപനവിധിവിധൗ
നാഹൃതം ഗാംഗതോയം
പൂജാർത്ഥം വാ കദാചിത് പൃഥുതരുഗഹനാത്
ഖണ്ഡബില്വീദലാനി

നാനീതാ പദ്മമാലാ സരസി വികസിതാ
ഗന്ധധൂപൗ ത്വദർത്ഥം
ക്ഷന്തവ്യോ മേ*f*പരാധഃ ശിവ ശിവ ശിവ ഭോഃ
ശ്രീമഹാദേവ ശംഭോ. 6

ബ്രാഹ്മമുഹൂർത്തത്തിൽ ഉണർന്നു കുളിച്ച് അവിടുത്തെ അഭിഷേകത്തിനായി ഗംഗാജലം ഞാനൊരിക്കലും കൊണ്ടുവന്നിട്ടില്ല; മാമരങ്ങൾ നിറഞ്ഞ വനങ്ങളിൽനിന്ന് അവിടുത്തെ പൂജയ്ക്കായി വില്വദളങ്ങൾ ശേഖരിച്ചു കൊണ്ടുവരിക ഉണ്ടായിട്ടില്ല. പൊയ്കയിൽ വിടർന്നു നില്ക്കുന്ന താമരപ്പൂക്കൾ പറിച്ചുകൊണ്ട്വന്ന് അവിടെയ്ക്കു സമർപ്പിക്കുക ഉണ്ടായില്ല. അവിടെയ്ക്കു ഗന്ധദൂപങ്ങൾ അർപ്പിക്കുകയും ചെയ്തിട്ടില്ല. പരമശിവ, ശംഭോ,, മഹാദേവ, അടിയൻെറ തെറ്റുകളൊക്കെ ക്ഷമിക്കുമാറാകണേ.

ദുഗ്ദ്ധൈർമധ്വാജ്യയുക്തൈഃ ദധിസിതസഹിതൈഃ
സ്നാപിതം നൈവ ലിംഗം
നോ ലിപ്തം ചന്ദനാദ്യൈഃ കനകവിരചിതൈഃ
പൂജിതം ന പ്രസൂനൈഃ
ധൂപൈഃ കർപ്പൂരദീപൈർവ്വിവിധരസയുതൈർ-
നൈവ ഭക്ഷ്യോപഹാരൈഃ
ക്ഷന്തവ്യോ മേ*f*പരാധഃ ശിവ ശിവ ശിവ ഭോഃ
ശ്രീമഹാദേവ ശംഭോ. 7

പാലുകൊണ്ടോ തേൻകൊണ്ടോ നെയ്കൊണ്ടോ തൈരുകൊണ്ടോ അവിടുത്തെ ലിംഗത്തിനു അഭിഷേകം ഞാൻ ചെയ്തിട്ടില്ല. ലിംഗത്തിൽ ചന്ദനം ചാർത്തിയിട്ടില്ല. പൊൻപൂക്കൾകൊണ്ടു പൂജിച്ചിട്ടില്ല. ധൂപമോ കർപ്പൂരമോ ഉഴിഞ്ഞിട്ടില്ല. ഷഡ്രസോപേതമായ ഭക്ഷ്യപദാർത്ഥങ്ങൾ അവിടെയ്ക്കു നിവേദിച്ചില്ല. ശംഭോ, മഹാദേവ, പരമേശ്വര, എൻെറ അപരാധങ്ങളൊക്കെ ക്ഷമിക്കുമാറാകണേ.

ധ്യാത്വാ ചിത്തേ ശിവാഖ്യം പ്രചുരതരധനം
നൈവ ദത്തം ദ്വിജേഭ്യോ
ഹവ്യം തേ ലക്ഷസംഖ്യൈഃ ഹുതവഹവദനേ
നാർപ്പിതം ബീജമന്ത്രൈഃ
നോ തപ്തം ഗാംഗതീരേ വ്രത ജപ നിയമൈഃ
രുദ്രജാപ്യൈർ ന വേദൈഃ
ക്ഷന്തവ്യോ മേ*f*പരാധഃ ശിവ ശിവ ശിവ ഭോഃ
ശ്രീമഹാദേവ ശംഭോ. 8

നെഞ്ചകത്തു ശിവനെ നിനച്ച് അനവധി ധനം അന്തണർക്ക് ദാനം ചെയ്തില്ല ഞാൻ. ബീജമന്ത്രം ഉരുവിട്ടുകൊണ്ട് ലക്ഷം പ്രാവശ്യം ഹോമാഗ്നിയിൽ ഹവിസ്സ് അർപ്പിക്കുകയുണ്ടായില്ല. യഥാ വിധി സ്വാദ്ധ്യായം ചെയ്തുകൊണ്ടോ ശിവനാമങ്ങൾ കീർത്തിച്ചു കൊണ്ടോ ഗംഗാതീരത്തിൽ വസിച്ച് തപസ്സനുഷ്ഠിക്കുകയും ചെയ്തിട്ടില്ല ഞാൻ. ശംഭോ, മഹാദേവ, പരമേശ്വര, എൻെറ കുറ്റമൊക്കെ പൊറുക്കുമാറാകണേ.

സ്ഥിത്വാ സ്ഥാനേ സരോജേ പ്രണവമയമരുത്-
കുണ്ഡലേ സൂക്ഷ്മമാർഗ്ഗേ
ശാന്തേ സ്വാന്തേ പ്രലീനേ പ്രകടിതവിഭവേ
ജ്യോതിരൂപേ/പരാഖ്യേ
ലിംഗജ്ഞേ ബ്രഹ്മവാക്യേ സകലതനുഗതം
ശങ്കരം ന സ്മരാമി
ക്ഷന്തവ്യോ മേ/പരാധഃ ശിവ ശിവ ശിവ ഭോഃ
ശ്രീമഹാദേ ശംഭോ. 9

പദ്മാസനത്തിലിരുന്ന് പ്രണവം ജപിച്ചുകൊണ്ട് സുഷുമ്നയിൽ ഞാൻ പ്രാണനെ നിയന്ത്രിച്ചു നിർത്തിയിട്ടില്ല. ശാന്തചിത്തത്തിൽ ജ്യോതിസ്സ്വരൂപനെ ഞാൻ ധ്യാനിച്ചിട്ടില്ല. പ്രണവധ്യാനം ചെയ്തു സകലാന്തര്യാമിയും സർവ്വസാക്ഷിയുമായ ശങ്കരനെ ഞാൻ സ്മരിച്ചിട്ടില്ല. ശംഭോ, മഹാദേവ, പരമേശ്വര, എൻെറ തെറ്റുകൾ പൊറുക്കണമേ.

നഗ്നോ നിസ്സംഗശുദ്ധസ്ത്രിഗുണവിരഹിതോ
ധ്വസ്തമോഹാന്ധകാരോ
നാസാഗ്രേ ന്യസ്തദൃഷ്ടിർവിദിതഭവഗുണോ
നൈവ ദൃഷ്ടഃ കദാചിദ്
ഉന്മന്യാവസ്ഥയാ ത്വാം വിഗതകലിമലം
ശങ്കരം ന സ്മരാമി
ക്ഷന്തവ്യോ മേ/പരാധഃ ശിവ ശിവ ശിവ ഭോഃ
ശ്രീമഹാദേവ ശംഭോ. 10

നഗ്നനും നിസ്സംഗനും ശുദ്ധനും ത്രിഗുണവിരഹിതനും മോഹാജ്ഞാനശൂന്യനും നാസാഗ്രത്തിലുറപ്പിച്ച ദൃഷ്ടിയോടുകൂടിയവനും സംസാരത്തിൻെറ യഥാർത്ഥസ്വരൂപത്തെ അറിഞ്ഞവനുമായ ശങ്കരനെ ഞാൻ ഒരിക്കലും കണ്ടിട്ടില്ല; കലിമലമെഴാത്ത അങ്ങയെ വ്യാകുലമനസ്സാലെ ഞാൻ സ്മരിക്കുന്നുമില്ല. ഹേ ശംഭോ, മഹാദേവ, പരമേശ്വര, എൻെറ അപരാധങ്ങളൊക്കെ ക്ഷമിക്കേണമേ.

ചന്ദ്രോദ്ഭാസിതശേഖരേ സ്മരഹരേ
ഗംഗാധരേ ശങ്കരേ
സർപ്പൈർഭൂഷിതകണ്ഠകർണ്ണവിവരേ
നേത്രോത്ഥവൈശ്വാനരേ
ദന്തിത്വക്കൃതസുന്ദരാംബരധരേ
ത്രൈലോക്യസാരേ ഹരേ
മോക്ഷാർത്ഥം കുരു ചിത്തവൃത്തിമഖിലാം
അന്യൈസ്തു കിം കർമ്മഭിഃ? 11

മുടിയിൽ തിങ്കൾക്കല അണിഞ്ഞവനും, കാമനെ ചുട്ടവനും, ജടയിൽ വിണ്ണാറു ചൂടിയവനും, കഴുത്തിലും കാതിലും പാമ്പിനെ ചാർത്തിയവനും, കനൽചിതറുന്ന കണ്ണുടയവനും, ആനത്തോലുട യാടചുറ്റിയവനും, മൂവുലകിനും കാതലായവനും, ശാന്തിപ്രദനും ആയ ഹരനിൽ മോക്ഷത്തിനായ്ക്കൊണ്ടു മനം മുഴുവൻ ഉറപ്പിച്ചാലും, മറ്റു കർമ്മങ്ങൾ കൊണ്ടെന്തു കാര്യം?

കിം ദാനേ ന ധനേന വാജികരിഭിഃ
പ്രാപ്തേന രാജ്യേന കിം?
കിം വാ പുത്രകളത്രമിത്രപശുഭിഃ
ദേഹേന ഗേഹേന കിം?
ജ്ഞാത്വൈതത് ക്ഷണഭംഗുരം
സപദി രേ ത്യാജ്യം മനോ ദൂരതഃ
സ്വാത്മാർത്ഥം ഗുരുവാക്യതോ ഭജ ഭജ
ശ്രീപാർവ്വതീവല്ലഭം. 12

ദാനംകൊണ്ടെന്തു കാര്യം? ധനം നേടിയിട്ടെന്തു ലാഭം? ആനയും കുതിരയും മേടിച്ചിട്ടെന്തു പ്രയോജനം? രാജ്യം കിട്ടിയിട്ട് എന്തിനു കൊള്ളാം? കളത്രപുത്രമിത്രങ്ങളെക്കൊണ്ടെന്തു കാര്യം? പശുക്ക ളെന്തിന്? ദേഹമെന്തിന്? ഗേഹമെന്തിന്? ഹേ മനസ്സേ, ഇവയൊക്കെ ക്ഷണഭംഗുരമെന്നറിഞ്ഞ് വേഗം വെടിഞ്ഞുകൊൾക. ആത്മശ്രേയ സ്സിനായി ഗുരുപദേശമനുസരിച്ച് ശ്രീപാർവ്വതീപതിയെ നിരന്തരം സേവിക്കുക.

ആയുർനശ്യതി പശ്യതാം പ്രതിദിനം
യാതി ക്ഷയം യൗവനം
പ്രത്യായാന്തി ഗതാഃ പുനർന ദിവസാഃ
കാലോ ജഗദ്ഭക്ഷകഃ
ലക്ഷ്മീസ്തോയതരംഗഭംഗചപലാ
വിദ്യുച്ചലം ജീവനം
തസ്മാന്മാം ശരണാഗതം ശരണദ
ത്വം രക്ഷ രക്ഷാധുനാ. 13

ആയുസ്സിതാ പോകുന്നു; നാൾതോറും യൗവനം ക്ഷയിക്കുന്നു. കഴിഞ്ഞ നാളുകൾ തിരിച്ചുവരുന്നില്ല. കാലം ഉലകമെല്ലാം വിഴുങ്ങുന്നു. ആഴിയിലെ അലപോലെ ചഞ്ചലയാണ് ലക്ഷ്മി. കൊള്ളിയാൻ പോലെ ക്ഷണികമാണ് ജീവിതം. അതിനാൽ, അല്ലയോ ശരണാഗത വത്സല, അവിടുത്തെ അടിപണിയുന്ന അടിയനെ ഇപ്പോൾതന്നെ കാത്തരുളിയാലും, കാത്തരുളിയാലും.

ശാന്തം പദ്മാസനസ്ഥം ശശധരമുകുടം
പഞ്ചവക്ത്രം ത്രിനേത്രം
ശൂലം വജ്രം ച ഖഡ്ഗം പരശുമപി വരം
ദക്ഷിണാംഗേ വഹന്തം
നാഗം പാശം ച ഘണ്ടാം ഡമരുകസഹിതം
ചാങ്കുശം വാമഭാഗേ
നാനാലങ്കാരദീപ്തം സ്ഫടികമണിനിഭം
പാർവ്വതീശം നമാമി. 14

പദ്മാസനത്തിൽ ഇരുന്നരുളുന്നവനും, തിങ്കൾക്കലാധരനും, പഞ്ചവക്ത്രനും, ത്രിനേത്രനും, ശൂലം വജ്രം ഖഡ്ഗം പരശു ഇവ വലതു വശത്തു വഹിച്ചവനും നാഗം പാശം ഘണ്ട ഡമരു അങ്കുശം ഇവ ഇടത്തുവശത്തു ധരിച്ചവനും, നാനാലങ്കാരശോഭിതനും സ്ഫടിക വർണ്ണനും, ശാന്തനും ആയ പാർവ്വതീനാഥനെ ഞാൻ വണങ്ങുന്നു.

വന്ദേ ദേവമുമാപതിം സുരഗുരും വന്ദേ ജഗത്കാരണം
വന്ദേ പന്നഗഭൂഷണം മൃഗധരം വന്ദേ പശുനാം പതിം
വന്ദേ സൂര്യശശാങ്കവഹ്നിനയനം വന്ദേ മുകുന്ദപ്രിയം
വന്ദേ ഭക്തജനാശ്രയം ച വരദം വന്ദേ ശിവം ശങ്കരം. 15

ഉമാനാഥനെ ഞാൻ വണങ്ങുന്നു. ജഗത്കാരണഭൂതനായ സുരഗുരുവിന് വന്ദനം. നാഗഭൂഷണനും മൃഗധരനുമായ പശുപതിയെ ഞാൻ വന്ദിക്കുന്നു. സൂര്യൻ, ചന്ദ്രൻ, അഗ്നി എന്നിവ കണ്ണുകളായ വനു വന്ദനം. മുകുന്ദപ്രിയനു വന്ദനം. ഭക്തന്മാർക്ക് ആശ്രയഭൂതനും വരപ്രദനും മംഗളരൂപനും ആയ ശങ്കരനെ ഞാൻ വന്ദിക്കുന്നു.

ഗാത്രം ഭസ്മസിതം സിതം ച ഹസിതം
ഹസ്തേ കപാലം സിതം
ഖട്വാംഗം ച സിതം സിതശ്ച വൃഷഭഃ
കർണ്ണേ സിതേ കുണ്ഡലേ
ഗംഗാ ഫേനസിതാ ജടാ പശുപതേ-
ശ്ചന്ദ്രഃ സിതോ മൂർദ്ധനി
സോഽയം സർവ്വസിതോ ദദാതു വിഭവം
പാപക്ഷയം ശങ്കരഃ. 16

വെണ്ണീർ പൂശി വെളുത്ത തിടമ്പ്, പാല്പുഞ്ചിരി, കൈയിലേന്തിയിരിക്കുന്നത് വെളുത്ത തലയോട്. പിടിച്ചിരിക്കുന്ന ഖട്വാംഗവും വെളുത്തത്. ഏറി നടക്കാൻ വെള്ളക്കാള. കാതിൽ വെളുത്ത കുണ്ഡലങ്ങൾ. വിണ്ണാറിലെ നുരകൊണ്ട് പശുപതിയുടെ ജട വെൺനിറമാർന്നിരിക്കുന്നു. നെറുകയിൽ വെൺതിങ്കൾ. ഇങ്ങനെ സർവ്വത്ര വെളുപ്പാർന്ന ശങ്കരൻ എന്റെ പാപമെല്ലാം നശിപ്പിക്കട്ടെ.

കരചരണകൃതം വാക്കായജം കർമ്മജം വാ
ശ്രവണനയനജം വാ മാനസം വാപരാധം
വിഹിതമവിഹിതം വാ സർവ്വമേതത് ക്ഷമസ്വ
ജയ ജയ കരുണാബ്ധേ ശ്രീമഹാദേവ ശംഭോ. 17

കൈയ്കൊണ്ടോ കാലുകൊണ്ടോ, വാക്കുകൊണ്ടോ ശരീരംകൊണ്ടോ, കാതുകൊണ്ടോ കണ്ണുകൊണ്ടോ, മനസ്സുകൊണ്ടോ, പൂർവ്വവാസനയാലോ, കഴിഞ്ഞതോ വരാനിരിക്കുന്നതോ ആയ അപരാധങ്ങളെല്ലാം, അല്ലയോ കനിവിൻകടലേ, ശംഭോ, ക്ഷമിച്ചരുളിയാലും ജയ ജയ മഹാദേവ.

സ്ത്രോത്രം ചൊല്ലിക്കഴിഞ്ഞു സംഭാഷണം തുടർന്നു.

നരേന്ദ്രൻ: അനാസക്തമായ ലൗകികജീവിതത്തെക്കുറിച്ചും മറ്റും എന്തെങ്കിലുമൊക്കെ പറഞ്ഞോളൂ. എന്തായാലും കാമിനീ കാഞ്ചന ത്യാഗം കൂടാതെ ഒന്നും നേടാൻ സാധിക്കുകയില്ല. ഭാര്യയുമായി സഹവസിക്കാൻ നിങ്ങൾക്ക് അറപ്പു തോന്നുന്നില്ലേ? കൃമിയും കഫവും മേദസ്സും ദുർഗ്ഗന്ധവും നിറഞ്ഞ വസ്തു-

അമേദ്ധ്യപൂർണ്ണേ കൃമിസങ്കുലേƒപീ ച
സ്വഭാവദുർഗ്ഗന്ധവിനിന്ദിതാന്തരേ
കളേബരേ മൂത്രപുരീഷഭാവിതേ
രമന്തി മൂഢാ വിരമന്തി പണ്ഡിതാഃ.

മലമൂത്രങ്ങൾ നിറഞ്ഞ് നാറി പുഴുക്കൾ പുളക്കുന്ന വൃത്തികെട്ട ശരീരത്തിൽ മൂഢന്മാർ മാത്രമേ രമിക്കയുള്ളു. വിദ്വാന്മാർ രമിക്കുകയില്ല. വേദാന്തവാക്യത്തിൽ രമിക്കാത്തവന്റെ, ഹരിരസമദിരപാനം ചെയ്യാത്തവന്റെ, ജീവിതം വ്യർത്ഥം.

ഓംകാരമൂലം പരമം പദാന്തരം
ഗായത്രിസാവിത്രിസുഭാഷിതാന്തരം
വേദാന്തരം യഃ പുരുഷോ ന സേവതേ
വൃഥാന്തരം തസ്യ നരസ്യ ജീവനം.

പ്രണവത്തിൻെറ ചുവടും പരമപദത്തിൻെറ നടുവും ഗായത്രിയുടെയും സാവിത്രിയുടെയും സുഭാഷിതങ്ങളുടെയും കാമ്പും വേദത്തിൻെറ പൊരുളുമായ പുരുഷോത്തമനെ സേവിക്കാത്ത മനുഷ്യൻെറ ആയുഷ്കാലം പാഴായ്പ്പോകുന്നു.

ഒരു പാട്ടു കേട്ടോളു:

വെടിയുവിനൈഹികമോഹങ്ങൾ
പൊടിപെടുമവ, മൺഗേഹങ്ങൾ
അറിയുവി, നവിരതമീശ്വരനെ,
ദുരിതഹരം പരമേശ്വരനെ
ക്ഷണികസുഖങ്ങളിൽ മനമൂന്നി
ജഗദീശ്വരനെ മറന്നു നീ
കരുതുകിലിതുപോലുലകത്തിൻ-
പുകളുകെടുത്തിയ ചതിവുണ്ടോ?

ത്യാഗചിഹ്നമായ കൗപീനം ധരിക്കാതെ വഴിയൊന്നുമില്ല. സംസാരം ത്യജിക്കുകതന്നെ വേണം.

ഇത്രയും പറഞ്ഞ് പിന്നെയും കൗപീനപഞ്ചകം ഈണത്തിൽ ചൊല്ലി:

വേദാന്തവാക്യേഷു സദാ രമന്തോ ഭിക്ഷാന്നമാത്രേണ ച തുഷ്ടിമന്തഃ
അശോകമന്തഃകരണേ ചരന്തഃ കൗപീനവന്തഃ ഖലു ഭാഗ്യവന്തഃ......

'ഏതു പൊഴുതും വേദാന്തവാക്യവിചാരം ചെയ്തുകൊണ്ടും ഭിക്ഷാന്നംകൊണ്ടു സന്തുഷ്ടനായും ശോകമറ്റ് അന്തഃകരണത്തിൽ ചരിക്കുന്നവനും കൗപീനധാരിയുമായ ത്യാഗവാൻതന്നെ ഭാഗ്യവാൻ.'

നരേന്ദ്രൻ തുടർന്നു പറഞ്ഞു: ''മനുഷ്യൻ എന്തുകൊണ്ടാണ് സംസാരത്തിൽ ബദ്ധനാകുന്നത്? എന്തുകൊണ്ട് മായയിൽ ബദ്ധനാകുന്നു? എന്താണ് മനുഷ്യൻെറ സ്വരൂപം? 'ചിദാനന്ദരൂപഃ ശിവോ ... ഹം,' ഞാൻ ആ സച്ചിദാനന്ദം തന്നെ.''

അദ്ദേഹം ശങ്കരാചാര്യരുടെ നിർവ്വാണഷ്ടകം പാടി:

ഓം മനോബുദ്ധ്യഹങ്കാരചിത്താനി നാഹം
ന ച ശ്രോത്രജിഹ്വേ ന ച ഘ്രാണനേത്രേ
ന ച വ്യോമ ഭൂമിർന്ന തേജോ ന വായു-
ശ്ചിദാനന്ദരൂപഃ ശിവോ$f$ഹം ശിവോ$f$ഹം....

'ഓം. മനസ്സോ ബുദ്ധിയോ അഹങ്കാരമോ ചിത്തമോ അല്ല ഞാൻ; കണ്ണോ കാതോ നാക്കോ മൂക്കോ അല്ല ഞാൻ; വിണ്ണോ മണ്ണോ

തീയോ കാറ്റോ അല്ല ഞാൻ. ചിദാനന്ദരൂപനായ ശിവനാണ് ഞാൻ, ശിവനാണ് ഞാൻ....'

അതു കഴിഞ്ഞ് നരേന്ദ്രൻ മധുസൂദനസ്തോത്രം ചൊല്ലി. 'ഹേ മധുസൂദന, നിന്നിൽ ശരണാഗതനാണ് ഞാൻ. അവിടുന്നു കരുണ യാർന്ന് എന്നെ, കാമനിദ്രയിൽനിന്നും പാപമോഹങ്ങളിൽനിന്നും കളത്രപുത്രമോഹജാലത്തിൽനിന്നും വിഷയതൃഷ്ണയിൽനിന്നും ഉദ്ധരിച്ചാലും, അവിടുത്തെ അടിമലരിൽ അടിയനു ഭക്തി നല്കി യാലും.'

ഓമിതി ജ്ഞാനരൂപേണ രാഗാജീർണ്ണേന ജീര്യതഃ
കാമനിദ്രാം പ്രപന്നോ$f$സ്മി ത്രാഹി മാം മധുസൂദന. 1

രാഗമാകുന്ന അജീർണ്ണംകൊണ്ടു വലയുന്നവനും കാമനിദ്രയിൽ ആണ്ടവനുമായ എന്നെ, ഹേ മധുസൂദന, പ്രണവവാച്യമായ ജ്ഞാനം നല്കി രക്ഷിച്ചാലും.

ന ഗതിർവിദ്യതേ നാഥ, ത്വമേകം ശരണം പ്രഭോ,
പാപപങ്കേ നിമഗ്നോ$f$സ്മി ത്രാഹി മാം മധുസൂദന. 2

നാഥ, എനിക്കു അങ്ങല്ലാതെ വേറാരും ശരണമില്ല. പാപച്ചേറിൽ മുഴുകിയ എന്നെ, ഹേ മധുസൂദന, രക്ഷിച്ചാലും.

മോഹിതോ മോഹജാലേന പുത്രദാരഗൃഹാദിഷു
തൃഷ്ണയാ പീഡ്യമാനോ$f$ഹം ത്രാഹി മാം മധുസൂദന. 3

ഭാര്യ, മക്കൾ, വീട് എന്നിങ്ങനെയുള്ള മോഹജാലത്തിൽ കുട ങ്ങിയിരിക്കുന്നു ഞാൻ. അതിൽപ്പെട്ടു ദാഹിച്ചു വലയുന്ന എന്നെ അല്ലയോ മധുസൂദന, കരകയറ്റിയാലും.

ഭക്തിഹീനം ച ദീനം ച ദുഃഖശോകാതുരം പ്രഭോ,
അനാശ്രയമനാഥം ച ത്രാഹി മാം മധുസൂദന. 4

എനിക്കു ഭക്തിയില്ല; ദീനനാണ് ഞാൻ. ആധിവ്യാധികൾ എന്നെ അലട്ടുന്നു എനിക്കാശ്രയം ആരുമില്ല. ഉറ്റവരുമില്ലെനിക്ക്. മധുരിപോ, അടിയനെ കാത്തരുളിയാലും.

ഗതാഗതേന ശ്രാന്തോ$f$ഹം ദീർഘസംസാരവർത്മസു
യേന ഭൂയോ ന ഗച്ഛാമി ത്രാഹി മാം മധുസൂദന. 5

നെടുനീളമാർന്ന സംസാരപ്പെരുവഴിയിൽ വന്നുംപോയും ഞാൻ മടുത്തു. ഇനി വീണ്ടും പോകാൻ ഇടവരാതിരിക്കുമാറ് ഹേ മധുസൂദന, എന്നെ രക്ഷിച്ചാലും.

ബഹവോ ഹി മയാ ദൃഷ്ടോ യോനിദ്വാരം പൃഥക് പൃഥക്
ഗർഭവാസമഹാദുഃഖാത് ത്രാഹി മാം മധുസൂദന. 6

എത്രയോ യോനികളിൽ ഞാൻ പിറന്നുകഴിഞ്ഞിരിക്കുന്നു. ഗർഭവാസനമാകുന്ന കൊടിയ ദുഃഖത്തിൽനിന്നു എന്നെ രക്ഷിക്കേണമേ, ഹേ മധുസൂദന.

തേന ദേവ പ്രപന്നോഽസ്മി നാരായണപരായണഃ
ജഗത് സംസാരമോക്ഷാർത്ഥം ത്രാഹി മാം മധുസൂദന. 7

അതിനാൽ, ഹേ മധുസൂദന, നാരായണപരായണനായ ഞാൻ, സംസാരചക്രത്തിൽനിന്നും മോചനം കിട്ടാൻ വേണ്ടി അങ്ങയെ ശരണം പ്രാപിക്കുന്നു; എന്നെ മോചിപ്പിച്ചാലും.

വാചയാമി യഥോന്മത്തഃ പ്രണമാമി തവാഗ്രതഃ
ജരാമരണഭീതോഽസ്മി ത്രാഹി മാം മധുസൂദന. 8

ഉന്മത്തനെന്നപോലെ ഞാൻ പുലമ്പുന്നു. അവിടുത്തെ മുമ്പിൽ കുമ്പിടുന്നു: ജരാമരണങ്ങളോർത്തു ഞാൻ നടുങ്ങുന്നു. ഹേ മധുസൂദന എന്നെ രക്ഷിച്ചാലും.

സുകൃതം ന കൃതം കിഞ്ചിദ് ദുഷ്കൃതം കൃതമേവ ച
സംസാരേ പാപപങ്കേഽസ്മിൻ ത്രാഹി മാം മധുസൂദന. 9

സത്കർമ്മങ്ങളൊന്നും ഞാൻ ചെയ്തിട്ടില്ല; ദുഷ്കർമ്മങ്ങൾ ചെയ്തിട്ടുമുണ്ട്. പാപച്ചേറു നിറഞ്ഞ ഈ സംസാരത്തിൽ ആണ്ടിരിക്കുന്ന എന്നെ, ഹേ മധുസൂദന, കരകയറ്റിയാലും.

ദേഹാന്തരസഹസ്രാണാമന്യോന്യം ച കൃതം മയാ
കർത്തൃത്വം ച മനുഷ്യാണാം ത്രാഹി മാം മധുസൂദന. 10

അനേകായിരം അന്യശരീരങ്ങൾക്കും മനുഷ്യർക്കും ഞാൻ പിതാവായിട്ടുണ്ട്; അതുപോലെ അനേകംപേർ എനിക്കും. ഹേ മധുസൂദന, എന്നെ രക്ഷിച്ചാലും.

വാക്യേന യത് പ്രതിജ്ഞാതം കർമ്മണാ നോപപാദിതം
സോഽഹം ദേവ ദുരാചാരഃ ത്രാഹി മാം മധുസൂദന. 11

വാക്കനുസരിച്ച് പ്രവർത്തിക്കാൻ എനിക്കു കഴിഞ്ഞിട്ടില്ല. ദുരാചാരിയായ എന്നെ ഹേ മധുസൂദന, കാത്തരുളിയാലും.

യത്ര യത്ര ഹി ജാതോഽസ്മി സ്ത്രീഷു വാ പുരുഷേഷു വാ
തത്ര തത്രാചാലാ ഭക്തിഃ ത്രാഹി മാം മധുസൂദന. 12

ഹേ മധുസൂദന, ഞാൻ സ്ത്രീയായോ പുരുഷനായോ എവിടെ ജനിച്ചാലും അപ്പോഴൊക്കെ എനിക്കു അങ്ങയിൽ നിശ്ചലമായ ഭക്തി നല്കി എന്നെ രക്ഷിച്ചരുളേണമേ.

നരേന്ദ്രൻ പാടിയ ഈ കീർത്തനങ്ങൾ മാസ്റ്റർ ആശ്ചര്യഭരിതനായി കേട്ടുകൊണ്ടിരുന്നു.

മാസ്റ്റർ: (സ്വഗതം) ഹാ, നരേന്ദ്രൻെറ വൈരാഗ്യം എത്ര തീവ്രം! അതുകൊണ്ടാണ് മഠത്തിലെ അന്തേവാസികൾക്കെല്ലാം ഇതേ അവസ്ഥ കാണുന്നത്. ശ്രീരാമകൃഷ്ണൻെറ ഭക്തന്മാരിൽ ഇപ്പോഴും ഗൃഹസ്ഥന്മാരായിരിക്കുന്നവർക്കും മഠത്തിലെ അന്തേവാസികളെ കാണുമ്പോൾ കാമിനീകാഞ്ചനത്യാഗത്തിനുള്ള പ്രചോദനം ലഭിക്കും. ആഹാ! ഇവരുടെ സുകൃതം! എന്തിനാണ് ഭഗവാൻ ഞങ്ങളിൽ ചിലരെ സംസാരത്തിൽ വെച്ചിരിക്കുന്നത്? അദ്ദേഹം എന്തെങ്കിലും വഴി കാണിച്ചുതരുമോ? അദ്ദേഹം ഞങ്ങൾക്കു തീവ്രവൈരാഗ്യം അരുളമോ, അതോ, ഞങ്ങളെ മോഹിപ്പിച്ച് സംസാരത്തിൽത്തന്നെ വെച്ചുകൊണ്ടിരിക്കുമോ?

ആഹാരത്തിനുശേഷം എല്ലാവരും വിശ്രമിച്ചു. വൃദ്ധഗോപാലൻ എന്തോ കീർത്തനങ്ങൾ പകർത്തിക്കൊണ്ടിരുന്നു. നിരഞ്ജനൻ തൻെറ അമ്മയെ കാണാൻ പോയിരിക്കുകയാണ്. ശരത്തും ബാബുരാമനും കാളിയും ഇപ്പോൾ പുരിയിലാണ്.

നരേന്ദ്രനിന്ന് വേറെ ഒന്നുരണ്ടു സോദരന്മാരോടുകൂടി ആഹാരത്തിനുശേഷം കല്ക്കത്തെയ്ക്കു പോയി. രാത്രിയിൽ അദ്ദേഹം തിരിച്ചു വരും. അദ്ദേഹത്തിൻെറ വീടിനെക്കുറിച്ചുള്ള വ്യവഹാരം ഇനിയും തീർന്നിട്ടില്ല. മഠത്തിലെ അന്തേവാസികൾക്ക് നരേന്ദ്രൻെറ വിരഹം സഹിക്കാൻ സാദ്ധ്യമല്ല. അദ്ദേഹം എപ്പോൾ മടങ്ങിവരും എന്നു നോക്കിക്കൊണ്ടിരിക്കുകയാണ് സകലരും.

## അദ്ധ്യായം ഒമ്പത്

1887 മെയ് 9, തിങ്കളാഴ്ച

### ഗുരുപൂജ

ഇന്നു ജ്യൈഷ്ഠമാസത്തിലെ കൃഷ്ണദ്വിതീയാതിഥി. നരേന്ദ്രാദി ഭക്തന്മാർ മഠത്തിലുണ്ട്. ശരത്തും ബാബുരാമനും കാളിയും പുരിയിൽ പോയിരിക്കുകയാണ്. നിരഞ്ജനൻ അമ്മയെ കാണാൻ പോയിരിക്കുന്നു. മാസ്റ്റർ വന്നിട്ടുണ്ട്.

ആഹാരം കഴിഞ്ഞ് മഠത്തിലെ അന്തേവാസികൾ അല്പം വിശ്രമിച്ചുകൊണ്ടിരിക്കുന്നു. വൃദ്ധഗോപാലൻ കീർത്തന പുസ്തകത്തിൽ നിന്നും ഗാനങ്ങൾ പകർത്തുന്നു. നേരം ഉച്ചതിരിഞ്ഞു രവീന്ദ്രൻ ഒരു കിറുക്കനെപ്പോലെ വന്നുചേർന്നു. കാലിൽ ചെരിപ്പില്ല. കറുത്ത കരയുള്ള ഒരു തുണിയുടെ പകുതി ഉടുത്തിരിക്കുന്നു അയാളുടെ

കൺമണികൾ ഒരു കിറുക്കൻേറതുപോലെ കിടന്നു കറങ്ങുന്നു. എന്തുപറ്റി എന്ന് എല്ലാവരും ചോദിച്ചു. രവീന്ദ്രൻ പറഞ്ഞു:

'അല്പം കഴിയട്ടെ, എൻെറ ശ്വാസം നേരെ വീഴട്ടെ, ഞാനൊക്കെ പറയാം. ഞാനിനി വീട്ടിലെക്കു മടങ്ങിപ്പോവുകയില്ല. നിങ്ങളുടെ കൂടെ ഇവിടെ താമസിക്കും. അവൾ ഒരു വിശ്വാസവഞ്ചകി! ഇതൊന്നു കേൾക്കിൻ സ്നേഹിതരേ! അവൾക്കുവേണ്ടി ഞാൻ കുടി വേണ്ടെന്നുവെച്ചു; അഞ്ചുകൊല്ലമായി ഞാൻ ശീലിച്ചുപോന്ന കുടി യാണ് അവൾക്കുവേണ്ടി വേണ്ടെന്നു വെച്ചത്. എട്ടു മാസമായി ഞാനൊരു തുള്ളി തൊട്ടിട്ട്! എന്നിട്ടോ അവളൊരു വിശ്വാസ ഘാതകീ!'

മഠത്തിലെ അന്തേവാസികൾ പറഞ്ഞു: 'ഇത്തിരിയൊന്നു തണു ക്കട്ടെ. നീ എങ്ങനെയാണ് വന്നത്?'

രവീന്ദ്രൻ: ഞാൻ കല്ക്കത്തയിൽനിന്നു നേരെ കാലിൽ ചെരുപ്പുപോലുമില്ലാതെ ഓടിവരികയാണ്.

ഭക്തന്മാർ ചോദിച്ചു: 'നിൻെറ മുണ്ടിൻെറ പകുതി എവിടെ പ്പോയി?'

രവീന്ദ്രൻ: ഞാൻ അവളുടെ അടുത്തുനിന്നു പോരുന്ന സമയത്ത് അവൾ തുണിയിൽ പിടിച്ചുവലിച്ചു; തുണിയുടെ പാതി കീറിപ്പോയി.

ഭക്തന്മാർ അയാളോടു പറഞ്ഞു: 'നീ ഗംഗയിൽ പോയി കുളിച്ചുവരിക: വന്ന് കുറച്ച് ആശ്വസിക്കുക. എന്നിട്ട് കഥകളൊക്കെ കേൾക്കാം.'

കല്ക്കത്തയിലെ വളരെ മാന്യമായ ഒരു കായസ്ഥകുടുംബ ത്തിലാണ് രവീന്ദ്രൻ ജനിച്ചത്. വയസ്സ് ഇരുപത്തിരണ്ടോളം വരും. അയാൾ ശ്രീരാമകൃഷ്ണദേവനെ ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ വെച്ചു കണ്ടിട്ടുണ്ട്. ശ്രീരാമകൃഷ്ണൻെറ സവിശേഷകൃപയ്ക്കു പാത്രമായിട്ടുണ്ട്. ഒരിക്കൽ രവീന്ദ്രൻ മൂന്നു രാത്രി അദ്ദേഹത്തിൻെറ കൂടെ താമസിക്കുകയുണ്ടായി. രവീന്ദ്രൻെറ സ്വഭാവം വളരെ മധുരവും കോമളവുമായിരുന്നു. ഗുരുദേവന് അയാളെ വളരെ ഇഷ്ടമായിരുന്നു. അദ്ദേഹം ഒരിക്കൽ രവീന്ദ്രനോടു പറഞ്ഞു: 'പക്ഷേ, നിനക്കു കുറച്ചു കാലം പിടിക്കും. നിനക്കിനിയും കുറച്ചു ഭോഗ ങ്ങൾകൂടി ഭുജിച്ചു തീർക്കാനുണ്ട്. ഇപ്പോളൊന്നും ചെയ്യാനൊക്കുക യില്ല. കൊള്ളക്കാർ വീടു കൊള്ളയടിച്ചുകൊണ്ടിരിക്കുന്ന സമയത്ത് പോലീസുകാർക്ക് ഒന്നും ചെയ്യാനാവില്ല. കൊള്ള കുറച്ചൊന്നടങ്ങി യാൽ പോലിസുകാർ വന്ന് അറസ്റ്റു നടത്തുന്നു.'

ഇപ്പോൾ രവീന്ദ്രൻ ഒരു വാരനാരിയുടെ വലയിൽ പെട്ടിരിക്കുന്നു. ഇതൊന്നൊഴിച്ചാൽ അയാൾക്കു പല സദ്ഗുണങ്ങളുമുണ്ട്. അയാൾക്ക് ഈശ്വരഭക്തിയുണ്ട്; പാവങ്ങളോടു ദയയുണ്ട്. വേശ്യയെ വിശ്വാസവഞ്ചകി എന്നു മനസ്സിലാക്കി പകുതി തുണിയുമായി ഇപ്പോൾ മഠത്തിൽ ഓടി എത്തിയിരിക്കുകയാണ്. സംസാരത്തിലെക്കു ഇനി മടങ്ങുകയില്ല എന്ന സങ്കല്പത്തോടെയാണ് വന്നിരിക്കുന്നത്.

രവീന്ദ്രൻ ഗംഗാസ്നാനത്തിനു പോകുന്നു. പരാമാണിക്കൻെറ കടവിലാണ് പോകുന്നത്. ഒരു ഭക്തനും കൂടെ പോകുന്നു. ഈ യുവാവിൻെറ ആത്മചൈതന്യം ഈ സന്ന്യാസിമാരുമായുള്ള സംസർഗ്ഗംകൊണ്ടു ഉണരണമെന്ന് കൂടെപ്പോയെ ഭക്തനു വലിയ ആഗ്രഹം. കുളി കഴിഞ്ഞപ്പോൾ രവീന്ദ്രനെ ഭക്തൻ അടുത്തുള്ള ഒരു പട്ടടയിൽ കൂട്ടിക്കൊണ്ടുപോയി. അവിടെ കിടക്കുന്ന പിണങ്ങൾ കാണിച്ചുകൊണ്ട് പറഞ്ഞു: 'മഠത്തിലെ അന്തേവാസികൾ രാത്രിയിൽ ഇവിടെ ഒറ്റയ്ക്കു വന്നിരുന്ന് ധ്യാനിക്കാറുണ്ട്. നാം ഇവിടെ ഇരുന്നു ധ്യാനിക്കുന്നത് നല്ലതാണ്. സംസാരം അനിത്യമാണെന്നു ഇവിടെ വന്നാൽ ശരിക്കു ബോധംവരും.'

അതുകേട്ടു രവീന്ദ്രൻ അവിടെ ധ്യാനിക്കാൻ ഇരുന്നു. അധികനേരം ധ്യാനിക്കാൻ കഴിഞ്ഞില്ല. അയാളുടെ മനസ്സ് അസ്വസ്ഥമായിരുന്നു.

ഇരുവരും മഠത്തിൽ മടങ്ങിയെത്തി. അവർ പൂജാമുറിയിൽ ചെന്നു നമസ്കരിച്ചു. ഭക്തൻ പറഞ്ഞു: ഈ പൂജാമുറിയിൽ മഠത്തിലെ സഹോദനരൻമാർ ധ്യാനം ചെയ്യുന്നു.' രവീന്ദ്രനും ധ്യാനിക്കാനിരുന്നു. പക്ഷേ ധ്യാനം ഏറെ നേരം ഉണ്ടായില്ല.

മാസ്റ്റർ: (രവീന്ദ്രനോട്) എങ്ങനെ തോന്നുന്നു? മനസ്സ് വല്ലാതെ അസ്വസ്ഥമാണോ? അതുകൊണ്ടായിരിക്കുമല്ലേ വേഗം എഴുന്നേറ്റത്? ധ്യാനം ശരിയായില്ലെന്നു തോന്നുന്നല്ലൊ?

രവീന്ദ്രൻ: ഇനി സംസാരത്തിലെയ്ക്കു തിരിച്ചില്ല എന്ന കാര്യം തീർച്ച. എന്നാൽ മനസ്സ് അസ്വസ്ഥമാണെന്ന കാര്യം നേരാണ്.

മാസ്റ്ററും രവീന്ദ്രനും മഠത്തിൻെറ ഒരു ഒഴിഞ്ഞ സ്ഥാനത്തു നിലകൊള്ളുന്നു. മാസ്റ്റർ രവീന്ദ്രനെ ബുദ്ധദേവൻെറ ജീവിതകഥകൾ പറഞ്ഞുകേൾപ്പിച്ചു. ദേവകന്യകകളുടെ ഒരു ഗാനം കേട്ടു ബുദ്ധന് ആദ്യം ആദ്ധ്യാത്മികമായ ഉണർവ്വുണ്ടായി. ഇക്കാലത്ത് ബുദ്ധചരിതവും ചൈതന്യചരിതവും മഠത്തിൽ സർവ്വദാ ചർച്ച ചെയ്യപ്പെടുന്നു. മാസ്റ്റർ ആ പാട്ടു പാടി:

തേടിടുന്നുണ്ടു നാം ശാന്തിയെന്നാകിലും
നേടുവാനിപ്പൊഴുമായതില്ലേതുമേ
എങ്ങുനിന്നുദ്ഭവിച്ചെങ്ങൊഴുകീടുന്നീ-
തിന്നദിയെന്നതുമില്ലത്ര നിശ്ചയം.
ദുഃഖസുഖങ്ങൾ നാം മാറി മാറി ഭുജി-
ച്ചെത്രയോ നാളുകൾ മുമ്പോട്ടു പാഞ്ഞുപോയ്
ലക്ഷ്യത്തിലേതിലെത്തിച്ചിടും നമ്മളെ
മിത്ഥ്യാഭിമാനമീ രഥ്യയെന്നുള്ള-
തത്യുത്സുകമാരാഞ്ഞറിവാൻ ശ്രമിപ്പതും
നിഷ്ഫലമായ് വന്നിതെന്നുള്ളതദ്ഭുതം.

രാത്രിയിൽ നരേന്ദ്രനും താരകനും ഹരീശനും കല്ക്കത്തയിൽ നിന്നു മടങ്ങിയെത്തി. അവർ വന്ന് പറഞ്ഞു: 'ഓ, എന്തൊരു സദ്യ! കല്ക്കത്തയിൽ ഏതോ ഭക്തൻ അവരെ സദ്യക്കു ക്ഷണിച്ചിരുന്നു.

നരേന്ദ്രനും മഠത്തിലെ മറ്റംഗങ്ങളും ദാനവന്മാരുടെ മുറിയിൽ ഇരിക്കുന്നു. രവീന്ദ്രൻ, മാസ്റ്റർ മുതൽ പേരും ഉണ്ട്. നരേന്ദ്രൻ രവീന്ദ്രൻെറ വർത്തമാനങ്ങളെല്ലാം കേട്ടു.

(സന്തപ്തജീവന് നരേന്ദ്രൻെറ ഉപദേശം)

നരേന്ദ്രൻ പാട്ടു പാടി: പാട്ടിൽക്കൂടി രവീന്ദ്രന് ഉപദേശം നല്കുന്നു.

വെടിയുവിനൈഹികമോഹങ്ങൾ
പൊടിപെടുമവ, മൺഗേഹങ്ങൾ
അറിയുവിനവിരതമീശ്വരനെ
ദുരിതഹരം പരമേശ്വരനെ
ക്ഷണികസുഖങ്ങളിൽ മനമൂന്നി
ജഗദീശ്വരനെ മറന്നു നീ
കരുതുകിലിതു പോലുലകത്തിൽ
പുകളു കെടുത്തിയ ചതിവുണ്ടോ?

നരേന്ദ്രൻ വീണ്ടുംപാടി, രവീന്ദ്രന്, ഹിതോപദേശം ചെയ്യാൻ

കളയാതിനിയും കാലം നീ
ഹരിപാദമധുവതു നുകരു നീ
കദനമെഴുന്നൊരു കരയലിനാൽ
വിഗളിതമായ്നിൻ കൗമാരം
തരുണീവിഹരണരതനായി
തകരുകയായ് നവതാരുണ്യം.

കഴിവുകൾ മുഴുവൻ കിഴിവാകും
കിഴവൻ നീയൊരു പുഴുവാകും
തൊഴിലിൽ നിന്നുടനൊഴിവാകും
കുഴിയും നോക്കിയിരുപ്പാകും.
മൃഗമദമുള്ളിലിരുന്നാലും
മൃഗമദമാനിതറിയില്ല
പഥദർശകനൊരു ഗുരുവരനെ
ഇതുവരെ നരനു ലഭിച്ചില്ല
മൃഗമദമാനോടു കിടയായി-
ട്ടലയുകയാണവനതുമൂലം.

അല്പം കഴിഞ്ഞ് മഠാംഗങ്ങൾ കാളിതപസ്വിയുടെ മുറിയിൽ ചെന്നിരുന്നു. ഗിരീശൻെറ രണ്ടു പുതിയ പുസ്തകങ്ങൾ, ബുദ്ധചരിതവും ചൈതന്യചരിതവും വന്നിട്ടുണ്ട്. നരേന്ദ്രൻ, ശശി, രാഖാൽ, പ്രസന്നൻ മുതലായവർ ഇരിപ്പുണ്ട്. വന്നതുമുതൽ ശശി അനന്യമനസ്കനായി രാപകൽ ഗുരുദേവൻെറ പൂജാദിസേവകൾ ചെയ്യുന്നു. ശശിയുടെ ഗുരുഭക്തി കണ്ടു സകലരും അദ്ഭുതപ്പെടുന്നു. ശ്രീരാമകൃഷ്ണൻ രോഗഗ്രസ്തനായി കിടന്നിരുന്നപ്പോൾ രാപകൽ എപ്രകാരം അദ്ദേഹത്തിൻെറ സേവ ചെയ്തിരുന്നുവോ അതുപോലെ അനന്യമനസ്കനായി എന്നും പൂജാമുറിയിൽ അദ്ദേഹത്തിൻെറ പൂജ ചെയ്യുന്നു.

മഠത്തിലെ അന്തേവാസികളിലൊരാൾ ബുദ്ധചരിതവും ചൈതന്യചരിതവും ഉറക്കെ വായിച്ചുകൊണ്ടിരുന്നു. ചൈതന്യചരിതം വായിക്കുമ്പോൾ സ്വരത്തിൽ അല്പം പരിഹാസം കലർന്നിരുന്നു. നരേന്ദ്രൻ പുസ്തകം തട്ടിപ്പറിച്ചു; എന്നിട്ടു പറഞ്ഞു: 'ഇങ്ങനെയാണ് നിങ്ങൾ നല്ല വസ്തുക്കൾ കേടുവരുത്തുന്നത്.

ചൈതന്യൻ തൻെറ പ്രേമം സകലർക്കും അന്തണൻമുതൽ അന്ത്യജൻവരെ സകലർക്കും, വിതരണം ചെയ്ത കഥ നരേന്ദ്രൻ തന്നെ വായിച്ചു.

ഒരു അന്തേവാസി: ഞാൻ പറയുന്നു വേറൊരാൾക്കു പ്രേമം നല്കാൻ ആർക്കും കഴിയുകയില്ല.

നരേന്ദ്രൻ: പരമഹംസദേവൻ എനിക്കു തന്നിട്ടുണ്ട്.

അന്തേവാസി: ആട്ടെ, നിങ്ങൾക്കതു കിട്ടിയിട്ടുണ്ടെന്നു തീർച്ചയുണ്ടോ?

നരേന്ദ്രൻ: നിനക്കെന്തറിയാം? നീ ഭൃത്യവർഗ്ഗത്തിൽ പെട്ടവൻ. നിങ്ങളൊക്കെ എൻെറ കാലു തിരുമ്മണം, ശരത്തും മിത്രനും മുതൽ ദാസൻ വരെ ഏവരും. (എല്ലാവരും ചിരിക്കുന്നു.) നിൻെറ വിചാരം

ഇതൊക്കെ നിനക്കു മനസ്സിലായി എന്നാണല്ലോ? (ചിരി) പോയി എനിക്കു പുകക്കുഴൽ തയ്യാറാക്കിക്കൊണ്ടുവാ. (സകലരും ചിരിച്ചു)

അന്തേവാസി: തയ്യാറാക്കാൻ മനസ്സില്ല.

മാസ്റ്റർ: (സ്വഗതം) ശ്രീരാമകൃഷ്ണദേവൻ മഠത്തിലെ അംഗങ്ങൾ എല്ലാവരുടെയും ഉള്ളിൽ തേജസ്സു പകർന്നുകൊടുത്തിട്ടുണ്ട്. നരേന്ദ്രൻെറ ഉള്ളിൽ മാത്രമല്ല ഉള്ളു. ആ തേജസ്സ് അകത്തില്ലെങ്കിൽ കാമിനീകാഞ്ചനത്യാഗം സാദ്ധ്യമാണോ?

1887 മെയ് 10, ചൊവ്വാഴ്ച

അടുത്തനാൾ, ചൊവ്വാഴ്ച. ഇന്നു ദേവീപൂജയ്ക്കു വിശേഷപ്പെട്ട ദിവസമാണ്. നരേന്ദ്രപ്രഭൃതികൾ ഇന്ന് ദേവീപൂജ വിശേഷമായി ചെയ്യാൻ ഒരുക്കങ്ങൾ കൂട്ടുന്നു. പൂജാമുറിയുടെ മുൻഭാഗത്ത് ത്രികോണയന്ത്രം തയ്യാർ ചെയ്തിരിക്കുന്നു. തന്ത്രവിധിപ്രകാരമുള്ള ഹോമവും ബലിയും നടത്താനുള്ള ഏർപ്പാടുകളുണ്ട്. നരേന്ദ്രൻ ഗീത വായിക്കുന്നു.

മാസ്റ്റർ ഗംഗാസ്നാനത്തിനുപോയി. രവീന്ദ്രൻ തനിച്ച് മട്ടുപ്പാവിൽ നടന്നുകൊണ്ടിരിക്കുന്നു. നരേന്ദ്രൻ നിർവ്വാണഷ്ടകം ചൊല്ലുന്നത് രവീന്ദ്രന് കേൾക്കാമായിരുന്നു.

ഓം മനോബുദ്ധ്യഹങ്കാരചിത്താനി നാഹം
ന ച ശ്രോത്രജിഹ്വേ ന ച ഘ്രാണനേത്രേ
ന ച വ്യോമഭൂമിർന തേജോ ന വായു-
ശ്ചിദാനന്ദരൂപഃ ശിവോ$f$ഹം ശിവോ$f$ഹം.

ന ച പ്രാണസംജ്ഞോ ന വൈ പഞ്ചവായുർ-
ന വാ സപ്തധാതുർന വാ പഞ്ചകോശഃ
ന വാക്പാണിപാദം ന ചോപസ്ഥപായൂ
ചിദാനന്ദരൂപഃ ശിവോ$f$ഹം ശിവോ$f$ഹം

ന മേ ദ്വേഷരാഗൗ ന മേ ലോഭമോഹൗ
മദോ നൈവ മേ നൈവ മാത്സര്യഭാവഃ
ന ധർമ്മോ ന ചാർത്ഥോ ന കാമോ ന മോക്ഷ-
ശ്ചിദാനന്ദരൂപഃ ശിവോ ... ഹം ശിവോ$f$ഹം.

ന പുണ്യം ന പാപം ന സൗഖ്യം ന ദുഃഖം
ന മന്ത്രോ ന തീർത്ഥം ന വേദാ ന യജ്ഞാഃ
അഹം ഭോജനം നൈവ ഭോജ്യം ന ഭോക്താ
ചിദാനന്ദരൂപഃ ശിവോ$f$ഹം ശിവോ$f$ഹം

ന മൃത്യുർ ന ശങ്കാ ന മേ ജാതിഭേദഃ
പിതാ നൈവ മേ നൈവ മാതാ ച ജന്മ
ന ബന്ധുർന മിത്രം ഗുരുർനൈവ ശിഷ്യ-
ശ്ചിദാനന്ദരൂപഃ ശിവോ$f$ഹം ശിവോഹം.

അഹം നിർവ്വികല്പോ നിരാകാരരൂപോ
വിഭുത്വാച്ച സർവ്വത്ര സർവ്വേന്ദ്രിയാണാം
ന ചാസംഗതം നൈവ മുക്തിർന മേയ-
ശ്ചിദാനന്ദരൂപഃ ശിവോ$f$ഹം ശിവോ$f$ഹം.

രവീന്ദ്രൻ ഗംഗയിൽ പോയി കുളിച്ച് ഈറൻതുണിയും ഉടുത്തു കൊണ്ട് മടങ്ങിവന്നു.

നരേന്ദ്രൻ: (മാസ്റ്ററോട്, രഹസ്യമായി) ഇവൻ ഗംഗാസ്നാനം കഴിഞ്ഞു വന്നിരിക്കുന്നു. ഇപ്പോൾ സന്ന്യാസം കൊടുത്താൽ നന്നായിരിക്കും.

നരേന്ദ്രനും മാസ്റ്ററും ചിരിച്ചു.

ഈറൻ മാറാനും പറഞ്ഞ് പ്രസന്നൻ രവീന്ദ്രന് ഒരു കാവിമുണ്ട് കൊണ്ടുവന്ന് കൊടുത്തു.

നരേന്ദ്രൻ: (മാസ്റ്ററോട്) ഇവനിപ്പോൾ ത്യാഗിയുടെ തുണി ഉടുക്കാൻ പോവുകയാണ്.

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) എന്തുമാതിരി ത്യാഗം?

നരേന്ദ്രൻ: കാമകാഞ്ചനത്യാഗം.

രവീന്ദ്രൻ കാവിമുണ്ടും ഉടുത്തുകൊണ്ട് കാളിതപസ്വിയുടെ മുറിയിൽ പോയി തനിച്ച് ഇരുന്നു. കുറച്ചു ധ്യാനിക്കും എന്നു തോന്നുന്നു.



# അനുബന്ധം ഒന്ന്

1881 ജനുവരി 1, ശനിയാഴ്ച

**ദക്ഷിണേശ്വരത്ത് കേശവസേനനുമൊരുമിച്ച്**

ബ്രഹ്മസമാജത്തിന്റെ മാഘോത്സവം അടുത്തിരിക്കുന്നു. പ്രതാപൻ, ത്രൈലോക്യൻ, ജയഗോപാലസേനൻ തുടങ്ങിയ സമാജാംഗങ്ങളെയുംകൂട്ടി കേശവചന്ദ്രസേനൻ ശ്രീരാമകൃഷ്ണനെ സന്ദർശിക്കാൻ ദക്ഷിണേശ്വരത്തു വന്നിരിക്കുന്നു. രാമൻ, മനോമോഹനൻ മുതലായ പലരും ഹാജരുണ്ട്.

ബ്രഹ്മഭക്തന്മാർ പലരും കേശവൻ വരുന്നതിനു മുമ്പുതന്നെ കാളീക്ഷേത്രത്തിൽ എത്തി രാമകൃഷ്ണന്റെ സമീപം ഇരിക്കുന്നുണ്ടായിരുന്നു. സകലരും പ്രതീക്ഷാനിർഭരർ. എപ്പോഴാണ് കേശവൻ വരുന്നത്, എപ്പോഴാണ് കേശവൻ ബോട്ടിൽ വന്നിറങ്ങുന്നത്, എന്നും കാത്ത് തെക്കോട്ടും നോക്കി ഇരിപ്പാണവർ. അദ്ദേഹം വരുന്നതുവരെ മുറിയിൽ കോലാഹലമായിരുന്നു.

ഇപ്പോൾ കേശവൻ എത്തി, കൈയിൽ രണ്ട് വില്വഫല* ങ്ങളും ഒരു പൂച്ചെണ്ടും. കേശവൻ ശ്രീരാമകൃഷ്ണന്റെ പാദത്തിൽ സ്പർശിച്ച് ഈ സാധനങ്ങൾ അടുത്തുവെച്ചു; എന്നിട്ട് നിലംതൊട്ടു താണുവണങ്ങി. ഗുരുദേവനും നിലംതൊട്ട് പ്രത്യഭിവാദനം ചെയ്തു. ശ്രീരാമകൃഷ്ണൻ സന്തോഷത്തോടെ ചിരിച്ചുകൊണ്ട് കേശവനുമായി സംഭാഷണം ആരംഭിച്ചു.

ശ്രീരാമ: (കേശവനോട്, ചിരിച്ചുകൊണ്ട്) കേശവ, നിങ്ങൾക്ക് എന്നെ വേണം, എന്നാൽ നിങ്ങളുടെ ശിഷ്യന്മാർക്ക് എന്നെ വേണ്ട. നിങ്ങളുടെ ശിഷ്യന്മാരോടു ഞാൻ പറഞ്ഞു, 'നമുക്കിപ്പോൾ വേവലാതിപ്പെടാം; അപ്പോൾ ഗോവിന്ദൻ വരും,' (കേശവന്റെ ശിഷ്യന്മാരോട്) ഇതാ വന്നിരിക്കുന്നു നിങ്ങളുടെ ഗോവിന്ദൻ! ഇത്രനേരം ഞങ്ങളിവിടെ കോലാഹലം കൂട്ടിയത് നിങ്ങളുടെ വരവിനു കളം ഒരുക്കാനാണ്. (എല്ലാവരും ചിരിക്കുന്നു) ഗോവിന്ദദർശനം എളുപ്പ

* ബംഗാളിൽ ചെറിയ തേങ്ങയോളം വലിപ്പമുള്ള കൂവളക്കായ് ഉണ്ട്. പഴുത്താൽ അതിനകത്തെ ദശ സർവ്വത്തുണ്ടാക്കാനും, അങ്ങനെതന്നെ കഴിക്കാനും ഉപയോഗിക്കുന്നു. പച്ചക്കായ് വേവിച്ചും കഴിക്കാറുണ്ട്.

ത്തിലൊന്നും കിട്ടുകയില്ല. കൃഷ്ണയാത്രയിൽ കണ്ടിട്ടില്ലേ, നാരദൻ ഗോകുലത്തിൽ ചെന്ന് വ്യാകുലതയോടെ, 'ഹേ പ്രാണ ഗോവിന്ദ മമ ജീവന!' എന്നു വിളിക്കുമ്പോൾ ഇടയക്കിടാങ്ങളുമൊരുമിച്ചു കൃഷ്ണൻ വരുന്നു, പിന്നാലെ തോഴികൾ ഗോപികളും. വ്യാകുലനാകാതെ ഭഗവാനെ ദർശിക്കാൻ ഒക്കുകയില്ല. കേശവനോട് ആട്ടെ കേശവ, നിങ്ങളെന്തെങ്കിലും പറയൂ. ഇവരൊക്കെ നിങ്ങളുടെ വാക്കു കേൾക്കാൻ കാത്തിരിക്കുകയാണ്.

കേശവൻ (സവിനയം, ചിരിച്ചുകൊണ്ട്) ഇവിടെ ഞാൻ സംസാരിക്കുന്നത് കൊല്ലക്കുടിലിൽ സൂചി വില്ക്കാൻ പോകും പോലെയാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) പക്ഷേ ഇതു നിശ്ചയമില്ലേ, ഭക്തന്മാരുടെ സ്വഭാവം കഞ്ചാവുവലിക്കാരുടേതുമാതിരിയാണെന്ന്? അവർ തങ്ങളിൽ പറയും, 'നീയൊന്നു വലിച്ചിട്ട് കുഴലിങ്ങോട്ടു താ' എന്ന്. എല്ലാവരും ചിരിക്കുന്നു.

മണി നാലടിച്ചു. സംഗീതശാലയിൽനിന്നും വാദ്യഘോഷങ്ങൾ മുഴങ്ങുന്നു.

ശ്രീരാമ: (കേശവപ്രഭൃതികളോട്) കേട്ടോ, എത്ര മനോഹരമായി അവർ കീർത്തനം വായിക്കുന്നു! ഒരാൾ പോം എന്നു ശ്രുതിമാത്രം വായിക്കുന്നു. വേറൊരാൾ പലതരം സ്വരങ്ങൾകൊണ്ട് ഓളം തല്ലിച്ച് എന്തെല്ലാം രാഗരാഗിണികൾ ആലപിക്കുന്നു! ഇതുതന്നെയാണ് എന്റെ ഭാവവും. ഏഴു ദ്വാരങ്ങളുള്ള ഒരു കുഴലുള്ളപ്പോൾ ഞാനെന്തിന് വെറും പോം പോം മാത്രം ഊതണം? എന്തിനു ചുമ്മാ സോ ...... ഹം സോ...ഹം എന്നു മാത്രം പറഞ്ഞുകൊണ്ടിരിക്കണം ഞാൻ? ഏഴു ദ്വാരങ്ങളിൽക്കൂടി പലതരം രാഗങ്ങളും രാഗിണികളും എനിക്കു വായിക്കണം. ഞാനെന്തിനു വെറുതെ, ബ്രഹ്മം ബ്രഹ്മം എന്നുമാത്രം പറഞ്ഞുകൊണ്ടു കഴിക്കണം? ശാന്തം, ദാസ്യം, വാത്സല്യം, സഖ്യം, മാധുര്യം എല്ലാ ഭാവങ്ങളിൽക്കൂടിയും ഭഗവാനെ വിളിക്കണമെനിക്ക്. ഞാൻ ഭഗവാനുമായി ആനന്ദിക്കും, അദ്ദേഹവുമൊത്ത് ഉല്ലസിക്കും.

കേശവൻ ആശ്ചര്യസ്തബ്ധനായി ഈ അരുൾമൊഴികൾ കേട്ടുകൊണ്ടിരിക്കുന്നു. അദ്ദേഹം തന്റെ അനുചരന്മാരോട് പറഞ്ഞു, ജ്ഞാനത്തെയും ഭക്തിയെയും കുറിച്ച് ഇത്ര ആശ്ചര്യകരവും സുന്ദരവുമായ ഒരു വ്യാഖ്യാനം ഞാനൊരിക്കലും കേട്ടിട്ടില്ല.

കേശവൻ: (ശ്രീരാമകൃഷ്ണനോട്) അവിടുന്ന് എത്രനാളിങ്ങനെ ഒളിച്ചിരിക്കും? ക്രമേണ ആളുകളിവിടെ തിക്കിത്തിരക്കി ഇരച്ചുകയറും.

ശ്രീരാമ: എന്താണ് നിങ്ങളീ പറയുന്നത്? ഞാനിവിടെ ഉണ്ണുന്നു. കുടിക്കുന്നു, ഉറങ്ങുന്നു, നാമം ജപിക്കുന്നു. ആളുകളെ വിളിച്ചു കൂട്ടുന്നതിനെക്കുറിച്ചൊന്നും എനിക്കറിഞ്ഞുകൂടാ. 'ആർക്കറിയാം നിൻ വമ്പും വീമ്പും ഞാനൊരു പാവം പരദേശിബ്രാഹ്മണൻ.' ഹനുമാൻ ഒരിക്കൽ പറഞ്ഞു: 'എനിക്ക് നാളും പക്കവും വാരവും ഒന്നുമറിഞ്ഞുകൂടാ. ഞാൻ രാമനെ നിനയ്ക്കുമാത്രം ചെയ്യുന്നു.'

കേശവൻ: ശരി, ഞാൻ ആളുകളെ വിളിച്ചുകൂട്ടിക്കൊള്ളാം. പക്ഷേ സകലരും ഇവിടെ അവിടുത്തെ അടുത്ത് വേണം വരാൻ.

ശ്രീരാമ: ഞാൻ സകലരുടെയും പാദധൂളിയുടെ ധൂളി. ആരെങ്കിലും സദയം വരുന്നെങ്കിൽ, വന്നോട്ടെ.

കേശവൻ: അവിടുന്ന് എന്തുതന്നെ പറഞ്ഞാലും അവിടുത്തെ ആഗമനം വ്യർത്ഥമായി പോവുകയില്ല.

അപ്പോഴേയ്ക്കും സങ്കീർത്തനത്തിനുള്ള ഏർപ്പാടുകൾ ചെയ്തു കഴിഞ്ഞു. ഭക്തന്മാർ പലരും അതിൽ പങ്കെടുത്തു. സങ്കീർത്തന സംഘം പഞ്ചവടിയിൽനിന്ന് തെക്കോട്ടുവരുന്നു. ഹൃദയൻ കൊമ്പു വിളിക്കുന്നു; ഗോപീദാസൻ മൃദംഗം വായിക്കുന്നു; വേറെ രണ്ടുപേർ കരതാളം പിടിക്കുന്നു.

ശ്രീരാമകൃഷ്ണൻ കീർത്തനം പാടി

മനുജാ, നിനക്കു ഭൂവി സുഖമായി വാഴ്വതിനു
മനതാരിലുണ്ടു ചെറുതഭിലാഷമെങ്കിലിനി
ഹരിനാമകീർത്തന, മിത,തിമോദമാർന്നുടനെ
മുറപോലെ ചൊല്ലിടുകയതുതാനതിന്നുവഴി
ഹരിതൻെറ നാമമതിനുണ്ടത്രയും മഹിമ
ഹരനും ജപിച്ചിടുവതതുതന്നെയത്ര ഹൃദി
പരിചോടു ഞാനുമതിനാലേ തരുന്നു തവ
ഹരിനാമമന്ത്രമതു ചെവിതന്നിലോതിയുടൻ.

ശ്രീരാമകൃഷ്ണൻ സിംഹവിക്രമത്തോടെ നൃത്തം ചെയ്തു. ഇപ്പോൾ സമാധിയിൽ മഗ്നനായി. സമാധിയിൽനിന്നും ഉണർന്നശേഷം മുറിയിൽ ചെന്നിരുന്നു; വീണ്ടും കേശവൻ മുതലായവരുമായി സംഭാഷണത്തിൽ ഏർപ്പെട്ടു.

സർവ്വധർമ്മസമന്വയവാർത്ത

ശ്രീരാമ: എല്ലാ വഴിക്കും ഈശ്വരനെ പ്രാപിക്കാൻ സാധിക്കും. നിങ്ങളിൽ ചിലർ വണ്ടിയിലും, ചിലർ വഞ്ചിയിലും, ചിലർ ബോട്ടിലും, ചിലർ കാൽനടയായും ഇവിടേയ്ക്കു വരുന്നതുപോലെ

യാണത്. ആർക്ക് ഏതാണോ സൗകര്യം, എന്താണോ ഇഷ്ടം, അതനുസരിച്ചു വന്നിരിക്കുന്നു. പക്ഷേ പ്രാപ്യസ്ഥാനം ഒന്നുതന്നെ. ചിലർ നേരത്തെ വന്നു. ചിലർ പിന്നീടുവന്നു; എങ്കിലും എല്ലാവരും എത്തി.

(ഈശ്വരദർശനത്തിനുള്ള ഉപായം - അഹങ്കാരത്യാഗം)

ശ്രീരാമ: (കേശവപ്രഭൃതികളോട്) ഉപാധികൾ എത്രകണ്ട് പോകുന്നുവോ അത്രകണ്ട് ഈശ്വരൻ അടുത്തുവരും. മഴവെള്ളം മലമുകളിൽ തങ്ങിനില്ക്കുകയില്ല. അത് താണയിടങ്ങളിൽ കെട്ടി നില്ക്കുന്നു. അതുപോലെ ഈശ്വരൻെറ കൃപാവാരി അഹങ്കാരക്കുന്നിൽ തങ്ങിനില്ക്കുകയില്ല. അദ്ദേഹത്തിൻെറ മുമ്പിൽ ഹീനദീനഭാവമാണ് വേണ്ടത്.

വളരെ കരുതലോടെ ഇരിക്കണം. തുണികിണിക്കൊണ്ടുപോലും അഹങ്കാരം വരും. പ്ലീഹ വീർത്തവനുംകൂടി കറുത്തകരയുള്ള വേഷ്ടി ചുറ്റുമ്പോഴേയ്ക്കും നിധുബാബുവിൻെറ ലളിതഗീതങ്ങൾ പാടാൻ തുടങ്ങും. ബൂട്ട്സ് ഇടുമ്പോഴേയ്ക്കു വായിൽനിന്നും ഇംഗ്ലീഷ് പൊഴിയാൻ തുടങ്ങും. അനർഹനായ ഒരുവൻ കാവി ഉടുത്താൽ അഹങ്കാരം വരുന്നു; അല്പമൊരു അനാദരം കണ്ടാൽ അയാൾ കോപിക്കും, പരിഭവിക്കും.

(ഭോഗാവസാനത്തിൽ വ്യാകുലതയും ഈശ്വരലാഭവും)

ശ്രീരാമ: വ്യാകുലതകൂടാതെ ഈശ്വരനെ കാണാൻ സാധിക്കുകയില്ല. ഭോഗതൃപ്തിവരാതെ ഈ വ്യാകുലത വരികയുമില്ല. കാമിനീകാഞ്ചനങ്ങളുടെ നടുക്കു വാഴുന്നവർക്ക്, ഭോഗത്തിൽ അലംഭാവം വരാത്തവർക്ക്, അവർക്ക് വ്യാകുലത വരികയില്ല.

ഞാൻ അവിടെ നാട്ടിൽ താമസിക്കുമ്പോൾ ഹൃദയൻെറ മകൻ, നാലോ അഞ്ചോ വയസ്സു പ്രായം കാണും, അവൻ പകലെല്ലാം എൻെറകൂടെ ആയിരിക്കും. അതുമിതും കളിച്ചുകൊണ്ട് ബാക്കിയൊക്കെ മറന്ന് എൻെ അടുത്തു കഴിക്കും. എന്നാൽ സന്ധ്യ അഞ്ഞോട്ടായില്ലേ അവൻ തുടങ്ങും, 'എനിക്കെൻെറ അമ്മയുടെ അടുത്തു പോണം' എന്ന്. ഞാൻ എന്തൊക്കെയോ പറഞ്ഞുനോക്കും, 'പ്രാവിനെ പിടിച്ചുതരാം' എന്നും മറ്റും. അതുകൊണ്ടൊന്നും അവനടങ്ങുകയില്ല. അവൻ തേങ്ങി വിതുമ്പിക്കൊണ്ടു പറയും, 'അമ്മേടെ അടുത്തു പോണം'. അപ്പോൾപ്പിന്നെ കളികിളിയൊന്നും ഇഷ്ടമില്ല. അവൻെറ അവസ്ഥ കണ്ട് ഞാനും കരഞ്ഞുപോയി.

ഈശ്വരനുവേണ്ടി ഈ കുട്ടിയെപ്പോലെ കേഴണം. ഇതാണ് വ്യാകുലത എന്നു പറയുന്നത്. പിന്നെ ആഹാരത്തിലും വിഹാരത്തി

ലുമൊന്നും താല്പര്യം കാണുകയില്ല. ഭോഗാവസാനത്തിൽ ഈ വ്യാകുലതയും ഈശ്വരനെ കാണാൻ വേണ്ടിയുള്ള കരച്ചിലും ഉണ്ടാകുന്നു.

സകലരും സാശ്ചര്യം നിശ്ശബ്ദമായി ഈ അരുൾമൊഴികൾ കേട്ടുകൊണ്ടിരിക്കുന്നു. സന്ധ്യയായി. വേലക്കാരൻ വന്നു വിളക്കു കൊളുത്തി. കേശവൻ മുതലായ ബ്രഹ്മസമാജാംഗങ്ങൾ ആഹാരം കഴിച്ചിട്ടു മടങ്ങും. ആഹാരത്തിനുള്ള ഏർപ്പാടുകൾ നടക്കുന്നു.

കേശവൻ: (ചിരിച്ചുകൊണ്ട്) എന്ത്, ഇന്നും പൊരിയോ?

ശ്രീരാമ: ഹൃദയനറിയാം.

ഇല വെച്ചു. ആദ്യം പൊരി വിളമ്പി, പിന്നെ ലൂചിയും കറിയും. സകലർക്കും സന്തോഷമായി. അത്താഴം കഴിഞ്ഞപ്പോൾ രാത്രി പത്തുമണിയായി.

കേശവനും ഭക്തന്മാരുമൊരുമിച്ച് ശ്രീരാമകൃഷ്ണൻ പഞ്ചവടി യിൽ പോയി വീണ്ടും വർത്തമാനം പറഞ്ഞു.

ശ്രീരാമ: (കേശവപ്രഭൃതികളോട്, ചിരിച്ചുകൊണ്ട്) ഈശ്വര പ്രാപ്തിക്കുശേഷം ഒരുവന് ലോകത്തിൽ ശരിക്കും ജീവിക്കാൻ കഴിയും. ആദ്യം കിഴവിയെ തൊട്ടിട്ട് പിന്നെ ഒളിച്ചുകളി നടത്തിക്കൂടേ?

ഈശ്വരപ്രാപ്തിക്കുശേഷം ഭക്തൻ നിർലിപ്തനായിത്തീരുന്നു; ചേർമീനിനെപ്പോലെ അവൻ ലോകത്തിൽ ജീവിക്കുന്നു. ചേർമീൻ ചേറിൽ ജീവിച്ചാലും ചേർ അതിൻെറ മേൽ പറ്റുന്നില്ല.

മണി പതിനൊന്നോളമായി; സകലർക്കും തിരിച്ചുപോകാൻ ബദ്ധപ്പാടായി. പ്രതാപൻ പറഞ്ഞു: 'ഇന്നുരാത്രി ഇവിടെ കഴിച്ചിട്ടു പോയാൽ മതി.'

ശ്രീരാമകൃഷ്ണൻ കേശവനോട് ചോദിച്ചു 'ഇന്നിവിടെ താമസിച്ചു കൂടേ?'

കേശവൻ: (ചിരിച്ചുകൊണ്ട്) പണികിണിയൊക്കെ ഉണ്ട്; പോണം.

ശ്രീരാമ: എന്തപ്പാ, മത്തിക്കുട്ടയുടെ മണം ഏറ്റില്ലെങ്കിൽ ഉറക്കം വരില്ലേ? ഒരിക്കലൊരു മുക്കുവത്തി രാത്രിയിൽ ഒരു പുഷ്പവില്പനക്കാ രൻെറ അതിഥിയായി. പൂക്കൾ വെച്ചിരിക്കുന്ന മുറിയിൽ അവളെ ഉറങ്ങാൻ കിടത്തി. അവിടെ അവൾക്കു തീരെ ഉറക്കം വന്നില്ല. (എല്ലാവരും ചിരിക്കുന്നു.) അവളവിടെ കിടന്നു തിരിയാനും മറിയാ നും തുടങ്ങി. അത് കണ്ട് പൂക്കാരൻെറ വീട്ടുകാരി വന്നു ചോദിച്ചു:

'ഉം, എന്തു പറ്റി? എന്താ ഉറങ്ങാത്തത്?' മുക്കുവത്തി പറഞ്ഞു: 'എന്തോ, ആർക്കറിയാം അമ്മേ? ഈ പൂവിൻെറ മണം കൊണ്ട് ഉറക്കം വരുന്നില്ല. എനിക്കെൻെറ ആ മീൻകുടയൊന്നു എടുത്തു തരാമോ?' മുക്കുവത്തി പിന്നെ മത്തിക്കുട്ടയിൽ വെള്ളം തളിച്ച് ആ നാറ്റവും ഏറ്റുകൊണ്ട് കൂർക്കംവലിച്ചുറങ്ങി. (എല്ലാവരും ചിരിക്കുന്നു.)

യാത്ര പറയാൻനേരത്ത് കേശവൻ താൻ നേരത്തെ ശ്രീരാമ കൃഷ്ണൻെറ കാല്ക്കലർപ്പിച്ച പൂക്കളിൽ കുറച്ചു കൈയിലെടുത്തു; എന്നിട്ട്, 'നവവിധാൻ കീ ജയ്!' എന്നു പറഞ്ഞുകൊണ്ട് നിലത്തു വീണു വണങ്ങി. ബ്രഹ്മഭക്തന്മാരും ജയധ്വനി മുഴക്കി.

ബ്രഹ്മഭക്തനായ ജയഗോപാലസേനൻെറ വണ്ടിയിൽ കയറി കേശവൻ കല്ക്കത്തയ്ക്കു പോയി.

## സുരേന്ദ്രൻെറ ഗൃഹത്തിൽ ശ്രീരാമകൃഷ്ണൻെറ ശുഭാഗമനം

(രാമൻ, മനോമോഹനൻ, ത്രൈലോക്യൻ, മഹേന്ദ്രഗോസ്വാമി മുതലായവരോടൊരുമിച്ച്)

ഇന്ന് ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് സുരേന്ദ്രൻെറ വീട്ടിൽ വന്നിരിക്കുന്നു. 1881 ആഷാഢമാസത്തിലെ ഒരു ദിവസം. നേരം അന്തിയോടടുത്തു. ശ്രീരാമകൃഷ്ണൻ അല്പസമയം മുമ്പ് ശ്രീ മനോമോഹനൻെറ വീട്ടിൽ കുറച്ചു വിശ്രമിക്കുകയുണ്ടായി.

സുരേന്ദ്രൻെറ വീട്ടിലെ രണ്ടാംനിലയിലെ സ്വീകരണമുറിയിൽ ഭക്തന്മാർ വന്നുചേർന്നു. മഹേന്ദ്രഗോസ്വാമി, ഭോലാനാഥപാലൻ മുതലായ അയൽക്കാർ നേരത്തെ എത്തിയിട്ടുണ്ട്. ശ്രീ കേശവ സേനനും വരുമെന്നുവെച്ചിരുന്നു. പക്ഷെ വരാൻ കഴിഞ്ഞില്ല. ബ്രഹ്മസമാജത്തിൽപ്പെട്ട ത്രൈലോക്യസന്യാലും വേറെ ചിലരും വന്നുചേർന്നിട്ടുണ്ട്.

സ്വീകരണമുറിയിൽ പായ് വിരിച്ച് അതിന്മേൽ ഒരു വെള്ളവിരിപ്പ് വിരിച്ചിരിക്കുന്നു. അതിനുമേലെ സുന്ദരമായ ഒരു പരവതാനിയും ഉരുണ്ട ഒരു തലയിണയും. സുരേന്ദ്രൻ ശ്രീരാമകൃഷ്ണനെ കൂട്ടിക്കൊണ്ടുവന്ന് ഈ പരവതാനിയിൽ ഇരിക്കാൻ അപേക്ഷിച്ചു. 'നീയെന്താ പറയണത്?' എന്നുചോദിച്ചുകൊണ്ട് ശ്രീരാമകൃഷ്ണൻ മഹേന്ദ്രഗോസ്വാമിയുടെ അടുത്തുചെന്ന് ഇരുന്നു. യദുമല്ലികൻെറ ഉദ്യാനഗൃഹത്തിൽ പാരായണം നടക്കുമ്പോൾ ശ്രീരാമകൃഷ്ണൻ കൂടെക്കൂടെ അവിടെ പോകാറുണ്ട്. കുറച്ചു മാസക്കാലത്തെയ്ക്കു പാരായണം നടന്നിരുന്നു.

മഹേന്ദ്രഗോസ്വാമി: (ഭക്തന്മാരോട്) കുറെ മാസക്കാലം മിക്ക സമയവും ഞാൻ ഇദ്ദേഹത്തിൻെറ കൂടെ കഴിച്ചു. ഇമ്മാതിരി ഒരു മഹാപുരുഷനെ ഞാനൊരിക്കലും കണ്ടിട്ടില്ല. ഇദ്ദേഹത്തിൻെറ ആദ്ധ്യാത്മികഭാവങ്ങൾ സാധാരണതരത്തിലുള്ളവയല്ല.

ശ്രീരാമ: (മഹേന്ദ്രനോട്) എന്തൊക്കെയാണ് നിങ്ങളീ പറയുന്നത്? ഞാൻ ഏഴുകളിൽ ഏഴ, ദീനരിൽ ദീനൻ. ഞാൻ ഭഗവാൻെറ ദാസാനുദാസൻ. കൃഷ്ണൻ മാത്രമാണ് മഹാപുരുഷൻ.

അഖണ്ഡസച്ചിദാനന്ദംതന്നെ ശ്രീകൃഷ്ണൻ. അകലെനിന്നു നോക്കുമ്പോൾ കടൽ നീലനിറമായ് കാണപ്പെടുന്നു. അടുത്തുചെന്നു നോക്കൂ, ഒരു നിറവുമില്ല. സഗുണംതന്നെ നിർഗുണവും. നിത്യവും ലീലയും ഒരേ സത്യത്തിൻെറ ഭാവങ്ങൾതന്നെ.

ശ്രീകൃഷ്ണൻ ത്രിഭംഗനായത് എന്തുകൊണ്ട്? രാധയോടുള്ള പ്രേമത്താൽ. ബ്രഹ്മംതന്നെ കാളി, സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്ന ആദ്യാശക്തി. കൃഷ്ണനും കാളിയും ഒന്നുതന്നെ. മൂലമൊന്ന്, ഇതെല്ലാം അദ്ദേഹത്തിൻെറ കേളി, ലീല.

(ഈശ്വരദർശനത്തിനുള്ള ഉപായം)

ശ്രീരാമ: ഈശ്വരനെ കാണാൻ കഴിയും. ശുദ്ധബുദ്ധികൊണ്ടു കാണാൻ കഴിയും. കാമിനീകാഞ്ചനത്തിൽ ആസക്തി ഉണ്ടായാൽ മനസ്സ് മലിനമായിത്തീരുന്നു. മനസ്സാണൊക്കെ. അലക്കിക്കൊണ്ടു വന്ന വെള്ളത്തുണിപ്പോലെയാണ് മനസ്സ്. ഏതു നിറത്തിൽ മുക്കിയാലും ആ നിറം പിടിക്കും. മനസ്സിൻെതന്നെ ജ്ഞാനം; മനസ്സിൻെറതന്നെ അജ്ഞാനവും. ഇന്നയാൾ കൊള്ളരുതാത്തവനായിപ്പോയി എന്നു പറയുമ്പോൾ കൊള്ളരുത്താത്ത കറ അയാളുടെ മനസ്സിൽ കയറി എന്നാണർത്ഥം.

ഈ സമയത്താണ് ശ്രീ ത്രൈലോക്യസന്ന്യാലും മറ്റു ബ്രഹ്മഭക്തന്മാരും വന്ന് ആസനസ്ഥരായത്.

സുരേന്ദ്രൻ ശ്രീരാമകൃഷ്ണനെ അണിയിക്കാൻ ഒരു മാലകൊണ്ടു വന്നു. ശ്രീരാമകൃഷ്ണൻ മാല കൈയിൽ മേടിച്ച് ഒരു വശത്ത് മാറ്റിയിട്ടു. സുരേന്ദ്രൻ കണ്ണുനീരോടെ പടിഞ്ഞാറെ വരാന്തയിൽ ചെന്നിരുന്നു; അടുത്തു രാമനും മനോമോഹനനും മറ്റും. പരിഭവത്തോടെ സുരേന്ദ്രൻ പറഞ്ഞു: 'എനിക്കു ദേഷ്യംവന്നു. നാട്ടിൻ പുറത്തുനിന്നു വന്ന പൂണൂക്കാരന് ഇതിൻെറ വല്ല വിലയും അറിയാമോ? വളരെ പണം ചെലവാക്കി ഉണ്ടാക്കിച്ചതാണ് ആ മാല. എന്നിട്ടദ്ദേഹമതു സ്വീകരിച്ചില്ല. ബാക്കി മാലയൊക്കെ ഭക്തന്മാർക്ക് കൊടുക്കാൻ, ദേഷ്യം വന്നു ഞാൻ പറഞ്ഞുപോയി. ഇപ്പോളെനിക്കു

മനസ്സിലായി തെറ്റെൻെറയാണെന്നു. പണം കൊടുത്തു ഭഗവാനെ മേടിക്കാനൊക്കില്ല. അഹങ്കാരംകൊണ്ട് ഭഗവാനെ സ്വാധീനമാക്കാനൊക്കില്ല. ഞാൻ അഹങ്കാരി. എൻെറ പൂജ അദ്ദേഹം എന്തിനു സ്വീകരിക്കണം? എനിക്കിനി ജീവിച്ചിരിക്കാൻ ആഗ്രഹമില്ല.' ഇങ്ങന പറഞ്ഞുകൊണ്ടിരിക്കെ കണ്ണുനീർ ധാരയായി ഒഴുകി സുരേന്ദ്രൻെറ മാറിടം നനഞ്ഞു.

മുറിയിൽ ത്രൈലോക്യൻ പാടിക്കൊണ്ടിരിക്കുന്നു. ശ്രീരാമകൃഷ്ണൻ ആനന്ദമത്തനായി നൃത്തം ചെയ്യുന്നു. ദൂരെ മാറ്റിവെച്ചിരുന്ന മാല എടുത്തു അദ്ദേഹം കഴുത്തിലണിഞ്ഞ് ഒരു കൈയ് കൊണ്ടു മാല പിടിച്ചു മറ്റതുകൊണ്ട് മാല ആട്ടിയാട്ടി നൃത്തം വെയ്ക്കുന്നു.

ഗാനം:

നോക്കെടൊ എൻെറ ഹൃദയം ചിന്താമണി
ബാക്കിയുണ്ടോ മാല എന്തെടൊ വല്ലതും?
ലോകചന്ദ്രന്മാരെ മാലയാക്കിഗ്ഗള-
സീമനിയിട്ടുട്ടു നില്ക്കുകയാണ് ഞാൻ.

സുരേന്ദ്രൻ ആനന്ദതുന്ദിലനായി. ശ്രീരാമകൃഷ്ണൻ ആ മാലയും കഴുത്തിലണിഞ്ഞുകൊണ്ട് നൃത്തം വെയ്ക്കുന്നു. സുരേന്ദ്രൻ തന്നോടു തന്നെ പറഞ്ഞു: 'ഭഗവാൻ ദർപഹാരി. പക്ഷെ അദ്ദേഹം നിഷ്കിഞ്ചനരുടെയും നിരാശ്രയരുടെയും ധനമാണ്.'

ശ്രീരാമകൃഷ്ണൻ പാടി:

ഹരിനാമകീർത്തനമതുരചെയ്തിടുന്നളവി-
ലുരുമോദമാർന്നുടനെ മിഴിനീരുറന്നിടിന
ഇരുസോദരങ്ങളിവരധുനാ സമീപഗത-
രവരെൻെറ മുമ്പിലിഹ മരുവുന്നു നാഥ ജയ.
ദ്രോഹങ്ങൾ ചെയ്‌വതിനുവന്നോരു പാപികളു-
മാകാംക്ഷയോടുമിവരോതുന്ന സൽക്കഥകൾ
പാരം ശ്രവിപ്പളവു പാപത്തിൽനിന്നുമഥ
നേടുന്നു മുക്തിയതു കാണുന്നു നാഥ ജയ.
അമ്പാടിതന്നിലിരുപൈതങ്ങൾ പണ്ടു പശു-
പന്മാർകുലത്തിലുളവായെന്നു കേട്ടതിവർ
രണ്ടാളുമെന്നു കരുതീടുമ്പൊളുള്ളിലിവ-
നുണ്ടായിടുന്ന പരമാനന്ദമെന്തു ഹരി!.

ഭക്തന്മാർ പലരും ശ്രീരാമകൃഷ്ണൻെറ കൂടെ നൃത്തംവെച്ചു.

കീർത്തനത്തിനുശേഷം സകലരും ശ്രീരാമകൃഷ്ണൻെറ ചുറ്റും ഇരുന്ന് സസന്തോഷം സംഭാഷണത്തിലേർപ്പെട്ടു. 'എനിക്കു

കഴിക്കാനൊന്നും തരികയില്ലേ?' എന്ന് ശ്രീരാമകൃഷ്ണൻ സുരേന്ദ്ര നോടു ചോദിച്ചു. ഇതും പറഞ്ഞ് അദ്ദേഹം അന്തഃപുരത്തിലെക്കു പോയി. സ്ത്രീകൾ വന്ന് അതിഭക്തിയോടെ നമസ്കരിച്ചു. അത്താഴ ത്തിനുശേഷം സ്വല്പമൊന്നു വിശ്രമിച്ചിട്ട് ശ്രീരാമകൃഷ്ണൻ ദക്ഷിണേ ശ്വരത്തെയ്ക്കു മടങ്ങി.

1881 ഡിസംബർ 3, ശനിയാഴ്ച

## ശ്രീരാമകൃഷ്ണൻ മനോമോഹനൻെറ ഗൃഹത്തിൽ

(കേശവസേനൻ, രാമൻ, സുരേന്ദ്രൻ, രാജേന്ദ്രമിത്രൻ, ത്രൈലോ ക്യൻ മുതലായവരുടെ കൂടെ)

കല്ക്കത്തയിൽ സിമൂലിയാതെരുവിൽ 23 -ാം നമ്പരാണ് ശ്രീ മനോമോഹനൻെറ വീട്. ഇത് സുരേന്ദ്രൻെറ വീടിന് അടുത്താകുന്നു.

ഏകദേശം നാലുമണിയോടുകൂടി ശ്രീരാമകൃഷ്ണൻ സമാഗത നായി. ചെറിയ വീട്. രണ്ടുനില. ചെറിയ ഒരു മുറ്റവും ഉണ്ട്. സ്വീകരണമുറിയിൽ ശ്രീരാമകൃഷ്ണൻ ഇരിക്കുന്നു. ഒന്നാം നില യിലെ മുറി, തെരുവിനോടു തൊട്ട്.

ഭവാനിപ്പൂരിലെ ഈശാനമുഖർജിയുമായി ശ്രീരാമകൃഷ്ണൻ വർത്തമാനം പറയുന്നു.

ഈശാനൻ: അവിടുന്നു സംസാരം ഉപേക്ഷിക്കാൻ എന്താണ് കാരണം? ശാസ്ത്രങ്ങൾ ഗൃഹസ്ഥാശ്രമത്തെ ശ്രേഷ്ഠമെന്നു പറയുന്നു ണ്ടല്ലൊ.

ശ്രീരാമ: നല്ലതേതു മോശമേതു എന്നൊന്നും എനിക്കത്ര അറിഞ്ഞുകൂടാ. ഭഗവാൻ ചെയ്യിക്കുംപോലെ ഞാൻ ചെയ്യുന്നു. പറയിക്കുംപോലെ പറയുന്നു.

ഈശാനൻ: സകലരും സംസാരം ഉപേക്ഷിച്ചാൽ, അത് ഈശ്വരേ ച്ഛയ്ക്കു വിപരീതമായ പ്രവൃത്തിയായിരിക്കും.

ശ്രീരാമ: എന്തിനു സർവ്വരും ത്യജിക്കണം? എന്നാൽ പട്ടിയെയും കുറുക്കനെയും പോലെ സകലരും കാമിനീകാഞ്ചനത്തിൽ തലയും പൂഴ്ത്തി വാഴണമെന്നാണോ ഈശ്വരേച്ഛ? അദ്ദേഹത്തിൻെറ ഇച്ഛ എന്താണ്, അനിച്ഛ ഏതാണ്, എന്നൊക്കെ നിനക്കറിയാമോ?

സംസാരജീവിതം നയിക്കുകയെന്നത് ഈശ്വരേച്ഛയാണെന്നു നീ പറയുന്നു. ഭാര്യയോ മകനോ മരിക്കുമ്പോൾ അതും ഭഗവാൻെറ

ഇച്ഛയാണ് എന്നു കാണാൻ കഴിയാത്തതെന്തുകൊണ്ടാണ്? കൊറ്റിനൊരു വറ്റുമില്ലാത്തപ്പോൾ, പട്ടിണി കിടക്കുമ്പോൾ, അപ്പോൾ ഭഗവാൻെറ ഇച്ഛ കാണാൻ കണ്ണില്ലാത്തതെന്തുകൊണ്ട്?

ഈശ്വരൻെറ ഇച്ഛ എന്താണെന്നറിയുവാൻ മായ നമ്മെ അനുവദിക്കുകയില്ല. അദ്ദേഹത്തിൻെറ മായമൂലം അനിത്യം നിത്യമെന്നു തോന്നുന്നു. നിത്യം അനിത്യമെന്നും തോന്നുന്നു. സംസാരം അനിത്യമാകുന്നു. ഇതാ ഉണ്ട്, ഇതാ തീർന്നു! പക്ഷേ ഭഗവന്മായകൊണ്ട് ഇതു സത്യമാണെന്നു തോന്നുന്നു. അദ്ദേഹത്തിൻെറ മായകൊണ്ട് മാത്രമാണ്, 'ഞാൻ കർത്താവാകുന്നു' എന്ന ബോധമുണ്ടാകുന്നത്. ഭാര്യപുത്രന്മാർ, സഹോദരീസഹോദരന്മാർ, അച്ഛനമ്മമാർ, വീട്, പറമ്പ് ഇവയൊക്കെ സ്വന്തമെന്നു തോന്നുന്നതും മായമൂലമാണ്.'

മായയിൽ വിദ്യയും അവിദ്യയും രണ്ടും ഉണ്ട്. അവിദ്യ സംസാരത്തിൽ മോഹിപ്പിക്കുന്നു; വിദ്യാമായ - ജ്ഞാനം, ഭക്തി, സാധുസംഗം - ഈശ്വരനിലെയ്ക്കു നയിക്കുകയും ചെയ്യുന്നു.

ഈശ്വരകൃപകൊണ്ടു മായയെ അതിക്രമിച്ചവൻെറ ദൃഷ്ടിയിൽ സർവ്വവും ഒരുപോലെ, വിദ്യയും അവിദ്യയും ഒരുപോലെ ആകുന്നു. സംസാരജീവിതം ഭോഗജീവിതമാണ്. എത്രയായാലും കാമിനീ കാഞ്ചനത്തിൽ ഭുജിക്കാനെന്തുണ്ട്? സന്ദേശ് തൊണ്ടയ്ക്കു കീഴോട്ടു ഇറങ്ങിക്കഴിഞ്ഞാൽ, തീർന്നു; പിന്നെയതു മധുരമോ പുളിയോ എന്നുകൂടി ഓർമ്മ കാണുകയില്ല.

എന്നുവെച്ച് എല്ലാവരും എന്തിനു ത്യജിക്കണം? സമയം വരാതെ ത്യാഗം വരുമോ? ഭോഗത്തിൻെറ അവസാനമെത്തിയാൽ അപ്പോൾ ത്യാഗത്തിനുള്ള സമയം വരും. ബലം പ്രയോഗിച്ച് ആർക്കെങ്കിലും ത്യാഗം ചെയ്യാനൊക്കുമോ? ഒരു തരം വൈരാഗ്യമുണ്ട്. അതിനു മർക്കടവൈരാഗ്യമെന്നാണ് പറയാറ്. ഹീനബുദ്ധികൾക്കാണ് ഇത്തരം വൈരാഗ്യം വരുന്നത്. അച്ഛൻ മരിച്ച ഒരു കുട്ടിയുടെ കാര്യമെടുക്കാം. അവൻെറ അമ്മ നൂലു നൂറ്റാണ് കഴിഞ്ഞു കൂടുന്നത്. പയ്യന് എന്തോ ചില്ലറയൊരു ജോലി ഉണ്ടായിരുന്നു. അതും പോയി. അവന് പെട്ടെന്നൊരു വൈരാഗ്യം തോന്നുന്നു; കാവിത്തുണി ചുറ്റുന്നു, എന്നിട്ടു കാശിക്കൊരു നട. എന്നിട്ടു കുറച്ചു ദിവസം കഴിഞ്ഞു വീട്ടിലെക്കു കത്തെഴുതുന്നു, 'എനിക്കൊരു ജോലികിട്ടിയിരിക്കുന്നു; മാസം പത്തുരൂപയാണ് ശമ്പളം.' അതിനിടയ്ക്കു പൊന്മോതിരവും നല്ല ഉടുപ്പും മുണ്ടും മേടിക്കാൻ വഴി നോക്കുന്നു. അവൻെറ ഭോഗേച്ഛ എങ്ങോട്ടു പോകാനാണ്?

ഏതാനും ബ്രഹ്മഭക്തന്മാരുമൊരുമിച്ച് കേശവൻ വന്നുചേർന്നു. ശ്രീരാമകൃഷ്ണൻ അങ്കണത്തിൽ ഇരിക്കുന്നു. കേശവൻ വന്നു

വളരെ ഭക്തിയോടുകൂടി ശ്രീരാമകൃഷ്ണനെ പ്രണാമം ചെയ്തു. ശ്രീരാമകൃഷ്ണൻെറ ഇടതുവശത്തു കേശവൻ ഇരുന്നു. വലതു വശത്ത് രാമനും. കുറച്ചു നേരം ഒരാൾ ഭാഗവതം വായിച്ചു അർത്ഥം പറഞ്ഞുകൊണ്ടിരുന്നു. വായനയ്ക്കുശേഷം ഗുരുദേവൻ സംഭാഷണമാരംഭിച്ചു. മുറ്റത്തിൻെറ നാലു ചുറ്റും ഭക്തന്മാർ.

ശ്രീരാമ: (ഭക്തന്മാരോട്) ലൗകികജീവിതത്തിൽ സ്വകർമ്മം ചെയ്യാൻ വലിയ പ്രയാസമാണ്. വളരെ വേഗത്തിൽ വട്ടം ചുറ്റിയാൽ തലകറങ്ങും, ബോധക്കേടും വരും. എന്നാലൊരു തൂണിൽ പിടിച്ചു കൊണ്ട് തിരിഞ്ഞാൽ ആ പേടി വേണ്ട. സ്വകർമ്മം ചെയ്തോളൂ, പക്ഷേ ഈശ്വരനെ മറക്കരുത്.

'ലൗകികജീവിതം ഇത്ര പ്രയാസം പിടിച്ചതാണെങ്കിൽ പിന്നെയെന്താണ് പോംവഴി?' എന്നു ചോദിച്ചേയ്ക്കും. അഭ്യാസയോഗമാണ് പോംവഴി. അവിടെ നാട്ടിൽ ആശാരിസ്ത്രീകൾ അവലിടിക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. ഉലക്ക കൈയ് ചതയ്ക്കുമോ എന്ന പേടി എപ്പോഴുമുണ്ട്. അതേസമയം അവർ കുഞ്ഞുങ്ങൾക്ക് മുലകൊടുക്കുകയും ചെയ്യും. അതോടൊപ്പം പറ്റുവരവുകാരനുമായി കണക്കു പറയുന്നുമുണ്ടാവും; അവർ പറയും, 'നിങ്ങൾ തരാനുള്ളത് തന്നിട്ടു പോ.'

ഒരു പുംശ്ചലി വീട്ടിലെ വേലകളൊക്കെ ചെയ്യുന്നുണ്ടാവും; പക്ഷേ അവളുടെ മനസ്സെപ്പോഴും തൻെറ ജാരനിലായിരിക്കും.

ഇമ്മാതിരി ഒരു നിലയിലെത്താൻ കുറച്ചു സാധനചെയ്യണം. ഇടയ്ക്കിടെ നിർജ്ജനത്തിൽ പോയിരുന്ന് ഈശ്വരനെ വിളിക്കണം. ഭക്തി സമ്പാദിച്ചതിനുശേഷം കർമ്മം ചെയ്യാം. വെറുതെ ചക്ക മുറിച്ചാൽ കൈയിൽ മുളഞ്ഞൊട്ടും. എണ്ണ കൈയിൽ പുരട്ടിയിട്ടു ചക്ക മുറിച്ചാൽ പിന്നെ മുളഞ്ഞൊട്ടുകയില്ല.

കീർത്തനം ആരംഭിച്ചു. ക്രമേണ ത്രൈലോക്യനും പാടാൻ തുടങ്ങി.

ഗാനം: ജയ ജയ ആനന്ദമയീ ബ്രഹ്മരൂപിണീ.

ശ്രീരാമകൃഷ്ണൻ ആനന്ദത്തോടെ നൃത്തം ചെയ്തു. കേശവൻ മുതലായ ഭക്തന്മാരും കൂടെ നൃത്തമാടി. തണുപ്പുകാലമെങ്കിലും ശ്രീരാമകൃഷ്ണൻെറ ദേഹം വിയർത്തൊലിച്ചു. കീർത്തനത്തിനു ശേഷം എല്ലാവരും ഇരുന്നുകഴിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണന് എന്തെങ്കിലും അല്പം കഴിക്കണം എന്നു തോന്നി. അകത്തുനിന്നും താലത്തിൽ മധുരപലഹാരങ്ങൾ കൊണ്ടുവന്നു. കേശവൻ ആ താലം പിടിച്ചുകൊണ്ടിരുന്നു; ശ്രീരാമകൃഷ്ണൻ അതിൽനിന്നും

പലഹാരം കഴിച്ചു. അദ്ദേഹം കഴിച്ചുകഴിഞ്ഞപ്പോൾ കേശവൻ കൈയ് കഴുകാൻ വെള്ളം ഒഴിച്ചുകൊടുത്തു: തോർത്തുകൊണ്ട് ശ്രീരാമ കൃഷ്ണൻെറ കൈയും മുഖവും കേശവൻ തുടച്ചുകൊടുക്കുകയും ചെയ്തു. എന്നിട്ട് അദ്ദേഹം വിശറി എടുത്തു ശ്രീരാമകൃഷ്ണനെ വീശാൻ തുടങ്ങി.

സംസാരത്തിൽ ഇരുന്നുകൊണ്ട് ധർമ്മാനുഷ്ഠാനം സാധിക്കുമോ എന്നതിനെക്കുറിച്ച് ശ്രീരാമകൃഷ്ണൻ പറയാൻ ആരംഭിച്ചു.

ശ്രീരാമ: (കേശവപ്രഭൃതികളോട്) സംസാരത്തിൽ ഇരുന്നുകൊണ്ട് ഈശ്വരനെ വിളിക്കാൻ കഴിയുന്നവർ വീരഭക്തന്മാരാകുന്നു. തല യിൽ ഇരുപതു മന്നു ചുമട്: എന്നിട്ടും ഈശ്വരനെ പ്രാപിക്കാൻ യത്നിക്കുന്നു. അവരെയാണ് വീരഭക്തന്മാർ എന്നു പറയുന്നത്. ഇത് അതികഠിനമാണെന്നു പറയുമായിരിക്കും. കഠിനമാണെങ്കിലും ഈശ്വരകൃപകൊണ്ടു സാധിക്കാത്തതെന്തുള്ളു? അദ്ദേഹത്തിൻെറ കൃപ അസാദ്ധ്യവും സാദ്ധ്യമാക്കുന്നു. ആയിരത്താണ്ട് ഇരുളട ഞ്ഞു കിടന്നിരുന്ന ഒരു മുറിയിൽ വിളക്കു കൊണ്ടുവന്നാൽ, എന്താ അല്പാല്പമായിട്ടാണോ വെളിച്ചം വരുന്നത്? ഒറ്റയടിക്കു മുറി പ്രകാശ പൂർണ്ണമായിത്തീരുന്നു.

ഈ ആശാവഹങ്ങളായ അരുൾമൊഴികൾ കേശവാദി ഗൃഹസ്ഥ ഭക്തന്മാർക്ക് ആനന്ദമരുളി.

കേശവൻ: (ചിരിച്ചുകൊണ്ട്, രാജേന്ദ്രമിത്രനോട്) താങ്കളുടെ വീട്ടിൽ ഒരു ദിവസം ഇതുമാതിരി ഒരാഘോഷം ഏർപ്പാടു ചെയ്താൽ നന്നായിരിക്കും.

രാജേന്ദ്രൻ: ശരി, അങ്ങനെതന്നെ. രാമ, ചുമതലയൊക്കെ നിൻെറ മേൽ.

രാജേന്ദ്രൻ, രാമൻെറയും മനോമോഹനൻെറയും അമ്മയുടെ സഹോദരിയുടെ ഭർത്താവാണ്.

പിന്നെ ശ്രീരാമകൃഷ്ണനെ മുകളിൽ അന്തഃപുരത്തിലെക്കു കൂട്ടി ക്കൊണ്ടുപോയി. അവിടെ അദ്ദേഹം ആഹാരം കഴിക്കും. മനോമോ ഹോനൻെറ അമ്മ ശ്യാമാസുന്ദരി അദ്ദേഹത്തിനുള്ള ആഹാരമെല്ലാം തയ്യാർ ചെയ്തിട്ടുണ്ട്. ശ്രീരാമകൃഷ്ണൻ ഉണ്ണാനിരുന്നു. പലതരം മധുര പലഹാരങ്ങളും മറ്റുംകണ്ട് ശ്രീരാമകൃഷ്ണൻ പുഞ്ചിരി പൊഴിച്ചു; ആഹാരം കഴിച്ചുകൊണ്ടു ചോദിച്ചു: 'എനിക്കുവേണ്ടി ഇത്രയൊക്കെ ഉണ്ടാക്കിയിരിക്കുന്നുവോ?' ഒരു ഗ്ലാസ്സിൽ ഐസ് ഇട്ട വെള്ളവും അടുത്തുവെച്ചിരുന്നു. അതദ്ദേഹത്തിനു വളരെ ഇഷ്ടമാണ്.

കേശവൻ മുതലായ ഭക്തന്മാർ മുറ്റത്തിരുന്നു സദ്യ ഉണ്ടു. ശ്രീരാമകൃഷ്ണൻ താഴെ വന്ന് അവർ ഉണ്ണുന്നത് നോക്കിക്കൊ

ണ്ടിരുന്നു. അവരെ സന്തോഷിപ്പിക്കാനായി അദ്ദേഹം പലഹാരങ്ങളെക്കുറിച്ചു പാടിക്കൊണ്ടു നൃത്തംവെച്ചു.

ഇനിയിപ്പോൾ ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്തെയ്ക്കു പുറപ്പെടുകയായി. കേശവൻ മുതലായ ഭക്തന്മാർ അദ്ദേഹത്തിൻെറ പാദപാംസുക്കൾ ഗ്രഹിച്ചു: ഒരു വണ്ടിയിൽ കയറ്റി യാത്രയാക്കി.

1881 ഡിസംബർ 10, ശനിയാഴ്ച

## ശ്രീരാമകൃഷ്ണൻ രാജേന്ദ്രൻെറ ഗൃഹത്തിൽ

(രാമൻ, മനോമോഹനൻ, കേശവസേനൻ മുതലായ ഭക്തന്മാരുമൊരുമിച്ച്)

രാജേന്ദ്രമിത്രൻെറ വീട് ടാൻടനിൽ ബേച്ചു ചാറ്റർജിയുടെ തെരുവിലാണ്. മനോമോഹനൻെറ വീട്ടിൽ ഉത്സവം നടന്ന ദിവസം കേശവൻ രാജേന്ദ്രബാബുവിനോടു, അദ്ദേഹത്തിൻെറ വീട്ടിൽവെച്ചും അമ്മാതിരിയൊരു ഉത്സവം നടത്തിയാൽ നന്നായിരിക്കും, എന്നു പറയുകയുണ്ടായി. രാജേന്ദ്രൻ സസന്തോഷം അതിനു ഏർപ്പാടു ചെയ്യുന്നു.

ഇന്നു ശനിയാഴ്ച 1881 ഡിസംബർ 10 -ാം തീയതി. ഇന്ന് ഉത്സവം നടത്തണമെന്നു നിശ്ചയിച്ചിരിക്കുന്നു. അതിസന്തോഷം, അനേകം ഭക്തന്മാർ വരും, കേശവൻ തുടങ്ങിയ ബ്രഹ്മഭക്തന്മാരും വരും.

ഇതിനിടെ ഒരു പ്രമുഖബ്രഹ്മസമാജാംഗമായ അഘോരനാഥൻ മരിച്ച വിവരം ഉമാനാഥൻ രാജേന്ദ്രനെ അറിയിച്ചു. അഘോരനാഥൻ ലക്നൗവിൽവെച്ച് രാത്രി രണ്ടുമണിക്കാണ് മരണമടഞ്ഞത്. ഡിസംബർ 9 -ാംതീയതി രാത്രിയിലത്തെ യോഗത്തിൽ ഈ വാർത്ത ലഭിച്ചിരുന്നു. ഉമാനാഥൻ പിറ്റേന്നു ഈ വാർത്തയും കൊണ്ടെത്തി. കേശവൻ തുടങ്ങിയ ബ്രഹ്മസമാജാംഗങ്ങൾ അശൗചം ആചരിക്കുന്നു. ശനിയാഴ്ചത്തെ ഉത്സവത്തിൽ പങ്കെടുക്കാൻ കേശവൻ വരാനിടയില്ലല്ലൊ എന്നോർത്തു രാജേന്ദ്രൻ വ്യാകുലനായി. എന്നാൽ രാമൻ രാജേന്ദ്രനോട് ചോദിച്ചു: 'അങ്ങെന്തിനാണിത്ര വ്യാകുലപ്പെടുന്നത്? കേശവബാബുവിനു വരാൻ വയ്യെങ്കിൽ വേണ്ട; ശ്രീരാമകൃഷ്ണൻ വരുമല്ലൊ. അദ്ദേഹം ഏതു നേരവും സമാധിയിൽ മുഴുകിയിരിക്കുന്നു. ഈശ്വരനെ നേരിൽ കണ്ടിരിക്കുന്നു, എന്ന് അങ്ങേയ്ക്കറിഞ്ഞുകൂടേ? അദ്ദേഹം സന്തുഷ്ടനായാൽ ജഗത്ത് സന്തുഷ്ടമാകുന്നു.'

രാമൻ, രാജേന്ദ്രൻ, രാജമോഹനൻ, മനോമോഹനൻ എന്നിവർ കേശവസേനനെ പോയിക്കണ്ടു. കേശവൻ അവരോടു പറഞ്ഞു: 'എന്ത്, ഞാൻ അവിടെ വരികയില്ല എന്നൊന്നും പറഞ്ഞില്ലല്ലോ! പരമഹംസദേവൻ വരുമ്പോൾ, ഞാനെങ്ങനെ വരാതരിക്കും? അശൗചം ഉണ്ട്; അതിനു ഞാൻ വേറൊരു സ്ഥലത്തിരുന്ന് ഊണു കഴിച്ചോളാം.'

കേശവൻ, രാജേന്ദ്രൻ മുതലായ ഭക്തന്മാരുമായി വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. മുറിയിലെ ചുമരിൽ, ശ്രീരാമകൃഷ്ണൻ സമാധിമഗ്നനായി നില്ക്കുന്ന ഒരു ചിത്രം തൂക്കിയിട്ടിട്ടുണ്ട്.

രാജേന്ദ്രൻ: (കേശവനോട്, ചിത്രം കാണിച്ചുകൊണ്ട്) പരമഹംസ മഹാശയനെ പലരും ചൈതന്യൻെറ അവതാരമെന്നു പറയുന്നു.

കേശവൻ: (സമാധിചിത്രം നോക്കിക്കൊണ്ട്) ഇതുമാതിരി സമാധി കാണാൻ സാധിക്കുകയില്ല. യേശുക്രിസ്തു, മുഹമ്മദ്, ചൈതന്യൻ, ഇങ്ങനെയുള്ളവർക്കേ ഉണ്ടായിട്ടുള്ളു.

മൂന്നുമണിയോടുകൂടി ശ്രീരാമകൃഷ്ണൻ മനോമോഹനൻെറ വീട്ടിലെത്തി. അവിടെ അല്പം വിശ്രമിക്കുകയും ലഘുഭക്ഷണം കഴിക്കുകയും ചെയ്തു. സുരേന്ദ്രൻ പറഞ്ഞു: 'ഒരു യന്ത്രം കാണണമെന്ന് അങ്ങു പറയുകയുണ്ടായല്ലോ. കാണാൻ പോകാം, വരൂ.' സുരേന്ദ്രൻ അദ്ദേഹത്തെ ഒരു വണ്ടിയിൽ കയറ്റി ബംഗാൾ ഫോട്ടോഗ്രാഫർ സ്റ്റുഡിയോവിൽ കൊണ്ടുപോയി. എങ്ങനെയാണ് ഛായ ഗ്രഹിക്കുന്നത് എന്ന് ഫോട്ടോഗ്രാഫർ കാണിച്ചുകൊടുത്തു: മഷി* പുരട്ടിയ ചില്ലിലാണ് ഛായ പതിയുന്നത് എന്നും പറഞ്ഞുമന സ്സിലാക്കി. ശ്രീരാമകൃഷ്ണൻെറ ഛായ എടുത്തുകൊണ്ടിരിക്കെ, അദ്ദേഹം സമാധിയിലാണ്ടു.

അല്പം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ രാജേന്ദ്രമിത്രൻെറ വീട്ടിൽ എത്തി. രാജേന്ദ്രൻ ഒരു പഴയ ഡെപ്യൂട്ടി മജിസ്ട്രേട്ടാണ്. വീട്ടിൻെറ മുറ്റത്തിരുന്നുകൊണ്ട് ശ്രീ മഹേന്ദ്രഗോസ്വാമി ഭാഗവതം വായിക്കു ന്നു. കേശവൻ ഇനിയും വന്നുചേർന്നില്ല. ശ്രീരാമകൃഷ്ണൻ വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുന്നു.

ശ്രീരാമ: (ഭക്തന്മാരോട്) ഗൃഹത്തിലിരുന്നും അദ്ധ്യാത്മജീവിതം നയിക്കാൻ എന്തുകൊണ്ടു സാധിക്കുകയില്ല? പക്ഷേ അതു മഹാ പ്രയാസമാണ്. ഇന്ന് ബാഗ്ബസ്സാറിലെ പാലം കടന്നാണ് വന്നത്. എത്ര ചങ്ങലയിട്ടാണ് അതു കെട്ടിയിരിക്കുന്നത്! ഒരു ചങ്ങല പൊട്ടി യെന്നുവെച്ച് ഒന്നും പറ്റുകയില്ല; വേറെ എത്രയോ ചങ്ങലയിട്ടു

* Silver nitrate

കെട്ടിയിട്ടുണ്ട്! അവ അതിനെ വലിച്ചു നിലയ്ക്കു നിർത്തിക്കൊള്ളും. അമ്മാതിരി സംസാരികൾക്ക് അനേകം കെട്ടുപാടുകൾ. ഭഗവാൻെറ കൃപയൊഴിഞ്ഞ് മറ്റൊരു വഴിയുമില്ല ആ കെട്ടുപാടുകൾ അറ്റു പോകാൻ.

ഈശ്വരനെ കണ്ടുകഴിഞ്ഞാൽ പിന്നെ ഭയപ്പെടാനില്ല. ഈശ്വരൻെറ മായയ്ക്കകത്തു വിദ്യയും അവിദ്യയും രണ്ടും ഉണ്ട്. ഈശ്വരദർശനത്തിനുശേഷം ഇവ രണ്ടിലും ഉദാസീനനാകാൻ കഴിയും. പരമഹംസാവസ്ഥയിൽ ശരിയായ അറിവുണ്ടാകുന്നു. പാലും വെള്ളവും ചേർത്തുവെച്ചിരിക്കുന്നു. ഒരു ഹംസത്തിനു വെള്ളം നീക്കി പാൽ മാത്രം കുടിക്കാൻ കഴിയും. ഹംസത്തിനു സാധിക്കും, അല്ലാതെ കുരുവിക്കു സാധിക്കുകയില്ല.

ഒരു ഭക്തൻ: അപ്പോൾ പിന്നെ ഗൃഹസ്ഥന് എന്താണ് വഴി?

ശ്രീരാമ: ഗുരുവാക്യത്തിൽ വിശ്വാസം. ഗുരുവാക്യത്തെ ആശ്രയിക്കണം. അദ്ദേഹത്തിൻെറ വാക്കാകുന്ന തൂണിൽ പിടിയുറപ്പിച്ചുകൊണ്ട് കറങ്ങിക്കൊള്ളുക, ലൗകികാര്യങ്ങൾ ചെയ്തുകൊള്ളുക.

ഗുരുവിനെ കേവലമൊരു മനുഷ്യനെന്നു കരുതരുത്. സച്ചിദാനന്ദസ്വരൂപിതന്നെയാണ് ഗുരുരൂപേണ വരുന്നത്. ഗുരുകൃപകൊണ്ട് ശിഷ്യന് ഇഷ്ടദേവതയുടെ ദർശനം ലഭിക്കുമ്പോൾ, ഗുരു ഇഷ്ടദേവതയിൽ ലയിക്കുന്നതായി കാണാം.

സരളവിശ്വാസംകൊണ്ടു എന്തുതന്നെ സാധിക്കുകയില്ല! ഒരു ഗുരുവിൻെറ ഗൃഹത്തിൽ ഒരിക്കലൊരു അന്നപ്രാശനം ഉണ്ടായിരുന്നു. ശിഷ്യന്മാർ, തങ്ങളാലാവുംപോലെ അതിനുവേണ്ട ഒരുക്കങ്ങൾ ചെയ്തു. ശിഷ്യരിൽ, ഒരാൾ ഒരു ദരിദ്രയായ വിധവയായിരുന്നു. അവൾക്കൊരു പശുവുണ്ടായിരുന്നു. അതിനെ കറന്ന് അവൾ ഒരു കിണ്ടി പാൽ കൊണ്ടുവന്നു. ഗുരു കരുതി, ആവശ്യമുള്ള പാലും തൈരും ഈ സ്ത്രീ കൊണ്ടുവരും എന്ന്. അവൾ കൊണ്ടുവന്നത് വളരെ കുറച്ചേ ഉള്ളൂ എന്നു കണ്ടപ്പോൾ ഗുരുകോപം വന്ന് കിണ്ടി എടുത്തു വലിച്ചൊരേറു കൊടുത്തുകൊണ്ട്, 'നിനക്കു പോയി വെള്ളത്തിൽ ചാടി ചത്തുകൂടേ?' എന്നു ചോദിച്ചു. ഇതു ഗുരുവിൻെറ ആജ്ഞയാണ് എന്നു കരുതി വെള്ളത്തിൽ ചാടാനായി അവൾ പുഴക്കരയിലെത്തി. അപ്പോൾ നാരായണൻ അവൾക്കു ദർശനം നല്കി. അദ്ദേഹം പ്രസന്നനായി പറഞ്ഞു: 'ഈ പാത്രത്തിൽ തൈരുണ്ട്. എത്ര പകർന്നാലും അവസാനിക്കുകയില്ല. ഇതുകൊണ്ട് നിൻെറ ഗുരു സന്തുഷ്ടനാകും.' അതനുസരിച്ച് ആ പാത്രംകൊണ്ടു ചെന്നുകൊടുത്തപ്പോൾ ഗുരു ആശ്ചര്യസ്തബ്ധനായിപ്പോയി. വിവര

മെല്ലാം കേട്ടശേഷം ഗുരു നദീതീരത്തെത്തി. ആ വിധവയോടു പറഞ്ഞു: 'നാരായണനെ നീയെനിക്കു കാണിച്ചുതരാത്തപക്ഷം ഞാനീ പുഴയിൽ ചാടി പ്രാണൻ കളയും.' ഉടൻ നാരായണൻ ദർശനമരുളി, പക്ഷേ ഗുരുവിനു കാണാൻ കഴിഞ്ഞില്ല. അപ്പോൾ ആ വിധവ ഭഗവാനോടു പറഞ്ഞു: 'പ്രഭോ, ഗുരുദേവന് അവിടുത്തെ ദർശനം ലഭിക്കാഞ്ഞ് അദ്ദേഹം ശരീരം ഉപേക്ഷിക്കുന്നപക്ഷം, ഞാനും പ്രാണത്യാഗം ചെയ്യും.' അപ്പോൾ ഭഗവാൻ ഗുരുവിനു ദർശനമരുളി, പക്ഷേ ഒരിക്കൽ മാത്രം.

കണ്ടോ, ഗുരുഭക്തിയുണ്ടെങ്കിൽ തനിക്കും ഈശ്വരദർശനം ലഭിക്കുന്നു, ഗുരുദേവനും ലഭിക്കുന്നു. അതുകൊണ്ടു ഞാൻ പറയുന്നു, 'എൻഗുരു ചാരായക്കടയിൽ പോയാലും എനിക്കു എൻഗുരു നിത്യാനന്ദമൂർത്തി.'

സകലർക്കും ഗുരുവാകാനാണ് ആഗ്രഹം; ശിഷ്യനാകാൻ അധികമാർക്കും ഇഷ്ടമില്ല. പക്ഷേ നോക്കൂ, കുന്നിൻമുകളിൽ മഴവെള്ളം തങ്ങുന്നില്ല; താണയിടങ്ങളിൽ, കുഴികളിൽ, ആണതു കെട്ടിനില്ക്കുന്നത്.

ഗുരു ഉപദേശിച്ചുതന്നിട്ടുള്ള മന്ത്രത്തിൽ വിശ്വാസം വേണം; ആ മന്ത്രംകൊണ്ടു സാധനയും ഭജനയും ചെയ്യണം. മുത്തുച്ചിപ്പിയ്ക്കകത്തു മുത്തുണ്ടാകുന്നു. അതിന് ചോതിനക്ഷത്രം ഉച്ചസ്ഥമായിരിക്കുമ്പോൾ പെയ്യുന്ന മഴ കിട്ടാൻ വേണ്ടി ചിപ്പി കാത്തിരിക്കും. ആ മഴപെയ്താൽ അതിൽനിന്നും ഒരു തുള്ളി ഉള്ളിലാക്കി അതു ആഴിയുടെ അടിത്തട്ടിലേയ്ക്കു പോകുന്നു. മുത്തു രൂപംകൊള്ളുന്നതുവരെ അവിടെ പാർക്കുന്നു.

ബ്രഹ്മഭക്തന്മാർ പലരും സന്നിഹിതരായിരിക്കുന്നതു കണ്ട് ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ബ്രഹ്മസഭ ശരിയായ അദ്ധ്യാത്മസഭയോ അതോ വെറും ശോഭയോ? ബ്രഹ്മസമാജക്കാർ പതിവായി ഉപാസനായോഗങ്ങൾ നടത്തുന്നുവെന്നത് വളരെ നല്ലതുതന്നെ. പക്ഷേ താണുമുങ്ങണം. വെറും ചടങ്ങനുസരിച്ചുള്ള ഉപാസന കൊണ്ടോ ലക്ച്ചർ കൊണ്ടോ പ്രയോജനമൊന്നുമില്ല. ഭോഗാസക്തി നീങ്ങാനും, തദീയ പാദപദ്മത്തിൽ പരിശുദ്ധഭക്തി ഉണ്ടാവാനും ഈശ്വരനോടു പ്രാർത്ഥിക്കുകതന്നെ വേണം.'

ആനയ്ക്കു പുറത്തു കൊമ്പുണ്ട്, അകത്തു പല്ലുമുണ്ട്, കൊമ്പൊരു അലങ്കാരം; എന്നാൽ അകത്തെ പല്ലുകൊണ്ടു തീറ്റി ചവയ്ക്കുന്നു. അതുപോലെ ഉള്ളാലെ കാമിനീകാഞ്ചനം അനുഭവിച്ചാൽ ഭക്തിക്കു കോട്ടം തട്ടുന്നു.

പുറമെ പ്രസംഗങ്ങളും മറ്റും നടത്തിയതുകൊണ്ടു എന്തു കിട്ടും? കഴുകൻ മാനത്തു ഉയരത്തിൽ പറക്കുന്നു, എന്നാൽ അതിൻെറ നോട്ടമൊക്കെ ശവക്കുഴിയിലാണ്. വാണം ആദ്യം ശ്ശൂന്ന് മാനത്തേയ്ക്കു ഉയരുന്നു; പക്ഷേ അടുത്ത നിമിഷം അതു മണ്ണിൽ വീണുപോകുന്നു.

ഭോഗാസക്തി ഉപേക്ഷിച്ചാൽ ശരീരം വിടുന്ന സമയത്ത് ഈശ്വരനെ മാത്രമേ ഓർമ്മിക്കുകയുള്ളു. അല്ലെന്നു വരികിലോ, ഈ സംസാരത്തിലെ സകല വസ്തുക്കളും മനസ്സിൽ വന്നുചാടും; ഭാര്യ, പുത്രൻ, വീട്, പണം, സ്ഥാനം, മാനം ഇവയൊക്കെ. തത്ത, 'രാധാകൃഷ്ണൻ ചൊൽ,'എന്നു പറയാൻ പഠിക്കുന്നു; പക്ഷേ പൂച്ച പിടിക്കുമ്പോൾ അതു 'കീ കീ' എന്നു ചിലക്കുന്നു.

അതുകൊണ്ട് സർവ്വദാ സാധന ചെയ്യേണ്ടത് അത്യാവശ്യമാണ്. ഭഗവാൻെറ നാമങ്ങളും ഗുണങ്ങളും കീർത്തിക്കണം; അദ്ദേഹത്തെ ധ്യാനിക്കണം, സ്മരിക്കണം. ഭോഗാസക്തി കുറയാനും അദ്ദേഹത്തിൻെറ പാദപദ്മത്തിൽ മനസ്സുറയ്ക്കാനും പ്രാർത്ഥിക്കുകയും വേണം.

ഗൃഹസ്ഥഭക്തന്മാർ ഒരു വീട്ടിലെ ദാസിയെപ്പോലെ ലോകത്തിൽ ജീവിക്കുന്നു. അവൾ യജമാനൻെറ വീട്ടിലെ വേലകളൊക്കെ ചെയ്യുന്നു: എന്നാൽ അവളുടെ മനസ്സ് നാട്ടിൻപുറത്തെ അവളുടെ കുടിലിലാണ്. അതായത്, അവർ ഈശ്വരനിൽ മനസ്സ് ഉറപ്പിച്ചുകൊണ്ടു തങ്ങളുടെ ലൗകികകൃത്യങ്ങളെല്ലാം ചെയ്യുന്നു. ലൗകികജീവിതം നയിക്കാൻ പുറപ്പെട്ടാൽ മേത്ത് ചേറു പറ്റും. എന്നാൽ യഥാർത്ഥത്തിൽ ഭക്തനായ ഗൃഹസ്ഥൻ ചേർമീനിനെപ്പോലെ ജീവിക്കുന്നു; ചേർമീൻ ചേറിൽ പാർത്താലും അതിൻെറ മേൽ ചേർ പുരളുന്നില്ല.

ബ്രഹ്മവും ശക്തിയും അഭിന്നമാകുന്നു. ഈശ്വരനെ 'അമ്മ' എന്നു കരുതി വിളിച്ചാൽ വേഗത്തിൽ ഭക്തിയുണ്ടാകുന്നു, സ്നേഹമുണ്ടാകുന്നു.

ഇതും പറഞ്ഞ് ശ്രീരാമകൃഷ്ണൻ പാട്ടുപാടി:

ശ്യാമതൻ പാദമാം നീലവിണ്ണിൽ
മാമകചിത്തമുയർന്നുപൊങ്ങി
പട്ടം കണക്കതു പാറിടുമ്പോൾ
പെട്ടെന്നു പാപക്കാറ്റാഞ്ഞടിച്ചു
പൊട്ടിത്തകർന്നു നിലത്തുവീഴാ-
നൊട്ടൊട്ടു കീഴോട്ടിറങ്ങിവന്നു.

മായതൻഭാരം പെരുകിവന്നു
മാനസം കീഴിലേയ്ക്കായമർന്നു
പുത്ര - കളത്ര - മെഴുച്ചരടിൻ-
കെട്ടു കുരുങ്ങിക്കുഴക്കിലാർന്നു
മാനസപ്പട്ടുമുലച്ചിലേറ്റു
നൂനം ചരടിൻ ചുരുളുമറ്റു.
ജ്ഞാനമകുടം തകർന്നുപോയി
ഞാനവിവേകം തുടർന്നമൂലം.
കീഴോട്ടിറങ്ങിവരുന്ന പട്ടം
മേലോട്ടുയർത്തിടുമെങ്ങനെ ഞാൻ?
തലയറ്റു പട്ടം തറയിൽ വീണി-
ട്ടലയുവതെങ്ങനെ കണ്ടുനില്ക്കും?
ഭക്തിതൻ പാശമെനിക്കു കൈയ്യി-
ന്നൊത്ത പിടിവള്ളിയായിരുന്നു
കാമാദിയാറുപേരാർത്തണഞ്ഞി-
ട്ടാകെയാ വള്ളിയറുത്തെറിഞ്ഞു:
ഞാനിതാ നില്പതാലംബഹീനം
മന്മനസ്സുന്നിദ്രദുഃഖലീനം
തൻനിലവിട്ടു കളി കളിച്ചാ-
ലിന്നിലയാണെന്നതിന്നറിഞ്ഞു.

അദ്ദേഹം പിന്നെയും പാടി:

എന്മകൻ വാ മണിവർണ്ണനെന്നിങ്ങനെ
അമ്മ യശോദ വിളിച്ചനേരം,
ഉള്ളം തെളിഞ്ഞന്നു തന്മുന്നിലംബികേ
തുള്ളിക്കളിച്ചു നീ ചെന്നതില്ലേ?
എങ്ങൊളിപ്പിച്ചു നീയന്നു നിൻമഞ്ജുള-
മംഗലാകാരം, കരാളനേത്രേ!
അമ്മനോജ്ഞാകൃതി പൂണ്ടുകൊണ്ടംബികേ,
എൻമുന്നിൽ വീണ്ടും വിളങ്ങിയാലും
കൈയ്യിലെടുക്കു നീ നല്ല പുല്ലാംകുഴൽ
കൈയ്യൊഴിഞ്ഞാലും കരാളഖഡ്ഗം
പൊട്ടിച്ചെറിഞ്ഞീടൂ മുണ്ഡമാല്യത്തെ നീ
കെട്ടിത്തരാമൊരു വന്യമാല.

ശ്രീരാമകൃഷ്ണൻ പാടിക്കൊണ്ടിരിക്കെ എഴുന്നേറ്റു നൃത്തം വെയ്ക്കാനാരംഭിച്ചു. ഭക്തന്മാരും എഴുന്നേറ്റുനിന്നു. കൂടെക്കൂടെ ശ്രീരാമകൃഷ്ണൻ സമാധിയിലാണ്ടു. സകലരും ഇമവെട്ടാതെ അദ്ദേഹ ത്തെ നോക്കിക്കൊണ്ട് പാവകൾപോലെ നിലകൊണ്ടു. സമാധി

ശരിയായിട്ടുള്ളതോ എന്നു പരീക്ഷിക്കാൻ ഡോക്ടർ ദുകരി ശ്രീരാമ കൃഷ്ണൻെറ കൃഷ്ണമണിയിൽ വിരൽകൊണ്ടു തൊട്ടു നോക്കി. അതു കണ്ട് ഭക്തന്മാർക്കു കലശലായ ദേഷ്യം വന്നു.

അദ്ഭുതകരമായ ഈ സങ്കീർത്തനവും നൃത്തവും കഴിഞ്ഞ ശേഷം എല്ലാവരും ഇരുന്നു. ആ സമയത്ത് ഏതാനും ബ്രഹ്മഭക്ത ന്മാരുമൊരുമിച്ച് കേശവൻ വന്നുചേർന്നു. കേശവൻ ശ്രീരാമകൃഷ്ണ നെ നമസ്കരിച്ച് ആസനസ്ഥനായി.

രാജേന്ദ്രൻ: (കേശവനോട്) നൃത്തവും കീർത്തനവും മനോഹരമായി.

ഇതും പറഞ്ഞ് രാജേന്ദ്രൻ ത്രൈലോക്യനോടു വീണ്ടും പാടാൻ അപേക്ഷിച്ചു.

കേശവൻ: (രാജേന്ദ്രനോട്) പരമഹംസദേവൻ ഇരുന്നുകഴിഞ്ഞതു കൊണ്ട് ഇനി കീർത്തനത്തിനു കൊഴുപ്പു പിടിക്കുകയില്ല.

ത്രൈലോക്യൻ ഗാനം ആരംഭിച്ചു: ബ്രഹ്മഭക്തന്മാരും ചേർന്നുപാടി:

ഹരിയെന്നൊരു തിരുനാമമതുരചെയ്യുകയകമേ,<br>ഭവവാരിധിനടുവിൽപ്പെട്ടുഴലാതിരി മനമേ!<br>ഹരിയെന്നൊരു തിരുനാമമതുരുമോദമൊടുരുവി-<br>ട്ടുരവിട്ടഥ, ഭവവാരിധിമറുതീരമതണയാം.

ഭക്തന്മാർക്കു ആഹാരം നല്കാനുള്ള ഏർപ്പാടുകൾ രണ്ടാംനില യിൽ നടക്കുന്നു. ശ്രീരാമകൃഷ്ണൻ മുറ്റത്തുതന്നെ ഇരുന്നു കേശവനുമായി വർത്തമാനം പറയുന്നു, രാധാബസ്സാറിൽ ഫോട്ടൊഗ്രാഫറുടെ അടുത്തുപോയ സംഗതികളും മറ്റും.

ശ്രീരാമ: (കേശവനോട്, ചിരിച്ചുകൊണ്ട്) മനുഷ്യൻെറ പടമൊടു ക്കുന്ന യന്ത്രം ഇന്നു നന്നായി ഞാൻ കണ്ടു. ഒന്നു ഞാൻ കണ്ടു, വെറും ചില്ലിൽ പടം പതിയുകയില്ല; ചില്ലിൽ ഒരു തരം മഷി പുര ട്ടണം, എന്നാൽ പടം പതിയും, അതുപോലെ വെറുതെ ഈശ്വര കഥകൾ കേട്ടുപോയതുകൊണ്ടു യാതൊരു പ്രയോജനവുമില്ല. അതൊക്കെ ഉടനടി മറന്നുപോകും. എന്നാൽ അകത്തു അനുരാഗമു ണ്ടെങ്കിൽ ഭക്തിയാകുന്ന ദ്രാവകം പുരട്ടിയിട്ടുണ്ടെങ്കിൽ, കഥകൾ മനസ്സിൽ പതിഞ്ഞുകിടക്കും. അല്ലാത്തപക്ഷം കേൾക്കലും മറക്ക ലും ഒരുമിച്ചു കഴിയും.

ശ്രീരാമകൃഷ്ണനെ രണ്ടാംനിലയിലെക്കു കൂട്ടിക്കൊണ്ടുപോയി: മനോഹരമായ ഒരു പരവതാനിമേൽ അദ്ദേഹത്തെ ഇരുത്തി. മനോ മോഹനൻെറ അമ്മ ശ്യാമാസുന്ദരീദേവി ആഹാരം വിളമ്പി കൊടു

ത്തു. മനോമോഹനൻ പറഞ്ഞു: 'വാത്സല്യനിധിയായ എൻെറ അമ്മ ഗുരുദേവനെ സാഷ്ടാംഗം നമസ്കരിച്ചു: അദ്ദേഹത്തെ ഊണു കഴിപ്പിക്കുകയും ചെയ്തു.' രാമൻ മുതലായവരും ആഹാര സമയത്തുണ്ടായിരുന്നു.

ശ്രീരാമകൃഷ്ണൻ ഉണ്ടുകൊണ്ടിരുന്ന മുറിയുടെ മുൻവശത്തുള്ള മട്ടുപ്പാവിൽ കേശവൻ തുടങ്ങിയ ഭക്തന്മാരും ഉണ്ണാനിരുന്നു.

ഈ ദിവസം ബേചു ചാറ്റർജിയുടെ തെരുവിലുള്ള ശ്യാമസുന്ദര വിഗ്രഹത്തിൻെറ പൂജകൻ ശ്രീ ശൈലജാചരണമുഖർജിയും സന്നിഹിതനായിരുന്നു.

1882 ജനുവരി 1, ഞായറാഴ്ച

## സിമൂലിയ ബ്രഹ്മസമാജമഹോത്സവത്തിൽ

(രാമൻ, കേശവൻ, നരേന്ദ്രൻ തുടങ്ങിയ ഭക്തന്മാരുമൊത്ത്)

ഇന്ന് ശ്രീരാമകൃഷ്ണൻ സിമൂലിയാ ബ്രഹ്മസമാജത്തിൻെറ വാർഷികമഹോത്സവത്തിൽ പങ്കെടുക്കാൻ ഭക്ത്മാരുമൊരുമിച്ചു വന്നുചേർന്നു. ജ്ഞാനചൗധുരിയുടെ വീട്ടിൽവെച്ചാണ് മഹോത്സവം നടത്തപ്പെടുന്നത്. ഇന്ന് 1882 ജനുവരി ഒന്നാം തീയതി, ഞായറാഴ്ച. നേരം മണി അഞ്ചായിരിക്കും.

ശ്രീ കേശവസേനൻ, രാമൻ, മനോമോഹനൻ, ബലരാമൻ, രാജമോഹനൻ, ജ്ഞാനചൗധുരി, കേദാരൻ, കാന്തിബാബു, കാളിദാസ സർക്കാർ, കാളിദാസമുഖർജി, നരേന്ദ്രൻ, രാഖാൽ മുതലായി അനേകം ഭക്തന്മാർ ഹാജരുണ്ട്. രാമൻ മുതലായവരുമൊരുമിച്ച് നരേന്ദ്രൻ ദക്ഷിണേശ്വരത്തു ചെന്ന് ശ്രീരാമകൃഷ്ണനെ കണ്ടിട്ടു കുറച്ചു ദിവസമേ ആയുള്ളൂ. നരേന്ദ്രൻ ഇന്നു ഈ ഉത്സവത്തിൽ സന്നിഹിതനാണ്. അദ്ദേഹം ഇടയ്ക്കിടെ സിമൂലിയ ബ്രഹ്മസമാജത്തിൽ ഹാജരാവുകയും ഉപാസനയിൽ പങ്കുകൊള്ളുകയും പാട്ടുപാടുകയും ചെയ്യാറുണ്ട്.

ബ്രഹ്മസമാജക്കാരുടെ പദ്ധതിയനുസരിച്ചുള്ള ഉപാസനയാണ് നടക്കാൻ പോകുന്നത്. ആദ്യം കുറച്ചു പാരായണം നടന്നു. നരേന്ദ്രനു പാടാം; അദ്ദേഹത്തോടു പാടാൻ അപേക്ഷിച്ചതനുസരിച്ച് അദ്ദേഹം പാട്ടുപാടി.

സന്ധ്യയായി. ഇന്ദോറിലെ ഗൗരീപണ്ഡിതൻ കാവിവസ്ത്രവും ധരിച്ച് ബ്രഹ്മചാരീവേഷത്തിൽ വന്നുചേർന്നിട്ടുണ്ട്. 'എവിടെയപ്പാ

പരമഹംസമഹാശയൻ? എന്ന് പണ്ഡിതൻ ചോദിച്ചു. അല്പ സമയം കഴിഞ്ഞപ്പോൾ ബ്രഹ്മഭക്തൻമാരുമൊത്തു കേശവൻ വന്നു ചേർന്നു. അദ്ദേഹം ശ്രീരാമകൃഷ്ണനെ താണു നമസ്കരിച്ചു. സകലരും ഹാളിൽ ഇരിക്കുന്നു. എല്ലാവരും ഉല്ലാസമായി ആനന്ദമായി കഴിയുന്നു. നാലുവശത്തും ഗൃഹസ്ഥൻമാരായ ഭക്തൻമാർ ഇരിക്കുന്നതു കണ്ട് ശ്രീരാമകൃഷ്ണൻ ചിരിച്ചുകൊണ്ടു സംഭാഷണമാരംഭിച്ചു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) സംസാരത്തിലിരുന്നുകൊണ്ട് ഈശ്വരചിന്ത ചെയ്യാൻ എന്തുകൊണ്ടു വയ്യ? പക്ഷേ എന്താ കുഴപ്പമെന്നോ, ഒരു ഗൃഹസ്ഥന് തൻെറ മനസ്സ് തൻെറ അധീനത്തിലല്ല. മനസ്സു സ്വാധീനത്തിലുണ്ടായിരുന്നെങ്കിൽ അതു തീർച്ചയായും ഭഗവാനു നല്കുമായിരുന്നു. മനസ്സു പണയംവെച്ചിരിക്കുകയാണ്, കാമിനീകാഞ്ചനങ്ങൾക്കു പണയം. അതിനാൽ സർവ്വദാ സാധു സംഗം അത്യാവശ്യമാണ്. മനസ്സ് അവനു കൈയ്വശം കിട്ടിയാൽ സാധനഭജനകൾ നടക്കും. അതുകൊണ്ട് സദാ ഗുരുവിനോടൊത്തു വസിക്കുകയും ഗുരുവിനെ ശുശ്രൂഷിക്കുകയും സജ്ജനങ്ങൾളുമായി സംസർഗ്ഗം ചെയ്യുകയും വേണം. ഒന്നുകിൽ ഏകാന്തത്തിലിരുന്ന് ഇരവുപകൽ ഈശ്വരധ്യാനം ചെയ്യണം, അല്ലെങ്കിൽ സാധുസംഗം ചെയ്യണം. മനസ്സിനെ തനിയെ വിട്ടാൽ അതു ക്രമേണ വരണ്ടു പോകും. ഒരു കുടംവെള്ളം വേറെ എടുത്തുവെച്ചു നോക്കൂ. അതു ക്രമേണ വറ്റിപ്പോകും. നേറെമറിച്ച്, ആ കുടം ഗംഗാജലത്തിൽ ആഴ്ത്തിവെച്ചിരുന്നാൽ വറ്റിപ്പോവുകയില്ല.

കൊല്ലൻെറ ആലയിൽ ഉലയിൽ ഇരുമ്പ് നന്നായിട്ടു പഴുത്തു ചുവന്നിരിക്കും. പുറത്തെടുത്താൽ പഴയ പടി കറുത്ത ഇരുമ്പ്. അതിനാൽ ഇരുമ്പ് ഇടയ്ക്കിടെ ഉലയിൽ വെയ്ക്കണം.

'ഞാനാണ് കാര്യങ്ങൾ നടത്തുന്നത്; ഞാനൊക്കെ നോക്കി നടത്തുന്നതുകൊണ്ടാണ് കാര്യങ്ങളൊക്കെ കുഴപ്പംകൂടാതെ നടന്നു പോകുന്നത്; ഇതെൻെറ വീട്; ഇവരൊക്കെ എൻെറ ബന്ധുക്കൾ.' ഈ വക തോന്നലൊക്കെ അജ്ഞാനമാണ്. 'ഞാൻ ഈശ്വരൻെറ ദാസൻ, അദ്ദേഹത്തിൻെറ ഭക്തൻ, സന്താനം.' എന്നിങ്ങനെയുള്ള ഭാവന വളരെ നല്ലതാകുന്നു.

'അഹംബുദ്ധി' തീർത്തും പോകയില്ല. വിചാരം ചെയ്ത് അതിനെ തുരത്തിക്കളഞ്ഞോളൂ. എന്നാലും വേണ്ടില്ല, എവിടെ നിന്നോ അതു പിന്നെയും വന്നുചാടുന്നു. തലവെട്ടിയ ആട് പിന്നെയും മെല്ലെ 'മേ മേ'ന്ന് കേൾപ്പിക്കുകയും കൈയുംകാലുമിട്ടടിക്കുകയും ചെയ്യുംപോലെയാണത്.

ഈശ്വരനെ സാക്ഷാത്കരിച്ചശേഷം ഈശ്വരൻ ഭക്തനിൽ ബാക്കി നിർത്തുന്ന 'അഹ'ത്തെ പാകംവന്ന അഹം' എന്നു പറയുന്നു. സ്പർശമണിയെ സ്പർശിച്ച് സ്വർണ്ണമായി മാറിയ വാൾപോലെയാണ് അത്. ആ വാൾകൊണ്ടു ആരെയും ഉപദ്രവിക്കാൻ സാധിക്കുകയില്ല.

പൂജാഹാളിലിരുന്ന് ശ്രീരാമകൃഷ്ണൻ ഈവക സംഗതികൾ പറഞ്ഞുകൊണ്ടിരുന്നു. കേശവപ്രഭൃതികളായ ഭക്തന്മാർ വിസ്മയ സ്തബ്ധരായി കേട്ടു. രാത്രി എട്ടുമണിനേരമായി. ഉപാസന ആരംഭിക്കുന്നതിനു മൂന്നുതവണ മണിയടിച്ചു.

ശ്രീരാമ: (കേശവൻ മുതൽ പോരോട്) ഇതെന്ത്? നിങ്ങളുടെ ഉപാസനയൊന്നും ഇനിയും ആരംഭിച്ചില്ലല്ലൊ?

കേശവൻ: വേറെന്തുപാസനയാണ് വേണ്ടത്? ഇതൊക്കെ നടക്കുന്നുണ്ടല്ലൊ.

ശ്രീരാമ: അങ്ങനെയല്ലപ്പാ, പതിവിൻപടി എല്ലാം നടക്കണം.

കേശവൻ: എന്ത്, ഒക്കെ ഭംഗിയായി നടക്കുന്നുണ്ടല്ലൊ.

ശ്രീരാമകൃഷ്ണൻ പലതവണ നിർബ്ബന്ധിച്ചു പറഞ്ഞപ്പോൾ കേശവൻ എഴുന്നേറ്റു ഉപാസന ആരംഭിച്ചു.

ഉപാസന നടന്നുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണൻ പെട്ടെന്നെഴുന്നേറ്റു. സമാധിയിലാണ്ടു. ബ്രഹ്മഭക്തന്മാർ പാടി:

ഹരി ഹരി ഹരിരിതി തിരുനാമം
തെരുതെരെയുരുവിടു മനമേ, നീ
അണയുക ഹരി ഹരി ഉരിയാടി
ഭവജലനിധിയുടെ മറുകര നീ.
പവന,നിലവനി,യിനലനിലും
വിധുരവികളിലഥ ജലമതിലും
ഹരിയുണ്ടെവിടെയുമധിവാസം
ഹരിമയമതിനാലുലകഖിലം.

ശ്രീരാമകൃഷ്ണൻ ഇപ്പോഴും ഭാവാവിഷ്ടനായി നിലകൊള്ളുന്നു. കേശവൻ വളരെ സാവധാനത്തിൽ അദ്ദേഹത്തെ പിടിച്ച് ഹാളിൽ നിന്നും മുറ്റത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി. കീർത്തനം തുടർന്നു. ഗാനത്തിനനുസരിച്ച് ശ്രീരാകൃഷ്ണൻ നൃത്തംവെച്ചു. ഭക്തന്മാരും ചുറ്റുംനിന്നു നൃത്തംചെയ്തു.

രണ്ടാംനിലയിലെ മുറിയിൽ ശ്രീരാമകൃഷ്ണനും മറ്റും ആഹാരത്തിനുള്ള ഏർപ്പാടുകൾ നടക്കുന്നു. അവർ ആഹാരം കഴിഞ്ഞ് വീണ്ടും താഴോട്ടു വന്നു. ശ്രീരാമകൃഷ്ണൻ വർത്തമാനം പറഞ്ഞു

കൊണ്ടിരിക്കെ പിന്നെയും പാടാൻ തുടങ്ങി. കേശവനും അദ്ദേഹ ത്തോടൊരുമിച്ചു പാടി:

ശ്യാമതൻ പാദയുഗളം - രണ്ടു
നീലസരോജമുകുളും,
അദ്ഭുതമായ മരന്ദം - ചേരു-
മുൽഫുല്ലനീലാരവിന്ദം
ആ നീലപങ്കജം കണ്ടു - എന്റെ
മാനസഭൃംഗം മുരണ്ടു.
അക്കരിവണ്ടു പറന്നു - ചെന്നു
തൃക്കഴൽത്താരിലിരുന്നു
വണ്ടിൻ നിറമിടകൂടി - ച്ചേർന്നു
തണ്ടലർക്കാലിന്റെ മോടി,
രണ്ടുനിറങ്ങളുമൊന്നായ് - പിന്നെ
രണ്ടെന്ന ഭാവമില്ലെന്നായ്
എൻകണ്ണിനാനന്ദപൂരം - രണ്ടു-
മേകീഭവിച്ചൊരാകാരം
ഇത്തത്ത്വമാരാഞ്ഞറിഞ്ഞു - മെല്ലെ
നേത്രങ്ങളും പിന്തിരിഞ്ഞു.
എന്മനസ്സാനന്ദലീനം - തെല്ലു
ദുഃഖങ്ങളില്ലിനി നൂനം.

അവർ പിന്നെയും പാടി:

ശ്യാമതൻ പാദമാം നീലവിണ്ണിൽ
മാമകചിത്തമുയർന്നുപൊങ്ങി
പട്ടം കണക്കതു പാറിടുമ്പോൾ
പെട്ടെന്നു പാപക്കാറ്റാഞ്ഞടിച്ചു.....

ശ്രീരാമകൃഷ്ണനും കേശവനും ദിവ്യാവേശഭരിതരായി. സകല ഭക്തന്മാരും ഒത്തുചേർന്നു പാതിരാവരെ നൃത്തവും കീർത്തനവും നടത്തി.

അല്പം വിശ്രമിച്ചതിനുശേഷം ശ്രീരാമകൃഷ്ണൻ കേശവനോടു ചോദിച്ചു: 'നിങ്ങളുടെ മകന്റെ വിവാഹത്തിനു എനിക്കു സമ്മാനം കൊടുത്തയച്ചതെന്തിനാണ്? അതൊക്കെ മടക്കി കൊണ്ടു പൊയ് ക്കൊളുക. ഞാനതുകൊണ്ട് എന്തു ചെയ്യാനാണ്?'

കേശവൻ മെല്ലെ ചിരിച്ചു, ശ്രീരാമകൃഷ്ണൻ തുടർന്നു പറഞ്ഞു: 'നിങ്ങളെന്തിനാണ് എന്റെ പേര് പത്രത്തിലെഴുതുന്നത്? പുസ്തക ത്തിൽ എഴുതിയതുകൊണ്ടോ വർത്തമാനപ്പത്രത്തിലെഴുതിയതുകൊ ണ്ടോ ആരെയും വലുതാക്കാൻ ഒക്കുകയില്ല. ഭഗവാൻ ആരെ

വലുതാക്കുന്നുവോ അവൻ വനത്തിൽ പാർത്താലും സകലരും അവനെ അറിയാനിടവരും. കൊടുംകാട്ടിൽ പൂ വിരിയുന്നു, തേനീച്ച അതു കണ്ടെത്തുന്നു; എന്നാൽ മറ്റുള്ള ഈച്ചകൾ അതറിയുന്നില്ല. മനുഷ്യനെക്കൊണ്ടു എന്തു സാധിക്കും? അവനെ കണക്കാക്കി ഇരിക്കരുത്, മനുഷ്യൻ വെറും പുഴു' ഇന്ന് വാഴ്ത്തുന്ന നാക്കു നാളെ നിങ്ങളെ നിന്ദിക്കും. എനിക്കു സ്ഥാനമാനങ്ങൾ ഒന്നും വേണ്ട. എനിക്ക് ദീനരിൽ ദീനനായി ഏഴകളിൽ ഏഴയായി വാണാൽ മതി.'

1881 ആഷാഢമാസത്തിൽ ഒരു ദിവസം ശ്രീരാമകൃഷ്ണദേവൻ ശ്രീ സുരേന്ദ്രൻെറ ഗൃഹത്തിൽ സമാഗതനായപ്പോൾ, ശ്രീ കേശവ സേനനും വരുമെന്നു കരുതിയിരുന്നു. പക്ഷെ അദ്ദേഹത്തിനു വരാനൊത്തില്ല. അദ്ദേഹം മൂത്ത മകൻെറയും രണ്ടാമത്തെ മകളുടെയും കല്യാണക്കാര്യത്തിൽ വ്യാപൃതനായിരുന്നു.

*1881 ജൂലായ് 15 -ാംതീയതി വെള്ളിയാഴ്ച കേശവൻ തൻെറ ജാമാതാവായ കുച്ബീഹാർ മഹാരാജാവിൻെറ വക ബോട്ടിൽ അനേകം ബ്രഹ്മഭക്തന്മാരുമൊരുമിച്ച് കൽക്കത്തമുതൽ സോമ്രാ വരെ യാത്ര ചെയ്തു. വഴിക്ക് ദക്ഷിണേശ്വരത്തു ബോട്ടുനിർത്തി പരമഹംസദേവനെ അതിൽ കയറ്റി; കൂടെ ഹൃദയനെയും. ബോട്ടിൽ കേശവൻ ത്രൈലോക്യൻ മുതലായ ബ്രഹ്മഭക്തന്മാരും, കുമാരഗജേന്ദ്രനാരായണൻ, നഗേന്ദ്രൻ മുതലായവരും ഉണ്ടായിരുന്നു.

നിരാകാരബ്രഹ്മത്തെക്കുറിച്ച് പറഞ്ഞ് പറഞ്ഞ് ശ്രീരാമകൃഷ്ണൻ സമാധയിൽ ലയിച്ചു. ശ്രീ ത്രൈലോക്യസന്ന്യാൽ പാട്ടുപാടി: മൃദംഗവും കരതാളവുമുണ്ടായിരുന്നു. സമാധിയുണർന്നശേഷം ശ്രീരാമകൃഷ്ണൻ പാടി:

അമ്മേ, ശ്യാമേ, എന്തൊരു യന്ത്രം നീ തീർത്തു?

ബോട്ടു മടങ്ങുന്ന അവസരത്തിൽ ശ്രീരാമകൃഷ്ണനെ ദക്ഷിണേശ്വരത്തു ഇറക്കിവിട്ടു. കേശവൻ അഹിരിത്തോല കടവിൽ ഇറങ്ങി. അദ്ദേഹം മസ്ജിദ്‌വാടി തെരുവിൽക്കൂടി നടന്ന് ശ്രീകാളീചരണ ബാനർജിയുടെ വീട്ടിൽ സദ്യയ്ക്കു പോകും.

* ശ്രീ നഗേന്ദ്രൻ ഈ വിവരണം രണ്ടുമൂന്നുമാസം കഴിഞ്ഞ് മാസ്റ്ററോട് പറഞ്ഞു. ഇതു പറഞ്ഞ് ഏതാനും മാസം കഴിഞ്ഞ്, മാസ്റ്റർ ശ്രീരാമകൃഷ്ണനെ കണ്ടു - 1882 ഫെബ്രുവരി 26 -ഞായറാഴ്ച.

# അനുബന്ധം രണ്ട്

## ഒരു കത്ത്

(ബംഗാളിലെ ആരാദ്ധ്യരായ സ്വദേശാഭിമാനികളിൽ ഒരുവനായ ശ്രീ അശ്വനീകുമാരദത്തൻ മാസ്റ്റർ മഹാശയന് എഴുതിയത്.)

എൻെറ പ്രിയപ്പെട്ട സോദരൻ മഹേന്ദ്രന്,

താങ്കൾ സദയം അയച്ചുതന്ന ശ്രീരാമകൃഷ്ണകഥാമൃതം നാലാം ഭാഗം മൂന്നു നാളുകൾക്കു മുമ്പ് എനിക്കു കിട്ടി; അതു വായിച്ച് ഇന്നു തീരുകയും ചെയ്തു. താങ്കൾ ധന്യൻ! എന്തൊരു ദിവ്യാമൃത മാണ് താങ്കൾ നാട്ടിലെങ്ങും വർഷിച്ചിരിക്കുന്നത്! വളരെ നാൾമുമ്പ് ഗുരുദേവനുമായുള്ള എൻെറ സംഭാഷണം എഴുതിവെയ്ക്കണമെന്ന് താങ്കൾ എന്നോടാവശ്യപ്പെട്ടിരുന്നു. ഇപ്പോൾ ഞാനതു താങ്കൾക്കു വേണ്ടി എഴുതാം. ആഴ്ചയും തീയതിയും നേരവും കുറിച്ചുവെയ്ക്കാ നും ആ ശ്രീമുഖത്തുനിന്നു ഉതിർന്ന അരുൾമൊഴികൾ ശരിക്ക് എഴുതിവെയ്ക്കാനും യോഗമുണ്ടാകുവാൻ, ഒരു മാസ്റ്റർ മഹാശയ ൻെറ ശുഭരാശിയിലല്ല ഞാൻ പിറന്നത്. ഈ എഴുത്തിൽ എൻെറ ഓർമ്മയിൽ വരുന്നത്ര അനുഭവങ്ങൾ ഞാൻ രേഖപ്പെടുത്തുന്നു. ഒരു നാളത്തെ സംഭവങ്ങളും വേറൊരു നാളത്തെയും തമ്മിൽ കൂടിക്കുഴഞ്ഞുപോയെന്നുവരാം. പോരെങ്കിൽ, പലതും ഞാൻ മറന്നുപോയിരിക്കുന്നു.

1881 -ലെ ശരത്കാലത്തെ ഒഴിവുകാലത്താണെന്നു തോന്നുന്നു ഞാൻ ആദ്യമായി ശ്രീരാമകൃഷ്ണനെ കണ്ടത്. ഞാൻ ഒരു നാടൻ വഞ്ചിയിൽ ദക്ഷിണേശ്വരത്തെത്തി. കടവിൻെറ പടി കയറിച്ചെന്ന് ആരോടോ, പരമഹംസനെവിടെ, എന്നു ചോദിച്ചു. 'അതാ അവിടെയുണ്ട് പരമഹംസൻ' എന്നായിരുന്നു മറുപടി; തോട്ടത്തിനു അഭിമുഖമായി വടക്കുവശത്തുള്ള വരാന്തിയിലിരിക്കുന്ന ഒരാളെ ചൂണ്ടിക്കാണിക്കുകയും ചെയ്തു. അദ്ദേഹം ഒരു തലയിണയിൽ ചാരി ഇരിക്കുന്നു. കറുത്ത കരയുള്ള ഒരു മുണ്ടാണ് ഉടുത്തിരുന്നത്. *തലയിണയും കറുത്ത കരയുള്ള തുണിയും കണ്ടപ്പോൾ 'ഇതെന്തു ജാതി പരമഹംസൻ?' എന്നു ഞാൻ തന്നെത്താൻ പറഞ്ഞു.

---

*ഇവ ഗൃഹസ്ഥൻെറ ഭോഗ്യവസ്തുക്കളായിട്ടാണ് കരുതപ്പെടുന്നത്, ത്യാഗി കൾക്കു അനുരൂപങ്ങളല്ല.

അടുത്തെത്തിയപ്പോൾ, മടക്കി മേലോട്ടുവെച്ച മുട്ടുകൾ ചുറ്റിപ്പിടിച്ച്, തലയിണയിൽ പകുതിചാരി ഇരിക്കുന്നതായിട്ടാണ് കണ്ടത്. അപ്പോൾ കരുതി, 'ഇദ്ദേഹം മാന്യന്മാരെപ്പോലെ തലയിണ ഉപയോഗിക്കാൻ ശീലിച്ചിട്ടില്ല, തീർച്ച. അതുകൊണ്ടൊരു പക്ഷേ ഇദ്ദേഹമായിരിക്കും പരമഹംസൻ' എന്ന്. അദ്ദേഹത്തിൻെറ വലതുവശത്തായി, തലയിണയോടു വളരെ അടുത്തു ഒരു മാന്യൻ ഇരിപ്പുണ്ടായിരുന്നു. അദ്ദേഹത്തിൻെറ പേർ രാജേന്ദ്രലാൽമിത്രൻ എന്നാണെന്ന് ഞാൻ അറിഞ്ഞു. പില്ക്കാലം അദ്ദേഹം ബംഗാൾ ഗവൺമെൻറിൻെറ ഒരു അസിസ്റ്റൻറ് സെക്രട്ടറിയായി. അല്പം അകലെയായി മറ്റു ചിലരും ഇരിപ്പുണ്ടായിരുന്നു.

സ്വല്പം സമയം കഴിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണൻ രാജേന്ദ്രബാബുവിനോടു പറഞ്ഞു: 'നോക്കൂ, കേശവൻ വരുന്നുണ്ടോ എന്നു നോക്കൂ.' അപ്പോൾ, അന്നു കേശവൻ വരുമെന്നു പ്രതീക്ഷിച്ചിരുന്നു എന്നു വ്യക്തമാണല്ലോ.

ആരോ ഒരാൾ കുറച്ചടി നടന്നുപോയിട്ട് മടങ്ങിവന്നു പറഞ്ഞു, 'ഇല്ല, അദ്ദേഹം വരുന്നതായി കാണുന്നില്ല.'

തെല്ലിട കഴിഞ്ഞ്, പുറത്തെന്തൊ ഒച്ച കേട്ടപ്പോൾ, 'ഒന്നുകൂടി പോയി നോക്കൂ' എന്ന് ശ്രീരാമകൃഷ്ണൻ പറഞ്ഞു. വീണ്ടും ആരോ പുറത്തു ചെന്നുനോക്കി അതേ മറുപടിയുമായി മടങ്ങിവന്നു.

അപ്പോൾ ശ്രീരാമകൃഷ്ണൻ ഒരു നാടൻ ചൊല്ല് ഉദ്ധരിച്ചുകൊണ്ട് ചിരിച്ചുകൊണ്ട് പറഞ്ഞു: "പുറത്ത് ഇലയുടെ മർമ്മരം കേൾക്കുന്നു, 'അതാ വരുന്നെൻ പ്രാണനാഥൻ' എന്നോതുന്ന രാധ." അദ്ദേഹം തുടർന്നു: 'നോക്കൂ, കേശവൻ എപ്പോഴും എന്നെയിങ്ങനെ നിരാശനാക്കുന്നു. അതാണയാളുടെ പതിവ്.'

സന്ധ്യയ്ക്കു കേശവൻ സംഘവുമായി വന്നു. അദ്ദേഹം തലകൊണ്ടു നിലംതൊട്ടു ശ്രീരാമകൃഷ്ണനെ താണുവണങ്ങി. ശ്രീരാമകൃഷ്ണനും അതേമാതിരി പ്രത്യഭിവാദനം ചെയ്തു.

അല്പംകഴിഞ്ഞ്, അർദ്ധബോധാവസ്ഥയിൽ ശ്രീരാമകൃഷ്ണൻ പറഞ്ഞു: "നോക്കൂ, കല്ക്കത്തയിലെ പുരുഷാരം മുഴുവൻ ഇവൻ കൊണ്ടുവന്നിട്ടുണ്ട്. ഞാൻ 'ലക്ചർ' ചെയ്യുമെന്നാണ് അവർ പ്രതീക്ഷിക്കുന്നത്. ഞാനതിനൊന്നും ഭാവമില്ല. നിനക്കു വേണമെങ്കിൽ അതു നീ തന്നെ ചെയ്തോ. ലക്ചറൊന്നും എൻെറ പണിയല്ല."

വീണ്ടും അതേ ആവിഷ്ടഭാവത്തിൽ ദിവ്യമായ മന്ദഹാസം പൊഴിച്ചുകൊണ്ട് അദ്ദേഹം അരുളി: 'ഞാൻ തിന്നും, കുടിക്കും.

തിമർക്കും. ഞാൻ കളിയാടും, കിടന്നുറങ്ങും. പക്ഷേ ലക്ചറടിക്കാൻ എനിക്കാവില്ല.'

കേശവൻ നോക്കിയിരിക്കെ ശ്രീരാമകൃഷ്ണൻ ദിവ്യഭാവഭരിതനായി. ഇടയ്ക്കിടെ, 'ഹാ ഹാ!' എന്നദ്ദേഹം പറഞ്ഞുകൊണ്ടിരുന്നു.

ഞാനും അദ്ദേഹത്തെ ശ്രദ്ധിച്ചുകൊണ്ടാണിരുന്നത്. ഞാൻ സ്വയം ചോദിച്ചു: 'ഇതും വെറും വ്യാജമോ?' അമ്മാതിരിയൊന്ന് അതിനു മുമ്പൊരിക്കലും ഞാൻ കണ്ടിരുന്നില്ല. എൻെറ വിശ്വാസം എത്ര ആഴമുള്ളതാണെന്ന് നിങ്ങൾക്ക് അറിയുകയും ചെയ്യാമല്ലൊ.

സമാധിയിൽനിന്നും ഉണർന്നശേഷം ശ്രീരാമകൃഷ്ണൻ കേശവനോടു പറഞ്ഞു: "കേശവ, ഞാനൊരിക്കൽ നിങ്ങളുടെ അമ്പലത്തിൽ വന്നു. പ്രവചനത്തിനിടയ്ക്കു നിങ്ങൾ, 'നമുക്കു ഭക്തിപ്പുഴയിൽ മുഴുകി നേരെ സച്ചിദാനന്ദസമുദ്രത്തിലെക്കു പോകാം' എന്നു പറയുന്നതു ഞാൻ കേട്ടു. ഉടനെ ഞാൻ മുകളിലോട്ടു നോക്കി; (മുകളിലത്തെ നിലയിൽ കേശവൻെറ ഭാര്യയും മറ്റു സ്ത്രീകളും ഇരിപ്പുണ്ടായിരുന്നു.) എന്നിട്ടു വിചാരിച്ചു: 'അപ്പോൾ ഈ സ്ത്രീകളുടെ ഗതിയെന്താവും?' നോക്കു കേശവ, നിങ്ങൾ ഗൃഹസ്ഥന്മാർ; നിങ്ങൾക്കെങ്ങനെ ഒറ്റയടിക്ക് സച്ചിദാനന്ദസാഗരത്തിലെത്താൻ സാധിക്കും? വാലിൽ ഒരിഷ്ടിക കെട്ടിത്തൂക്കിയ കീരിയെപ്പോലെയാണ് നിങ്ങൾ. എന്തെങ്കിലും കണ്ടുപേടിച്ചാൽ അതുടൻ ചുമരിൽ ചാടിക്കയറി ഒരു പൊത്തിൽ പോയി ഇരിക്കുന്നു. എന്നാൽ അതിനവിടെ കുറച്ചു നേരമെങ്കിലും എങ്ങനെ ഇരിക്കാനൊക്കും? ഇഷ്ടിക അതിനെ താഴോട്ടു വലിച്ചിഴയ്ക്കുന്നു, അതു പൊത്തോന്നു നിലത്തേക്കു വീഴുന്നു. നിങ്ങൾ സ്വല്പം ധ്യാനം ശീലിക്കുമായിരിക്കും; പക്ഷേ ഭാര്യയുടെയും മക്കളുടെയും ഭാരം നിങ്ങളെ താഴോട്ടു പിടിച്ചു വലിക്കും. നിങ്ങൾ ഭക്തിപ്പുഴയിൽ മുങ്ങിക്കോളൂ, എന്നാൽ വീണ്ടും പൊങ്ങിവരണം. നിങ്ങൾ മുങ്ങുകയും പൊങ്ങുകയും മാറി മാറി ചെയ്തുകൊൾക. ഇങ്ങിനിവരാതവണ്ണം നിങ്ങളെങ്ങനെ മുങ്ങി മറയും?"

കേശവബാബു ചോദിച്ചു: 'ഒരു ഗൃഹസ്ഥന് ലക്ഷ്യം നേടാൻ സാധിക്കയില്ലേ? മഹർഷി ദേവേന്ദ്രനാഥടാഗുറിനെക്കുറിച്ച് എന്തു പറയുന്നു?'

രണ്ടോ മൂന്നോ പ്രാവശ്യം ശ്രീരാമകൃഷ്ണൻ മെല്ലെ പറഞ്ഞു: 'ദേവേന്ദ്രനാഥടാഗുർ - ദേവേന്ദ്രൻ - ദേവേന്ദ്രൻ - ' എന്നിട്ട് പലതവണ തല കുനിച്ച് അദ്ദേഹത്തെ വണങ്ങി.

അതുകഴിഞ്ഞ് അദ്ദേഹം പറഞ്ഞു: "ഞാനൊരു കഥ പറയട്ടെ, ഒരാൾ വലിയ ആർഭാടമായി ദുർഗ്ഗാപൂജ തൻെറ വീട്ടിൽവെച്ചു

നടത്താറുണ്ട്. സൂര്യോദയം മുതൽ സൂര്യാസ്തമനംവരെ ആടിനെ ബലികൊടുത്തിരുന്നു. പക്ഷേ, കുറച്ചു കൊല്ലങ്ങൾ കഴിഞ്ഞപ്പോൾ പൂജയുടെ ഊർജ്ജിതമൊക്കെ കുറഞ്ഞു. അപ്പോളാരോ ചോദിച്ചു: 'എന്താ മഹാശയ, താങ്കളുടെ അവിടുത്തെ പൂജയൊക്കെ ഒരു മട്ടായിത്തീർന്നത്?' 'ഏ്ാ! നിങ്ങൾക്കറിയില്ലേ? എൻെറ പല്ലൊക്കെ പോയി,' എന്നയാൾ ഉത്തരം കൊടുത്തു. ദേവേന്ദ്രനിപ്പോൾ ധ്യാനത്തിലും ജപത്തിലും നിരതനായിരിക്കുന്നു. ഈ വയസ്സുചെന്ന കാലത്ത് അങ്ങനെയാവുന്നത് സ്വാഭാവികമാണ്. എന്തായാലും അദ്ദേഹമൊരു വലിയ ആൾതന്നെ, സംശയമില്ല.

നോക്കൂ, ഒരു മനുഷ്യൻ മായയുടെ വലയിൽ കുടുങ്ങിയിരിക്കുന്ന കാലത്തോളം അവനൊരു പച്ചത്തേങ്ങപോലെയാണ്. പച്ചത്തേങ്ങ ചുരണ്ടുമ്പോൾ ചിരട്ടയുടെ അംശവും സ്വല്പമൊക്കെ ചുരണ്ടാതിരിക്കാൻ നിവൃത്തിയില്ല. എന്നാൽ ഒരു കൊട്ടത്തേങ്ങയാണെങ്കിലോ കൊപ്രയും ചിരട്ടയും വേറെവേറെയാകുന്നു. തേങ്ങയെടുത്തു കുലുക്കി നോക്കിയാൽ കൊപ്ര അകത്തു കിടന്നു കുടുങ്ങുന്നതു കേൾക്കാം. മായാമുക്തനായ മനുഷ്യൻ കൊട്ടത്തേങ്ങപോലെയാണ്. ആത്മാവ് ശരീരത്തിൽനിന്നു വേറിട്ടുനില്ക്കുന്നതായി അയാൾക്കനുഭവപ്പെടുന്നു. അവയ്ക്കു തമ്മിൽ പിന്നെ കൂട്ടുകെട്ടൊന്നുമില്ല.

കുഴപ്പമെല്ലാം ഉണ്ടാകുന്നത് 'അഹന്ത'യാണ്. ഈ നശിച്ച 'അഹം' മനുഷ്യനെ ഒരിക്കലും വിട്ടുപിരിയുകയില്ലേ? ഇടിഞ്ഞു പൊളിഞ്ഞു കിടക്കുന്ന വീടിൻെറ കുപ്പക്കൂനയിൽനിന്ന് ആൽമരം വളരുന്നതു കാണാം. ഇന്നതു വെട്ടിക്കളഞ്ഞോളൂ. നാളെ ചെന്നു നോക്കുമ്പോൾ ഒരു പുതിയ മുള പൊടിച്ചിരിക്കുന്നതായി കാണാം. അതുപോലെ തന്നെയാണ് അഹങ്കാരത്തിൻെറ സ്ഥിതിയും. ഉള്ളി സൂക്ഷിച്ചിരിക്കുന്ന കിണ്ണം ഏഴുതവണ കഴുകിക്കോളൂ, എന്നാലും ആ വൃത്തികെട്ടനാറ്റം പോവുകയില്ല.

സംഭാഷണത്തിനിടയിൽ അദ്ദേഹം കേശവനോടു പറഞ്ഞു: 'ആട്ടെ കേശവ, ഈശ്വരനില്ല എന്ന് നിങ്ങളുടെ കല്ക്കത്താബാബുമാർ പറയുന്നതായി ഞാൻ കേൾക്കുന്നല്ലോ. അവരങ്ങനെ പറയുന്നുണ്ടോ? ഒരു കല്ക്കത്താബാബുവിന് കോണിപ്പടി കയറണം. അയാൾ ഒരു കാലെടുത്തു പടിയിൽ വെയ്ക്കുന്നു. അടുത്ത അടി എടുത്തുവെയ്ക്കുന്നതിനുമുമ്പ് അയാൾ വിളിച്ചുകൂവുന്നു, 'ആവൂ, എൻെറ വശത്ത്! എൻെറ വശത്ത്! എന്നിട്ട് ബോധം കെട്ടു മറിഞ്ഞു വീഴുന്നു. അയാളുടെ ബന്ധുക്കൾ ഓടിയെത്തി വിളിയും കൂട്ടവുമായി; ഡോക്ടർക്കു ആളയ്ക്കുന്നു. എന്നാൽ ഡോക്ടർ വന്നെത്തുംമുമ്പേ ബാബുവിൻെറ ആവി പോയിരിക്കും. ഇത്തരം പൊണ്ണന്മാരാണ് ഈശ്വരനില്ല, എന്നു പറയുന്നത്!

ഒരു മണിക്കൂറോ മറ്റോ കഴിഞ്ഞ് കീർത്തനം ആരംഭിച്ചു. ഞാനപ്പോളവിടെ കണ്ട കാഴ്ച ഇജന്മത്തിലോ വരുംജന്മങ്ങളിലോ ഒരിക്കലും വിസ്മരിക്കുകയില്ല. ഏവരും നൃത്തംവെച്ചു, കേശവനുൾപ്പെടെ. ശ്രീരാമകൃഷ്ണൻ നടുക്ക്. അദ്ദേഹത്തിൻെറ ചുറ്റും വട്ടത്തിൽനിന്നു കൊണ്ട് എല്ലാവരും നൃത്തം ചെയ്തു. നൃത്തം ചെയ്യുന്നതിനിടക്ക് ഹഠാൽ ശ്രീരാമകൃഷ്ണൻ സ്തംഭിച്ചുനിന്നു സമാധിയിൽ നിമഗ്നനായി. ഈ നിലയിൽ ഏറെനേരം കടന്നുപോയി. അദ്ദേഹത്തിൻെറ വാക്കുകൾ കേൾക്കുകയും ഇതൊക്കെ കാണുകയും ചെയ്തപ്പോൾ ഞാൻ തന്നെത്താൻ പറഞ്ഞു: 'അതെ, യഥാർത്ഥത്തിൽ ഒരു പരമഹംസൻ തന്നെ.'

വേറൊരു ദിവസം, ഒരുപക്ഷേ 1883 -ൽ ശ്രീരാമപുരത്തു നിന്നുള്ള ഏതാനും ചെറുപ്പക്കാരോടുകൂടി ഞാൻ ഗുരുദേവനെ സന്ദർശിച്ചു. അവരുടെ നേരെ നോക്കിക്കൊണ്ടു അദ്ദേഹം ചോദിച്ചു: 'ഇവരെന്തിനാണിവിടെ വന്നിരിക്കുന്നത്?'

ഞാൻ: അങ്ങയെ കാണാൻ.

ശ്രീരാമ: എന്നിൽ കാണാനെന്തുള്ളു? അവർക്കു പോയി കെട്ടിടങ്ങളും അമ്പലങ്ങളും കണ്ടുകൂടെ?

ഞാൻ: മഹാശയ, അതൊന്നും കാണാനല്ല അവർ വന്നിരിക്കുന്നത്. അവർ വന്നിരിക്കുന്നത് അങ്ങയെ കാണാനാണ്.

ശ്രീരാമ: അങ്ങനെയോ? എന്നാലവർ നെരിപ്പുകല്ലായിരിക്കണം. അവർക്കുള്ളിൽ അഗ്നിയുണ്ട്. നെരിപ്പുകല്ല് ഒരായിരം കൊല്ലം വെള്ളത്തിനടിയിൽ ഇട്ടിരുന്നാലും പുറത്തെടുത്തു ഉരയ്ക്കുന്ന നിമിഷം തീപ്പൊരി പറക്കുന്നു. ഇവർ ആ തരത്തിൽ പെട്ടവരായിരിക്കണം. പക്ഷേ എന്നിൽനിന്നു തീയുരയ്ക്കാൻ നോക്കുന്നത് പാഴ്‌വേലയായിരിക്കും!

ഒടുവിൽ പറഞ്ഞ ഈ വാക്കു കേട്ടപ്പോൾ ഞങ്ങളെല്ലാം ചിരിച്ചു. അന്നദ്ദേഹം വേറെ എന്തൊക്കെയാണ് പറഞ്ഞത് എന്നു എനിക്കിപ്പോൾ ഓർമ്മയില്ല. എന്നാൽ, കാമിനീകാഞ്ചനത്യാഗത്തെക്കുറിച്ചും അഹന്താത്യാഗത്തിൻെറ അസാദ്ധ്യതയെക്കുറിച്ചും അദ്ദേഹം ഞങ്ങളോടു സംസാരിച്ചു എന്നു തോന്നുന്നു.

പിന്നെയൊരു ദിവസം ഞാൻ അദ്ദേഹത്തെ പോയിക്കണ്ടു. ഞാൻ നമസ്കരിച്ച് ഇരുന്നപ്പോൾ അദ്ദേഹം ചോദിച്ചു: ആ സാധനം അല്പം എനിക്കു കൊണ്ടുത്തരാമോ? അല്പമൊരു പുളിയും മധുരവുമുള്ളത് - അടപ്പ് താഴോട്ടു തള്ളുമ്പോൾ പുസ്പുസ്സെന്ന് കേൾപ്പിക്കുന്ന ആ സാധനം?'

ഞാൻ: നാരങ്ങാസർവ്വത്തോ?

ശ്രീരാമ: എന്താ, അതൊരു കുപ്പി മേടിച്ചുകൊണ്ടുവന്നുകൂടേ?

ഒരു കുപ്പി മേടിച്ചു കൊണ്ടെക്കൊടുത്തു ഞാൻ എന്നാണ് തോന്നുന്നത്. ഞാൻ ഒറ്റയ്ക്കെ ഉണ്ടായിരുന്നുള്ളു എന്നാണെൻെറ ഓർമ്മ. ഞാൻ ഏതാനും ചോദ്യങ്ങൾ ചോദിച്ചു:

ഞാൻ: അങ്ങ് ജാതിനിയമങ്ങൾ ആചരിക്കുന്നുണ്ടോ?

ശ്രീരാമ: 'ഉണ്ട്,' എന്നു ഞാനെങ്ങനെ പറയും? കേശവസേന ൻെറ വീട്ടിൽനിന്നു ഞാൻ കറി കൂട്ടി, അന്നൊരിക്കൽ എനിക്കു പറ്റിയ ഒരു സംഗതി പറയട്ടെ. നീണ്ട താടിയുള്ള ഒരു *മനുഷ്യൻ ഇവിടെ കുറച്ച് 'ഐസ്' കൊണ്ടുവന്നു; പക്ഷേ അത് ഉപയോഗിക്കാൻ എനിക്കിഷ്ടം തോന്നിയില്ല. അല്പം കഴിഞ്ഞ് അതേ ആളുടെ അടുക്കൽനിന്ന് വേറൊരാൾ ഒരു കഷണം 'ഐസ്' കൊണ്ടുവന്നു; അതു ഞാൻ വളരെ സ്വാദോടുകൂടി കഴിക്കുകയും ചെയ്തു. നോക്കൂ, ജാതിയുടെ കെട്ടുപാടുകൾ തനിയെ കൊഴിഞ്ഞു പോകു ന്നു. തെങ്ങും പനയും വളർന്നുവരുമ്പോൾ അവയുടെ പട്ട താനേ പൊഴിഞ്ഞുവീഴുന്നു. ജാത്യാചാരങ്ങളൊക്കെ അതുമാതിരി പൊഴി ഞ്ഞുപോകും. പക്ഷേ ആ വിഡ്ഢികൾ (ബ്രഹ്മസമാജാംഗങ്ങളെ ഉദ്ദേശിച്ച്) ചെയ്യുംപോലെ വലിച്ചു ചീന്തരുത്.

ഞാൻ: കേശവബാബുവിനെക്കുറിച്ച് അങ്ങെന്തു വിചാരിക്കുന്നു?

ശ്രീരാമ: ഓ, അദ്ദേഹമൊരു പുണ്യാത്മാവാണ്.

ഞാൻ: ത്രൈലോക്യബാബുവോ?

ശ്രീരാമ: ഒരു നല്ല മനുഷ്യൻ. അദ്ദേഹം നന്നായിട്ടു പാടും.

ഞാൻ: ശിവനാഥബാബുവോ?

ശ്രീരാമ: ..... വളരെ നല്ലയാൾ. പക്ഷേ തർക്കക്കാരനാണ്.

ഞാൻ: ഹിന്ദുവും ബ്രഹ്മസമാജക്കാരനും തമ്മിൽ എന്താണ് വ്യത്യാസം?

ശ്രീരാമ: വലിയ വ്യത്യാസമില്ല. ഇവിടെ വായിക്കുന്ന വാദ്യഗീത ത്തിൽ ഒരാൾ ഒരു ശ്രുതിതന്നെ ആദ്യന്തം വായിക്കും; വേറൊരാൾ പലേ സ്വരങ്ങളും വായിക്കും. ബ്രഹ്മസമാജക്കാർ ഒരേ ശ്രുതിതന്നെ വായിക്കുന്നതുപോലെ തോന്നുന്നു. അവർ ഈശ്വരൻെറ നിരാകാര ഭാവത്തെ പിടിച്ചുകൊണ്ടിരിക്കും. എന്നാൽ ഹിന്ദുക്കൾ പലതരം

* ഒരു മുഹമ്മദീയൻ എന്നായിരിക്കാം ശ്രീരാമകൃഷ്ണൻ ഉദ്ദേശിച്ചത്.

സ്വരങ്ങൾ ആലപിക്കുന്നു. അതായത് അവർ ഈശ്വരനെ നാനാഭാവങ്ങളിൽ ആസ്വദിക്കുന്നു.

നിരാകാരബ്രഹ്മത്തെയും സാകാരേശ്വരനെയും വെള്ളത്തോടും ഹിമത്തോടും ഉപമിക്കാം. വെള്ളം ഉറഞ്ഞു മഞ്ഞാകുന്നു, ജ്ഞാനാതപത്തിൽ മഞ്ഞുരുകി വെള്ളമായിത്തീരുന്നു. ഭക്തിയുടെ ശൈത്യം കൊണ്ട് ജലം ഹിമത്തിൻെറ രൂപം പ്രാപിക്കുന്നു.

സത്യം ഒന്ന്. ആളുകൾ അതിന് പല പേരു കൊടുക്കുന്നു. നാലു കടവുകളുള്ള ഒരു തടാകമെടുക്കുക. ഒരു കടവിൽനിന്നു വെള്ളം കോരുന്നവർ അതിനെ 'ജലം' എന്നു വിളിക്കുന്നു. രണ്ടാമത്തെ കടവിൽനിന്നു കോരുന്നവർ 'പാനി' എന്നു പറയുന്നു. മൂന്നാമത്തെ കടവിൽനിന്നും കോരുന്നവർ അതിനെ 'വാട്ടർ' എന്നും നാലാമത്തേതിൽനിന്നു കോരുന്നവർ 'അക്വ' എന്നും വളിക്കുന്നു. പക്ഷേ അതൊക്കെ ഒരേ വസ്തു, വെള്ളം.

ബാരിസലിലെ അചലാനന്ദതീർത്ഥാവധൂതനെ ഞാൻ കണ്ടിട്ടുണ്ട് എന്ന കാര്യം ഞാൻ ശ്രീരാമകൃഷ്ണനോടു പറഞ്ഞു.

ശ്രീരാമ: അതാ കൊത്രാങ്ങിലെ രാമകുമാരനല്ലേ?

ഞാൻ: അതെ.

ശ്രീരാമ: അദ്ദേഹത്തെ എങ്ങനെ ഇഷ്ടപ്പെട്ടു?

ഞാൻ: വളരെ.

ശ്രീരാമ: ആട്ടെ, ആരെയാ കൂടുതിലിഷ്ടം. അദ്ദേഹത്തെയോ എന്നെയോ?

ഞാൻ: ഓ, നിങ്ങളിരുവരും തമ്മിൽ വല്ല സാമ്യവുമുണ്ടോ? അദ്ദേഹം ഒരു പണ്ഡിതനാണ്, നല്ലതുപോലെ പഠിച്ച ആൾ. അങ്ങോ?

എൻെറ മറുപടി കേട്ട് ശ്രീരാമകൃഷ്ണൻ അന്ധാളിച്ചുപോയി; അദ്ദേഹം ഒന്നും മിണ്ടാതിരുന്നു. ഒരു നിമിഷം കഴിഞ്ഞ് ഞാൻ പറഞ്ഞു: 'അദ്ദേഹം ഒരു പണ്ഡിതനായിരിക്കാം; പക്ഷേ അങ്ങു തമാശിൻെറ കൂടാണ്. അങ്ങയുടെ സാന്നിദ്ധ്യത്തിൽ വളരെ നേരമ്പോക്കുണ്ട്.'

ഇതു കേട്ട് ശ്രീരാമകൃഷ്ണൻ ചിരിച്ചുകൊണ്ട് പറഞ്ഞു: 'കൊള്ളാം കൊള്ളാം. നിങ്ങൾ പറഞ്ഞതു ശരിയാണ്.'

അദ്ദേഹം എന്നോടു ചോദിച്ചു: 'നിങ്ങളെൻെറ പഞ്ചവടി കണ്ടിട്ടുണ്ടോ?'

ഞാൻ: ഉവ്വ്.

അവിടെ ചെയ്തിട്ടുള്ള സാധനകളെക്കുറിച്ച്, തൻെറ അദ്ധ്യാത്മ തപസ്സുകളെക്കുറിച്ച്, അദ്ദേഹം കുറച്ചൊക്കെ എന്നോടു പറഞ്ഞു: നഗ്നനെക്കുറിച്ചും അദ്ദേഹം എന്നോടു പറയുകയുണ്ടായി.

ഞാൻ പിന്നെ അദ്ദേഹത്തോടു ചോദിച്ചു: 'എനിക്കെങ്ങനെ ഈശ്വരനെ സാക്ഷാത്കരിക്കാൻ സാധിക്കും?'

ശ്രീരാമ: നോക്കൂ, അദ്ദേഹം നമ്മെ സർവ്വസമയവും ആകർഷിച്ചു കൊണ്ടാണിരിക്കുന്നത്, കാന്തം ഇരുമ്പിനെ ആകർഷിക്കുംപോലെ. പക്ഷേ ഇരുമ്പിൽ ചെളി പുരണ്ടിരുന്നാൽ അതിന് കാന്തത്തിൻെറ അടുത്തെക്കു വരാൻ സാധിക്കുകയില്ല. ചെളി കഴുകിക്കളഞ്ഞാൽ ഇരുമ്പു ഉടനടി കാന്തത്തിലെക്കു ആകർഷിക്കപ്പെടുന്നു. ഈശ്വര നു വേണ്ടി കരയുക; ആ കണ്ണുനീർ നിങ്ങളുടെ മനസ്സിലെ മാലി ന്യം കഴുകിക്കളയും.

അദ്ദേഹത്തിൻെറ വാക്കുകൾ ഞാൻ കുറിച്ചെടുത്തുകൊണ്ടിരിക്കു മ്പോൾ അദ്ദേഹം പറഞ്ഞു: ''ഇവിടെ നോക്കൂ, വെറുതെ 'സിദ്ധി' എന്ന വാക്ക് ഉച്ചരിച്ചതുകൊണ്ട് ലഹരി ഉണ്ടാവുകയില്ല. ശരിക്കും കുറച്ചു കഞ്ചാവു മേടിച്ച് വെള്ളത്തിൽ കലക്കി കുടിക്കണം......''

പിന്നീടദ്ദേഹം പറഞ്ഞു: 'നിങ്ങളൊരു ഗൃഹസ്ഥജീവിതം നയി ക്കാൻ പോവുകയായതുകൊണ്ട് ഈശ്വരചിന്തയാൽ ഒരാനന്ദ ലഹരി മനസ്സിൽ ഉണ്ടാക്കുക. നിങ്ങൾ നിങ്ങളുടെ കർത്തവ്യങ്ങൾ ചെയ്തു കൊണ്ടിരിക്കും; എന്നാൽ,ആ ആനന്ദലഹരി എപ്പോഴും കൂടെ ഉണ്ടായിരിക്കട്ടെ. ശുകദേവനെപ്പോലെ ഈശ്വരപ്രേമമത്തനായി ബോധംകെട്ട് നഗ്നനായി വീണുകിടക്കാനൊന്നും നിങ്ങൾക്കു എത്ര യായാലും സാദ്ധ്യമല്ല. ലോകത്തിൽ ജീവിക്കുന്ന കാലത്തോളം ഈശ്വരനു മുക്തിയാർ കൊടുക്കുക. നിങ്ങളുടെ ഭാരമെല്ലാം ഈശ്വര നെ ഏല്പിക്കുക. അദ്ദേഹം തൻെറ ഇഷ്ടംപോലെ ചെയ്യട്ടെ. പണക്കാര ൻെറ വീട്ടിലെ വേലക്കാരിയെപ്പോലെ ലോകത്തിൽ ജീവിക്കുക. അവൾ യജമാനൻെറ കുട്ടികളെ കുളിപ്പിക്കുന്നു, കഴുകുന്നു, ഊട്ടു ന്നു, പലതരത്തിലും വാത്സല്യത്തോടെ അവരെ സ്വന്തം കുട്ടിക ളെന്നപോലെ താലോലിക്കുന്നു. എന്നാൽ അവളുടെ അകക്കാമ്പിൽ അവൾക്കു നല്ലതുപോലെ അറിയാം അവർ തൻെറയല്ല, എന്ന്. അവളെ പിരിച്ചയച്ചാൽ അതോടെ ഒക്കെ കഴിഞ്ഞു. ആ കുട്ടികളു മായി അവൾക്കു ഒരു ബന്ധവും പിന്നെയില്ല.

ചക്ക മുറിക്കുംമുമ്പെ മുളഞ്ഞു കൈയിൽ ഒട്ടാതിരിക്കാൻ കൈ യിൽ എണ്ണ പുരട്ടണം. അമ്മാതിരി, ഭക്തിയാകുന്ന എണ്ണ പുരട്ടി നിങ്ങൾ തന്നെത്താൻ രക്ഷിക്കുക. എന്നാൽ ലോകം നിങ്ങളിൽ പറ്റിപ്പിടിക്കയില്ല. ലോകം നിങ്ങളെ ബാധിക്കുകയില്ല.

ഇത്രനേരവും ശ്രീരാമകൃഷ്ണൻ തറയിലാണ് ഇരുന്നിരുന്നത്. ഇപ്പോൾ അദ്ദേഹം എഴുന്നേറ്റ് കട്ടിലിൽ കിടന്നു. 'എന്നെ കുറച്ചൊന്നു വീശൂ' എന്ന് അദ്ദേഹം എന്നോടു പറഞ്ഞു. ഞാൻ വീശാൻ തുടങ്ങി; അദ്ദേഹം നിശ്ശബ്ദമായി കിടന്നു.

കുറച്ചുനേരം കഴിഞ്ഞ് അദ്ദേഹം പറഞ്ഞു: 'ഓ എന്തൊരു ചൂട്! ആ വിശറിയൊന്നു വെള്ളത്തിൽ മുക്കിക്കൂടേ?'

'ആ!' ഞാൻ പറഞ്ഞു, 'അങ്ങേയ്ക്കും ചില തന്നിഷ്ടങ്ങളൊക്കെ ഉണ്ടല്ലോ?' അദ്ദേഹം പുഞ്ചിരിപൊഴിച്ചുകൊണ്ടു മെല്ലെ മൊഴിഞ്ഞു: 'എ-ന്തു-കൊ-ണ്ടു പാടില്ല?' 'ശരി' ഞാൻ പറഞ്ഞു, 'അങ്ങേയ്ക്കു വേണ്ടുവോളം ആയിക്കോളൂ' അന്നദ്ദേഹത്തിൻെറ സഹവാസം ഞാനെത്രകണ്ട് ആസ്വദിച്ചു എന്ന് വാക്കുകൾകൊണ്ടു പ്രകാശിപ്പിക്കാനാവില്ല.

ഞാൻ അവസാനം അദ്ദേഹത്തെ കണ്ട സമയം - താങ്കളത് താങ്കളുടെ പുസ്തകത്തിൻെറ* മൂന്നാം ഭാഗത്തിൽ പ്രസ്താവിച്ചിട്ടുണ്ട് - എൻെറ കൂടെ ഞങ്ങളുടെ സ്ക്കൂളിലെ ഹെഡ്മാസ്റ്ററും ഉണ്ടായിരുന്നു. ഹെഡ്മാസ്റ്റർ ആയിടെ ബി. ഏ. ജയിച്ചതേ ഉള്ളു. താങ്കൾ അദ്ദേഹത്തെ കഴിഞ്ഞ ദിവസം കണ്ടു. ശ്രീരാമകൃഷ്ണൻ അദ്ദേഹത്തെ കണ്ടയുടനെ എന്നോടു ചോദിച്ചു: 'ഇയാളെ എവിടെ സാമ്പാദിച്ചു? ഇയാളൊരു മിടുക്കനാണ്!'

അദ്ദേഹം തുടർന്നു: 'നിങ്ങളൊരു വക്കീൽ. നിങ്ങൾ മഹാ സമർത്ഥൻ. നിങ്ങളുടെ സാമർത്ഥ്യത്തിൽ കുറച്ചെനിക്കും തരാമോ? കഴിഞ്ഞദിവസം നിങ്ങളുടെ അച്ഛൻ ഇവിടെ വന്നു, മൂന്നു ദിവസം താമസിച്ചു.'

ഞാൻ: അദ്ദേഹം എങ്ങനെയുണ്ട്?

ശ്രീരാമ: നല്ല മനുഷ്യൻ, പക്ഷേ ഇടയ്ക്കിടെ അസംബന്ധം പുലമ്പുന്നു.

ഞാൻ: അടുത്ത തവണ കാണുമ്പോൾ അതിൽനിന്നും മുക്തനാകാൻ അദ്ദേഹത്തെ സഹായിച്ചാൽ വേണ്ടില്ല.

അതുകേട്ട് ശ്രീരാമകൃഷ്ണൻ മെല്ലെയൊന്നു ചിരിച്ചു.

ഞാൻ: എനിക്കെന്തെങ്കിലും ഉപദേശം നല്കിയാലും.

ശ്രീരാമ: നിങ്ങൾക്ക് ഹൃദയനെ പരിചയമുണ്ടോ?

ഞാൻ: അങ്ങയുടെ അനന്തരവനോ? എനിക്കു കേട്ടറിവേ ഉള്ളു.

* 1885 മെയ് 23 -ാം തീയതിലെ കുറിപ്പുകളിൽ

ശ്രീരാമ: ഹൃദയൻ എന്നോടു പറയാറുണ്ട്, 'അമ്മാവാ, അമ്മാവ ൻെറ ഉപദേശങ്ങളൊക്കെ ഒരുമിച്ചങ്ങനെ.തീർത്തുകളയരുത്. ഒരേ കാര്യംതന്നെ അമ്മാവനെന്തിനാണ് പിന്നെയും പിന്നെയും എടുത്തെ ടുത്തു പറയുന്നത്?' ഞാനപ്പോൾ മറുപടി പറയും, 'എടാ വിഡ്ഢി, അതിനു നിനക്കെന്താ? ഇതെൻെറ വാക്ക്, എനിക്കു തോന്നിയാൽ ഞാനൊരു നൂറായിരം തവണ ആവർത്തിക്കും. നീ മിണ്ടാതിരി.'

ഞാൻ: (ചിരിച്ചുകൊണ്ട്) അതു വളരെ ശരിയാണ്.

അല്പം കഴിഞ്ഞ് അദ്ദേഹം കട്ടിലിൽ എഴുന്നേറ്റിരുന്നു. 'ഓം' അദ്ദേഹം പലതവണ ജപിച്ചു: എന്നിട്ടൊരു പാട്ടുപാടി. അതിൻെറ ആദ്യത്തെ വരി ഇതാണ്.

താണമുങ്ങുക മടിച്ചിടാതെ മച്ചിത്തമേ
ചേണെഴും ഭഗവാൻെറ സൗന്ദര്യഗംഗാംഭസ്സിൽ.

ഒന്നോ രണ്ടോ വരി പാടി, പാടിയില്ല എന്നായപ്പോഴേയ്ക്കും അദ്ദേഹം തന്നെ മുഴുകി. സമാധിയിൽ ആണ്ടുപോയി.

സമാധി അവസാനിച്ചപ്പോൾ അദ്ദേഹം മുറിയിൽ അങ്ങോട്ടുമി ങ്ങോട്ടും നടക്കാൻ തുടങ്ങി; ഇരുകൈയ്കൊണ്ടും മുണ്ടുപിടിച്ച് അരവരെ വലിച്ചുകയറ്റി, അതിൻെറ ഒരറ്റം തറയിൽ ഇഴഞ്ഞു കൊണ്ടി രുന്നു. മറ്റേ അറ്റം തൂങ്ങിക്കിടന്നു.

കൂട്ടുകാരനെ തോണ്ടിക്കൊണ്ടു ഞാൻ മന്ത്രിച്ചു: 'നോക്കൂ, അദ്ദേ ഹം എത്ര ഭംഗിയായിട്ടാണ് മുണ്ടുടുത്തിരിക്കുന്നതെന്ന്.'

ഒരു നിമിഷം കഴിഞ്ഞ് അദ്ദേഹം മുണ്ടു വലിച്ചെറിഞ്ഞു, ഇങ്ങനെ പറഞ്ഞുകൊണ്ട്: 'ഹായ്! എന്തൊരു ശല്യം! പോട്ടെ!'

അദ്ദേഹം നഗ്നനായി മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കാൻ തുടങ്ങി. മുറിയുടെ വടക്കേ അരികിൽനിന്നും ഒരു കുടയും വടിയും എടുത്തുകൊണ്ടുവന്ന് അദ്ദേഹം ഞങ്ങളോടു ചോദിച്ചു: 'ഇതു നിങ്ങളുടെ ആണോ?'

'അല്ല,' എന്നു ഞാൻ പറയുമ്പോഴേയ്ക്കും അദ്ദേഹം പറഞ്ഞു: 'എനിക്കറിയാം. ഒരുവൻെറ കുടയും വടിയും കണ്ടാൽ എനിക്കു ആളെ മനസ്സിലാക്കാം. കുറേനേരം മുമ്പ് ഇവിടെ വന്നിരുന്നു ഒന്നും മനസ്സിലാക്കാതെ എൻെറ വാക്കു കുറേയേറെ മിഴുങ്ങിയ ആ മനുഷ്യൻെറ വകയായിരിക്കണം ഇവ.'

അല്പനിമിഷം കഴിഞ്ഞ് അദ്ദേഹം കട്ടിലിൻെറ വടക്കേ അറ്റത്തു പടിഞ്ഞാട്ടും നോക്കി നഗ്നനായി ഇരുന്നുകൊണ്ട് എന്നോടു ചോദിച്ചു: 'ആട്ടെ, എന്നെ അയോഗ്യനെന്നു നിങ്ങൾ കരുതുന്നോ?'

ഞാൻ: തീർച്ചയായിട്ടും ഇല്ല. അവിടുന്ന് അത്യന്തം യോഗ്യൻ. പക്ഷേ, എന്താണ് അവിടുന്നെന്നോടിങ്ങനെ ചോദിക്കുന്നത്?

ശ്രീരാമ: അതോ, ശിവനാഥനും മറ്റും ഞാൻ യോഗ്യനാണെന്നു കരുതുന്നില്ല. അവരിവിടെ വരുമ്പോൾ ഞാൻ വല്ല തുണിയോ മറ്റോ എടുത്തു ചുറ്റണം. നിങ്ങൾക്ക് ഗിരീശഘോഷനെ പരിചയമുണ്ടോ?

ഞാൻ: ഏതു ഗിരിശഘോഷൻ? ആ തീയേറ്ററിലുള്ള ആളോ?

ശ്രീരാമ: അതെ.

ഞാൻ: ഞാനദ്ദേഹത്തെ കണ്ടിട്ടില്ല. എന്നാൽ ഞാനദ്ദേഹത്തിൻെറ പേരു കേട്ടിട്ടുണ്ട്.

ശ്രീരാമ: ഒരു നല്ല മനുഷ്യൻ.

ഞാൻ: കുടിയനാണെന്ന് ആളുകൾ പറയുന്നു.

ശ്രീരാമ: കുടിച്ചോട്ടെ! കുടിച്ചോട്ടെ! അവനതെത്ര നാൾ തുടരും? നിങ്ങൾക്കു നരേന്ദ്രനെ അറിയാമോ?

ഞാൻ: ഇല്ല.

ശ്രീരാമ: നിങ്ങൾ അവനെ കണ്ടാൽ കൊള്ളാം എന്നെനിക്കു വലിയ ആഗ്രഹമുണ്ട്. അവൻ ബി. ഏ. ജയിച്ചിട്ടുണ്ട്. കല്യാണം കഴിച്ചിട്ടുമില്ല.

ഞാൻ: ആവട്ടെ മഹാശയ, ഞാൻ അദ്ദേഹത്തെ കണ്ടുകൊള്ളാം.

ശ്രീരാമ: ഇന്ന് രാമദത്തൻെറ വീട്ടിൽ കീർത്തനം ഉണ്ടായിരിക്കും. അവിടെ നിങ്ങൾക്കവനെ കാണാൻ കഴിഞ്ഞേയ്ക്കാം. ഇന്നു വൈകുന്നേരം അവിടെ വരൂ.

ഞാൻ: അങ്ങനെയാവാം.

ശ്രീരാമ: വരണം, മറക്കരുത്.

ഞാൻ: അവിടുത്തെ ആജ്ഞയാണിത്. ഞാനിത് അനുസരിക്കാതിരിക്കുകയോ? തീർച്ചയായും ഞാൻ വരും.

അദ്ദേഹം തൻെറ മുറിയിലെ ചിത്രങ്ങൾ ഞങ്ങളെ കാണിച്ചു. എന്നിട്ട് ബുദ്ധൻെറ ഒരു പടം കിട്ടാനുണ്ടോ എന്നെന്നോടു ചോദിച്ചു.

ഞാൻ: മിക്കവാറും കിട്ടും.

ശ്രീരാമ: ദയവായി ഒന്നെനിക്കു കൊണ്ടുവന്നുതരൂ.

ഞാൻ: ശരി, അടുത്ത തവണ ഞാൻ വരുമ്പോൾ കൊണ്ടുവരാം.

പക്ഷേ, പിന്നെ ഞാൻ ദക്ഷിണേശ്വരത്തു പോവുകയുണ്ടായില്ല. അന്നു വൈകുന്നേരം ഞാൻ രാമബാബുവിൻെറ വീട്ടിൽ പോയി നരേന്ദ്രനെ കണ്ടു. ഒരു മുറിയിൽ ഗുരുദേവൻ തലയിണ

യിൽ ചാരി ഇരുന്നിരുന്നു. നരേന്ദ്രൻ അദ്ദേഹത്തിന്റെ വലതുവശത്തും ഞാൻ മുമ്പിലും ഇരുന്നു.

എന്നോടു സംസാരിക്കാൻ അദ്ദേഹം നരേന്ദ്രനോടു പറഞ്ഞു. പക്ഷേ, 'ഇന്നെനിക്കു വല്ലാതെ തലവേദനയെടുക്കുന്നു. സംസാരിക്കാൻ തോന്നുന്നില്ല.' എന്നു പറഞ്ഞു നരേന്ദ്രൻ.

പിന്നെയതു നടന്നത് അൽമോറയിൽവെച്ച് 1897 -ൽ മെയിലോ ജൂണിലോ ആണ്. ഗുരുദേവന്റെ സങ്കല്പം സത്യമാക്കേണ്ടതുണ്ടായിരുന്നു. പന്ത്രണ്ടുകൊല്ലം കഴിഞ്ഞ് അത് സത്യമാവുകയും ചെയ്തു. ഹാ! എന്തൊരാനന്ദമയമാണ്. ആ കുറഞ്ഞൊരു നാളുകൾ ഞാൻ അൽമോറയിൽ വിവേകാനന്ദസ്വാമിയുമൊന്നിച്ചു നയിച്ചത്! ചിലപ്പോൾ അദ്ദേഹത്തിന്റെ പാർപ്പിടത്തിൽ, ചിലപ്പോൾ എന്റെ വീട്ടിൽ; ഒരു ദിവസം ഒരു കുന്നിൻമുകളിൽ വേറാരുമില്ലാതെയും. പിന്നെ ഒരിക്കലും ഞാൻ അദ്ദേഹത്തെ കാണുകയുണ്ടായില്ല. ഞങ്ങൾ അൽമോറയിൽവെച്ചു അന്യോന്യം കണ്ടത് ഗുരുദേവന്റെ സങ്കല്പം സത്യമാക്കാനല്ലേ എന്നു തോന്നും.

നാലോ അഞ്ചോ പ്രാവശ്യത്തിൽക്കൂടുതൽ ഞാൻ ഗുരുദേവനെ കണ്ടിട്ടില്ല. പക്ഷേ ആ ചുരുങ്ങിയ സമയത്തിനുള്ളിൽ, സതീർത്ഥ്യരെപ്പോലെ ഞങ്ങൾ ഉറ്റ ചങ്ങാതികളായിത്തീർന്നു. അദ്ദേഹവുമായി സംസാരിക്കുന്ന സമയത്ത് ഞാനെന്തെല്ലാം സ്വാതന്ത്ര്യം കാണിച്ചു! എന്നാൽ അദ്ദേഹത്തിന്റെ സമക്ഷത്തുനിന്നു മാറുന്ന നിമിഷം എന്റെ ഉള്ളിൽ ഈ ചിന്ത മിന്നൽപോലെ പായും; 'എന്റെ ശിവനേ! എവിടെയായിരുന്നു ഞാൻ!' ആ ചുരുങ്ങിയ നാളുകളിൽ ഞാൻ കണ്ടതും എനിക്കു കിട്ടിയതും എന്റെ ജീവിതത്തെ ആകെ മധുരമാക്കിയിരിക്കുന്നു. ഗുരുദേവന്റെ അമൃതവാഹിയായ ആ സ്വർഗ്ഗീയസുസ്മേരം ഞാനെന്റെ സ്മൃതിമന്ദിരത്തിലെ മണിയറയ്ക്കുള്ളിൽ വെച്ചു പൂട്ടി കാത്തുപോരുന്നു. എന്നെപ്പോലെ മന്ദഭാഗ്യനായ ഒരുവന്റെ അനന്തനിധി അതാണ്. ആ അധരപുടങ്ങളിൽനിന്നും ഉതിർന്ന മന്ദസ്മേരത്തിന്റെ ഒരു തരി, അങ്ങകലെയുള്ള അമേരിക്കയിൽപ്പോലും അനേകമായിരം പേരുടെ ജീവിതത്തെ മധുരമയമാക്കിത്തീർക്കുന്നു എന്ന വസ്തുത ഓർക്കുമ്പോൾ ഞാൻ ആനന്ദപുളകിതനാവുന്നു. എന്റെ അവസ്ഥ ഇതാണെങ്കിൽ, താങ്കളെത്ര ധന്യൻ എന്ന് ഊഹിക്കാമല്ലോ.

ജയ് ശ്രീ ഗുരുമഹരാജ് കീ ജയ്.



# വിവർത്തകനിവേദനം

ഇത്യഹം രാമകൃഷ്ണസ്യ ഗുപ്തസ്യ ച മഹാത്മനഃ
സംവാദമിമമശ്രൗഷമദ്ഭുതം രോമഹർഷണം.

'കാളീ' പ്രസാദാത് ശ്രുതവാനേതദ് ധന്യമഹം പരം
യോഗം യോഗേശ്വരാത് പൂർണ്ണാത് സാക്ഷാത് കഥയതഃ സ്വയം.

തച്ച സംസ്മൃത്യ സംസ്മൃത്യ രൂപമത്യദ്ഭുതം ഗുരോഃ
വിസ്മയോ മേ മഹാൻ നാഥ, ഹൃഷ്യാമി ച പുനഃ പുനഃ.

യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര രാമോ ഗദാധരഃ
തത്ര ശ്രീർവിജയോ ഭൂതിർധ്രുവാ നീതിർമതിർമ്മമ.

സിദ്ധോഽസ്മ്യനുഗൃഹീതോഽസ്മി
ഗുരുണാ കരുണാത്മനാ
ശ്രാവിതോ യച്ച മേ സാക്ഷാദ്
അനാദിനിധനോ ഹരിഃ

ഹരിഃ ഓം തത് സത്.

ഓം കായേന വാചാ മനസേന്ദ്രിയൈർവാ
ബുദ്ധ്യാത്മനാ വാ പ്രകൃതേഃ സ്വഭാവാത്
കരോമി യദ്യത് സകലം പരസ്മൈ
ശ്രീരാമകൃഷ്ണായ സമർപ്പയാമി.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ ഓം.

---

ഗുപസ്തസ്യ = മഹേന്ദ്രനാഥഗുപ്തസ്യ; - 'മ'കാരഗുപ്തസ്യ; ഭഗവതാ ഗുപ്തസ്യ, അർത്ഥാത് ഭക്തസ്യ.

'കാളീ' പ്രസാദാത് = ദേവഃ പ്രസാദാത്; അസ്മദ്ഗുരൂണാം ശ്രീ വിരജാനന്ദസ്വാമിപാദാനാം. 'കാളീകൃഷ്ണേ' തി പൂർവ്വാശ്രമനാമധാരിണാം മഹാത്മനാം പ്രസാദാത് ച.



# വിഷയസൂചി

# ഗാനസൂചി

